# ശ്രീമദ് ഭഗവദ്ഗീത

പരിഭാഷകൻ:

കെ. എം.



Publishers:
THE GEETHA LIMITED,
TRICHUR.

# ശ്രീമൽ ഭഗവദ്ഗീത

പരിഭാഷകൻ:

കെ. എം.

ശാംകരഭാഷ്യത്തിൻെറ മലയാളതർജ്ജമയോടും
ശങ്കരാനന്ദസരസ്വതി മുതലായവരുടെ
വ്യാഖ്യാനങ്ങളിൽനിന്നുള്ള സാരാംശത്തോടുംകൂടി



'മലനിർമ്മോചനം പുംസാം ജലസ്നാനം ദിനേ ദിനേ
സകൃൽഗീതാംഭസി സ്നാനം സംസാരമലമോചനം'.

[1952-പുതിയ പതിപ്പ്: കോപ്പി 1000]

തൃശ്ശൂർ ഗീതാ പ്രസ്സിൽ അച്ചടിച്ചതു്.

വില: 11 ക.

**Publishers:**
**THE GEETHA LIMITED,**
**TRICHUR.**

# സംഗതിവിവരം



## ഭഗവൽഗീത





# മുഖവുര

കുറച്ചു കാലത്തിന്നിപ്പുറം മലയാളികളുടെ ഇടയിലും ഗീതാശാസ്ത്രം പഠിക്കുന്നതിന്നുള്ള ആഗ്രഹം വൎദ്ധിച്ചുതുടങ്ങീട്ടുണ്ടെന്നുള്ളതു നിൎവ്വിവാദമായ സംഗതിയാകുന്നു. ഗീതാശാസ്ത്രത്തിൽ ജനങ്ങൾക്കുണ്ടായിരിക്കുന്ന ഈ ജിജ്ഞാസയെ അനുസരിച്ചു, സംസ്കൃതഭാഷാവിജ്ഞാനമില്ലാത്ത കേവലം മലയാളികളായ വായനക്കാരുടെ ആവശ്യത്തിന്നായിട്ടു പല മഹാന്മാരും അനേകം വിധത്തിൽ ശ്രീമൽഭഗവൽഗീതയെ മലയാളഭാഷയിൽ പ്രസിദ്ധംചെയ്തിട്ടുണ്ട്. ആ മഹാന്മാരുടെ ഉദ്ദേശ്യത്തെ നിറവേററുന്നതിന്നുവേണ്ടി അവരെ അനുഗമിച്ചുകൊണ്ടുതന്നെയാണ് എൻെറ ഈ പ്രയത്നവും. പക്ഷേ എൻെറ ഈ പരിശ്രമം കുറച്ചൊരു പുതിയ രീതിയിലാണ് എന്നുള്ളതു വായനക്കാൎക്കു പ്രഥമദൃഷ്ടിയിൽതന്നെ മനസ്സിലാകുന്നതാണ്. എഴുത്തച്ഛൻപാട്ടുകൾ വായിച്ചാൽ നല്ലവണ്ണം മനസ്സിലാകുന്നവൎക്ക് അന്യസഹായംകൂടാതെതന്നെ ഗീതാശാസ്ത്രത്തെ നിഷ്കൎഷിച്ചു പഠിക്കാറാകണം എന്നുള്ള വിചാരത്തിന്മേലാണ് ഞാൻ ഈ രീതിയെ അനുസരിച്ചിട്ടുള്ളത്. അങ്ങിനെയുള്ളവർ ശ്രദ്ധയോടുകൂടി മനസ്സിരുത്തി വായിക്കുന്നതായാൽ എൻെറ ഉദ്ദേശ്യം സഫലമായി ഭവിക്കുമെന്നുതന്നെയാണ് എൻെറ പൂൎണ്ണവിശ്വാസം. ഞാൻ അനുസരിച്ചിരിക്കുന്ന ഈ രീതി എൻെറ സ്വന്തം മനോധൎമ്മമല്ല. കോയമ്പത്തൂർക്കാരനും ഒരു വക്കീലുമായിരുന്ന കുപ്പുസ്വാമി അയ്യർ എന്നൊരു മഹാൻ തമിഴഭാഷയിൽ ഒരു ഭഗവൽഗീതാപുസ്തകം പ്രസിദ്ധംചെയ്തിട്ടുണ്ട്. ആ രീതിയെയാണ് ഞാൻ പിൻതുടൎന്നിട്ടുള്ളത്. എന്നാൽ അദ്ദേഹത്തിൻെറ ആ രീതിയെ മാത്രമേ ഞാൻ സ്വീകരിച്ചിട്ടുള്ളു. തൎജ്ജമയുടെ കാൎയ്യത്തിൽ അദ്ദേഹത്തിൻെറ പുസ്തകവും എൻേറതും തമ്മിൽ വളരെ അന്തരമുണ്ട്. ശ്രീധരാചാൎയ്യസ്വാമികളുടെ ഗീതാവ്യാഖ്യാനത്തെ അനുസരിച്ചാണ് ഞാൻ അതാതു ശ്ലോകങ്ങളുടെ അന്വയക്രമം കൊടുത്തിട്ടുള്ളത്. കുപ്പുസ്വാമി അയ്യർ ആ നിയമത്തെ അനുഷ്ഠിച്ചിട്ടില്ല. പിന്നെ, അദ്ദേഹം ചില പ്രധാനശ്ലോകങ്ങൾക്കു മിക്ക ഭാഷ്യകാരന്മാരുടേയും അഭിപ്രായങ്ങളുടെ സാരം കൊടുത്തിട്ടുണ്ട്. എന്നാൽ ഞാൻ ശങ്കരാചാൎയ്യസ്വാമികളുടെ ഗീതാഭാഷ്യത്തെ പദംപ്രതി പരിഭാഷപ്പെടുത്തുകയാണ് ചെയ്തിട്ടുള്ളത്. അതാതു ശ്ലോകത്തിന്നുള്ള അവതാരിക ശ്ലോകത്തിൻെറ മുമ്പിലായി ചേൎത്തിട്ടുള്ളതു മഹാദേവശാസ്ത്രികൾ* ശാങ്കരഭാഷ്യസഹിതം ഗീതയെ ഇംഗ്ലീഷിൽ തൎജ്ജമചെയ്തിട്ടുള്ള മട്ടിനെ അനുസരിച്ചാകുന്നു. ശാംകരഭാഷ്യം ചുരുക്കമായും, മന്ദബുദ്ധികളായ അസ്മദാദികൾക്ക് അൎത്ഥം സ്പഷ്ടമായതു മതിയായില്ലെന്നു തോന്നുന്നതായുമുള്ള ചില ഘട്ടങ്ങളിൽ ശങ്കരാനന്ദസരസ്വതി, ശ്രീധരാചാൎയ്യസ്വാമികൾ, ആനന്ദഗിരി എന്നീ വ്യാഖ്യാതാക്കന്മാരുടെ അഭിപ്രായങ്ങളുംകൂടി ശാങ്കരഭാഷ്യത്തിൻെറ താഴെയായി കൊടുത്തിട്ടുണ്ട്. വേറെ ചില ഘട്ടങ്ങളിൽ അവരുടെ അഭിപ്രായങ്ങളെ ടിപ്പണിയായും ചേൎത്തിട്ടുണ്ട്. ഇന്നിന്ന ഭാഗം ഇന്നിന്ന ആളുടെ അഭിപ്രായമാണ് എന്നു കാണിക്കുന്നതിന്നു പുസ്തകത്തിൽ ആസകലം ചില സംജ്ഞകൾ കൊടുത്തിട്ടുള്ളവയുടെ വിവരണം താഴെ ചേൎക്കുന്നു.

(ശം-ഭാ)=ശാംകരഭാഷ്യം.
[ശ-സ]=ശംകരാനന്ദസരസ്വതി.
(ശ്രീ)=ശ്രീധരാചാൎയ്യസ്വാമികൾ.
(ആ)=ആനന്ദഗിരിടീക.

ആനന്ദാശ്രമം }
൧൦൭൯. }

കെ. എം.

## രണ്ടാംപതിപ്പിൻെറ മുഖവുര

ഈ പുസ്തകം ൧൦൮൦-ാമാണ്ടിൽ ആദ്യമായിട്ട് അച്ചടിച്ചു പ്രസിദ്ധംചെയ്തു തുടങ്ങിയപ്പോൾ പരിഭാഷകൻെറ ആയുഷ്കാലത്തിൽതന്നെ ഇതു രണ്ടാമതായിട്ട് അച്ചടിക്കേണ്ടിവരുമെന്നു ലേശംപോലും കരുതീട്ടുണ്ടായിരുന്നില്ല. എങ്കിലും ഇത്രയും വേഗത്തിൽ അതിന്നു സംഗതി വന്നത് ഒരനുഗ്രഹംതന്നെ എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ കുറച്ചു കാലത്തിന്നിടയ്ക്കു മലയാളി

* ഇദ്ദേഹം മൈസൂർ ഗവൎമ്മേണ്ടു സംസ്കൃതപുസ്തകശാലാധികാരിയാകുന്നു.

കാക്ക് ഈശ്വരകാരുണ്യത്താൽ ഗീതാശാസ്ത്രത്തിൽ അതിയായിട്ടുള്ള അഭിരുചി ഉണ്ടായിത്തീൎന്നിട്ടുണ്ട് എന്ന സംഗതി ഇതിന്റെ രണ്ടാംപതിപ്പു നല്ലവണ്ണം തെളിയിക്കുന്നുണ്ട്. ആ ശാസ്ത്രത്തെ ശാങ്കരഭാഷ്യസഹിതം ഈ രീതിയിൽ ഭാഷപ്പെടുത്തുക എന്നുള്ള പരിഭാഷകന്റെ ഉദ്യമത്തെ മാന്യന്മാരായ പലരും അഭിനന്ദിച്ചുവെന്നതിന്ന് അതു നല്ലൊരു റിക്കാർട്ടായുമിരിക്കുന്നു.

ആദ്യത്തെ പതിപ്പിൽ ദുൎല്ലഭമായിട്ടു ചില സ്ഖലിതങ്ങൾ ഉണ്ടായിരുന്നതു തിരുത്തി നേരെയാക്കിയതല്ലാതെ ഇതിൽ യാതൊരു ഭേദഗതിയും വരുത്തീട്ടില്ല.

ആനന്ദാശ്രമം }
൩൦—൧൦—൯൧. }

കെ. എം.

## മൂന്നാംപതിപ്പിന്റെ മുഖവുര

ഗീതാപാഠത്തിൽ കേരളീയൎക്കുള്ള അഭിരുചി വൎദ്ധിച്ചുതന്നെ വരുന്നുവെന്നു കാണുന്നതിൽ അതിയായ സന്തോഷം തോന്നുന്നു. അത്രയുമല്ല, നമ്മുടെ സഹോദരന്മാരായ അനേകം കേരളീയർ ഇപ്പോൾ ഭൂലോകത്തിലുള്ള മിക്ക മുഖ്യരാജ്യങ്ങളിലും ചെന്നു വിവിധവ്യാപാരങ്ങളിൽ പ്രവേശിച്ചു കാലക്ഷേപം ചെയ്തുവരുന്നുണ്ട്. അവരിൽ പലരും ശ്രീമൽഭഗവൽഗീതയെ തങ്ങളുടെ പരിശുദ്ധ വേദഗ്രന്ഥമെന്ന നിലയിൽ ശ്രദ്ധാഭക്തികളോടുകൂടി പാരായണം ചെയ്തുകൊണ്ട് അതാതു രാജ്യങ്ങളിൽ ജീവിതയുദ്ധം നടത്തിപ്പോരുന്നുവെന്നുള്ള സംഗതി പരിഭാഷകന്നുതന്നെ അറിയുവാൻ ഇടയായിട്ടുണ്ട്. അതു നമുക്കെല്ലാവൎക്കും അഭിമാനിക്കത്തക്ക ഒരു വിഷയംതന്നെയാകുന്നു.

പുണ്യകുരുക്ഷേത്രമായ യുദ്ധഭൂമിയിൽവെച്ച് അൎജ്ജുനനെ കേവലം നിമിത്തംമാത്രമാക്കിക്കൊണ്ടു ലോകമാസകലത്തേയും അനുഗ്രഹിക്കേണമെന്ന ഉദ്ദേശത്തോടുകൂടിയാണ് ശ്രീകൃഷ്ണഭഗവാൻ ഗീതാശാസ്ത്രം ഉപദേശിച്ചിട്ടുള്ളത് എന്നു ശങ്കരാചാൎയ്യസ്വാമികൾ പറയുന്നു. യുദ്ധഭൂമിയിൽവെച്ചു പദേശിച്ചുവെന്നതുകൊണ്ടു ഭാരതയുദ്ധസ്ഥാനീയമായ ജീവിതയുദ്ധത്തിൽ മനുഷ്യൎക്കു വിജയം നേടുന്നതിന്ന്—അവരുടെ ഉത്സാഹവും കൎമ്മശക്തിയും പാഴായിപോകുവാനിടവരുത്താതെ അവയെ നേരുവഴിക്കു തിരിച്ച് ഇഹത്തിൽ അഭ്യുദയത്തേയും പിന്നീടു പരമപുരുഷാൎത്ഥത്തേയും അവരെക്കൊണ്ടു പ്രാപിപ്പിക്കുന്നതിന്ന്—ഗീതോപദേശം ഉപകാരമായിത്തീരണം എന്നായിരിക്കണം ശ്രീഭഗവാന്റെ ഉദ്ദേശം. ഗീതാശാസ്ത്രത്തിന്റെ പരമരഹസ്യം അതുതന്നെയാണെന്നു പണ്ഡിതവൎയ്യനായ ലോകമാന്യതിലകൻ അഭിപ്രായപ്പെട്ടിരിക്കുന്നു. മഹാത്മാഗാന്ധിജി ഗീതോപദേശപ്രകാരമുള്ള കൎമ്മയോഗത്തിന്റെ അനുഷ്ഠാനവിഷയത്തിൽ ഒരു ദൃഷ്ടാന്തവുമാകുന്നു. അതിനാൽ ഇന്നത്തെ കേരളീയഹിന്തുക്കൾ, എന്നുമാത്രമല്ല ഹിന്തുക്കളാസകലവും, ഗീതാശാസ്ത്രത്തെ സാക്ഷാൽ വേദംതന്നെയായിട്ടു വിചാരിച്ചുതുടങ്ങിയിരിക്കുന്നുവെന്നതു യുക്തംതന്നെ. എന്നുതന്നെയുമല്ല, ജാതിഭേദമാകട്ടേ മതഭേദമാകട്ടേ കൂടാതെ സകലമനുഷ്യരേയും സഹോദരഭാവത്തോടുകൂടി കൂട്ടിയോജിപ്പിക്കുകയും എല്ലാവരേയും ഒന്നുപോലെ അനുഗ്രഹിക്കുകയും ചെയ്യുത്തക്ക മഹിമയോടുകൂടിയ ഗീതാശാസ്ത്രത്തെ, മതവിഷയമായ സങ്കുചിതബുദ്ധിയെ വിട്ടു വിസ്താരമായും സയുക്തികമായും വിചാരിച്ചുതുടങ്ങീട്ടുള്ള ഇതരമതസ്ഥന്മാർകൂടി സ്വസ്വവേദഗ്രന്ഥങ്ങളോടു തുല്യമായിട്ടുതന്നെ ഗണിക്കുമെന്നു കരുതുന്നതിൽ സാഹസമുണ്ടെന്നു തോന്നുന്നില്ല. എന്തെന്നാൽ അപ്രകാരം വിചാരിക്കത്തക്കവണ്ണമുള്ള പ്രചാരം ഇപ്പോൾതന്നെ അവരുടെ ഇടയിൽ ആ ഗ്രന്ഥത്തിന്നു വന്നിട്ടുണ്ട്.

ഇത്രയും പ്രചാരത്തോടുകൂടിയിരിക്കുന്നതും ലോകമാസകലം വ്യാപിച്ചു ശോഭിക്കത്തക്കവിധത്തിൽ ഇനിയും പ്രചരിച്ചുകൊണ്ടുതന്നെ വരുന്നതുമായ ശ്രീമൽഭഗവൽഗീതയുടെ തൎജ്ജമയാകുന്ന ഈ പുസ്തകത്തിന്റെ മൂന്നാമത്തെ പതിപ്പിന്ന് ഇടവന്നുവെന്നതിൽ മുമ്പേത്തെപ്പോലെ ആശ്ചൎയ്യം തോന്നാതായി.

ആനന്ദാശ്രമം }
൪—൭—൯൯. }

കെ. എം.

# അവതാരിക

നമ്മുടെ പൂർവ്വന്മാർ നമുക്കായി സമ്പാദിച്ചുവെച്ചിട്ടുള്ള ധനങ്ങളിൽവെച്ച് വിലമതിക്കുവാൻ വയ്യാത്തതായ ഒരു ധനം (ഉപനിഷത്തുക്കൾ ഒഴിച്ച്) ശ്രീമൽഭഗവൽഗീതയാകുന്നു. ഗീതാശാസ്ത്രത്തിന്റെ ഉൽപത്തി ഇന്നപ്രകാരമാണ് എന്നുള്ളത് പ്രസിദ്ധമാണെങ്കിലും അതിനെപ്പററി അറിവില്ലാത്തവരുടെ ആവശ്യത്തിന്നായി കുറച്ചൊന്നു താഴെ പറയുന്നു.

സോമവംശത്തിൽ ജ്യേഷ്ഠാനുജന്മാരായിട്ട് ധൃതരാഷ്ട്രർ എന്നും പാണ്ഡു എന്നും പേരായി രണ്ടു രാജാക്കന്മാരുണ്ടായിരുന്നുവെന്നും, അവരുടെ പുത്രന്മാരായ ദുര്യോധനാദികളും പാണ്ഡവന്മാരും തമ്മിൽ കുരുക്ഷേത്രമെന്ന ദിക്കിൽവെച്ച് അതിഗംഭീരമായ ഒരു യുദ്ധം നടന്നുവെന്നും, ആ യുദ്ധത്തിന്നു ഭാരതയുദ്ധമെന്നു പേരാകുന്നുവെന്നും, അവർതമ്മിലുണ്ടായ ആ യുദ്ധത്തിന്നു കാരണമിന്നതാണെന്നും, യുദ്ധശേഷമുണ്ടായ കഥയിന്നതെന്നും മററും നമ്മുടെ ഇടയിൽ ധരിക്കാത്തവർ ഉണ്ടാകുമോ എന്നു സംശയമാണ്. അതിനാൽ ആ ഭാഗം ഇവിടെ വിസ്തരിക്കുന്നില്ല. യുദ്ധം തുടങ്ങുന്നതിന്നു മുമ്പായി ഇരുകക്ഷിക്കാരുടേയും സൈന്യങ്ങൾ കുരുക്ഷേത്രമെന്ന ഭൂമിയിൽ വന്നു നിറഞ്ഞു. യുദ്ധംചെയ്യാൻ സന്നദ്ധന്മാരായി രണ്ടു പക്ഷത്തിലും വന്നുചേർന്നിട്ടുള്ള അസംഖ്യം സൈന്യങ്ങളെ നല്ലവണ്ണം നോക്കിക്കാണുന്നതിന്നുവേണ്ടി അർജ്ജുനൻ തനിക്കു സാരഥിയായിരുന്ന ശ്രീകൃഷ്ണഭഗവാനോടു തന്റെ തേരിനെ രണ്ടു സൈന്യങ്ങളുടേയും മദ്ധ്യത്തിലായി കൊണ്ടുചെന്നു നിർത്തുവാനപേക്ഷിച്ചു. ഭഗവാൻ അർജ്ജുനന്റെ അപേക്ഷപ്രകാരം തേരു നടത്തി ഇരുകക്ഷിസേനകളുടേയും നടുവിലായി നിർത്തി. സൈന്യങ്ങളെ എല്ലാം നോക്കിക്കണ്ട സമയം രണ്ടു പക്ഷത്തിലും യുദ്ധത്തിന്നു തയ്യാറായി നില്ക്കുന്ന തന്റെ സ്വജനങ്ങളേയും ബന്ധുക്കളേയും സ്നേഹിതന്മാരേയും സുഹൃത്തുക്കളേയും കണ്ടിട്ട് അർജ്ജുനൻ വളരെ വ്യസനത്തോടുകൂടി ഭഗവാനോടു താൻ സ്വജനങ്ങളെ ഹിംസിക്കുകയില്ലെന്നും, തന്റെ ജ്യേഷ്ഠാനുജന്മാർ തന്നെയായ കൌരവന്മാരേയും തനിക്കു വളരെ അടുപ്പമുള്ള ശേഷം സ്വജനങ്ങളേയും കൊല്ലുന്നതായാൽ നരകപ്രാപ്തി നിശ്ചയമായിട്ടുണ്ടാകുമെന്നും, അതിനാൽ തങ്ങൾക്കു രാജ്യമേ ആവശ്യമില്ലെന്നും, കാട്ടിലേയ്ക്കുതന്നെ തിരിയെ പൊയ്ക്കൊൾകാമെന്നും മററും പറഞ്ഞു വില്ലു താഴെ വെച്ച് തേരിൽ സ്വസ്ഥമായിരുന്നു. ഇപ്രകാരം ശോകാക്രാന്തനായിരിക്കുന്ന അർജ്ജുനന്നായിക്കൊണ്ട് അപ്പോൾ ഭഗവാൻ ക്ഷത്രിയധർമ്മം മുതലായ വർണ്ണധർമ്മങ്ങളേയും, ആശ്രമധർമ്മങ്ങളേയും, സ്വധർമ്മത്തെ വിട്ടു നടക്കുന്നവന്നു നരകപ്രാപ്തിയാണ് ഫലമെന്ന സംഗതിയേയും, ആത്മാനാത്മവിവേകത്തേയും, ഉത്തമസുഖപ്രാപ്തിക്കു വേണ്ടുന്ന ജ്ഞാനകർമ്മമാർഗ്ഗങ്ങളേയും മററനേകവിഷയങ്ങളേയും ഉപദേശിച്ചു. വേദവിസ്താരകർത്താവായ വേദവ്യാസമഹർഷി പിന്നീട് ആ ഉപദേശത്തെ എഴുനൂറു ശ്ലോകമാക്കി ഉ

ണ്ടാക്കി ഭാരതത്തിൻെറ മദ്ധ്യത്തിലായി ചേത്തു. അതാണ് ഗീതാശാസ്ത്രം. അജ്ജുനനുള്ള ഈ ഉപദേശം, സംസാരസാഗരത്തിൽ നിമഗ്നന്മാരായി അലയുന്ന സകലജനങ്ങൾക്കും ഉപകാരമായി ഭവിക്കണമെന്നാണ് കരുണാനിധിയായിരിക്കുന്ന ശ്രീകൃഷ്ണഭഗവാൻെറ മുഖ്യമായ ഉദ്ദേശ്യം.

ഈ ശാസ്ത്രം ആദ്യം ഭഗവാൻ ഉപദേശിച്ചതാകയാൽ ഇതിന്നു ഭഗവൽഗീത എന്നു പേർപറയുന്നു. വേദാന്താത്ഥങ്ങളെ അതിൽ വിശദമായി പ്രതിപാദിക്കുന്നതുകൊണ്ട് ഉപനിഷത്ത് എന്നും, ബ്രഹ്മപ്രതിപാദകമായ ശാസ്ത്രമാകയാൽ ബ്രഹ്മവിദ്യ എന്നും, ആത്മാനാത്മവിവേകത്തെ വെളിപ്പെടുത്തുന്ന സാംഖ്യയോഗവും കമ്മയോഗവും അതിൽ വിസ്തരിക്കപ്പെട്ടിട്ടുള്ളതിനാൽ യോഗശാസ്ത്രമെന്നും, ശ്രീകൃഷ്ണഭഗവാനും അജ്ജുനനും തമ്മിലുള്ള സംഭാഷണമാകയാൽ ശ്രീകൃഷ്ണാജ്ജുനസംവാദമെന്നും, ഇങ്ങിനെ പല പേരുകളും ആ ഗ്രന്ഥത്തിന്നു പറഞ്ഞുവരുന്നുണ്ട്.

ഭാരതയുദ്ധത്തിൽ നടക്കുന്ന സകലവൃത്താന്തങ്ങളേയും അപ്പപ്പോൾതന്നെ ധൃതരാഷ്ട്രമഹാരാജാവിനെ അറിയിക്കുന്നതിന്നു വേദവ്യാസമഹഷിയുടെ അനുഗ്രഹത്താൽ സിദ്ധിച്ചിട്ടുള്ള ദിവ്യചക്ഷുസ്സോടുകൂടിയ സഞ്ജയൻ എന്നാൾ ഭഗവാൻെറ ഈ ഉപദേശത്തെ മുഴുവൻ അദ്ദേഹത്തെ (ധൃതരാഷ്ട്രരെ) ധരിപ്പിച്ചു.

* 'പ്രാചീനഗ്രന്ഥങ്ങളിൽ ഉപനിഷത്തുക്കൾ ഒഴിച്ചു ഭഗവൽഗീതയോളം മാഹാത്മ്യമുണ്ടായിട്ട് അന്യഗ്രന്ഥമില്ലെന്നുതന്നെ പറയാം. സകലജാതിധമ്മങ്ങളും പുരുഷാത്ഥങ്ങളും ഈ ചെറിയ ഗ്രന്ഥത്തിൽ സംക്ഷേപമായി പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. അന്യോന്യവിരുദ്ധങ്ങളായി തോന്നപ്പെടുന്ന സാംഖ്യം, യോഗം, ഭക്തി മുതലായ സിദ്ധാന്തങ്ങൾ ഇതിൽ അതിഭംഗിയായി യോജിപ്പിക്കപ്പെട്ടിരിക്കുന്നു. വിശേഷിച്ച്, സകലക്കും ഉതകുന്നതായും സകലക്കും രുചിക്കത്തക്കതായുമുള്ള വിഷയങ്ങൾ ഗീതാശാസ്ത്രത്തിൽ അടങ്ങിയിരിക്കുന്നു. അത് ഈ ഗ്രന്ഥത്തിന്നുള്ള ഒരു പ്രത്യേകമാഹാത്മ്യമാകുന്നു. ബാല്യാവസ്ഥയിലിരിക്കുന്ന ജിജ്ഞാസുവിന്ന് ഇത് അതികഠിനമോ, അല്ലെങ്കിൽ ഏററവുമുന്നതസ്ഥിതിയിലിരിക്കുന്ന തത്വജ്ഞാനിക്കു വക പോരാത്തതോ, ആകുന്നില്ല. ഒരുവൻെറ അന്തഃകരണം എത്രത്തോളം വികാസത്തെ പ്രാപിച്ചിരിക്കുന്നുവോ, എത്രത്തോളം ശുദ്ധമായിരിക്കുന്നുവോ, അതിനെ അനുസരിച്ചുള്ള പാഠം ഗീതാശാസ്ത്രം അവനെ പഠിപ്പിക്കുന്നതാകുന്നു. എടുത്താലും ഒടുങ്ങാത്തതായ ധനമാണ് ഈ ശാസ്ത്രത്തിൽ സംഗ്രഹിക്കപ്പെട്ടിട്ടുള്ളത്. ഒരുവൻ അതിനെ നൂറുവട്ടം വായിച്ചാലും അവന്ന് അതിൽനിന്ന് എല്ലാം കിട്ടി എന്നു പറവാൻ സാധിക്കുന്നതല്ല. അതിന്നുള്ള കാരണമെന്തെന്നാൽ, ഭഗവൽഗീത ഒരു പ്രത്യേകസിദ്ധാന്തത്തെ പ്രതിപാദിക്കുന്ന ശാസ്ത്രമല്ല. അത് ഒരു സംഭാഷണരൂപമാ

---

* **Thoughts on Bhagavad Gita—Prabudha Bharata, Vol. I.**

യിട്ടാകുന്നു—രണ്ടുപേർ തമ്മിൽ ഇത്രായിരം സംവത്സരം മുമ്പ് ഇന്നദിക്കിൽ വെച്ചു നടന്ന ഒരു സംഭാഷണമെന്നൎത്ഥമെടുത്തുകൂട. അതു ദിവസംപ്രതി, എന്നല്ല നിമിഷംപ്രതി, മനുഷ്യനും ഈശ്വരനും തമ്മിൽ നടക്കുന്ന ഒരു സംഭാഷണമാകുന്നു. നിങ്ങളുടെ ജീവിതം ഏതു വിധമായിരുന്നാലും, നാനാപ്രകാരേണ പരിണമിക്കുന്നതായ നിങ്ങളുടെ അന്തഃകരണം ഏതവസ്ഥയിലിരുന്നാലും, അവയ്ക്കെല്ലാമനുരൂപമായിട്ടോരോ പാഠം ഗീതാശാസ്ത്രം നിങ്ങൾക്കുപദേശിക്കുന്നതാകുന്നു. ഒരുവൻ ഗീതയെ ആശ്രയിക്കുന്നുവെങ്കിൽ അവന്ന് അതിൽനിന്നു വേണ്ട ഉപദേശമെല്ലാം കിട്ടുന്നതാണ്. നമ്മുടെ അവസ്ഥ ഇന്നപ്രകാരമാണെന്നും, നമ്മുടെ ധൎമ്മം ഇന്നതാണെന്നും, മനസ്സു ശുദ്ധിയായി ജ്ഞാനപ്രകാശത്തിന്നു പാത്രമാകണമെങ്കിൽ നാം ഇന്നവിധത്തിൽ കൎമ്മം ചെയ്യണമെന്നും മററും ഗീതാശാസ്ത്രം നമ്മെ പഠിപ്പിക്കുന്നു. അതിനാലാണ് ഭഗവൽഗീത മറെറല്ലാ ഗ്രന്ഥങ്ങളേക്കാൾ പാരായണത്തിന്ന് അധികം ശ്ലാഘ്യമായി ഗണിക്കപ്പെടുന്നത്.

'ഗീത ഭാരതയുദ്ധാരംഭത്തിൽ യുദ്ധക്കളത്തിൽവെച്ചു ഭഗവാൻ അൎജ്ജുനന്നുപദേശിച്ചതാണെന്നു മുമ്പിൽ പറഞ്ഞുവല്ലോ. ഇവിടെ രണ്ടു പൂൎവ്വപക്ഷം ജനിക്കുന്നു. ൧. ആത്മജ്ഞാനം ഉപദേശിക്കുന്നതിന്നായിട്ടു ലോകസംഗ്രഹത്തെ ഇച്ഛിക്കുന്ന ഭഗവാൻ എന്തിന്നുവേണ്ടിയാണ് അൎജ്ജുനനെ തിരഞ്ഞെടുത്തത്? ൨. ശാന്തമായി വിചാരം ചെയ്വാൻ അയോഗ്യമായ യുദ്ധസമയത്തെ എന്തിനാണ് ഭഗവാൻ ആത്മോപദേശത്തിന്നായിക്കൊണ്ടു കല്പിച്ചത്? ഒന്നാമത്തെ ചോദ്യപ്രകാരം ആത്മോപദേശം ചെയ്വാനായിട്ടു ഭഗവാൻ അൎജ്ജുനനെ സ്വീകരിച്ചതാലോചിക്കുമ്പോൾ പ്രഥമദൃഷ്ടിയിൽ വളരെ ആശ്ചൎയ്യവും അസംബന്ധവുമായി തോന്നുന്നുണ്ട്. അൎജ്ജുനനേക്കാൾ ആ കാൎയ്യത്തിൽ യോഗ്യന്മാരായിട്ടു പാണ്ഡവന്മാരിൽത്തന്നെ വേറെ മഹാന്മാരുണ്ട് എന്നതിന്നു വാദമില്ല. ഉദാഹരണമായി, ആദ്യം ധൎമ്മപുത്രരെത്തന്നെ എടുക്കുക. അദ്ദേഹം ധൎമ്മം മൂൎത്തിമത്തായി അവതരിച്ചിരിക്കുകയാകുന്നു. ഇത്രയും ധാൎമ്മികനും സദാചാരശീലനുമായിട്ട് അന്യപുരുഷനെ കാവ്യപുരാണേതിഹാസങ്ങളിൽ ഗ്രന്ഥകൎത്താക്കന്മാർ വൎണ്ണിച്ചുകാണുന്നില്ല. അദ്ദേഹം കഴിഞ്ഞാൽ പിന്നെ സഹദേവനുണ്ട്. തപശ്ശക്തിയും സ്വധൎമ്മാനുഷ്ഠാനത്തിൽ സ്ഥൈൎയ്യവും അദ്ദേഹത്തോളമുണ്ടായിട്ടു വേറെ ആരുംതന്നെയില്ലെന്നു പറയാം. ഭഗവാന്റെ ഉപദേശം വാങ്ങുന്നതിന്ന് അദ്ദേഹത്തിന്നുള്ളേടത്തോളം അൎഹത വേറെ ആൎക്കുമില്ല. അതിനാൽ ലൌകികവിഷയങ്ങളിൽ ആസക്തിയോടുകൂടിയിരിക്കുന്നവനും പരാക്രമശാലിയുമായ അൎജ്ജുനനേക്കാൾ ആത്മോപദേശം വാങ്ങുന്നതിന്നു ധൎമ്മപുത്രരും സഹദേവനുമാണ് അധികം യോഗ്യന്മാരെന്നു സ്പഷ്ടമാകുന്നുണ്ട്. അവർ ചെയ്തിട്ടുള്ള നിഷ്ഠകളൊന്നും അൎജ്ജുനൻ അനുഷ്ഠിച്ചിട്ടില്ല. അൎജ്ജുനൻ ഭീമസേനനേക്കാളും അധികം വിഷയസുഖത്തെ ഇച്ഛിക്കുന്നവനാകുന്നു. എങ്കിലും ലൌകി

കനിചയിൽ അൎജ്ജുനൻ സകലപരിഷ്ക്കാരങ്ങളും തികഞ്ഞിരിക്കുന്ന ഒരു ശ്രേഷ്ഠ പുരുഷനും, സുശീലനും, മററുള്ള സകല അവസ്ഥകളാൽ പൂൎത്തിയായിട്ടുള്ളവനു മാകുന്നു. പാണ്ഡവന്മാരിൽവെച്ച് അൎജ്ജുനനാണ് ഏററവും സുന്ദരപുരുഷൻ. സംഗീതത്തിൽ അദ്ദേഹം അതിനിപുണൻ. സകലയുവതിജനങ്ങളുടേയും അനു രാഗത്തിന്നു വിഷയൻ. ദേവസ്ത്രീയായ ഉൎവ്വശികൂടി അൎജ്ജുനനിൽ അനുരാഗം മുഴുത്തുവശായിട്ടു ഭ്രാന്തചിത്തയായിത്തീൎന്നു. എന്നാൽ ഈ വക ഗുണങ്ങളൊ ന്നും ആത്മോപദേശത്തിന്നു യോഗ്യമായി ഗണിക്കപ്പെടാറില്ല. ഇങ്ങിനെയെ ല്ലാമാണെങ്കിലും ഭഗവാൻെറ പ്രവൃത്തി തക്കതായ കാരണത്തോടുകൂടിയാകുന്നു. പാണ്ഡവന്മാരിൽ അൎജ്ജുനനെ ഭഗവാനു കുറെ അധികം പ്രത്യേകമാണെന്നുള്ള സംഗതി പ്രസിദ്ധമാണല്ലോ. ദ്രൌപദീസ്വയംവരത്തിൽ ശ്രീകൃഷ്ണഭഗവാൻ അൎജ്ജുനനെ സഹായിക്കുകയുണ്ടായിട്ടുണ്ട്. തൻെറ സ്വന്തം സഹോദരിയായ സുഭദ്രയെ അൎജ്ജുനന്നു കൊടുക്കുന്നതിന്നും ഭഗവാൻ വളരെ ശ്രമം ചെയ്തിട്ടുണ്ട്. ഒടുക്കം ഭാരതയുദ്ധത്തിൽ അൎജ്ജുനൻെറ സാരഥിയായിരിപ്പാനും നിശ്ചയിച്ചു. യുദ്ധാരംഭത്തിൽ ഭഗവാൻ ഇങ്ങിനെ പറകയുണ്ടായി. 'അല്ലയോ പാൎത്ഥ, നീ എൻേറയും ഞാൻ നിൻേറയുമാകുന്നു. എൻേറതെല്ലാം നിൻേറതും, നിൻേറ തെല്ലാം എൻേറതുമാകുന്നു. അല്ലയോ ഭരതൎഷഭ, നീ എന്നിൽനിന്നും ഞാൻ നിന്നിൽനിന്നുമാകുന്നു. നൊമ്മൾ തമ്മിലുള്ള വ്യത്യാസത്തെ ആൎക്കമറിഞ്ഞു കൂട'. എന്നാൽ അവർ തമ്മിലുള്ള ഈ സ്നേഹം യദൃച്ഛയാ സംഭവിച്ചതുമല്ല. അവർ നരനാരായണന്മാരാണെന്നും, ദുഷ്ടനിഗ്രഹത്തിന്നും ശിഷ്ടപരിപാലന ത്തിന്നുംവേണ്ടിയാണ് മനുഷ്യലോകത്തിൽ അവതരിച്ചതെന്നും, ഭീഷ്മർ പറ ഞ്ഞിട്ടുണ്ട്. ഒരു പ്രത്യേകകാരണത്തോടുകൂടി മാത്രമേ അവർ മനുഷ്യലോക ത്തിൽ അവതരിക്കുകയുള്ളു. ഇവിടെ ഒന്നാമതായ ആവശ്യം ഭാരതയുദ്ധത്തിൽ വെച്ചുള്ള ദുഷ്ടനിഗ്രഹമാകുന്നു. അതിന്ന് അൎജ്ജുനനെ നിമിത്തമാക്കി ഭഗ വാൻ കാൎയ്യം സാധിക്കുന്നു. അതിലധികം മുഖ്യമായ ഉദ്ദേശ്യം, ഭ്രംശം വന്നിട്ടു ള്ള ധൎമ്മത്തെ അൎജ്ജുനന്നായിട്ടുള്ള ഗീതോപദേശംവഴിക്കു സ്ഥാപിക്കുകയാകു ന്നു. സകലപ്രാണികളുടേയും ഉദ്ധാരണത്തിന്നുവേണ്ടിയാണ് ശ്രീകൃഷ്ണഭഗവാൻ അവതാരം ചെയ്തിട്ടുള്ളത്. അതിനാൽ ഗീതോപദേശമാണ് ശ്രീകൃഷ്ണാവതാര ത്തിൻെറ പ്രധാന ഉദ്ദേശ്യം. അതിന്ന് അൎജ്ജുനനോളം യോഗ്യനായിട്ട് അ ന്യപുരുഷനില്ലതാനും. എന്തെന്നാൽ ഒരു മനുഷ്യന്നു വേണ്ടുന്ന ധൎമ്മങ്ങൾ അൎജ്ജുനനിൽ പൂൎത്തിയായിട്ടുണ്ട്. മൃഗപ്രായമായ അതിനീചാവസ്ഥയെ പ്രാ പിക്കുകയോ, അല്ലെങ്കിൽ അത്യുൽകൃഷ്ടമായ ആത്മവിഷയത്തിൽ പ്രവേശിക്കു കയോ, ചെയ്യാത്ത ഒരുവനാണ് 'നരൻ' എന്നു പറയപ്പെടുന്നത്. ഈ ഗുണ ങ്ങൾ അൎജ്ജുനനിൽ തികച്ചുമുണ്ട്. അങ്ങിനെയിരിക്കുന്ന ഒരുവന്നുപദേശി ച്ചാൽ മാത്രമേ മനുഷ്യവൎഗ്ഗത്തിന്നാസകലമുപദേശിച്ച ഫലമാവുകയുള്ളു. അ തിനാലാണ് ഗീതാശാസ്ത്രം ഇത്ര പ്രസിദ്ധമായി തീൎന്നത്. ധൎമ്മത്തിൽ താൽ

പശ്ചം ജനിച്ചിട്ടുള്ളവനും വളരെ താണ സ്ഥിതിയിലിരിക്കുന്നവനുമായ പുരു ഷൻമുതൽ അത്യുൽകൃഷ്ടൻവരെ സകലജാതിജനങ്ങൾക്കും അതിൽ വേണ്ട വോളം വകയുണ്ട്. ധമ്മപുത്രക്കോ സഹദേവനോ ആയിരുന്നു ഭഗവാനുപ ദേശിച്ചതെങ്കിൽ ആത്മവിഷയമായി ഇത്ര ചോടുമുതല്ക്കുള്ള സംഗതികളെ ഉ പദേശിക്കുകയില്ലായിരുന്നു. അപ്പോൾ അതു പരക്കെ ഉപയോഗകരമായിത്തീ രുന്നതുമല്ല. ആത്മോപദേശത്തിന്നധികാരിയാണെന്നു വെച്ചിട്ടുമല്ല അജ്ജുന നെ ഭഗവാൻ തിരഞ്ഞെടുത്തത്. നേരെമറിച്ച് അതിന്നധികാരിയല്ലെന്നുവെ ച്ചിട്ടുതന്നെയാകുന്നു. ഒരുവൻ ആത്മോപദേശത്തിന്നധികാരിയാകണമെങ്കിൽ അവനു നാലുകൂട്ടം ആവശ്യമാകുന്നു. അവയ്ക്കു സാധനചതുഷ്ടയം എന്നു പേ രാകുന്നു. അവയിൽ ആദ്യത്തേത് ആത്മാനാത്മവസ്തുവിവേകം—നിത്യനായും അവ്യയനായുമിരിക്കുന്ന ആത്മാ ഇന്നത്, അനിത്യമായും നശ്വരമായുമിരിക്കുന്ന പ്രപഞ്ചമിന്നത്, എന്നു വേർതിരിച്ചറിയുന്നതാണ് ആത്മാനാത്മവസ്തുവിവേ കം. രണ്ടാമത്തേത് ഇഹാമുത്രഫലഭോഗവിരാഗം—എന്നുവെച്ചാൽ, ഇഹലോ കത്തിലും പരലോകത്തിലും കമ്മഫലങ്ങളെ അനുഭവിക്കുന്നതിന്നിച്ഛയില്ലായ്മ. കമ്മഫലങ്ങളിൽ ഇച്ഛയാകുന്ന ബന്ധത്തിൽനിന്നു നിവത്തിച്ചാൽ മാത്രമേ ഒരുവൻ ആത്മജ്ഞാനത്തിന്നഹനാവുകയുള്ളു. മൂന്നാമതായി വേണ്ടത്, ശമാ ദിഷൾക്കസമ്പത്തിയാകുന്നു—അതായതു ശമം, ദമം, ഉപരതി, തിതിക്ഷ, ശ്ര ദ്ധ, സമാധാനം എന്നീ ആറുകൂട്ടത്തെ സമ്പാദിക്കുക എന്നാതാകുന്നു. അവ യിൽ ശമമെന്നത് ആന്തരമായിട്ടുള്ള വൃത്തികളെ എല്ലാമടക്കി മനസ്സിനെ സ്വലക്ഷ്യത്തിൽ നിത്തുന്നതാകുന്നു. രണ്ടുവക ഇന്ദ്രിയങ്ങളേയും വിഷയങ്ങളിൽ നിന്നു നിവത്തിപ്പിച്ചു സ്വസ്വഗോളങ്ങളിൽ സ്ഥാപിക്കുന്നതു ദമം. ബാഹ്യ വൃത്തികളെ ആശ്രയിക്കാതിരിക്കുന്നത് ഉപരതി. ചിന്ത, വിലാപം എന്നിവ കൂടാതെ അപ്രതികാരപൂവ്വകം സവ്വദുഃഖങ്ങളേയും സഹിക്കുന്നതു തിതിക്ഷ. ശാ സ്ത്രത്തേയും ഗുരുവാക്യത്തേയും ആസ്തിക്യബുദ്ധിയോടുകൂടി ഗ്രഹിക്കുന്നതു ശ്രദ്ധ. ശുദ്ധബ്രഹ്മത്തിൽതന്നെ ബുദ്ധിയെ സവ്വദാ സ്ഥാപിക്കുന്നതു സമാധാനം. നാലാമത്തെ സാധനം മുമുക്ഷുത്വമാകുന്നു—മോക്ഷം കിട്ടേണമെന്ന് അതിക ഠിനമായ ആഗ്രഹം ഉണ്ടാവുക എന്നത്ഥം. ഭഗവാൻ ഉപദേശിപ്പാനാരംഭിക്കു ന്ന സമയം അജ്ജുനനു മേൽപ്പറഞ്ഞ സാധനങ്ങളിൽ ഒന്നെങ്കിലുമുണ്ടായിരു ന്നില്ല. പരമാത്ഥമായ വസ്തു ഇന്നത്, അസത്യമായ വസ്തു ഇന്നത് എന്നും കൂടി അറിവുണ്ടായിരുന്നില്ല. എന്തെന്നാൽ, അജ്ജുനൻ, തന്റെ സ്നേഹിത ന്മാരും ബന്ധുക്കളും മററും യുദ്ധത്തിൽ മരിച്ചുപോകുമല്ലോ എന്നു പറഞ്ഞു വ്യ സനിക്കുകയാണുണ്ടായത്. അതിന്നും പുറമേ, അജ്ജുനൻ ഭഗവാനോടു തനി ക്കു മോക്ഷം സിദ്ധിക്കണമെന്നപേക്ഷിക്കുകയുമുണ്ടായില്ല. സ്വജനനിഗ്രഹ ത്താൽ അനുഭവിക്കേണ്ടിവരുന്ന തൽക്കാലദുഃഖത്തിൽനിന്നു നിവത്തിപ്പാനുള്ള മാഗ്ഗത്തെ മാത്രമേ അജ്ജുനൻ അപേക്ഷിച്ചുള്ളു. എന്നാൽ ആ ദുഃഖത്തെ ചി ല ന്യായങ്ങളെക്കൊണ്ടു സമാധാനമാക്കുന്നതിന്നു ഭഗവാനു യാതൊരു പ്രയാസ

വുമുണ്ടായിരുന്നില്ല. ലൌകികമായ ഭോഗസമൃദ്ധി, യുദ്ധം ചെയ്യുന്നതിന്നു വേണ്ട ന്യായങ്ങൾ, അർജ്ജുനൻെറ പരാക്രമശീലത്വം, വീര്യ്യസ്വർഗ്ഗം, എന്നിങ്ങിനെയുള്ള ചില സംഗതികളെപ്പററി ഭഗവാൻ യുക്തിയുക്തമായി പ്രസംഗിച്ചുവെങ്കിൽ അർജ്ജുനൻ ക്ഷണത്തിൽ സമാധാനപ്പെട്ടുമായിരുന്നു. അർജ്ജുനൻെറ വ്യസനം കേവലം ലൌകികമായിട്ടുതന്നെയായിരുന്നു. തങ്ങൾ ജയിക്കുന്നതായാൽതന്നെ സ്വജനവധംകൊണ്ടുണ്ടാകുന്ന വ്യസനം, തന്നിമിത്തമുള്ള പാപം എന്നിവയെപ്പററിയ വിചാരമല്ലാതെ താൻ സംസാരബന്ധത്തിൽനിന്നു മോചിക്കണമെന്ന ആഗ്രഹം അർജ്ജുനന്നു ലേശംപോലുമുണ്ടായിരുന്നില്ല. അപ്രകാരമുള്ള ആഗ്രഹം കൂടാതെ ഒരുവൻ ആത്മജ്ഞാനത്തിന്നധികാരിയാവുകയില്ലെന്നു മുമ്പിൽ പറഞ്ഞുവല്ലോ. എന്നാൽ ലൌകികവിഷയമായ അർജ്ജുനൻെറ ദുഃഖത്തെ പരമാത്ഥവിഷയമാക്കിത്തീർത്തു, തൻെറ സ്നേഹിതൻെറ ദുഃഖത്തെ കാരണമാക്കി സകലജനദുഃഖനിവൃത്തി വരത്തക്കവണ്ണം ഉപദേശം ചെയ്തതിനെപ്പററി ആലോചിച്ചു നോക്കുന്നതായാൽ ഭഗവാൻെറ അചിന്ത്യസാമത്ഥ്യമെന്നല്ലാതെ വേറെ ഒന്നും പറവാനില്ല.

'മേൽപറഞ്ഞതെല്ലാം സ്ഥൂലമായിട്ടുള്ള അത്ഥമാകുന്നു. ഇനി സൂക്ഷ്മമായി വിചാരം ചെയ്യുന്ന ഘട്ടത്തിങ്കൽ ആരാണ് ശ്രീകൃഷ്ണഭഗവാൻ, ആരാണ് അർജ്ജുനൻ, എന്നു നിരൂപിക്കുക. 'ഞാൻ സവ്വലോകങ്ങൾക്കുമീശ്വരനാകുന്നു; ഞാൻ ആദ്യന്തമില്ലാത്തവനാകുന്നു' (അ. ൧൦. ശ്ലോ. ൩) എന്നു ഭഗവാൻതന്നെ ഗീതയിൽ പറയുന്നുണ്ട്. അദ്ദേഹം 'സകലഭൂതങ്ങളിലും സ്ഥിതിചെയ്യുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണം അദ്ദേഹമാകുന്നു.' സൂര്യ്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, മനുഷ്യൻ, അന്യപ്രാണികൾ ഇവയുടെ ഉള്ളിൽ, എന്നുതന്നെയല്ല സവ്വജഗത്തിന്നുമാന്തരമായി, സ്ഥിതിചെയ്യുന്ന ഏകവസ്തു അദ്ദേഹമാകുന്നു. ജഗന്നാഥനായും പരമാത്മാവായുമിരിക്കുന്ന അദ്ദേഹം ഒഴിച്ചു വേറെ യാതൊന്നുമില്ല. അർജ്ജുനൻ കേവലം മനുഷ്യനാകുന്നു. വിശേഷബുദ്ധിയോടുകൂടിയും, ധമ്മാധമ്മവിവേകത്തോടുകൂടിയും, വേണ്ട മാഗ്ഗത്തിൽ കൊണ്ടുപോയാൽ ആത്മജ്ഞാനമുണ്ടാകത്തക്കവിധത്തിലുമുള്ള ഒരാളാകുന്നു. മനുഷ്യൻെറ അന്തഃകരണമായ ആ സൂക്ഷ്മോപാധിദ്വാരേണയാണ് ആത്മചൈതന്യം ലോകത്തിൽ ഏററവുമധികം പ്രകാശിക്കുന്നത്. ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനൊന്നിച്ച് അതിസ്നേഹത്തോടുകൂടി വിട്ടുപിരിയാതെയിരിക്കുന്നുവെന്നും പറയുന്നു. അതിൻെറ താൽപയ്യം ആത്മാ അന്തഃകരണത്തിൽ സവ്വദാ സ്ഥിതിചെയ്യുന്നുവെന്നാകുന്നു. ആത്മസന്നിധാനംകൊണ്ടാണ് മനസ്സ് പ്രവത്തിക്കുന്നത്. ശ്രീകൃഷ്ണഭഗവാൻ തൻെറ സഹോദരിയെ അർജ്ജുനന്നായി കൊടുക്കുന്നു; ദ്രൌപദീസ്വയംവരത്തിൽ അദ്ദേഹം അർജ്ജുനനെ സഹായിക്കുന്നു. ഭാരതയുദ്ധത്തിൽ അർജ്ജുനൻെറ സാരഥിയായിരുന്നുകൊണ്ടു ഭഗവാൻതന്നെ തേരു നടത്തുന്നു. ഇവയ്ക്കെല്ലാം സൂക്ഷ്മമായ അത്ഥമുണ്ട്. ആത്മാനിമിത്തമാണ് മനസ്സ്

ഇന്ദ്രിയദ്വാരേണ ബാഹ്യവിഷയങ്ങളിൽ പ്രവൎത്തിക്കുന്നത്. മനസ്സിൻെറ എല്ലാ സുഖദുഃഖങ്ങളിലും ആത്മാ ഒന്നിച്ചിരിക്കുന്നു. ജീവകാലക്ഷേപമായ യുദ്ധക്കളത്തിലേക്കു മനസ്സിനെ നയിപ്പിക്കുന്നതും ആത്മാതന്നെയാകുന്നു. ആ യുദ്ധത്തിൽ വേണ്ട മാൎഗ്ഗങ്ങളിൽകൂടി വഴി കാണിക്കുന്നതും ആത്മാതന്നെ. ഒടുക്കം (പാണ്ഡവന്മാരും ദുൎയ്യോധനാദികളുമായ) നല്ലതും ചീത്തയുമായിരിക്കുന്ന സകല അന്തഃകരണവൃത്തികളേയും മനസ്സ് ജയിക്കുന്നതും ആത്മാവിൻെറ സഹായംകൊണ്ടുതന്നെയാകുന്നു. ശ്രീകൃഷ്ണഭഗവാൻ അൎജ്ജുനൻെറ നിത്യസഹവാസിയും, സ്നേഹിതനും, നേതാവും, ഗുരുവുമാകുന്നു. ആത്മാ മനസ്സിനെ ഒരിക്കലും വിട്ടുപിരിയുന്നില്ല. സുഖത്തിലും ദുഃഖത്തിലും ഒന്നിച്ചുതന്നെയിരിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ പരമാത്മാവും അൎജ്ജുനൻ ആത്മാ പ്രതിഫലിച്ചിട്ടുള്ള മനുഷ്യൻെറ അന്തഃകരണവുമാകുന്നു. ഭാരതയുദ്ധാരംഭത്തിൽ വ്യസനിച്ചിരിക്കുന്ന അൎജ്ജുനന്നു ഭഗവാൻ ഗീത ഉപദേശിച്ചുവെന്നതിൻെറ സൂക്ഷ്മാൎത്ഥം, പ്രാപഞ്ചികമായ സുഖദുഃഖങ്ങളെ അനുഭവിച്ചു തൃപ്തിവന്ന് അവയിൽ വൈരാഗ്യമുണ്ടായിട്ടു പരമാൎത്ഥതത്വജിജ്ഞാസയോടുകൂടി മനുഷ്യൻെറ അന്തഃകരണം ആത്മാവിനെ ശരണം പ്രാപിക്കുന്നുവെന്നാകുന്നു.

ഇനിയൊരു ശങ്കയുള്ളത് ഭഗവാൻ ആത്മോപദേശത്തിന്ന് എന്തിനാണ് ഇങ്ങിനെ ഒരു സമയം തിരഞ്ഞെടുത്തത് എന്നാകുന്നു. യുദ്ധക്കളത്തിലുള്ള ഭേരിനാദം, ശംഖധ്വനി, ആൎത്തുവിളി, ഇവയെല്ലാം കേൾക്കുന്ന സമയം മനുഷ്യൻെറ ബുദ്ധിയിലുള്ള മൃഗപ്രായമായ അംശമാണ് അധികം പ്രകാശിക്കുക. അപ്പോൾ ആത്മോപദേശത്തിന്ന് ഏററവും അനുചിതമായ സമയമാണല്ലോ. ഭഗവാൻ അൎജ്ജുനനൊരുമിച്ചു വളരെക്കാലമിരുന്നിട്ടുണ്ട്. മനസ്സു സ്വസ്ഥമായിരിക്കുന്ന സന്ദൎഭങ്ങളും ഇതിന്നുമുമ്പിൽ അനവധിയുണ്ടായിട്ടുണ്ട്. അപ്പോളൊന്നും ഉപദേശിക്കണമെന്നു ഭഗവാന്നു തോന്നീട്ടില്ല. എന്നുതന്നെയല്ല, അക്കാലങ്ങളിൽ ഭഗവാൻ അൎജ്ജുനനെ പ്രാപഞ്ചികമായ പലവിധ സുഖപ്രാപ്തിക്കുവേണ്ടി സഹായിക്കുകയാണുണ്ടായത്. അന്നൊന്നും ഉപദേശിക്കാതെ ഈ ദുൎഘടസമയമാണ് തിരഞ്ഞെടുത്തത്. ഭഗവാൻ ഇപ്രകാരം ചെയ്തതു തക്കതായ കാരണത്തോടുകൂടിയാകുന്നു. ഈ സമയത്തെ അദ്ദേഹം യദൃച്ഛയാ തിരഞ്ഞെടുത്തതല്ല. ഇങ്ങിനെ ഒരു ഘട്ടം വരുന്നതിന്നുവേണ്ടി ഭഗവാൻ വളരെക്കാലമായി കാത്തിരിക്കുകയായിരുന്നു. അൎജ്ജുനനൊരുമിച്ചു ഭഗവാൻ വളരെക്കാലമുണ്ടായിട്ടുണ്ട്. സാവകാശമായിട്ടൊരു സമയമാണ് വേണ്ടതെങ്കിൽ അതിന്നു പലേ സന്ദൎഭങ്ങളും ഇതിന്നുമുമ്പുണ്ടായിട്ടുണ്ട്. പക്ഷെ അന്നെല്ലാം അൎജ്ജുനന്നു പരിപാകത വന്നിട്ടില്ലെന്നുവെച്ചാണ് ഇതേവരെ ഭഗവാൻ ക്ഷമിച്ചിരുന്നത്. അൎജ്ജുനൻ എന്നാൽ ഒരു ധീരപുരുഷനും സകലജനങ്ങളാലും പ്രശംസിക്കപ്പെട്ടവനുമാകയാൽ അതിയായ അഹംകാരത്തോടുകൂടിയവനും വിഷയസുഖങ്ങളിൽ ആസക്തിയുള്ളവനുമായിരുന്നു. തൻെറ ധീരതയിൽ തനിക്കുത

ന്നെ എപ്പോഴാണ് അവിശ്വാസം ജനിച്ചത്, എപ്പോഴാണ് സ്വജനവധംനിമിത്തമുണ്ടാകുന്ന വ്യസനത്തേയും ഭയത്തേയുമനുഭവിപ്പാൻ തുടങ്ങിയത്, അപ്പോൾ മാത്രമേ അർജ്ജുനൻ ആത്മജ്ഞാനോപദേശത്തിന്നു പാത്രമായി ഭവിച്ചുള്ളൂ. യുദ്ധക്കളത്തിൽവെച്ച് അർജ്ജുനൻ ഗൽഗദാക്ഷരങ്ങളോടുകൂടി 'ഭഗവാനേ, എന്നെ ഈ ദുർഘടത്തിൽനിന്നു രക്ഷിക്കണേ. അങ്ങ് എന്റെ ഗുരുവാകുന്നു. ഞാനെന്താണ് ചെയ്യേണ്ടതെന്ന് അങ്ങ് ഉപദേശിക്കണേ' എന്നിങ്ങിനെ പറഞ്ഞപ്പോൾ മാത്രമേ, അർജ്ജുനൻ ഒരധികാരിയുടെ നിലയെ പ്രാപിച്ചുള്ളൂ. ഈ ഘട്ടംവരെ എന്തുപദേശിച്ചാലും അർജ്ജുനന്റെ ഉള്ളിൽ കയറുകയില്ലെന്നു പൂർണ്ണവിശ്വാസംകൊണ്ടാണ് ഭഗവാൻ ഇതേവരെ സ്വസ്ഥമായിരുന്നത്. അർജ്ജുനന്ന് ഈ പരിപക്വത തൽക്കാലംകൊണ്ടു സിദ്ധിച്ചതുമല്ല. അർജ്ജുനന്റെ ചോട്ടുകാലക്ഷേപമെല്ലാം ഈ യോഗ്യത സിദ്ധിപ്പാനുള്ള ഒരുക്കങ്ങളായിരുന്നു. അർജ്ജുനൻ വിഷയസുഖങ്ങളെ എല്ലാം അനുഭവിച്ച് ഒരുമാതിരി തൃപ്തനായി ഭവിച്ചിരിക്കുന്നു. വനവാസകാലത്ത് ഋഷിമാരിൽനിന്നു വളരെ ധർമ്മോപദേശങ്ങളെല്ലാം സിദ്ധിച്ചിട്ടുമുണ്ട്. ഇപ്രകാരം ക്രമേണ പരിപക്വതയെ പ്രാപിച്ച മനസ്സോടുകൂടിയിരിക്കുമ്പോഴാണ് അർജ്ജുനൻ ഇങ്ങിനെ അതിദുഃഖിതനായിട്ടു ഭഗവാനെ ശരണം പ്രാപിച്ചത്. ഈ സമയത്താണ് ദുഃഖംകൊണ്ടുള്ള ആവശ്യം. എപ്പോൾ ഒരുവൻ ദുഃഖിതനാകുന്നുവോ അപ്പോൾ അവന്ന് ആത്മജ്ഞാനം എളുപ്പമായി ഭവിക്കുന്നു. ഒരുവൻ തന്റെ കാലക്ഷേപത്തെപ്പററി എപ്പോൾ പശ്ചാത്താപപ്പെടുന്നുവോ അപ്പോൾ അവൻ ഈശ്വരനോടു വളരെ അടുത്തുവശാവുന്നുവെന്നു യേശുക്രിസ്തു പറഞ്ഞിരിക്കുന്നു. എപ്പോൾ ഒരുവൻ പരമാത്മജിജ്ഞാസയോടുകൂടി സ്വന്തം അന്തഃകരണത്തെ പരിശോധിക്കുന്നുവോ അപ്പോൾ അവൻ ആത്മജ്ഞാനത്തിന്നു യോഗ്യനായി ഭവിക്കുന്നു. അർജ്ജുനൻ താൽക്കാലികമായ ദുഃഖനിവൃത്തിക്കാണ് ഭഗവാനോടപേക്ഷിച്ചത്. എന്നാൽ ഭഗവാൻ, സംസാരമാകുന്ന ദുഃഖത്തിന്റെ അത്യന്തനിവൃത്തിക്കുള്ള മാർഗ്ഗമാണ് അദ്ദേഹത്തിന്നുപദേശിച്ചത്. കിണററിൽ പോയ തൊണ്ടിപ്പഴത്തെ എടുപ്പാൻവേണ്ടി ഒരു കാക്ക മുങ്ങിത്തപ്പിയപ്പോൾ കനകക്കട്ട കിട്ടിയപോലെയാണുണ്ടായത്. ഗീതയിൽ രണ്ടാമദ്ധ്യായത്തിലെ ഉപദേശം കഴിഞ്ഞപ്പോഴയ്ക്കും അർജ്ജുനന്റെ സംശയം, തനിക്കു മോക്ഷം കിട്ടുമോ എന്നായിത്തീൎന്നു. ആരംഭത്തിൽ സ്വജനനിഗ്രഹംകൊണ്ടുണ്ടാകുന്ന വ്യസനത്തിൽനിന്ന് എങ്ങിനെയാണ് നിവൎത്തിക്കുന്നതെന്നു മാത്രമായിരുന്നു. ഭഗവാന്റെ ഉപദേശസാമൎത്ഥ്യംകൊണ്ട് അർജ്ജുനൻ ലൌകികത്തിൽനിന്നു പാരമാർത്ഥികത്തിലേയ്ക്കു തിരിഞ്ഞു.

'ഇനി മേൽപറഞ്ഞതിന്റെ സൂക്ഷ്മാൎത്ഥം ഗ്രഹിക്കുവാൻ ശ്രമിക്കുക. കുരുക്ഷേത്രമെന്ന ശബ്ദത്തിന്നു സൃഷ്ടിക്കപ്പെട്ട ഭൂമി എന്നൎത്ഥമാകുന്നു. പരമാത്മാ ചൈതന്യസ്വരൂപനും നിൎമ്മലനുമാകുന്നു. അങ്ങിനെയിരിക്കുന്ന ആത്മാ മനുഷ്യന്റെ അന്തഃകരണത്തിൽ പ്രതിഫലിക്കുന്നു. ചൈതന്യപ്രതിഫലനത്തി

ന്നു ചിദാഭാസനെന്നു പേർ പറയുന്നു. അതുതന്നെയാണ് ജീവാത്മാ. ജീവൻ സ്വയമേവ സകലപ്രപഞ്ചത്തേയും സൃഷ്ടിക്കുന്നു. പ്രപഞ്ചമെന്നതു മനഃകല്പിതമാകുന്നുവെന്നു താൽപര്യം. ആ പ്രപഞ്ചമാണ് കുരുക്ഷേത്രം. ആ പ്രപഞ്ചമാണ് ചിദാഭാസനായ ജീവന്നു യുദ്ധംചെയ്യാനുള്ള ഭൂമി. വിഷയാസക്തചിത്തനായ ഒരുവന്നു പ്രപഞ്ചം സുഖമായി തോന്നുന്നു. എപ്പോൾ അവനിൽ പരമാത്മജിജ്ഞാസ ജനിച്ച് അവൻ വിചാരശീലനായി ഭവിക്കുന്നുവോ അപ്പോൾ അവന്ന് (ആ ജീവന്ന്) പ്രപഞ്ചം വളരെ കഷ്ടങ്ങൾ നേരിടത്തക്കതും വളരെ ദുഷ്ടകർമ്മങ്ങൾ ചെയ്യേണ്ടതുമായ ഒരു യുദ്ധക്കളമായിത്തീരുന്നു. അപ്പോൾ അവന്നു സ്വജനങ്ങളായിട്ടുള്ളവരെല്ലാം ശത്രുക്കളായി തോന്നുന്നു. നമുക്ക് ആദ്യംതന്നെ സ്നേഹപദാർത്ഥങ്ങളായവയായിട്ടാണ് യുദ്ധം ചെയ്യേണ്ടത്. ഈ യുദ്ധത്തിന്നു ചില സഹായികൾ ആവശ്യമാകുന്നു. മനസ്സിന്റെ ചീത്തവൃത്തികളെ നല്ല വൃത്തികൾകൊണ്ട് ആദ്യം ജയിക്കണം. ഒടുക്കം ശത്രുക്കളും സഹായികളും നശിക്കുന്നു. എന്തെന്നാൽ, മുക്തിദശയിൽ സകലവൃത്തികളും നശിച്ചു മനസ്സു സ്വാത്മാനന്ദത്തിൽ ലയിക്കുന്നു.

'ഇതിനെ ഒന്നുകൂടി സ്പഷ്ടമാക്കാം. കനകം കാമിനി മുതലായവ ആദ്യം സുഖകരങ്ങളായി തോന്നുന്നു. അവസാനം അവ ദുഃഖകരങ്ങളായിത്തീരുന്നു. പുത്രമിത്രകളത്രാദിസ്വജനങ്ങൾതന്നെ ശത്രുക്കളായി ഭവിക്കുന്നു. അതിനാൽ അവയിലുള്ള ആസക്തിയെ വിദ്യ, ധർമ്മശീലത, ഈശ്വരഭക്തി മുതലായ ഉൽകൃഷ്ടവസ്തുക്കളെക്കൊണ്ടു കളയേണ്ടതാകുന്നു. ജീവകാലമാകുന്ന യുദ്ധത്തിൽ ഇവയാകുന്നു സഹായികൾ. എന്നാൽ ഇവയെക്കൊണ്ടു സ്വാത്മാനുഭവം വരുന്നതുവരേ ഉപയോഗമുള്ളു. ഇവിടത്തെ പ്രകൃതത്തെ അനുസരിച്ചു പറയുമ്പോൾ കുരുക്ഷേത്രം പ്രപഞ്ചവും, അർജ്ജുനൻ അതിൽ യുദ്ധം ചെയ്യേണ്ട ജീവനും, ദേഹം രഥവുമാകുന്നു. 'ജീവനെ രഥസ്ഥനായും, ദേഹത്തെ രഥമായും, ബുദ്ധിയെ സാരഥിയായും, മനോവൃത്തിയെ കടിഞ്ഞാണായുമറിഞ്ഞാലും' എന്ന് ഉപനിഷദ്വാക്യം. ജ്ഞാനശക്തിയായ ബുദ്ധി ആത്മപ്രതിബിംബമാകയാൽ പരമാത്മാവായ ശ്രീകൃഷ്ണഭഗവാൻ ദേഹമാകുന്ന രഥത്തിന്റെ സാരഥിയായിരിക്കുന്നു.

'അതിനാൽ ഭാരതയുദ്ധം ചരിത്രസംബന്ധമായി ഇന്നകാലത്ത് ഇന്നവരായിട്ടുണ്ടായതാണെന്നു വിചാരിക്കേണമെന്നില്ല. അതു ദിവസംപ്രതി സർവ്വദാ നടന്നുകൊണ്ടിരിക്കുന്ന ഒരു കാര്യമാകുന്നു. അതുഹേതുവായിട്ട് ആ യുദ്ധത്തിലേയ്ക്കു നാം പരമാർത്ഥവിചാരത്തോടുകൂടി എത്രത്തോളം വേഗത്തിൽ പ്രവേശിക്കുന്നുവോ നമുക്കത്രയും നല്ലതാകുന്നു. അപ്പോൾ പരമാത്മാവായ ശ്രീകൃഷ്ണഭഗവാൻ ജ്ഞാനശക്തിരൂപേണ നമ്മളിൽ പ്രകാശിക്കുകയും, അവസാനം മുക്തിയായ ജയം നമുക്ക് നിശ്ചയമായി സിദ്ധിക്കുകയും ചെയ്യുന്നതാണ്.'

ഇനി, കുറച്ച് അപ്രകൃതമാണെന്ന് ആദ്യം തോന്നുമെങ്കിലും, പ്രകൃതത്തിലേയ്ക്കു പരമാർത്ഥത്തിൽ വളരെ യോജിക്കുന്നതായ ഒരു സംഗതികൂടി ഈ

അവതാരിക അവസാനിക്കുന്നതിന്നു മുമ്പായി പറഞ്ഞുകൊള്ളുന്നു—ഏതെങ്കിലും ഒരു ഗ്രന്ഥമൊഴിച്ച് ലോകത്തിൽ പ്രാചീനമായും നവീനമായുമുള്ള സകല ഗ്രന്ഥങ്ങളും നശിപ്പിക്കുവാൻ ഒരുങ്ങുന്നുവെന്നിരിക്കട്ടെ. എന്നാൽ ഞാൻ യാതൊരു സംശയവും കൂടാതെ മഹാഭാരതത്തിന്മേലാണ് കൈവെയ്ക്കുക. ആ കാര്യത്തിൽ എന്റെ പക്ഷക്കാർ വളരെ ഉണ്ടാകുമെന്നാണ് എന്റെ പൂർണ്ണവിശ്വാസവും. ഹരിവംശമുൾപ്പടെ ലക്ഷത്തിരുപത്തയ്യായിരം ശ്ലോകങ്ങളടങ്ങിയിരിക്കുന്ന മഹാഭാരതം ഒരു ഗ്രന്ഥശാലയ്ക്കു തുല്യമാകുന്നു. കുറച്ച് കാലത്തിന്നിടയ്ക്കു കണ്ടുപിടിച്ചിട്ടുള്ള പ്രകൃതിശാസ്ത്രസംബന്ധമായ ചില വിഷയങ്ങൾമാത്രം അതിൽ അത്ര വിസ്തരിച്ച് കാണുമായിരിക്കയില്ല. എങ്കിലും അവയും അതിലില്ലെന്നില്ല. ബാക്കിയുള്ള സകലവിഷയങ്ങളും അതിൽ അടങ്ങിയിരിക്കുന്നു. മനുഷ്യസൃഷ്ടി മുതൽ ഇതേവരെ മനുഷ്യന്റെ ബുദ്ധിശക്തിയെ എന്തെല്ലാം വിധത്തിൽ എത്രത്തോളം പ്രയോഗിച്ചിട്ടുണ്ടോ അതിന്റെ ഫലം പൂർത്തിയായി അതിൽ കാണുന്നതാകുന്നു. സകലജാതിമനുഷ്യർക്കും വേണ്ടുന്ന ധർമ്മങ്ങളും ആചാരങ്ങളും സകലവിധലോകവ്യവഹാരങ്ങളും സകലനീതികളും ആദ്ധ്യാത്മികമായ സർവ്വശാസ്ത്രങ്ങളും അതിൽ ഒതുങ്ങിയിരിക്കുന്നു. സൂക്ഷ്മഗ്രാഹിയായ ഒരുവന്ന് എപ്രകാരമാണ് ഒരു കാഴ്ചബങ്കളാവിൽ (Museum) ഭൂഗോളത്തിലുള്ള സകലപദാർത്ഥങ്ങളുടേയും ജ്ഞാനമുണ്ടാകുന്നത് അതുപോലെ മഹാഭാരതത്തിൽനിന്നു സർവ്വപ്രപഞ്ചജ്ഞാനവും ഒരുവന്നു സിദ്ധിക്കുന്നതാണ്. നമ്മുടെ കാലക്ഷേപത്തിൽ നാം എന്തെല്ലാം ദുർഘടങ്ങളിൽ പെടുന്നുവോ, നമുക്കെന്തെല്ലാം ആപത്തുകൾ നേരിടുന്നുവോ, അവയ്ക്കെല്ലാം നിവൃത്തി ഭാരതത്തിൽനിന്നു കിട്ടുന്നതാകുന്നു. ധർമ്മവിഷയമായി നമുക്കെന്തെല്ലാം സംശയങ്ങളുണ്ടാകുന്നുവോ, അതേ ജാതി സംശയങ്ങളും അതിന്ന് ഏതെങ്കിലും ഒരു ഋഷി ഒരു ഉപകഥാരൂപേണ സമാധാനം പറഞ്ഞിട്ടുള്ളതും അതിൽ കാണാവുന്നതാണ്. നാം ഭാരതം വായിക്കുമ്പോൾ അതിലുള്ള സകലപാത്രങ്ങളായി നമുക്കതിപരിചയമുള്ളതുപോലേയും, അതിൽ പറഞ്ഞിട്ടുള്ള സകലകാര്യങ്ങളും നാം കണ്ടറിഞ്ഞിട്ടുള്ളതുപോലേയും, നമുക്കനുഭവപ്പെടുന്നു. ഇത്രയും മഹത്തായ ഈ ഗ്രന്ഥം ആരാണ് എഴുതീട്ടുള്ളതെന്നു പറഞ്ഞറിയിക്കേണമെന്നില്ലല്ലോ. ഭാരതത്തിലുള്ള സകലപാത്രങ്ങളും ഇന്നു ജീവിച്ചിരിക്കുന്നപോലെ അവയ്ക്ക് അത്ര ജീവനെ കൊടുത്തും ഓരോ പാത്രങ്ങളുടേയും സ്വഭാവത്തെ അതിസൂക്ഷ്മമായി വർണ്ണിച്ചുമിരിക്കുന്ന ഇപ്രകാരമുള്ള ഒരു ചിത്രം എഴുതുവാൻ തൂവലുകൊണ്ടു വേറൊരു കവിക്കാകട്ടേ, ബ്രഷ്ഷുകൊണ്ട് ഒരു ചിത്രകാരനാകട്ടേ ഇതേവരെ സാധിച്ചിട്ടില്ലെന്നു പറയുന്നതിൽ അശേഷം അതിശയോക്തിയില്ല. ഈ സന്ദർഭത്തിൽ ഞാൻ ഒരു ശങ്ക പുറപ്പെടിയിക്കട്ടെ. എന്തുകൊണ്ടാണ് മഹാഭാരതത്തിന്ന് ഇത്രയും മാഹാത്മ്യം സിദ്ധിച്ചിട്ടുള്ളത്? ആരുടെ അനുഗ്രഹത്താലാണ് വ്യാസമഹർഷിയുടെ ഈ ഗ്രന്ഥത്തിന്ന് ഇങ്ങിനെ ഒരസാധാരണത്വം സിദ്ധിച്ചിട്ടുള്ളത്? ആദ്യംമുതൽ അവസാനംവരെ പാണ്ഡവന്മാരേയും ദുര്യോധനാദികളേയും സന്ധിപ്പിക്കുന്നതി

ന്ന് അതിയായി ക്ലേശിച്ചിട്ടുള്ള വിദുരരെക്കൊണ്ട് അവിടവിടെയായി ചെയ്യിച്ചിട്ടുള്ള സാരോപദേശങ്ങൾക്കും, ഭീഷ്മരെക്കൊണ്ടു പറയിച്ചിട്ടുള്ള ധർമ്മോപദേശങ്ങൾക്കും, പിന്നെ അതിൽ പറഞ്ഞിട്ടുള്ള മററനേകകാര്യങ്ങൾക്കുമുള്ള സാമർത്ഥ്യം വ്യാസമഹർഷിക്കെവിടെനിന്നു സിദ്ധിച്ചു? അല്ലെങ്കിൽ മറെറാരു വിധത്തിൽ ചോദിക്കാം. മഹാഭാരതത്തിൽനിന്ന് ഏതൊരു പാത്രത്തെ എടുത്തു കളഞ്ഞാലാണ് കഴമ്പു ലേശമില്ലാതെ അതു കേവലം തൊണ്ടുമാത്രമായി ശേഷിക്കുന്നത്? ഞാനുദ്ദേശിച്ചിട്ടുള്ളത് ആരാണെന്നു വായനക്കാൎക്കിപ്പോൾ സ്പഷ്ടമായിയെന്നു വിശ്വസിക്കുന്നു. ഭാരതത്തിൽ സൎവ്വത്ര വ്യാപിച്ചിരിക്കുന്ന ശ്രീകൃഷ്ണഭഗവാനെ അതിൽ പ്രവേശിപ്പിച്ചിട്ടില്ലെങ്കിൽ ആ ഗ്രന്ഥത്തിന്ന് എന്തൊരു മാഹാത്മ്യമാണുണ്ടാവുക? ഭഗവാനില്ലെങ്കിൽ സുഭദ്രാഹരണത്തിന്നും, പാഞ്ചാലീസ്വയംവരത്തിന്നും, ദ്രൌപദീവസ്ത്രാക്ഷേപത്തിന്നും, രാജസൂയത്തിന്നും, ദൂതിന്നും, ഭീഷ്മരുടെ ഉപദേശത്തിന്നും, എന്നല്ല ഭാരതയുദ്ധത്തിന്നുതന്നേയും, എന്തൊരു വിലയാണുള്ളത്? നമ്മുടെ മനസ്സിൽ നാനാവിധവികാരങ്ങളെ ജനിപ്പിക്കുന്നതായും നമ്മുടെ മനസ്സിന്നു പലവിധത്തിലും പരിപാകമുണ്ടാക്കിത്തീൎക്കുന്നതായുമിരിക്കുന്ന ഈ ഭാഗങ്ങളില്ലെങ്കിൽ പിന്നെ ഭാരതമെന്ന ഗ്രന്ഥത്തിന്ന് എന്തൊരു മഹത്വമാണുള്ളത്? അതു പിന്നെ നിലനില്ക്കുമോ? ഒരു ചരടിന്മേൽ മാല എന്നപോലെ ശ്രീകൃഷ്ണഭഗവാനിൽ മഹാഭാരതം കോൎക്കപ്പെട്ടിരിക്കുകയാകുന്നു. എന്നാൽ വ്യാസമഹർഷി ഇപ്രകാരം ചെയ്തിട്ടുള്ളതിന്റെ മുഖ്യ ഉദ്ദേശ്യം വേറെയാകുന്നു. എന്തെന്നാൽ, 'അഹം സൎവ്വസ്യ പ്രഭവോ മത്തഃ സൎവ്വം പ്രവൎത്തതേ= പരബ്രഹ്മമായും വാസുദേവനെന്നു പേരോടുകൂടിയുമിരിക്കുന്ന ഞാൻ സകലജഗത്തിന്റേയുമുൽപത്തിക്കു ഹേതുവാകുന്നു. സ്ഥിതി, നാശം, ക്രിയ, ഫലം, ഉപഭോഗം മുതലായ വികാരങ്ങളോടുകൂടിയ സകലജഗത്തും എന്നിൽനിന്നുതന്നെ വിസ്താരത്തെ പ്രാപിക്കുന്നു' (ഭ. ഗീ. അ. ൧൦. ശ്ലോ. ൮); 'അഹമാത്മാ ഗുഡാകേശ സൎവ്വഭൂതാശയസ്ഥിതഃ, അഹമാദിശ്ച മദ്ധ്യം ച ഭൂതാനാമന്ത ഏവ ച= അല്ലയോ അൎജ്ജുന, സകലപ്രാണികളുടേയും അന്തഃകരണത്തിൽ സൎവ്വജ്ഞത്വാദിഗുണങ്ങളോടുകൂടി നിയന്താവായിരിക്കുന്ന പരമാത്മാ ഞാനാകുന്നു. സൎവ്വപ്രാണികളുടേയും ആദിയും മദ്ധ്യവും അവസാനവും ഞാനാകുന്നു.' (ഭ. ഗീ. അ. ൧൦. ശ്ലോ. ൨൦); 'ഉപദ്രഷ്ടാനുമന്താ ച ഭൎത്താ ഭോക്താ മഹേശ്വരഃ, പരമാത്മേതി ചാപ്യുക്തഃ=ആത്മാ സൎവ്വത്തിന്നും സാക്ഷിയായും (സമീപത്തിൽ സ്ഥിതിചെയ്തുകൊണ്ടു കാണുന്നവനായും), അനുമോദിക്കുന്നവനായും (സന്നിധിമാത്രംകൊണ്ടു സകലത്തേയുമനുഗ്രഹിക്കുന്നവനായും), സൎവ്വത്തേയും ഭരിക്കുന്നവനായും, പാലനം ചെയ്യുന്നവനായും, ബ്രഹ്മാദികൾക്കുകൂടി പതിയായും അന്തൎയ്യാമിയായുമിരിക്കുന്നുവെന്നു (ശ്രുതികളിൽ) പറയപ്പെട്ടിരിക്കുന്നു.' (ഗീ. അ. ൧൩. ശ്ലോ. ൨൨) എന്നിങ്ങിനെയുള്ള ഭഗവദ്വാക്യങ്ങൾകൊണ്ടും, 'ഈശാവാസ്യമിദം സൎവ്വം യൽ കിഞ്ച ജഗത്യാം ജഗൽ=ഈ കാണപ്പെട്ടതെല്ലാം—സ്ഥാ

വരജംഗമാത്മകമായിരിക്കുന്ന സകലജഗത്തും—പരമേശ്വരനാൽ ആച്ഛാദനീയമാകുന്നു.' 'പരമാൎത്ഥത്തിൽ എല്ലാം ഈശ്വരാത്മകമാകുന്നു. ഭ്രാന്തികൊണ്ടു യാതൊന്നാണ് അനീശ്വരരൂപമായി ഗ്രഹിക്കപ്പെടുന്നത് അതെല്ലാം ഈശ്വരനാകുന്നു, ആത്മാതന്നെയാകുന്നു, എന്ന ജ്ഞാനംകൊണ്ട് ആച്ഛാദനീയമാകുന്നു—ഞാൻ സൎവ്വാത്മകനായിരിക്കുന്ന ഈശ്വരനാകുന്നുവെന്നറിയേണ്ടതാകുന്നുവെന്നൎത്ഥം' (ഈശ. ഉ. ൧) എന്ന ഉപനിഷദ്വാക്യംകൊണ്ടും, വാസുദേവനെന്നു പറയപ്പെടുന്ന പരബ്രഹ്മത്തിന്റെ (പരമാത്മാവിന്റെ) സത്താസ്ഫൂൎത്തികൊണ്ടാണ് നമുക്കനുഭവമുള്ള ഈ പ്രപഞ്ചമാസകലം നിലനില്ക്കുന്നതെന്നു സിദ്ധമാകുന്നു. ഈ തത്ത്വത്തെ ഉള്ളിൽവെച്ചുകൊണ്ട് ഇതിനെ സകലജനങ്ങളേയും ബോധിപ്പിക്കണമെന്ന ഉദ്ദേശത്തോടുകൂടിയാണ് വ്യാസമഹൎഷി ശ്രീകൃഷ്ണഭഗവാനിൽ ഭാരതം മുഴുവൻ കോൎത്തിട്ടുള്ളത്. എന്തെന്നാൽ, ഭാരതം എന്ന ഗ്രന്ഥത്തിൽ പ്രപഞ്ചമാസകലം സംഗ്രഹിച്ചുവെച്ചിട്ടുള്ളതുപോലെയാകുന്നു. ശ്രീകൃഷ്ണഭഗവാൻ എന്ന പാത്രത്തെ അതിൽനിന്നെടുത്തു കളയുന്നതായാൽ, ഭാരതം എന്ന ഗ്രന്ഥംതന്നെ ഇല്ലാതാകുന്നുവെന്നു നമുക്കു സ്പഷ്ടമാകുന്നുണ്ട്. അതുപോലെതന്നെ നമുക്കനുഭവമുള്ള ഈ പ്രപഞ്ചത്തിന്നാസകലം അടിസ്ഥാനം പരമാത്മാവായ ശ്രീകൃഷ്ണഭഗവാനാകുന്നുവെന്നും, അദ്ദേഹത്തിന്റെ സത്താസ്ഫൂൎത്തിയില്ലെങ്കിൽ സ്വതേ അസത്യമായിരിക്കുന്ന ഈ പ്രപഞ്ചം നിലനില്ക്കുന്നതല്ലെന്നും, അതിനാൽ സകലത്തിലും വ്യാപിച്ചുകൊണ്ട്, സകലത്തിലുമനുസ്യൂതമായിട്ട്, അദ്ദേഹമിരിക്കുന്നുവെന്നും, അദ്ദേഹമല്ലാതെ വേറെ യാതൊന്നുമില്ലെന്നും, നാമെല്ലാവരുമറിയേണ്ടതാകുന്നു എന്നായിരിക്കണം വ്യാസമഹൎഷിയുടെ അഭിപ്രായം. അതിന്നു ബലമായ പ്രമാണവും മേൽ കാണിച്ചുവല്ലോ. അങ്ങിനെയിരിക്കുന്ന പരമാത്മാ—വാസുദേവനെന്നു പറയപ്പെടുന്ന പരബ്രഹ്മം—ആണ് ഗീതാശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള മുഖ്യവിഷയം. മോക്ഷമാണ് അതിന്റെ പ്രയോജനം. അത്, സംസാരം ദുഃഖമാണെന്നറിഞ്ഞ്, അതിൽനിന്നു നിവൎത്തിപ്പാനിച്ഛിക്കുന്നവൎക്കുവേണ്ടിയുമാകുന്നു.

ഗീതാശാസ്ത്രത്തിൽ ഓരോ ഘട്ടങ്ങളിലായി അതാതു വിഷയത്തെപ്പററി പ്രതിപാദിച്ചിട്ടുള്ളതെല്ലാം ഈ പുസ്തകത്തിൽ തൎജ്ജമചെയ്യപ്പെട്ടിട്ടുള്ള ശാംകരഭാഷ്യംകൊണ്ടും ശ്രീധരസ്വാമികൾ ശങ്കരാനന്ദസരസ്വതി എന്നിവരുടെ വ്യാഖ്യാനങ്ങൾകൊണ്ടും വളരെ വിശദമാകുന്നതിനാൽ അവയെപ്പററി ഇവിടെ വിസ്തരിക്കുന്നത് അനാവശ്യമാണെന്നുവെച്ച് ഈ അവതാരിക അവസാനിപ്പിക്കുന്നു. ഈ പുസ്തകം അച്ചടിക്കുന്ന കാലത്ത്, വേദാന്തവിഷയത്തിൽ എന്റെ ഗുരുസ്ഥാനം വഹിക്കുന്ന ബ്രഹ്മശ്രീ എ. കൃഷ്ണൻ എമ്പ്രാന്തിരി അവർകൾ എന്നെ നല്ലവണ്ണം സഹായിച്ചിട്ടുണ്ടെന്ന സംഗതി ഞാൻ വളരെ കൃതജ്ഞതയോടുകൂടി പറഞ്ഞുകൊള്ളുന്നു. ആദ്യത്തെ എട്ടധ്യായം മൂലഗ്രന്ഥം കൂട്ടിവെച്ച് അദ്ദേഹമായിട്ടൊത്തുനോക്കുവാനിടയായി. പിന്നെ എന്റെ നിൎഭാഗ്യത്താൽ അ

ദ്ദേഹത്തിന്നു നേരിട്ട ചില അസൌകൎയ്യങ്ങൾ നിമിത്തം തൎജ്ജമയുടെ ശേഷമുള്ള ഭാഗം അങ്ങിനെ നോക്കി പരിശോധിക്കുന്നതിന്ന് അദ്ദേഹത്തിന്ന് ഇട കിട്ടിയില്ല. എങ്കിലും പിന്നീടു പല ദിക്കിലും എനിക്കുണ്ടായിരുന്ന സംശയങ്ങളെ അദ്ദേഹംതന്നെയാണ് നിവൃത്തിച്ചുതന്നത്. അച്ചടിക്കുന്ന കാലങ്ങളിൽ ആനന്ദാശ്രമകാൎയ്യദൎശിയായ ടി. സി. പരമേശ്വരൻ മൂസ്സത് അവർകളും എന്നെ പലവിധത്തിലും സഹായിച്ചിട്ടുണ്ട്.

ആനന്ദാശ്രമം }
൨-൬-൯൭. }

കെ. എം.



# ഗീതാമാഹാത്മ്യം

ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ.

ധരോവാച.

൧. ഭഗവൻ പരമേശാന ഭക്തിരവ്യഭിചാരിണീ
പ്രാരബ്ധം ഭുജ്യമാനസ്യ കഥം ഭവതി ഹേ പ്രഭോ.

വിഷ്ണുരുവാച.

൨. പ്രാരബ്ധം ഭുജ്യമാനോ ഹി ഗീതാഭ്യാസരതഃ സദാ
സ മുക്തഃ സ സുഖീ ലോകേ കൎമ്മണാ നോപലിപ്യതേ.

൩. മഹാപാപാദിപാപാനി ഗീതാധ്യാനം കരോതി ചേൽ
ക്വചിൽ സ്പൎശം ന കുൎവ്വന്തി നളിനീദളമംബുവൽ.

൪. ഗീതായാഃ പുസ്തകം യത്ര യത്ര പാഠഃ പ്രവൎത്തതേ
തത്ര സൎവ്വാണി തീൎത്ഥാനി പ്രയാഗാദീനി തത്ര വൈ.

൫. സൎവ്വേ ദേവാശ്ച ഋഷയോ യോഗിനഃ പന്നഗാശ്ച യേ
ഗോപാലാ ഗോപികാ വാപി നാരദോദ്ധവപാൎഷദൈഃ.

൬. സഹായോ ജായതേ ശീഘ്രം യത്ര ഗീതാ പ്രവൎത്തതേ
യത്ര ഗീതാവിചാരശ്ച പഠനം പാഠനം ശ്രുതം.
തത്രാഹം നിശ്ചിതം പൃഥ്വി! നിവസാമി സദൈവ ഹി.

൭. ഗീതാശ്രയോഽഹം തിഷ്ഠാമി ഗീതാ മേ ചോത്തമം ഗൃഹം
ഗീതാജ്ഞാനമുപാശ്രിത്യ ത്രീംല്ലോകാൻ പാലയാമ്യഹം.

൮. ഗീതാ മേ പരമാ വിദ്യാ ബ്രഹ്മരൂപാ ന സംശയഃ
അൎദ്ധമാത്രാക്ഷരാ നിത്യാ സ്വാനിൎവ്വാച്യപദാത്മികാ.

൯. ചിദാനന്ദേന കൃഷ്ണേന പ്രോക്താ സ്വമുഖതോൎജ്ജുനം
വേദത്രയീ പരാനന്ദാ തത്ത്വാൎത്ഥജ്ഞാനസംയുതാ.

൧൦. യോഷ്ടാദശജപോ നിത്യം നരോ നിശ്ചലമാനസഃ
ജ്ഞാനസിദ്ധിം സ ലഭതേ തതോ യാതി പരം പദം.
൧൧. പാഠേ സമഗ്രേ സംപൂർണ്ണേ തതോദ്ധം പാഠമാചരേൽ
തദാ ഗോദാനജം പുണ്യം ലഭതേ നാത്ര സംശയഃ.
൧൨. ത്രിഭാഗം പഠമാനസ്തു ഗംഗാസ്നാനഫലം ലഭേൽ
ഷഡംശം ജപമാനസ്തു സോമയാഗഫലം ലഭേൽ.
൧൩. ഏകാധ്യായം തു യോ നിത്യം പഠതേ ഭക്തിസംയുതഃ
രുദ്രലോകമവാപ്നോതി ഗണോ ഭൂത്വാ വസേച്ചിരം.
൧൪. അധ്യായം ശ്ലോകപാദം വാ നിത്യം യഃ പഠതേ നരഃ
സ യാതി നരതാം യാവന്മന്വന്തരം വസുന്ധരേ!
൧൫. ഗീതായാഃ ശ്ലോകദശകം സപ്ത പഞ്ച ചതുഷ്ടയം
ദ്വൌ ത്രീനേകം തദദ്ധം വാ ശ്ലോകാനാം യഃ പഠേന്നരഃ.
൧൬. ചന്ദ്രലോകമവാപ്നോതി വഷാണാമയുതം ധ്രുവം
ഗീതാപാഠസമായുക്തോ മൃതോ/മാനുഷതാം വ്രജേൽ.
൧൭. ഗീതാഭ്യാസം പുനഃ കൃത്വാ ലഭതേ മുക്തിമുത്തമാം
ഗീതേത്യുച്ചാരസംയുക്തോ മ്രിയമാണോ ഗതിം ലഭേൽ.
൧൮. ഗീതാത്ഥശ്രവണാസക്തോ മഹാപാപയുതോപി വാ
വൈകുണ്ഠം സമവാപ്നോതി വിഷ്ണുനാ സഹ മോദതേ.
൧൯. ഗീതാത്ഥം ധ്യായതേ നിത്യം കൃത്വാ കമ്മാണി ഭൂരിശഃ
ജീവന്മുക്തഃ സ വിജ്ഞേയോ ദേഹാന്തേ പരമം പദം.
൨൦. ഗീതാമാശ്രിത്യ ബഹവോ ഭൂഭുജോ ജനകാദയഃ
നിദ്ധൂതകല്മഷാ ലോകേ ഗീതാ യാതാഃ പരം പദം.
൨൧. ഗീതായാഃ പഠനം കൃത്വാ മാഹാത്മ്യം നൈവ യഃ പഠേൽ
വൃഥാ പാഠോ ഭവേത്തസ്യ ശ്രമ ഏവ ഹ്യുദാഹൃതഃ.
൨൨. ഏതന്മാഹാത്മ്യസംയുക്തം ഗീതാഭ്യാസം കരോതി യഃ
സ തൽഫലമവാപ്നോതി ദുല്ലഭം ഗതിമാപ്നുയാൽ.

സൂത ഉവാച.

൨൩. മാഹാത്മ്യമേതൽ ഗീതായാ മയാ പ്രോക്തം സനാതനം
ഗീതാന്തേ ച പഠേദ്യസ്തു യദുക്തം തൽ ഫലം ലഭേൽ.

ഇതി ശ്രീവാരാഹപുരാണേ

ശ്രീഗീതാമാഹാത്മ്യം

സംപൂർണ്ണം

ശ്രീകൃഷ്ണാപ്പണമസ്തു.

# ഗീതായാം ധ്യാനം

ഓം

പാൎത്ഥായ പ്രതിബോധിതാം ഭഗവതാ നാരായണേന സ്വയം
വ്യാസേന ഗ്രഥിതാം പുരാണമുനിനാ മദ്ധ്യേമഹാഭാരതം
അദ്വൈതാമൃതവൎഷിണീം ഭഗവതീമഷ്ടാദശാദ്ധ്യായിനീ-
മംബ ത്വാമനുസംദധാമി ഭഗവൽഗീതേ ഭവദ്വേഷിണി. ൧
നമോസ്തു തേ വ്യാസ വിശാലബുദ്ധേ ഫുല്ലാരവിന്ദായതപത്രനേത്ര
യേന ത്വയാ ഭാരതതൈലപൂൎണ്ണഃ പ്രജ്വാലിതോ ജ്ഞാനമയഃ പ്രദീപഃ. ൨
പ്രപന്നപാരിജാതായ തോത്രവേത്രൈകപാണയേ
ജ്ഞാനമുദ്രായ കൃഷ്ണായ ഗീതാമൃതദുഹേ നമഃ. ൩
സൎവ്വോപനിഷദോ ഗാവോ ദോഗ്ധാ ഗോപാലനന്ദനഃ
പാൎത്ഥോ വത്സഃ സുധീൎഭോക്താ ദുഗ്ദ്ധം ഗീതാമൃതം മഹൽ. ൪
വസുദേവസുതം ദേവം കംസചാണൂരമൎദ്ദനം
ദേവകീപരമാനന്ദം കൃഷ്ണം വന്ദേ ജഗൽഗുരും. ൫
ഭീഷ്മദ്രോണതടാ ജയദ്രഥജലാ ഗാന്ധാരനീലോപലാ
ശല്യഗ്രാഹവതീ കൃപേണ വഹനീ കൎണ്ണേന വേലാകുലാ
അശ്വത്ഥാമവികൎണ്ണഘോരമകരാ ദുൎയ്യോധനാവൎത്തിനീ
സോത്തീൎണ്ണാ ഖലു പാണ്ഡവൈ രണനദീ കൈവൎത്തകഃ കേശവഃ. ൬
പാരാശൎയ്യവചസ്സരോജമമലം ഗീതാൎത്ഥഗന്ധോൽക്കടം
നാനാഖ്യാനകകേസരം ഹരികഥാസംബോധനാബോധിതം
ലോകേ സജ്ജനഷൾപദൈരഹരഹഃ പേപീയമാനം മുദാ
ഭൂയാൽ ഭാരതപങ്കജം കലിമലപ്രധ്വംസി നഃ ശ്രേയസേ. ൭
മൂകം കരോതി വാചാലം പംഗും ലംഘയതേ ഗിരിം
യൽകൃപാ തമഹം വന്ദേ പരമാനന്ദമാധവം. ൮
യം ബ്രഹ്മാ വരുണേന്ദ്രരുദ്രമരുതഃ സ്തുന്വന്തി ദിവ്യൈഃ സ്തവൈഃ
വേദൈഃ സാംഗപദക്രമോപനിഷദൈൎഗ്ഗായന്തി യം സാമഗാഃ
ധ്യാനാവസ്ഥിതതൽഗതേന മനസാ പശ്യന്തി യം യോഗിനോ
യസ്യാന്തം ന വിദുഃ സുരാസുരഗണാ ദേവായ തസ്മൈ നമഃ. ൯

ഇതി ധ്യാനം.



ശാംകരഭാഷ്യത്തിന്റെ

# ഉപക്രമണിക

## ഓം

നാരായണഃ പരോവ്യക്താദണ്ഡമവ്യക്തസംഭവം
അണ്ഡസ്യാന്തസ്ത്വിമേ ലോകാഃ സപ്തദ്വീപാ ച മേദിനീ *

അങ്ങിനെയിരിക്കുന്ന ഭഗവാൻ ഈ ലോകത്തെ സൃഷ്ടിച്ചിട്ട് അതിന്റെ സ്ഥിതിക്കുവേണ്ടി ആദ്യം മരീചിമുതലായ പ്രജാപതികളെ സൃഷ്ടിച്ചു വേദോക്തമായും പ്രവൃത്തിലക്ഷണമായുമുള്ള ധൎമ്മത്തെ അവരെക്കൊണ്ടു സ്വീകരിപ്പിച്ചു. പിന്നെ സനകാദികളെ സൃഷ്ടിച്ച് അവരെക്കൊണ്ടു ജ്ഞാനവൈരാഗ്യലക്ഷണമായിരിക്കുന്ന നിവൃത്തിധൎമ്മത്തേയും സ്വീകരിപ്പിച്ചു. ഇങ്ങിനെ വേദോക്തമായ ധൎമ്മം പ്രവൃത്തിലക്ഷണമെന്നും നിവൃത്തിലക്ഷണമെന്നും രണ്ടുപ്രകാരത്തിലാകുന്നു. ജഗൽസൃഷ്ടിക്കു ഹേതുവായും, പ്രാണികൾക്കു സാക്ഷാദഭ്യുദയത്തിന്നും മുക്തിക്കും ഹേതുവായുമിരിക്കുന്ന ആ ധൎമ്മത്തെ ശ്രേയസ്സിനെ ഇച്ഛിക്കുന്ന ബ്രാഹ്മ

---

### ആനന്ദഗിരിടീക.

പ്രത്യഞ്ചമച്യുതം നത്വാ ഗുരൂനപി ഗരീയസഃ
ക്രിയതേ ശിഷ്യശിക്ഷായൈ ഗീതാഭാഷ്യവിവേചനം.

* കൎമ്മനിഷ്ഠ, ജ്ഞാനനിഷ്ഠ എന്ന ഉപായോപേയങ്ങളായ രണ്ടു നിഷ്ഠകളെ പ്രധാനമാക്കീട്ടാണ് ഗീതാശാസ്ത്രം ഉണ്ടാക്കപ്പെട്ടിട്ടുള്ളത്. ഗീതാശാസ്ത്രത്തിന്നു വ്യാഖ്യാനംചെയ്യാൻ ഇച്ഛിച്ചിട്ടു ഭഗവാൻ ഭാഷ്യകാരൻ വിഘ്നോപശാന്തിക്കായിക്കൊണ്ടു പ്രമാണസിദ്ധമായിരിക്കുന്ന ഇഷ്ടദേവതാതത്വാനുസ്മരണരൂപമായ മംഗളത്തെ ചെയ്തിട്ട് സകലേതിഹാസപുരാണങ്ങളുടേയും സാരാൎത്ഥങ്ങളെല്ലാം ഗീതാശാസ്ത്രത്തിലന്തൎഭവിച്ചിരിക്കുന്നുവെന്നുള്ള അഭിപ്രായത്തോടുകൂടി പുരാണത്തിൽനിന്ന് അന്തൎയ്യാമിവിഷയമായ ഒരു ശ്ലോകത്തെ എടുത്തുദാഹരിക്കുന്നു:—

നാരായണ ഇതി—സ്ഥൂലദൃഷ്ടിയിൽ 'നാരായണ'ശബ്ദത്തിന്ന് സൃഷ്ടിക്കുമുമ്പു ജലമയമായിരിക്കുമ്പോൾ അതിന്മേലെ വാസംചെയ്യുന്ന ജഗൽസ്രഷ്ടാവെന്നൎത്ഥമാകുന്നു. സൂക്ഷ്മദൃഷ്ടിയിൽ, 'നര' ശബ്ദത്തിന്നു സകലചരാചരാത്മകങ്ങളായ ശരീരങ്ങൾ എന്നൎത്ഥമാകുന്നു. അവയിൽ നിത്യം വാസംചെയ്യുന്ന ചിദാഭാസജീവങ്ങൾ നാരങ്ങൾ എന്നു പറയപ്പെടുന്നു. അവയ്ക്ക് ആശ്രയമായും, നിയാമകനായും, അന്തൎയ്യാമിയായുമിരിക്കുന്നവൻ നാരായണനെന്നു പറയപ്പെടുന്നു. അന്തൎയ്യാമിബ്രാഹ്മണത്തിൽ നാരായണമന്ത്രത്തിന്റെ അൎത്ഥത്തെ വിസ്തരിച്ചു പറയുന്നുണ്ട്. അതിനാൽ ഈ ശാസ്ത്രത്തിൽ പ്രതിപാദിപ്പാൻ ഭാവിക്കുന്ന തത്വം വിശിഷ്ടമായിട്ടുള്ളതാണെന്നു സൂചിപ്പിക്കപ്പെടുന്നു. അപ്രകാരമിരിക്കുന്ന നാരായണൻ, അവ്യക്താൽ പരഃ=അവ്യാകൃതത്തിൽനിന്ന്, അല്ലെങ്കിൽ മായയിൽനിന്ന്, വ്യതിരിക്തനാകുന്നു. മായയോടു (പരമാൎത്ഥത്തിൽ) സംബന്ധിക്കപ്പെടുന്നില്ല എന്നൎത്ഥം. ഇതിന്നു പ്രമാണം:—'അക്ഷരാൽ പരതഃ പരഃ=മഹാസൂക്ഷ്മമായിരിക്കുന്ന മഹത്തത്വം മുതൽ മഹാസ്ഥൂലമായിരിക്കുന്ന പൃഥിവിവരെയുള്ള സമഷ്ടിവ്യഷ്ട്യാത്മകമായും നാമരൂപാത്മകമായും സംസാരലക്ഷണമായുമിരിക്കുന്ന സകലപ്രപഞ്ചത്തിൽനിന്നും (സകലകാൎയ്യവൎഗ്ഗത്തിൽനിന്നും) പരമാകുന്നു അവ്യക്തം, അല്ലെങ്കിൽ മൂലപ്രകൃതി. അപ്രകാരമുള്ള അവ്യക്തത്തിൽനിന്നും പരനാകുന്ന നാരായണാഖ്യനായിരിക്കുന്ന പരമാത്മാ'. ('മഹതഃ പരമവ്യക്തം അവ്യക്താൽ പുരുഷഃ പരഃ ; പുരുഷാന്ന പരം കിഞ്ചിൽ സാ കാഷ്ഠാ സാ പരാ ഗതിഃ'.)

ണാദിസകലവർണ്ണാശ്രമികളും വളരെക്കാലം അനുഷ്ഠിച്ചുവന്നിരുന്നു. എന്നാൽ കാലക്രമംകൊണ്ട് അനുഷ്ഠിക്കുന്നവൎക്കു കാമോത്ഭവം ഹേതുവായിട്ടു വിവേകവിജ്ഞാനക്ഷയംനിമിത്തം ധൎമ്മക്ഷയവും അധൎമ്മാഭിവൃദ്ധിയും വന്നതിനാൽ ജഗത്തിന്റെ സ്ഥിതിയെ പരിപാലിപ്പാനായിക്കൊണ്ട് ആദികൎത്താവായ നാരായണൻ എന്ന പേരോടുകൂടിയ സാക്ഷാൽ മഹാവിഷ്ണു ബ്രാഹ്മണരുടെ (=ഭൌമസ്യ ബ്രഹ്മണഃ) ബ്രാഹ്മണത്വത്തെ രക്ഷിപ്പാൻവേണ്ടി വസുദേവാംശമായി ദേവകിയിൽ കൃഷ്ണനായി അവതാരംചെയ്തു. [1] എന്തെന്നാൽ, ബ്രാഹ്മണത്വം രക്ഷിക്കപ്പെട്ടാൽ വൈദികധൎമ്മം രക്ഷിക്കപ്പെടുന്നു. അന്യവർണ്ണാശ്രമങ്ങൾ അതിനെ ആശ്രയിച്ചു നില്ക്കുകയാൽ അവയും രക്ഷിക്കപ്പെടുന്നു.

സദാ ജ്ഞാനൈശ്വൎയ്യശക്തിബലവീൎയ്യതേജസ്സുകളോടുകൂടിയിരിക്കുന്ന ആ ഭഗവാൻ ത്രിഗുണാത്മികയായും മൂലപ്രകൃതിയായും വൈഷ്ണവിയായുമിരിക്കുന്ന സ്വമായയെ വശീകരിച്ചു ദേഹവാനെന്നപോലെ അവതാരംചെയ്തു ലോകസംഗ്രഹത്തെ ചെയ്യുന്നതായി കാണപ്പെടുന്നു. എന്നാൽ പരമാൎത്ഥത്തിൽ അജനായും അവിനാശിയായും സ്വഭാവേന നിത്യനായും ശുദ്ധനായും ബുദ്ധനായും മുക്തനായുമിരിക്കുന്ന തനിക്കു യാതൊരു പ്രയോജനവുമില്ലെങ്കിലും ജീവികളെ അനുഗ്രഹിക്കണമെന്ന ഒരേ ഉദ്ദേശ്യത്തോടുകൂടി ഭഗവാൻ ശോകമോഹസമുദ്രത്തിൽ മുങ്ങിക്കിടക്കുന്ന അൎജ്ജുനനായിക്കൊണ്ട് ഈ രണ്ടു വൈദികധൎമ്മങ്ങളേയും ഉപദേശിച്ചു. ഗുണാധികന്മാരായവർ സ്വീകരിച്ച് അനുഷ്ഠിച്ചാൽ അധികം പ്രചാരം വരുമെന്നു വിചാരിച്ചാകുന്നു ഭഗവാൻ അൎജ്ജുനന്ന് ഉപദേശിച്ചത്. ഭഗവാനാൽ ഉപദേശിക്കപ്പെട്ടപ്രകാരമുള്ള ആ ധൎമ്മത്തെ സൎവ്വജ്ഞനായിരിക്കു

(ആ) പരമാൎത്ഥത്തിൽ മായാസംബന്ധമില്ലെങ്കിലും വ്യവഹാരദശയിൽ തത്സംബന്ധത്തെ അംഗീകരിച്ച് അദ്ദേഹം അവ്യാകൃതമായിരിക്കുന്ന മൂലപ്രകൃതിയിൽ അന്തൎയ്യാമിത്വേന സ്ഥിതിചെയ്യുന്നുവെന്നു വിചാരിക്കേണ്ടതാകുന്നു. മൂലകാരണമായിരിക്കുന്ന ആ അവ്യക്തത്തിൽനിന്ന് അണ്ഡമുണ്ടാകുന്നു. അപഞ്ചീകൃതപഞ്ചമഹാഭൂതാത്മകമായ ഹൈരണ്യഗൎഭം എന്ന തത്ത്വം അണ്ഡമെന്നു പറയപ്പെടുന്നു. മൂലകാരണത്തിൽനിന്നാണ് ഹിരണ്യഗൎഭത്തിന്റെ ഉൽപത്തി എന്നത് ശ്രുതിസ്മൃതികളിൽ മഹാപ്രസിദ്ധമാകുന്നു. അപ്രകാരമുള്ള ഹിരണ്യഗൎഭം എന്ന തത്ത്വത്തിന്റെ ഉള്ളിലാണ് വിരാഡാത്മകമായ ഭൂരാദിലോകങ്ങൾ സ്ഥിതിചെയ്യുന്നതു്. 'സപ്തദ്വീപുകളോടുകൂടിയിരിക്കുന്ന പൃഥിവിയും' എന്നതുകൊണ്ടു് സൎവ്വലോകാത്മകമായ വിരാട്ടുതന്നെയാണ് സൂചിപ്പിക്കപ്പെടുന്നത്. വിരാഡ്രൂപമായിരിക്കുന്ന സകലസ്ഥൂലപ്രപഞ്ചവും ഹിരണ്യഗൎഭമെന്നു പറയപ്പെടുന്ന തത്ത്വത്തിൽനിന്നുത്ഭവിക്കുന്നുവെന്നും, ഹൈരണ്യഗൎഭമായ ആ തത്ത്വം മൂലകാരണമായ അവ്യക്തത്തിൽനിന്നുത്ഭവിക്കുന്നുവെന്നും, ആ അവ്യക്തത്തോടു യാതൊരു സംബന്ധവും കൂടാതെ അതിൽ അന്തൎയ്യാമിയായി സാക്ഷാൽ ശ്രീനാരായണനും സ്ഥിതിചെയ്യുന്നുവെന്നുമാണ് ആകപ്പാടെ വന്നുകൂടിയ അൎത്ഥം.

1 യം ദേവം ദേവകീ ദേവീ വസുദേവാദജീജനൽ
ഭൌമസ്യ ബ്രഹ്മണോ ഗുപ്ത്യൈ ദീപ്തമഗ്നിമിവാരണിഃ.

മ. ഭാ. ശാന്തി. അ ൪൭. ശ്ലോ ൨൯.

ആചാൎയ്യസ്വാമികൾ ഈ ശ്ലോകത്തിന്റെ അൎത്ഥത്തെയാണ് ഇവിടെ സൂചിപ്പിക്കുന്നത്. നീലകണ്ഠീയവ്യാഖ്യാനപ്രകാരം 'ഭൌമസ്യ ബ്രഹ്മണഃ' എന്നതിന്നു വേദങ്ങൾ എന്നും, ബ്രാഹ്മണർ എന്നും, യജ്ഞങ്ങൾ എന്നുമാകുന്നു അൎത്ഥം.

ന്നാ ഭഗവാൻ * വേദവ്യാസൻ 'ഗീത' എന്ന പേരോടുകൂടി എഴുനൂറു ശ്ലോകമാക്കി കൂട്ടിച്ചേർത്തു.

ഈ ഗീതാശാസ്ത്രം എല്ലാ വേദാൎത്ഥങ്ങളുടേയും സാരമാകുന്നു. അതിനെ മനസ്സിലാക്കുവാൻ വളരെ പ്രയാസവുമാണ്. അതിലെ സാരോപദേശങ്ങളെ വിശദമാക്കുന്നതിന്ന് അനേകം വ്യാഖ്യാതാക്കന്മാർ അതിനെ പദംപ്രതി വ്യാഖ്യാനിച്ചു പരിശോധിച്ചിട്ടുണ്ടെങ്കിലും അവയെല്ലാം ലൌകികന്മാരെ അന്യോന്യവിരുദ്ധങ്ങളായ അൎത്ഥങ്ങളെ പഠിപ്പിക്കുന്നതായും, അനേകാൎത്ഥങ്ങളോടുകൂടിയവയായും കാണപ്പെടുന്നു. അതിനാൽ ഞാൻ വിവരമായി അൎത്ഥനിൎണ്ണയം ചെയ്യുന്നതിന്നു സംക്ഷേപമായി ഒരു വിവരണത്തെ ചെയ്യുന്നു.

ചുരുക്കിപ്പറയുന്നതായാൽ, ഈ ശാസ്ത്രംകൊണ്ടുള്ള പ്രയോജനം പരമപദപ്രാപ്തിയും, സംസാരത്തിൽനിന്നും തൽക്കാരണത്തിൽനിന്നുമുള്ള നിവൃത്തിയുമാകുന്നു. അതു സൎവ്വകൎമ്മസന്ന്യാസപൂൎവ്വകമായിട്ടുള്ള ആത്മജ്ഞാനനിഷ്ഠാരൂപമായ ധൎമ്മാചരണംകൊണ്ടുണ്ടാകുന്നു. ഈ ഗീതാൎത്ഥധൎമ്മത്തെ ഉദ്ദേശിച്ചു ഭഗവാൻ തന്നെ അനുഗീതയിൽ ഇപ്രകാരം പറയുന്നു:—

'സ ഹി ധൎമ്മഃ സുപൎയ്യാപ്തോ ബ്രഹ്മണഃ പദവേദനേ=ബ്രഹ്മപദവിയെ പ്രാപിപ്പാൻ ആ (ആത്മജ്ഞാനനിഷ്ഠാരൂപമായ) ധൎമ്മം ധാരാളം മതിയാകുന്നതാണ്'. (മ: ഭാ. അശ്വമേധപൎവ്വം. അ. ൧൬. ശ്ലോ. ൧൨)
അവിടെത്തന്നെ പിന്നേയും പറഞ്ഞിട്ടുണ്ട്—

'നൈവ ധൎമ്മീ ന ചാധൎമ്മീ ന ചൈവ ഹി ശുഭാശുഭീ
യഃ സ്യാദേകാസനേ ലീനസ്തൂഷ്ണീം കിഞ്ചിദചിന്തയൻ=ഒരേ ആസനത്തിന്മേൽ തന്നെ ഇരുന്നു മനസ്സിനെ ഏകാഗ്രമാക്കി ഒന്നിനേയും വിചാരിക്കാതെയിരിക്കുന്നവൻ ധൎമ്മിയുമല്ല അധൎമ്മിയുമല്ല, സുഖിയുമല്ല ദുഃഖിയുമല്ല.'

'ജ്ഞാനം സന്ന്യാസലക്ഷണം' എന്നും അതിൽ തന്നെ പറഞ്ഞിട്ടുണ്ട്. ഈ ശാസ്ത്രത്തിൽ തന്നെ അവസാനത്തിൽ ഭഗവാൻ അൎജ്ജുനനോടു പറയുന്നു:— 'സൎവ്വധൎമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ=സകലധൎമ്മങ്ങളേയും ഉപേക്ഷിച്ച് എന്നെത്തന്നെ ശരണംപ്രാപിച്ചാലും'.

പ്രവൃത്തിലക്ഷണമായ ധൎമ്മം ലൌകികമായ അഭ്യുദയത്തെ കൊടുക്കുന്നതും എല്ലാ വൎണ്ണാശ്രമികൾക്കും വിധിക്കപ്പെട്ടിട്ടുള്ളതും ദേവാദിസ്ഥാനപ്രാപ്തിക്കു ഹേതുവായിട്ടുള്ളതും ആകുന്നുവെങ്കിലും, ഫലാപേക്ഷകൂടാതെ ഈശ്വരാൎപ്പണബുദ്ധ്യാ അനുഷ്ഠിക്കപ്പെടുന്നുവെങ്കിൽ അതു മനഃശുദ്ധിക്കു കാരണമായി ഭവിക്കുന്നു. മനഃശുദ്ധിയുള്ളവന്നു ജ്ഞാനനിഷ്ഠയ്ക്കുള്ള യോഗ്യത സിദ്ധിക്കുന്നു. അപ്പോൾ അവന്നു ജ്ഞാനവും സിദ്ധിക്കുന്നു. അതിനാൽ പ്രവൃത്തിലക്ഷണമായ ധൎമ്മ

* (ആ) 'കൃഷ്ണദ്വൈപായനം വിദ്ധി വ്യാസം നാരായണം പ്രഭും' എന്നു സ്മൃതിവാക്യമുള്ളതിനാൽ സജ്ജനങ്ങൾക്ക് ഉപകാരത്തെ ചെയ്വാൻവേണ്ടി സാക്ഷാൽ ശ്രീനാരായണൻതന്നെ വ്യാസരൂപേണ അവതരിച്ചതാകുന്നു എന്നുള്ളതിനെ 'ഭഗവാൻ' എന്ന വിശേഷണംകൊണ്ടു സൂചിപ്പിക്കുന്നു.

വും മുക്തിസിദ്ധ്യത്ഥമായിത്തന്നെ ഭവിക്കുന്നു. അപ്രകാരം തന്നെ ഭഗവാൻ പറയുന്നു:—

'ബ്രഹ്മണ്യാധായ കമ്മാണി യതചിത്താ ജിതേന്ദ്രിയാഃ

യോഗിനഃ കമ്മ കുവ്വന്തി സംഗം ത്യക്ത്വാത്മശുദ്ധയേ=എല്ലാ കമ്മങ്ങളേയും ബ്രഹ്മത്തിൽ അപ്പിച്ചിട്ട് യോഗികൾ മനഃശുദ്ധിക്കായിക്കൊണ്ടു സക്തി കൂടാതെ കമ്മം ചെയ്യുന്നു'.

ഗീതാശാസ്ത്രം നിഃശ്രേയസപ്രയോജനമായ ഈ രണ്ടു ധമ്മങ്ങളെയാണ് മുഖ്യമായി പ്രതിപാദിക്കുന്നത്. വാസുദേവനെന്നും പരബ്രഹ്മമെന്നും പറയപ്പെടുന്ന പരമാത്ഥതത്വത്തെയാണ് ഇതിൽ വിശേഷിച്ചും അഭിവ്യഞ്ജിപ്പിക്കുന്നത്. ഗീതാശാസ്ത്രം വിശിഷ്ടമായ ഒരു വിഷയത്തേയും ഒരു പ്രയോജനത്തേയും പററി പഠിപ്പിക്കുന്നു. ഈ ശാസ്ത്രത്തിന്നു വിഷയത്തോടും പ്രയോജനത്തോടുമുള്ള സംബന്ധത്തേയും കാണിക്കുന്നു. * എന്തെന്നാൽ, അതിൻെറ അത്ഥജ്ഞാനം കൊണ്ടു സമസ്തപുരുഷാത്ഥസിദ്ധിയുമുണ്ടാകുന്നു. അതിനാലാകുന്നു ഞാൻ അതിനെ വിവരിപ്പാൻ ശ്രമംചെയ്യുന്നത്.

* ഇവിടെ വിശിഷ്ടമായ വിഷയം പരബ്രഹ്മമാകുന്നു. പ്രയോജനം മുക്തി. അതു സംസാരത്തിങ്കൽനിന്നു നിവത്തിപ്പാൻ ഇച്ഛിക്കുന്നവക്കവേണ്ടിയാകുന്നു. ഈ ശാസ്ത്രം വിഷയത്തെ വ്യക്തീകരിക്കുന്നതിനാൽ അതിനോടും, മുക്തിക്കു സാധനമാകയാൽ അതിനോടും, സംബന്ധിച്ചിരിക്കുന്നു.

ഹരിഃ ഓം.

ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ

# ശ്രീമൽഭഗവൽഗീത

## ഒന്നാമദ്ധ്യായം

ധൃതരാഷ്ട്ര ഉവാച.

൧. ധൎമ്മക്ഷേത്രേ കുരുക്ഷേത്രേ സമവേതാ യുയുത്സവഃ
മാമകാഃ പാണ്ഡവാശ്ചൈവ കിമകുൎവ്വത സഞ്ജയ.

ധൃതരാഷ്ട്രൻ പറഞ്ഞു.

ഹേ സഞ്ജയ=അല്ലയോ; സഞ്ജയ, ധൎമ്മക്ഷേത്രേ1=ധൎമ്മത്തിന്നിരിപ്പിടമായിരിക്കുന്ന, കുരുക്ഷേത്രേ=കുരുക്ഷേത്രമെന്ന സ്ഥലത്തിൽ, യുയുത്സവഃ=യുദ്ധംചെയ്‌വാൻ ആഗ്രഹമുള്ളവരായ, മാമകാഃ=നമ്മുടെ ആളുകളും, പാണ്ഡവാഃ ച ഏവ=പാണ്ഡവന്മാരും, സമവേതാഃ=ചേൎന്ന്, കിം അകുൎവ്വത=എന്തു ചെയ്തു.

(ധൃതരാഷ്ട്രമഹാരാജാവ് സഞ്ജയനോടു ചോദിച്ചു.) അല്ലയോ സഞ്ജയ, പുണ്യഭൂമിയായ കുരുക്ഷേത്രത്തിൽ യുദ്ധംചെയ്‌വാനാഗ്രഹിച്ചു നില്ക്കുന്ന ദുൎയ്യോധനാദികളായ നമ്മുടെ ഭാഗക്കാരും ധൎമ്മപുത്രാദികളായ പാണ്ഡവന്മാരുംകൂടി എന്തു ചെയ്തു?

[ശ—സ] വേദങ്ങളുടെ അൎത്ഥം വളരെ സൂക്ഷ്മവും, ഗൂഢവും, ഗ്രഹിക്കുവാൻ വളരെ പ്രയാസവുമാകയാൽ അതിന്റെ അൎത്ഥത്തെ മനസ്സിലാക്കുവാൻ അശക്തന്മാരായ സൽപുമാന്മാൎക്കു ധൎമ്മാദിസൎവ്വപുരുഷാൎത്ഥസിദ്ധിക്കായിക്കൊണ്ട്, സൎവ്വവിദ്യാനിധിയും സൎവ്വജ്ഞചൂഡാമണിയും പരമകാരുണികനുമായ ഭഗവാൻ ശ്രീവ്യാസമഹൎഷി അഞ്ചാമത്തെ വേദം എന്നു പ്രസിദ്ധമായിരിക്കുന്ന ഭാരതസംഹിതയെ ഉണ്ടാക്കി. സൽപുമാന്മാരായിട്ടുള്ളവരിൽതന്നെ കേവലം മോക്ഷേച്ഛുക്കളായവൎക്ക് അനാദിയായിരിക്കുന്ന അവിദ്യയേയും തൽകാൎയ്യത്തേയും നിവൎത്തിച്ചു വിദേഹകൈവല്യഫലസിദ്ധിക്കായിക്കൊണ്ടു ശ്രീകൃഷ്ണാൎജ്ജുനസംവാദരൂപമായും അദ്വൈതാമൃതവൎഷിണിയായും ഗീതോപനിഷത്ത് എന്നു പേരോടുകൂടിയുമിരിക്കുന്ന ബ്രഹ്മവിദ്യയെ എഴുനൂറു ശ്ലോകമാക്കിയുണ്ടാക്കി ആ ഭാരതസംഹിതയുടെ മദ്ധ്യത്തിലായി സ്ഥാപിച്ചു. നക്ഷത്രങ്ങളുടെ മദ്ധ്യത്തിൽ ചന്ദ്രമണ്ഡലം എന്നപോലെയാണ് ഭാരതസംഹിതയുടെ മദ്ധ്യത്തിൽ ശ്രീമൽഭഗവൽഗീത പ്രകാശിക്കുന്നത്. ഈ ഗീതാശാസ്ത്രത്തിൽ ബ്രഹ്മത്തിന്റേയും ആത്മാവിന്റേയും ഐക്യമാണ് മുഖ്യമായി പ്രതിപാദിക്കപ്പെടുന്നത്. ഗീതാശാസ്ത്രം അദ്ധ്യയനംചെയ്യുന്നതിന്നും, തദൎത്ഥത്തെ ഗ്രഹിക്കുന്നതിന്നും, തച്ഛ്രവണംകൊണ്ടുണ്ടാകുന്ന ജ്ഞാനത്തിന്നും, തൽഫലപ്രാപ്തിക്കും അധികാരി, സദസദ്വിവേകിയും അധൎമ്മഭീരുവും ഇഹലോകത്തിലും പരലോകത്തിലുമുള്ള സുഖങ്ങളിൽ വിമുഖനും ശമം മുതലായ ആറു ഗുണങ്ങളോടുകൂടിയവനും മോക്ഷത്തെ ഇച്ഛിക്കുന്നവനുമായവൻ മാത്രമാണെന്നു ബോധിപ്പിക്കുന്നതിന്നും, ഇവിടെ ബ്രഹ്മവിദ്യയെ കേൾക്കുന്നവനായ അൎജ്ജുനന്നു മേൽപറഞ്ഞ സാധനചതുഷ്ടയത്തിന്റെ സമ്പത്തി ഉണ്ട് എന്നു കാണിക്കുന്നതിന്നും വേണ്ടി ഒന്നാമദ്ധ്യായം ആരംഭിക്കപ്പെടുന്നു. ഇവിടെ ഒന്നാമതായി യുദ്ധത്തിന്നു സന്നദ്ധന്മാരായിരിക്കുന്ന പാണ്ഡവന്മാരും ധാൎത്തരാഷ്ട്രന്മാരും എന്താണ് പ്രവൎത്തി

1 [ശ—സ] ധൎമ്മപ്രധാനത്വംഹേതുവായിട്ട്, അല്ലെങ്കിൽ, ധൎമ്മഫലത്തെ കൊടുക്കുന്നതുകൊണ്ട്, അല്ലെങ്കിൽ, ധൎമ്മക്ഷയത്തിൽനിന്നു രക്ഷിക്കുന്നതുകൊണ്ട്, ധൎമ്മക്ഷേത്രമെന്നു പറയപ്പെടുന്നു. അവിടെ വാസമാത്രംകൊണ്ടു ധൎമ്മത്തേയും തൽഫലത്തേയും കൊടുക്കുന്നുവെന്നു താൽപൎയ്യം. അപ്രകാരം ധൎമ്മക്ഷേത്രമായിരിക്കുന്ന കുരുക്ഷേത്രത്തിൽ.

ച്ചതെന്നറിവാനിച്ഛയോടുകൂടി ധൃതരാഷ്ട്രമഹാരാജാവ് തൻെറ ഹിതോപദേഷ്ടാവായ സഞ്ജയനോടു ചോദിച്ചു.

ഈ ശ്ലോകത്തിൽ 'യുയുത്സവഃ' (=യുദ്ധംചെയ്യാനിച്ഛയോടുകൂടിയിരിക്കുന്നവർ) എന്ന വിശേഷണബലംകൊണ്ടു തന്നെ യുദ്ധക്കളത്തിൽ വന്നുചേൎന്നിരിക്കുന്ന ആ രണ്ടു വകക്കാൎക്കും ഇനി ചെയ്യേണ്ടുന്ന പ്രവൃത്തി യുദ്ധംതന്നെയാണ് എന്നു സ്പഷ്ടമാകുമ്പോൾ, യുദ്ധം എങ്ങിനെ നടന്നുവെന്നു ചോദിക്കുന്നതിന്നുപകരം അവർ രണ്ടുകൂട്ടരും എന്തു ചെയ്തുവെന്നുള്ള ധൃതരാഷ്ട്രരുടെ ചോദ്യം അത്ര ശരിയായില്ല എന്നു ശങ്കിക്കേണ്ട. എന്തെന്നാൽ, 'ധൎമ്മക്ഷേത്രേ' എന്നുള്ള വിശേഷണംകൊണ്ടു പുണ്യഭൂമിയായിരിക്കുന്ന കുരുക്ഷേത്രത്തിൻെറ മാഹാത്മ്യംഹേതുവായിട്ട് അവിടെ ചെന്നപ്പോൾ ദുൎയ്യോധനൻ ധൎമ്മബുദ്ധിനിമിത്തം ന്യായമായിരിക്കുന്ന പകുതി രാജ്യം പാണ്ഡവന്മാൎക്കു കൊടുത്തുവോ, അഥവാ, ആ ക്ഷേത്രമാഹാത്മ്യംഹേതുവായിട്ടുതന്നെ ധൎമ്മപുത്രൎക്കു ധൎമ്മബുദ്ധി വളരെ അധികം വൎദ്ധിച്ചുവശാവുകയാൽ, സ്വജനവധം നരകപ്രാപ്തിക്കു ഹേതുവാകുന്നുവെന്നു ഭയപ്പെട്ടു പാണ്ഡവന്മാർ യുദ്ധത്തിൽനിന്നു പിൻവാങ്ങിയോ; അതോ എല്ലാവരും യുദ്ധംതന്നെ ചെയ്തുവോ; എന്താണ് അവിടെ നടന്നത് എന്നാണ് ധൃതരാഷ്ട്രമഹാരാജാവ് ചോദിച്ചതിൻെറ താല്പൎയ്യം. അതിനാൽ അദ്ദേഹത്തിൻെറ ചോദ്യം വളരെ യുക്തമായിരിക്കുന്നു.

ദുൎയ്യോധനൻ ധൎമ്മബുദ്ധിനിമിത്തം ധൎമ്മ്യമായിരിക്കുന്ന പകുതി രാജ്യം പാണ്ഡവന്മാൎക്കു കൊടുത്തുവോ എന്നും, ഹിംസനിമിത്തമുണ്ടാകുന്ന അധൎമ്മത്തെ ഭയപ്പെട്ടു പാണ്ഡവന്മാർ യുദ്ധത്തിൽനിന്നു പിൻവാങ്ങിയോ എന്നും, അതോ യുദ്ധം തന്നെ നടന്നുവോ എന്നും, ഇങ്ങിനെ മൂന്നുവിധശങ്കയോടുകൂടിയ (അതിയായ പുത്രസ്നേഹത്താൽ പരവശനായിരിക്കുന്ന) ധൃതരാഷ്ട്രരുടെ ചോദ്യത്തിന്നു സഞ്ജയൻ യുദ്ധംതന്നെയാണ് നടന്നതെന്നുത്തരം പറയുന്നു:—

സഞ്ജയ ഉവാച.

൨. ദൃഷ്ട്വാ തു പാണ്ഡവാനീകം വ്യൂഢം ദുൎയ്യോധനസ്തദാ
ആചാൎയ്യമുപസംഗമ്യ രാജാ വചനമബ്രവീൽ.

സഞ്ജയൻ പറഞ്ഞു.

തദാ=അപ്പോൾ, രാജാ=രാജാവായ, ദുൎയ്യോധനഃ=ദുൎയ്യോധനൻ, വ്യൂഢം=ക്രമവരിയായി നിൎത്തപ്പെട്ടിട്ടുള്ള, പാണ്ഡവാനീകം=പാണ്ഡവരുടെ സേനയെ, ദൃഷ്ട്വാ തു=കണ്ടിട്ട്, ആചാൎയ്യം ഉപസംഗമ്യ=ദ്രോണാചാൎയ്യരുടെ സമീപേ ചെന്നിട്ട്, വചനം=വാക്കിനെ, അബ്രവീൽ=പറഞ്ഞു.

ഇരുകക്ഷിസൈന്യങ്ങളും യുദ്ധക്കളത്തിൽ ചേൎന്നുനില്ക്കുന്ന സമയത്ത് ദുൎയ്യോധനമഹാരാജാവ്, ക്രമമായി നിൎത്തപ്പെട്ടിട്ടുള്ള പാണ്ഡവരുടെ സൈന്യത്തെ കണ്ടിട്ടു ദ്രോണാചാൎയ്യരുടെ സമീപേ പോയി താഴെ പറയുംപ്രകാരം പറഞ്ഞു.

[ശ—സ] പാണ്ഡവബലത്തിൻെറ വലിപ്പത്തെ താൻ വൎണ്ണിച്ചിട്ട്, തൻെറ ബലത്തിന്നു ശൌൎയ്യബലപൌരുഷോത്സാഹാദിഗുണങ്ങൾ അവൎക്കുള്ളതിനേക്കാൾ വളരെ അധികമാക്കിത്തീൎപ്പാനുള്ള ഇച്ഛയോടുകൂടി ദുൎയ്യോധനൻ പറയുന്നു:—

൩. പശ്യൈതാം പാണ്ഡുപുത്രാണാമാചാൎയ്യ മഹതീം ചമൂം
വ്യൂഢാം ദ്രുപദപുത്രേണ തവ ശിഷ്യേണ ധീമതാ.

ഹേ ആചാൎയ്യ=അല്ലയോ ദ്രോണാചാൎയ്യരേ, തവ=അങ്ങയുടെ, ശിഷ്യേണ=ശിഷ്യനായും, ധീമതാ=അതിബുദ്ധിശാലിയായുമിരിക്കുന്ന, ദ്രുപദപുത്രേണ=ദ്രുപദരാജകുമാരനാൽ, വ്യൂഢാം=ക്രമമായി നിൎത്തപ്പെട്ടിട്ടുള്ള, മഹതീം=വലിയതായ, പാണ്ഡുപുത്രാണാം=

പാണ്ഡവന്മാരുടെ, ഏതാം ചമൂം=ഈ സൈന്യത്തെ, പശ്യ=കണ്ടാലും.

അല്ലയോ ദ്രോണാചാൎയ്യരേ, അങ്ങയുടെ ശിഷ്യനും അതിബുദ്ധിശാലിയുമായ ധൃഷ്ടദ്യുമ്നനാൽ വ്യൂഹമാക്കി നിൎത്തപ്പെട്ട മഹത്തായ ഈ പാണ്ഡവസൈന്യത്തെ നോക്കിക്കണ്ടാലും (യോദ്ധാക്കളുടെ തേജോബലപൌരുഷസന്നാഹാദികളെക്കൊണ്ടു വൎദ്ധിച്ചിരിക്കുന്ന ഈ സൈന്യത്തെ നോക്കുക എന്നൎത്ഥം.)

[ശ-സ] പാണ്ഡവസൈന്യത്തിലുള്ള യോദ്ധാക്കന്മാരുടെ തേജോബലപൌരുഷസന്നാഹങ്ങളെത്തന്നെ ഇനി മൂന്നു ശ്ലോകങ്ങളെക്കൊണ്ടു പ്രകടിപ്പിക്കുന്നു:—

൪. അത്ര ശൂരാ മഹേഷ്വാസാ ഭീമാൎജ്ജുനസമാ യുധി
യുയുധാനോ വിരാടശ്ച ദ്രുപദശ്ച മഹാരഥഃ.

൫. ധൃഷ്ടകേതുശ്ചേകിതാനഃ കാശിരാജശ്ച വീൎയ്യവാൻ
പുരുജിൽ കുന്തിഭോജശ്ച ശൈബ്യശ്ച നരപുംഗവഃ.

൬. യുധാമന്യുശ്ച വിക്രാന്ത ഉത്തമൌജാശ്ച വീൎയ്യവാൻ
സൌഭദ്രോ ദ്രൌപദേയാശ്ച സൎവ്വ ഏവ മഹാരഥാഃ.

അത്ര=ഇവിടെ (പാണ്ഡവസൈന്യത്തിൽ), യുധി=യുദ്ധത്തിൽ, ശൂരാഃ=ശൂരന്മാരായും, ഭീമാൎജ്ജുനസമാഃ=ഭീമൻ, അൎജ്ജുനൻ ഇവരോടു സമന്മാരായും, മഹേഷ്വാസാഃ=വലിയ വില്ലുകളോടുകൂടിയവരായുമുള്ള, യുയുധാനഃ 1=യുയുധാനനും, വിരാടഃ ച 2=വിരാടരാജാവും, മഹാരഥഃ=മഹാരഥനായ, ദ്രുപദഃ ച 3=ദ്രുപദരാജാവും, ധൃഷ്ടകേതുഃ 4=ധൃഷ്ടകേതു എന്ന രാജാവും, ചേകിതാനഃ 5=ചേകിതാനൻ എന്ന രാജാവും, വീൎയ്യവാൻ=വീൎയ്യവാനായ, കാശിരാജഃ ച=കാശിരാജാവും, പുരുജിത് 6=പുരുജിത്തും, കുന്തിഭോജഃ ച 7=കുന്തിഭോജനും (കുന്തിയുടെ അച്ഛൻ), നരപുംഗവഃ=മനുഷ്യശ്രേഷ്ഠനായ, ശൈബ്യഃ ച 8=ശൈബ്യൻ എന്ന രാജാവും, വിക്രാന്തഃ=പരാക്രമശാലിയായ, യുധാമന്യുഃ ച 9=യുധാമന്യു എന്നവനും, വീൎയ്യവാൻ 10=വീൎയ്യവാനായ, ഉത്തമൌജാഃ ച 11=ഉത്തമൌജസ്സെന്നവ

[ശ-സ] 1. അതിശയമായി യുദ്ധം ചെയ്യുന്നവൻ യുയുധാനൻ—സാത്യകി. (ഇദ്ദേഹം അൎജ്ജുനന്റെ ശിഷ്യനാകുന്നു)

2. ശത്രുക്കളെ വിശേഷേണ (രടയതി=) നിലവിളിപ്പിക്കുന്നതുകൊണ്ടു വിരാടൻ. (അഭിമന്യുവിന്റെ ശ്വശുരൻ)

3. (ദ്രുഃ=) വൃക്ഷം ധ്വജചിഹ്നമായിട്ടുള്ളവൻ ദ്രുപദൻ. (പാഞ്ചാലിയുടെ അച്ഛൻ)

4. ശത്രുക്കൾക്കു ഭയത്തെ ഉണ്ടാക്കുന്ന കേതുവോടുകൂടിയവൻ. (കുന്തിയുടെ സഹോദരിയായ ശ്രുതകീൎത്തിയുടെ ഭൎത്താവായ കേകയരാജാവ്)

5. ചികിതാനന്റെ പുത്രൻ.

6. യുദ്ധത്തിൽ വളരെ പേരെ ജയിക്കുന്നവൻ.

7. വസുദേവന്റെ സഹോദരിയായ പൃഥയെ അവളുടെ അച്ഛൻ ശൂരസേനൻ തന്റെ പ്രിയസഖനായ കുന്തിഭോജനു ദത്തുകൊടുത്തു; അപ്രകാരം പൃഥയുടെ അല്ലെങ്കിൽ കുന്തിയുടെ അച്ഛനാകുന്നു ഇദ്ദേഹം (ഭാഗ. നവ, അ. ൨൪, ശ്ലോ. ൩൧)

8. ശിബിയുടെ വംശത്തിൽ ജനിച്ചവൻ.

9. യുദ്ധത്തിൽ കോപവേഗത്തോടുകൂടിയവൻ (പാഞ്ചാലൻ)

10. തേജോബലവിക്രമങ്ങളോടുകൂടിയിരിക്കുന്ന ശത്രുക്കളെക്കൂടി (വിവിധമീരയതി) പലപ്രകാരത്തിലും ഓടിക്കുന്നവൻ വീരൻ. വീരനായവന്റെ കൎമ്മം വീൎയ്യം. വീൎയ്യത്തോടുകൂടിയവൻ എന്നൎത്ഥം.

11. ഉത്തമമായ ഓജസ്സോട്, ബലത്തോട്, കൂടിയവൻ.

നം, സൌഭദ്രഃ=സുഭദ്രാപുത്രനായ അഭിമന്യുവും, ദ്രൌപദേയാഃ ച 1=പാഞ്ചാലിയുടെ പുത്രന്മാരും, സർവ്വേ ഏവ=ഇവരെല്ലാവരും, മഹാരഥാഃ *=മഹാരഥന്മാരാകുന്നു.

ഇവിടെ (പാണ്ഡവസൈന്യത്തിൽ) യുദ്ധത്തിൽ അതിയോഗ്യന്മാരും ഭീമാർജ്ജുനന്മാരോടു തുല്യന്മാരും വലിയ വില്ലാളികളുമായിട്ടനേകം ശൂരന്മാരുണ്ട്—സാത്യകി, വിരാടൻ, മഹാരഥനായ ദ്രുപദൻ, ധൃഷ്ടകേതു, ചേകിതാനൻ, വീരനായ കാശിരാജാവ്, പുരുജിത്ത്, കുന്തിഭോജൻ, മനുഷ്യശ്രേഷ്ഠനായ ശൈബ്യൻ, പരാക്രമശാലിയായ യുധാമന്യു, വീര്യവാനായ ഉത്തമൌജസ്സ്, സുഭദ്രാപുത്രനായ അഭിമന്യു, ദ്രൌപദീപുത്രന്മാർ—ഇവരെല്ലാവരും മഹാരഥന്മാരുമാകുന്നു.

[ശ—സ] ഇങ്ങിനെ പാണ്ഡവസൈന്യത്തിലുള്ള സേനാനായകന്മാരെ നിർദ്ദേശിച്ചിട്ട് ഇനി തന്റെ സ്വന്തസൈന്യത്തിലെ സേനാനായകന്മാരാരെല്ലാമാണെന്നു പറയുന്നു:—

൭. അസ്മാകം തു വിശിഷ്ടാ യേ താൻ നിബോധ ദ്വിജോത്തമ
നായകാ മമ സൈന്യസ്യ സംജ്ഞാർത്ഥം താൻ ബ്രവീമി തേ.

ഹേ ദ്വിജോത്തമ=ബ്രാഹ്മണശ്രേഷ്ഠനായ ദ്രോണാചാര്യരേ, അസ്മാകം തു=നമ്മുടെ പക്ഷത്തിൽ, വിശിഷ്ടാഃ 4=യോഗ്യന്മാരായവർ, യേ=എവരോ, മമ സൈന്യസ്യ=എന്റെ സൈന്യത്തിന്ന്, നായകാഃ=നായകന്മാർ, യേ=എവരോ, താൻ=അവരെ, തേ=അങ്ങയ്ക്ക്, സംജ്ഞാർത്ഥം=നല്ലവണ്ണം അറിവാനായി, ബ്രവീമി=ഞാൻ പറയാം. താൻ നിബോധ=അവരെ അറിഞ്ഞാലും.

ബ്രാഹ്മണശ്രേഷ്ഠനായ ദ്രോണാചാര്യരേ, നമ്മുടെ പക്ഷത്തിൽ യോഗ്യന്മാരായും എന്റെ സൈന്യത്തിന്ന് അധിപന്മാരായും ഉള്ളവരാരെല്ലാമെന്നറിഞ്ഞാലും. അങ്ങയ്ക്കറിവാനായി ഞാൻ അവരെ പറയുന്നു.

---

1. [ശ—സ] ദ്രൌപദിയിൽ ധർമ്മപുത്രന്നു പിറന്നവൻ പ്രതിവിന്ധ്യൻ.

| | | | |
|---|---|---|---|
| ,, | ഭീമസേനന്നു | ,, | സുതസോമൻ. |
| ,, | അർജ്ജുനന്നു | ,, | ശ്രുതകീർത്തി. |
| ,, | നകുലന്നു | ,, | ശതാനീകൻ. |
| ,, | സഹദേവന്നു | ,, | ശ്രുതസേനൻ. |

(മ. ഭാ. ആദി. അ. ൱൨)

* [ശ്രീ] മഹാരഥഃ—

ഏകോ ദശസഹസ്രാണി യോധയേദ്യസ്തു ധന്വിനാം
ശസ്ത്രശാസ്ത്രപ്രവീണശ്ച മഹാരഥ ഇതി സ്മൃതഃ=യാവനൊരുത്തൻ വില്ലെടുത്തു യുദ്ധം ചെയ്യുന്ന പതിനായിരം പേരോട് എതിർത്തു യുദ്ധംചെയ്യാൻ സമർത്ഥനും, ആയുധശാസ്ത്രത്തിൽ നിപുണനുമാകുന്നുവോ അവൻ മഹാരഥനെന്നു പറയപ്പെടുന്നു.

അമിതാൻ യോധയേദ്യസ്തു സംപ്രോക്തോതിരഥസ്തു സഃ
രഥീ ചൈകേന യോ യുദ്ധ്യേത്തന്ന്യൂനോർദ്ധരഥോ മതഃ=വളരെ തേരാളികളോട് എതിർത്ത് യുദ്ധംചെയ്യാൻ സമർത്ഥനായവൻ അതിരഥനെന്നും, ഒരു രഥത്തിലിരുന്നു സമനായ മറെറാരു രഥപുരുഷനോടു യുദ്ധംചെയ്യുന്നവൻ രഥിയെന്നും, അതിലും താണവൻ അർദ്ധരഥനെന്നും, പറയപ്പെടുന്നു.

4. [ശ—സ] വിദ്യ, ബലം, പൌരുഷം, പരാക്രമം, കുലം, ശീലം ഇത്യാദിഗുണങ്ങളാൽ പ്രസിദ്ധന്മാരായിരിക്കുന്നവർ.

[ശ-സ] അവരാരെല്ലാമെന്നു പറയുന്നു:—

വ്യ. ഭവാൻ ഭീഷ്മശ്ച കർണ്ണശ്ച കൃപശ്ച സമിതിഞ്ജയഃ
അശ്വത്ഥാമാ വികർണ്ണശ്ച സൌമദത്തിർജ്ജയദ്രഥഃ.

൯. അന്യേ ച ബഹവഃ ശൂരാ മദർത്ഥേ ത്യക്തജീവിതാഃ
നാനാശസ്ത്രപ്രഹരണാസ്സർവ്വേ യുദ്ധവിശാരദാഃ.

ഭവാൻ=ഭവാനും, ഭീഷ്മഃ ച=ഭീഷ്മരും, കർണ്ണഃ ച=കർണ്ണനും, കൃപഃ ച=കൃപാചാൎയ്യരും, സമിതിഞ്ജയഃ=യുദ്ധത്തിൽ ജയശാലിയായ, അശ്വത്ഥാമാ=അശ്വത്ഥാമാവും, വികർണ്ണഃ ച=വികർണ്ണനും, സൌമദത്തിഃ=സോമദത്തപുത്രനായ ഭൂരിശ്രവസ്സും, ജയദ്രഥഃ=ജയദ്രഥനും, അന്യേ ച=പിന്നെ വേറേയും, മദർത്ഥേ=എനിക്കുവേണ്ടി, ത്യക്തജീവിതാഃ=പ്രാണത്യാഗത്തിന്നു തുനിഞ്ഞവരായ, ബഹവഃ ശൂരാഃ=പല ശൂരന്മാരും, നാനാശസ്ത്രപ്രഹരണാഃ=പലവിധ ആയുധത്തോടുകൂടിയവരും, സർവ്വേ=എല്ലാവരും, യുദ്ധവിശാരദാഃ=യുദ്ധത്തിൽ സമൎത്ഥന്മാരുമാകുന്നു.

ഭവാനും, ഭീഷ്മരും, കർണ്ണനും, കൃപാചാൎയ്യരും, യുദ്ധത്തിൽ ജയശാലിയായ അശ്വത്ഥാമാവും, വികർണ്ണനും, സോമദത്തപുത്രനായ ഭൂരിശ്രവസ്സും, ജയദ്രഥനും, പിന്നേയും എനിക്കുവേണ്ടി പ്രാണത്യാഗം ചെയ്വാൻ തുനിഞ്ഞിട്ടുള്ള മററനേകം ശൂരന്മാരും, പലവിധ ആയുധങ്ങളോടുകൂടി യുദ്ധംചെയ്യുന്നവരും, എല്ലാവരും യുദ്ധത്തിൽ അതിസമൎത്ഥന്മാരുമാകുന്നു.

൧൦. അപൎയ്യാപ്തം തദസ്മാകം ബലം ഭീഷ്മാഭിരക്ഷിതം
പൎയ്യാപ്തം ത്വിദമേതേഷാം ബലം ഭീമാഭിരക്ഷിതം.

യൽ=യാതൊന്ന്, ഭീഷ്മാഭിരക്ഷിതം=ഭീഷ്മരാൽ രക്ഷിക്കപ്പെട്ടിരിക്കുന്നുവോ, തൽ=അങ്ങിനെയിരിക്കുന്ന, അസ്മാകം ബലം=നമ്മുടെ സൈന്യം, അപൎയ്യാപ്തം=അവരോടുകൂടി യുദ്ധംചെയ്വാൻ സാമൎത്ഥ്യമില്ലെന്നതുപോലെ തോന്നുന്നു. ഭീമാഭിരക്ഷിതം=ഭീമനാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന, ഏതേഷാം=ഇവരുടെ, ഇദം ബലം തു=ഈ സൈന്യമാകട്ടെ, പൎയ്യാപ്തം=നമ്മോടുകൂടി യുദ്ധംചെയ്വാൻ സാമൎത്ഥ്യമുള്ളതുപോലെ തോന്നുന്നു.*

ഭീഷ്മരാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന നമ്മുടെ സൈന്യത്തിന്നു പാണ്ഡവന്മാരോടു യുദ്ധംചെയ്വാൻ സാമൎത്ഥ്യമില്ലെന്നപോലെ തോന്നുന്നു. എന്നാൽ ഭീമനാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന ഇവരുടെ സൈന്യത്തിന്നു നമ്മോടു യുദ്ധംചെയ്വാൻ സാമൎത്ഥ്യമുള്ളതുപോലേയും തോന്നുന്നു.

[ശ-സ] നമ്മുടെ ബലം പാണ്ഡവസൈന്യത്തോടുകൂടി യുദ്ധംചെയ്വാൻ മതിയാകുന്നില്ല എങ്കിലും (ഭീഷ്മാഭിരക്ഷിതം=)ഭീഷ്മരാൽ ശരീരവാക്കുശസ്ത്രാസ്ത്രബലംകൊണ്ടു രക്ഷിക്കപ്പെട്ടിരിക്കുന്നതിനാൽ അത് (നമ്മുടെ ബലം) എനിക്കു ജയസമ്പാദനത്തിന്നു ധാരാളം മതിയാകുന്നതാണ്. എന്തെന്നാൽ, ഒരു മഹാപുരുഷനെ ആശ്രയിച്ചിരിക്കുന്നവെന്നുള്ള ബലമാണ് എന്റെ സൈന്യത്തിന്നുള്ളത്. എന്നാൽ ഈ കാണപ്പെടുന്ന പാണ്ഡവസൈന്യം യുദ്ധം ചെയ്വാൻ (പൎയ്യാപ്തമപി=) മതിയെങ്കിലും ഭീമനാൽ രക്ഷിക്കപ്പെട്ടിരിക്കുന്നതിനാൽ അസമൎത്ഥമായിത്തന്നെയിരിക്കുന്നു. എന്തെന്നാൽ, ആ

* ഈ ശ്ലോകത്തിന് ഓരോരോ വ്യാഖ്യാതാക്കന്മാർ ഓരോരോ വിധത്തിൽ അൎത്ഥം പറയുന്നുണ്ട്. ആനന്ദഗിരിയുടെ ടീകാപ്രകാരം—അപൎയ്യാപ്തം=അതിരില്ലാത്തതാകുന്നു. പൎയ്യാപ്തം=അതിരുള്ളതാകുന്നു. എന്നുവെച്ചാൽ, നമ്മുടെ സൈന്യം പാണ്ഡവസൈന്യത്തെക്കാൾ വളരെ മഹത്താകയാൽ നമുക്ക് അവരെ തോല്പിക്കുന്നതിന്നു പ്രയാസമില്ലെന്നൎത്ഥം.

സൈന്യം ഒരു ഹീനപുരുഷനെയാണ് ആശ്രയിച്ചിരിക്കുന്നത്. ഇതാണ് ഈ ശ്ലോകത്തിൻെറ ഭാവം.

[ശ്രീ] അപ്രകാരമുള്ള വീരന്മാരെല്ലാം എൻെറ സൈന്യത്തിലുണ്ടെങ്കിലും, എൻെറ സൈന്യം ഭീഷ്മരാൽ രക്ഷിക്കപ്പെട്ടിരിക്കുന്നതു തന്നെയാണെങ്കിലും, അവരോടു യുദ്ധംചെയ്യാൻ സമത്ഥമാണെന്നു തോന്നുന്നില്ല. എന്നാൽ ഭീമനാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന പാണ്ഡവസൈന്യം നമ്മോടു യുദ്ധം ചെയ്യാൻ മതി എന്നുതന്നെയാണ് തോന്നുന്നത്. എന്തെന്നാൽ, ഭീഷ്മർ മഹാപുരുഷനാണെങ്കിലും അദ്ദേഹത്തിന്ന് ഉഭയപക്ഷപാതിത്വമുണ്ട്, അദ്ദേഹത്തിന്നു രണ്ടു ഭാഗക്കാരും സമമാകുന്നു. എന്നാൽ ഭീമന്ന് ഒരു ദിക്കിൽ മാത്രമേ പക്ഷപാതിത്വമുള്ളു. അതിനാൽ പാണ്ഡവസൈന്യത്തിന്നു ബലം കൂടുമെന്നത്ഥം.

[ശ-സ] അതിനാൽ നിങ്ങളെല്ലാവരും എന്താണ് പ്രവൎത്തിക്കേണ്ടത് എന്നു പറയാം:—

൧൧. അയനേഷു ച സൎവ്വേഷു യഥാഭാഗമവസ്ഥിതാഃ
ഭീഷ്മമേവാഭിരക്ഷന്തു ഭവന്തഃ സൎവ്വ ഏവ ഹി.

സൎവ്വേ ഭവന്തഃ ഏവ ഹി=നിങ്ങൾ എല്ലാവരും, സൎവ്വേഷു ച അയനേഷു=(സൈന്യത്തിന്നുള്ളിൽ പ്രവേശിപ്പാനുള്ള) എല്ലാ മാൎഗ്ഗങ്ങളിലും, യഥാഭാഗം=അവരവരുടെ സ്ഥാനത്ത്, അവസ്ഥിതാഃ=നിന്നുകൊണ്ട്, ഭീഷ്മം ഏവ=ഭീഷ്മരെത്തന്നെ, അഭിരക്ഷന്തു=എല്ലാ ഭാഗത്തും കാത്തുകൊള്ളണം.

നിങ്ങൾ എല്ലാവരും സൈന്യമദ്ധ്യത്തിൽ പ്രവേശിപ്പാനുള്ള സകലമാൎഗ്ഗങ്ങളിലും അവരവൎക്കു നിയമിക്കപ്പെട്ടിട്ടുള്ള സ്ഥാനങ്ങളിൽ നിന്നുകൊണ്ടു ഭീഷ്മരെത്തന്നെ എല്ലാ ഭാഗത്തും കാത്തുകൊള്ളണം. (അദ്ദേഹം ഒരു ഭാഗത്തു നിന്നു യുദ്ധംചെയ്യുമ്പോൾ ശത്രുക്കൾ മറേറ ഭാഗത്തു വന്ന് അദ്ദേഹത്തിൽ ബാണം പ്രയോഗിക്കാതിരിപ്പാൻ കാത്തുനില്ക്കേണമെന്നു താൽപൎയ്യം.)

[ശ-സ] ഇപ്രകാരം രാജാവായ ദുൎയ്യോധനൻ പറഞ്ഞപ്പോൾ പിന്നെ എന്താണുണ്ടായതെന്നുള്ള ധൃതരാഷ്ട്രരുടെ ചോദ്യത്തിന്നു സഞ്ജയൻ ഉത്തരം പറയുന്നു:—

൧൨. തസ്യ സഞ്ജനയൻ ഹൎഷം കുരുവൃദ്ധഃ പിതാമഹഃ
സിംഹനാദം വിനദ്യോച്ചൈഃ ശംഖം ദധ്മൌ പ്രതാപവാൻ.

പ്രതാപവാൻ=ശത്രുക്കൾക്കു ഭയത്തെ ജനിപ്പിക്കത്തക്ക ബലമുള്ളവനും, കുരുവൃദ്ധഃ=കുരുവംശത്തിൽവെച്ച് അധികം പ്രായംചെന്നവനും, പിതാമഹഃ=മുത്തച്ഛനുമായ (ഭീഷ്മർ), തസ്യ=അവന്ന് (ദുൎയ്യോധനന്ന്), ഹൎഷം=സന്തോഷത്തെ, സഞ്ജനയൻ=ഉണ്ടാക്കീട്ട്, ഉച്ചൈഃ=(വലിയതായ) ഉറക്കെ, സിംഹനാദം വിനദ്യ=സിംഹനാദംപോലെയുള്ള ശബ്ദത്തെ ഉണ്ടാക്കീട്ട്, ശംഖം=ശംഖിനെ, ദധ്മൌ=വിളിച്ചു.

ശത്രുക്കൾക്കു ഭയം തോന്നത്തക്ക ബലമുള്ളവരും, കുരുവൃദ്ധരും, പിതാമഹനുമായ ഭീഷ്മർ ദുൎയ്യോധനന്നു സന്തോഷം ജനിക്കത്തക്കവണ്ണം ഉച്ചത്തിൽ സിംഹനാദംചെയ്തു ശംഖ് വിളിച്ചു.

[ശ്രീ] ഇങ്ങിനെ സേനാധിപതിയായിരിക്കുന്ന ഭീഷ്മരുടെ യുദ്ധോത്സവം കണ്ടിട്ടു സൈന്യത്തിൽ എല്ലാ ദിക്കിലും യുദ്ധോത്സവമാരംഭിച്ചു എന്നു പറയുന്നു:—

൧൩. തതഃ ശംഖാശ്ച ഭേൎയ്യശ്ച പണവാനകഗോമുഖാഃ
സഹസൈവാഭ്യഹന്യന്ത സ ശബ്ദസ്തുമുലോഭവൽ.

തതഃ=അതിൻെറശേഷം, ശംഖാഃ ച=ശംഖുകളും, ഭേൎയ്യഃ ച=നകാരങ്ങളും, പണവാനകഗോമുഖാഃ=മൃദംഗങ്ങളും തപ്പട്ടകളും ഗോമുഖങ്ങളും, സഹസാ ഏവ=ഉടനെതന്നെ, അ

ഭ്യഹന്യന്ത=മുഴക്കിത്തുടങ്ങി. സഃ ശബ്ദഃ=ആ ശബ്ദം, തുമുലഃ=എല്ലാ ദിക്കിലും നിറഞ്ഞതായി, അഭവൽ=ഭവിച്ചു.

അതിൻെറ (ഭിഷ്മർ ശംഖ് വിളിച്ചതിൻെറ) ശേഷം കൌരവസൈന്യത്തിലുള്ള മററെല്ലാവരും ശംഖങ്ങളും, നകാരങ്ങളും, മൃദംഗങ്ങളും, തപ്പട്ടകളും, ഗോമുഖങ്ങളും എന്നിവയെല്ലാം ഉടനെതന്നെ മുഴക്കിത്തുടങ്ങി. ആ ശബ്ദം ദിക്കാസകലം വ്യാപിച്ചു.

[ശ-സ] ഇങ്ങിനെ ദുര്യോധനൻെറ സൈന്യത്തിൽ നടന്ന സംഗതികളെ പറഞ്ഞിട്ട് ഇനി പാണ്ഡവസൈന്യത്തിൽ എന്തെല്ലാം കോലാഹലങ്ങളാണ് നടന്നതെന്ന് അഞ്ചു ശ്ലോകങ്ങളെക്കൊണ്ടു പറയുന്നു:—

൧൪. തതഃ ശ്വേതൈർഹയൈര്യുക്തേ മഹതി സ്യന്ദനേ സ്ഥിതൌ
മാധവഃ പാണ്ഡവശ്ചൈവ ദിവ്യൌ ശംഖൌ പ്രദധ്മതുഃ.

തതഃ=അപ്പോൾ, ശ്വേതൈഃ=വെളുത്ത, ഹയൈഃ=കുതിരകളോടു, യുക്തേ=കൂടിയ, മഹതി=വലിയതായ, സ്യന്ദനേ=രഥത്തിൽ, സ്ഥിതൌ=ഇരിക്കുന്ന, മാധവഃ*=ലക്ഷ്മീപതിയായ ശ്രീകൃഷ്ണഭഗവാനും, പാണ്ഡവഃ ച ഏവ=പാണ്ഡുപുത്രനായ അർജ്ജുനനും, ദിവ്യൌ=ദിവ്യങ്ങളായ, ശംഖൌ=ശംഖുകളെ, പ്രദധ്മതുഃ=ഉറക്കെ വിളിച്ചു.

അതിൻെറശേഷം വെളുത്ത കുതിരകളെ കെട്ടിയ വലിയ രഥത്തിലിരുന്നുകൊണ്ടു ശ്രീകൃഷ്ണഭഗവാനും അർജ്ജുനനും ദിവ്യങ്ങളായ ശംഖങ്ങളെ ഉച്ചത്തിൽ വിളിച്ചു.

൧൫. പാഞ്ചജന്യം ഹൃഷീകേശോ ദേവദത്തം ധനഞ്ജയഃ
പൌണ്ഡ്രം ദധ്മൌ മഹാശംഖം ഭിമകർമ്മാ വൃകോദരഃ.

ഹൃഷീകേശഃ [1]=ശ്രീകൃഷ്ണഭഗവാൻ, പാഞ്ചജന്യം ദധ്മൌ [2]=പാഞ്ചജന്യമെന്ന ശംഖ് വിളിച്ചു. ധനഞ്ജയഃ [3]=അർജ്ജുനൻ, ദേവദത്തം (ദധ്മൌ)=ദേവദത്തമെന്ന ശംഖ്

* മാധവഃ—ഛാന്ദോഗ്യോപനിഷത്തിലുള്ള മധുവിദ്യ എന്ന വേദഭാഗംകൊണ്ടറിയപ്പെട്ടതിനാൽ മാധവനെന്നും, മാ=ലക്ഷ്മി, ധവഃ=പതിഃ, ലക്ഷ്മീപതിയാകയാൽ മാധവനെന്നും, മൌനം ധ്യാനം യോഗം ഇവകളോടുകൂടിയ ആളാകയാൽ മാധവനെന്നും, പേർ വന്നു. (വിഷ്ണുസഹസ്രനാമത്തിൻെറ ശാങ്കരഭാഷ്യം)

1 ഹൃഷീകാണാം=ഇന്ദ്രിയങ്ങൾക്ക്, ഈശഃ=(സാക്ഷിയായിരിക്കുന്നതിനാൽ) യജമാനനായിരിക്കുന്നവൻ ഹൃഷീകേശൻ എന്നും, ഇന്ദ്രിയങ്ങളെ സ്വാധീനത്തിൽ വെച്ചുകൊണ്ട് അവയെ വിഷയങ്ങളിൽ പ്രവേശിപ്പിക്കുന്നതു പരമാത്മാവാകയാൽ ഹൃഷീകേശനെന്നും, സൂര്യചന്ദ്രരൂപനായിരിക്കുന്ന ഭഗവാൻ സൂര്യചന്ദ്രന്മാരുടെ കേശങ്ങൾ എന്നു പറയപ്പെടുന്ന കിരണങ്ങളാൽ ജഗത്തിന്നു ജാഗ്രൽസുഷുപ്ത്യവസ്ഥകളെക്കൊണ്ടു സന്തോഷത്തെ ഉണ്ടാക്കുന്നതിനാൽ ഹൃഷീകേശനെന്നും പറയപ്പെടുന്നു. (വിഷ്ണുസഹസ്രനാമഭാഷ്യം)

2 പാഞ്ചജന്യം—പഞ്ചജനനെന്ന അസുരനെ നിഗ്രഹിച്ചെടുക്കപ്പെട്ടതിനാൽ പാഞ്ചജന്യമെന്നു പറയുന്നു. (ഭാഗവതം സ്കന്ധം ൧൦—അ ൪൫)

3 ധനഞ്ജയഃ—രാജസൂയയാഗത്തിന്നായിക്കൊണ്ട് അനേകം രാജാക്കന്മാരെ ജയിച്ചു ധനം സമ്പാദിച്ചവനാകയാൽ ധനഞ്ജയനെന്നും, ധനത്തിൽ ഇച്ഛയില്ലാത്തവനാകയാൽ ധനഞ്ജയനെന്നും പറയപ്പെടുന്നു.

വിളിച്ചു. ഭീമകൎമ്മാ=ഭയങ്കരമായ കൎമ്മത്തോടുകൂടിയവനായ വൃകോദരഃ1=ഭീമൻ, പൌണ്ഡ്രം=പൌണ്ഡ്രമെന്ന, മഹാശംഖം (ദധ്മൌ)=വലിയ ശംഖ് വിളിച്ചു.

ശ്രീകൃഷ്ണഭഗവാൻ പാഞ്ചജന്യമെന്ന ശംഖും, അൎജ്ജുനൻ ദേവദത്തമെന്ന ശംഖും, ഭയങ്കരകൎമ്മാവായ ഭീമസേനൻ പൌണ്ഡ്രമെന്ന വലിയ ശംഖും, വിളിച്ചു.

൧൬. അനന്തവിജയം രാജാ കുന്തീപുത്രോ യുധിഷ്ഠിരഃ
നകുലസ്സഹദേവശ്ച സുഘോഷമണിപുഷ്പകൌ.

൧൭. കാശ്യശ്ച പരമേഷ്വാസശ്ശിഖണ്ഡീ ച മഹാരഥഃ
ധൃഷ്ടദ്യുമ്നോ വിരാടശ്ച സാത്യകിശ്ചാപരാജിതഃ.

൧൮. ദ്രുപദോ ദ്രൌപദേയാശ്ച സൎവ്വശഃ പൃഥിവീപതേ
സൌഭദ്രശ്ച മഹാബാഹുഃ ശംഖാൻ ദധ്മുഃ പൃഥക് പൃഥക്.

ഹേ പൃഥിവീപതേ=അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, രാജാ=രാജാവായും, കുന്തീപുത്രഃ=കുന്തിയുടെ പുത്രനായുമിരിക്കുന്ന, യുധിഷ്ഠിരഃ=ധൎമ്മപുത്രൻ, അനന്തവിജയം=അനന്തവിജയമെന്ന ശംഖത്തേയും, നകുലഃ=നകുലനും, സഹദേവഃ ച=സഹദേവനും, സുഘോഷമണിപുഷ്പകൌ=സുഘോഷം, മണിപുഷ്പകം എന്ന ശംഖങ്ങളേയും, പരമേഷ്വാസഃ=ശ്രേഷ്ഠമായ വില്ലോടുകൂടിയ, കാശ്യഃ ച=കാശിരാജാവും, മഹാരഥഃ=മഹാരഥനായ, ശിഖണ്ഡീ ച=ശിഖണ്ഡിയും, ധൃഷ്ടദ്യുമ്നഃ=ധൃഷ്ടദ്യുമ്നനും, വിരാടഃ ച=വിരാടനും, അപരാജിതഃ=അപജയം വരാത്തവനായ, സാത്യകിഃ ച=സാത്യകിയും, ദ്രുപദഃ=ദ്രുപദരാജാവും, ദ്രൌപദേയാഃ ച=ദ്രൌപദീകുമാരന്മാരും, മഹാബാഹുഃ=മഹാബാഹുവായ, സൌഭദ്രഃ ച=സുഭദ്രാപുത്രനായ അഭിമന്യുവും, സൎവ്വശഃ=ഇവരെല്ലാവരും, പൃഥക് പൃഥക്=വെവ്വേറെ, ശംഖാൻ ദധ്മുഃ=ശംഖങ്ങളെ വിളിച്ചു.

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, രാജാവും കുന്തീപുത്രനുമായ ധൎമ്മപുത്രൻ അനന്തവിജയം എന്ന ശംഖത്തേയും, നകുലൻ സുഘോഷമെന്നതിനേയും, സഹദേവൻ മണിപുഷ്പകമെന്നതിനേയും വിളിച്ചു. മഹാവില്ലാളിയായ കാശിരാജാവും മഹാരഥനായ ശിഖണ്ഡിയും ധൃഷ്ടദ്യുമ്നനും വിരാടരാജാവും യുദ്ധത്തിൽ തോൽവിയില്ലാത്ത സാത്യകിയും, ദ്രുപദമഹാരാജാവും ദ്രൌപദീകുമാരന്മാരും മഹാബാഹുവായ അഭിമന്യുവും എല്ലാവരും പ്രത്യേകം ശംഖുകൾ വിളിച്ചു.

അത്രയുമല്ല—

൧൯. സ ഘോഷോ ധാൎത്തരാഷ്ട്രാണാം ഹൃദയാനി വ്യദാരയൽ
നഭശ്ച പൃഥിവീം ചൈവ തുമുലോ വ്യനുനാദയൻ. *

തുമുലഃ=എങ്ങും നിറഞ്ഞതായ, സഃ ഘോഷഃ=ആ ശബ്ദം, നഭഃ ച=ആകാശത്തേയും, പൃഥിവീം ച ഏവ=ഭൂമിയേയും, വ്യനുനാദയൻ=പ്രതിധ്വനിയാൽ വ്യാപിച്ചിട്ട്, ധാൎത്തരാഷ്ട്രാണാം=ദുൎയ്യോധനാദികളുടെ, ഹൃദയാനി=ഹൃദയങ്ങളെ, വ്യദാരയൽ=പിളൎന്നു.

എല്ലാ ദിക്കിലും നിറഞ്ഞ ആ ശബ്ദം ആകാശത്തേയും ഭൂമിയേയും പ്രതിധ്വനിയാൽ വ്യാപിച്ച് ധാൎത്തരാഷ്ട്രന്മാരുടെ ഹൃദയങ്ങളെ പിളൎന്നു.

---

1 വൃകോദരഃ—ചെന്നായുടെ വയറുപോലെയുള്ള വയറോടുകൂടിയവൻ.

* അഭ്യനുനാദയൻ എന്നു പാഠാന്തരം.

൨൦. അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ ധാൎത്തരാഷ്ട്രാൻ കപിധ്വജഃ
പ്രവൃത്തേ ശസ്ത്രസംപാതേ ധനുരുദ്യമ്യ പാണ്ഡവഃ.

൨൧. ഹൃഷീകേശം തദാ വാക്യമിദമാഹ മഹീപതേ

ഹേ മഹീപതേ=അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, അഥ=അതിന്റെ ശേഷം, ശസ്ത്രസംപാതേ=ആയുധപ്രയോഗകാലം, പ്രവൃത്തേ=വന്നപ്പോൾ, കപിധ്വജഃ[1]=കപിധ്വജനായ, പാണ്ഡവഃ=പാണ്ഡുപുത്രൻ (അൎജ്ജുനൻ), വ്യവസ്ഥിതാൻ=യുദ്ധംചെയ്യാൻ തയ്യാറായി നില്ക്കുന്ന, ധാൎത്തരാഷ്ട്രാൻ=ധൃതരാഷ്ട്രകുമാരന്മാരെ, ദൃഷ്ട്വാ=കണ്ടിട്ട്, ധനുഃ=വില്ലിനെ, ഉദ്യമ്യ=ഉയൎത്തിപ്പിടിച്ച്, തദാ=അപ്പോൾ, ഹൃഷീകേശം=ശ്രീകൃഷ്ണഭഗവാനോട്, ഇദം വാക്യം ആഹ=ഈ വാക്കിനെ പറഞ്ഞു.

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, ആയുധപ്രയോഗത്തിനുള്ള കാലമായപ്പോൾ കപിധ്വജനായ അൎജ്ജുനൻ യുദ്ധം ചെയ്വാൻ തയ്യാറായി നില്ക്കുന്ന ദുൎയ്യോധനാദികളെ കണ്ടിട്ട വില്ല് ഉയൎത്തിപ്പിടിച്ച് ശ്രീകൃഷ്ണഭഗവാനോടു താഴെപറയുംപ്രകാരമുള്ള വാക്യത്തെ പറഞ്ഞു.

അൎജ്ജുന ഉവാച.

സേനയോരുഭയോൎമ്മദ്ധ്യേ രഥം സ്ഥാപയ മേച്യുത.

൨൨. യാവദേതാൻ നിരിക്ഷേഹം യോദ്ധുകാമാനവസ്ഥിതാൻ
കൈൎമ്മയാ സഹ യോദ്ധവ്യമസ്മിൻ രണസമുദ്യമേ.

൨൩. യോത്സ്യമാനാനവേക്ഷേഹം യ ഏതേത്ര സമാഗതാഃ
ധാൎത്തരാഷ്ട്രസ്യ ദുൎബ്ബുദ്ധേൎയ്യുദ്ധേ പ്രിയചികീൎഷവഃ.

അൎജ്ജുനൻ പറഞ്ഞു.

ഹേ അച്യുത*=അല്ലയോ നാശമററവനേ (ശ്രീകൃഷ്ണഭഗവാനേ), ദുൎബ്ബുദ്ധേഃ=ദുൎബ്ബുദ്ധിയായ, ധാൎത്തരാഷ്ട്രസ്യ=ധൃതരാഷ്ട്രപുത്രന്ന് (ദുൎയ്യോധനന്ന്), യുദ്ധേ=യുദ്ധത്തിൽ, പ്രിയചികീൎഷവഃ=ഇഷ്ടത്തെ ചെയ്വാൻ ഇച്ഛയുള്ളവരായിട്ട്, യേ ഏതേ=യാതൊരു ഈ ജനങ്ങൾ, അത്ര=ഇവിടെ (യുദ്ധക്കളത്തിൽ), സമാഗതാഃ=വന്നിരിക്കുന്നുവോ, (താൻ)=അവരേയും, അസ്മിൻ രണസമുദ്യമേ=ഈ യുദ്ധാരംഭത്തിൽ, മയാ=എന്നാൽ, കൈഃ സഹ=ആരോടുകൂടി (എതിൎത്ത്), യോദ്ധവ്യം=യുദ്ധംചെയ്യപ്പെടേണമോ, (താൻ)=അവരേയും, യോദ്ധുകാമാൻ=യുദ്ധംചെയ്വാൻ ഇച്ഛയുള്ളവരായിട്ട്, അവസ്ഥിതാൻ=ഇവിടെ നില്ക്കുന്ന, ഏതാൻ=ഈ ജനങ്ങളേയും, അഹം=ഞാൻ, യാവൽ നിരീക്ഷേ=ഏതുവരെ നല്ലവണ്ണം കാണുന്നുവോ, യോത്സ്യമാനാൻ=യുദ്ധംചെയ്വാൻ ഭാവിക്കുന്നവരെ അഹം=ഞാൻ, യാവൽ അവേക്ഷേ=ഏതുവരെ നോക്കിക്കാണുന്നുവോ, (താവൽ)=അതുവരെ, ഉഭയോഃ സേനയോഃ=രണ്ടു സൈന്യങ്ങളുടേയും, മദ്ധ്യേ=നടുവിൽ, മേ രഥം=എന്റെ തേരിനെ, സ്ഥാപയ=നിൎത്തിയാലും.

---

1 കപിധ്വജഃ-ഭീമസേനന്റെ പ്രാൎത്ഥനയാൽ ഹനൂമാൻ ഭാരതയുദ്ധത്തിങ്കൽ പാണ്ഡവന്മാൎക്ക ജയമുണ്ടാവാൻവേണ്ടി അൎജ്ജുനന്റെ കൊടിമരത്തിന്മേൽ വന്നിരിക്കാമെന്നു വരംകൊടുത്തപ്രകാരം അവിടെ വന്നിരിക്കയാൽ അൎജ്ജുനനെ കപിധ്വജനെന്നു പറയുന്നു. (മ. ഭാ. ആരണ്യപൎവ്വം അ ൧൫൧.)

* സ്വരൂപസാമൎത്ഥ്യത്തിന്നു നാശമില്ലാത്തവനാകയാലും, തന്റെ സ്ഥാനത്തിൽനിന്നു ചലിക്കാത്തവനായിരിക്കുന്നതിനാലും ഈ പേർ വന്നു. (സഹസ്രനാമഭാഷ്യം)

ഹേ അച്യുത, ദുഷ്ടബുദ്ധിയായ ദുൎയ്യോധനന്റെ പ്രീതിക്കുവേണ്ടി യുദ്ധം ചെയ്യാനിച്ഛയോടുകൂടി ആരെല്ലാം ഈ യുദ്ധക്കളത്തിൽ വന്നിരിക്കുന്നുവോ അവരേയും, ഈ യുദ്ധാരംഭത്തിൽ ഞാൻ ആരോടെല്ലാം യുദ്ധം ചെയ്യേണമോ അവരേയും, അതിന്നും പുറമെ, ഇപ്പോൾ യുദ്ധത്തിന്നായി ഒരുമ്പെട്ടവരേയും, ഞാൻ നല്ലവണ്ണം നോക്കിക്കണ്ടറിയുന്നതുവരെ രണ്ടു സൈന്യങ്ങളുടേയും നടുവിൽ എന്റെ രഥത്തെ നിൎത്തിയാലും.

സഞ്ജയ ഉവാച.

൨൪. ഏവമുക്തോ ഹൃഷീകേശോ ഗുഡാകേശേന ഭാരത
സേനയോരുഭയോൎമ്മദ്ധ്യേ സ്ഥാപയിത്വാ രഥോത്തമം.

൨൫. ഭീഷ്മദ്രോണപ്രമുഖതഃ സൎവ്വേഷാഞ്ച മഹീക്ഷിതാം
ഉവാച പാൎത്ഥ പശ്യൈതാൻ സമവേതാൻ കുരൂനിതി.

സഞ്ജയൻ പറഞ്ഞു.

ഹേ ഭാരത=ഭരതവംശത്തിൽ ജനിച്ച ഹേ ധൃതരാഷ്ട്രമഹാരാജാവേ, ഗുഡാകേശേന=നിദ്രയെ ജയിച്ചിരിക്കുന്ന അൎജ്ജുനനാൽ, ഏവം ഉക്തഃ=ഇപ്രകാരം പറയപ്പെട്ട, ഹൃഷീകേശഃ=ശ്രീകൃഷ്ണഭഗവാൻ, ഉഭയോഃ സേനയോഃ=രണ്ടു സൈന്യങ്ങളുടെ, മദ്ധ്യേ=നടുവിൽ, ഭീഷ്മദ്രോണപ്രമുഖതഃ=ഭീഷ്മർ ദ്രോണർ മുതലായ, സൎവ്വേഷാം=എല്ലാ, മഹീക്ഷിതാം ച=രാജാക്കന്മാൎക്കും എതിരായി, രഥോത്തമം=ശ്രേഷ്ഠമായ രഥത്തെ, സ്ഥാപയിത്വാ=നിൎത്തീട്ട്, ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, സമവേതാൻ=ചേൎന്നിരിക്കുന്ന, ഏതാൻ കുരൂൻ=ഈ കൌരവന്മാരെ, പശ്യ=കണ്ടാലും, ഇതി ഉവാച=എന്നു പറഞ്ഞു.

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, അൎജ്ജുനൻ ഇപ്രകാരം പറഞ്ഞപ്പോൾ ശ്രീകൃഷ്ണഭഗവാൻ രണ്ടു സേനകളുടേയും മദ്ധ്യത്തിൽ ഭീഷ്മർ ദ്രോണർ മുതലായ എല്ലാ രാജാക്കന്മാരുടേയും മുമ്പിലായി ശ്രേഷ്ഠമായ തേരിനെ നിൎത്തീട്ട്, 'ഹേ അൎജ്ജുന, ചേൎന്നുനില്ക്കുന്ന ഈ കൌരവസൈന്യത്തെ കണ്ടാലും' എന്നു പറഞ്ഞു.

൨൬. തത്രാപശ്യൽ സ്ഥിതാൻ പാൎത്ഥഃ പിതൄനഥ പിതാമഹാൻ
ആചാൎയ്യാന്മാതുലാൻ ഭ്രാതൄൻ പുത്രാൻ പൌത്രാൻ സഖീംസ്തഥാ.

൨൭. ശ്വശുരാൻ സുഹൃദശ്ചൈവ സേനയോരുഭയോരപി

അഥ=അതിന്റെ ശേഷം, പാൎത്ഥഃ=അൎജ്ജുനൻ, തത്ര=അവിടെ, ഉഭയോഃ സേനയോഃ അപി=ഇരുസൈന്യങ്ങളിലും, സ്ഥിതാൻ=നില്ക്കുന്ന, പിതൄൻ=പിതാക്കന്മാരേയും, പിതാമഹാൻ=മുത്തച്ഛന്മാരേയും, ആചാൎയ്യാൻ=ഗുരുക്കന്മാരേയും, മാതുലാൻ=അമ്മാമന്മാരേയും, ഭ്രാതൄൻ=സഹോദരന്മാരേയും, പുത്രാൻ=പുത്രന്മാരേയും, പൌത്രാൻ=പൌത്രന്മാരേയും, സഖീൻ=സ്നേഹിതന്മാരേയും, തഥാ=അപ്രകാരംതന്നെ, ശ്വശുരാൻ*=ഭാൎയ്യാപിതാക്കന്മാരേയും, സുഹൃദഃ ച ഏവ[1]=സുഹൃത്തുക്കളേയും, അപശ്യൽ=കണ്ടു.

അപ്പോൾ അൎജ്ജുനൻ അവിടെ രണ്ടു സൈന്യങ്ങളിലും നില്ക്കുന്ന പിതാക്കന്മാരേയും മുത്തച്ഛന്മാരേയും ഗുരുക്കന്മാരേയും അമ്മാമന്മാരേയും സഹോദര

* ശ്വശുരൻ=ഭാൎയ്യയുടെ അച്ഛൻ.

1. സുഹൃത്തുക്കൾ=പ്രയോജനത്തെ ഇച്ഛിക്കാതെ സ്നേഹിക്കുന്നവർ.

ന്മാരേയും പുത്രന്മാരേയും പൌത്രന്മാരേയും സഖികളേയും അപ്രകാരംതന്നെ സുഹൃത്തുക്കളേയും ഭാൎയ്യാപിതാക്കന്മാരേയും കണ്ടു. (തന്റെ സ്വന്തം അച്ഛൻ മുത്തച്ഛൻ ഗുരു മുതലായവൎക്കു തുല്യന്മാരായ അസംഖ്യം പേരെ അൎജ്ജുനൻ അവിടെ കണ്ടു എന്നു താല്പൎയ്യം)

താൻ സമീക്ഷ്യ സ കൌന്തേയസ്സൎവ്വാൻ ബന്ധൂനവസ്ഥിതാൻ.
൨൮. കൃപയാ പരയാവിഷ്ടോ വിഷീദന്നിദമബ്രവീൽ

സഃ കൌന്തേയഃ=കുന്തീപുത്രനായ ആ അൎജ്ജുനൻ, അവസ്ഥിതാൻ=നില്ക്കുന്ന, താൻ സൎവ്വാൻ ബന്ധൂൻ=ആ എല്ലാ ബന്ധുക്കളെ, സമീക്ഷ്യ=കണ്ടിട്ട്, പരയാ=അധികമായ, കൃപയാ=ദയയോട്, ആവിഷ്ടഃ=കൂടിയവനായിട്ട്, വിഷീദൻ=വ്യസനിച്ചുകൊണ്ട്, ഇദം=ഇതിനെ (താഴെ പറയുവാൻ പോകുന്നതിനെ) അബ്രവീൽ=പറഞ്ഞു.

ആ അൎജ്ജുനൻ യുദ്ധക്കളത്തിൽ നില്ക്കുന്ന എല്ലാ ബന്ധുജനങ്ങളേയും കണ്ടിട്ടു വളരെ ദയയോടുകൂടിയവനും ദുഃഖിതനുമായിട്ടു താഴെ പറയുംപ്രകാരം പറഞ്ഞു.

അൎജ്ജുന ഉവാച.

ദൃഷ്ട്വേമം സ്വജനം കൃഷ്ണ യുയുത്സും സമുപസ്ഥിതം
൨൯. സീദന്തി മമ ഗാത്രാണി മുഖഞ്ച പരിശുഷ്യതി
വേപഥുശ്ച ശരീരേ മേ രോമഹൎഷശ്ച ജായതേ.
൩൦. ഗാണ്ഡീവം സ്രംസതേ ഹസ്താൽ ത്വക് ചൈവ പരിദഹ്യതേ
ന ച ശക്നോമ്യവസ്ഥാതും ഭ്രമതീവ ച മേ മനഃ.
൩൧. നിമിത്താനി ച പശ്യാമി വിപരീതാനി കേശവ

അൎജ്ജുനൻ പറഞ്ഞു.

ഹേ കൃഷ്ണ[1]=അല്ലയോ ശ്രീകൃഷ്ണഭഗവാനേ, യുയുൽസും=യുദ്ധംചെയ്വാൻ ഇച്ഛയോടുകൂടി, സമുപസ്ഥിതം=വന്നിരിക്കുന്ന, ഇമം സ്വജനം=ഈ ബന്ധുക്കളെ, ദൃഷ്ട്വാ=കണ്ടിട്ട്, മമ ഗാത്രാണി=എന്റെ അവയവങ്ങൾ, സീദന്തി=തളരുന്നു. മുഖം ച=മുഖവും (വായയും) പരിശുഷ്യതി=വരളുന്നു. മേ ശരീരേ=എന്റെ ദേഹത്തിൽ, വേപഥുഃ ച=വിറയും, രോമഹൎഷഃ ച=രോമാഞ്ചവും (കുളിരുപൊട്ടൽ), ജായതേ=ഉണ്ടാകുന്നു. ഗാണ്ഡീവം=ഗാണ്ഡീവം എന്ന വില്ല്, ഹസ്താൽ=കയ്യിൽനിന്ന്, സ്രംസതേ=പിടിമുറുകാതെ വീഴുന്നു. ത്വക് ച ഏവ=(ദേഹത്തിലുള്ള) തൊലിയും, പരിദഹ്യതേ=എരിയുന്നു. അവസ്ഥാതും ച=(തേരിൽ) ഇരിക്കുന്നതിന്നും, ന ശക്നോമി=ഞാൻ ശക്തനാകുന്നില്ല. മേ മനഃ=എന്റെ മനസ്സ്, ഭ്രമതി ഇവ ച= ഇളകിക്കൊണ്ടിരിക്കുന്നപോലെയും തോന്നുന്നു. ഹേ കേശവ *=അല്ലയോ കേശവ, വിപരീതാനി=വിപരീതമായിരിക്കുന്ന, നിമിത്താനി ച=നിമിത്തങ്ങളും, പശ്യാ

---

1 കൃഷ്=ഭൂ (സത്ത), ന=സുഖം. സത്യസ്വരൂപനായും, സുഖരൂപനായും ഇരിക്കുന്നതിനാൽ കൃഷ്ണൻ എന്നൊരൎത്ഥം; മേഘംപോലെയിരിക്കുന്ന വൎണ്ണത്തോടുകൂടിയവനാകയാൽ കൃഷ്ണൻ എന്നു മറെറാരൎത്ഥം. (സഹസ്രനാമഭാഷ്യം)

* നല്ല തലമുടിയോടുകൂടിയവനാകയാൽ കേശവൻ എന്നും, കേശി എന്ന അസുരനെ കൊല്ലുകയാൽ കേശവൻ എന്നും, കഃ=ബ്രഹ്മാവ്, അഃ=വിഷ്ണു, ഈശഃ=രുദ്രൻ, ഈ മൂന്നുപേരേയും വഃ=സ്വാധീനത്തിൽ വെച്ചിരിക്കുന്നവനാകയാൽ കേശവൻ എന്നും, കഃ=ബ്രഹ്മാവ്, ഈശഃ=രുദ്രൻ, ഇവരെ സൃഷ്ട്യാദികാൎയ്യത്തിൽ പ്രവൎത്തിപ്പിക്കുന്നവനാകയാൽ കേശവൻ എന്നും പേർ വന്നു. (സഹസ്രനാമഭാഷ്യം)

മി=ഞാൻ കാണുന്നു.

അല്ലയോ കൃഷ്ണ, യുദ്ധംചെയ്വാൻ ഇച്ഛയോടുകൂടി വന്നിരിക്കുന്ന ഈ ബന്ധുക്കളെ കണ്ടിട്ട് എന്റെ അംഗങ്ങൾ തളരുന്നു. വായ വരണ്ടുപോകുന്നു. എന്റെ ദേഹത്തിൽ ഒരു വിറയും രോമാഞ്ചവും ഉണ്ടാകുന്നു. ഗാണ്ഡീവം കയ്യിൽനിന്നു വീഴുന്നു. ദേഹമാസകലവും എരിയുന്നു. തേരിൽ ഇരിക്കുന്നതിന്നുതന്നെ ഞാൻ ശക്തനാകുന്നില്ല. എന്റെ മനസ്സ് വല്ലാതെ പരിഭ്രമിച്ചപോലെ തോന്നുകയും ചെയ്യുന്നു. അല്ലയോ കേശവ, ഞാൻ ദുർന്നിമിത്തങ്ങളും കാണുന്നു.

(ആ) സ്വജനഹിംസകൊണ്ട് ഒരു ഫലവും സിദ്ധിപ്പാനില്ല. ആ കാരണത്താലും എനിക്കു യുദ്ധംചെയ്വാൻ താൽപര്യം തോന്നുന്നില്ല:—

ന ച ശ്രേയോനുപശ്യാമി ഹത്വാ സ്വജനമാഹവേ.
൩൨. ന കാംക്ഷേ വിജയം കൃഷ്ണ ന ച രാജ്യം സുഖാനി ച.
കിം നോ രാജ്യേന ഗോവിന്ദ കിം ഭോഗൈർജ്ജീവിതേന വാ.

ആഹവേ=യുദ്ധത്തിൽ, സ്വജനം=(ചേർന്നിരിക്കുന്ന) ബന്ധുക്കളെ, ഹത്വാ=കൊന്നിട്ട്, അനു=പിന്നെ, ശ്രേയഃ ച=ശുഭഫലം, ന പശ്യാമി=ഞാൻ കാണുന്നില്ല. ഹേ കൃഷ്ണ=അല്ലയോ ശ്രീകൃഷ്ണഭഗവാനേ, വിജയം=ജയത്തേയും, രാജ്യം ച=രാജ്യത്തേയും, ന കാംക്ഷേ=ഞാൻ ഇച്ഛിക്കുന്നില്ല. സുഖാനി ച=സുഖങ്ങളേയും, ന=ഇച്ഛിക്കുന്നില്ല. ഹേ ഗോവിന്ദ*=അല്ലയോ ഗോവിന്ദ, നഃ=ഞങ്ങൾക്ക്, രാജ്യേന=രാജ്യംകൊണ്ട്, കിം=എന്ത് (പ്രയോജനം). ഭോഗൈഃ=ഭോഗങ്ങളെക്കൊണ്ടാവട്ടെ, ജീവിതേന വാ=ജീവിതംകൊണ്ടുതന്നെയാവട്ടെ, കിം=എന്ത് (പ്രയോജനം).

യുദ്ധക്കളത്തിൽ ചേർന്നിരിക്കുന്ന ബന്ധുക്കളെ കൊന്നിട്ട് ഒരു ശുഭഫലത്തേയും ഞാൻ കാണുന്നില്ല. ഹേ കൃഷ്ണ, ജയത്തേയോ രാജ്യത്തേയോ സുഖത്തേയോ ഞാനിച്ഛിക്കുന്നില്ല. ഹേ ഗോവിന്ദ, ഞങ്ങൾക്ക് രാജ്യംകൊണ്ടാവട്ടെ ഭോഗങ്ങൾകൊണ്ടാവട്ടെ ജീവിതംകൊണ്ടുതന്നെയാവട്ടെ എന്തൊരു പ്രയോജനമാണുള്ളത്?

[ശ—ഭ] അധർമ്മപ്രാപ്തമായിരിക്കുന്ന ഐഹികസുഖം ഞങ്ങൾക്കാവശ്യമില്ല. എന്തെന്നാൽ, ധർമ്മാധർമ്മങ്ങളെ വേർതിരിച്ചറിയുന്ന ഞങ്ങൾക്കു സ്വജനഹിംസകൊണ്ടു കിട്ടുന്ന രാജ്യംകൊണ്ടെന്താണ് ഫലം? ഭോഗങ്ങളെക്കൊണ്ടാവട്ടെ ജീവിതംകൊണ്ടുതന്നെയാവട്ടെ എന്താണ് ഫലം? ഇതെല്ലാം അധർമ്മത്തിന്നു ഹേതുവും ദോഷത്തെ ഉണ്ടാക്കുന്നതുമാകുന്നു. അതിനാൽ സത്തുക്കളായിട്ടുള്ളവർ ഇതിനെ ആഗ്രഹിക്കരുതെന്നു താൽപര്യാർത്ഥം.

[ശ—ഭ] പിതൃാദിയെ ഭരിക്കുന്നതിന്നുവേണ്ടി അധർമ്മം ചെയ്താലും അതു ദോഷാവഹമായി ഭവിക്കുകയില്ല എന്നു പറയുന്നുവെങ്കിൽ—

൩൩. യേഷാമർത്ഥേ കാംക്ഷിതം നോ രാജ്യം ഭോഗാഃ സുഖാനി ച
ത ഇമേവസ്ഥിതാ യുദ്ധേ പ്രാണാംസ്ത്യക്ത്വാ ധനാനി ച.
൩൪. ആചാര്യാഃ പിതരഃ പുത്രാസ്തഥൈവ ച പിതാമഹാഃ
മാതുലാഃ ശ്വശുരാഃ പൌത്രാഃ സ്യാലാഃ സംബന്ധിനസ്തഥാ.

* വരാഹരൂപത്തെ എടുത്ത് ജലത്തിൽ മുങ്ങിക്കിടന്നിരുന്ന ഭൂമിയെ ഉദ്ധരിപ്പിച്ചതിനാൽ ഗോവിന്ദൻ എന്ന പേർ വന്നു. (സഹസ്രനാമഭാഷ്യം)

നഃ=ഞങ്ങൾക്ക്, യേഷാം അൎത്ഥേ=യാതൊരുവൎക്കുവേണ്ടി, രാജ്യം=രാജ്യം, കാംക്ഷിതം=ഇച്ഛിക്കപ്പെടുന്നുവോ, ഭോഗാഃ സുഖാനി ച=ഭോഗങ്ങളും സുഖങ്ങളും, (യേഷാം അൎത്ഥേ കാംക്ഷിതാനി)=ആൎക്കുവേണ്ടി ഇച്ഛിക്കപ്പെടുന്നുവോ, തേ=അങ്ങിനെയുള്ള, ആചാൎയ്യാഃ=ഗുരുക്കന്മാർ, പിതരഃ=പിതാക്കന്മാർ, പുത്രാഃ=പുത്രന്മാർ, തഥാ ഏവ ച=അപ്രകാരം തന്നെ, പിതാമഹാഃ=മുത്തച്ഛന്മാർ, മാതുലാഃ=അമ്മാമന്മാർ, ശ്വശുരാഃ=ഭാൎയ്യമാരുടെ പിതാക്കന്മാർ, പൌത്രാഃ=പുത്രന്മാരുടെ പുത്രന്മാർ, സ്യാലാഃ=ഭാൎയ്യാസോദരന്മാർ, തഥാ=അപ്രകാരംതന്നെ, സംബന്ധിനഃ=സംബന്ധിജനങ്ങൾ, ഇമേ=ഇവരെല്ലാവരും, പ്രാണാൻ=ജീവനേയും, ധനാനി ച=ധനത്തേയും, ത്യക്ത്വാ=ഉപേക്ഷിച്ച്, യുദ്ധേ=യുദ്ധക്കളത്തിൽ, അവസ്ഥിതാഃ=നില്ക്കുന്നു.

രാജ്യവും ഭോഗങ്ങളും സുഖങ്ങളും ഞങ്ങളാൽ ആൎക്കുവേണ്ടി ഇച്ഛിക്കപ്പെടുന്നുവോ അങ്ങിനെയിരിക്കുന്ന ഗുരുക്കന്മാർ, പിതാക്കന്മാർ, പുത്രന്മാർ, അപ്രകാരംതന്നെ മുത്തച്ഛന്മാർ, അമ്മാമന്മാർ, ഭാൎയ്യാപിതാക്കന്മാർ, പൌത്രന്മാർ, ഭാൎയ്യാസോദരന്മാർ, അപ്രകാരംതന്നെ ബന്ധുക്കൾ ഇവരെല്ലാവരും പ്രാണനേയും ധനത്തേയുമുപേക്ഷിച്ച് യുദ്ധക്കളത്തിൽ നില്ക്കുന്നു.

[ശ-സ] ഇവരെല്ലാവരും സ്വജനങ്ങൾതന്നെ. ആട്ടെ, നീ എന്താണ് ചെയ്വാനിച്ഛിക്കുന്നത്?—പറയുന്നു:—

൩൫. ഏതാൻ ന ഹന്തുമിച്ഛാമി ഘ്നതോപി മധുസൂദന
അപി ത്രൈലോക്യരാജ്യസ്യ ഹേതോഃ കിം നു മഹീകൃതേ.

ഹേ മധുസൂദന[1]=അല്ലയോ കൃഷ്ണ, ഘ്നതഃ അപി=(എന്നെ) കൊല്ലുന്നവരാണെങ്കിലും, ഏതാൻ=ഇവരെ, ത്രൈലോക്യരാജ്യസ്യ=മൂന്നു ലോകത്തിലെ രാജ്യാധിപത്യത്തിന്ന്, ഹേതോഃ അപി=വേണ്ടിയെങ്കിലും, ഹന്തും=കൊല്ലുന്നതിന്ന്, ന ഇച്ഛാമി=ഞാൻ ഇച്ഛിക്കുന്നില്ല. മഹീകൃതേ=ഭൂമിക്കുവേണ്ടി, കിം നു=എന്ത്? (പിന്നെ പറയേണമോ).

അല്ലയോ മധുസൂദന, അവർ എന്നെ കൊല്ലുന്നതായാലും ഞാൻ അവരെ ത്രിലോകാധിപത്യലാഭത്തിന്നുംകൂടി കൊല്ലുവാൻ ഇച്ഛിക്കുന്നില്ല. അങ്ങിനെയിരിക്കെ അല്പഭൂമിക്കുവേണ്ടി (ഞാൻ അശേഷം ഇച്ഛിക്കുന്നില്ലെന്നു) പിന്നെ പറയേണമോ?

[ശ-സ] ദുൎയ്യോധനാദികൾ നിങ്ങളെ അരക്കില്ലത്തിലിട്ടു ദഹിപ്പിക്കുവാൻ ശ്രമിക്കുക മുതലായി അനേകം ദ്രോഹങ്ങൾ നിങ്ങൾക്കു ചെയ്തിട്ടുണ്ട്. അങ്ങിനെയുള്ള ദ്രോഹികളെ കൊല്ലുന്നതു ധൎമ്മമാകുന്നു. അതുകൊണ്ടു സന്തോഷംതന്നെയാണുണ്ടാകേണ്ടത്. —അൎജ്ജുനൻ സമാധാനം പറയുന്നു:—

൩൬. നിഹത്യ ധാൎത്തരാഷ്ട്രാന്നഃ കാ പ്രീതിഃ സ്യാജ്ജനാൎദ്ദന
പാപമേവാശ്രയേദസ്മാൻ ഹത്വൈതാനാതതായിനഃ.

ഹേ ജനാൎദ്ദന*=അല്ലയോ ജനാൎദ്ദന, ധാൎത്തരാഷ്ട്രാൻ=ധൃതരാഷ്ട്രപുത്രന്മാരെ, നിഹത്യ=കൊന്നിട്ട്, നഃ=ഞങ്ങൾക്ക്, കാ പ്രീതിഃ സ്യാൽ=എന്തു സന്തോഷമുണ്ടാവാൻപോ

1 മധു എന്ന അസുരനെ കൊല്ലുകയാൽ മധുസൂദനനെന്നു പേർ. (സ. നാ. ഭാ.)

* ദുഷ്ടനിഗ്രഹം ചെയ്യുന്നതിനാൽ ജനാൎദ്ദനനെന്നും, ഇഹത്തിലും പരത്തിലും സുഖത്തെ കൊടുപ്പാൻവേണ്ടി ജനങ്ങളാൽ യാചിക്കപ്പെടുന്നവനാകയാൽ ജനാൎദ്ദനനെന്നും പേർ. (സഹസ്രനാമഭാഷ്യം).

കുന്നു. ആതതായിനഃ 1 (അപി)=ആതതായികളാണെങ്കിലും, ഏതാൻ ഹത്വാ=ഇവരെ കൊന്നാൽ, അസ്മാൻ=ഞങ്ങളെ, പാപം ഏവ=പാപംതന്നെ, ആശ്രയേൽ=ആശ്രയിക്കുന്നതാണ്.

ഹേ ജനാർദ്ദന, ധൃതരാഷ്ട്രപുത്രന്മാരെ കൊന്നിട്ടു ഞങ്ങൾക്ക് എന്തു സുഖമാണുണ്ടാകുന്നത്? ആതതായികളാണെങ്കിലും ഇവരെ കൊന്നാൽ ഞങ്ങൾക്കു നിശ്ചയമായി പാപമുണ്ടാകും.

[ശ—സ] ആതതായികളായിട്ടുള്ളവരെ യാതൊരു വിചാരവും കൂടാതെതന്നെ കൊല്ലുവാൻ വിരോധമില്ല. ആതതായിവധത്തിൽ ഹന്താവിന്നു യാതൊരു ദോഷവുമില്ല എന്നു പ്രമാണമുള്ളതിനാൽ ആതതായികളായ ദുര്യോധനാദികളെ കൊന്നതുകൊണ്ട് ഒരു ദോഷവും വരാനില്ല, എന്നു ഞാൻ വിചാരിക്കുന്നില്ല. എന്തെന്നാൽ, 'സ ഏവ പാപിഷ്ഠതമോ യഃ കുര്യാൽ കുലനാശനം'=കുലനാശത്തെ ചെയ്യുന്നവൻ ഏററവും പാപിയാകുന്നു, എന്നു ശാസ്ത്രമുണ്ട്; ആതതായികളെ കൊന്നാൽ ദോഷമില്ല എന്ന അർത്ഥശാസ്ത്രത്തേക്കാൾ അധികം ബലമുള്ളതാകുന്നു കുലനാശം വരുത്തുന്നവൻ പാപിഷ്ഠതമനാകുന്നു എന്നുള്ള ധർമ്മശാസ്ത്രം. അതിനാൽ ആതതായികളാണെങ്കിലും ദുര്യോധനാദികളെ കൊന്നാൽ ഞങ്ങൾക്കു നിശ്ചയമായി പാപമുണ്ടാകുന്നതാണ് എന്നു ഭാവാർത്ഥം.

൩൭. തസ്മാന്നാർഹാ വയം ഹന്തും ധാർത്തരാഷ്ട്രാൻ സ്വബാന്ധവാൻ
സ്വജനം ഹി കഥം ഹത്വാ സുഖിനഃ സ്യാമ മാധവ.

ഹേ മാധവ=അല്ലയോ മാധവ, തസ്മാൽ=ആയതുകൊണ്ട്, വയം=ഞങ്ങൾ, സ്വബാന്ധവാൻ=സ്വബന്ധുക്കളായ, ധാർത്തരാഷ്ട്രാൻ=ധൃതരാഷ്ട്രപുത്രന്മാരെ, ഹന്തും=കൊല്ലുന്നതിന്ന്, ന അർഹാഃ=യോഗ്യന്മാരല്ല. സ്വജനം ഹത്വാ=ബന്ധുക്കളെ കൊന്നിട്ട്, കഥം=എങ്ങിനെ, സുഖിനഃ=സുഖികളായി, സ്യാമ ഹി=ഭവിക്കും.

അതിനാൽ ഹേ മാധവ, സ്വബന്ധുക്കളായ ധൃതരാഷ്ട്രപുത്രന്മാരെ കൊല്ലുന്നതിന്നു ഞങ്ങൾക്ക് അർഹതയില്ല. ബന്ധുക്കളെ കൊന്നിട്ട് എങ്ങിനെയാണ് സുഖമായിരിക്കുന്നത്?

൩൮. യദ്യപ്യേതേ ന പശ്യന്തി ലോഭോപഹതചേതസഃ
കുലക്ഷയകൃതം ദോഷം മിത്രദ്രോഹേ ച പാതകം.

൩൯. കഥം ന ജ്ഞേയമസ്മാഭിഃ പാപാദസ്മാന്നിവർത്തിതും
കുലക്ഷയകൃതം ദോഷം പ്രപശ്യദ്ഭിർജ്ജനാർദ്ദന.

ലോഭോപഹതചേതസഃ=ആശനിമിത്തം വിവേകമില്ലാത്ത മനസ്സോടുകൂടിയ, ഏതേ=ഇവർ (ദുര്യോധനാദികൾ), കുലക്ഷയകൃതം ദോഷം=കുലക്ഷയംകൊണ്ടുണ്ടാകുന്ന ദോഷത്തേയും, മിത്രദ്രോഹേ=മിത്രദ്രോഹത്തിലുള്ള, പാതകം ച=പാപത്തേയും, യദ്യപി ന

1 [ശ്രീ] അഗ്നിദോ ഗരദശ്ചൈവ ശസ്ത്രപാണിർദ്ധനാപഹഃ
ക്ഷേത്രദാരാപഹർത്താ ച ഷഡേതേ ഹ്യാതതായിനഃ=വീട്ടിന്നു തീ വെക്കുന്നവർ, അന്നാദിയിൽ വിഷം ചേർക്കുന്നവർ, ആയുധംകൊണ്ടു കൊല്ലുവാൻ ശ്രമിക്കുന്നവർ, ധനമപഹരിക്കുന്നവർ, ഭൂമിയെ അപഹരിക്കുന്നവർ, ഭാര്യയെ അപഹരിക്കുന്നവർ ഈ ആറു പേരേയും ആതതായികൾ എന്നു പറയുന്നു.

ആതതായിനമായാന്തം ഹന്യാദേവാവിചാരയൻ
നാതതായിവധേ ദോഷോ ഹന്തുർഭവതി കശ്ചന=കണ്ണിന്നു നേരെ കണ്ട ആതതായിയെ യാതൊരു വിചാരവും കൂടാതെതന്നെ കൊല്ലേണ്ടതാകുന്നു. ആതതായിയെ കൊന്നവന് ഒരു ദോഷവുമില്ല.

പശ്യന്തി=അറിയുന്നില്ലെങ്കിലും, കുലക്ഷയകൃതം ദോഷം=കുലനാശംകൊണ്ടുണ്ടാകുന്ന പാപത്തെ, പ്രപശ്യദ്ഭിഃ അസ്മാഭിഃ=അറിയുന്ന ഞങ്ങളാൽ, അസ്മാൽ പാപാൽ=ഈ പാപത്തിൽനിന്ന്, നിവൎത്തിതും=നിവൎത്തിപ്പാൻവേണ്ടി, ഹേ ജനാൎദ്ദന=അല്ലയോ ജനാൎദ്ദന, കഥം ന ജ്ഞേയം=എങ്ങിനെ അറിയപ്പെടാതിരിക്കും.

ആശകൊണ്ടു വിവേകശൂന്യമായ മനസ്സോടുകൂടിയ ദുൎയ്യോധനാദികൾ കുലക്ഷയംകൊണ്ടുണ്ടാകുന്ന ദോഷത്തേയും ബന്ധുദ്രോഹത്താലുള്ള പാപത്തേയും അറിയുന്നില്ലെങ്കിലും, കുലക്ഷയംകൊണ്ടുണ്ടാകുന്ന ദോഷത്തെ അറിയുന്ന ഞങ്ങൾ ഈ പാപത്തിൽനിന്നു നിവൎത്തിക്കുവാനുള്ള വഴിയെ ഹേ ജനാൎദ്ദന, എങ്ങിനെ ആലോചിക്കാതിരിക്കും?

[ശ-സ] ദുരാത്മാക്കൾക്കു ചെയ്യാൻ പാടില്ലാത്തതെന്താണ്? എന്ന ന്യായേന ഇവർ (ദുൎയ്യോധനാദികൾ) രാജ്യലോഭംകൊണ്ടു കുലക്ഷയത്തേയും മിത്രദ്രോഹത്തേയും ചെയ്യുന്നു! എന്നാൽ അപ്രകാരം ചെയ്യാൻ ഞങ്ങൾ ശക്തന്മാരല്ല എന്നൎത്ഥം.

[ശ-സ] കുലക്ഷയം വരുത്തിയാൽ ഒരനൎത്ഥം മാത്രമല്ല സംഭവിക്കുകയുള്ളൂ. കുലക്ഷയം, കുലധൎമ്മക്ഷയം, എന്നിങ്ങിനെ പരമ്പരയായി അനേകം അനൎത്ഥങ്ങളുണ്ടാകുന്നു. അതെങ്ങിനെ എന്ന് ഇനിയത്തെ അഞ്ചു ശ്ലോകങ്ങളെക്കൊണ്ടു പറയുന്നു:—

൪൦. കുലക്ഷയേ പ്രണശ്യന്തി കുലധൎമ്മാസ്സനാതനാഃ
ധൎമ്മേ നഷ്ടേ കുലം കൃൽസ്നമധൎമ്മോഭിഭവത്യുത.

കുലക്ഷയേ=കുലനാശം വന്നാൽ (കുലനാശത്തിങ്കൽ), സനാതനാഃ=പരമ്പരാപ്രാപ്തങ്ങളായ, കുലധൎമ്മാഃ=കുലധൎമ്മങ്ങൾ, പ്രണശ്യന്തി=മുഴുവനും നശിച്ചുപോകുന്നു. ധൎമ്മേ നഷ്ടേ=ധൎമ്മം നശിച്ചാൽ, കൃൽസ്നം കുലം ഉത*=കുലത്തെ മുഴുവനും, അധൎമ്മഃ=ദുരാചാരം, അഭിഭവതി=ബാധിക്കുന്നു.

കുലനാശം വന്നാൽ പണ്ടെയ്ക്കുപണ്ടേ ഉള്ള കുലാചാരങ്ങൾ മുഴുവനും നശിച്ചുപോകുന്നു. ആചാരം നശിച്ചാൽ കുലത്തെ ആസകലവും അനാചാരം വന്നു ബാധിക്കുന്നു.

൪൧. അധൎമ്മാഭിഭവാൽ കൃഷ്ണ പ്രദുഷ്യന്തി കുലസ്ത്രിയഃ
സ്ത്രീഷു ദുഷ്ടാസു വാൎഷ്ണേയ ജായതേ വൎണ്ണസംകരഃ.

ഹേ കൃഷ്ണ=അല്ലയോ കൃഷ്ണ, അധൎമ്മാഭിഭവാൽ=അധൎമ്മം ബാധിച്ചാൽ, കുലസ്ത്രിയഃ=കുലസ്ത്രീകൾ, പ്രദുഷ്യന്തി=ദോഷപ്പെടുന്നു. സ്ത്രീഷു ദുഷ്ടാസു=സ്ത്രീകൾ ദോഷപ്പെട്ടാൽ ഹേ വാൎഷ്ണേയ=അല്ലയോ വൃഷ്ണിവംശജ, വൎണ്ണസംകരഃ=ജാതിമിശ്രം, ജായതേ=ഉണ്ടാകുന്നു.

അല്ലയോ കൃഷ്ണ, അധൎമ്മം ബാധിച്ചാൽ കുലസ്ത്രീകൾ ദോഷപ്പെടുന്നു. അല്ലയോ വൃഷ്ണിവംശജ, സ്ത്രീകൾ ദോഷപ്പെട്ടാൽ ജാതിസങ്കരമുണ്ടാകുന്നു.

[ശ-സ] അനൎത്ഥങ്ങൾ ഇത്രമാത്രംകൊണ്ടുമായില്ല:—

൪൨. സംകരോ നരകായൈവ കുലഘ്നാനാം കുലസ്യ ച
പതന്തി പിതരോ ഹ്യേഷാം ലുപ്തപിണ്ഡോദകക്രിയാഃ.

സംകരഃ=ജാതിമിശ്രം, കുലഘ്നാനാം=കുലനാശം വരുത്തുന്നവൎക്കും, കുലസ്യ ച=കുലത്തിന്നും, നരകായ ഏവ=നരകഹേതുവായിത്തന്നെ ഭവിക്കുന്നു. ഹി=എന്തെന്നാൽ, ഏഷാം

* [ശ്രീ] ഉത എന്നതിന്ന് അപി എന്നൎത്ഥം. കൃൽസ്നം അപി കുലം.

പിതരഃ=ഈ കുലഘ്നന്മാരുടെ പിതൃക്കൾ, ലുപ്തപിണ്ഡോദകക്രിയാഃ=പിണ്ഡോദകക്രിയകളില്ലാത്തവരായിട്ട്, പതന്തി=(നരകത്തിൽ) വീഴുന്നു.

ജാതിമിശ്രം, കുലനാശം വരുത്തുന്നവക്കും കുലത്തിന്നും നരകഹേതുവായി ഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ, കുലഘ്നന്മാരുടെ പിതൃക്കൾ പിണ്ഡോദകക്രിയകളില്ലാത്തവരായി നരകത്തിൽ വീഴുന്നു.

൪൩. ദോഷൈരേതൈഃ കുലഘ്നാനാം വർണ്ണസംകരകാരകൈഃ
ഉത്സാദ്യന്തേ ജാതിധർമ്മാഃ കുലധർമ്മാശ്ച ശാശ്വതാഃ.

വർണ്ണസംകരകാരകൈഃ=ജാതിമിശ്രത്തെ ഉണ്ടാക്കുന്ന, കുലഘ്നാനാം=കുലനാശം വരുത്തുന്നവരുടെ, ഏതൈഃ ദോഷൈഃ=ഈ പാപങ്ങളാൽ, ശാശ്വതാഃ=അനാദിയായിരിക്കുന്ന, ജാതിധർമ്മാഃ=ജാത്യാചാരങ്ങളും, കുലധർമ്മാഃ ച=കുലാചാരങ്ങളും, ഉത്സാദ്യന്തേ=നശിപ്പിക്കപ്പെടുന്നു.

ജാതിമിശ്രത്തെ ഉണ്ടാക്കുന്നവയായ കുലനാശം വരുത്തുന്നവരുടെ ഈ പാപങ്ങൾനിമിത്തം അനാദിയായ ജാതിധർമ്മങ്ങളും കുലധർമ്മങ്ങളും നശിച്ചുപോകുന്നു.

൪൪. ഉത്സന്നകുലധർമ്മാണാം മനുഷ്യാണാം ജനാർദ്ദന
നരകേ നിയതം വാസോ ഭവതീത്യനുശുശ്രുമ.

ഹേ ജനാർദ്ദന=അല്ലയോ ജനാർദ്ദന, ഉത്സന്നകുലധർമ്മാണാം=കുലധർമ്മങ്ങൾ നശിച്ചുപോയിട്ടുള്ള, മനുഷ്യാണാം=മനുഷ്യക്ക്, നരകേ=നരകത്തിൽ, നിയതം വാസഃ=എപ്പോഴും വാസം, ഭവതി ഇതി=ആകുന്നുവെന്ന്, അനുശുശ്രുമ=ഞങ്ങൾ കേട്ടിട്ടുണ്ട്. *

അല്ലയോ ജനാർദ്ദന, കുലധർമ്മങ്ങൾ നശിച്ചുപോയിരിക്കുന്ന മനുഷ്യക്ക നരകത്തിലാണ് എന്നും വാസമെന്നു ഞങ്ങൾ കേട്ടിട്ടുണ്ട്.

൪൫. അഹോ ബത മഹൽ പാപം കർത്തും വ്യവസിതാ വയം
യദ്രാജ്യസുഖലോഭേന ഹന്തും സ്വജനമുദ്യതാഃ.

യൽ=യാതൊരു കാരണത്താൽ, വയം=ഞങ്ങൾ, രാജ്യസുഖലോഭേന=രാജ്യസുഖത്തിലുള്ള അത്യാഗ്രഹത്താൽ, സ്വജനം=ബന്ധുജനങ്ങളെ, ഹന്തും=കൊല്ലുവാൻ, ഉദ്യതാഃ=തുനിഞ്ഞവരാകുന്നുവോ, (തൽ)=ആ കാരണത്താൽ, മഹൽ പാപം=മഹാപാപത്തെ, കർത്തും=ചെയ്യാൻ, വ്യവസിതാഃ=നിശ്ചയിച്ചവരാകുന്നു. അഹോ=ആശ്ചര്യം. ബത=മഹാകഷ്ടം.

ഞങ്ങൾ രാജ്യസുഖേച്ഛകൊണ്ടു ബന്ധുജനങ്ങളെ കൊല്ലുവാൻ തുനിഞ്ഞവരാകയാൽ മഹാപാപത്തെ ചെയ്യാനൊരുങ്ങുന്നു. ഇതെന്തൊരാശ്ചര്യം! മഹാകഷ്ടം!

---

* (ശ്രീ) 'പ്രായശ്ചിത്തമകുർവ്വാണാഃ പാപേഷ്വഭിരതാ നരാഃ
അപശ്ചാത്താപിനഃ കഷ്ടാൻ നിരയാൻ യാന്തി ദാരുണാൻ=പാപശീലന്മാരായ ജനങ്ങൾ (അവരവർ ചെയ്ത പാപത്തിന്നു) പ്രായശ്ചിത്തത്തെ ചെയ്യാതിരിക്കകയും, പശ്ചാത്താപപ്പെടാതിരിക്കകയും, ചെയ്യുന്നതിനാൽ ഭയങ്കരങ്ങളും കഷ്ടങ്ങളുമായ നരകങ്ങളെ പ്രാപിക്കുന്നു. ഇത്യാദി പ്രമാണവാക്യങ്ങളിൽനിന്നു മനസ്സിലാക്കീട്ടുണ്ട്.

[ശ-സ] പാപഭയംകൊണ്ടു നീ യുദ്ധത്തിൽനിന്നു പിൻവലിക്കുന്നുവെങ്കിൽ അവർ നിന്നെ നിശ്ചയമായി ഹിംസിക്കും.—അർജ്ജുനൻ ഇതിന്നു സമാധാനം പറയുന്നു:—

൪൬. യദി മാമപ്രതീകാരമശസ്ത്രം ശസ്ത്രപാണയഃ
ധാർത്തരാഷ്ട്രാ രണേ ഹന്യുസ്തന്മേ ക്ഷേമതരം ഭവേൽ.

ശസ്ത്രപാണയഃ=ആയുധങ്ങളെ ധരിച്ചിരിക്കുന്ന, ധാർത്തരാഷ്ട്രാഃ=ധൃതരാഷ്ട്രപുത്രന്മാർ, അശസ്ത്രം=ആയുധമെടുക്കാത്തവനും, അപ്രതീകാരം=എതിർക്കാത്തവനുമായ, മാം=എന്നെ, രണേ=യുദ്ധത്തിൽ, ഹന്യുഃ യദി=കൊല്ലുന്നുവെങ്കിൽ, തൽ=അത്, മേ=എനിക്ക്, ക്ഷേമതരം=അധികം ക്ഷേമമായി, ഭവേൽ=ഭവിക്കും.

ആയുധം ധരിച്ചിരിക്കുന്ന ദുര്യോധനാദികൾ ആയുധമില്ലാത്തവനും എതിർക്കാത്തവനുമായ എന്നെ യുദ്ധത്തിൽ കൊല്ലുന്നുവെങ്കിൽ എനിക്ക് അതാണ് അധികം ക്ഷേമമായി ഭവിക്കുക.

സഞ്ജയ ഉവാച.

൪൭. ഏവമുക്ത്വാർജ്ജുനഃ സംഖ്യേ രഥോപസ്ഥ ഉപാവിശൽ
വിസൃജ്യ സശരം ചാപം ശോകസംവിഗ്നമാനസഃ.

സഞ്ജയൻ പറഞ്ഞു.

അർജ്ജുനഃ=അർജ്ജുനൻ, ഏവം ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, ശോകസംവിഗ്നമാനസഃ=വ്യസനംനിമിത്തം കലങ്ങിയിരിക്കുന്ന മനസ്സോടുകൂടിയവനായിട്ട്, സശരം=ശരത്തോടുകൂടിയ ചാപം=വില്ലിനെ, വിസൃജ്യ=എറിഞ്ഞ്, സംഖ്യേ=യുദ്ധക്കളത്തിൽ, രഥോപസ്ഥേ=തേർത്തടത്തിൽ, ഉപാവിശൽ=ഇരുന്നു.

അർജ്ജുനൻ ഇപ്രകാരം പറഞ്ഞ് വ്യസനംകൊണ്ടു ചഞ്ചലമാനസനായിട്ടു യുദ്ധമദ്ധ്യത്തിൽവെച്ചു വില്ലും ശരവും താഴത്തിട്ട് തേരിൽ ഇരുന്നു.

ഇതി ശ്രീമഹാഭാരതേ ശതസാഹസ്ര്യാം സംഹിതായാം വൈയാസിക്യാം
ഭീഷ്മപർവ്വണി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
അർജ്ജുനവിഷാദയോഗോ നാമ
പ്രഥമോഽദ്ധ്യായഃ.

അർജ്ജുനവിഷാദയോഗം എന്ന ഒന്നാമദ്ധ്യായം
സമാപ്തം.



# രണ്ടാമദ്ധ്യായം

[ശ—സ] സദസദ്വിവേകംകൊണ്ടും അതിൽനിന്നുണ്ടായിട്ടുള്ള തീവ്രവൈരാഗ്യംകൊണ്ടും മോക്ഷേച്ഛകൊണ്ടും സർവ്വകർമ്മങ്ങളേയും സന്ന്യസിച്ചിരിക്കുന്നവനും മോക്ഷത്തെത്തന്നെ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നവനുമായ ബ്രാഹ്മണന്ന്, സദസദ്വിവേകവൈരാഗ്യാദിസാധനസമ്പത്സിദ്ധിയും ബ്രാഹ്മണത്വസിദ്ധിയും സഫലമായി ഭവിക്കുന്നതിന്നുവേണ്ടി, 'അഥാതോ ബ്രഹ്മജിജ്ഞാസാ', 'ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യഃ', 'തദ്വിജ്ഞാനാർത്ഥം സൽഗുരുമേവാഭിഗച്ഛേൽ', എന്നിങ്ങിനെ ശ്രുതികളിൽ പറയപ്പെട്ട പ്രകാരം ബ്രഹ്മനിഷ്ഠനായും ശ്രോത്രിയനായുമിരിക്കുന്ന സൽഗുരുവിനെ പ്രാപിച്ച് ബ്രഹ്മവിചാരം ചെയ്യപ്പെടേണ്ടതാകുന്നുവെന്നുള്ള അർത്ഥത്തെ സൂചിപ്പിക്കുന്നതിന്നും, പരമാർത്ഥത്തെ അറിവാനിച്ഛിക്കുന്ന അർജ്ജുനന്റെ 'ശിഷ്യസ്തേഹം ശാധി മാം ത്വാം പ്രപന്നം' (അ ൨. ശ്ലോ ൭) എന്നിപ്രകാരമുള്ള ഈശ്വരപ്രതിപത്തിയേയും, അർജ്ജുനനായിക്കൊണ്ടു ഭഗവാൻ ചെയ്ത ആത്മാനാത്മജ്ഞാനോപദേശപ്രകാരത്തേയും പ്രതിപാദിക്കുന്നതിന്നുമായി രണ്ടാമദ്ധ്യായമാരംഭിക്കപ്പെടുന്നു. ഇവിടെ ആദ്യംതന്നെ, സംസാരദുഃഖംകൊണ്ടു വ്യസനിക്കുന്നവനും തന്നെ ശരണം പ്രാപിച്ചവനുമായ മുമുക്ഷുവിനെ ഗുരു അഭിമുഖീകരിച്ച് അഭയവചനങ്ങളെക്കൊണ്ടു തത്ത്വത്തെ ബോധിപ്പിക്കണം എന്ന സംഗതിയെ സൂചിപ്പിക്കുന്നതിന്നുവേണ്ടി അപ്രകാരം (സംസാരദുഃഖംകൊണ്ടു) വ്യസനിച്ചുകൊണ്ടിരിക്കുന്ന അർജ്ജുനന്നു ഭഗവാൻ വിവേകവചനങ്ങളെക്കൊണ്ടു തത്ത്വോപദേശം ചെയ്തുവെന്നു മനസ്സിലാക്കുന്നതിന്നായി സഞ്ജയൻ ധൃതരാഷ്ട്രരോടു പറയുന്നു:—

സഞ്ജയ ഉവാച.

൧. തം തഥാ കൃപയാവിഷ്ടമശ്രുപൂർണ്ണാകുലേക്ഷണം
വിഷീദന്തമിദം വാക്യമുവാച മധുസൂദനഃ.

സഞ്ജയൻ പറഞ്ഞു.

മധുസൂദനഃ=ശ്രീകൃഷ്ണഭഗവാൻ, കൃപയാ ആവിഷ്ടം=കൃപയോടുകൂടിയിരിക്കുന്നവനും, അശ്രുപൂർണ്ണാകുലേക്ഷണം=കണ്ണുനീർ നിറഞ്ഞും വികാരത്തോടുകൂടിയും ഇരിക്കുന്ന കണ്ണുകളോടുകൂടിയവനും, തഥാ=അപ്രകാരംതന്നെ, വിഷീദന്തം=ദുഃഖിച്ചിരിക്കുന്നവനുമായ, തം=അവനോട് (അർജ്ജുനനോട്), ഇദം വാക്യം=ഇപ്രകാരമുള്ള വാക്കിനെ, ഉവാച=പറഞ്ഞു.

ശ്രീകൃഷ്ണഭഗവാൻ, കൃപയോടുകൂടിയവനും അശ്രുക്കളെ നിറഞ്ഞും വികാരത്തോടുകൂടിയുമിരിക്കുന്ന കണ്ണുകളോടുകൂടിയവനും അപ്രകാരംതന്നെ വ്യസനിച്ചിരിക്കുന്നവനുമായ അർജ്ജുനനോട് ഇപ്രകാരം പറഞ്ഞു.

ശ്രീഭഗവാനുവാച.

൨. കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്ഗ്യമകീർത്തികരമർജ്ജുന.

ഭഗവാൻ പറഞ്ഞു.

ഹേ അർജ്ജുന=അല്ലയോ അർജ്ജുന, അനാര്യജുഷ്ടം=ശ്രേഷ്ഠന്മാരാൽ നിന്ദിക്കപ്പെട്ടതും, അസ്വർഗ്ഗ്യം=പരലോകപ്രാപ്തിക്കു വിരോധമായിട്ടുള്ളതും, അകീർത്തികരം=അപകീർത്തിയെ ഉണ്ടാക്കുന്നതുമായ, ഇദം കശ്മലം=ഈ മോഹം (അജ്ഞാനം, മൌഢ്യം), കുതഃ=എന്തു കാരണത്താൽ, വിഷമേ=അകാലത്തിൽ (ഈ ദുർഘടസമയത്ത്), ത്വാ=നിന്നെ, സമുപസ്ഥിതം=പ്രാപിച്ചു.

എന്തുകൊണ്ടാണ് ഈ ദുർഘടകാലത്തിൽ ഈ മൌഢ്യം—ശ്രേഷ്ഠന്മാർക്കു സ്വീകൃതമല്ലാത്തതും പരലോകപ്രാപ്തിക്കു വിരോധമായിട്ടുള്ളതും അപകീർത്തിയെ ഉണ്ടാക്കുന്നതുമായ ഈ മൌഢ്യം—ഹേ അർജ്ജുന, നിന്നെ പ്രാപിച്ചത്?

൩. ക്ലൈബ്യം മാ സ്മ ഗമഃ പാൎത്ഥ നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൌൎബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, ക്ലൈബ്യം=ഭയത്തെ (ശൂരന്മാൎക്ക് അനൎഹമായ അധൈൎയ്യത്തെ), മാ സ്മ ഗമഃ=പ്രാപിക്കരുത്. ത്വയി=നിങ്കൽ, ഏതൽ=ഇത്, ന ഉപപദ്യതേ=യോഗ്യമല്ല. ഹേ പരന്തപ=അല്ലയോ ശത്രുവിനെ തപിപ്പിക്കുന്നവനേ, ക്ഷുദ്രം=തുച്ഛമായ, ഹൃദയദൌൎബ്ബല്യം=മനസ്സിന്റെ അധൈൎയ്യത്തെ, ത്യക്ത്വാ=ഉപേക്ഷിച്ച്, ഉത്തിഷ്ഠ=(യുദ്ധത്തിന്നായി) എഴുനേല്ക്കുക.

അല്ലയോ അൎജ്ജുന, നീ ഭയത്തെ പ്രാപിക്കരുത്. ഇതു നിനക്കു യോഗ്യമല്ല. അല്ലയോ പരന്തപ, മനസ്സിന്റെ തുച്ഛമായ അധൈൎയ്യത്തെ കളഞ്ഞ് നീ യുദ്ധത്തിന്നായി എഴുനേല്ക്കുക.

(ശ്രീ) 'ഞാൻ ഭയംകൊണ്ടല്ല യുദ്ധം ചെയ്യുകയില്ലെന്നു പറഞ്ഞത്. എന്നാൽ യുദ്ധം അന്യായവും അധൎമ്മവുമാകുന്നുവെന്നു വെച്ചാണ്' എന്ന് അൎജ്ജുനൻ പറയുന്നു:—

അൎജ്ജുന ഉവാച.

൪. കഥം ഭീഷ്മമഹം സംഖ്യേ ദ്രോണഞ്ച മധുസൂദന
ഇഷുഭിഃ പ്രതിയോത്സ്യാമി പൂജാൎഹാവരിസൂദന.

അൎജ്ജുനൻ പറഞ്ഞു.

ഹേ അരിസൂദന മധുസൂദന=അല്ലയോ ശത്രുവിനെ നിഗ്രഹിക്കുന്ന മധുസൂദന, പൂജാൎഹൌ=പൂജിക്കപ്പെടേണ്ടവരായ, ഭീഷ്മം ദ്രോണം ച=ഭീഷ്മരേയും ദ്രോണരേയും, സംഖ്യേ=യുദ്ധത്തിൽ, അഹം=ഞാൻ, ഇഷുഭിഃ=ബാണങ്ങളാൽ, കഥം=എങ്ങിനെ, പ്രതിയോത്സ്യാമി=എതിൎത്തു യുദ്ധം ചെയ്യും.

ശത്രുക്കളെ നിഗ്രഹിക്കുന്ന ഹേ മധുസൂദന, പൂജിക്കപ്പെടേണ്ടവരായ ഭീഷ്മരേയും ദ്രോണാചാൎയ്യരേയും ഞാൻ യുദ്ധത്തിൽ എങ്ങിനെയാണ് ബാണങ്ങളെക്കൊണ്ട് എതിൎത്തു യുദ്ധംചെയ്യുന്നത്?

(ശ്രീ) 'അവരെ കൊല്ലാഞ്ഞാൽ നിന്റെ ദേഹരക്ഷകൂടി ഉണ്ടാകയില്ല' എന്നു പറയുന്നുവെങ്കിൽ:—

൫. ഗുരൂനഹത്വാ ഹി മഹാനുഭാവാൻ
ശ്രേയോ ഭോക്തും ഭൈക്ഷമപീഹ ലോകേ
ഹത്വാൎത്ഥകാമാംസ്തു ഗുരൂനിഹൈവ
ഭുഞ്ജീയ ഭോഗാൻ രുധിരപ്രദിഗ്ദ്ധാൻ.

മഹാനുഭാവാൻ=വളരെ മഹിമയുള്ള, ഗുരൂൻ=ആചാൎയ്യന്മാരെ, അഹത്വാ=കൊല്ലാതെ (കൊല്ലുന്നതിനേക്കാ൛), ഇഹ ലോകേ=ഈ ലോകത്തിൽ, ഭൈക്ഷം അപി=ഭിക്ഷാന്നത്തെ എങ്കിലും, ഭോക്തും=ഉണ്ണുന്നതാണ്, ശ്രേയഃ ഹി=അധികം നല്ലത്. അൎത്ഥകാമാൻ*=ദ്രവ്യത്തിലിച്ഛയുള്ള, ഗുരൂൻ=ആചാൎയ്യന്മാരെ, ഹത്വാ തു=കൊന്നാൽ, ഇഹ ഏവ=ഇവിടെത്തന്നെ, രുധിരപ്രദിഗ്ദ്ധാൻ=രക്തം പിരണ്ടിരിക്കുന്ന, ഭോഗാൻ=ഭോഗങ്ങളെ, ഭുഞ്ജീയ=അനുഭവിക്കാം.

ശ്രേഷ്ഠന്മാരായ ആചാൎയ്യന്മാരെ കൊല്ലാതെ (കൊല്ലുന്നതിനേക്കാ൛) ഇഹലോകത്തിൽ ഭിക്ഷാന്നമെങ്കിലും ഭക്ഷിക്കുന്നതാണ് അധികം നല്ലത്. അൎത്ഥ

---

* [ശ-സ] ധൎമ്മാദിപുരുഷാൎത്ഥങ്ങളെ ശിഷ്യന്മാൎക്ക് (കാമയന്തി)=ബോധിപ്പിക്കുന്നവർ അൎത്ഥകാമന്മാർ. ധൎമ്മോപദേഷ്ടാക്കന്മാരായ ഗുരുക്കന്മാരെന്നൎത്ഥം.

കാമന്മാരായ ഗുരുക്കന്മാരെ കൊല്ലുന്നുവെങ്കിൽ ഞാൻ ഇഹത്തിൽ ചോര പിരണ്ടിരിക്കുന്ന ഭോഗങ്ങളെ മാത്രം അനുഭവിക്കും.

രക്തം പിരണ്ട ഭോഗങ്ങളെ അനുഭവിക്കും എന്നുവെച്ചാൽ:—രക്തം പിരണ്ട പദാൎത്ഥങ്ങൾ നമുക്കു ഭക്ഷിക്കുന്നതിന്ന് ഏതുപ്രകാരം അയോഗ്യമായിരിക്കുന്നുവോ അതുപോലെ, മഹാന്മാരായ ഗുരുക്കന്മാരെ കൊന്ന്, അവരുടെ രക്തം ചിതറുകയാൽ കിട്ടുന്ന രാജ്യഭോഗങ്ങളെ നാം അനുഭവിക്കുന്നതു യോഗ്യമല്ല എന്നു താല്പൎയ്യം.

(ശ്രീ) പരലോകവിരുദ്ധമായ ഗുരുവധം ചെയ്യാതെ ഇഹലോകത്തിൽ ഭിക്ഷാന്നം ഭക്ഷിക്കുന്നതാണ് നല്ലത്. അവരെ കൊല്ലുന്നുവെങ്കിൽ പരലോകത്തിൽ ദുഃഖമെന്നുമാത്രമല്ല ഇഹത്തിലും നരകദുഃഖമനുഭവിക്കേണ്ടിവരും.

(ശ്രീ) അതിന്നുംപുറമേ, ഞങ്ങൾ അധൎമ്മത്തെ അംഗീകരിക്കുകയാണെങ്കിൽതന്നെ ഞങ്ങൾക്കു ജയമോ തോൽവിയോ അധികം നല്ലതായി ഭവിക്കുക എന്നറിഞ്ഞുകൂടാ:—

൬. ന ചൈതദ്വിദ്മഃ കതരന്നോ ഗരീയോ
യദ്വാ ജയേമ യദി വാ നോ ജയേയുഃ
യാനേവ ഹത്വാ ന ജിജീവിഷാമ-
സ്തേവസ്ഥിതാഃ പ്രമുഖേ ധാൎത്തരാഷ്ട്രാഃ.

**യദ്വാ=ഒന്നുകിൽ, (ഏതാൻ)=ഇവരെ, (വയം)=ഞങ്ങൾ, ജയേമ=ജയിക്കും, യദി വാ=അല്ലെങ്കിൽ, ധാൎത്തരാഷ്ട്രാഃ=ദുൎയ്യോധനാദികൾ, നഃ=ഞങ്ങളെ, ജയേയുഃ=ജയിക്കും. (ഏതയോഃ പക്ഷയോഃ)=ഈ രണ്ടു പക്ഷത്തിൽവെച്ച്, നഃ=ഞങ്ങൾക്ക്, കതരൽ=ഏതാണ്, ഗരീയഃ=അധികം ശ്രേഷ്ഠമായത്, ഏതൽ=എന്നത്, ന ച വിദ്മഃ=ഞങ്ങൾ അറിയുന്നില്ല. യാൻ ഏവ=യാതൊരുത്തരെ, ഹത്വാ=കൊന്നിട്ട്, ന ജിജീവിഷാമഃ=ഞങ്ങൾ ജീവിച്ചിരിപ്പാനിച്ഛിക്കുന്നില്ലയോ, തേ=അവർ, പ്രമുഖേ=എതിരായി, അവസ്ഥിതാഃ=നില്ക്കുന്നു.**

ഒന്നുകിൽ ഞങ്ങൾ ഇവരെ ജയിക്കുക, അല്ലെങ്കിൽ ദുൎയ്യോധനാദികൾ ഞങ്ങളെ ജയിക്കുക, എന്നീ രണ്ടുപക്ഷത്തിൽ ഞങ്ങൾക്ക് ഏതാണ് അധികം നല്ലതെന്നുതന്നെ അറിഞ്ഞുകൂടാ. യാതൊരുത്തരെ കൊന്നിട്ട് ഞങ്ങൾ ജീവിച്ചിരിപ്പാൻ ഇച്ഛിക്കുന്നില്ലയോ അവർതന്നെ നമ്മുടെ എതിരായി നില്ക്കുന്നു.

(ശ്രീ) ഞങ്ങൾ ജയിച്ചാലും ഞങ്ങൾക്കു തോററ ഫലം തന്നെയാണെന്ന് ഉത്തരാൎദ്ധംകൊണ്ടു പറയുന്നു.

(ആ) ക്ഷത്രിയക്ക് സ്വധൎമ്മം യുദ്ധമാകയാൽ അതുതന്നെയായിരിക്കുമോ അധികം ശ്രേയസ്കരമായിട്ടുള്ളതെന്നു ശങ്കിച്ച് അൎജ്ജുനൻ പറയുന്നു:—ന ച ഏതൽ വിദ്മഃ=ഇതുംകൂടി ഞങ്ങൾക്കറിഞ്ഞുകൂട (ഏതെന്നുവെച്ചാൽ) ഭൈക്ഷയുദ്ധയോഃ കതരൽ നഃ ഗരീയഃ=ഭിക്ഷാന്നവും യുദ്ധവും ഇവ രണ്ടിൽ ഞങ്ങൾക്ക് ഏതാണ് അധികം ശ്രേഷ്ഠം (ഹിംസാശൂന്യമായ ഭിക്ഷാടനമോ സ്വധൎമ്മമായ യുദ്ധമോ? രണ്ടിന്നും ശ്ലാഘ്യത ഒരുപോലെയാണെന്നിരിക്കട്ടെ, എന്നാലും വയം ജയേമ യദ്വാ=ഞങ്ങൾ ജയിക്കുമോ, ധാൎത്തരാഷ്ട്രാഃ നഃ ജയേയുഃ യദി വാ=ദുൎയ്യോധനാദികൾ ഞങ്ങളെ ജയിക്കുമോ എന്ന കാൎയ്യവും അറിഞ്ഞുകൂട. ഞങ്ങൾ ജയിക്കുമെങ്കിലും ജയംകൊണ്ടു ഫലമില്ല. എന്തെന്നാൽ, യാനേവ=ആരെയെല്ലാം കൊന്നാൽ ഞങ്ങൾ ജീവിച്ചിരിപ്പാൻ ആഗ്രഹിക്കുന്നില്ലയോ അങ്ങിനെയുള്ളവർതന്നെയാണ് ഞങ്ങൾക്ക് എതിരായി നില്ക്കുന്നത്.

[ശ-സ] 'നീ പണ്ഡിതനായിരുന്നുകൊണ്ട് എങ്ങിനെയാണ് മൂഢനെപ്പോലെ ധൎമ്മത്തെ അധൎമ്മംപോലെയും അധൎമ്മത്തെ ധൎമ്മംപോലെയും വിചാരിക്കുന്നത്?' സമാധാനം:—'അവ രണ്ടിൻേറ

യും സൂക്ഷ്മാർത്ഥത്തെ നിർണ്ണയിക്കുന്നതിന്നു ഞാൻ ശക്തനാകുന്നില്ല. അതിനാൽ എങ്ങിനെയാണ് വേണ്ടതെന്ന് അങ്ങുപദേശിച്ചാലും' എന്ന് അർജ്ജുനൻ പറയുന്നു:—

൭. കാർപ്പണ്യദോഷോപഹതസ്വഭാവഃ
പൃച്ഛാമി ത്വാം ധർമ്മസംമൂഢചേതാഃ
യച്ഛ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ
ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം.

കാർപ്പണ്യദോഷോപഹതസ്വഭാവഃ*=കാർപ്പണ്യം, ദോഷം, ഇവയാൽ ബാധിക്കപ്പെട്ട സ്വഭാവത്തോടുകൂടിയവനായ, (അഹം)=ഞാൻ. ധർമ്മസംമൂഢചേതാഃ[1]=ധർമ്മത്തിൽ സംശയമുള്ള മനസ്സോടുകൂടിയവനായിട്ട്, ത്വാം=അങ്ങയോട്, പൃച്ഛാമി=(ഞാൻ) ചോദിക്കുന്നു. യൽ മേ=ഏതാണ് എനിക്ക്, നിശ്ചിതം=നിശ്ചയിക്കപ്പെട്ട (പരമാർത്ഥമായിട്ട്), ശ്രേയഃ സ്യാൽ=സുഖമായി ഭവിക്കുന്നത്, തൽ ബ്രൂഹി=അതിനെ പറഞ്ഞാലും. അഹം=ഞാൻ, തേ ശിഷ്യഃ=അങ്ങയുടെ ശിഷ്യനാകുന്നു. ത്വാം=അങ്ങെ, പ്രപന്നം മാം=ശരണം പ്രാപിച്ചിരിക്കുന്ന എന്നെ, ശാധി=ശിക്ഷിച്ചാലും (ഉപദേശിച്ചാലും).

കാർപ്പണ്യദോഷങ്ങളാൽ ബാധിക്കപ്പെട്ട സ്വഭാവത്തോടുകൂടിയവനും ധർമ്മത്തിൽ സന്ദേഹമുള്ള മനസ്സോടുകൂടിയവനുമായ ഞാൻ അങ്ങയോടു ചോദിക്കുന്നു. യാതൊന്നാണ് എനിക്ക് നിശ്ചയമായിട്ട് സുഖകരമായി ഭവിക്കുന്നത് അതിനെ പറഞ്ഞാലും. ഞാൻ അങ്ങയുടെ ശിഷ്യനാണ്. അങ്ങെ ശരണംപ്രാപിച്ചിരിക്കുന്ന എന്നെ അനുശാസിച്ചാലും.

(ആ) സംസാരം ദുഃഖമാണെന്നു ബോധംവരികയാലുണ്ടായ അതികഠിനമായ കുണ്ഠിതത്തോടുകൂടിയ മുമുക്ഷുവിന്ന് ആത്മോപദേശത്തിന്നുള്ള അധികാരം സമീപിച്ചുവെന്ന് ഈ ശ്ലോകംകൊണ്ടു സൂചിപ്പിക്കുന്നു.

[ശ-സ] ധർമ്മത്തേയും ജ്ഞാനത്തേയും അർത്ഥിക്കുകയാൽ ഞാൻ അങ്ങയുടെ ശിഷ്യഭാവത്തെ പ്രാപിച്ചിരിക്കുന്നു. പരമേശ്വരനായും ജഗൽഗ്ഗുരുവായുമിരിക്കുന്ന അങ്ങെ ശരണംപ്രാപിച്ചിരിക്കുന്ന മുമുക്ഷുവായ എന്നെ അനുഗ്രഹിച്ചാലും. എന്റെ വ്യസനത്തിന്നു നിശ്ശേഷനിവൃത്തി വരുന്നതെപ്രകാരമോ അപ്രകാരം എനിക്കുപദേശിച്ചാലും എന്നർത്ഥം.

---

* [ശ-സ] 'ദേഹേന്ദ്രിയാദ്യനാത്മസ്വരൂപംതന്നെയാണ് ഞാൻ എന്നിങ്ങിനെ വ്യവഹരിക്കുന്നവൻ കൃപണൻ=അതത്ത്വജ്ഞൻ, 'യോ വാ ഏതദക്ഷരം ഗാർഗ്ഗ്യവിദിത്വാ അസ്മാല്ലോകാൽ പ്രൈതി സ കൃപണഃ' 'കൃപണോ യോഽജിതേന്ദ്രിയഃ' എന്നിങ്ങിനെയുള്ള ശ്രുതിസ്മൃതികളിൽ കൃപണശബ്ദം പ്രസിദ്ധമാകുന്നു. കൃപണന്റെ ഭാവം കാർപ്പണ്യം—അജ്ഞത്വം=അജ്ഞാനം. തമഃപ്രധാനത്വം ഹേതുവായിട്ടു വസ്തുസ്വരൂപത്തെ ദൂഷണംചെയ്യുന്നതിനാൽ കാർപ്പണ്യംതന്നെ ദോഷവുമാകുന്നു. കാർപ്പണ്യദോഷത്താൽ (ഉപഹതഃ=)തിരോഹിതമായിരിക്കുന്ന സ്വഭാവത്തോടുകൂടിയവൻ—അവിദ്യയാൽ തിരസ്കൃതമായ ആത്മസ്വരൂപത്തോടുകൂടിയവൻ എന്നർത്ഥം.

1 [ശ-സ] അവിദ്യകൊണ്ടു സംസാരത്തിൽ വീണുകിടക്കുന്ന പുരുഷനെ യാതൊന്നാണ് താങ്ങുന്നത് അതു ധർമ്മം. സ്വരൂപപ്രകാശകമായും, ജ്ഞാനാത്മകമായുമിരിക്കുന്ന ധർമ്മത്തിൽ പ്രവേശിക്കാത്ത ചേതസ്സോടു (മനസ്സോടു) കൂടിയിരിക്കുന്ന.

(ശ്രീ) ധർമ്മസംമൂഢചേതാഃ=യുദ്ധമുപേക്ഷിച്ചു ഭിക്ഷാടനംചെയ്യുന്നത് ക്ഷത്രിയന്നു ധർമ്മമോ അധർമ്മമോ എന്നിങ്ങിനെ സന്ദിഗ്ദ്ധചിത്തനായിട്ട്.

(ശ്രീ) നീ തന്നെ വിചാരിച്ച് യുക്തമായിട്ടുള്ളതിനെ ചെയ്താലും എന്നു ഭഗവാൻ പറയുന്നുവെങ്കിൽ—

൮. ന ഹി പ്രപശ്യാമി മമാപനുദ്യാ-
ദ്യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം
അവാപ്യ ഭൂമാവസപത്നമൃദ്ധം
രാജ്യം സുരാണാമപി ചാധിപത്യം.

ഭൂമൌ=ഭൂമിയിൽ, അസപത്നം=ശത്രുരഹിതമായും, ഋദ്ധം=സമൃദ്ധമായുമുള്ള രാജ്യം=രാജ്യത്തേയും, സുരാണാം ആധിപത്യം ച=ഇന്ദ്രപദവിയേയും, അവാപ്യ അപി=പ്രാപിച്ചാലും, ഇന്ദ്രിയാണാം=ഇന്ദ്രിയങ്ങളെ, ഉച്ഛോഷണം=വളരെ ശോഷിപ്പിക്കുന്ന, മമ ശോകം=എന്റെ വ്യസനത്തെ, യൽ അപനുദ്യാൽ=യാതൊന്നാണില്ലാതാക്കുന്നത് (തൽ) ന ഹി പ്രപശ്യാമി=അതിനെ ഞാൻ കാണുന്നില്ല.

ഇഹലോകത്തിൽ അതിരില്ലാത്ത സമൃദ്ധിയോടുകൂടിയ രാജ്യത്തേയും ഇന്ദ്രപദവിയെത്തന്നേയും കിട്ടിയാലും ഇന്ദ്രിയങ്ങളെ അതിയായി ശോഷിപ്പിക്കുന്നതായ എന്റെ വ്യസനത്തിനു നിവൃത്തിവരുത്തുന്നതായ ഒന്നിനേയും ഞാൻ കാണുന്നില്ല.

[ശ-സ] 'യാതൊന്നുകൊണ്ടാണ് എന്റെ ശോകത്തെ നിശ്ശേഷം ത്യജിക്കുവാൻ കഴിയുന്നത് ആ ധർമ്മത്തെ എനിക്കുപദേശിച്ചാലും' എന്നിങ്ങിനെ അർജ്ജുനൻ സർവ്വഭോഗവിരക്തിയോടുകൂടിയും തീവ്രമോക്ഷേച്ഛയോടുകൂടിയും ('ശാധി മാം' എന്നിപ്രകാരം) ഭഗവാനോടു പ്രാർത്ഥിച്ചു. ഇതുകൊണ്ടു ബ്രഹ്മാ വിഷ്ണു മുതലായവരുടെ പദവിയെ പ്രാപിച്ചതുകൊണ്ട് ആത്യന്തികമായ സംസാരദുഃഖനിവൃത്തിയുണ്ടാകുന്നതല്ല എന്നും, ബ്രഹ്മജ്ഞാനമില്ലെങ്കിൽ അവയെല്ലാം ദുഃഖത്തിന്നു കാരണമായി ഭവിക്കുന്നതേയുള്ളുവെന്നും, ബ്രഹ്മജ്ഞാനം ഗുരൂപദേശംകൂടാതെ സിദ്ധിക്കപ്പെടുന്നതല്ലെന്നും, അതിനാൽ ബ്രഹ്മജ്ഞാനത്തെ ഇച്ഛിക്കുന്നവർ ഗുരുവിന്റെ സമീപേ ചെന്നപേക്ഷിക്കേണ്ടതാണെന്നും, സൂചിപ്പിക്കപ്പെടുന്നു.

സഞ്ജയ ഉവാച.

൯. ഏവമുക്ത്വാ ഹൃഷീകേശം ഗുഡാകേശഃ പരന്തപഃ
ന യോത്സ്യ ഇതി ഗോവിന്ദമുക്ത്വാ തൂഷ്ണീം ബഭൂവ ഹ.

സഞ്ജയൻ പറഞ്ഞു.

പരന്തപഃ=ശത്രുതാപനനായ, ഗുഡാകേശഃ=അർജ്ജുനൻ, ഹൃഷീകേശം=ഭഗവാനോട്, ഏവം ഉക്ത്വാ=ഇപ്രകാരം പറഞ്ഞ്, (പുനഃ അപി)=പിന്നേയും, ന യോത്സ്യേ ഇതി=ഞാൻ യുദ്ധം ചെയ്കയില്ലെന്ന്, ഗോവിന്ദം*(പ്രതി)=ശ്രീകൃഷ്ണഭഗവാനോടായി, ഉക്ത്വാ=പറഞ്ഞിട്ട്, തൂഷ്ണീം ബഭൂവ ഹ=മൌനമായിരുന്നു.

ശത്രുതാപനനായ അർജ്ജുനൻ ഇപ്രകാരം പറഞ്ഞ് പിന്നേയും ശ്രീകൃഷ്ണഭഗവാനോടായി 'ഞാൻ യുദ്ധംചെയ്കയില്ല' എന്നു പറഞ്ഞിട്ട് മൌനമായി അനങ്ങാതെ ഇരുന്നു.

[ശ-സ] 'ഏതാണ് എനിക്കു ശ്രേയസ്കരമായിട്ടുള്ളത്, അതിനെ നിശ്ചയിച്ചുപദേശിച്ചാലും' എന്നപേക്ഷിച്ചപ്പോൾ ശ്രീഭഗവാൻ വ്യസനിച്ചുകൊണ്ടിരിക്കുന്ന അർജ്ജുനനെ നോക്കീട്ട് എന്താണ് പറഞ്ഞതെന്നു പറയുന്നു:—

൧൦. തമുവാച ഹൃഷീകേശഃ പ്രഹസന്നിവ ഭാരത
സേനയോരുഭയോർമ്മദ്ധ്യേ വിഷീദന്തമിദം വചഃ.

* [ശ-സ] ഗോഭിഃ ഏവ=വേദാന്തവാക്യങ്ങളെക്കൊണ്ടുതന്നെ, വിദ്യതേ=ലഭിക്കപ്പെടുന്നു എന്നതിനാൽ ഗോവിന്ദൻ.

ഹേ ഭാരത=അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, ഉഭയോഃ സേനയോഃ=രണ്ടു സൈന്യങ്ങളുടെ, മദ്ധ്യേ=മദ്ധ്യത്തിൽ, വിഷീദന്തം തം=വ്യസനിച്ചുകൊണ്ടിരിക്കുന്ന അവനോട്, ഹൃഷീകേശഃ=ശ്രീകൃഷ്ണഭഗവാൻ, പ്രഹസൻ ഇവ=മന്ദഹാസത്തോടുകൂടിട്ടെന്നപോലെ പ്രസന്നമുഖനായിട്ട്, ഇദം വചഃ=ഈ വചനത്തെ, ഉവാച=പറഞ്ഞു.

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, രണ്ടു സൈന്യങ്ങളുടെ മദ്ധ്യേ വ്യസനിച്ചുകൊണ്ടിരിക്കുന്ന അവനോടു (അർജ്ജുനനോടു) ശ്രീകൃഷ്ണഭഗവാൻ പ്രസന്നമുഖനായിട്ട് ഇങ്ങിനെ പറഞ്ഞു.

(ആ) ശോകമോഹങ്ങളാൽ വ്യാപിക്കപ്പെട്ടവനും, സ്വധർമ്മത്തിൽനിന്നു പിൻവലിച്ചവനും, രണ്ടു സൈന്യങ്ങളുടെ മദ്ധ്യത്തിൽ വ്യസനിച്ചുകൊണ്ടിരിക്കുന്നവനുമായ അർജ്ജുനനെ ആശ്വസിപ്പിക്കുവാനായി 'ഹേ ഭാരത' എന്നു വിളിച്ചുകൊണ്ടു ശ്രീകൃഷ്ണഭഗവാൻ ഉപഹാസത്തോടുകൂടീട്ടെന്നപോലെ മുക്തിസിദ്ധിക്കു സാധനമായിരിക്കുന്ന (താഴെ പറയുന്ന) വചനത്തെ പറഞ്ഞു.

[ശ-സ] 'എന്റെ ബന്ധുക്കളും ഗുരുജനങ്ങളും മററുമായ ഇവരെല്ലാവരും മരിക്കുമല്ലോ. ഇവരെ കൊന്നാൽ എനിക്കു നിശ്ചയമായി നരകമനുഭവിക്കേണ്ടിവരും എന്നിങ്ങിനെ നിഷ്ക്രിയനായും നിർവ്വികാരനായും കർത്തൃത്വാദിധർമ്മശൂന്യനായുമിരിക്കുന്ന ആത്മാവിൽ, അനാദ്യവിദ്യഹേതുവായിട്ട് അനാത്മധർമ്മങ്ങളെ അദ്ധ്യവസിച്ചിട്ട് 'ഞാൻ കർത്താവ്,ഞാൻ ഭോക്താവ്' എന്നിങ്ങിനെയുള്ള വിപരീതഭാവനനിമിത്തം മോഹത്തെ പ്രാപിച്ചിരിക്കുന്ന അർജ്ജുനനെ കണ്ടിട്ട് പരമകൃപാലുവായിരിക്കുന്ന ശ്രീഭഗവാൻ 'ഏകത്വത്തെ കാണുന്നവന്ന് എന്തു മോഹം, എന്തു ശോകം' എന്നു ശ്രുതിപ്രസിദ്ധമായിരിക്കുന്ന ബ്രഹ്മാത്മൈകത്വജ്ഞാനംകൂടാതെ ദ്വൈതഭ്രമത്തെ ഉണ്ടാക്കുന്നതായ ഭേദശാസ്ത്രോപദേശം കൊണ്ടു ഭ്രമമൂലകമായ ശോകസമുദ്രത്തെ കടപ്പാൻ കഴിയുന്നതല്ലെന്നു വിചാരിച്ചിട്ടു 'തത്ത്വം'പദാർത്ഥങ്ങളെ പരിശോധിച്ചുംകൊണ്ട് ആ ബ്രഹ്മജ്ഞാനത്തെ ഉപദേശിക്കണമെന്ന ഇച്ഛയോടുകൂടി ആദ്യംതന്നെ 'ത്വം' പദാർത്ഥപരിശോധനയെ ആരംഭിക്കുന്നതിന്നായി 'നീ പണ്ഡിതനാണ് എന്നായിരുന്നു എന്റെ വിചാരം, ഇതാണോ നിന്റെ പാണ്ഡിത്യം' എന്നിങ്ങിനെയുള്ള ഹാസ്യഭാവത്തോടുകൂടി എന്നപോലെ താഴെ പറയുംപ്രകാരം ഉപദേശിച്ചു.

ശാംകരഭാഷ്യം

'ദൃഷ്ട്വാ തു പാണ്ഡവാനീകം' എന്നതുമുതൽ 'ന യോത്സ്യ ഇതി ഗോവിന്ദമുക്ത്വാ തൂഷ്ണീം ബഭൂവ ഹ' എന്നതുവരേയുള്ള ശ്ലോകങ്ങളെക്കൊണ്ട്, ജീവികൾക്ക് സംസാരദുഃഖത്തിന്നു ഹേതുവായ ശോകമോഹാദിദോഷങ്ങൾ എവിടെനിന്നുത്ഭവിക്കുന്നുവെന്ന സംഗതിയെ കാണിക്കുന്നതായി വ്യാഖ്യാനിക്കേണ്ടതാകുന്നു. എന്തെന്നാൽ, രണ്ടാമദ്ധ്യായത്തിൽ അർജ്ജുനൻ, തന്റെ രാജ്യം ഗുരുക്കന്മാർ മിത്രങ്ങൾ സുഹൃത്തുകൾ സ്വജനങ്ങൾ ബന്ധുക്കൾ മുതലായവരിലുള്ള സ്നേഹംനിമിത്തവും, അവരിൽനിന്നുള്ള വിരഹംനിമിത്തവുമുണ്ടാകുന്ന ശോകമോഹങ്ങളെ കാണിച്ചു (൨-ാം അ ൪-ാം ശ്ലോ). ഇതെല്ലാം 'അവർ എന്റെ, ഞാൻ അവരുടെ' എന്നിങ്ങിനെയുള്ള മൌഢ്യബുദ്ധിനിമിത്തമാകുന്നു. ശോകമോഹങ്ങൾ വന്നു വിവേകവിജ്ഞാനത്തെ വ്യാപിച്ചപ്പോഴാണ്, സ്വതേ ക്ഷാത്രധർമ്മമായ യുദ്ധത്തിൽ പ്രവർത്തിച്ചിരുന്ന അർജ്ജുനൻ സ്വധർമ്മത്തിൽനിന്നു പിൻവലിച്ചു പരധർമ്മമായ ഭിക്ഷാജീവനം മുതലായതിനെ ചെയ്യാനാരംഭിച്ചത്. അപ്രകാരംതന്നെ, സാധാരണയായി ശോകമോഹാദിദോഷങ്ങളാൽ പീഡിതന്മാരായ സകലജീവികളും സ്വധർമ്മത്തെ ഉപേക്ഷിക്കുകയും പരധ

മ്മത്തെ സ്വീകരിക്കുകയും ചെയ്യുന്നതു സ്വഭാവമാകുന്നു. സ്വധർമ്മപ്രവർത്തകന്മാരായാലും അവരുടെ വാങ്മനഃകായങ്ങളെക്കൊണ്ടുള്ള സകലപ്രവൃത്തികളും അഹങ്കാരത്തോടുകൂടിയും ഫലേച്ഛയോടുകൂടിയുമാകുന്നു. അപ്പോൾ ധർമ്മാധർമ്മസഞ്ചയംനിമിത്തം ഇഷ്ടാനിഷ്ടജന്മപ്രാപ്തിലക്ഷണമായും സുഖദുഃഖപ്രാപ്തിലക്ഷണമായുമിരിക്കുന്ന സംസാരം അവസാനമില്ലാതെയായി ഭവിക്കുന്നു. ആയതുകൊണ്ടു ശോകമോഹങ്ങളാണ് സംസാരകാരണമെന്നും അതിന്റെ നിവൃത്തി സർവ്വകർമ്മസന്ന്യാസപൂർവ്വകമായിട്ടുള്ള ആത്മജ്ഞാനംകൊണ്ടല്ലാതെ വേറെ ഒന്നുകൊണ്ടുമില്ലെന്നും കാണുകയാൽ സർവ്വലോകാനുഗ്രഹത്തിന്നായിക്കൊണ്ട് ആ തത്ത്വത്തെ ഉപദേശിക്കേണമെന്ന ഇച്ഛയോടുകൂടി സാക്ഷാൽ ഭഗവാനായ വാസുദേവൻ അർജ്ജുനനെ നിമിത്തീകരിച്ചു പറഞ്ഞു—'അശോച്യാൻ....'എന്ന്.

മേൽപറഞ്ഞ അഭിപ്രായത്തിന്നു വിരോധമായിട്ടു ചിലർ പറയുന്നു:—സർവ്വകർമ്മസന്ന്യാസപൂർവ്വകമായ കേവലം ആത്മജ്ഞാനനിഷ്ഠമാത്രംകൊണ്ട് മുക്തി സിദ്ധിക്കപ്പെടുന്നതല്ല എന്നും എന്നാൽ—(പിന്നെ എന്തുകൊണ്ടാണെന്നുവെച്ചാൽ)—അഗ്നിഹോത്രാദിശ്രുതിസ്മൃതിസംബന്ധമായ സകലകർമ്മങ്ങളോടുകൂടിയ ജ്ഞാനംകൊണ്ടാണ് മുക്തി എന്നും, ഇതാണ് ഗീതാശാസ്ത്രത്തിന്റെ നിശ്ചിതാർത്ഥമെന്നും അവർ അഭിപ്രായപ്പെടുന്നു. ഇതിന്നു പ്രമാണമായി അവർ ഗീതയിൽനിന്നുതന്നെ 'അഥ ചേത്ത്വമിമം ധർമ്മ്യം സംഗ്രാമം ന കരിഷ്യസി' (അ. ൨. ശ്ലോ. ൩൩), 'കർമ്മണ്യേവാധികാരസ്തേ' (അ. ൨. ശ്ലോ. ൪൭), 'കുരു കർമ്മൈവ തസ്മാത്ത്വം' (അ. ൪. ശ്ലോ. ൧൫) എന്നു മുതലായ ശ്ലോകങ്ങളെ എടുത്തുകാണിക്കുന്നു. വൈദികകർമ്മങ്ങൾ ഹിംസയോടുകൂടിയവയാണെങ്കിലും അവ അധർമ്മമാണെന്നു ശങ്കിപ്പാൻ അവകാശമില്ലെന്നും അവർ പറയുന്നു. ഇതിന്നുദാഹരണമായി ഭഗവദ്വാക്യത്തെത്തന്നെ അവർ എടുത്തുപറയുന്നു. ക്ഷത്രിയധർമ്മമായ യുദ്ധം, ഗുരുക്കന്മാർ പുത്രന്മാർ സഹോദരന്മാർ ബന്ധുക്കൾ മുതലായവരുടെ ഹിംസാലക്ഷണമായ അത്യന്തക്രൂരപ്രവൃത്തിയാണെങ്കിലും അതു സ്വധർമ്മമാകയാൽ അധർമ്മമായി ഭവിക്കുന്നില്ല. എന്നുതന്നെയല്ല, സ്വധർമ്മം ചെയ്യാഞ്ഞാലുള്ള ദോഷത്തെപ്പററി ഭഗവാൻ പറയുന്നതുമുണ്ട്:—'തതഃ സ്വധർമ്മം കീർത്തിഞ്ച ഹിത്വാ പാപമവാപ്സ്യസി'(=സ്വധർമ്മത്തേയും കീർത്തിയേയുമുപേക്ഷിച്ചാൽ പാപത്തെ പ്രാപിക്കും) എന്ന്. അതിനാൽ ജീവകാലംമുഴുവൻ ചെയ്യപ്പെടേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള വേദോക്തങ്ങളായ സ്വകർമ്മങ്ങൾ പശ്വാദിഹിംസയോടുകൂടിയവയാണെങ്കിലും അവ അധർമ്മമാകയില്ലെന്നു മുമ്പുതന്നെ നിശ്ചയിക്കപ്പെട്ടിട്ടുണ്ട്.

ഈ അഭിപ്രായം ശരിയല്ല. എന്തെന്നാൽ, ഭഗവാൻ ജ്ഞാനമാർഗ്ഗമെന്നും കർമ്മമാർഗ്ഗമെന്നും രണ്ടു വഴികളെ, രണ്ടവസ്ഥയിൽ രണ്ടുവക ജനങ്ങളെ ഉദ്ദേശിച്ച് വിഭാഗിച്ചിരിക്കുന്നു. 'അശോച്യാൻ' എന്ന ശ്ലോകംമുതൽ 'സ്വധ

ർമ്മമപി ചാവേക്ഷ്യ' എന്ന ശ്ലോകംവരെ ഭഗവാനാൽ പരമാർത്ഥമായിരിക്കുന്ന യാതൊരു ആത്മതത്വനിരൂപണമാണ് ചെയ്യപ്പെട്ടിട്ടുള്ളത് അതു സാംഖ്യമാകുന്നു. 'ആത്മാ, ജനനം മുതലായ ഷൾഭാവവികാരമില്ലാത്തവനാകയാൽ അകർത്താവാകുന്നു' (ഒന്നും ചെയ്യാത്തവനാകുന്നു) എന്നുള്ള പ്രകരണാർത്ഥത്താലുണ്ടാകുന്ന യഥാർത്ഥബുദ്ധി സാംഖ്യബുദ്ധിയാകുന്നു. ആ ബുദ്ധി ഏതു ജ്ഞാനികൾക്കുണ്ടാകുന്നുവോ അവർ സാംഖ്യന്മാരുമാകുന്നു. ഈ ബുദ്ധി ജനിക്കുന്നതിന്നു മുമ്പായി, ആത്മാ ദേഹാദിയിൽനിന്നും വേറെയായിരിക്കുന്നു, ആത്മാ കർത്താവായും ഭോക്താവായുമിരിക്കുന്നു എന്ന വിചാരത്തോടുകൂടിയും, ധർമ്മാധർമ്മ വിവേകത്തോടുകൂടിയും അനുഷ്ഠിക്കേണ്ടതായ മോക്ഷസാധനകർമ്മങ്ങളുടെ നിരൂപണം യോഗമെന്ന് പറയപ്പെടുന്നു. തദ്വിഷയമായ ബുദ്ധി യോഗബുദ്ധിയാകുന്നു. അത് ഏതു കർമ്മികൾക്കുണ്ടോ അവർ യോഗികളാകുന്നു. ഇങ്ങിനെ വിഭാഗിക്കപ്പെട്ടിട്ടുള്ള രണ്ടു ബുദ്ധികളെ ഉദ്ദേശിച്ചാണ് ഭഗവാൻ പറഞ്ഞിട്ടുള്ളത്:—'ഏഷാ തേഭിഹിതാ സാംഖ്യേ ബുദ്ധിര്യോഗേ ത്വിമാം ശൃണു'(=സാംഖ്യമായ ബുദ്ധി ഞാൻ നിനക്കു പറഞ്ഞുതന്നു. ഇനി യോഗമായ ബുദ്ധിയെപ്പററി കേട്ടാലും) എന്ന്. അവയിൽ സാംഖ്യബുദ്ധിയെ ആശ്രയിച്ചിരിക്കുന്ന ജ്ഞാനയോഗനിഷ്ഠയെ സാംഖ്യന്മാർക്കും, യോഗബുദ്ധിയെ ആശ്രയിച്ചുനില്ക്കുന്ന കർമ്മയോഗനിഷ്ഠയെ യോഗികൾക്കുമായി ഭഗവാൻ വിഭാഗിച്ചു പറയുന്നതാകുന്നു (അ ൩ ശ്ലോ. ൩). ജ്ഞാനം ഏകത്വമായും അകർത്തൃത്വമായുമുള്ള ബുദ്ധിയെ ആശ്രയിക്കുകയാലും, കർമ്മം അനേകത്വമായും കർത്തൃത്വമായുമുള്ള ബുദ്ധിയെ ആശ്രയിക്കുകയാലും അവ രണ്ടും ഏകകാലത്ത് ഒരേ പുരുഷന്ന് അനുഷ്ഠിപ്പാനസാദ്ധ്യമാണെന്നു കാണുകയാൽ ആണ് ഭഗവാൻ അപ്രകാരം വിഭാഗം ചെയ്തത്. ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ള വിഭാഗത്തെപ്പററിത്തന്നെ ശാതപഥീയബ്രാഹ്മണത്തിലും പറയുന്നുണ്ട്:— 'ഏതമേവ പ്രവ്രാജിനോ ലോകമിച്ഛന്തോ ബ്രാഹ്മണാഃ പ്രവ്രജന്തി=ലൌകികവിഷയങ്ങളിലിച്ഛയില്ലാത്തവരും ആത്മപദവിയെ ഇച്ഛിക്കുന്നവരുമായ ബ്രാഹ്മണർ പ്രാപഞ്ചികമായ വിചാരത്തെ ഉപേക്ഷിക്കണം.' ഇങ്ങിനെ സർവ്വകർമ്മസന്ന്യാസത്തെ വിധിച്ചതിൻെറശേഷം അവിടെത്തന്നെ മുൻപറഞ്ഞ വിധിയെ വ്യാഖ്യാനിക്കുന്നു:— 'കിം പ്രജയാ കരിഷ്യാമോ യേഷാം നോയമാത്മായം ലോകഃ=ഈ ആത്മപദവിയിലിരിക്കുന്ന ഞങ്ങൾക്ക് സന്തതികൊണ്ടെന്താവശ്യം.' ആ ബ്രാഹ്മണത്തിൽതന്നെ പിന്നേയും പറയുന്നു:— 'വിവാഹത്തിനുമുമ്പ് വൈദികമായ വിധിനിഷേധങ്ങളുടെ സ്വഭാവത്തെ എല്ലാം പരിശോധിച്ചറിഞ്ഞതിൻെറശേഷം ഒരു പ്രാപഞ്ചികൻ ത്രിലോകപ്രാപ്തിക്കു (മനുഷ്യലോകം, പിതൃലോകം, ദേവലോകം, എന്നി മൂന്നു ലോകപ്രാപ്തിക്ക്) സാധനമായ പുത്രനേയും രണ്ടു പ്രകാരമുള്ള ധനത്തേയും (സോകാമയത) ഇച്ഛിച്ചു.' ദ്വിപ്രകാരമായ ധനമെവയെന്നാൽ—൧. മാനുഷ്യം. അതു കർമ്മരൂപമായ പിതൃലോകപ്രാപ്തിക്കുള്ള സാധനമാകുന്നു. ൨. ദൈവം. അതു വിദ്യാരൂപമായ ദേവലോകപ്രാപ്തിസാധനമാകുന്നു. ഇങ്ങിനെ ആ

ത്മജ്ഞാനമില്ലാത്തവൎക്കം കാമികളായവൎക്കമാണ് സകലവൈദികകൎമ്മങ്ങളും വിധിക്കപ്പെട്ടിട്ടുള്ളത്. ഇച്ഛയിൽനിന്നു നിവൎത്തിച്ചവനും ആത്മപദവിയെ ഇച്ഛിക്കുന്നവനും മാത്രമേ സൎവ്വകൎമ്മസന്ന്യാസം വിധിക്കപ്പെട്ടിട്ടുള്ളു. കൎമ്മവും ജ്ഞാനവും ഒരാൾതന്നെ അനുഷ്ഠിക്കണമെന്നാണ് ഭഗവാൻെറ അഭിപ്രായമെങ്കിൽ ഇപ്രകാരം രണ്ടായി വിഭാഗിക്കപ്പെട്ടിട്ടുള്ളതു ശരിയാവുകയില്ല. എന്നു തന്നെയുമല്ല, മൂന്നാമദ്ധ്യായത്തിൽ ആരംഭിക്കുന്ന 'ജ്യായസീ ചേൽ കൎമ്മണസ്തേ' എന്ന അൎജ്ജുനൻെറ ചോദ്യവും യുക്തമാവുകയില്ല. ജ്ഞാനകൎമ്മങ്ങൾ ഒരേ പുരുഷനാൽ അനുഷ്ഠിക്കപ്പെടുവാനസാദ്ധ്യമെന്നും, ജ്ഞാനം കൎമ്മത്തേക്കാൾ ശ്രേഷ്ഠമെന്നുമുള്ള സംഗതിയെ മുമ്പു ഭഗവാൻ ഉപദേശിച്ചിട്ടില്ലായെങ്കിൽ പിന്നെ അൎജ്ജുനൻ ൩-ാം അ. ൧-ാം ശ്ലോകംകൊണ്ട് എങ്ങിനെയാണ് അതിനെ വെറുതെ ഭഗവാങ്കൽ ആരോപിക്കുന്നത്?

അതിന്നുംപുറമെ, ജ്ഞാനകൎമ്മങ്ങൾ ഒന്നായിട്ടാണ് എല്ലാവൎക്കം വിധിക്കപ്പെട്ടിട്ടുള്ളതെങ്കിൽ അൎജ്ജുനനെ സംബന്ധിച്ചും അതങ്ങിനെതന്നെ ആയിരിക്കണം. എന്നാൽ പിന്നെ അൎജ്ജുനൻ, 'യച്ഛ്രേയ ഏതയോരേകം തന്മേ ബ്രൂഹി സുനിശ്ചിതം' (=ഇവയിൽ അധികം ശ്രേയസ്കരമായതേതോ അതിനെ നിശ്ചയിച്ചു പറഞ്ഞാലും) എന്നു രണ്ടിൽ ഒന്നിനെ മാത്രം ആവശ്യപ്പെട്ടു പറഞ്ഞതെന്തുകൊണ്ട്? ഒരു വൈദ്യൻ ഒരു പിത്തരോഗിയോട് പിത്തശമനാൎത്ഥം മധുരമായും തണുപ്പായുമുള്ളതിനെ ഭക്ഷിക്കണമെന്നുപദേശിച്ചാൽ അവയിൽ (മധുരമായും തണുപ്പായുമുള്ളവയിൽ) ഏതാണ് പിത്തത്തെ ശമിപ്പിക്കുന്നതെന്ന ചോദ്യത്തിന്നൎഹതയില്ല.

അൎജ്ജുനനു ഭഗവാൻെറ വാക്കു മനസ്സിലാകാഞ്ഞിട്ടാണ് ചോദ്യം ചെയ്തത് എന്നു കല്പിക്കുകയാണെങ്കിൽ അതും ശരിയല്ല. എന്തെന്നാൽ, അങ്ങിനെയായിരുന്നുവെങ്കിൽ ഭഗവാൻെറ ഉത്തരം 'കൎമ്മവും ജ്ഞാനവുമൊന്നായിട്ടാണല്ലോ ഞാൻ പറഞ്ഞതിൻെറ താൽപൎയ്യം. നീ എങ്ങിനെയാണിത്ര തെററിധരിച്ചത്' എന്നിങ്ങിനെ ചോദ്യത്തെ അനുസരിച്ചു വേണ്ടതായിരുന്നു. എന്നാൽ (ഇങ്ങിനെ മറുപടി പറയുന്നതിന്നു പകരം) അൎജ്ജുനൻെറ ചോദ്യത്തിന്നനുരൂപമല്ലാതെ 'ദ്വേ നിഷ്ഠേ മയാ പുരാ പ്രോക്തേ' (=രണ്ടു നിഷ്ഠയെപ്പററി മുമ്പു ഞാനുപദേശിച്ചിട്ടുണ്ട്) എന്നു ഭഗവാൻ മറുപടി പറഞ്ഞതു യുക്തമായില്ലല്ലോ. എന്തെന്നാൽ, ആ മറുപടി (കക്ഷിയുടെ അഭിപ്രായപ്രകാരം) ചോദിക്കാത്ത വിഷയമാകുന്നു.

കേവലം സ്മാൎത്തം മാത്രമായ കൎമ്മാനുഷ്ഠാനവും ജ്ഞാനനിഷ്ഠയുമൊന്നായിട്ടു വേണമെന്നാണ് ഭഗവാൻ അഭിപ്രായപ്പെട്ടതെന്നു പറയുന്നുവെങ്കിൽ, രണ്ടുവക ജനങ്ങൾക്ക് രണ്ടുവിധം മാൎഗ്ഗങ്ങൾ വിധിക്കപ്പെട്ടിട്ടുള്ളതും മററും യുക്തമാവുകയില്ല. അത്രയുമല്ല, സ്മാൎത്തകൎമ്മമായ സ്വധൎമ്മമാണ് ക്ഷത്രിയനു യുദ്ധം എന്നു ധരിച്ചുകൊണ്ട് അൎജ്ജുനൻ ഭഗവാനോട് 'കിം കൎമ്മണി ഘോരേ

മാം നിയോജയസി' (=ഘോരമായ കമ്മത്തിൽ എന്നെ എന്തിനാണ് പ്രവ ത്തിപ്പിക്കുന്നത്) എന്നു പരിഭവം പറയുന്നതും യുക്തമായിരിക്കുന്നില്ല.

അതിനാൽ ഗീതാശാസ്ത്രത്തിൽ ശ്രൌതമായും സ്മാത്തമായുമുള്ള ഏതെങ്കിലും കമ്മത്തിൻെറ സഹായത്തോടുകൂടിയാണ് ആത്മജ്ഞാനം പ്രതിപാദിക്കപ്പെട്ടിട്ടുള്ളത് എന്നു കാണിക്കുവാൻ ആക്കും കഴിയുന്നതല്ല.

അജ്ഞാനംകൊണ്ടോ രാഗാദിദോഷംകൊണ്ടോ കമ്മത്തിൽ പ്രവൃത്തനായ ഒരുവൻ യജ്ഞദാനതപസ്സുകളെക്കൊണ്ടു മനഃശുദ്ധി വരുത്തിയതിൻെറശേഷം 'സവ്വും ഏകമായും അകത്താവായുമുള്ള ബ്രഹ്മമാണ്' എന്ന പരമാത്ഥതത്ത്വജ്ഞാനത്തെ പ്രാപിച്ചാൽ പിന്നെ അവനു കമ്മത്തിലോ തൽഫലത്തിലോ യാതൊരിച്ഛയുമില്ലായെങ്കിലും ലോകസംഗ്രഹത്തിനുവേണ്ടി പിന്നേയും അവനു മുമ്പെത്തെപ്പോലെതന്നെ കമ്മം ചെയ്യാൻ വിരോധമില്ല. എന്തെന്നാൽ, പ്രവൃത്തിരൂപമായി കാണപ്പെടുന്ന അതിനെ (അവൻെറ ചേഷ്ടയെ) കമ്മമായി ഗണിക്കുന്നതല്ല. മുക്തിസാധനമായി അതിനെ ജ്ഞാനത്തോടുകൂട്ടിച്ചേപ്പാനും പാടില്ല. എപ്രകാരം ഭഗവാനായ വാസുദേവൻെറ ക്ഷാത്രമായ സ്വധമ്മചേഷ്ടിതം, മോക്ഷസിദ്ധിക്കായിക്കൊണ്ടോ അല്ലെങ്കിൽ വേറെ വല്ല പുരുഷാത്ഥസിദ്ധിക്കായിട്ടോ ജ്ഞാനത്തോടുകൂടി ചേക്കപ്പെടുന്നില്ലയോ അപ്രകാരം വിദ്വാൻെറ ബാഹ്യമായ പ്രവൃത്തിരൂപമായ കമ്മം മുക്തിസിദ്ധ്യത്ഥം ജ്ഞാനത്തോടുകൂട്ടി ചേക്കപ്പെടുന്നതല്ല. എന്തെന്നാൽ, രണ്ടു ദിക്കിലും ഫലാപേക്ഷയോ അഹങ്കാരമോ ഇല്ല. തത്ത്വത്തെ അറിയുന്നവൻ 'ഞാൻ ചെയ്യുന്നു' എന്നു വിചാരിക്കുകയാവട്ടെ, കമ്മഫലത്തെ ഇച്ഛിക്കുകയാവട്ടെ, ചെയ്യുന്നില്ല.

ഇനി വേറെ ഒരു ഉദാഹരണം പറയാം:—സ്വഗ്ഗാദികാമങ്ങളെ ഇച്ഛിക്കുന്ന ഒരുവൻ അഗ്നിഹോത്രാദികാമ്യകമ്മങ്ങൾക്കു മുമ്പിൽ ചെയ്യേണ്ടതായ അഗ്ന്യാധാനം ചെയ്തുവെന്നിരിക്കട്ടെ. അതിൻെറശേഷം അവൻ അഗ്നിഹോത്രമാരംഭിക്കുന്നു. യജ്ഞം പകുതിയായപ്പോൾ അവൻെറ കാമം നശിച്ചുവെന്നും വിചാരിക്കുക. എങ്കിലും അവൻ ആ കമ്മത്തെ സമാപ്തിവരുത്തുന്നു. ഈ സംഗതിയിൽ ആ അഗ്നിഹോത്രകമ്മം കാമ്യമായി ഭവിക്കുന്നില്ല. അപ്രകാരം തന്നെ ഭഗവാൻ പറയുന്നു:—'കുവ്വന്നപി ന കരോതി ന ലിപ്യതേ' (=അവൻ ചെയ്യുന്നുവെങ്കിലും അത് അവനെ ബാധിക്കുകയില്ല. അവനിൽ ഒട്ടുന്നതുമില്ല).

എന്നാൽ, 'പൂവ്വൈഃ പൂവ്വതരം കൃതം', 'കമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ' (=പഴമയിൽ പണ്ടുള്ളവർ ചെയ്തതുപോലെ നീയും കമ്മംചെയ്യുക; കമ്മംകൊണ്ടുതന്നെയാണ് ജനകാദികൾ സിദ്ധിയെ പ്രാപിച്ചത്) എന്നു പറഞ്ഞിട്ടുള്ള ഒരു ഭാഗത്തെപ്പററി വിചാരിപ്പാനുണ്ട്. മുമ്പെത്തെ സംഗതിയേയും ഇതിനേയും വേറെയായി കല്പിച്ച് ഇതിനെ ഇപ്രകാരമാണ് അ

റിയേണ്ടത്. ജനകാദികൾ തത്വത്തെ അറിഞ്ഞവരാണെങ്കിലും കർമ്മം ചെയ്തുവെന്നുതന്നെ വിചാരിക്കുക. പക്ഷേ, അവർ ലോകസംഗ്രഹാർത്ഥമാണ് കർമ്മം ചെയ്തത്. ആത്മാവല്ല, ഇന്ദ്രിയങ്ങളാണ്, വിഷയങ്ങളിൽ പ്രവർത്തിക്കുന്നത് എന്ന ദൃഢവിശ്വാസംകൊണ്ടാണ് അവർ സിദ്ധിയെ പ്രാപിച്ചത്. കർമ്മസന്ന്യാസത്തിന്നുള്ള അധികാരം അവക്കു സിദ്ധിച്ചിട്ടുണ്ടായിരുന്നുവെങ്കിലും അവർ കർമ്മത്തിൽ പ്രവർത്തിച്ചുകൊണ്ടുതന്നെയാണ് സിദ്ധിയെ പ്രാപിച്ചത്. കർമ്മസന്ന്യാസം അവർ നിയമാനുസാരേണ ചെയ്തില്ലെന്നുമാത്രമേയുള്ളു. എന്നാൽ അവർ തത്വത്തെ അറിയാത്തവരായിരുന്നുവെങ്കിൽ ഈശ്വരാർപ്പണമായിരിക്കുന്ന കർമ്മംകൊണ്ട് സിദ്ധിയെ—(ഇവിടെ സിദ്ധിയെന്നുവെച്ചാൽ മനഃശുദ്ധി, അല്ലെങ്കിൽ ജ്ഞാനോൽപത്തിലക്ഷണമായ സിദ്ധിയെന്നത്ഥമാകുന്നു)—പ്രാപിച്ചു എന്നേ വ്യാഖ്യാനിക്കുവാൻ പാടുള്ളു. ഈ അർത്ഥത്തെ ഉദ്ദേശിച്ചാണ് ഭഗവാൻ, 'സത്വശുദ്ധയേ കർമ്മ കുർവ്വന്തി' (=മനഃശുദ്ധിക്കായിക്കൊണ്ടു യോഗികൾ കർമ്മം ചെയ്യുന്നു) എന്നും, 'സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ' (=സ്വകർമ്മംകൊണ്ട് അദ്ദേഹത്തെ അച്ചിച്ചു മനുഷ്യൻ സിദ്ധിയെ പ്രാപിക്കുന്നു) എന്നും, പറഞ്ഞത്. സിദ്ധിയെ പ്രാപിച്ചവന്ന് ഭഗവാൻ പിന്നെ, 'സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ' (=സിദ്ധിയെ പ്രാപിച്ചവൻ എങ്ങിനെയാണ് ബ്രഹ്മത്തെ പ്രാപിക്കുക എന്ന് എന്നിൽനിന്നു പഠിക്കുക) എന്നിങ്ങിനെ ജ്ഞാനനിഷ്ഠയെ ഉപദേശിക്കുന്നു. അതുകൊണ്ടു കേവലം തത്വജ്ഞാനംകൊണ്ടു മാത്രമാണ് മോക്ഷമെന്നും, കർമ്മത്തോടുകൂടിയ ജ്ഞാനംകൊണ്ടല്ലെന്നുമാണ് ഗീതാശാസ്ത്രത്തിൻെറ നിശ്ചിതമായ അർത്ഥം. ഇപ്രകാരമാണ് അർത്ഥമെന്നു താഴെ പറയുന്ന അതാതുഘട്ടങ്ങളിൽ നാം വിഭാഗിച്ചുകാണിക്കാം.

സ്വധർമ്മത്തിൽ സംശയമാനസനായവനും അജ്ഞാനത്തോടുകൂടിയവനും, മഹത്തായ ദുഃഖസമുദ്രത്തിൽ മുങ്ങിക്കിടക്കുന്നവനും ആയ അർജ്ജുനനെ ഉദ്ധരിപ്പിക്കുന്നതിന്ന് ആത്മജ്ഞാനം കഴിച്ച് വേറെ ഒരു മാർഗ്ഗവും കാണായ്കയാൽ ഭഗവാനായ വാസുദേവൻ ദയകൊണ്ട് അർജ്ജുനനെ ഉദ്ധരിപ്പിക്കണമെന്ന ആഗ്രഹത്തോടുകൂടി ആത്മോപദേശം ചെയ്യാനാരംഭിച്ച് ഇപ്രകാരം പറഞ്ഞു:—

ശ്രീഭഗവാനുവാച

൧൧. അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ച ഭാഷസേ
ഗതാസൂനഗതാസൂംശ്ച നാനുശോചന്തി പണ്ഡിതാഃ.

ഭഗവാൻ പറഞ്ഞു.

(ഹേ അർജ്ജുന)=അല്ലയോ അർജ്ജുന, ത്വം=നീ, അശോച്യാൻ=ദുഃഖത്തിന്നു വിഷയീഭൂതന്മാരല്ലാത്തവരെക്കുറിച്ച്, അന്വശോചഃ=ദുഃഖിക്കുന്നു. പ്രജ്ഞാവാദാൻ ച=വിവേകികളുടെ വാക്കിനെപ്പോലെയുള്ള വാക്കിനേയും, ഭാഷസേ=നീ പറയുന്നു. ഗതാസൂൻ=മരിച്ചവരെക്കുറിച്ചും, അഗതാസൂൻ ച=ജീവനോടെ ഇരിക്കുന്നവരെക്കുറിച്ചും, പണ്ഡിതാഃ=വിദ്വാന്മാർ, ന അനുശോചന്തി=ദുഃഖിക്കുന്നില്ല.

അല്ലയോ അർജ്ജുന, ദുഃഖത്തിന്നു വിഷയീഭൂതന്മാരല്ലാത്തവരെക്കുറിച്ചു നീ ദുഃഖിക്കുന്നു. വിവേകികളുടെ വാക്കു പറയുന്നു. വിദ്വാന്മാർ മരിച്ചവരെക്കുറിച്ചും ഇരിക്കുന്നവരെക്കുറിച്ചും വ്യസനിക്കുന്നില്ല.

(ശം-ഭാ) ഭീഷ്മദ്രോണാദികൾ അശോച്യന്മാരാകുന്നു. അവരെപ്പററി വ്യസനിപ്പാനാവശ്യമില്ല. എന്തെന്നാൽ, അവർ സദ്വൃത്തന്മാരും പരമാർത്ഥത്തിൽ നിത്യന്മാരുമാകുന്നു. അങ്ങിനെയുള്ളവരെക്കുറിച്ച് നീ, 'ഞാൻനിമിത്തം അവർ മരിക്കുന്നു; അവരില്ലെങ്കിൽ രാജ്യസുഖാദികളെക്കൊണ്ട് എനിക്കെന്തു പ്രയോജനം' എന്നിങ്ങിനെ പറഞ്ഞു വ്യസനിക്കുന്നു. ബുദ്ധിമാന്മാരുടെ വാക്കുകളെ നീ സംസാരിക്കുകയും ചെയ്യുന്നു. ഇങ്ങിനെ നീ ഭ്രാന്തനെപ്പോലെ അന്യോന്യവിരുദ്ധങ്ങളായ വചനങ്ങളെ പറയുകയാൽ നിന്നിൽ പാണ്ഡിത്യവിരുദ്ധമായ മൂഢത്വത്തെ കാണിക്കുന്നുവെന്നാഭിപ്രായം. എന്തെന്നാൽ, പണ്ഡിതന്മാർ മരിച്ചവരെപ്പററിയോ ഇരിക്കുന്നവരെപ്പററിയോ വ്യസനിക്കുന്നില്ല.

പണ്ഡിതാഃ—പണ്ഡാ=ആത്മവിഷയമായിരിക്കുന്ന ബുദ്ധി. അതാക്കുണ്ടോ അവർ പണ്ഡിതന്മാർ—ആത്മജ്ഞാനികൾ എന്നാർത്ഥം. 'പാണ്ഡിത്യം നിർവ്വിദ്യ' (ആത്മജ്ഞാനത്തെ സിദ്ധിച്ചിട്ട്) എന്നു ശ്രുതിവാക്യം.

പരമാർത്ഥത്തിൽ നിത്യന്മാരും അതിനാൽ വ്യസനത്തിന്ന് അവിഷയന്മാരുമായവരെപ്പററി നീ വ്യസനിക്കുന്നു. അതു ഹേതുവായിട്ടു നീ മൂഢനാകുന്നു എന്നാഭിപ്രായം.

[ശ-സ] കേവലം മൂഢന്മാരായിട്ടുള്ളവർ 'എന്റെ ഈ പുത്രാദികൾ മരിച്ചുവല്ലോ' എന്നു പറഞ്ഞു മരിച്ചവരെപ്പററി വ്യസനിക്കുന്നു. അവർ ഇരിക്കുന്നവരെപ്പററി ദുഃഖിക്കുന്നില്ല. എന്നാൽ ശാസ്ത്രജ്ഞന്മാർ 'എന്റെ ഈ പുത്രാദികൾ മൂഢന്മാരും ദുർഭഗന്മാരും ദുർവൃത്തന്മാരുമായിത്തീൎന്നുവല്ലോ എന്നുപറഞ്ഞ് ഇരിക്കുന്നവരെപ്പററി വ്യസനിക്കുന്നു. അവർ മരിച്ചവരെപ്പററി വ്യസനിക്കുന്നില്ല. എന്നാൽ പണ്ഡിതന്മാരായവർ ഇരിക്കുന്നവരും മരിച്ചവരുമായ പുത്രാദികളെപ്പററി വ്യസനിക്കുന്നില്ല. എന്തെന്നാൽ, ഇരിക്കുന്നവരും മരിച്ചവരും രണ്ടുകൂട്ടരും അവിദ്യാകാര്യത്വംഹേതുവായിട്ടു സ്വപ്നാർത്ഥംപോലെ അസത്യമായിരിക്കുന്നതിനാൽ രണ്ടു ദിക്കിലും പണ്ഡിതന്മാർ ബ്രഹ്മത്തെത്തന്നേ കാണുന്നുള്ളു. അസത്തിനെ ഉപേക്ഷിച്ചു സത്തിനെ സ്വീകരിക്കുന്നവരാകുന്നു പണ്ഡിതന്മാർ. സദാ സർവ്വത്ര ബ്രഹ്മദർശനമാണ് പാണ്ഡിത്യം. 'ബ്രാഹ്മണഃ—പാണ്ഡിത്യം നിർവ്വിദ്യ' (ബൃ. ആ. ഉ. ൩. ൫. ൧.) എന്നു ശ്രുതിവാക്യം. മേൽപറഞ്ഞ പണ്ഡിതലക്ഷണം നിനക്കില്ലായ്കയാൽ നീ മൂഢൻതന്നെയാണ്, പണ്ഡിതനല്ല, എന്നർത്ഥം.

എന്തുകൊണ്ടാകുന്നു അവർ അശോച്യന്മാരാകുന്നത്? അവർ നിത്യന്മാരാകുന്നു:—എങ്ങിനെ?

൧൨. ന ത്വേവാഹം ജാതു നാസം ന ത്വം നേമേ ജനാധിപാഃ
ന ചൈവ ന ഭവിഷ്യാമഃ സർവ്വേ വയമതഃ പരം.

അഹം*=ഞാൻ. ജാതു=ഒരിക്കലും, ന ആസം (ഇതി) തു ന ഏവ=ഇല്ലാതെയിരുന്നിട്ടില്ല. ത്വം=നീയും, (ന ആസീഃ ഇതി) ന=ഇല്ലാതിരുന്നിട്ടില്ല. ഇമേ ജനാധിപാഃ=(യുദ്ധക്കളത്തിലുള്ള) ഈ രാജാക്കന്മാരെല്ലാവരും, (ന ആസൻ ഇതി) ന=ഇല്ലാതിരുന്നിട്ടില്ല. വയം സർവ്വേ=നാമെല്ലാവരും, അതഃ പരം=ദേഹം നശിച്ചതിന്റെശേഷം, ന ഭവിഷ്യാമഃ (ഇതി) ച ന ഏവ=ഭാവികാലത്തിലുമില്ലാതെയാവുകയില്ല.

ഞാനും നീയും ഇവിടെ കൂടിയിരിക്കുന്ന ഈ രാജാക്കന്മാരെല്ലാവരും ഒരു കാലത്തുമില്ലാതെയിരുന്നിട്ടില്ല. ദേഹം നശിച്ചതിന്റെശേഷം നാമില്ലാതെയാവുകയുമില്ല.

---

* [ശ-സ] തൽപദാർത്ഥമായിരിക്കുന്ന പരമാത്മാ—സർവ്വജ്ഞനും സർവ്വശക്തനും സർവ്വതന്ത്രനും സ്വതന്ത്രനുമായിരിക്കുന്ന പരമേശ്വരൻ.

(ശം-ഭാ) ഞാൻ ഒരു കാലത്തിലും ഇല്ലാതെയിരുന്നിട്ടില്ല. ഞാനെപ്പോഴും ഉള്ളതായിത്തന്നെയിരുന്നു—കഴിഞ്ഞുപോയ ജനനമരണാവസ്ഥകളിൽ, ഘടത്തിൽ ആകാശമെന്നപോലെ, ഞാൻ നിത്യനായിത്തന്നെയിരുന്നുവെന്നു താൽപര്യം. അപ്രകാരം തന്നെ നീയും ഇല്ലാതിരുന്നിട്ടില്ല—എന്നുമുണ്ടായിരുന്നു. അപ്രകാരംതന്നെ ഈ രാജാക്കന്മാരും ഇല്ലാതിരുന്നിട്ടില്ല—എന്നുമുണ്ടായിരുന്നു. അപ്രകാരം തന്നെ നാമെല്ലാവരും, ഈ ദേഹം നശിച്ചതിന്റെശേഷവും (ഭാവികാലത്തിലും) ഇല്ലാതാവുകയില്ല—മൂന്നു കാലത്തിലും ആത്മസ്വരൂപേണ നാം നിത്യന്മാരാകുന്നുവെന്നർത്ഥം.

ദേഹഭേദത്തെ അനുസരിച്ചാകുന്നു ഇവിടെ ഞാൻ, നീ, ഈ രാജാക്കന്മാർ എന്നു ബഹുവചനം പ്രയോഗിച്ചിരിക്കുന്നത്. ആത്മഭേദത്തെ സംബന്ധിച്ചല്ല. ആത്മാ എല്ലാ ദേഹങ്ങളിലും ഒന്നുതന്നെയാകുന്നു.

(ശ്ര-സ) ഭീഷ്മാദികൾ അശോച്യന്മാരാകുന്നുവെന്നു പ്രതിപാദിച്ചതോടുകൂടി ഭീഷ്മാദിപദലക്ഷ്യാർത്ഥമായിരിക്കുന്ന ആത്മാവിന്നു ദേഹാദിയിൽനിന്നു ഭിന്നത്വവും, നിത്യത്വവും സൂചിപ്പിക്കപ്പെട്ടു. ഈ അർത്ഥം അർജ്ജുനന്നു മനസ്സിലായില്ല എന്നു കണ്ടിട്ട് ശ്രീഭഗവാൻ, കാലത്രയത്തിലും സൽഭാവത്തോടുകൂടിയിരിക്കുന്ന ആത്മാ അജനാണെന്നും അതുഹേതുവായിട്ടുതന്നെ നിത്യനാണെന്നും പ്രതിപാദിച്ചുകൊണ്ട് ആത്മാവിന്നു ദേഹേന്ദ്രിയാദികളിൽനിന്നു ഭിന്നത്വത്തേയും നിത്യത്വത്തേയും സൂചിപ്പിക്കുന്നതിന്നും, പിന്നെ തത്ത്വംപദാർത്ഥങ്ങളെ പരിശോധിക്കുന്നതിന്നും ശോധിതമായിരിക്കുന്ന അവയുടെ (തത്ത്വംപദാർത്ഥങ്ങളുടെ) ഏകത്വത്തെ പ്രതിപാദിക്കുന്നതിനും, ത്വംപദാർത്ഥമായിരിക്കുന്ന ജീവാത്മാവിന്റെ നിശ്ശേഷസംസാരദുഃഖനിവൃത്തിദ്വാരേണ നിത്യനിരതിശയാഖണ്ഡാനന്ദപ്രാപ്തിക്കും, തൽപദാർത്ഥമായിരിക്കുന്ന ഈശ്വരന്റെ പരോക്ഷത്വം പരിച്ഛിന്നത്വം മുതലായ അനർത്ഥനിവൃത്തിദ്വാരേണ അദ്വിതീയത്വാഖണ്ഡൈകരസത്വസിദ്ധിക്കും, വേണ്ടി 'ന ത്വേവാഹം' എന്ന ശ്ലോകമാരംഭിക്കുന്നു.

ഞാനും നീയും ഈ രാജാക്കന്മാരെല്ലാവരും ഭൂതഭവിഷ്യദ്വർത്തമാനകാലങ്ങളിൽ ഒരിക്കലെങ്കിലും ഇല്ലാതെയാകുമെന്നുള്ളതില്ല—നാമെല്ലാവരും മൂന്നു കാലങ്ങളിലും ഉണ്ട്. അതിനാൽ ഞാനും നീയും ഇവരും നാമെല്ലാവരും പരബ്രഹ്മം തന്നെയാകുന്നു. ദൃശ്യമായിരിക്കുന്ന സകലപ്രപഞ്ചത്തിന്നും അധിഷ്ഠാനഭൂതമായും നിഷ്കളമായും നിഷ്ക്രിയമായും ശാന്തമായും അനന്തമായും നിത്യമായും ശുദ്ധമായും മുക്തമായും സത്യമായും ജ്ഞാനമായും ആനന്ദമായും അദ്വയമായുമിരിക്കുന്ന ബ്രഹ്മംതന്നെയാകുന്നു. 'ഇതെല്ലാം ബ്രഹ്മമാകുന്നു' എന്നു ശ്രുതിയുള്ളതിനാൽ എന്നേയും നിന്നേയും ഇവരെല്ലാവരേയും പരബ്രഹ്മമായി അറിഞ്ഞാലും എന്നർത്ഥം.

ആത്മാ എങ്ങിനെ നിത്യനാകുന്നുവെന്നതിന്നു ദൃഷ്ടാന്തം പറയുന്നു:—

൧൩. ദേഹിനോസ്മിൻ യഥാ ദേഹേ കൌമാരം യൌവനം ജരാ
തഥാ ദേഹാന്തരപ്രാപ്തിർദ്ധീരസ്തത്ര ന മുഹ്യതി.

ദേഹിനഃ=ദേഹാഭിമാനമുള്ള ജീവന്, അസ്മിൻ ദേഹേ=ഈ ദേഹത്തിൽ, കൌമാരം=ബാല്യവും, യൌവനം=യൌവനവും, ജരാ=വാർദ്ധക്യവും, യഥാ=എപ്രകാരമോ, തഥാ=അപ്രകാരംതന്നെ, ദേഹാന്തരപ്രാപ്തിഃ=അന്യദേഹത്തെ പ്രാപിക്കൽ. തത്ര=ഈ അവസ്ഥയിൽ, ധീരഃ=ധീമാനായവൻ, ന മുഹ്യതി=മോഹത്തെ പ്രാപിക്കുന്നില്ല.

ദേഹാഭിമാനമുള്ള ജീവന് ഈ ദേഹത്തിൽ എപ്രകാരമാണ് ബാല്യം, യൌവനം, വാർദ്ധക്യം മുതലായവയുണ്ടാകുന്നത് അതുപോലെ അന്യദേഹപ്രാപ്തിയുമുണ്ടാകുന്നു. ഇപ്രകാരം (ദേഹമാണ് നശിക്കുന്നത്, ആത്മാ നാശമില്ലാ

ത്തവനാകുന്നു എന്ന്) അറിയുന്ന ധീമാൻ (അർജ്ജുനനെപ്പോലെ) മോഹത്തെ പ്രാപിക്കുന്നില്ല.

(ശം-ഭാ) ദേഹത്തോടുകൂടിയവൻ ദേഹി—ആത്മാ. ദേഹത്തോടുകൂടിയിരിക്കുന്ന ആത്മാവിന്ന് ഇപ്പോഴുള്ള ഈ ദേഹത്തിൽ ഏതുപ്രകാരമാണ് ബാല്യാവസ്ഥ, യൌവനാവസ്ഥ (മദ്ധ്യാവസ്ഥ), വയോഹാനിയായ ജീർണ്ണാവസ്ഥ എന്നീ മൂന്നാവസ്ഥകളും, ഒന്നിനൊന്നു വ്യത്യാസപ്പെട്ടിരിക്കുന്നുവെന്ന് നാം കാണുന്നത്—അവയിൽ പ്രഥമാവസ്ഥ നശിക്കുമ്പോൾ ആത്മാവും കൂടെ നശിച്ച് ദ്വിതീയാവസ്ഥയുടെ ഉൽപത്തിയിൽ പിന്നേയും ജനിക്കുന്നതിന്നുപകരം യാതൊരു മാററവുംകൂടാതെ എപ്രകാരമാണ് ആത്മാ മൂന്നാവസ്ഥയേയും പ്രാപിക്കുന്നതായി നാം കാണുന്നത്—അപ്രകാരംതന്നെയാണ് ആത്മാ ഈ ദേഹത്തെ വിട്ട് അന്യദേഹത്തെ പ്രാപിക്കുന്നത്. ഈ സംഗതിയിൽ ധീമാനായവൻ മോഹത്തെ പ്രാപിക്കുന്നില്ല.

[ശ-സ] 'ആരാണ് (ഉറങ്ങുമ്പോൾ) സ്വപ്നംകണ്ടത്, ആരാണ് സുഖമായി ഉറങ്ങിയത്, ആ ഞാൻതന്നെ ഇതാ ഇപ്പോൾ ഉണർന്നിരിക്കുന്നു' എന്നിങ്ങിനെ ജാഗ്രത്സ്വപ്നസുഷുപ്തികളിലും ആത്മാവിന്നു സത്ത്വവും (ഉണ്ട് എന്ന ഭാവം) നിത്യത്വവും എപ്രകാരമാണ് അറിയുന്നത് അപ്രകാരംതന്നെ ഈ ദേഹം നശിച്ചതിൻെറശേഷവും ആത്മാവിന്നു സത്ത്വവും നിത്യത്വവുമുണ്ടെന്നറിഞ്ഞിട്ട് (ധീരൻ=) വിദ്വാനായവൻ—ആത്മതത്ത്വജ്ഞൻ—(തത്ര=) ആത്മാവിൻെറ നിത്യത്വവിഷയത്തിൽ മോഹത്തെ പ്രാപിക്കുന്നില്ല.

ആത്മാ നിത്യനാണെന്നറിഞ്ഞവന്ന് ആത്മാ നശിക്കുമെന്നുള്ള മോഹം സംഭവിക്കുകയില്ല. എങ്കിലും, ശീതം ഉഷ്ണം, സുഖം ദുഃഖം, എന്നിവനിമിത്തം ഉണ്ടാകുന്ന ലൌകികമായ മോഹം കാണപ്പെടുന്നുവല്ലോ—സുഖനാശത്തിൽ മോഹവും ദുഃഖപ്രാപ്തിയിൽ വ്യസനവും കാണപ്പെടുന്നുവല്ലോ. ഇപ്രകാരം അർജ്ജുനൻ ചോദിച്ചെങ്കിലോ എന്നു ശങ്കിച്ചു ഭഗവാൻ പറയുന്നു:—

൧൪. മാത്രാസ്പർശാസ്തു കൌന്തേയ ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോനിത്യാസ്താംസ്തിതിക്ഷസ്വ ഭാരത.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, മാത്രാസ്പർശാഃ തു=ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളോടുള്ള സംബന്ധം, ശീതോഷ്ണസുഖദുഃഖദാഃ=ശീതം ഉഷ്ണം, സുഖം ദുഃഖം, ഇവയെ ഉണ്ടാക്കുന്നവയും, ആഗമാപായിനഃ=വന്നുകൊണ്ടും പോയിക്കൊണ്ടുമിരിക്കുന്നവയും, അനിത്യാഃ=നിത്യങ്ങളല്ലാത്തവയുമാകുന്നു. (അതഃ)=ആയതുകൊണ്ട്, താൻ=ആ ശീതോഷ്ണാദികളെ, ഹേ ഭാരത=അല്ലയോ ഭരതവംശജ, തിതിക്ഷസ്വ=സഹിച്ചാലും.

അല്ലയോ അർജ്ജുന, ശ്രോത്രാദീന്ദ്രിയങ്ങൾ ശബ്ദാദിവിഷയങ്ങളോടു സംബന്ധപ്പെട്ടാൽ ആ സംബന്ധംകൊണ്ട് ശീതം ഉഷ്ണം, സുഖം ദുഃഖം, മുതലായവ ഉണ്ടാകുന്നു. അവ വന്നുകൊണ്ടും പോയിക്കൊണ്ടുമിരിക്കുന്നവയും നിത്യങ്ങളല്ലാത്തവയുമാകുന്നു. അതിനാൽ അല്ലയോ ഭാരത, അവയെ സഹിച്ചാലും.

(ശം-ഭാ) ആഭിഃ മീയന്തേ ശബ്ദാദയഃ ഇതി മാത്രാഃ—ശ്രോത്രാദീന്ദ്രിയാണി=ശബ്ദാദിവിഷയങ്ങൾ ഇതുകളാൽ അളക്കപ്പെടുന്നതുകൊണ്ട് (അവ) മാത്രകൾ—ശ്രോത്രാദീന്ദ്രിയങ്ങൾ എന്നർത്ഥം. അവയുടെ ശബ്ദാദിവിഷയങ്ങളോ

ട്ടള്ള സ്പർശം, അല്ലെങ്കിൽ സംബന്ധം*, ശീതം ഉഷ്ണം, സുഖം ദുഃഖം, എന്നിവയെ ഉണ്ടാക്കുന്നു. ശീതം ചിലപ്പോഠം സുഖമായും ചിലപ്പോഠം ദുഃഖമായുമിരിക്കുന്നു. ഉഷ്ണവും അപ്രകാരംതന്നെ നിശ്ചിതസ്വഭാവത്തോടുകൂടിയിരിക്കുന്നില്ല. അതിനാലാണ് ശീതോഷ്ണാദികഠം സുഖദുഃഖങ്ങളിൽനിന്നു വേറെ പറയപ്പെട്ടിരിക്കുന്നത്. എന്തെന്നാൽ, അവ (സുഖദുഃഖങ്ങഠം) നിയതസ്വഭാവത്തോടുകൂടിയവയാകുന്നു. ഇന്ദ്രിയങ്ങഠംക്കു വിഷയങ്ങളോടുള്ള സംബന്ധങ്ങഠം (അല്ലെങ്കിൽ സംയോഗം)വന്നുകൊണ്ടും പോയിക്കൊണ്ടുമിരിക്കുന്ന സ്വഭാവത്തോടുകൂടിയവയാകയാൽ അവ അനിത്യങ്ങളാകുന്നു—അവ ഉൽപത്തിവിനാശസ്വരൂപത്തോടുകൂടിയവയാകയാൽ അനിത്യങ്ങളാകുന്നു (എന്നാർത്ഥം). അതു ഹേതുവായിട്ട് ശീതോഷ്ണാദികളെ സഹിച്ചാലും—അവയിൽ സന്തോഷിക്കുകയും സന്തപിക്കുകയും വേണ്ട.

[ശ—സ] നിത്യസുഖത്തെ ഇച്ഛിക്കുന്ന മുമുക്ഷു പ്രാരബ്ധവശാൽ വന്നിട്ടുള്ള സുഖദുഃഖാദികളെ അവശ്യം സഹിക്കേണ്ടതാകുന്നു. അപ്രകാരം സഹിക്കുന്നവനു മാത്രമേ ശ്രവണാദിജന്യമായ ജ്ഞാനവും തൽഫലവും സിദ്ധിക്കപ്പെടുന്നുള്ളൂ. അതിനാൽ വന്നുകൊണ്ടും പോയിക്കൊണ്ടുമിരിക്കുന്ന സുഖദുഃഖാദികളെ നീ സഹിച്ചാലും. പ്രാപ്തമായിരിക്കുന്ന ദുഃഖത്തിന്നു പരിഹാരത്തെ ചിന്തിക്കാതെ അതിനെ സഹിക്കുന്നതാണ് മുമുക്ഷുവിന്റെ ഉത്തമധർമ്മം.

ശീതോഷ്ണാദികളെ സഹിക്കുന്നതുകൊണ്ടെന്താണ് പ്രയോജനമെന്ന് ചോദിക്കുന്നുവെങ്കിൽ കേഠംക്കുക:—

൧൫. യം ഹി ന വ്യഥയന്ത്യേതേ പുരുഷം പുരുഷർഷഭ
സമദുഃഖസുഖം ധീരം സോഽമൃതത്വായ കല്പതേ.

ഹേ പുരുഷർഷഭ[1]=അല്ലയോ പുരുഷശ്രേഷ്ഠ, ഏതേ=ഇവ, സമദുഃഖസുഖം[2]=സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവനും, ധീരം[3]=വിവേകിയുമായ, യം പുരുഷം=യാതൊരു പുരുഷനെ, ന വ്യഥയന്തി=വ്യസനിപ്പിക്കുന്നില്ലയോ, സഃ=അവൻ, അമൃതത്വായ[4]=മോക്ഷത്തിന്ന്, കല്പതേ ഹി[5]=യോഗ്യനാകുന്നു.

---

* (ആ) വിഷയങ്ങളുടെ കൂട്ടത്തിൽ ചേർക്കപ്പെടേണ്ടവയായ ശീതോഷ്ണങ്ങളെ വേറെ പറഞ്ഞതുകൊണ്ട് അദ്ധ്യാത്മമായ അനുകൂലപ്രതികൂലവികാരങ്ങഠം സുഖദുഃഖങ്ങഠംക്ക് അടുത്ത ഹേതുക്കളാണ് എന്നു സൂചിപ്പിക്കുന്നു. ബാഹ്യവിഷയങ്ങഠം ആദ്യംതന്നെ ശീതോഷ്ണാദികളെ ഉണ്ടാക്കുന്നു. പിന്നീട് അനുകൂലപ്രതികൂലഭാവങ്ങളേയും ഉത്തരക്ഷണത്തിൽ സുഖദുഃഖങ്ങളേയുമുണ്ടാക്കുന്നു.

1 [ശ—സ] സർവ്വദുഃഖങ്ങളേയും സഹിച്ചുകൊണ്ടു നിരന്തരബ്രഹ്മനിഷ്ഠയോടുകൂടി യാതൊരുവനാണ കൈവല്യത്തെ സമ്പാദിക്കുന്നത് അവൻതന്നെയാണ് പുരുഷോത്തമൻ എന്നു സൂചിപ്പിക്കുന്നതിന്നാണ് 'പുരുഷർഷഭ' എന്ന സംബോധനം.

2 സുഖദുഃഖങ്ങഠം വന്നാലും യാതൊരു വികാരഭേദവും കൂടാതെ സ്ഥിതിചെയ്യുന്നവൻ, അല്ലെങ്കിൽ, സുഖദുഃഖങ്ങളെ സമഭാവേന—ബ്രഹ്മഭാവേന—കാണുന്നവൻ.

3 വിഷയഗ്രഹണത്തിൽനിന്നു (ധിയം=) ബുദ്ധിയെ (രാതി=) പിൻവലിക്കുന്നവൻ—സദാ ആത്മാവിങ്കൽതന്നെ സ്ഥിതിചെയ്യുന്നവൻ എന്നാർത്ഥം.

4 അമൃതം=ബ്രഹ്മ, 'ഏതദമൃതമഭയമേതൽ ബ്രഹ്മ' എന്നു ശ്രുതിവാക്യം. അമൃതത്വായ=ബ്രഹ്മഭാവത്തിന്നായിക്കൊണ്ട്: കല്പതേ=യോഗ്യനാകുന്നു; മുക്തനായി ഭവിക്കുന്നു എന്നാർത്ഥം.

5 'ശാന്തനായും ദാന്തനായും ഉപരതനായും തിതിക്ഷുവായും ഭവിച്ചിട്ട് (ഒരുവൻ) ആത്മാവിൽ ആത്മാവിനെ കാണുന്നു. സർവ്വവുമാത്മാവായി കാണുന്നു. ബ്രഹ്മം അഭയമാകുന്നു, ബ്രഹ്മം അഭയംതന്നെയാകുന്നു' എന്നിങ്ങിനെ ശ്രുതിപ്രസിദ്ധമാണ് എന്നു കാണിക്കുന്നതാകുന്നു 'ഹി' ശബ്ദം.

അല്ലയോ പുരുഷശ്രേഷ്ഠനായ അൎജ്ജുന, ഇതുകൾ (ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളോടുള്ള സംബന്ധങ്ങൾ), സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവനും വിവേകിയുമായ യാതൊരു പുരുഷനെയാണ് വ്യസനിപ്പിക്കാത്തത് അവൻ മോക്ഷത്തിന്നു യോഗ്യനാകുന്നു.

(ശം-ഭാ) സുഖപ്രാപ്തിയിൽ സന്തോഷവും ദുഃഖപ്രാപ്തിയിൽ വ്യസനവും ഇല്ലാത്ത ഏതൊരു ധീമാനായ പുരുഷനെ, നിത്യാത്മദൎശനംനിമിത്തം, ശീതോഷ്ണാദികൾ ചലിപ്പിക്കുവാൻ കഴിയുന്നില്ലയോ അങ്ങിനെയിരിക്കുന്ന നിത്യാനിത്യസ്വരൂപദൎശനനിഷ്ഠനും, (ശീതോഷ്ണാദി) ദ്വന്ദ്വങ്ങളെ സഹിക്കുന്നവനുമായ ആ പുരുഷൻ മോക്ഷത്തിന്നു സമൎത്ഥനായി ഭവിക്കുന്നു.

താഴെ കാണിക്കുന്ന കാരണംകൊണ്ടും ശോകമോഹങ്ങളെ ത്യജിച്ച് ശീതോഷ്ണാദികളെ സഹിക്കുന്നതാണ് ഉചിതം. എന്തുകൊണ്ടെന്നാൽ:—

൧൬. നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ
ഉഭയോരപി ദൃഷ്ടോഽന്തസ്ത്വനയോസ്തത്ത്വദൎശിഭിഃ.

അസതഃ=ഇല്ലാത്തതിന്ന്, ഭാവഃ=ഉണ്ട് എന്ന ഭാവം, ന വിദ്യതേ=ഇല്ല. സതഃ=ഉള്ളതിന്ന്, അഭാവഃ=ഇല്ലായ്മ, ന വിദ്യതേ=ഇല്ല. അനയോഃ ഉഭയോഃ അപി=ഈ രണ്ടിൻേറയും, അന്തഃ തു=നിൎണ്ണയം, തത്ത്വദൎശിഭിഃ*=തത്ത്വത്തെ അറിയുന്നവരാൽ, ദൃഷ്ടഃ=അറിയപ്പെട്ടിട്ടുണ്ട്.

ഇല്ലാത്തതിന്ന് ഉണ്ട് എന്നാവസ്ഥയില്ല. ഉള്ളതിന്ന് ഇല്ലായ്മയുമില്ല. ഇവ രണ്ടിൻേറയും സൂക്ഷ്മം തത്ത്വത്തെ അറിയുന്നവരാൽ അറിയപ്പെട്ടിട്ടുണ്ട്.

(ശം-ഭാ) ഇല്ലാത്തവയായ ശീതോഷ്ണാദികൾക്കും അവയുടെ കാരണങ്ങൾക്കും ഉണ്ട് എന്നാവസ്ഥയില്ല. ശീതോഷ്ണാദിയും തൽകാരണവും, പ്രമാണംകൊണ്ടു നിരൂപിക്കപ്പെടുന്നുവെങ്കിൽ പരമാൎത്ഥത്തിൽ ഉള്ളതായി (വസ്തുസൽ) ഭവിക്കുന്നില്ലല്ലോ. എന്തെന്നാൽ, അത് ഒരു വികാരമാകുന്നു. എല്ലാ വികാരവും വ്യഭിചരിക്കുന്നു (നിലനില്ക്കുന്നില്ല). ഇതിന്നുദാഹരണം:—ഘടാദികൾ (കുടം മുതലായവ), കണ്ണുകൊണ്ടു നോക്കിക്കാണുമ്പോൾ അസത്തായി (ഇല്ലാത്തതായി) തോന്നുന്നു. എന്തെന്നാൽ, മണ്ണുകൂടാതെ അവ കാണപ്പെടുന്നതല്ല. ഇപ്രകാരംതന്നെ എല്ലാ വികാരവും—എല്ലാ കാൎയ്യവും—അസത്താകുന്നു. എന്തെന്നാൽ, കാരണത്തിങ്കൽനിന്ന് അന്യമായി അവ കാണപ്പെടുന്നതല്ല. അവ[1], ഉണ്ടാകുന്നതിന്നു മുമ്പും, നശിച്ചതിൻെറ ശേഷവും, കാണപ്പെടുന്നതുമില്ല. അപ്രകാരംതന്നെ ഘടം മുതലായ കാൎയ്യവും മണ്ണു മുതലായ

* [ശ-സ] തത്ത്വദൎശികൾ=സൎവ്വാധിഷ്ഠാനഭൂതമായിരിക്കുന്ന ബ്രഹ്മത്തിൻെറ യാഥാൎത്ഥ്യത്തെ—സത്യജ്ഞാനാനന്ദാത്മകമായിരിക്കുന്ന അബാധിതസ്വരൂപത്തെ—സദാ സൎവ്വത്ര ദൎശിപ്പാൻ ശീലമുള്ളവർ—ബ്രഹ്മവിത്തുകൾ എന്നൎത്ഥം.

1 (ആ) ഭൂതകാലത്തിലും ഭാവികാലത്തിലുമില്ലാത്ത വസ്തു വൎത്തമാനകാലത്തിലുമില്ല എന്ന് ഇതുകൊണ്ട് സൂചിപ്പിക്കുന്നു.

കാരണവും അസത്യമാകുന്നു. എന്തുകൊണ്ടെന്നാൽ അവ അവയുടെ കാരണത്തിൽനിന്നു വ്യതിരിക്തമായി കാണപ്പെടുന്നതല്ല.[1]

പൂൎവ്വപക്ഷം — അങ്ങിനെയാണെങ്കിൽ ഒന്നും തന്നെ ഇല്ലെന്നു വരുമല്ലോ.

സമാധാനം — അതു ശരിയല്ല. എന്തെന്നാൽ, എല്ലാ വിഷയങ്ങളിലും സൽബുദ്ധി (ഉണ്ട് എന്ന ജ്ഞാനം) എന്നും, അസൽബുദ്ധി (ഇല്ല എന്ന ജ്ഞാനം) എന്നും രണ്ടു വകയായി കാണപ്പെടുന്നു. നമ്മുടെ ബുദ്ധി (ജ്ഞാനം) യാതൊരു വിഷയത്തിൽ വ്യഭിചരിക്കുന്നില്ലയോ (തെററിപ്പോകുന്നില്ലയോ) അത് സത്തായിട്ടുള്ളതും, നമ്മുടെ ബുദ്ധി എവിടെ വ്യഭിചരിക്കുന്നുവോ അത് അസത്തായിട്ടുള്ളതുമാകുന്നു. ഇങ്ങിനെ സത്തിൻേറയും അസത്തിൻേറയും ഭേദം നമ്മുടെ ബുദ്ധിയെ ആശ്രയിച്ചു നില്ക്കുന്നു. നമ്മുടെ അനുഭവത്തിൽ ഈ രണ്ടു ബുദ്ധിയും (സൽബുദ്ധിയും അസൽബുദ്ധിയും) ഒരേ അധികരണത്തിൽ തന്നെ കാണപ്പെടുന്നു. (എങ്ങിനെയെന്നാൽ) 'ഘടം ഉണ്ട്', 'പടം ഉണ്ട്', 'ആന ഉണ്ട്', എന്നിങ്ങിനെയുള്ള ഘട്ടങ്ങളിൽ 'ഘടം' എന്ന അസൽബുദ്ധിയും 'ഉണ്ട്' എന്ന സൽബുദ്ധിയും, 'പടം' എന്ന അസൽബുദ്ധിയും 'ഉണ്ട്' എന്ന സൽബുദ്ധിയും 'അത്' എന്ന അസൽബുദ്ധിയും 'ഉണ്ട്' എന്ന സൽബുദ്ധിയും ഇങ്ങിനെ സൽബുദ്ധിയും അസൽബുദ്ധിയും എല്ലാ വിഷയങ്ങളിലുമിരിക്കുന്നു. എന്നാൽ 'ഇത് നീലനിറമായ താമരപ്പൂവ്' (എന്നിങ്ങിനെ ധൎമ്മവും ധൎമ്മിയും) എന്നതുപോലെയല്ലതാനും. * ഈ രണ്ടു ബുദ്ധികളുള്ള

---

1 (ആ) ഘടം മുതലായ കാൎയ്യം മണ്ണു മുതലായ കാരണത്തിൽനിന്നു സ്വതഃ വ്യതിരിക്തമായി ഭവിക്കുന്നില്ല. അപ്രകാരംതന്നെ മണ്ണു മുതലായതു തൽകാരണവ്യതിരിക്തമായും ഭവിക്കുന്നില്ല. ഇങ്ങിനെ മേല്ക്കുമേൽ കാരണരൂപേണ നോക്കുമ്പോൾ കാൎയ്യരൂപങ്ങളെല്ലാം അസത്യമായി ഭവിക്കുന്നുവെന്നു കാണുന്നു. ഇതിനാൽ, പരമാത്മസത്ത (=വാസ്തവമായി ഉള്ള വസ്തു) കാൎയ്യകാരണങ്ങളാൽ നിയമിക്കപ്പെടുന്നില്ലെന്നും, അതുകൊണ്ട് കാൎയ്യകാരണങ്ങളായി കാണപ്പെടുന്ന സകലവും അസത്താണെന്നും, വരുന്നു.

* (ആ) സൽബുദ്ധിയും ഘടബുദ്ധിയും പരമാത്മത്തിൽ സത്യമായ ഒരു വസ്തുവിനെത്തന്നെയാണ് കാണിക്കുന്നത്. അല്ലാതെ ധൎമ്മവും ധൎമ്മിയും, അല്ലെങ്കിൽ സാമാന്യവും വിശേഷവും, എന്നപോലെ രണ്ടു ഭിന്നപദാൎത്ഥങ്ങൾ അന്യോന്യസംബന്ധത്തോടുകൂടി ഒരേ അധികരണത്തിൽ ഇരിക്കുന്നതുപോലെയല്ല. എന്തെന്നാൽ, സൽബുദ്ധിപോലെ ഘടബുദ്ധിയും സത്യമാണെങ്കിൽ 'ഘടം ഉണ്ട്' എന്നിങ്ങിനെ ഘടബുദ്ധിയും സൽബുദ്ധിയും കൂടി ചേൎന്നിട്ടുണ്ടാകുന്ന ജ്ഞാനംപോലെ ഘടവും പടവും കൂടി ചേൎന്നിട്ടുള്ള ജ്ഞാനമെന്തുകൊണ്ടുണ്ടായിക്കൂടാ? എന്നാൽ വാസ്തവത്തിൽ ഒരേ അധികരണത്തിൽ ഘടബുദ്ധിയും സൽബുദ്ധിയും ചേൎന്നിരിക്കുന്നതായ ഉപലബ്ധിയുണ്ടാകുന്നത് അജ്ഞാനംകൊണ്ടാണെന്നു സാധിക്കാവുന്നതാണ്. പരമാത്മത്തിൽ സത്യമായ വസ്തു ഒന്നു മാത്രമേയുള്ളു. അതാണ് ഘടപടാദികളിലുള്ള സൽബുദ്ധി. രജ്ജുവിനെ കണ്ടിട്ടു പലരും പലവിധത്തിൽ ഭ്രമിക്കുന്നു എങ്കിലും രജ്ജുമാത്രമേ സത്യമായിട്ടുള്ളുവെന്നും, അതിൽ ആരോപിക്കപ്പെട്ടിട്ടുള്ള വിവിധകല്പനകളെല്ലാം അസത്യമാണെന്നും നമുക്കറിയാമല്ലോ. അതുപോലെതന്നെ 'ഉണ്ട്' (സൽ) എന്നൊരു ജ്ഞാനം സൎവ്വത്ര വ്യാപിച്ചിരിക്കുന്നതായി കാണുന്നു. അത് ഒരേടത്തും വ്യഭിചരിക്കുന്നില്ല. അതാണ് പരമാത്മത്തിൽ സത്യമായ വസ്തു. അതിൽ ആരോപിക്കപ്പെട്ടിട്ടുള്ള ഘടപടാദികല്പനകളെല്ലാം പരമാൎത്ഥത്തിൽ ഇല്ലാത്തവയാകുന്നു എന്നൎത്ഥം.

തിൽ 'ഘടം' 'പടം' മുതലായ (അസൽ) ബുദ്ധി വ്യഭിചരിക്കുന്നുവെന്നു പറഞ്ഞുവല്ലോ. എന്നാൽ 'ഉണ്ട്' എന്ന (സൽ) ബുദ്ധി ഒരിക്കലും വ്യഭിചരിക്കുന്നില്ല. അതിനാൽ ഘടാദിബുദ്ധിവിഷയം അസ്ഥിരമാകയാൽ അസത്യമാകുന്നു. എന്നാൽ 'ഉണ്ട്' എന്ന സൽബുദ്ധിവിഷയം അസത്യമാകുന്നില്ല. എന്തെന്നാൽ അതു വ്യഭിചരിക്കുന്നില്ല.

ഇവിടെ പൂർവ്വപക്ഷി ഇങ്ങിനെ പറയുമായിരിക്കാം—'ഘടം നശിച്ചതിന്റെശേഷം നമ്മുടെ അതിനെപ്പററിയുള്ള ബുദ്ധി പോയാൽ (അതോടുകൂടി) 'ഉണ്ട്' എന്ന ബുദ്ധിയും നശിക്കണമല്ലോ.

സമാധാനം—ഇല്ല. എന്തെന്നാൽ, 'ഉണ്ട്' എന്ന ബുദ്ധി, ഘടം നശിച്ചാലും, പടം മുതലായവയിലും കാണുന്നുണ്ട്. വിശേഷണവിഷയമായിട്ടുമാത്രമാണ് സൽബുദ്ധി ഇരിക്കുന്നത്. അതിനാൽ അതു നശിക്കുന്നില്ല.

പൂർവ്വപക്ഷം—സൽബുദ്ധിയെപ്പോലെതന്നെ ഘടബുദ്ധിയും, ഒരു ഘടം നശിച്ചാൽ, മറെറാരു ഘടത്തിൽ കാണപ്പെടുന്നുവല്ലോ.

സമാധാനം—അങ്ങിനെ പറഞ്ഞുകൂടാ. എന്തെന്നാൽ, ഘടബുദ്ധി പടാദിയിൽ കാണപ്പെടുന്നില്ല.

പൂർവ്വപക്ഷം—ഘടം നശിച്ചാൽ പിന്നെ സൽബുദ്ധി കാണപ്പെടുന്നില്ലല്ലോ.

സമാധാനം—അങ്ങിനെ പറവാൻ പാടില്ല. എന്തെന്നാൽ, വിശേഷ്യം നശിച്ചിരിക്കുന്നു. സൽബുദ്ധി വിശേഷണവിഷയമാകുന്നു. വിശേഷ്യജ്ഞാനംകൂടാതെ വിശേഷണജ്ഞാനം പാടുള്ളതല്ല. അങ്ങിനെയിരിക്കെ വിശേഷ്യാഭാവത്തിങ്കൽ വിശേഷണജ്ഞാനം എങ്ങിനെ ഉണ്ടാകുന്നു? വിഷയാഭാവം ഹേതുവായിട്ട് സൽബുദ്ധി ജനിക്കുന്നില്ല എന്നല്ലാതെ നശിച്ചുവെന്നു പറവാൻ പാടില്ല.

പൂർവ്വപക്ഷം—ഘടാദിവിശേഷ്യം അസത്യമായിരിക്കെ സത്യബുദ്ധിയും അസത്യബുദ്ധിയും ഒന്നിൽതന്നെയിരിക്കുന്നുവെന്നതു യുക്തമല്ലല്ലോ.

സമാധാനം—അങ്ങിനെയല്ല. എന്തെന്നാൽ, മരീചികയെ (കാനൽജലത്തെ) കണ്ടിട്ട് 'ഇതു ജലം ആകുന്നു' എന്നു നമുക്കു തോന്നുമ്പോൾ മരീചിക എന്ന ഒരേ അധികരണത്തിൽതന്നെ ജലം എന്ന അസത്യബുദ്ധിയും, 'ആകുന്നു' എന്ന സത്യബുദ്ധിയും കൂടി ചേർന്നിരിക്കുന്നതായി നാം കാണുന്നു. അതിനാൽ, അസത്തായിരിക്കുന്ന ദേഹാദികൾക്കും ദ്വന്ദ്വങ്ങൾക്കും തൽകാരണങ്ങൾക്കും സത്യഭാവമില്ല. അപ്രകാരംതന്നെ, സത്തായിരിക്കുന്ന ആത്മാവിന്ന് അസത്യഭാവവുമില്ല; എന്തുകൊണ്ടെന്നാൽ ആത്മാ ഒരേടത്തും വ്യഭിചരിക്കുന്നതല്ല എന്നു നാം തീർച്ചയായി പറയുന്നു.

ഇങ്ങിനെ സത്തായും അസത്തായുമിരിക്കുന്ന ആത്മാവിന്റേയും അനാത്മാവിന്റേയും രണ്ടിന്റേയും നിശ്ചയം തത്ത്വദർശികളാൽ അറിയപ്പെട്ടിട്ടുണ്ട്.

തത്ത്വദശികൾ=സൽ എന്നുമുള്ളതാകുന്നു, അസൽ ഒരിക്കലുമുള്ളതല്ല, എന്നിങ്ങിനെ സദസത്തുകളുടെ തത്ത്വത്തെ അറിയുന്നവർ. 'തൽ' സവ്വനാമമാകുന്നു. സവ്വമായത് ബ്രഹ്മമാകുന്നു. അതുകൊണ്ട് 'തൽ' ശബ്ദം ബ്രഹ്മവാചകമാകുന്നു. അതിൻെറ (തത്തിൻെറ) ഭാവം തത്ത്വം—ബ്രഹ്മത്തിൻെറ യഥാത്മഭാവം. അതിനെ പരിശോധിക്കുക ശീലമുള്ളവർ തത്ത്വദശികൾ.

അങ്ങിനെയുള്ള തത്ത്വദശികളെപ്പോലെ സൂക്ഷ്മത്തെ അറിഞ്ഞ് ശോകമോഹങ്ങളെ ഉപേക്ഷിച്ച്, ശീതോഷ്ണാദികളായും ആഗമാപായികളായുമുള്ള ദ്വന്ദ്വങ്ങളെ, മരീചികയിൽ ജലമെന്നപോലെ, അസത്യമായി വിചാരിച്ച്, അവയെ സഹിച്ചാലും എന്നു താല്പയ്യം.

[ശ—സ] ശബ്ദാദിവിഷയങ്ങളെ ത്യജിച്ച് ബ്രഹ്മത്തെത്തന്നെ സദാ അനുസന്ധാനംചെയ്യാനശക്യമാണ് എന്നു ശങ്കിക്കുന്നുവെങ്കിൽ, ബ്രഹ്മമല്ലാതെ മററു യാതൊരു വസ്തുവുമില്ല എന്നും ബ്രഹ്മം തന്നെ പൂണ്ണമായും നിത്യമായും നിരന്തരമായുമിരിക്കുന്നതിനാൽ മുമുക്ഷുവായവൻ സദാ ബ്രഹ്മത്തെത്തന്നെ അനുസന്ധാനം ചെയ്യേണ്ടതാണെന്നും, സൂചിപ്പിക്കുന്നതിന്നുവേണ്ടി ബ്രഹ്മം മാത്രമേ സത്തായിട്ടുള്ളു, തദന്യമായിട്ടുള്ളതെല്ലാം അസത്താകുന്നു എന്നു പ്രതിപാദിക്കുന്നു.

നാസതോ വിദ്യതേ ഭാവഃ=അസച്ഛബ്ദാദിലക്ഷണമായിരിക്കുന്ന ഈ ജഗത്തിന്ന് ഉണ്ട് എന്ന ഭാവം ഒരിക്കലുമില്ല. നാഭാവോ വിദ്യതേ സതഃ=സാമാന്യവിശേഷഭാവശൂന്യമായും അഖണ്ഡചിദേകരസമായും സവ്വവിക്രിയാരഹിതമായും, 'സദേവ' എന്നിങ്ങിനെ ശ്രുതിപ്രസിദ്ധമായും അപൂവ്വമായും അനപരമായും അനന്തരമായും അബാഹ്യമായുമിരിക്കുന്നത് യാതൊന്നോ ആ സത്തയ്ക്ക് (ബ്രഹ്മത്തിന്ന്) ഒരിക്കലും ഒരു ദിക്കിലും ഇല്ല എന്ന ഭാവമില്ല. ജാഗ്രത്സ്വപ്നസുഷുപ്ത്യാദികളിൽ സൽഭാവം കാണുന്നതിനാൽ ആത്മാ എപ്പോഴും ഉണ്ട് എന്നതിന്നു പ്രത്യക്ഷംതന്നെ പ്രമാണം. (അനുമാനാദിപ്രമാണങ്ങളെക്കൊണ്ടും ആത്മാവിൻെറ സൽഭാവത്തെ സാധിക്കാവുന്നതാണ്.)....ഉഭയോഃ.... തത്ത്വദശിഭിഃ=ബ്രഹ്മവിത്തുകളായിട്ടുള്ളവർ സത്തിൻേറയും അസത്തിൻേറയും നിശ്ചയത്തെ—എന്നും എങ്ങും നിറഞ്ഞതായിട്ട് ബ്രഹ്മം ഒന്നു മാത്രമേ ഉള്ളു, തദന്യമായിട്ടു യാതൊന്നുമില്ല, എന്നിങ്ങിനെ—നിഷ്കഷിച്ചറിഞ്ഞിട്ടുണ്ട്.

അതിനാൽ നീയും, ആത്മാ അനിത്യനാണെന്നുള്ള ഭ്രമത്തെക്കളഞ്ഞ്, ശോകരഹിതനായി ഭവിച്ച്, 'ഇതെല്ലാം ബ്രഹ്മംതന്നെയാണ്' എന്നുള്ള ശ്രുത്യത്ഥത്തെ മനസ്സിൽ നല്ലവണ്ണമുറപ്പിച്ചു സവ്വത്ര ബ്രഹ്മദശനപരനായി ഭവിച്ചാലും എന്നു സാരം.

എന്നാൽ പിന്നെ ഏതാണ് എന്നും നിത്യമായിരിക്കുന്നത്?—പറയുന്നു:—

൧൭. അവിനാശി തു തദ്വിദ്ധി യേന സവ്വമിദം തതം
വിനാശമവ്യയസ്യാസ്യ ന കശ്ചിൽ കത്തുമഹ്തി.

സവ്വം ഇദം=ഇതെല്ലാം (ആഗമാപായധമ്മാത്മകമായിരിക്കുന്ന ദേഹാദികൾ), യേന=ഏതു വസ്തുവിനാൽ, തതം=സാക്ഷിത്വേന വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, തൽ തു=അത് (ആ ആത്മസ്വരൂപമാകട്ടെ), അവിനാശി=നാശമില്ലാത്തതാണെന്ന്, വിദ്ധി=അറിഞ്ഞാലും. അവ്യയസ്യ അസ്യ=നാശമില്ലാത്ത ഇതിന്ന്, വിനാശം കത്തും=നാശത്തെ ചെയ്വാൻ, കശ്ചിൽ=ഒരുവനും, ന അഹ്തി=കഴിയുന്നില്ല.

ഇതെല്ലാം (ഈ പ്രപഞ്ചമെല്ലാം) ഏതു വസ്തുവിനാൽ (ഏതു പരബ്രഹ്മത്തിനാൽ) വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, അതിനെ (അങ്ങിനെയിരിക്കുന്ന സവ്വവ്യാപിയായ പരബ്രഹ്മത്തെ) നാശമില്ലാത്തതെന്നറിഞ്ഞാലും. അവ്യയമായ അതിനെ നശിപ്പിപ്പാൻ ആക്കും കഴിയുന്നതല്ല.

(ശം_ഭാ) അസദ്വസ്തുവിനെപ്പോലെ അതു നശിക്കുന്നതല്ല എന്നറിയണം. ഏത്? യാതൊരു സൽ എന്നു പറയപ്പെടുന്ന ബ്രഹ്മത്താൽ ആകാശസഹിതം സൎവ്വജഗത്തും, ഘടാദികൾ ആകാശത്താലെന്നപോലെ, വ്യാപിക്കപ്പെട്ടിരിക്കുന്നുവോ അതുതന്നെ. ഈ സത്ത്—ഈ ബ്രഹ്മം—വൃദ്ധിക്ഷയമില്ലാത്തതാകുന്നു. അതിനാൽ അവ്യയമെന്നു പറയപ്പെടുന്നു. അതു സ്വരൂപേണ അപചയത്തെ പ്രാപിക്കുന്നില്ല. എന്തെന്നാൽ, ദേഹാദിയെപ്പോലെ അത് അവയവമുള്ളതല്ല. തന്റേതായിട്ടുള്ള വല്ലതിന്റേയും നാശംകൊണ്ടും അതിനു ക്ഷയം വരുന്നതല്ല. എന്തെന്നാൽ, സ്വന്തമായിട്ട് അതിന് യാതൊന്നുമില്ല. ദേവദത്തൻ എന്നൊരാൾ സ്വന്തമായ ധനനാശംകൊണ്ടു ക്ഷയത്തെ പ്രാപിക്കുന്നതുപോലെ ബ്രഹ്മം വ്യയത്തെ പ്രാപിക്കുന്നില്ല. അതിനാൽ അവ്യയമായിരിക്കുന്ന ബ്രഹ്മത്തിന് നാശം വരുത്തുവാൻ ആൎക്കും കഴിയുന്നതല്ല. ന കശ്ചിൽ=ആൎക്കും—ഈശ്വരനുംകൂടി—ആത്മാവിനെ നശിപ്പിക്കുവാൻ ശക്തിയില്ല. എന്തെന്നാൽ, ആത്മാ ബ്രഹ്മംതന്നെയാകുന്നു. ആത്മാവിങ്കൽ ആത്മാവുതന്നെ പ്രവൎത്തിക്കുക എന്നതു വിരോധമാകുന്നു.

എന്നാൽ പിന്നെ അസ്ഥിരമായ ആ 'അസൽ' എന്നത് ഏതാണ്?—പറയുന്നു:—

൧൮. അന്തവന്ത ഇമേ ദേഹാ നിത്യസ്യോക്താഃ ശരീരിണഃ
അനാശിനോപ്രമേയസ്യ തസ്മാദ്യുധ്യസ്വ ഭാരത.

ഹേ ഭാരത=അല്ലയോ അൎജ്ജുന, നിത്യസ്യ=നിത്യനായും, അനാശിനഃ=നാശമില്ലാത്തവനായും, അപ്രമേയസ്യ=(പ്രത്യക്ഷാദിപ്രമാണങ്ങളെക്കൊണ്ട്) അറിയപ്പെടുവാൻ കഴിയാത്തവനായുമിരിക്കുന്ന, ശരീരിണഃ=ദേഹത്തോടുകൂടിയവനായ ആത്മാവിന്റെ, ഇമേ ദേഹാഃ=ഈ ദേഹങ്ങൾ, അന്തവന്തഃ ഉക്താഃ=അവസാനമുള്ളവയാണെന്നു പറയപ്പെടുന്നു. തസ്മാൽ=അതിനാൽ, യുധ്യസ്വ=യുദ്ധംചെയ്താലും.

നിത്യനായും നാശമില്ലാത്തവനായും അറിയപ്പെടുവാൻ കഴിയാത്തവനായും ദേഹത്തോടുകൂടിയവനായുമിരിക്കുന്ന ആത്മാവിന്റെ ഈ ദേഹങ്ങൾ നാശമുള്ളവയാണെന്നു പറയപ്പെടുന്നു. അതിനാൽ ഹേ അൎജ്ജുന, യുദ്ധംചെയ്താലും.

(ശം_ഭാ) എപ്രകാരമാണ് മൃഗതൃഷ്ണികയിലുള്ള സൽബുദ്ധി (ഉണ്ട് എന്ന ജ്ഞാനം) പ്രമാണനിരൂപണത്തിന്റെ ശേഷം അസത്യമായി ഭവിക്കുന്നത് അപ്രകാരംതന്നെ നിത്യനായും അനാശിയായും അറിയപ്പെടുവാൻ അശക്യനായും ശരീരത്തോടുകൂടിയവനായുമിരിക്കുന്ന ആത്മാവിന്റെ ഈ ദേഹങ്ങൾ, സ്വപ്നത്തിൽ തോന്നപ്പെടുന്നവയെപ്പോലേയും കൺകെട്ടുകാരന്റെ മായാപ്രയോഗങ്ങൾപോലേയും അവസാനത്തോടുകൂടിയവയാണെന്നു വിവേകികൾ പറയുന്നു. 'നിത്യൻ' എന്നും 'നാശമില്ലാത്തവൻ' എന്നും പറഞ്ഞതുകൊണ്ട് പുനരുക്തിദോഷമില്ല (പറഞ്ഞതുതന്നെ വീണ്ടും പറയുക എന്ന ദോഷമില്ല). എന്തെന്നാൽ, ലോകത്തിൽ നാം നിത്യത്വത്തേയും നാശത്തേയും രണ്ടു വിധമായി കാണുന്നുണ്ട്. ദേഹം അഗ്നിയിൽ വെന്തു ഭസ്മമായിട്ട് നമുക്കു കാണാതാകു

ബോഠം അതു നശിച്ചു എന്നു നാം പറയുന്നു. ദേഹം തദാകൃതിയിൽതന്നെ ഇരുന്നാലും, രോഗാദികഠംനിമിത്തം അതിന്നു മാററങ്ങഠം സംഭവിക്കുമ്പോഠം നാശത്തെ പ്രാപിക്കുന്നു എന്നും നാം പറയാറുണ്ട്. ഇവിടെ 'നാശമില്ലാത്തവൻ', 'നിത്യൻ' എന്ന പദങ്ങളെക്കൊണ്ട് ആത്മാവിനു മുൻപറഞ്ഞ രണ്ടുവിധനാശങ്ങളും സംബന്ധിക്കുകയില്ല എന്നാൎത്ഥമാകുന്നു. അല്ലെങ്കിൽ, ആത്മാവിൻെറ നിത്യത്വം, പൃഥിവ്യാദികളുടെ നിത്യത്വംപോലെയാണെന്നു ധരിച്ചെങ്കിലോ എന്നു ശങ്കിച്ച് അതിനെ നിഷേധിപ്പാൻ വേണ്ടിയാകുന്നു 'നിത്യൻ' എന്നും, 'അനാശി' എന്നും രണ്ടു വിശേഷണങ്ങളെ പ്രയോഗിച്ചിരിക്കുന്നത്. ആത്മാ (അപ്രമേയനാകുന്നു) പ്രത്യക്ഷാദിപ്രമാണങ്ങളെക്കൊണ്ടു (പരിച്ഛേദിക്കപ്പെടുവാൻ) നിൎണ്ണയിക്കപ്പെടുവാൻ വയ്യാത്തവനാകുന്നു. എന്നാൽ 'ആത്മാ ആഗമംകൊണ്ടും, അതിന്നു മുമ്പ് പ്രത്യക്ഷാദിപ്രമാണങ്ങഠംകൊണ്ടും നിൎണ്ണയിക്കപ്പെടുന്നുവെല്ലോ' എന്നുള്ള പൂൎവ്വപക്ഷം ഇവിടെ പാടുള്ളതല്ല. എന്തെന്നാൽ, ആത്മാ സ്വതസ്സിദ്ധനാകുന്നു. പ്രമാതാവായ ആത്മാ 'ഉണ്ട്' എന്നു സിദ്ധിച്ചാൽ മാത്രമേ അറിവാനിച്ഛിക്കുന്നവൻ അതിൻെറ പരമാൎത്ഥജ്ഞാനത്തിന്നു വേണ്ടുന്ന പ്രമാണത്തെ അന്വേഷിക്കുകയുള്ളു. 'ഞാനിപ്രകാരമാകുന്നു' എന്നിങ്ങിനെ പ്രമാതാവായ ആത്മാവിനെ അറിയുന്നതിന്നുമുമ്പ് ആരും പ്രമേയവസ്തുവിനെ നിൎണ്ണയിക്കുവാൻ ആരംഭിക്കുന്നതല്ല. ആത്മാ ആൎക്കും അപ്രസിദ്ധനായിരിക്കുന്നില്ല. അന്ത്യപ്രമാണമായിരിക്കുന്ന ശാസ്ത്രം (വേദം) * ആത്മാവിൽ ആരോപിക്കപ്പെട്ടിട്ടുള്ള അനാത്മധൎമ്മങ്ങളെ നിവൎത്തിപ്പിക്കുന്ന കാൎയ്യത്തിൽ മാത്രമേ പ്രമാണമായി ഭവിക്കുന്നുള്ളു. അല്ലാതെ മുമ്പുതന്നെ അറിയപ്പെടാത്ത വസ്തുവിനെ അറിയിപ്പിക്കുന്നതിന്ന് അതു പ്രമാണമായി ഭവിക്കുന്നില്ല. ഇതിന്നു പ്രമാണമായി ശ്രുതിവാക്യം—'യൽ സാക്ഷാദപരോക്ഷാൽ ബ്രഹ്മ, യ ആത്മാ സൎവ്വാന്തരഃ=യാതൊരു ബ്രഹ്മമാണ് സ്വതസ്സിദ്ധമായും അപരോക്ഷമായും (സ്വയമേവ പ്രകാശിച്ചുകൊണ്ടിരിക്കുന്നതായും) ഇരിക്കുന്നത്, യാതൊന്നാണ് ആത്മാവായും സകലഭൂതങ്ങളുടേയും അന്തൎയ്യാമിയായുമിരിക്കുന്നത്.' (ബൃ ഉ. ൩. ൪. ൧).

ഇങ്ങിനെ ആത്മാ നിത്യനും അവിക്രിയനുമായിരിക്കുന്നതിനാൽ നീ യുദ്ധംചെയ്താലും—യുദ്ധത്തിൽനിന്നു പിൻവലിക്കരുത് എന്നാൎത്ഥം.

ഇവിടെ യുദ്ധം ചെയ്യേണ്ടതാണ് എന്നു വിധിക്കുകയല്ല ചെയ്യുന്നത്. അൎജ്ജുനൻ യുദ്ധത്തിൽ പ്രവൎത്തിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. പക്ഷേ ശോകമോഹങ്ങളാൽ പ്രതിബന്ധിക്കപ്പെട്ടിട്ട് അൎജ്ജുനൻ വെറുതെ ഇരിക്കുന്നു. ശോകമോഹങ്ങളാകുന്ന പ്രതിബന്ധത്തെ നീക്കുവാൻ മാത്രമേ ഭഗവാൻ ശ്രമി

* വേദം അവസാനത്തെ പ്രമാണമാകുന്നു. എന്തെന്നാൽ, ആത്മാവല്ലാതെ കാണപ്പെടുന്ന സകലവസ്തുവും അസത്യമാണെന്നു വേദം പഠിപ്പിക്കുന്നു. ഈ തത്ത്വം അനുഭവപ്പെട്ടാൽ പിന്നെ വേറൊരു പ്രമാണംകൊണ്ടും പ്രയോജനമില്ല.

ക്കനുള്ളു. അതിനാൽ 'യുദ്ധം ചെയ്താലും' എന്നു പറഞ്ഞത് ഒരനുവാദം മാത്രമാകുന്നു. അതൊരു വിധിയല്ല.

[ശ-സ] ശരീരിണഃ=സൎവ്വശരീരങ്ങളിലും 'ഞാൻ' എന്നിങ്ങിനെ ഉപലഭ്യമാനനായും നിത്യനായുമിരിക്കുന്ന ആത്മാവിന്റെ.

ശരീരിണഃ ഇമേ ദേഹാഃ—ഇതുകൊണ്ട് സൎവ്വപ്രാണികളുടേയും ശരീരങ്ങളിൽ ഒരാത്മാവുതന്നെയാണ് സ്ഥിതിചെയ്യുന്നതെന്നു വരുന്നു. അതിനാൽ ഭഗവാന്റെ ഈ വചനം ആത്മാ ഒന്നേ ഉള്ളു എന്നതിലേക്കു പ്രമാണമായി ഭവിക്കുന്നു.

ശോകമോഹാദിസംസാരകാരണത്തിന്റെ നിവൃത്തിക്കായിക്കൊണ്ടാണ് ഗീതാശാസ്ത്രമെന്നും, അല്ലാതെ ധൎമ്മങ്ങളെ വിധിപ്പാനായിട്ടല്ല എന്നും, ഉള്ള സംഗതിയെ അൎജ്ജുനനെ ബോദ്ധ്യപ്പെടുത്തുവാൻവേണ്ടി ഭഗവാൻ വേദത്തിൽനിന്ന് രണ്ട് ഋക്കുകളെ (ഋക്കുകളുടെ താൽപൎയ്യാൎത്ഥത്തെ) എടുത്തു കാണിക്കുന്നു. *

ഭഗവാൻ അൎജ്ജുനനോടു പറയുന്നു—'ഭീഷ്മാദികൾ എന്നാൽ കൊല്ലപ്പെടുന്നുവല്ലോ. ഞാൻ തന്നെയാണല്ലോ അവരെ കൊല്ലുന്നത്' എന്നു നീ വിചാരിക്കുന്നുവെങ്കിൽ നിന്റെ ആ ബുദ്ധി തെററാകുന്നു—എങ്ങിനെ?—

൧൯. യ ഏനം വേത്തി ഹന്താരം യശ്ചൈനം മന്യതേ ഹതം
ഉഭൌ തൌ ന വിജാനീതോ നായം ഹന്തി ന ഹന്യതേ.

യഃ=എവൻ, ഏനം=ഇവനെ (ഈ ആത്മാവിനെ), ഹന്താരം=കൊല്ലുന്നവനായി, വേത്തി=അറിയുന്നുവോ, യഃ=എവൻ, ഏനം=ഇവനെ, ഹതം=കൊല്ലപ്പെട്ടവനായി, മന്യതേ=അറിയുന്നുവോ, തൌ ഉഭൌ=അവർ രണ്ടുപേരും, ന വിജാനീതഃ=വാസ്തവത്തെ അറിയുന്നില്ല. അയം=ഇവൻ, ന ഹന്തി=(ആരേയും) കൊല്ലുന്നില്ല. ന ഹന്യതേ ച=(ആരാലും) കൊല്ലപ്പെടുന്നതുമില്ല.

എവൻ ഈ ആത്മാവിനെ, (അന്യനെ) കൊല്ലുന്നവനായി അറിയുന്നുവോ, എവൻ ഈ ആത്മാവിനെ (അന്യനാൽ) കൊല്ലപ്പെടുന്നവനായി അറിയുന്നുവോ, അവർ രണ്ടുപേരും വാസ്തവത്തെ അറിയുന്നവരല്ല. എന്തെന്നാൽ, ഈ ആത്മാ ആരേയും കൊല്ലുന്നില്ല; ആരാലും കൊല്ലപ്പെടുന്നതുമില്ല.

(ശം-ഭാ) യാതൊരുവനാണ് ഈ പ്രകൃതത്തിൽ പറയപ്പെടുന്ന ആത്മാവിനെ, കൊല്ലുക എന്ന ക്രിയയ്ക്കു കൎത്താവായി വിചാരിക്കുന്നത്, (മറെറാരു) എവനാണ് ആത്മാവിനെ, ദേഹനാശത്താൽ 'ഞാൻ കൊല്ലപ്പെട്ടു' എന്നിങ്ങിനെ കൊല്ലുന്ന ക്രിയയ്ക്കു കൎമ്മഭൂതമായി വിചാരിക്കുന്നത്, അവർ രണ്ടുപേരും, വിവേകമില്ലായ്മകൊണ്ട്, പരമാൎത്ഥത്തെ അറിയുന്നില്ല. 'ഞാൻ' എന്ന ജ്ഞാനത്തിനു വിഷയമായിരിക്കുന്ന ആത്മാവിനെപ്പററി, ദേഹനാശംനിമിത്തം 'ഞാൻ കൊല്ലുന്നു', 'ഞാൻ കൊല്ലപ്പെടുന്നു' എന്ന് എവർ വിചാരിക്കുന്നുവോ അവർ ആത്മതത്വത്തെ അറിയുന്നവരല്ലെന്നൎത്ഥം. എന്തെന്നാൽ, ആത്മാ വികാരമില്ലാത്തവനാകയാൽ ഹനനക്രിയയ്ക്കു കൎത്താവായും കൎമ്മമായും ഭവിക്കുന്നില്ല.

* (ആ) അതിൽ പ്രഥമമന്ത്രത്തിന്റെ താൽപൎയ്യാൎത്ഥത്തെ (ഈ ശ്ലോകംകൊണ്ട്) വിവരിക്കുന്നു.

എന്തുകൊണ്ടാണ് ആത്മാ അവിക്രിയനാകുന്നത്? ഇതിന്നു സമാധാനം രണ്ടാമത്തെ (ഋക്ക്) മന്ത്രംകൊണ്ടു പറയുന്നു:—

൨൦. ന ജായതേ മ്രിയതേ വാ കദാചി-
നായം ഭൂത്വാഭവിതാ വാ ന ഭൂയഃ
അജോ നിത്യഃ ശാശ്വതോയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ.

അയം=ഇവൻ (ഈ ആത്മാ), ശരീരേ=ദേഹം, ഹന്യമാനേ=കൊല്ലപ്പെടുമ്പോൾ, കദാചിൽ=ഒരിക്കലും, ന ഹന്യതേ=കൊല്ലപ്പെടുന്നില്ല. ന ജായതേ=ജനിക്കുന്നില്ല. ന മ്രിയതേ വാ=മരിക്കുന്നതുമില്ല. ഭൂത്വാ=ഉണ്ടായിട്ട്, ഭൂയഃ=പിന്നെ, ഭവിതാ വാ ന=ഇരിക്കുമെന്നതുമില്ല. (യസ്മാൽ)=എന്തുകൊണ്ടെന്നാൽ, അയം=ഇവൻ (ആത്മാ), അജഃ=ജന്മമില്ലാത്തവൻ, നിത്യഃ=നാശമററവൻ, ശാശ്വതഃ=ഒരേ വിധമായിരിക്കുന്നവൻ, പുരാണഃ=മുമ്പുതന്നെ ഉള്ളവൻ.

ദേഹം കൊല്ലപ്പെട്ടാലും ആത്മാ ഒരിക്കലും കൊല്ലപ്പെടുന്നില്ല. ആത്മാ ജനിക്കുന്നില്ല, മരിക്കുന്നതില്ല, ഉണ്ടായിട്ടു പിന്നെ ഇരിക്കുക എന്നതുമില്ല. എന്തുകൊണ്ടെന്നാൽ, ആത്മാ ജന്മമില്ലാത്തവനും നിത്യനും ശാശ്വതനും പണ്ടേക്കുപണ്ടേതന്നെ ഉള്ളവനുമാകുന്നു.

(ശം-ഭാ) ആത്മാ ജനിക്കുന്നില്ല—ജനനമെന്ന വികാരം ആത്മാവിന്നില്ലെന്നൎത്ഥം. അപ്രകാരംതന്നെ ആത്മാ മരിക്കുന്നില്ല—ആത്മാവിന്ന് അന്ത്യമായ നാശലക്ഷണമായ വികാരവും നിഷേധിച്ചിരിക്കുന്നു. 'വാ' എന്ന ശബ്ദത്തിന്ന് ഇവിടെ 'ച' എന്നൎത്ഥമാകുന്നു. കദാചിൽ (=ഒരിക്കലും) എന്ന ശബ്ദംകൊണ്ട് ഒരിക്കലും മരിക്കുന്നില്ല, ഒരിക്കലും ജനിക്കുന്നില്ല എന്നിങ്ങിനെ (ആത്മാവിൽ) എല്ലാജാതി വികാരത്തേയും നിഷേധിക്കുന്നു. എന്തുകൊണ്ടെന്നാൽ, ആത്മാ ഒരിക്കൽ ഉണ്ടായിട്ട് (ഭൂയഃ അഭവിതാ ന=) പിന്നെ ഇല്ലാതെയാകുന്നില്ല. * ലോകത്തിൽ സാധാരണയായി ഉണ്ടായിട്ടു പിന്നെ ഇല്ലാതെയാകുന്നവനെക്കുറിച്ചാണ് 'മരിക്കുന്നു' എന്നു പറയുക. എന്നാൽ ആത്മാ അങ്ങിനെ മരിക്കുന്നില്ല. ദേഹത്തെപ്പോലെ ആത്മാ മുമ്പില്ലാതെയിരുന്നിട്ടു പിന്നെ ഉണ്ടാവുക എന്നതില്ല. മുമ്പില്ലാതെയിരുന്നിട്ടു പിന്നെ ഉണ്ടാകുന്നവനെക്കുറിച്ചാണ് 'ജനിക്കുന്നു' എന്നു സാധാരണ പറയുക. ആത്മാ അപ്രകാരമല്ല. അതിനാൽ ആത്മാ ജനിക്കുന്നില്ല. അതുഹേതുവായിട്ട് ആത്മാ അജനാകുന്നു. മരിക്കുന്നില്ല എന്ന കാരണത്താൽ ആത്മാ നിത്യനുമാകുന്നു. ആദ്യവസാനങ്ങളായ (ജനനമരണലക്ഷണങ്ങളായ) വികാരങ്ങളെ നിഷേധിച്ചതുകൊണ്ടുതന്നെ ആത്മാവിൽ സകലവികാരങ്ങളും നിഷേധിക്കപ്പെടുന്നു. എന്നാലും, അവയുടെ മദ്ധ്യേ വൎത്തിക്കുന്ന യൌവനാദിവികാരങ്ങളും പ്രതിഷിദ്ധങ്ങളാണെന്ന് ഇവിടെ പ്രത്യേകം പറഞ്ഞിട്ടില്ലെങ്കിലും 'ശാശ്വതഃ' എന്നു തുടങ്ങിയ പദങ്ങളെ

---

* ശങ്കരഭാഷ്യപ്രകാരം 'നായം ഭൂത്വാഭവിതാ വാ ന ഭൂയഃ' എന്നാകുന്നു പാഠം. 'അഭവിതാ' എന്നു പദച്ഛേദം.

ക്കൊണ്ട് അവയും പ്രതിഷേധിക്കപ്പെടുന്നു. അത് (ആത്മാ) ശാശ്വതനാകുന്നു—എന്നുമുള്ളവനാകുന്നു. ക്രമേണ ക്ഷയത്തെ പ്രാപിക്കുക എന്ന വിക്രിയയെ ഇതുകൊണ്ട് (ശാശ്വതശബ്ദംകൊണ്ട്) നിഷേധിക്കുന്നു. അവയവമില്ലാത്തതിനാൽ സ്വരൂപേണ ക്ഷയത്തെ പ്രാപിക്കുന്നില്ല. നിർഗ്ഗുണത്വംഹേതുവായിട്ടു ഗുണക്ഷയംകൊണ്ടും (ആത്മാ) ക്ഷയത്തെ പ്രാപിക്കുന്നില്ല. ക്ഷയത്തിന്റെ വിപരീതമായ 'വൃദ്ധി' എന്ന വികാരത്തേയും 'പുരാണഃ' എന്ന ശബ്ദംകൊണ്ട് പ്രതിഷേധിക്കുന്നു. യാതൊന്നാണ്, സ്വാവയവങ്ങൾ തടിക്കുന്നതുകൊണ്ട്, വലിപ്പത്തിൽ കൂടുന്നത് അതു വൎദ്ധിക്കുന്നു എന്നും അഭിനവമാകുന്നു എന്നും (നാം) പറയുന്നു. എന്നാൽ ഈ ആത്മാ അവയവരഹിതനാകയാൽ പുരാണനാകുന്നു (പുരാ അപി നവ ഏവ=പണ്ടുതന്നെ പുത്തനായിട്ടേ ഇരിക്കുന്നു) വൎദ്ധിക്കുന്നില്ല എന്നൎത്ഥം. ദേഹം ഹനിക്കപ്പെട്ടാലും ആത്മാ ഹനിക്കപ്പെടുന്നില്ല. പുനരുക്തിദോഷനിവാരണത്തിന്നായി 'ഹന്തി' എന്ന പദം 'വിപരിണാമം' (മറെറാന്നായി മാറുക) എന്ന അൎത്ഥത്തിലാണ് പ്രയോഗിച്ചിരിക്കുന്നത്. ആത്മാ വിപരിണാമത്തെ പ്രാപിക്കുന്നില്ല എന്നൎത്ഥം.

ഈ മന്ത്രംകൊണ്ട് ലൌകികവസ്തുവികാരങ്ങളായ ഷൾഭാവവികാരങ്ങൾ * (ആറുവിധമാററങ്ങൾ) ആത്മാവിൽ നിഷേധിക്കപ്പെടുന്നു. സൎവ്വപ്രകാരേണയുള്ള വികാരങ്ങൾ ഇല്ലാത്തവനാണ് ആത്മാ എന്നു വാക്യാൎത്ഥം. അതു ഹേതുവായിട്ട് 'ഉഭൌ തൌ ന വിജാനീതഃ' (രണ്ടുപേരും ആത്മതത്വത്തെ അറിയുന്നില്ല) എന്നു മുമ്പിൽ പറഞ്ഞ മന്ത്രത്തോട് ഇതിന്റെ സംബന്ധത്തെ കാണിക്കുന്നു.

[ശ-സ] എന്നാൽ ആത്മതത്വം എപ്രകാരമാകുന്നു?—കൂടസ്ഥാസംഗചിദ്രൂപതത്വംതന്നെയാണ് ആത്മാവിന്റെ സ്വാഭാവികമായ തത്വം. ആത്മാ ജന്മാദിഷൾഭാവവികാരരഹിതനുമാകുന്നു. ഈ അൎത്ഥത്തെ ബോധിപ്പിക്കുന്നതിന്നുവേണ്ടി രണ്ടാമത്തെ മന്ത്രാൎത്ഥമുപദേശിക്കുന്നു. ശ്ലോകാൎത്ഥം ശാങ്കരഭാഷ്യംകൊണ്ടു സ്പഷ്ടമാകുന്നു.

'യ ഏനം വേത്തി ഹന്താരം' (അ ൨. ശ്ലോ. ൧൯.) ഈ മന്ത്രംകൊണ്ട് ആത്മാ ഹനനക്രിയയ്ക്കു കൎത്താവുമല്ല, കൎമ്മവുമല്ല എന്നു പറഞ്ഞിട്ട് 'ന ജായതേ' എന്നതുകൊണ്ട് ആത്മാ അവിക്രിയനാണെന്നതിന്നുള്ള കാരണത്തേയും പറഞ്ഞ് പ്രതിജ്ഞാതമായിരിക്കുന്ന അൎത്ഥത്തെ ഉപസംഹരിക്കുന്നു:—

൨൧. വേദാവിനാശിനം നിത്യം യ ഏനമജമവ്യയം
കഥം സ പുരുഷഃ പാൎത്ഥ കം ഘാതയതി ഹന്തി കം.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, യഃ=എവൻ, ഏനം=ഈ ആത്മാവിനെ, നിത്യം1=വൃദ്ധിശൂന്യനായും, അവ്യയം2=ക്ഷയമില്ലാത്തവനായും, അജം3=ജന്മമില്ലാത്തവനായും

* (ശ്രീ) ലൌകികവസ്തുക്കൾക്കുള്ള ഷൾഭാവവികാരങ്ങളെ താഴെ കാണിക്കുന്നു—

൧. ജായതേ=ജനിക്കുന്നു. ൨. അസ്തി=ഇരിക്കുന്നു. ൩. വൎദ്ധതേ=വൎദ്ധിക്കുന്നു (വളരുന്നു) ൪. വിപരിണമതേ=മറെറാന്നായി മാറുന്നു. ൫. അപക്ഷീയതേ=കുറയുന്നു. ൬. നശ്യതി=നശിക്കുന്നു.

[ശ-സ] 1 ഏകരസനായും അദ്വിതീയനായും.

2 ഒരുപ്രകാരത്തിലും വ്യയത്തെ (ക്ഷയത്തെ) പ്രാപിക്കാത്തവനായും

3 ജന്മാദിസൎവ്വവികാരശൂന്യനായവനായും

അവിനാശിനം=നാശമില്ലാത്തവനായും, വേദ[1]=അറിയുന്നുവോ, സഃ പുരുഷഃ[2]=ആ പുരുഷൻ, കം=ആരെ, കഥം=എങ്ങിനെ, ഹന്തി=കൊല്ലുന്നു. (തഥാ)=അപ്രകാരംതന്നെ, കം=ആരെ, ഘാതയതി=കൊല്ലിക്കുന്നു.

അല്ലയോ അജ്ജുന, ഈ ആത്മാവിനെ വൃദ്ധിയില്ലാത്തവനായും ക്ഷയമില്ലാത്തവനായും ജന്മമില്ലാത്തവനായും നാശമില്ലാത്തവനായും എവൻ അറിയുന്നുവോ ആ പുരുഷൻ ആരേയെങ്കിലും കൊല്ലുകയോ കൊല്ലിക്കുകയോ ചെയ്യുന്നതെങ്ങിനെ?

(ശം_ഭാ) നാശമില്ലാത്തവനെന്നും (അന്ത്യഭാവവികാരരഹിതനെന്നും), വിപരിണാമരഹിതനെന്നും, ജന്മരഹിതനെന്നും, അപക്ഷയരഹിതനെന്നും മററും മുൻമന്ത്രംകൊണ്ടു പറയപ്പെട്ട ലക്ഷണങ്ങളോടുകൂടിയ ആത്മാവിനെ ആര റിയുന്നുവോ അങ്ങിനെയുള്ള വിദ്വാനായ പുരുഷൻ പിന്നെ എങ്ങിനെയാണ് ഹനനക്രിയയെ ചെയ്യുന്നത്? എങ്ങിനെയാണ് മററൊരുവനെക്കൊണ്ടു ചെയ്യിക്കുന്നതും? ഒരുവിധത്തിലും ആരേയും കൊല്ലുന്നില്ല, ഒരുവിധത്തിലും ആരേയും കൊല്ലിക്കുന്നതുമില്ല, എന്നിങ്ങിനെ ഈ രണ്ടു ചോദ്യങ്ങൾക്കും നിഷേധാത്ഥമാകുന്നു. എന്തെന്നാൽ ഇവിടെ ചോദ്യത്തിന് ഒരു വഴിയുമില്ല. ഹനനക്രിയയെ നിഷേധിക്കുന്നതിനു കാരണമായ (ആത്മാവിൻെറ) അവിക്രിയത്വം സവ്വകമ്മനിഷേധത്തിന്നും കാരണമാകയാൽ വിദ്വാനായവന്ന് സകലകമ്മവും പ്രതിഷേധിച്ചിരിക്കുന്നുവെന്നാണ് ഭഗവാൻ അഭിപ്രായപ്പെട്ടിട്ടുള്ള പ്രകരണാത്ഥം. ഹനനക്രിയാനിഷേധത്തെ കാണിച്ചത് ഒരുദാഹരണം മാത്രമായിട്ടാകുന്നു.

പൂവ്വപക്ഷം—വിദ്വാനിൽ കമ്മാസംഭവത്തിന് ഹ്യന്തൊരു വിശേഷഹേതുവിനെ കണ്ടിട്ടാണ് ഭഗവാൻ 'കഥം സ പുരുഷഃ പാത്ഥ' എന്നിങ്ങിനെ കമ്മങ്ങളെ ആക്ഷേപിക്കുന്നത്? ആത്മാവിൻെറ അവിക്രിയത്വംതന്നെ ഹേതുവിശേഷമെന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ എന്നു സമാധാനം പറയുമായിരിക്കാം. ശരിതന്നെ, പക്ഷേ അതൊരു മതിയായ കാരണമായില്ല. എന്തെന്നാൽ, വിദ്വാൻ അവിക്രിയനായ ആത്മാവിൽനിന്ന് അന്യനാകുന്നു. അവിക്രിയമായിരിക്കുന്ന (അനങ്ങാത്ത) ഒരു തൂണിനെ അറിയുന്ന ഒരുവന്നു കമ്മമില്ലെന്നു പറവാൻ പാടില്ലല്ലോ.

സമാധാനം—അങ്ങിനെ പറഞ്ഞുകൂട. എന്തെന്നാൽ, വിദ്വാൻ ആത്മാവുതന്നെയാകുന്നു. വിദ്വത്താ ദേഹാദിസമൂഹത്തിന്നുള്ളതല്ല. അപ്പോൾ പിന്നെ വിദ്വാൻ ദേഹാദിസംഘാതത്തിൽനിന്നു ഭിന്നനായിരിക്കുന്ന ആത്മാവാകാതെ വേറെ വഴിയില്ല. അതിനാൽ വിദ്വാനും ആത്മാവിനെപ്പോലെ അവിക്രിയനാകുന്നു. അപ്രകാരമുള്ള ആത്മാവിൽ ഒരു കമ്മവുമില്ലാത്തതുകൊണ്ട് 'കഥം സ പുരുഷഃ പാത്ഥ' എന്ന ആക്ഷേപം യുക്തമാകുന്നു. ആത്മാ

1 ഇതുതന്നെയാണ് ഞാൻ എന്നിങ്ങിനെ സാക്ഷാത്തായി അറിയുന്നുവോ—.
2 സ്വാത്മഭാവത്തെ പ്രാപിച്ചിരിക്കുന്ന വിദ്വാൻ.

അവിക്രിയനാണെങ്കിലും അജ്ഞാനംനിമിത്തം ബുദ്ധിവൃത്തികളിൽനിന്നു വേർതിരിച്ചറിയപ്പെടാത്തതിനാൽ, ബുദ്ധിവൃത്തികളാലും മററും ഗ്രഹിക്കപ്പെടുന്ന ശബ്ദാദിവിഷയങ്ങളെ ആത്മാ അനുഭവിക്കുന്നുവെന്ന് ഏതുപ്രകാരമാണ് കല്പിക്കപ്പെടുന്നത്, അപ്രകാരം, അജ്ഞാനംനിമിത്തംതന്നെ, ആത്മാനാത്മവിവേകജ്ഞാനത്തോടുകൂടിയും സ്വതേ അസത്യരൂപമായുമുള്ള ബുദ്ധിവൃത്തികൊണ്ട് ആത്മാ, പരമാത്ഥത്തിൽ അവിക്രിയനാണെങ്കിലും 'വിദ്വാൻ' എന്നു കല്പിക്കപ്പെടുന്നു. വിദ്വാന്നു കമ്മം നിഷേധിക്കപ്പെട്ടതുകൊണ്ടു ശാസ്ത്രവിധികളായ സകലകമ്മങ്ങളും അവിദ്വാനാണ് വിധിക്കപ്പെട്ടിട്ടുള്ളതെന്നാകുന്നു ഭഗവാന്റെ നിശ്ചയം എന്നറിയപ്പെടുന്നു.

പൂർവ്വപക്ഷം—വിദ്യയും അവിദ്വാനാണ് വിധിക്കപ്പെട്ടിട്ടുള്ളത്. എന്തുകൊണ്ടെന്നാൽ, സകലത്തേയുമറിഞ്ഞിരിക്കുന്ന വിദ്വാന്ന്, പിഷ്ടപേഷണം പോലെ (വെണ്ണപോലെ അരച്ചതിനെ പിന്നേയുമരയ്ക്കുക എന്നതുപോലെ) വിദ്യകൊണ്ടാവശ്യമില്ല. അതുകൊണ്ട് അവിദ്വാനുവേണ്ടിയാണ് കമ്മങ്ങൾ വിധിക്കപ്പെട്ടിട്ടുള്ളത്, വിദ്വാൻവേണ്ടിയല്ല, എന്നു വിശേഷിച്ചു പറഞ്ഞത് അത്ര ശരിയായില്ല.

സമാധാനം—ആ ദോഷത്തെ ഇവിടെ കല്പിക്കുവാൻ പാടില്ല. എന്തെന്നാൽ, അനുഷ്ഠിക്കപ്പെടേണ്ട കമ്മങ്ങളുടെ (ഒരു ദിക്കിലുള്ള) ഭാവംകൊണ്ടും, (മററൊരു ദിക്കിലുള്ള) അഭാവംകൊണ്ടും ആ വിശേഷം സ്പഷ്ടമാകുന്നു. എങ്ങിനെയെന്നാൽ, അഗ്നിഹോത്രാദികമ്മങ്ങളുടെ അത്ഥത്തെ അവിദ്വാനറിഞ്ഞതിന്റെശേഷം അനേകസാധനങ്ങളോടുകൂടിയ അഗ്നിഹോത്രാദികമ്മങ്ങൾ അവനാൽ അനുഷ്ഠിക്കപ്പെടേണ്ടതാകുന്നു. 'ഞാൻ ചെയ്യുന്നവൻ, ഇത് എനിക്കു ചെയ്യേണ്ടത്' എന്നിങ്ങിനെയുള്ള വിചാരത്തോടുകൂടിയ അവിദ്വാന്ന് ഏതു പ്രകാരം കമ്മങ്ങൾ അനുഷ്ഠേയങ്ങളായി ഭവിക്കുന്നുവോ അപ്രകാരം യാതൊന്നും 'ന ജായതേ' എന്ന' ആത്മസ്വരൂപജ്ഞാനം വന്നിട്ടുള്ളവന്നു ചെയ്യേണ്ടതായിട്ടില്ല. ആത്മജ്ഞാനി 'ഞാൻ കത്താവല്ല, ഭോക്താവല്ല' എന്ന ദൃഢവിശ്വാസത്തോടുകൂടിയിരിക്കുന്നു. അവന്ന് 'ആത്മാ ഏകൻ, അകത്താ' എന്നും മററുമുള്ള ജ്ഞാനമല്ലാതെ വേറെ ഒന്നും തോന്നുകയില്ല. അതിനാൽ മുൻപറയപ്പെട്ട വിശേഷം—അവിദ്വാനെ സംബന്ധിച്ച് അനുഷ്ഠേയകമ്മത്തിന്റെ ഭാവവും, വിദ്വാനെ സംബന്ധിച്ച് അതിന്റെ അഭാവവും ആയ വിശേഷം—ശരിയായിത്തന്നെയിരിക്കുന്നു. ആർ ആത്മാവിനെപ്പററി 'ഞാൻ കത്താ' എന്നു വിചാരിക്കുന്നുവോ അവന്ന് 'എനിക്ക് ഇതു ചെയ്യേണ്ടത്' എന്ന ജ്ഞാനം നിശ്ചയമായി ഉണ്ടാകും. അപ്രകാരമുള്ളവനാണ് കമ്മത്തിന്നധികാരി. അവന്നു വേണ്ടിയാണ് കമ്മങ്ങൾ വിധിക്കപ്പെട്ടിട്ടുള്ളത്. അവനാണ് അവിദ്വാനും. എന്തെന്നാൽ, അവനെ ഉദ്ദേശിച്ചാണ് 'ഉഭൌ തൌ ന വിജാനീതഃ' എന്നു പറഞ്ഞത്. 'കഥം സ പുരുഷഃ പാത്ഥ' എന്ന ആക്ഷേപവചനംകൊണ്ടു വിശേ

ഷിപ്പിക്കപ്പെട്ട വിദ്വാൻ കൎമ്മത്തെ നിഷേധിക്കുകയും ചെയ്യുന്നു. അതുകൊണ്ട്, ആത്മജ്ഞാനിയും വിദ്വാനും മുമുക്ഷുവുമായ വിശിഷ്ടപുരുഷൻ മാത്രമേ സൎവ്വകൎമ്മസന്ന്യാസത്തിന്നധികാരിയാവുകയുള്ളു. അതിനാലാകുന്നു ഭഗവാൻ നാരായണൻ വിദ്വാന്മാരായ സാംഖ്യന്മാരേയും അവിദ്വാന്മാരായ കൎമ്മികളേയും വേറെ വിഭാഗിച്ചു 'ജ്ഞാനയോഗേന സാംഖ്യാനാം കൎമ്മയോഗേന യോഗിനാം' എന്നു രണ്ടു നിഷ്ഠകളെ അവരെക്കൊണ്ടു സ്വീകരിപ്പിച്ചത്. അപ്രകാരംതന്നെ ഭഗവാൻ വ്യാസൻ തന്റെ പുത്രനു 'ദ്വാവിമാവഥ പന്ഥാനൌ'(=മാൎഗ്ഗങ്ങൾ രണ്ടു വിധമാകുന്നു) എന്നും മററുമുപദേശിച്ചിട്ടുണ്ട്. കൎമ്മമാൎഗ്ഗം ആദ്യത്തേതെന്നും പിന്നെ ജ്ഞാനമാൎഗ്ഗമെന്നും അവിടെത്തന്നെ പറഞ്ഞിരിക്കുന്നു. ഈ വിഭാഗത്തെത്തന്നെ ഭഗവാൻ 'അതത്ത്വവിദഹംകാരവിമൂഢാത്മാ കൎത്താഹമിതി മന്യതേ; തത്ത്വവിത്തു നാഹം കരോമി' അ. ൩. ശ്ലോ. ൨൭, ൨൮; അ. ൫ ശ്ലോ. ൮൯) എന്നിങ്ങിനെ അവിടവിടെ കാണിക്കുന്നതാകുന്നു.

പണ്ഡിതന്മാരാണെന്നു നടിച്ചുകൊണ്ടു ചിലർ ഈ ഘട്ടത്തിൽ താഴെ പറയുംപ്രകാരം അഭിപ്രായപ്പെടുന്നു. 'ഞാൻ, ജന്മാദിഷൾഭാവവികാരമില്ലാത്തവനും അവിക്രിയനും അകൎത്താവും ഏകനും, ആയ ആത്മാവാകുന്നു' എന്ന ജ്ഞാനം ആൎക്കുമുണ്ടാകുന്നതല്ല. ആ ജ്ഞാനം വന്നാൽ മാത്രമേ സൎവ്വകൎമ്മസന്ന്യാസമുപദേശിപ്പാൻ പാടുള്ളുതാനും.

സമാധാനം—ഇതു ശരിയല്ല. എന്തെന്നാൽ, 'ന ജായതേ' എന്നും മററുമുള്ള ശാസ്ത്രോപദേശം എന്നാൽ വ്യൎത്ഥമായി ഭവിക്കും. ശാസ്ത്രോപദേശസാമൎത്ഥ്യംകൊണ്ട് ഒരുവന്നു ധൎമ്മാധൎമ്മങ്ങളുടെ ജ്ഞാനവും തന്റെ ജന്മാന്തരസംബന്ധമായ ജ്ഞാനവുമുണ്ടാകുന്നതുപോലെ 'ആത്മാ ഏകൻ, അവിക്രിയൻ, അകൎത്താ' എന്നും മററുമുള്ള ജ്ഞാനം എന്തുകൊണ്ട് അവന്നു ശാസ്ത്രങ്ങളിൽനിന്നു സിദ്ധിച്ചുകൂടാ എന്ന് അവരോടുതന്നെ ചോദിക്കേണ്ടതാകുന്നു. ആത്മാ ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലായ്കയാൽ അപ്രകാരമുള്ള ജ്ഞാനം അസാദ്ധ്യമാകുന്നുവെന്ന് അവൎക്കു പറവാൻ പാടില്ല. എന്തെന്നാൽ, 'ആത്മാ മനസ്സുകൊണ്ടുമാത്രമേ ദൎശിക്കപ്പെടുവാൻ കഴികയുള്ളൂ' (മനസൈവാനുദ്രഷ്ടവ്യം) എന്നു ശ്രുതിവാക്യമുണ്ട്. ശാസ്ത്രാചാൎയ്യോപദേശംകൊണ്ടുണ്ടായിട്ടുള്ള ശമം, ദമം, മുതലായവയാൽ പരിശുദ്ധമാക്കപ്പെട്ട മനസ്സ് ആത്മദൎശനത്തിന്ന് ഒരു ഇന്ദ്രിയ (കരണ)മായി ഭവിക്കുന്നു. ആത്മാ അവിക്രിയനാകുന്നു എന്നറിയുന്നതിന്ന് അനുമാനവും ആഗമവുമുള്ളപ്പോൾ ആ ജ്ഞാനമുണ്ടാവുകയില്ല എന്നു പറയുന്നതു സാഹസമാകുന്നു. ജ്ഞാനമുണ്ടാകുമ്പോൾ അതിന്റെ വിപരീതമായ അജ്ഞാനം നിശ്ചയമായി നശിക്കുമെന്നു സമ്മതിക്കേണ്ടതാകുന്നു. ആ അജ്ഞാനം ഇന്ന പ്രകാരമാണെന്ന് 'ഹന്താഹം ഹതോസ്മീത്യുഭൌ തൌ ന വിജാനീതഃ' എന്നുള്ള ഘട്ടത്തിൽ കാണിച്ചിട്ടുണ്ട്. ആത്മാവിന്നു ഹനനക്രിയയ്ക്കു കൎത്തൃത്വവും കൎമ്മത്വവും ഹേതുകൎത്തൃത്വവും അജ്ഞാനംകൊണ്ടുണ്ടായിട്ടുള്ളതാണെന്നും അവിടത്തന്നെ കാണിച്ചിട്ടുണ്ട്. ആത്മാ അവിക്രിയനാകയാൽ

ആത്മാവിന്നു കത്തൃത്വം മുതലായതുണ്ടെന്ന് ആരോപിക്കുന്നത് അജ്ഞാനംകൊണ്ടാണെന്ന സംഗതി എല്ലാ ക്രിയകളിലും ഒരുപോലെ പറയാവുന്നതാകുന്നു. സവ്വവികാരങ്ങളോടുകൂടിയ (വിക്രിയാവാനായ) ഒരു കത്താവിന്നുമാത്രമേ തന്റെ ക്രിയയ്ക്കു കമ്മഭൂതനായ അന്യനെക്കൊണ്ട് ഒരു കമ്മം ചെയ്യിപ്പിക്കുവാൻ പാടുള്ളു. അതിനാൽ ഭഗവാൻ വാസുദേവൻ 'വേദാവിനാശിനം....കഥം സ പുരുഷഃ പാത്ഥ' എന്ന ശ്ലോകംകൊണ്ടു വിദ്വാന്മാക്കു സകലകമ്മങ്ങളിലും കത്തൃത്വവും കാരയിതൃത്വവും ഒരു ഭേദവുംകൂടാതെ തീരെ നിഷേധിച്ചിരിക്കുന്നു. ഇങ്ങിനെ ഭഗവാൻ വിദ്വാന്മാക്കു കമ്മാധികാരം ലേശമില്ലെന്നു കാണിക്കുന്നു.

എന്നാൽ പിന്നെ വിദ്വാന്ന് എന്തിനാണ് അധികാരമെന്നു ചോദിക്കുന്നുവെങ്കിൽ അതിന്നു സമാധാനം 'ജ്ഞാനയോഗേന സാംഖ്യാനാം' എന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ട്. അപ്രകാരംതന്നെ ഭഗവാൻ സവ്കമ്മസന്യാസത്തെപ്പററി 'സവ്കമ്മാണി മനസാ' (അ ൫. ശ്ലോ ൧൩.) എന്നും മററുമുള്ള വചനങ്ങളെക്കൊണ്ടു പറയുന്നതുമാകുന്നു.

പൂവ്വപക്ഷം—ഇവിടെ 'മനസാ' എന്ന വചനംകൊണ്ടു വാചികമായും കായികമായുമുള്ള കമ്മങ്ങളുടെ സന്യാസമല്ലെന്നു വരുന്നുവല്ലോ.

സമാധാനം—അതില്ല. എന്തെന്നാൽ, 'സവ്കമ്മാണി' എന്നു വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു.

പൂവ്വപക്ഷം—മാനസികമായ സവ്വകമ്മങ്ങൾ എന്നാണ് അത്ഥം.

സമാധാനം—അല്ല. എന്തെന്നാൽ, വാക്കായവ്യാപാരങ്ങൾക്കു മുമ്പു മനോവ്യാപാരമാകയാൽ മനോവ്യാപാരമില്ലെങ്കിൽ യാതൊരു കമ്മവുമില്ല.

പൂവ്വപക്ഷം—എന്നാൽ ശാസ്ത്രസംബന്ധമായ വാക്കായകമ്മങ്ങൾക്കു കാരണങ്ങളായ മനോവ്യാപാരങ്ങളൊഴിച്ചു മറെറല്ലാ കമ്മങ്ങളേയും മനസ്സുകൊണ്ടുപേക്ഷിക്കട്ടെ.

സമാധാനം—'നൈവ കുവ്ൻ ന കാരയൻ' (ചെയ്യാതേയും ചെയ്യിക്കാതേയും) എന്ന വിശേഷണംകൊണ്ട് അതും പാടില്ല.

പൂവ്വപക്ഷം—എന്നാൽ പിന്നെ ഭഗവാൻ സവ്വകമ്മസന്യാസത്തെ ഉപദേശിച്ചിരിക്കുന്നതു ജീവിച്ചിരിക്കുന്നവന്നുവേണ്ടിയല്ല; മരിക്കുന്നവന്നുവേണ്ടിയായിരിക്കാം.

സമാധാനം—അങ്ങിനെയുമല്ല. എന്തെന്നാൽ, എന്നാൽ 'നവദ്വാരേ പുരേ ദേഹീ ആസ്തേ' (ഒമ്പതു ദ്വാരമുള്ള പുരത്തിൽ ദേഹി സ്വസ്ഥമായിരിക്കുന്നു) എന്നുള്ള വിശേഷണത്തിന്നത്ഥമില്ലാതെയാകും. മരിച്ചവൻ സവ്വകമ്മങ്ങളേയും സന്യസിച്ച് ആ ദേഹത്തിൽതന്നെ ഇരിക്കുന്നു എന്നു പറവാൻ പാടില്ല.

പൂൎവ്വപക്ഷം—എന്നാൽ അതിനെ ഇങ്ങിനെ വ്യാഖ്യാനിക്കുക:— ചെയ്യാതേയും ചെയ്യിക്കാതേയും അവൻ (വിദ്വാന്റെ ആത്മാ) സൎവ്വകൎമ്മങ്ങളേയും (ദേഹസംബന്ധമെന്നറികയാൽ) ദേഹത്തിൽ സന്ന്യസിച്ച് സുഖമായി വസിക്കുന്നു. അല്ലാതെ പുരത്തിൽ (ദേഹത്തിൽ) വസിക്കുന്നു എന്നൎത്ഥമെടുക്കേണ്ട.

സമാധാനം—അങ്ങിനേയും പാടില്ല. എന്തെന്നാൽ, സകലശ്രുതിസ്മൃതികളിലും ആത്മാ അവിക്രിയനാണെന്നു പറയപ്പെടുന്നു. എന്നുതന്നെയുമല്ല, ആസനക്രിയയ്ക്കു് (ഇരിക്കുക എന്ന ക്രിയയ്ക്കു്) അധികരണം (ഒരു സ്ഥാനം) ആവശ്യമാകുന്നു. സന്ന്യാസത്തിന്നു് അതാവശ്യമില്ല. 'സം' എന്നാദ്യമായിട്ടുള്ള ന്യാസശബ്ദത്തിന്നു ത്യാഗാൎത്ഥമാകുന്നു. നിക്ഷേപാൎത്ഥമല്ല. അതിനാൽ ആത്മജ്ഞാനിക്കു കൎമ്മത്തിനല്ല, സന്ന്യാസത്തിന്നുതന്നെയാണു്, അധികാരം എന്നു ഗീതാശാസ്ത്രം നമ്മെ പഠിപ്പിക്കുന്നു. ഈ അഭിപ്രായത്തെ നാം ആത്മജ്ഞാനപ്രകരണത്തെപ്പററി പറയുന്ന ഘട്ടങ്ങളിൽ അവിടവിടെ കാണിക്കാം.

[ശ—സ] നിൎവ്വികാരത്വവും നിത്യകൂടസ്ഥാസംഗചിദ്രൂപതയുമാകുന്ന അഹമൎത്ഥമായ ആത്മാവിന്റെ പരമാൎത്ഥതത്ത്വം എന്നു പ്രതിപാദിച്ചിട്ടു്, ഇപ്രകാരമുള്ള ആത്മതത്ത്വത്തെ അറിഞ്ഞിട്ടുള്ള വിദ്വാന്നു സൎവ്വകൎമ്മസന്ന്യാസംതന്നെയാണു് അധികാരം, വേറെ ഒന്നുമല്ല, എന്നു സൂചിപ്പിക്കുന്നു.

ഇനി പ്രകൃതത്തെ പറയുന്നു. ആത്മാ അവിനാശിയാണെന്നു പറഞ്ഞു. എന്തുപോലെയെന്നാൽ:—

൨൨. വാസാംസി ജീൎണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോപരാണി
തഥാ ശരീരാണി വിഹായ ജീൎണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ.

നരഃ=മനുഷ്യൻ, യഥാ=ഏതു പ്രകാരം, ജീൎണ്ണാനി=പഴയ, വാസാംസി=വസ്ത്രങ്ങളെ, വിഹായ=ഉപേക്ഷിച്ച്, നവാനി=പുതിയ, അപരാണി=വേറെ, (വസ്ത്രാണി)=വസ്ത്രങ്ങളെ, ഗൃഹ്ണാതി=ഗ്രഹിക്കുന്നുവോ, തഥാ=അപ്രകാരംതന്നെ, ദേഹീ=ദേഹത്തോടുകൂടിയ ആത്മാ, ജീൎണ്ണാനി=ജീൎണ്ണങ്ങളായ, ശരീരാണി=ശരീരങ്ങളെ, വിഹായ=ഉപേക്ഷിച്ച്, നവാനി=പുതിയതായ, അന്യാനി=വേറെ, (ശരീരാണി)=ശരീരങ്ങളെ, സംയാതി=പ്രാപിക്കുന്നു.

മനുഷ്യൻ എപ്രകാരമാണു് പഴയ വസ്ത്രങ്ങളെ ഉപേക്ഷിച്ച് പുതിയവയെ സ്വീകരിക്കുന്നതു് അപ്രകാരംതന്നെ ആത്മാവും പഴയ ദേഹങ്ങളെ വിട്ടു് പുതിയതായ അന്യദേഹങ്ങളെ പ്രാപിക്കുന്നു.

(ശം—ഭാ) ലോകത്തിൽ മനുഷ്യൻ എപ്രകാരമാണു് ഒരു ജീൎണ്ണവസ്ത്രത്തെ കളഞ്ഞു പുതിയതിനെ സ്വീകരിക്കുന്നതു് അപ്രകാരംതന്നെ ആത്മാവും ജീൎണ്ണദേഹത്തെ വിട്ടു (മനുഷ്യനെപ്പോലെ) ഒരു വികാരവുംകൂടാതെതന്നെ പുതിയ ദേഹത്തെ പ്രാപിക്കുന്നു.

[ശ—സ] വസ്തുക്കളാണു് വന്നുകൊണ്ടും പോയിക്കൊണ്ടുമിരിക്കുന്നതു്. വസ്തുക്കൾക്കാണു് നാമരൂപഭേദങ്ങളെല്ലാം. വസ്തുക്കളാണു് ശിഥിലമായി ഭവിക്കുന്നതും. അല്ലാതെ അവയെ ധരിക്കു

ന്ന പുരുഷനല്ല. അപ്രകാരംതന്നെ ശരീരങ്ങളാണ് വന്നുകൊണ്ടും പോയിക്കൊണ്ടുമിരിക്കുന്നത്. ശരീരങ്ങൾക്കുതന്നെയാണ് അവാന്തരവികാരങ്ങളെല്ലാം സംഭവിക്കുന്നത്. അല്ലാതെ അവയവരഹിതനായിരിക്കുന്ന ആത്മാവിനല്ല. ഇതുകൊണ്ട് ആത്മാ ദേഹാദികളിൽനിന്നു ഭിന്നനാണെന്നും അവിക്രിയനാണെന്നും നിത്യനാണെന്നും സൂചിപ്പിക്കപ്പെടുന്നു.

എന്തുകൊണ്ട് ആത്മാ അവിക്രിയനാകുന്നു?—ഭഗവാൻ പറയുന്നു:—

൨൩. നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ.

ശസ്ത്രാണി=ആയുധങ്ങൾ, ഏനം=ഇവനെ (ആത്മാവിനെ), ന ഛിന്ദന്തി=ഛേദിക്കുന്നില്ല (വെട്ടിമുറിക്കുന്നില്ല). പാവകഃ=അഗ്നി, ഏനം=ഇവനെ, ന ദഹതി=ദഹിപ്പിക്കുന്നില്ല. ആപഃ=ജലം, ഏനം=ഇവനെ, ന ക്ലേദയന്തി=നനയ്ക്കുന്നില്ല. മാരുതഃ=വായു, (ഏനം)=ഇവനെ, ന ശോഷയതി ച=ശോഷിപ്പിക്കുന്നതുമില്ല.

ഈ ആത്മാവിനെ ആയുധങ്ങൾ മുറി ഏല്പിക്കുന്നില്ല; അഗ്നി ദഹിപ്പിക്കുന്നില്ല; വെള്ളം ദ്രവമാക്കിത്തീർക്കുന്നില്ല; വായു ശോഷിപ്പിക്കുന്നതുമില്ല.

(ശം-ഭാ) പ്രകൃതവിഷയമായിരിക്കുന്ന ഈ ദേഹിയെ—ആത്മാവിനെ—ആയുധങ്ങൾ വെട്ടിമുറിക്കുന്നില്ല. ആത്മാവിന്നവയവങ്ങളില്ലാത്തതിനാൽ വാൾ മുതലായ ആയുധങ്ങൾ അവയവവിഭാഗത്തെ ചെയ്യുന്നില്ല. അപ്രകാരംതന്നെ അഗ്നി ആത്മാവിനെ ദഹിപ്പിക്കുന്നില്ല—അഗ്നിക്കും അതിനെ ഭസ്മമാക്കുവാൻ കഴികയില്ല. ജലം ആത്മാവിനെ ദ്രവിപ്പിക്കുന്നതുമില്ല. എന്തെന്നാൽ, അവയവത്തോടു കൂടിയിരിക്കുന്ന വസ്തുവിനെ ആർദ്രമാക്കി തദവയവങ്ങളെ വേറെയാക്കുന്നതിലാണ് ജലത്തിന്റെ സാമർത്ഥ്യം. എന്നാൽ അവയവഹീനനായ ആത്മാവിൽ അതു സംഭവിക്കുന്നില്ല. അപ്രകാരംതന്നെ, വായു സ്നേഹത്തോടുകൂടിയിരിക്കുന്ന ഒരു വസ്തുവിനെ, അതിലുള്ള സ്നേഹാംശത്തെ ശോഷിപ്പിച്ചുകൊണ്ടു നശിപ്പിക്കുന്നു. എന്നാൽ ആത്മാവിനെ വായുവുംകൂടി ശോഷിപ്പിക്കുന്നില്ല.

[ശ-സ] ഒരു ഘടത്തെ വെള്ളം കുതിർത്തുന്നു, ശസ്ത്രങ്ങൾ ഉടയ്ക്കുന്നു, വായു ശോഷിപ്പിക്കുന്നു, അഗ്നി ദഹിപ്പിക്കുന്നു. എങ്കിലും ആ ഘടത്തിലുള്ള ആകാശത്തെ നനയ്ക്കുകയോ, ഛേദിക്കുകയോ, ശോഷിപ്പിക്കുകയോ, ദഹിപ്പിക്കുകയോ ചെയ്യുന്നില്ല. അതുപോലെയാണ് ദേഹത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവിനേയുമെന്നു ഭാവം. ഇതിനാൽ ആത്മാവിന്ന് അവിക്രിയത്വം സിദ്ധമായി. ഇതുകൊണ്ടു ജരാരോഗാദിഭൌതികമായും ദൈവികമായുമുള്ള ഉപദ്രവങ്ങളെല്ലാം ശരീരത്തിന്നുതന്നെയാണെന്നും, അഹമർത്ഥമായിരിക്കുന്ന ആത്മാവിന്നല്ലെന്നും, ആത്മാ ദേഹാദിയിൽനിന്നു ഭിന്നമാകയാൽ ദേഹത്തെ വിഷയീകരിച്ചിട്ടുണ്ടാകുന്ന അനർത്ഥങ്ങളൊന്നും ആത്മാവിന്നു ബാധകമാകുന്നതല്ലെന്നും പറയപ്പെട്ടു. അതുഹേതുവായിട്ട് ആവക അനർത്ഥങ്ങൾ വന്നാലും ബ്രഹ്മവിത്തുക്കളായവർ സ്ഥിരപ്രജ്ഞതയോടുകൂടി സ്ഥിതിചെയ്യേണ്ടതാണ് എന്നു സൂചിപ്പിക്കപ്പെടുന്നു.

അതു ഹേതുവായിട്ട്—

൨൪. അച്ഛേദ്യോയമദാഹ്യോയമക്ലേദ്യോശോഷ്യ ഏവ ച
നിത്യഃ സർവ്വഗതഃ സ്ഥാണുരചലോയം സനാതനഃ.

അയം=ഈ ആത്മാ, അച്ഛേദ്യഃ=ഛേദിക്കപ്പെടത്തക്കവനല്ല. അയം=ഇവൻ, അദാഹ്യഃ=ദഹിപ്പിക്കപ്പെടത്തക്കവനല്ല. അക്ലേദ്യഃ=ദ്രവിപ്പിക്കപ്പെടത്തക്കവനല്ല. അശോഷ്യഃ

ഏവ ച=ശോഷിപ്പിക്കപ്പെടത്തക്കവനുമല്ല. (യതഃ)=എന്തുകൊണ്ടെന്നാൽ, അയം=ഈ ആത്മാ, നിത്യഃ=നാശമില്ലാത്തവൻ (ത്രികാലത്തിലുമുള്ളവൻ), സർവ്വഗതഃ=എങ്ങും വ്യാപിച്ചിരിക്കുന്നവൻ, സ്ഥാണുഃ=സ്ഥിരസ്വഭാവമുള്ളവൻ (രൂപാന്തരത്തെ പ്രാപിക്കാത്തവൻ), അചലഃ=ചലിക്കാത്തവൻ (പൂർവ്വരൂപത്തെ ത്യജിക്കാത്തവൻ), സനാതനഃ=അനാദിയായവൻ.

ഈ ആത്മാ ഛേദിക്കപ്പെടത്തക്കവനല്ല; ദഹിപ്പിക്കപ്പെടത്തക്കവനല്ല; ദ്രവിപ്പിക്കപ്പെടത്തക്കവനല്ല; ശോഷിപ്പിക്കപ്പെടത്തക്കവനുമല്ല. എന്തുകൊണ്ടെന്നാൽ, ഈ ആത്മാ നിത്യനും എങ്ങും വ്യാപിച്ചിരിക്കുന്നവനും സ്ഥിരസ്വഭാവമുള്ളവനും ചലിക്കാത്തവനും അനാദിയായവനുമാകുന്നു.

(ശം-ഭാ) ഈ ആത്മാ അച്ഛേദ്യനാകുന്നു. എന്തുകൊണ്ടെന്നാൽ, അന്യോന്യം നാശകാരണങ്ങളായ (വാൾ മുതലായവ) വസ്തുക്കൾ ആത്മാവിനെ നശിപ്പിപ്പാൻ കഴിയുന്നില്ല. അതുകൊണ്ട് ആത്മാ നിത്യനാകുന്നു. നിത്യത്വം ഹേതുവായിട്ട് ആത്മാ സർവ്വവ്യാപിയാകുന്നു. സർവ്വവ്യാപകത്വംഹേതുവായിട്ട് ആത്മാ (തൂണുപോലെ) സ്ഥിരസ്വഭാവമുള്ളവനാകുന്നു. സ്ഥിരസ്വഭാവത്താൽ ആത്മാ ചലിക്കാത്തവനാകുന്നു. അതുഹേതുവായിട്ട് ആത്മാ ചിരന്തനനാകുന്നു. വായുവിനെപ്പോലെ എന്തെങ്കിലും ഒരു കാരണത്തിൽനിന്നുണ്ടായതല്ല.

ആത്മാവിന്റെ നിത്യത്വത്തേയും അവിക്രിയത്വത്തേയുംപററി 'ന ജായതേ' എന്ന ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നതിനാൽ ഈ ശ്ലോകങ്ങളിൽ (൨൧-൨൪) അതിലില്ലാത്ത യാതൊന്നും ഉപദേശിക്കുന്നില്ലെന്നും, ചിലതു വാക്കിനു വാക്കായും ചിലത് അർത്ഥം മാത്രമായും ആവർത്തിച്ചുപറഞ്ഞിട്ടുണ്ടെന്നും അതിനാൽ പുനരുക്തിദോഷമുണ്ടെന്നും ഇവിടെ പറഞ്ഞുകൂട. എന്തെന്നാൽ, ആത്മാ അറിയപ്പെടുവാൻ വളരെ പ്രയാസമായ വസ്തുവാകുന്നതിനാൽ ഭഗവാൻ വാസുദേവൻ സംസാരികളായവർക്ക് സത്തായും അവ്യക്തമായും ഇരിക്കുന്ന തത്ത്വത്തെ വല്ലവിധത്തിലും ബുദ്ധിഗോചരമാക്കിത്തീർത്താൽ സംസാരനിവൃത്തി വന്നെങ്കിലോ എന്നുവെച്ചാകുന്നു ആ വിഷയത്തെ പിന്നേയും പിന്നേയും പ്രസംഗിച്ച് അതിനെത്തന്നെ അന്യശബ്ദങ്ങളെക്കൊണ്ടു നിരൂപിക്കുന്നത്.

[ശ-സ] ആത്മാ അവയവരഹിതനാകയാൽ യാതൊരു കാരണത്താലും ഉൽപന്നമായി ഭവിക്കുന്നില്ല. അതിനാൽ ആത്മാ (സനാതനഃ=) അനാദിയാകുന്നു—ജന്മാദിവികാരരഹിതനാകുന്നുവെന്നർത്ഥം. അതുഹേതുവായിട്ടുതന്നെ ആത്മാ (നിത്യഃ=) നിത്യനാകുന്നു. നിത്യത്വംഹേതുവായിട്ടുതന്നെ ആത്മാ (സർവ്വഗതഃ=) സർവ്വഗതനാകുന്നു—പരിപൂർണ്ണനാകുന്നു. ആത്മാ നിത്യനും സർവ്വഗതനുമാണെങ്കിലും ആത്മാവിന്നു ക്രിയാശക്ത്യാശ്രയത്വമുണ്ട് എന്നു ശങ്കിക്കുവാൻ പാടില്ല. എന്തെന്നാൽ, നിത്യത്വാദിധർമ്മങ്ങളോടുകൂടിയിരിക്കുന്ന ആകാശത്തിൽ അതു കാണുന്നില്ല. അതു ഹേതുവായിട്ട് ആത്മാ (സ്ഥാണുഃ=) സ്ഥിരസ്വഭാവനാകുന്നു. സ്ഥിരത്വംഹേതുവായിട്ടുതന്നെ ആത്മാ (അചലഃ=) അചലനാകുന്നു. ആത്മാ വിദ്വാന്മാർക്കു പ്രത്യക്ഷവിഷയമാണ് എന്നു കാണിക്കുവാൻ വേണ്ടിയാണ് (അയം=) 'ഈ ആത്മാ' എന്നിങ്ങിനെ അപരോക്ഷമായി നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്. സനാതനത്വംഹേതുവായിട്ടും, നിത്യത്വംഹേതുവായിട്ടും, സ്ഥിരത്വംഹേതുവായിട്ടും, അചലത്വംഹേതുവായിട്ടും ഈ ആത്മാ സ്വയമേവ ശസ്ത്രാദികൾക്ക് അച്ഛേദ്യനാകുന്നു, അക്ലേദ്യനാകുന്നു, അദാഹ്യനുമാകുന്നുവെന്നർത്ഥം. സനാതനത്വവിശേഷണംകൊണ്ട് ആത്മാവിന്നു നിർവ്വികാരത്വം സൂചിപ്പിക്കുന്നു; നി

ത്ത്വവിശേഷണംകൊണ്ട് ആത്മാ അന്യപ്രമാണത്താൽ ബാധിക്കപ്പെടുന്നില്ലെന്നു സൂചിപ്പിക്കുന്നു; സ്ഥിരത്വം, അചലത്വം എന്നീ രണ്ടു വിശേഷണങ്ങളെക്കൊണ്ട് ആത്മാവിന്നു ക്രിയാശക്ത്യാശ്രയത്വവും ക്രിയാവിഷയത്വവുമില്ലെന്നു സൂചിപ്പിക്കുന്നു. പൂർണ്ണത്വവിശേഷണംകൊണ്ട് ആത്മാവിന്ന് അദ്വിതീയത്വവും നിത്യശുദ്ധത്വവും ആനന്ദൈകരസത്വവും സൂചിപ്പിക്കുന്നു.

അത്രയുമല്ല—

൨൫. അവ്യക്തോയമചിന്ത്യോയമവികാര്യോയമുച്യതേ
തസ്മാദേവം വിദിത്വൈനം നാനുശോചിതുമർഹസി.

അയം=ഈ ആത്മാ, അവ്യക്തഃ=കാണപ്പെടത്തക്കവനല്ല. (ചക്ഷുരാദീന്ദ്രിയങ്ങൾക്ക് അഗോചരൻ) അയം=ഇവൻ, അചിന്ത്യഃ=ചിന്തിക്കപ്പെടത്തക്കവനല്ല. (മനസ്സിന്നും അഗോചരൻ) അയം=ഇവൻ, അവികാര്യഃ=ഭേദപ്പെടത്തക്കവനല്ല. (കർമ്മേന്ദ്രിയങ്ങൾക്കും ഗോചരനല്ല) (ഇതി)=എന്ന്, ഉച്യതേ=പറയപ്പെടുന്നു. തസ്മാൽ=ആയതുകൊണ്ട്, ഏവം=ഇപ്രകാരം, ഏനം=ഈ ആത്മാവിനെ, വിദിത്വാ=അറിഞ്ഞ്, അനുശോചിതും=വ്യസനിക്കുന്നതിന്ന്, ന അർഹസി=നീ യോഗ്യനല്ല.

ഈ ആത്മാ കാണപ്പെടത്തക്കവനല്ല; ചിന്തിക്കപ്പെടത്തക്കവനല്ല; ഭേദപ്പെടത്തക്കവനുമല്ല എന്നു പറയപ്പെടുന്നു. ആയതുകൊണ്ട് ഇപ്രകാരം ഈ ആത്മാവിനെ അറിഞ്ഞിട്ട് നിനക്കു വ്യസനിപ്പാനവകാശമില്ല.

(ശം-ഭാ) യാതൊരു ഇന്ദ്രിയത്തിന്നും വിഷയമല്ലാത്തതിനാൽ ആത്മാ വ്യക്തിയെ പ്രാപിക്കുന്നില്ല. അതിനാൽ അവ്യക്തൻ എന്നു പറയപ്പെടുന്നു. അതുഹേതുവായിട്ടുതന്നെ ആത്മാ അചിന്ത്യനുമാകുന്നു. ഇന്ദ്രിയങ്ങൾക്കു വിഷയമായ വസ്തു മാത്രമേ ചിന്താവിഷയമായി ഭവിക്കുകയുള്ളു. എന്നാൽ ആത്മാ ഇന്ദ്രിയങ്ങൾക്ക് ഗോചരമല്ലായ്കയാൽ അചിന്ത്യനെന്നു പറയപ്പെടുന്നു. അതേ കാരണത്താൽതന്നെ ആത്മാ അവികാര്യനെന്നും പറയപ്പെടുന്നു. മോരു ചേർക്കുമ്പോൾ പാല് വികാരത്തെ പ്രാപിക്കുന്നതുപോലെയല്ല ആത്മാ. അവയവമില്ലാത്തവനാകയാൽ ആത്മാ അവിക്രിയനാകുന്നു. എന്തെന്നാൽ, അവയവമില്ലാത്ത യാതൊരു വസ്തുവും വികാരത്തെ പ്രാപിക്കുന്നതായി കാണപ്പെടുന്നില്ല. അവിക്രിയനാകയാൽ ഈ ആത്മാ അവികാര്യനാകുന്നു. ആയതുകൊണ്ട് ഇപ്രകാരമെല്ലാം ആത്മാവിനെ അറിഞ്ഞിട്ട് 'ഞാൻ അവരെ കൊല്ലുന്നവനാണല്ലോ, എന്നാൽ ഇവർ കൊല്ലപ്പെടുന്നുവല്ലോ' എന്നു നിനക്കു വ്യസനിക്കുവാനവകാശമില്ല.

[ശ-സ] ഈ ശ്ലോകംകൊണ്ട് അദ്വൈതദർശികളായ ബ്രഹ്മവിത്തുക്കൾക്കു ശോകത്തിന്നു വിഷയം യാതൊന്നുമില്ല എന്നു സൂചിപ്പിക്കപ്പെടുന്നു.

ആത്മാ നിത്യനല്ലെന്നുതന്നെ ഇരിക്കട്ടെ. എന്നാലും ഭഗവാൻ പറയുന്നു:—

൨൬. അഥ ചൈനം നിത്യജാതം നിത്യം വാ മന്യസേ മൃതം
തഥാപി ത്വം മഹാബാഹോ നൈവം * ശോചിതുമർഹസി.

ഏനം=ഈ ആത്മാവിനെ, നിത്യജാതം=എപ്പോഴും ജനിക്കുന്നവനായും, നിത്യം=എപ്പോഴും, മൃതം വാ=മരിക്കുന്നവനായും, അഥ ച മന്യസേ=നീ വിചാരിക്കുന്നുവെങ്കിലും, ത

* 'നൈനം' എന്നു പാഠാന്തരം.

ഥാ അപി=എന്നാലും, ഹേ മഹാബാഹോ=അല്ലയോ മഹാബാഹുവായ അജ്ജുന, ത്വം= നീ, ഏവം=ഇപ്രകാരം, ശോചിതും=വ്യസനിപ്പാൻ, ന അഹ്സി=അഹനല്ല.

ആത്മാ എപ്പോഴും ജനിക്കുന്നവനും മരിക്കുന്നവനുമാണെന്നു നീ വിചാരിക്കുന്നുവെങ്കിൽതന്നെയും, ഹേ അജ്ജുന, ഇപ്രകാരം നിനക്കു വ്യസനിപ്പാനവകാശമില്ല.

(ശം—ഭാ) നാം പ്രകൃതത്തിൽ പറയുന്ന ഈ ആത്മാ, ലോകാഭിപ്രായത്തെ അനുസരിച്ച് ദേഹമുത്ഭവിക്കുമ്പോഴെല്ലാം ജനിക്കുന്നു എന്നും, ദേഹം നശിക്കുമ്പോഴെല്ലാം നശിക്കുന്നു എന്നും വിചാരിക്കുക. അങ്ങിനെ നീ വിചാരിക്കുന്നപോലെയാണ് ഈ ആത്മാവെങ്കിൽതന്നെയും, അല്ലയോ അജ്ജുന, നിനക്കു വ്യസനിപ്പാൻ അവകാശമില്ല. എന്തെന്നാൽ, ജനനമുള്ളവന്നു മരണവും മരണമുള്ളവന്നു ജനനവും അവശ്യം ഉണ്ടാകുന്നു.

[ശ—സ] ഇങ്ങിനെ സംസാരഭ്രമത്തെ നശിപ്പിക്കുന്നതായ ആത്മയാഥാത്മ്യവിജ്ഞാനത്തെ ഭഗവാൻ ഉപദേശിച്ചു. എന്നാൽ അപ്രകാരമുള്ള വിജ്ഞാനം ആത്മപ്രസാദം കൂടാതെ ലഭിക്കുവാൻ പ്രയാസമാകയാൽ അത് അജ്ജുനനിൽ ഉദിച്ചിട്ടില്ല എന്നു കണ്ടിട്ട് ശ്രീഭഗവാൻ മറെറാരു പ്രകാരത്തിൽ അജ്ജുനൻെറ ശോകത്തെ കളവാനായി പറയുന്നു. അഥ ചേതി—ഇവിടെ 'മഹാബാഹോ' എന്ന സംബോധനം അഭിപ്രായത്തോടുകൂടിയതാകുന്നു. 'ച' ശബ്ദത്തിന്ന് 'യദി' (എങ്കിൽ) എന്നത്ഥമാകുന്നു.

അങ്ങിനെയിരിക്കെ—

൨൭. ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാൎയ്യേത്ഥേ ന ത്വം ശോചിതുമഹ്സി.

ജാതസ്യ=ജനിച്ചവന്ന്, മൃത്യുഃ=മരണം ധ്രുവഃ ഹി=നിശ്ചയംതന്നെ. മൃതസ്യ=മരിച്ചവന്ന്, ജന്മ ച=ജന്മവും, ധ്രുവം=നിശ്ചയം. തസ്മാൽ=അതിനാൽ, അപരിഹാൎയ്യേ അത്ഥേ=നിവൃത്തിയില്ലാത്ത ഈ കാൎയ്യത്തിൽ, ത്വം=നീ, ശോചിതും=വ്യസനിപ്പാൻ, ന അഹ്സി=അഹതയില്ല.

ജനിച്ചവന്നു മരണവും, മരിച്ചവന്നു ജനനവും നിശ്ചയമാകുന്നു. അതിനാൽ നിൎവ്വാഹമില്ലാത്ത ഈ കാൎയ്യത്തിൽ നീ വ്യസനിച്ചിട്ടു ഫലമില്ല.

(ശം—ഭാ) ജന്മമുള്ളവന്നു മരണം അവ്യഭിചാരിയായിരിക്കുന്നു. മരണമുള്ളവന്നു ജന്മവും നിശ്ചയമാകുന്നു. അതിനാൽ ജനനമരണങ്ങൾ നിവൃത്തിയില്ലാത്ത കാൎയ്യമാകുന്നു. അങ്ങിനെ നിവൃത്തിയില്ലാത്ത കാൎയ്യത്തിൽ നീ വ്യസനിക്കരുത്.

കാൎയ്യകാരണസംഘാതാത്മകമായിരിക്കുന്ന ഭൂതങ്ങളെ (ശരീരങ്ങളെ) ഉദ്ദേശിച്ചും നിനക്കു വ്യസനിച്ചിട്ടു കാൎയ്യമില്ല. എന്തുകൊണ്ടെന്നാൽ:—

൨൮. അവ്യക്താദീനി ഭൂതാനി വ്യക്തമധ്യാനി ഭാരത
അവ്യക്തനിധനാന്യേവ തത്ര കാ പരിദേവനാ.

ഹേ ഭാരത=അല്ലയോ അജ്ജുന, ഭൂതാനി=ശരീരങ്ങൾ, അവ്യക്താദീനി=മായയിൽ നിന്ന് (മൂലപ്രകൃതിയിൽനിന്ന്) ഉണ്ടായവയാകുന്നു. വ്യക്തമധ്യാനി=മധ്യകാലത്തിൽമാത്രം കാണപ്പെടുന്ന (ജനനം മുതൽ മരണംവരേയുള്ള സ്ഥിതിലക്ഷണമായ അഭിവ്യക്തിയോടുകൂടിയ

വയാകുന്നു). അവ്യക്തനിധനാനി ഏവ=മായയിൽതന്നെ ലയിക്കുന്നു. തത്ര=ഈ വിഷയത്തിൽ, കാ പരിദേവനാ=എന്തു വ്യസനം.

അല്ലയോ അർജ്ജുന, ശരീരങ്ങൾ മായയിൽനിന്നുണ്ടാകുന്നു, മദ്ധ്യകാലത്ത് അഭിവ്യക്തിയെ പ്രാപിക്കുന്നു, മായയിൽതന്നെ ലയിക്കുകയും ചെയ്യുന്നു. ഈ കാര്യത്തിൽ എന്താണ് വ്യസനിപ്പാനുള്ളത്? (അല്ലെങ്കിൽ, ശരീരങ്ങൾ ആദിയിൽ അവ്യക്തങ്ങളാകുന്നു, മദ്ധ്യകാലത്തു വ്യക്തിയെ പ്രാപിക്കുന്നു, അവസാനം അവ്യക്തങ്ങളായിത്തന്നെ ഭവിക്കുന്നു. ഈ കാര്യത്തിൽ എന്താണ് വ്യസനിപ്പാനുള്ളത്?)

(ശം-ഭാ) കാര്യകാരണസംഘാതാത്മകങ്ങളായ പുത്രമിത്രാദിശരീരങ്ങൾ ആദിയിൽ—ഉൽപത്തിക്കു മുമ്പ്—അവ്യക്തങ്ങളാകുന്നു. ജനിച്ചിട്ടു മരിക്കുന്നതിന്നു മുമ്പായ മദ്ധ്യാവസ്ഥയിൽ അവ കാണപ്പെടുന്നു. പിന്നെ അവയുടെ അവസാനവും അവ്യക്തംതന്നെയാകുന്നു. മരണശേഷം അവ അവ്യക്തതയെത്തന്നെ പ്രാപിക്കുന്നു എന്നാൎത്ഥം. ഇപ്രകാരം മഹാഭാരതത്തിലും പറഞ്ഞിട്ടുണ്ട് * 'അദൎശനാദാപതിതഃ പുനശ്ചാദൎശനം ഗതഃ; നാസൌ തവ ന തസ്യ ത്വം വൃഥാ കാ പരിദേവനാ=കാണപ്പെടുവാൻ പാടില്ലാത്ത അവസ്ഥയിൽനിന്നു വന്ന്, അങ്ങോട്ടുതന്നെ പോയി. അവൻ നിന്റേയല്ല; നീ അവന്റേയുമല്ല. വെറുതെ എന്തിനു വ്യസനിക്കുന്നു'. (മ. ഭാ. സ്ത്രീ. പ. ൨. ൧൩) ആദ്യം കാണപ്പെടാതേയും പിന്നെ കാണപ്പെട്ടും പിന്നേയും കാണപ്പെടാതേയുമിരിക്കുന്ന ഭ്രാന്തിഭൂതങ്ങളായ ദേഹാദികളെപ്പററി വ്യസനിച്ചിട്ടെന്തു കാൎയ്യം എന്നാൎത്ഥം.

പ്രകൃതവിഷയമായിരിക്കുന്ന ഈ ആത്മാവിനെ അറിയുവാൻ വളരെ പ്രയാസമാകുന്നു. ഭ്രാന്തിക്കുള്ള കാരണം സാധാരണയായിരിക്കെ ഞാൻ നിന്നെത്തന്നെ കുററം പറയുന്നില്ല. എന്തുകൊണ്ടാണ് ഈ ആത്മാവിനെ അറിയുവാൻ ഇത്ര പ്രയാസമെന്നു പറയുന്നു:—

൨൯. ആശ്ചൎയ്യവൽ പശ്യതി കശ്ചിദേന-
മാശ്ചൎയ്യവദ്വദതി തഥൈവ ചാന്യഃ
ആശ്ചൎയ്യവച്ചൈനമന്യഃ ശൃണോതി
ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിൽ.

കശ്ചിൽ=ഒരുവൻ, ഏനം=ഈ ആത്മാവിനെ, ആശ്ചൎയ്യവൽ=ആശ്ചൎയ്യവസ്തുപോലെ, പശ്യതി=കാണുന്നു. തഥാ ഏവ=അപ്രകാരംതന്നെ, അന്യഃ ച=മറെറാരുവൻ, (ഏനം)=ഈ ആത്മാവിനെ, ആശ്ചൎയ്യവൽ=ആശ്ചൎയ്യവസ്തുപോലെ, വദതി=പറയുന്നു. അന്യഃ ച=വേറൊരുവൻ, ഏനം=ഈ ആത്മാവിനെ, ആശ്ചൎയ്യവൽ=ആശ്ചൎയ്യവസ്തുപോലെ, ശൃണോതി=കേൾക്കുന്നു. ശ്രുത്വാ അപി ച=കേട്ടാലും (കണ്ടാലും, പറഞ്ഞാലും), കശ്ചിൽ=ആരും, ഏനം=ഈ ആത്മാവിനെ, ന ഏവ വേദ=അറിയുന്നില്ല.

ഒരുവൻ ഈ ആത്മാവിനെ ഒരാശ്ചൎയ്യവസ്തുപോലെ കാണുന്നു. അപ്രകാരംതന്നെ മറെറാരുവൻ ഈ ആത്മാവിനെപ്പററി ഒരാശ്ചൎയ്യവസ്തുപോലെ പറ

---

* അദൎശനാദാപതിതഃ പുനശ്ചാദൎശനം ഗതഃ
ന ത്വാസൌ വേദ ന ത്വം തം കഃ സൻ കിമനുശോചസി.
(മ. ഭാ. ശാ. പ. മോ. ൧. ൧൭)

യുന്നു. വേറൊരുവൻ ഇതിനെ ഒരാശ്ചര്യവസ്തുവെന്നപോലെ കേൾക്കുന്നു. കേട്ടാലും (കണ്ടാലും, പറഞ്ഞാലും) ആരുംതന്നെ ആത്മാവിനെ സൂക്ഷ്മമായി അറിയുന്നില്ല.

(ശം-ഭാ) ഈ ആത്മാവിനെ ഒരുവൻ ആശ്ചര്യമെന്നപോലെ—മുമ്പു കാണാത്തതും പരിചയമില്ലാത്തതും യദൃച്ഛയാ കണ്ടെത്തിയതും അത്ഭുതവുമായ ഒരു വസ്തു എന്നപോലെ—കാണുന്നു. മറ്റൊരുവൻ ഇതിനെപ്പററി ആശ്ചര്യവസ്തു എന്നപോലെ പറയുന്നു. അപ്രകാരംതന്നെ വേറൊരുവൻ ഇതിനെ ആശ്ചര്യവസ്തു എന്നപോലെ കേൾക്കുന്നു. കണ്ടാലും കേട്ടാലും പറഞ്ഞാലും ആരും ആത്മാവിനെ അറിയുന്നില്ല.

അല്ലെങ്കിൽ (വേറൊരർത്ഥം), ആത്മാവിനെ ആർ കാണുന്നുവോ അവൻ ആശ്ചര്യതുല്യനാകുന്നു. ആത്മാവിനെപ്പററി പറയുകയും കേൾക്കുകയും ചെയ്യുന്നതായിട്ട് അനേകായിരം പേരിൽ ഒരുവൻ മാത്രമേ ഉണ്ടാവുകയുള്ളു. അതിനാൽ ആത്മാവ് അറിയപ്പെടുവാൻ പ്രയാസമെന്നഭിപ്രായം.

(ശ്രീ) ശാസ്ത്രാചാര്യോപദേശങ്ങളെക്കൊണ്ട് ഈ ആത്മാവിനെ അറിഞ്ഞിരിക്കുന്ന ഒരുവൻ, സർവ്വവ്യാപിയായും നിത്യജ്ഞാനാനന്ദസ്വഭാവനായുമിരിക്കുന്ന ആത്മാ ലോകവിലക്ഷണനാകയാൽ പ്രപഞ്ചത്തിൽ ചേർന്നും ചേരാതേയുമെന്നപോലെയിരിക്കുന്നു എന്നു വളരെ വിസ്മയത്തോടുകൂടി കാണുന്നു. മറ്റൊരുവൻ, ആത്മാ മേൽപറഞ്ഞ സ്വഭാവത്തോടുകൂടിയിരിക്കുന്നു എന്ന് ആശ്ചര്യത്തോടുകൂടി അന്യന് പറഞ്ഞുകൊടുക്കുന്നു. കേൾക്കുന്നവൻ ഇപ്രകാരമുള്ള വസ്തു ഉണ്ടോ എന്ന് ആശ്ചര്യപ്പെടുന്നു. എന്നാൽ ഇനി ഒരുവൻ വിപരീതഭാവനനിമിത്തം കേട്ടാലും (പറഞ്ഞാലും, കണ്ടാലും) കൂടി നിത്യാനന്ദസ്വരൂപനായ ഈ ആത്മാവിനെ നല്ലവണ്ണം അറിയുന്നില്ല.

[ശ-സ] വളരെ പണ്ഡിതന്മാർ ആത്മതത്ത്വത്തെ കേൾക്കുകയും, കേൾപ്പിക്കുകയും, വിചാരിക്കുകയും ചെയ്തിട്ടും അപ്രകാരമുള്ള ജ്ഞാനം ഒരു ദിക്കിലും കാണപ്പെടുന്നില്ല എന്നുള്ളതു ശരിതന്നെ. എന്തെന്നാൽ, ഈശ്വരനായിരിക്കുന്ന എന്റെ പ്രസാദവും ശ്രുതിപ്രസാദവും ആചാര്യപ്രസാദവും ആത്മപ്രസാദവുംകൂടാതെ അതു ലഭിക്കുവാനസാദ്ധ്യമാകുന്നു. ഈ സംഗതിയെ സൂചിപ്പിക്കുന്നതിന്നുവേണ്ടി ആത്മതത്ത്വത്തെ അറിവാനിച്ഛയുള്ളവരും കേൾക്കുന്നവരും പ്രശംസിക്കുന്നവരും വളരെ ദുർല്ലഭമാണ് എന്നു പറഞ്ഞുകൊണ്ട് ആത്മാവിന്റെ ദുർബ്ബോധത്വത്തെ പ്രതിപാദിക്കുന്നു. ആശ്ചര്യവൽ ഇതി—കശ്ചിൽ=അനവധികോടി മനുഷ്യരിൽ ഒരുവനു മാത്രമേ എന്റെ പ്രസാദത്തിന്നു പാത്രീഭൂതനായി ഭവിച്ച് (ഏനം=) കൂടസ്ഥാസംഗചിദ്രൂപനായും അദ്വയനായും അഖണ്ഡാനന്ദൈകരസനായുമിരിക്കുന്ന ആത്മാവിനെ (പശ്യതി=) സാക്ഷാൽകരിപ്പാനിച്ഛിക്കുന്നുള്ളു. അവൻ (ആശ്ചര്യവൽ ഏവ ഭവതി=) അതിനാൽ ആശ്ചര്യംപോലെയായിത്തന്നെ ഭവിക്കുന്നു. ലോകത്തിന്നു ചെയ്യാൻ കഴിയാത്ത കർമ്മത്തെ ചെയ്യുന്നതാണ് ആശ്ചര്യം. അതിന്ന് അവൻ അർഹനായി ഭവിക്കുന്നു. ഹനുമാന്റെ സമുദ്രലംഘനം എപ്രകാരമോ അതുപോലെ ഇവിടെ സർവ്വവിഷയാശാപാശത്തേയും ദഹിപ്പിച്ച് മോക്ഷത്തെത്തന്നെ ഇച്ഛിക്കുന്നത് ആശ്ചര്യം. എന്തെന്നാൽ, മോക്ഷേച്ഛ അതിദുർല്ലഭവും വളരെ ജന്മംകൊണ്ടുമാത്രം ലഭ്യമായിട്ടുള്ളതും ബഹുപുണ്യപരിപാകംകൊണ്ടു സാദ്ധ്യമായിട്ടുള്ളതും ചിത്തപ്രസാദംകൊണ്ടുമാത്രമുണ്ടാകുന്നതുമാകുന്നു. വിഷയാശാസമുദ്രത്തെ കടന്നവനും ശുദ്ധാന്തഃകരണനും മോക്ഷൈകകാമനുമായ മുമുക്ഷു അതിദുർല്ലഭനാകുന്നുവെന്നർത്ഥം. അതിന്നുംപുറമേ, ഉക്തലക്ഷണനായിരിക്കുന്ന ഈ ആത്മാവിനെ (അന്യഃ=) മുമ്പറഞ്ഞ മുമുക്ഷുവിൽനിന്നന്യനായ യാതൊരുവൻ (ശൃണോതി=) കേൾക്കുന്നുവോ അവനും (ആശ്ചര്യവദേവ ഭവതി=) ആശ്ചര്യംപോലെയായിത്തന്നെ ഭവിക്കുന്നു. ആകാശത്തിൽ സഞ്ചരിക്കുന്നവൻ എപ്രകാരമോ അതുപോലെ പ്രാണൻ പോയാലുംകൂടി ദുസ്ത്യജങ്ങളായ ഭോഗവിഷയങ്ങളിൽ വൈരാഗ്യമുണ്ടാകുന്നത് അതിദുർല്ലഭമാകുന്നു.

വൈരാഗ്യമുണ്ടായാലും സകലകൎമ്മങ്ങളേയും സസാധനം സന്യസിക്കുന്നതിന്നു മഹാപ്രയാസമാകുന്നു. സകലകൎമ്മങ്ങളേയും സന്യസിച്ചാലും അമാനിത്വം, അക്രോധത്വം, ബ്രഹ്മചൎയ്യം മുതലായ ദൈവീസാധനസമ്പത്തി വളരെ ദുൎല്ലഭമാകുന്നു. അപ്രകാരമുള്ള ദൈവീസാധനസമ്പത്തി ലഭിച്ചാലും ശ്രുത്യാചാൎയ്യപ്രോക്തമായിരിക്കുന്ന തത്ത്വത്തിന്റെ ജ്ഞാനം ഉണ്ടാകുന്നതല്ല. ഇതിന്നു പ്രമാണമായി 'ആചാൎയ്യവാൻ പുരുഷോ വേദ' എന്നു ശ്രുതിവാക്യമുണ്ട്. അതുകൊണ്ടു ബ്രഹ്മവിത്തായിരിക്കുന്ന ആചാൎയ്യൻ അതിദുൎല്ലഭനാകുന്നു. എന്നാൽ മുമ്പറഞ്ഞ സാധനങ്ങളേയും ഗുരുവിനേയും സിദ്ധിച്ചാലും എന്റെ പ്രസാദംകൊണ്ടുമാത്രം ലഭ്യമായിരിക്കുന്ന ശ്രവണാദിനിഷ്ഠ അതിദുൎല്ലഭമാകുന്നു. എന്തെന്നാൽ, എന്റെ അനുഗ്രഹത്തോടുകൂടി ചെയ്യപ്പെടുന്ന ശ്രവണാദികൾ മാത്രമേ സമ്യഗ്ജ്ഞാനത്തെ ജനിപ്പിക്കുകയും തദ്വാരാ മോക്ഷഫലത്തെ സിദ്ധിപ്പിക്കുകയും ചെയ്യുന്നുള്ളു. അതിനാൽ ആത്മവിഷയത്തിൽ മുമ്പറയപ്പെട്ട സാധനസമ്പത്തിയോടുകൂടിയിരിക്കുന്ന ശ്രോതാവ് അതിദുൎല്ലഭനാകുന്നുവെന്നൎത്ഥം. തഥാ ഏവ=അപ്രകാരംതന്നെ നിരുക്തസൎവ്വസാധനസമ്പന്നനും അദ്വേഷ്ട്വത്വാദിസദ്ധൎമ്മയുക്തനും, മൽപ്രസാദത്തിന്നു പാത്രീഭൂതനുമായ (അന്യഃ=) വേറൊരുത്തൻ—ശ്രവണാദിനിഷ്ഠകൊണ്ട് ആത്മതത്ത്വത്തെ നല്ലവണ്ണമറിഞ്ഞിരിക്കുന്നവനും ബ്രഹ്മനിഷ്ഠൻതന്നെയായിരിക്കുന്നവനുമായ വേറൊരുവൻ—തന്റെ സമീപേ വന്നിരിക്കുന്ന സച്ഛിഷ്യന്നായിക്കൊണ്ട് ആത്മതത്ത്വത്തെ (വദതി=) ഉപദേശിക്കുന്നു. അവനും (ആശ്ചൎയ്യവൽ ഏവ ഭവതി=) ആശ്ചൎയ്യതുല്യനായിത്തന്നെ ഭവിക്കുന്നു. 'ബ്രാഹ്മണഃ പാണ്ഡിത്യം നിൎവ്വിദ്യ ബാല്യേന തിഷ്ഠാസേൽ ബാല്യം ച പാണ്ഡിത്യം ച നിൎവ്വിദ്യാഥ മുനിരമൌനം ച നിൎവ്വിദ്യാഥ ബ്രാഹ്മണഃ=ബ്രാഹ്മണനായിട്ടുള്ളവൻ ആത്മജ്ഞാനത്തെ നിശ്ചയമായി ലഭിച്ചതിന്റെശേഷം ബാലനെപ്പോലെയായിരിക്കണം. പിന്നെ ബാലഭാവത്തേയും പണ്ഡിതഭാവത്തേയും ലഭിച്ചിട്ട് അവൻ മുനിയായിരിക്കണം. പിന്നെ മൌനത്തേയും അമൌനത്തേയും ലഭിച്ചിട്ട് ബ്രാഹ്മണനായിരിക്കണം' എന്നിങ്ങിനെ ശ്രുതിയിൽ പറയപ്പെട്ട പ്രകാരമുള്ള ബ്രാഹ്മണത്വം സിദ്ധിക്കാനുള്ള ഹേതുതന്നെ അതിദുസ്സാദ്ധ്യമാകയാൽ മേൽപറഞ്ഞ ലക്ഷണത്തോടുകൂടിയ ബ്രഹ്മജ്ഞാനിയായിരിക്കുന്ന തത്ത്വോപദേഷ്ടാ അതിദുൎല്ലഭനാകുന്നുവെന്നൎത്ഥം. (ഇങ്ങിനെ പരമാൎത്ഥത്തെ ഇച്ഛിക്കുന്നവനായ ശ്രോതാവും തത്ത്വോപദേഷ്ടാവുമതിദുൎല്ലഭമാണെന്നു പ്രതിപാദിച്ചിട്ട് ഇനി ഉക്തസാധനസമ്പത്തിയില്ലാത്തവനും മദ്വിമുഖനുമായവന്ന് ആത്മാവിനെ അറിയുവാൻ കഴികയില്ലെന്നു പറയുന്നു.) ശ്രുത്വാപ്യേനം—ശ്രുത്യാചാൎയ്യമൽപ്രസാദരഹിതനും അമാനിത്വാദിദൈവസമ്പദ്രഹിതനുമായിരിക്കുന്ന എവൻ ആത്മതത്ത്വജ്ഞാനത്തിന്നായികൊണ്ടു ശ്രവണാദിയെ ചെയ്യുന്നുവോ അവൻ, ഉക്തസാധനരാഹിത്യംഹേതുവായിട്ട്, നൂറു പ്രാവശ്യം അല്ലെങ്കിൽ ആയിരം പ്രാവശ്യം ശ്രവണംചെയ്താലും, ('അപി' ശബ്ദംകൊണ്ട്) അനേകം പ്രാവശ്യം മനനം ചെയ്താലും ഈ പ്രകൃതത്തിൽ പറയപ്പെടുന്ന ആത്മാവിനെ അറിയുന്നില്ല, നിശ്ചയം. ആത്മാവിനെ അറിയുന്നതിന്നും അറിഞ്ഞിട്ടുണ്ടാകുന്ന ഫലത്തെ പ്രാപിക്കുന്നതിന്നും അവൻ ശക്തനാകുന്നില്ല എന്നൎത്ഥം.

ഈ ശ്ലോകംകൊണ്ട് 'ഞാനും ഈ കാണുന്ന സൎവ്വം ബ്രഹ്മംതന്നെയാകുന്നു' എന്നിങ്ങിനെ സൎവ്വവും ബ്രഹ്മമാത്രമാണെന്നുള്ള വിജ്ഞാനം അതിദുൎല്ലഭമാകുന്നുവെന്നു സൂചിപ്പിക്കപ്പെടുന്നു.

ഇനി ഭഗവാൻ പ്രകരണാൎത്ഥത്തെ ഉപസംഹരിച്ചു പറയുന്നു:—

൩൦. ദേഹീ നിത്യമവദ്ധ്യോയം ദേഹേ സൎവ്വസ്യ ഭാരത
തസ്മാൽ സൎവ്വാണി ഭൂതാനി ന ത്വം ശോചിതുമൎഹസി.

ഹേ ഭാരത=അല്ലയോ അൎജ്ജുന, സൎവ്വസ്യ=എല്ലാവരുടെ ദേഹേ=ദേഹത്തിലുള്ള, അയം ദേഹീ=ഈ ദേഹി, (ജീവാത്മാ), നിത്യം=എന്നും, അവദ്ധ്യഃ=വധിക്കപ്പെടത്തക്കവനല്ല. തസ്മാൽ=അതുകൊണ്ട്, ത്വം=നീ, സൎവ്വാണി ഭൂതാനി=സകലപ്രാണികളെക്കുറിച്ച് ശോചിതും=വ്യസനിപ്പാൻ, ന അൎഹസി=അവകാശമില്ല.

അല്ലയോ അൎജ്ജുന, എല്ലാവരുടേയും ദേഹത്തിലിരിക്കുന്ന ആത്മാ ഒരിക്കലും വധിക്കപ്പെടത്തക്കവനല്ല. അതിനാൽ യാതൊരു പ്രാണിയെപ്പററിയെങ്കിലും നീ വ്യസനിപ്പാനാവശ്യമില്ല.

(ശം_ഭാ) ഈ ദേഹി (അല്ലെങ്കിൽ ശരീരി, ആത്മാ) അവയവരഹിതനം നിത്യനമാകയാൽ എല്ലാ അവസ്ഥകളിലും അവധ്യനാകുന്നു. സവ്വ്യാപകത്വംഹേതുവായിട്ട് (ആത്മാ) സ്ഥാവരാദിസകലഉപാധികളിലുമിരിക്കുന്നുവെങ്കിലും ഏതൊരു പ്രാണിയുടേയും ദേഹനാശത്തോടുകൂടി (ദേഹം വധിക്കപ്പെട്ടാലും) ആത്മാ വധിക്കപ്പെടുന്നില്ല. അതിനാൽ നീ ഭീഷ്മർമുതൽക്കു യാതൊരു ജീവിയേയും ഉദ്ദേശിച്ചു വ്യസനിപ്പാനാവശ്യമില്ല.

ഇവിടെ (അ. ൨ ശ്ലോ. ൩൦) പരമാത്ഥതത്ത്വത്തെ അപേക്ഷിച്ച് ശോകത്തിനോ മോഹത്തിനോ ഇടയില്ലെന്നു പറഞ്ഞു. കേവലം പരമാത്ഥതത്ത്വത്തെ അപേക്ഷിച്ചു നോക്കുമ്പോൾ എന്നുമാത്രമല്ല:—

൩൧. സ്വധമ്മമപി ചാവേക്ഷ്യ ന വികംപിതുമഹ്സി
ധമ്മ്യാദ്ധി യുദ്ധാച്ഛ്രേയോന്യൽ ക്ഷത്രിയസ്യ ന വിദ്യതേ.

സ്വധമ്മം അപി ച=സ്വധമ്മത്തേക്കൂടിയും, അവേക്ഷ്യ=അറിഞ്ഞ് --(ആലോചിച്ചിട്ട്, നോക്കീട്ട്), വികംപിതും=ചലിക്കുന്നതിന്ന് (ഭയപ്പെടുന്നതിന്ന്), ന അഹ്സി=നീ അഹനല്ല. ക്ഷത്രിയസ്യ=ക്ഷത്രിയന്ന്, ധമ്മ്യാൽ=ധമ്മ്യമായ, യുദ്ധാൽ=യുദ്ധത്തിനേക്കാൾ, അന്യൽ=വേറെ, ശ്രേയഃ=ശ്രേഷ്ഠമായത്, ന വിദ്യതേ ഹി=ഇല്ല.

സ്വധമ്മത്തെ നോക്കീട്ടും നീ ഭയപ്പെടുവാനാവശ്യമില്ല. (എന്തെന്നാൽ) ക്ഷത്രിയന്ന് ധമ്മ്യമായിരിക്കുന്ന യുദ്ധത്തിനേക്കാൾ ശ്രേഷ്ഠമായി വേറെ ഒന്നുമില്ല.

(ശം_ഭാ) യുദ്ധം ക്ഷത്രിയന്റെ ധമ്മമാകുന്നു. അതിനെ ആലോചിച്ചുനോക്കീട്ടും നീ ക്ഷത്രിയനു സ്വാഭാവികമായിരിക്കുന്ന—അതായത്, നിനക്കു സ്വാഭാവികമായിരിക്കുന്ന—ധമ്മത്തിൽനിന്ന് ഇളകുവാനാവശ്യമില്ല. എന്തെന്നാൽ, ആ യുദ്ധം ഏററവും ധമ്മ്യമാകുന്നു. പൃഥിവീജയദ്വാരേണ ധമ്മാത്ഥമായും പ്രജാരക്ഷണാത്ഥമായുമിരിക്കുന്നതിനാൽ (യുദ്ധം) ധമ്മത്തിൽനിന്നു വേറിട്ടു നില്ക്കുന്നില്ല. അതിനാൽ ധമ്മ്യമായ യുദ്ധത്തിനേക്കാൾ ശ്രേഷ്ഠമായിട്ടു ക്ഷത്രിയനു വേറെ ഒന്നുമില്ല.

[ശ_സ] 'ഈ കാണുന്ന സവ്വവും ഞാനും ബ്രഹ്മംതന്നെയാകുന്നു' എന്നിങ്ങിനെ ആത്മപ്രസാദംകൊണ്ട്, സവ്വത്ര ബ്രഹ്മമാത്രത്വപരിജ്ഞാനമാക്കുണ്ടായിരിക്കുന്നുവോ അവന്നു പിന്നെ ചെയ്യേണ്ടതായിട്ടൊന്നുമില്ല എന്നുള്ള അത്ഥം 'വേദാവിനാശിനം' എന്ന ശ്ലോകംകൊണ്ടു സ്പഷ്ടമായി. എന്നാൽ അങ്ങിനെയുള്ളവനിൽനിന്നന്യനും 'ഞാൻ, എന്റെ' എന്നും മററുമുള്ള അഭിമാനത്തോടുകൂടിയവനുമായ മുമുക്ഷു ചിത്തശുദ്ധിക്കായിക്കൊണ്ടും, (ചിത്തശുദ്ധിദ്വാരാ) മുൻപറയപ്പെട്ട ജ്ഞാനസിദ്ധിക്കായിക്കൊണ്ടും വിധിദൃഷ്ടമായിരിക്കുന്ന സ്വധമ്മം ചെയ്യേണ്ടതാണ് എന്നു ബോധിപ്പിക്കുന്നതിന്നായി ഈ പ്രകരണമാരംഭിക്കുന്നു. ഇവിടെ ഒന്നാമതായി അജ്ജുനന്റെ ആത്മജ്ഞാനാഭാവത്തെ കണ്ടിട്ട് ശ്രീഭഗവാൻ തന്റെ ഭക്തനും മോക്ഷേച്ഛുവുമായവനെക്കൊണ്ട് കത്തവ്യമായ സ്വധമ്മത്തിൽ പ്രവത്തിപ്പിക്കുന്നതിനായി പറയുന്നു. സ്വധമ്മമിതി—കത്താ, കരണം, കായ്യം എല്ലാം ബ്രഹ്മംതന്നെയാണ് എന്ന് എപ്പോൾ ഒരുവൻ അറിഞ്ഞുവോ അപ്പോൾ അവന്നു കത്തവ്യമായിട്ടൊന്നുമില്ല. എന്നാൽ 'ഇവർ എന്റെ, ഇവർ എന്നാൽ കൊല്ലപ്പെടുന്നു' എന്നുള്ള ഭേദബുദ്ധിയുള്ളപ്പോൾ യുദ്ധം ക്ഷത്രിയന്നു സ്വധമ്മമാണ്, ചെയ്യപ്പെടേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ളതുമാണ് എന്നു സ്വബുദ്ധികൊണ്ടു വിചാരിച്ച് നീ സ്വധമ്മത്തിൽനിന്നിളകരുത്. യുദ്ധം ചെയ്യപ്പെടേണ്ടതാണ് എന്നു സിദ്ധമാകയാൽ യാഗത്തിൽ എന്നപോലെ, യുദ്ധത്തിലും ഹിംസാദിദോഷവിചാരവും ശോകമോഹങ്ങളും വിദ്വാന്മാക്കു പാടില്ല എന്നു

സൂചിപ്പിക്കപ്പെടുന്നു. ധർമ്യാൽ ഹി=ധർമ്മശാസ്ത്രത്തിൽനിന്നു സിദ്ധമായതും കർത്തവ്യമായി വിധിക്കപ്പെട്ടിട്ടുള്ളതുമായ യുദ്ധത്തിനേക്കാൾ ശ്രേയസ്സാധനമായിട്ടു ക്ഷത്രിയനു വേറെ യാതൊന്നുമില്ല. ജയംകൊണ്ടു ധനം ലഭിക്കുന്നു. ധനംകൊണ്ടു മാത്രം സാദ്ധ്യമായിരിക്കുന്ന യാഗദാനവ്രതാദികളെക്കൊണ്ടു ചിത്തശുദ്ധിയുണ്ടാകുന്നു. ചിത്തശുദ്ധികൊണ്ടു ജ്ഞാനം. ജ്ഞാനംകൊണ്ടു മോക്ഷം. ഇങ്ങിനെ യുദ്ധത്തിനു ശ്രേയസ്സാധനത യുക്തമായി ഭവിക്കുന്നു. അതിനാൽ യുദ്ധം ചെയ്യേണ്ടതാണ് എന്നു സിദ്ധമായി. 'യേ യുധ്യന്തേ പ്രധനേഷു ശൂരാസഃ' എന്നിങ്ങിനെയുള്ള ശ്രുതിപ്രസിദ്ധിയെ പ്രകാശിപ്പിക്കുവാനാണ് 'ഹി' ശബ്ദം.

യുദ്ധം ചെയ്യുന്നതുതന്നെ എന്തിനാണ്?—പറയുന്നു:—

൩൨. യദൃച്ഛയാ ചോപപന്നം സ്വർഗ്ഗദ്വാരമപാവൃതം
സുഖിനഃ ക്ഷത്രിയാഃ പാർത്ഥ ലഭന്തേ യുദ്ധമീദൃശം.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, യദൃച്ഛയാ=യദൃച്ഛയായി. ഉപപന്നം=വന്നതും, (നേരിട്ടിരിക്കുന്നതും, പ്രാപിച്ചതും) അപാവൃതം=തുറന്നിരിക്കുന്ന, സ്വർഗ്ഗദ്വാരം ച=സ്വർഗ്ഗവാതിലുമായ, ഈദൃശം=ഇപ്രകാരമുള്ള, യുദ്ധം=യുദ്ധത്തെ, (യേ) ക്ഷത്രിയാഃ=ഏതു ക്ഷത്രിയർ ലഭന്തേ=ലഭിക്കുന്നുവോ, (തേ)=അവർ, സുഖിനഃ=സുഖികൾതന്നെ.

അല്ലയോ അർജ്ജുന, യദൃച്ഛയായി നേരിട്ടതും തുറന്നിരിക്കുന്ന സ്വർഗ്ഗദ്വാരംതന്നെയുമായ ഇപ്രകാരമുള്ള യുദ്ധത്തെ ലഭിക്കുന്ന ക്ഷത്രിയർ സുഖികൾതന്നെയാകുന്നു.

(ശം-ഭാ) പ്രാർത്ഥിക്കാതെതന്നെ നേരിട്ടതും തുറന്നിരിക്കുന്ന സ്വർഗ്ഗദ്വാരവുമായ ഇപ്രകാരമുള്ള യുദ്ധത്തെ ലഭിക്കുന്ന ക്ഷത്രിയർ, ഹേ അർജ്ജുന, സുഖികളല്ലയോ?

ഇപ്രകാരം ചെയ്യേണ്ടതാണെന്നറിഞ്ഞിട്ടും—

൩൩. അഥ ചേത്ത്വമിമം ധർമ്മ്യം സംഗ്രാമം ന കരിഷ്യസി
തതഃ സ്വധർമ്മം കീർത്തിം ച ഹിത്വാ പാപമവാപ്സ്യസി.

അഥ=എന്നാൽ, ത്വം=നീ, ധർമ്മ്യം=ധർമ്മ്യമായ, ഇമം=ഈ, സംഗ്രാമം=യുദ്ധത്തെ, ന കരിഷ്യസി ചേൽ=ചെയ്യുകയില്ല എങ്കിൽ, തതഃ=അതിനാൽ, സ്വധർമ്മം=നിന്റെ ധർമ്മത്തേയും, കീർത്തിം ച=കീർത്തിയേയും, ഹിത്വാ=ഉപേക്ഷിച്ച്, പാപം=പാപത്തെ അവാപ്സ്യസി=നീ പ്രാപിക്കും.

എന്നാൽ ധർമ്മ്യമായ ഈ യുദ്ധത്തെ നീ ചെയ്യുകയില്ല എങ്കിൽ, (സ്വർഗ്ഗപ്രാപ്തിയുണ്ടാവുകയില്ല എന്നുതന്നെയല്ല) നിന്റെ ധർമ്മത്തേയും കീർത്തിയേയുമുപേക്ഷിച്ച് നീ പാപത്തെ പ്രാപിക്കുന്നതാകുന്നു.

(ശം-ഭാ) എന്നാൽ നീ വിഹിതമായും ധർമ്മാവിരുദ്ധമായുമുള്ള ഈ യുദ്ധത്തെ ചെയ്യുകയില്ല എങ്കിൽ സ്വധർമ്മത്തേയും, പരമേശ്വരൻ മുതലായവരായി യുദ്ധംചെയ്തതിനാലുണ്ടായിട്ടുള്ള കീർത്തിയേയുമുപേക്ഷിച്ച് കേവലം പാപത്തെ പ്രാപിക്കുന്നതാകുന്നു.

[ശ-സ] നീ സ്വധർമ്മത്തെ ത്യജിക്കുന്നു എങ്കിൽ ധർമ്മാവബോധകമായിരിക്കുന്ന (വേദാദിലക്ഷണമായ) ശാസ്ത്രത്തെ ത്യജിച്ചവനായി ഭവിക്കുന്നു. ഇപ്രകാരം സ്വധർമ്മത്തേയും കീർത്തിയേയും ത്യജിക്കുന്നതിനാൽ നീ വേദത്തേയും വേദോക്തകർമ്മത്തേയും ത്യജിക്കുന്നതിനാലുള്ള പാപത്തെ പ്രാപിക്കുന്നതാകുന്നു. അല്ലാതെ അതുകൊണ്ടു നിനക്കു സന്യാസഫലം കരിക്കലും സിദ്ധിക്കുന്നതല്ല എന്നർത്ഥം.

കേവലം സ്വധൎമ്മകീൎത്തിപരിത്യാഗം മാത്രമല്ല—

൩൪. അകീൎത്തിം ചാപി ഭൂതാനി കഥയിഷ്യന്തി തേവ്യയാം
സംഭാവിതസ്യ ചാകീൎത്തിൎമ്മരണാദതിരിച്യതേ.

അപി ച=അതിന്നും പുറമെ, ഭൂതാനി=ജനങ്ങൾ, തേ=നിന്റെ, അവ്യയാം=ശാശ്വതമായ, അകീൎത്തിം ച=അകീൎത്തിയേയും, കഥയിഷ്യന്തി=പറയും. സംഭാവിതസ്യ=ബഹുമാനിക്കപ്പെട്ടിട്ടുള്ളവന്ന്, അകീൎത്തിഃ=അപകീൎത്തി, മരണാൽ=മരണത്തേക്കാൾ, അതിരിച്യതേ=അധികമായി ഭവിക്കുന്നു.

എന്നുതന്നെയുമല്ല, ജനങ്ങൾ നിന്റെ ശാശ്വതമായ അപകീൎത്തിയേയും പറയുന്നതാണ്. ബഹുമാനിക്കപ്പെട്ടിട്ടുള്ളവന്ന് അപകീൎത്തി മരണത്തേക്കാൾ അധികം ചീത്തയാകുന്നു.

(ശം-ഭാ) ദീൎഘകാലം നിലനില്ക്കുന്നതായ നിന്റെ അപകീൎത്തിയെ ജനങ്ങൾ പറയുന്നതാകുന്നു. ധൎമ്മാത്മാ, ശൂരൻ, എന്നിങ്ങിനെ തുടങ്ങിയ ഗുണങ്ങളെക്കൊണ്ട് ബഹുമാനിക്കപ്പെട്ടിട്ടുള്ളവന്ന് അപകീൎത്തിയേക്കാൾ നല്ലത് മരണമാകുന്നുവെന്നൎത്ഥം.

അത്രയുമല്ല—

൩൫. ഭയാദ്രണാദുപരതം മംസ്യന്തേ ത്വാം മഹാരഥാഃ
യേഷാഞ്ച ത്വം ബഹുമതോ ഭൂത്വാ യാസ്യസി ലാഘവം.

ത്വം=നീ, യേഷാം=യാതൊരുത്തൎക്ക്, ബഹുമതഃ* (അഭൂഃ)=ബഹുമാനിക്കപ്പെട്ടവനായിരുന്നുവോ, (തേ) മഹാരഥാഃ=ആ മഹാരഥന്മാർ, ത്വാം=നിന്നെ, ഭയാൽ=ഭയംഹേതുവായിട്ട്, രണാൽ=യുദ്ധത്തിൽനിന്ന്, ഉപരതം=പിൻവലിച്ചവനായി, മംസ്യന്തേ=വിചാരിക്കും. ഭൂത്വാ ച=(ഒരിക്കൽ ബഹുമാനയോഗ്യനായിട്ട്) പിന്നെ, ലാഘവം=സാരമില്ലായ്മയെ (നിസ്സാരതയെ). യാസ്യസി=പ്രാപിക്കും.

നീ യുദ്ധത്തിൽനിന്നു പിൻവലിച്ചതു ഭയംകൊണ്ടാണെന്നു മഹാരഥന്മാർ വിചാരിക്കും. ആദ്യം അവരാൽ ബഹുമാനിക്കപ്പെട്ടവനായിട്ട് നീ പിന്നെ നിസ്സാരതയെ പ്രാപിക്കുന്നതുമാണ്.

(ശം-ഭാ) കൎണ്ണാദികളിലുള്ള ഭയംകൊണ്ടു നീ യുദ്ധത്തിൽനിന്നു പിൻവലിച്ചതാണെന്നു ദുൎയ്യോധനപ്രഭൃതികളായ മഹാരഥന്മാർ വിചാരിക്കും. അല്ലാതെ, കൃപനിമിത്തമാണെന്ന് അവർ വിചാരിക്കുകയില്ല. ആരാണ് അങ്ങിനെ വിചാരിക്കുന്നത്?—നീ ബഹുവിധഗുണങ്ങളോടുകൂടിയവനാണെന്ന് ആരാൽ ബഹുമാനിക്കപ്പെട്ടിരുന്നുവോ അവർതന്നെ. ആദ്യം ബഹുമാനിക്കപ്പെട്ടവനായിട്ടു നീ പിന്നെ നിസ്സാരതയെ പ്രാപിക്കും. (അവൎക്കു നീ നിസ്സാരനായി ഭവിക്കും.)

[ശ-സ] ഭീഷ്മർ, ദ്രോണർ, കൎണ്ണൻ എന്നിങ്ങിനെയുള്ള വീരന്മാരായ യോദ്ധാക്കന്മാരോടു യുദ്ധംചെയ്യാൻ പേടിച്ചിട്ടാണ് അൎജ്ജുനൻ യുദ്ധത്തിൽനിന്നു പിൻവലിച്ചത് എന്നല്ലാതെ ദയകൊണ്ടാണ് എന്നാരും വിചാരിക്കുകയില്ല.

* [ശ-സ] ശൌൎയ്യധൈൎയ്യയുദ്ധചാതുൎയ്യാദിഗുണങ്ങളെക്കൊണ്ട് ഉൽകൃഷ്ടനാണ് അൎജ്ജുനൻ എന്നിങ്ങിനെ ബഹുമാനത്തെ പ്രാപിച്ചവൻ.

അകീൎത്തിഃ=അകീൎത്തിക്കു വിഷയമായിരിക്കുന്ന പുരുഷൻ ഇല്ലാത്തപ്പോഴും ഉണ്ടാകുന്ന തിരസ്കാരം; ലാഘവം=അവൻതന്നെ നേരിട്ടനുഭവിക്കുന്ന അവമാനം; ഇതാണ് അവ തമ്മിലുള്ള വ്യത്യാസം.

അതിന്നും പുറമെ—

൩൬. അവാച്യവാദാംശ്ച ബഹൂൻ വദിഷ്യന്തി തവാഹിതാഃ
നിന്ദന്തസ്തവ സാമൎത്ഥ്യം തതോ ദുഃഖതരം നു കിം.

തവ=നിന്റെ, അഹിതാഃ=ശത്രുക്കൾ, തവ=നിന്റെ, സാമൎത്ഥ്യം=സാമൎത്ഥ്യത്തെ, നിന്ദന്തഃ=നിന്ദിച്ചുകൊണ്ടു, ബഹൂൻ=വളരെ, അവാച്യവാദാൻ ച=പറയുവാൻ പാടില്ലാത്ത വാക്കുകളെ, വദിഷ്യന്തി=പറയും. തതഃ=അതിലും, ദുഃഖതരം=അധികം ദുഃഖം, കിം നു= എന്താണുള്ളത്.

നിന്റെ ശത്രുക്കൾ നിന്റെ സാമൎത്ഥ്യത്തെ നിന്ദിച്ചുകൊണ്ടു പറയുവാൻ യോഗ്യമല്ലാത്ത അനേകവാക്കുകളെ പറയും. അതിലധികം ദുഃഖമായിട്ടെന്താണുള്ളത്?

(ശം-ഭാ) നിന്ദാവചനങ്ങളിൽനിന്നുണ്ടാകുന്ന ദുഃഖത്തേക്കാൾ അധികം കഷ്ടമായിട്ടു വേറെ ദുഃഖമില്ല.

എന്നാൽ കൎണ്ണാദികളോടു നീ യുദ്ധം ചെയ്യുന്നുവെങ്കിൽ—

൩൭. ഹതോ വാ പ്രാപ്സ്യസി സ്വൎഗ്ഗം ജിത്വാ വാ ഭോക്ഷ്യസേ മഹീം
തസ്മാദുത്തിഷ്ഠ കൌന്തേയ യുദ്ധായ കൃതനിശ്ചയഃ.

ഹേ കൌന്തേയ=അല്ലയോ അൎജ്ജുന, ഹതോ വാ=കൊല്ലപ്പെട്ടാലോ, സ്വൎഗ്ഗം= സ്വൎഗ്ഗത്തെ, പ്രാപ്സ്യസി=നീ പ്രാപിക്കും. ജിത്വാ വാ=ജയിച്ചാലോ, മഹീം=രാജ്യത്തെ, ഭോക്ഷ്യസേ=നീ അനുഭവിക്കും. തസ്മാൽ=അതുകൊണ്ടു, യുദ്ധായ=യുദ്ധത്തിന്നായി, കൃതനിശ്ചയഃ=നിശ്ചയം ചെയ്തവനായിട്ട്, ഉത്തിഷ്ഠ=എഴുനീല്ക്കുക.

അല്ലയോ അൎജ്ജുന, നീ കൊല്ലപ്പെട്ടാലോ സ്വൎഗ്ഗത്തെ പ്രാപിക്കും; ജയിച്ചാലോ രാജ്യമനുഭവിക്കും. അതുകൊണ്ടു നീ (രണ്ടായാലും) യുദ്ധം ചെയ്വാനുറച്ചുകൊണ്ട് എഴുനീല്ക്കുക.

(ശം-ഭാ) കൊല്ലപ്പെട്ടാൽ സ്വൎഗ്ഗത്തെ പ്രാപിക്കാം. ശൂരന്മാരായ കൎണ്ണാദികളെ ജയിച്ചാൽ രാജ്യമനുഭവിക്കാം. രണ്ടായാലും നിനക്കു ലാഭംതന്നെ എന്നഭിപ്രായം. അതുകൊണ്ടു നീ 'ഒന്നുകിൽ ഞാൻ മരിക്കും, അല്ലെങ്കിൽ ഞാൻ ശത്രുക്കളെ ജയിക്കും' എന്ന നിശ്ചയബുദ്ധിയോടുകൂടി യുദ്ധത്തിന്നായി എഴുനില്ക്കുക.

യുദ്ധം സ്വധൎമ്മമാണെന്നു വിചാരിച്ചു യുദ്ധംചെയ്വാനാരംഭിക്കുന്ന നീ എന്റെ ഈ ഉപദേശത്തെ കേൾക്കുക:—

൩൮. സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൌ ജയാജയൌ
തതോ യുദ്ധായ യുജ്യസ്വ നൈവം പാപമവാപ്സ്യസി.

സുഖദുഃഖേ=സുഖദുഃഖങ്ങളെ, സമേ=സമമായി, കൃത്വാ=ചെയ്തു് (വിചാരിച്ച്), ലാഭാലാഭൌ=ലാഭനഷ്ടങ്ങളേയും, ജയാജയൌ=ജയാപജയങ്ങളേയും, (സമൌ കൃത്വാ)=സമമായി ചെയ്ത്, തതഃ=അതിന്റെശേഷം, യുദ്ധായ=യുദ്ധത്തിന്നായിക്കൊണ്ട്, യുജ്യസ്വ=സന്ന

ദ്ധനാവുക. ഏവം (ചേൽ)=ഇപ്രകാരം നിശ്ചയത്തോടുകൂടിയാണെങ്കിൽ, പാപം=പാപത്തെ, ന അവാപ്സ്യസി=നീ പ്രാപിക്കുകയില്ല.

സുഖദുഃഖങ്ങളേയും ലാഭനഷ്ടങ്ങളേയും ജയാപജയങ്ങളേയും സമമായി വിചാരിച്ചുകൊണ്ടു നീ യുദ്ധത്തിന്നായി ഒരുങ്ങുക. എന്നാൽ നീ പാപത്തെ പ്രാപിക്കുകയില്ല.

(ശം-ഭാ) സുഖദുഃഖാദികളെ തുല്യമായി—ഒന്നിൽ രാഗവും മററൊന്നിൽ ദ്വേഷവും കൂടാതെ—വിചാരിച്ചു പിന്നെ യുദ്ധത്തിന്നായി ഒരുങ്ങുക. ഇപ്രകാരം യുദ്ധംചെയ്താൽ നീ പാപഫലത്തെ അനുഭവിക്കുകയില്ല. (ഈ ഉപദേശം പ്രാസംഗികമാകുന്നു.)

ശോകമോഹങ്ങളെ കളയുവാൻവേണ്ടി ഭഗവാൻ 'സ്വധർമ്മമപി ചാവേക്ഷ്യ' (അ. ൨ ശ്ലോ. ൩൧—൩൭) എന്നിങ്ങിനെയുള്ള ശ്ലോകങ്ങളെക്കൊണ്ടു ലൌകികന്യായത്തെ പറഞ്ഞു. ഇതു മുഖ്യമായിട്ടുള്ളതല്ല. പരമാത്മദർശനമാണ് ഈ പ്രകൃതത്തിൽ പ്രധാനമായിട്ടുള്ള ഉപദേശവിഷയം. അതു മുമ്പു പറയപ്പെട്ടിട്ടുമുണ്ട്. എങ്കിലും ശാസ്ത്രവിഷയമായ വിഭാഗത്തെ കാണിപ്പാൻവേണ്ടി 'ഏഷാ തേ' എന്നു താഴെ കാണിക്കുന്ന ശ്ലോകംകൊണ്ട് അതിനെ ഉപസംഹരിക്കുന്നു. എന്തെന്നാൽ, ഇവിടെ കാണിച്ചിരിക്കുന്ന ശാസ്ത്രവിഷയമായിട്ടുള്ള ഈ വിഭാഗംകൊണ്ടു 'ജ്ഞാനയോഗേന സാംഖ്യാനാം കർമ്മയോഗേന യോഗിനാം' (അ. ൩. ശ്ലോ. ൩) എന്നു മേലിൽ പറയപ്പെടുന്ന നിഷ്ഠാദ്വയവിഷയമായ ശാസ്ത്രം സുഗ്രാഹ്യമായി ഭവിക്കുന്നതാണ്. ഈ വിഭാഗംകൊണ്ട് ശ്രോതാക്കന്മാൎക്ക് അത് അധികം എളുപ്പത്തിൽ മനസ്സിലാവുകയും ചെയ്യും. അതിനാൽ ഭഗവാൻ പറയുന്നു:—

൩൯. ഏഷാ തേഭിഹിതാ സാംഖ്യേ ബുദ്ധിൎയ്യോഗേ ത്വിമാം ശൃണു
ബുദ്ധ്യാ യുക്തോ യയാ പാൎത്ഥ കൎമ്മബന്ധം പ്രഹാസ്യസി.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, തേ=നിനക്ക്, അഭിഹിതാ=ഉപദേശിക്കപ്പെട്ടിട്ടുള്ള, ഏഷാ=ഇത്, സാംഖ്യേ=ആത്മതത്ത്വവിഷയത്തിൽ (ഉള്ള) ബുദ്ധിഃ=ബുദ്ധിയാകുന്നു. യയാ ബുദ്ധ്യാ=യാതൊരു ബുദ്ധിയോടു, യുക്തഃ=കൂടിയവനായാൽ, കൎമ്മബന്ധം=കൎമ്മത്തിനാൽ ഉണ്ടാകുന്ന ബന്ധത്തെ, പ്രഹാസ്യസി=നീ ഉപേക്ഷിക്കുമോ, (താം)=അങ്ങിനെയുള്ള യോഗേ തു=യോഗവിഷയത്തിലുള്ള, ഇമാം=ഇതിനെ (പറയുവാൻ പോകുന്ന ഈ ബുദ്ധിയെ), ശൃണു=കേൾക്കുക.

അല്ലയോ അൎജ്ജുന, ഇതുവരെ ഞാൻ നിനക്കുപദേശിച്ചത് ആത്മതത്ത്വവിഷയമായ ബുദ്ധിയാകുന്നു. ഇനി യോഗവിഷയമായിട്ടുള്ളതിനെ കേട്ടാലും. ഈ (യോഗ) ബുദ്ധിയോടുകൂടിയവൻ ആയിട്ടു നീ കൎമ്മബന്ധത്തെ ഉപേക്ഷിക്കുന്നതാകുന്നു.

(ശം-ഭാ) നിനക്ക് ഇതുവരെ ഞാനുപദേശിച്ചതു പരമാൎത്ഥവസ്തുവിന്റെ വിവേകവിഷയത്തിലുള്ള ബുദ്ധി—സംസാരത്തിന്നു ഹേതുക്കളായ ശോകമോഹാദിദോഷങ്ങളുടെ നിവൃത്തിക്കു സാക്ഷാൽ കാരണമായ ജ്ഞാനം—ആകുന്നു. ഇനി കൎമ്മയോഗത്തിലുള്ള ഈ ബുദ്ധിയെ കേട്ടാലും. (എങ്ങിനെയിരിക്കുന്നതാണ് ആ കൎമ്മയോഗം?) ജ്ഞാനപ്രാപ്തിക്കു സാധനമായും, ദ്വന്ദ്വങ്ങളെ നശിപ്പിച്ചു സക്തികൂടാതെ ഈശ്വരാരാധനമായിട്ടുള്ള കൎമ്മാനുഷ്ഠാനമായും, സമാധിയോഗമായും, ഇരിക്കുന്ന കൎമ്മയോഗത്തിലുള്ള ബുദ്ധി

യെ കേട്ടാലും. അതിൽ അഭിരുചി ജനിപ്പിക്കുന്നതിനുവേണ്ടി ആ ബുദ്ധിയെ സ്തുതിക്കുന്നു. യോഗവിഷയമായ ബുദ്ധിയെ പ്രാപിച്ചാൽ പിന്നെ നീ ധൎമ്മാധൎമ്മമെന്നു പറയപ്പെടുന്ന കൎമ്മബന്ധത്തെ ഉപേക്ഷിക്കുന്നതാകുന്നു. ഈശ്വരപ്രസാദത്താൽ ജ്ഞാനം സിദ്ധിച്ചതിന്നുശേഷമേ അതു സാധിക്കുകയുള്ളു എന്നാഭിപ്രായം.

[ശ-സ] 'വേദാവിനാശിനം നിത്യം' എന്നിങ്ങിനെയുള്ള ശ്ലോകങ്ങളെക്കൊണ്ടു ബ്രഹ്മജ്ഞാനിക്കു ചെയ്യേണ്ടതായിട്ടു യാതൊന്നുമില്ല എന്നുപപാദിച്ചിട്ട് ഇപ്പോൾ 'സ്വധൎമ്മമപി ചാവേക്ഷ്യ' എന്നും മററുമുള്ള ശ്ലോകങ്ങളെക്കൊണ്ട് അജ്ഞാനിയേയും കൎമ്മംതന്നെയാണ് വിധിക്കുന്നത്. ദുഃഖഭൂയിഷ്ഠമായിരിക്കുന്ന കൎമ്മങ്ങളെ ആസകലം സന്ന്യസിച്ച സ്വസ്ഥമായിരിക്കുന്നതാണ് പരമാൎത്ഥത്തിൽ സുഖം, ശരിതന്നെ. ഇപ്രകാരമുള്ള ജ്ഞാനംതന്നെയാണ് 'ഞാൻ, എന്റെ' എന്നും മററുമുള്ള സംസാരഭ്രമത്തെ നശിപ്പിക്കുന്നത്. പക്ഷേ അത് ആത്മജ്ഞവിഷയമാകുന്നു; ആരുരുക്ഷുവിഷയമല്ല. മുമുക്ഷുക്കളായവൎക്ക കൎമ്മത്തേയും, തത്സന്ന്യാസമാൎഗ്ഗത്തേയും, മനസ്സിലാകുന്നതിന്നുവേണ്ടി കൎമ്മസന്ന്യാസവിഷയത്തിന്റേയും കൎമ്മയോഗവിഷയത്തിന്റേയും വിഭാഗത്തെ സൂചിപ്പിക്കുന്നതിന്നും, കൎമ്മാനുഷ്ഠാനക്രമത്തെ ബോധിപ്പിക്കുന്നതിന്നുമായി ഭഗവാൻ പറയുന്നു:—

സാംഖ്യേ—ബ്രഹ്മവിത്തുക്കളായിരിക്കുന്ന ഋഷികൾ വഴിപോലെ പഠിക്കുന്നതു സംഖ്യ—പരവിദ്യ എന്നൎത്ഥം. ആ സംഖ്യ (പരവിദ്യ)കൊണ്ടു യാതൊന്നാണ് 'തദദ്രേശ്യമഗ്രാഹ്യം' എന്നിങ്ങിനെ പ്രതിപാദിക്കപ്പെടുന്നത് അതു സാംഖ്യം—നിൎവ്വിശേഷമായിരിക്കുന്ന പരബ്രഹ്മം. ഏഷാ സാംഖ്യേ=അപ്രകാരമായിരിക്കുന്ന പരബ്രഹ്മവിഷയത്തിൽ 'ന ജായതേ മ്രിയതേ' എന്നും മററുമുള്ള ശ്ലോകങ്ങളെക്കൊണ്ടു യാതൊരു ബുദ്ധിയാണ് നിനക്കുപദേശിക്കപ്പെട്ടിട്ടുള്ളത്—ബ്രഹ്മവിഷയമായി മുമ്പ് യാതൊരു ജ്ഞാനത്തെയാണ് ഞാൻ നിനക്കുപദേശിച്ചിട്ടുള്ളത്—ആ ജ്ഞാനം ആത്മജ്ഞനെ സംബന്ധിച്ചിട്ടുള്ളതാകുന്നു. ആരുരുക്ഷുവിനെ സംബന്ധിച്ചിട്ടുള്ളതല്ല. ആരുരുക്ഷുവായിരിക്കുന്ന നിനക്ക് ചിത്തശുദ്ധിക്കായിക്കൊണ്ടു കൎമ്മയോഗംതന്നെയാണ് കൎത്തവ്യമായിട്ടുള്ളത്. ശ്രദ്ധയോടുകൂടിയും ഈശ്വരാൎപ്പണബുദ്ധിയോടുകൂടിയും അഭിമാനംകൂടാതേയും ഫലേച്ഛകൂടാതേയും സുഖദുഃഖാദികളിൽ സമബുദ്ധിയോടുകൂടിയും കൎമ്മയോഗംതന്നെയാണ് അനുഷ്ഠിക്കപ്പെടേണ്ടതായിട്ടുള്ളത്; ജ്ഞാനയോഗമല്ല. 'ബുദ്ധിൎയ്യോഗേ ത്വിമാം ശൃണു'=ഇപ്രകാരം നീ ചെയ്യേണ്ടതായിട്ടുള്ള കൎമ്മയോഗത്തിൽ താഴെ പറയുന്ന ലക്ഷണങ്ങളോടുകൂടിയ ബുദ്ധിയെ—ജ്ഞാനത്തെ—കേട്ടാലും. 'ബുദ്ധ്യാ യുക്തോ....പ്രഹാസ്യസി'=അങ്ങിനെയുള്ള ബുദ്ധിയോടുകൂടിയവനായിട്ട് നീ താഴെ ഉപദേശിക്കുന്നപ്രകാരം കൎമ്മയോഗത്തെ അനുഷ്ഠിക്കുന്നുവെങ്കിൽ നിനക്കു സൎവ്വകൎമ്മബന്ധങ്ങളേയുമുപേക്ഷിപ്പാൻ കഴിയും. വൈദികമായ കൎമ്മാനുഷ്ഠാനംകൊണ്ടുണ്ടായിട്ടുള്ള ചിത്തശുദ്ധിയിൽനിന്നുൽപന്നമായ അകൎത്രാത്മവിജ്ഞാനബലംകൊണ്ടു ബന്ധകങ്ങളായ സകലകൎമ്മങ്ങളിൽനിന്നു നീ മുക്തനായി ഭവിക്കുമെന്നൎത്ഥം.

അതിന്നും പുറമെ—

൪൦. നേഹാഭിക്രമനാശോസ്തി പ്രത്യവായോ ന വിദ്യതേ
സ്വല്പമപ്യസ്യ ധൎമ്മസ്യ ത്രായതേ മഹതോ ഭയാൽ.

**ഇഹ=ഫലാപേക്ഷകൂടാതെ ഈശ്വരാൎപ്പണമായി ചെയ്യപ്പെടുന്ന കൎമ്മയോഗത്തിൽ, അഭിക്രമനാശഃ ന അസ്തി=ആരംഭനാശമില്ല (തുടങ്ങിയതു നിഷ്ഫലമാവുകയില്ല.) പ്രത്യവായഃ=പ്രത്യവായം എന്ന ദോഷം, ന വിദ്യതേ=ഇല്ല. അസ്യ ധൎമ്മസ്യ=ഈശ്വരാരാധനാൎത്ഥമായിട്ടുള്ള ഈ കൎമ്മയോഗത്തിന്റെ, സ്വല്പം അപി=സ്വല്പമായാലും (ചെയ്യപ്പെട്ടിട്ടുള്ള അംശം കുറച്ചുമാത്രമായാലും), മഹതഃ=വലിയതായ, ഭയാൽ=സംസാരഭയത്തിൽനിന്ന്, ത്രായതേ=രക്ഷിക്കുന്നു.**

ഈശ്വരാരാധനാൎത്ഥമായിട്ടുള്ള ഈ കൎമ്മയോഗത്തിൽ ആരംഭനാശമോ (പ്രയത്നനാശമോ), തുടങ്ങിയതിനെ മുഴുവനാക്കാഞ്ഞാലുള്ള ദോഷമോ ഇല്ല. ഈ നിഷ്കാമകൎമ്മയോഗത്തിൻെറ സ്വല്പാംശംകൂടി മഹത്തായ സംസാരഭയത്തിൽനിന്നു രക്ഷിക്കുന്നു.

(ശം_ഭാ) മോക്ഷമാൎഗ്ഗമായിരിക്കുന്ന ഈ കൎമ്മയോഗത്തിൽ, കൃഷി മുതലായ കൎമ്മങ്ങളെപ്പോലെ, ആരംഭിച്ചതിന്ന് (ആരംഭിച്ച പ്രയത്നത്തിന്ന്) നാശമില്ല. കൎമ്മയോഗവിഷയമായ ആരംഭത്തിൻെറ ഫലത്തിന്നു യാതൊരു സംശയവുമില്ല എന്നൎത്ഥം. അതിന്നും പുറമേ ഈ വിഷയത്തിൽ, ചികിത്സയ്ക്കുണ്ടാവുന്നതുപോലെ, ദോഷഫലമുണ്ടാകുന്നതല്ല. എന്നാൽ ഈ കൎമ്മയോഗസംബന്ധമായിട്ടു കുറച്ചു വല്ലതുമനുഷ്ഠിക്കപ്പെട്ടാലും അത് ജനനമരണലക്ഷണമായ മഹത്തായ സംസാരഭയത്തിൽനിന്നു രക്ഷിക്കുന്നു.

മുൻവിവരിക്കപ്പെട്ട സാംഖ്യവിഷയമായും യോഗവിഷയമായുമുള്ള ആ ബുദ്ധി താഴെ പറയുന്ന ലക്ഷണത്തോടുകൂടിയതാകുന്നു:—

൪൧. വ്യവസായാത്മികാ ബുദ്ധിരേകേഹ കുരുനന്ദന
ബഹുശാഖാ ഹ്യനന്താശ്ച ബുദ്ധയോവ്യവസായിനാം.

ഹേ കുരുനന്ദന=അല്ലയോ കുരുവംശജ, (അൎജ്ജുന), ഇഹ=ഈശ്വരാരാധനലക്ഷണമായിരിക്കുന്ന കൎമ്മയോഗത്തിൽ, വ്യവസായാത്മികാ*=നിശ്ചയസ്വരൂപമായ (പരമേശ്വരഭക്തികൊണ്ടുതന്നെ ഞാൻ നിശ്ചയമായി സംസാരബന്ധത്തിൽനിന്നു നിവൎത്തിക്കും എന്ന നിശ്ചയത്തോടുകൂടിയ) ബുദ്ധിഃ=ബുദ്ധി, ഏകാ ഹി=ഒന്നേ ഉള്ളൂ. അവ്യവസായിനാം (തു)=എന്നാൽ നിശ്ചയബുദ്ധിയില്ലാത്തവരുടെ (ഈശ്വരാരാധനത്തിൽ ബഹിൎമ്മുഖന്മാരായ കാമികളുടെ), ബുദ്ധയഃ=ബുദ്ധികൾ, ബഹുശാഖാഃ=(കൎമ്മഫലഗുണഫലത്വാദിപ്രകാരഭേദം ഹേതുവായിട്ട്) പല ശാഖകളോടുകൂടിയവയായും, അനന്താഃ ച=(കാമങ്ങൾ അനന്തങ്ങളാകയാൽ) അവസാനമില്ലാത്തവയായും, (ഭവന്തി)=ഇരിക്കുന്നു.

അല്ലയോ കുരുവംശജ, ഈശ്വരാരാധനലക്ഷണമായിരിക്കുന്ന ഈ കൎമ്മയോഗത്തിൽ നിശ്ചയസ്വരൂപമായ ബുദ്ധി ഒന്നു മാത്രമേ ഉള്ളൂ. എന്നാൽ നിശ്ചയബുദ്ധിയില്ലാത്തവരുടെ ബുദ്ധികൾ പല ശാഖകളോടുകൂടിയവയായും അനേകങ്ങളായുമിരിക്കുന്നു.

(ശം_ഭാ) മോക്ഷമാൎഗ്ഗത്തിൽ നിശ്ചയസ്വഭാവത്തോടുകൂടിയതായിട്ട് ഒരു ബുദ്ധി മാത്രമേ ഉള്ളൂ. തദ്വിപരീതമായിട്ടുള്ളതും വളരെ ശാഖകളോടുകൂടിയതുമായ അന്യബുദ്ധികൾക്ക് അതു ബാധകവുമാകുന്നു. എന്തെന്നാൽ, ആ ഏകബുദ്ധി ശരിയായ പ്രമാണംകൊണ്ടുണ്ടായിട്ടുള്ളതാകുന്നു. എന്നാൽ ഇതിന്നു വിപരീതമായിട്ടുള്ള അന്യബുദ്ധികൾ അനേകങ്ങളായിരിക്കുന്നു. ഈ

---

* (ശ്രീ_സ) 'മനോ ഹി ദ്വിവിധം പ്രോക്തം ശുദ്ധഞ്ചാശുദ്ധമേവ ച; അശുദ്ധം കാമസങ്കല്പം ശുദ്ധം കാമവിവൎജ്ജിതം' എന്ന ശ്രുതിപ്രകാരം കാമസങ്കല്പാദിദോഷങ്ങൾ നീങ്ങി ശുദ്ധമായിരിക്കുന്നതിനാൽ ഈശ്വരൻതന്നെ നമുക്കു പരമഗതി എന്ന നിശ്ചയത്തോടുകൂടിയ ബുദ്ധി—പരമാൎത്ഥവസ്തുവിൻെറ തത്വം ഇന്നതാണെന്നു നല്ലവണ്ണം ഉറപ്പിച്ചിരിക്കുന്നതും ഈശ്വരനെത്തന്നെ ആശ്രയിച്ചിരിക്കുന്നതുമായ ബുദ്ധി.

ബുദ്ധികളുടെ ശാഖാഭേദങ്ങളെ അനുസരിച്ച് പ്രവൎത്തിക്കുന്നതിനാൽ സംസാരം അവസാനമില്ലാതേയും വിസ്താരമായും ഭവിക്കുന്നു. എങ്കിലും പ്രമാണം കൊണ്ടുണ്ടായിട്ടുള്ള വിവേകബുദ്ധികൊണ്ട്, അനന്തശാഖകളോടുകൂടിയ ഈ ബുദ്ധികൾ ഇല്ലാതാകുമ്പോൾ സംസാരവും നശിക്കുന്നു. അനേകശാഖകളായിരിക്കുന്നതിൽതന്നെ ബഹുവിധഭേദങ്ങളുള്ളതിനാൽ നിശ്ചയബുദ്ധിയില്ലാത്തവരുടെ—പ്രമാണജനിതമായ വിവേകബുദ്ധിയില്ലാത്തവരുടെ—ബുദ്ധികൾ അനന്തങ്ങളായുമിരിക്കുന്നു.

വ്യവസായാത്മികയായ ബുദ്ധി ആൎക്കില്ലയോ അവൎക്ക്—

൪൨. യാമിമാം പുഷ്പിതാം വാചം പ്രവദന്ത്യവിപശ്ചിതഃ
വേദവാദരതാഃ പാൎത്ഥ നാന്യദസ്തീതി വാദിനഃ.

൪൩. കാമാത്മാനഃ സ്വൎഗ്ഗപരാ ജന്മകൎമ്മഫലപ്രദാം
ക്രിയാവിശേഷബഹുലാം ഭോഗൈശ്വൎയ്യഗതിം പ്രതി.

൪൪. ഭോഗൈശ്വൎയ്യപ്രസക്താനാം തയാപഹൃതചേതസാം
വ്യവസായാത്മികാ ബുദ്ധിഃ സമാധൌ ന വിധീയതേ.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, വേദവാദരതാഃ=വേദത്തിൽ ഫലത്തെ പറയുന്ന വാക്യങ്ങളിൽ (അൎത്ഥവാദത്തിൽ) പ്രീതിയുള്ളവരും, ന അന്യൽ അസ്തി ഇതി വാദിനഃ=(സ്വൎഗ്ഗത്തേക്കാൾ മേലെയായി) വേറെ (പ്രാപ്യമായിട്ട് ഈശ്വരതത്ത്വം) ഒന്നില്ല എന്നു പറയുന്നവരും, കാമാത്മാനഃ=(പുത്രമിത്രകളത്രാദികളിൽ ഉള്ള) ആശകൊണ്ടു നിറഞ്ഞിരിക്കുന്ന മനസ്സോടുകൂടിയവരും, സ്വൎഗ്ഗപരാഃ=സ്വൎഗ്ഗംതന്നെയാണ് എല്ലാററിലും ശ്രേഷ്ഠമായ പുരുഷാൎത്ഥമെന്നു വിചാരിക്കുന്നവരുമായ, അവിപശ്ചിതഃ=അവിവേകികൾ (മൂഢന്മാർ) ഭോഗൈശ്വൎയ്യഗതിം പ്രതി=ഭോഗൈശ്വൎയ്യങ്ങളെ പ്രാപിക്കുന്നതിനുവേണ്ടി, ക്രിയാവിശേഷബഹുലാം=അനേകകൎമ്മങ്ങളെപ്പററി പറയുന്നതും, ജന്മകൎമ്മഫലപ്രദാം=ജന്മത്തേയും കൎമ്മത്തേയും കൎമ്മഫലങ്ങളേയും കൊടുക്കുന്നതും, പുഷ്പിതാം ഇമാം=(ഫലമില്ലാത്ത) പുഷ്പങ്ങൾ മാത്രമുള്ള വൃക്ഷങ്ങളെപ്പോലെയിരിക്കുന്നതുമായ ഇപ്രകാരമുള്ള, യാം വാചം=യാതൊരു വാക്കിനെ, പ്രവദന്തി=പറയുന്നുവോ, തയാ=ആ വാക്കിനാൽ, അപഹൃതചേതസാം=അപഹരിക്കപ്പെട്ട മനസ്സുകളോടുകൂടിയവരും, ഭോഗൈശ്വൎയ്യപ്രസക്താനാം=ഭോഗൈശ്വൎയ്യങ്ങളിൽ ആശയോടുകൂടിയിരിക്കുന്നവരുമായ അവൎക്ക്, വ്യവസായാത്മികാ ബുദ്ധിഃ=നിശ്ചയസ്വരൂപത്തോടുകൂടിയ ബുദ്ധി, സമാധൌ=പരമേശ്വരധ്യാനവിഷയത്തിൽ (ചിത്തൈകാഗ്ര്യത്തിൽ), ന വിധീയതേ=ഉണ്ടാകുന്നില്ല.

വേദത്തിലുള്ള അൎത്ഥവാദത്തിൽ തൽപരന്മാരും, സ്വൎഗ്ഗത്തേക്കാൾ വേറെ വിശേഷഫലമില്ലെന്നു പറയുന്നവരും, കാമാകുലിതചിത്തന്മാരും സ്വൎഗ്ഗംതന്നെയാണ് പരമപുരുഷാൎത്ഥമെന്നു വിചാരിക്കുന്നവരുമായ അവിവേകികൾ ഭോഗൈശ്വൎയ്യങ്ങളെ സിദ്ധിപ്പാനായിക്കൊണ്ട് അനേകകൎമ്മഭേദങ്ങളെപ്പററി പറയുന്നതും ജന്മത്തേയും കൎമ്മത്തേയും കൎമ്മഫലത്തേയും കൊടുക്കുന്നതും ഫലമില്ലാതെ പുഷ്പം മാത്രമായിട്ടുള്ള വൃക്ഷംപോലെ വിളങ്ങുന്നതുമായ വാക്കുകളെ പറയുന്നു. അപ്രകാരമുള്ള വാക്കുകളാൽ അപഹൃതചേതസ്സുകളായും ഭോഗൈശ്വ

ഷ്യങ്ങളിൽ ആസക്തിയുള്ളവരായും ഇരിക്കുന്ന അവക്കു പരമേശ്വരധ്യാനവിഷയത്തിൽ നിശ്ചയസ്വരൂപയായ ബുദ്ധി ഉണ്ടാകുന്നില്ല.

(ശം-ഭാ) പുഷ്പിച്ചിരിക്കുന്ന വൃക്ഷംപോലെ ശോഭിക്കുന്നതും കേൾക്കുവാൻ മാത്രം വളരെ രസമുള്ളതുമായ (പറയുവാൻ പോകുന്ന) ഈ വാക്കുകളെ പറയുന്നു. ആര്? അല്പബുദ്ധികൾ, അവിവേകികൾ—(അവർ എങ്ങിനെയുള്ളവർ?)—പലവിധ അത്ഥവാദങ്ങളേയും ഫലസാധനങ്ങളേയും പ്രകാശിപ്പിക്കുന്നതായ വേദവാക്യങ്ങളിൽ തൽപരന്മാരും സ്വഗ്ഗപശ്വാദിഫലങ്ങൾക്കു സാധനഭൂതങ്ങളായ കമ്മങ്ങളേക്കാൾ മേലെ വേറെ ഒന്നും ഇല്ലെന്നു പറയുന്നവരും, കാമസ്വഭാവത്തോടുകൂടിയവരും, സ്വഗ്ഗമാണ് പരമപുരുഷാത്ഥമെന്നു വിചാരിക്കുന്നവരുമാകുന്നു. ജന്മത്തെത്തന്നെ കമ്മഫലമായി കൊടുക്കുന്നതും, ഭോഗൈശ്വര്യപ്രാപ്തിക്കു സാധനഭൂതങ്ങളായ അനേകകമ്മവിശേഷങ്ങളെപ്പററി പറയുന്നതുമായ വാക്കുകളെ അവർ പറയുന്നു. അങ്ങിനെയുള്ള മൂഢന്മാർ സംസാരത്തിൽത്തന്നെ കിടന്നു തിരിയുന്നുവെന്നാഭിപ്രായം. ഭോഗൈശ്വര്യങ്ങൾ അത്യാവശ്യങ്ങളാണെന്നു വിചാരിച്ച് അവയിൽ ആസക്തിയോടുകൂടിയവരും ക്രിയാവിശേഷബഹുളങ്ങളായ വാക്കുകളാൽ മറയ്ക്കപ്പെട്ട വിവേകജ്ഞാനത്തോടുകൂടിയവരും ആയവക്കു സാംഖ്യവിഷയമായിട്ടോ യോഗവിഷയമായിട്ടോ ഉള്ള ദൃഢജ്ഞാനം അവരുടെ (സമാധിയിൽ=) അന്തഃകരണത്തിൽ ഉണ്ടാകുന്നതല്ല. പുരുഷൻെറ ഭോഗാനുഭവത്തിന്നായി സവ്വവും യാതൊന്നിലാണ് ശേഖരിച്ചുവെച്ചിട്ടുള്ളത് അതു സമാധി—അന്തഃകരണം, ബുദ്ധി എന്നാത്ഥം.

* യജ്ഞം മുതലായ കമ്മങ്ങൾക്കു ശ്രേഷ്ഠമായ ഫലം സ്വഗ്ഗാദികളാണെന്നും, അവയിൽനിന്ന് പുത്രമിത്രകളത്രധനധാന്യാദിവസ്തുക്കളായ അനേകം ഫലങ്ങളുണ്ടാകുമെന്നും മററും വേദത്തിൽ ഫലങ്ങളെപ്പററി പറയുന്ന അത്ഥവാദത്തെ കേട്ടു ഭോഗൈശ്വര്യങ്ങളിൽ ആസക്തിയോടുകൂടിയും അവയാൽ ആകഷിക്കപ്പെട്ട മനസ്സോടുകൂടിയുമിരിക്കുന്നവന് ആത്മസ്വരൂപജ്ഞാനത്തിൽ പ്രവൃത്തിയുണ്ടാവുകയില്ലെന്നു താൽപര്യം.

അവിവേകികളായ കാമാത്മാക്കൾക്കുണ്ടാകുന്ന ഫലത്തെ ഭഗവാൻ പറയുന്നു:—

൪൫. ത്രൈഗുണ്യവിഷയാ വേദാ നിസ്ത്രൈഗുണ്യോ ഭവാജ്ജുന
നിദ്വന്ദ്വോ നിത്യസത്ത്വസ്ഥോ നിയ്യോഗക്ഷേമ ആത്മവാൻ.

ഹേ അജ്ജുന=അല്ലയോ അജ്ജുന, വേദാഃ=വേദങ്ങൾ, ത്രൈഗുണ്യവിഷയാഃ=കാമികളായ അധികാരികൾക്കു വിഷയമായ കമ്മഫലസംബന്ധത്തെ പ്രതിപാദിക്കുന്നവയാകുന്നു. (ത്വം തു)=എന്നാൽ നീ, നിസ്ത്രൈഗുണ്യഃ=നിഷ്കാമനായും, നിദ്വന്ദ്വഃ=സുഖദുഃഖശീതോഷ്ണാദിദ്വന്ദ്വങ്ങളില്ലാത്തവനായും, നിത്യസത്ത്വസ്ഥഃ=എന്നും സത്ത്വനിലയിൽ സ്ഥിതിചെയ്യുന്നവനായും (ധൈയ്യത്തെ അവലംബിച്ചവനായും) നിയ്യോഗക്ഷേമഃ=യോഗക്ഷേമങ്ങളില്ലാത്തവനായും (പ്രാപിക്കാത്തതിനെ സ്വീകരിക്കുന്നതു യോഗം, പ്രാപിച്ചതിനെ പാലിക്കുന്നതു ക്ഷേമം), ആത്മവാൻ=അപ്രമത്തനായും, ഭവ=ഭവിക്കുക.

അല്ലയോ അജ്ജുന, വേദങ്ങൾ ത്രിഗുണങ്ങളെ (കാമ്യകമ്മഫലത്തെ) പററി പ്രതിപാദിക്കുന്നവയാകുന്നു. എന്നാൽ നീ നിഷ്കാമനായും സുഖദുഃഖാ

ദ്വിദ്വന്ദ്വരഹിതനായും എപ്പോഴും സത്ത്വഗുണത്തിൽ സ്ഥിതിചെയ്യുന്നവനായും യോഗക്ഷേമരഹിതനായും അപ്രമത്തനായും ഭവിക്കുക.

(ശം-ഭാ) വേദങ്ങൾ * സംസാരവിഷയത്തെ പ്രകാശിപ്പിക്കുന്നവയാകുന്നു. എന്നാൽ നീ സംസാരത്തിൽ (ത്രൈഗുണ്യത്തിൽ) നിന്നു മോചിച്ചവനായി ഭവിക്കുക—നിഷ്കാമനായി ഭവിച്ചാലുമെന്നർത്ഥം. അന്യോന്യവിരുദ്ധങ്ങളായ പദാർത്ഥങ്ങൾ ദ്വന്ദ്വങ്ങൾ എന്നു പറയപ്പെടുന്നു. അവ സുഖദുഃഖങ്ങൾക്കു ഹേതുക്കളാകുന്നു. അവയിൽനിന്നു വേർവിട്ടവനായി (നിർദ്വന്ദ്വനായി) ഭവിച്ചാലും. നീ എന്നും സത്ത്വഗുണത്തെ ആശ്രയിച്ചവനായി ഭവിച്ചാലും. കൈവശമില്ലാത്തതിനെ സമ്പാദിക്കുന്നതു യോഗം; സമ്പാദിച്ചതിനെ രക്ഷിക്കുന്നതു ക്ഷേമം; ഇങ്ങിനെ യോഗക്ഷേമപ്രധാനനായവനു ശ്രേയസ്കരമായ അനുഷ്ഠാനം പ്രയാസമാകയാൽ നീ യോഗക്ഷേമങ്ങളില്ലാത്തവനായി ഭവിക്കുക. നീ അപ്രമത്തനായുമിരിക്കുക—മനസ്സിനെ വിഷയങ്ങൾക്കു വശമാക്കാതിരിക്കുക—എന്നർത്ഥം. നീ സ്വധർമ്മത്തെ അനുഷ്ഠിക്കുമ്പോൾ ഇതാണ് നിനക്കുള്ള ഉപദേശം.

[ശ-സ] വേദവാക്യങ്ങളുടെ താൽപര്യം മനസ്സിലാക്കാതെ അർത്ഥവാദങ്ങളെക്കൊണ്ടു മോഹിതന്മാരായിരിക്കുന്ന കാമികൾക്കു യോഗബുദ്ധിയുണ്ടാകുന്നതല്ല എന്നും, തന്നിമിത്തം ഈശ്വരപ്രസാദമുണ്ടാകുന്നതല്ലെന്നും, അതുഹേതുവായിട്ടുതന്നെ അവരുടെ സംസാരം നശിക്കുന്നില്ല എന്നും പ്രതിപാദിച്ചതിന്റെശേഷം ഇപ്പോൾ യോഗബുദ്ധിയോടുകൂടിയവരും ഈശ്വരപ്രീതിക്കായിക്കൊണ്ടു കർമ്മം ചെയ്യുന്നവരുമായ കേവലം മുമുക്ഷുക്കൾ പ്രരോചനവാക്യങ്ങളെക്കൊണ്ടു മോഹത്തെ പ്രാപിക്കരുതെന്നും, ഇഷ്ടാനിഷ്ടപ്രാപ്തിയിൽ സമബുദ്ധികളായി ശ്രദ്ധാഭക്തികളോടുകൂടി ഈശ്വരാരാധനാത്മകമായ വൈദികകർമ്മത്തെ ചെയ്യേണമെന്നും സൂചിപ്പിക്കുന്നതിന്നായി പറയുന്നു:—

വേദത്തിൽ വിധിക്കപ്പെട്ടിട്ടുള്ള കർമ്മങ്ങളെല്ലാം സംസാരത്തെ വർദ്ധിപ്പിക്കുന്നവയാകുന്നു. അതിനാൽ നീ മോക്ഷത്തെ ഇച്ഛിച്ചുകൊണ്ടു യോഗബുദ്ധിയോടുകൂടിയവനായി സ്വധർമ്മത്തിൽ പ്രവൃത്തനായി നിസ്ത്രൈഗുണ്യനായി ഭവിക്കുക—രുചിപ്പിക്കുന്നതായ ശ്രുതിവാക്യങ്ങളിൽനിന്നും, രാഗദ്വേഷാദികളിൽനിന്നും, രാഗദ്വേഷങ്ങൾ പ്രധാനമായിട്ടുള്ള കർമ്മങ്ങളിൽനിന്നും, തൽഫലങ്ങളിൽനിന്നും നിവൃത്തനായി ഭവിക്കുക എന്നർത്ഥം. നിർദ്വന്ദ്വഃ=രാഗദ്വേഷാദിദോഷങ്ങളെ ജനിപ്പിക്കുന്ന ഇഷ്ടാനിഷ്ടപദാർത്ഥങ്ങളാണ് ദ്വന്ദ്വശബ്ദംകൊണ്ടു പറയപ്പെടുന്നത്. അവയിൽ സമബുദ്ധിയോടുകൂടിയവനായി അവയിൽനിന്നു നിവൃത്തനായി ഭവിച്ചാലും. നിത്യസത്ത്വസ്ഥഃ=നിത്യം സത്ത്വഗുണത്തിൽതന്നെ സ്ഥിതിചെയ്യുന്നവനായി ഭവിക്കുക—വിവേകം, വൈരാഗ്യം, ശമം, ദമം മുതലായവയിൽതന്നെ എപ്പോഴും സ്ഥിതിചെയ്യുക—എന്നർത്ഥം. നിര്യോഗക്ഷേമഃ=യോഗക്ഷേമപരനായിട്ടുള്ളവനു രാഗദ്വേഷാദികളുണ്ടാകുന്നു. അപ്പോൾ ശമദമാദികൾ പറപറക്കുന്നു. തന്നിമിത്തം സാധനവിച്ഛിത്തി വരുന്നു. സാധനവിച്ഛിത്തി വന്നാൽ മോക്ഷം സിദ്ധിക്കപ്പെടുന്നില്ല. അതിനാൽ മുമുക്ഷുവായവൻ യോഗക്ഷേമങ്ങൾ കൂടാതെയിരിക്കണമെന്നർത്ഥം. ആത്മവാൻ=ശ്രവണധ്യാനകീർത്തനാദിവിഹിതകർമ്മങ്ങളിൽ മനസ്സിനെ ഉറപ്പിച്ചവനായി ഭവിക്കുക—നിശ്ചലചിത്തനായി ഭവിക്കുക—എന്നർത്ഥം.

വേദോക്തങ്ങളായ കർമ്മങ്ങളിൽ പറയപ്പെട്ടിട്ടുള്ള അനാധിഫലങ്ങളെ അപേക്ഷിക്കവാൻ പാടില്ല എങ്കിൽ പിന്നെ അവയെ ഈശ്വരാർപ്പണമായി അനുഷ്ഠിച്ചിട്ടെന്താണ് കാര്യം?—പറയാം. കേൾക്കുക—

൪൬. യാവാനർത്ഥ ഉദപാനേ സർവ്വതഃ സംപ്ലുതോദകേ
താവാൻ സർവ്വേഷു വേദേഷു ബ്രാഹ്മണസ്യ വിജാനതഃ.

---

* (ആ) കർമ്മകാണ്ഡം എന്നർത്ഥം.

ഉദപാനേ=സ്നാനം പാനം മുതലായ കാൎയ്യങ്ങൾക്ക സ്വല്പജലമുള്ള കിണറ കുളം മുതലായവയിൽ, യാവാൻ അൎത്ഥഃ *=എത്രത്തോളം പ്രയോജനമുണ്ടോ, താവാൻ=അതെല്ലാം സൎവ്വതഃ സംപ്ലുതോദകേ=എല്ലാ ദിക്കിൽനിന്നും ജലം വന്നുചേരുന്ന അതിവിസ്താരമുള്ള ജലാശയത്തിൽ (ഒരു ദിക്കിൽതന്നെ),(യഥാ ഭവതി)=ഏതുപ്രകാരമാണുണ്ടാകുന്നത്, (ഏവം)= അപ്രകാരംതന്നെ, സൎവ്വേഷു വേദേഷു=വേദോക്തങ്ങളായ സകലകൎമ്മങ്ങളിലും, (യാവാൻ അൎത്ഥഃ)=അതാതു കൎമ്മഫലരൂപമായ പ്രയോജനമെത്രത്തോളമുണ്ടോ, (താവാൻ സൎവ്വഃ അപി)= അതെല്ലാം, വിജാനതഃ=നിശ്ചയാത്മികയായ (വ്യവസായാത്മികയായ) ബുദ്ധിയോടുകൂടിയ, ബ്രാഹ്മണസ്യ=ബ്രഹ്മനിഷ്ഠന്ന്, ഭവതി=ഉണ്ടാകുന്നു.

സ്നാനപാനാദികൾക്ക സ്വല്പജലാശയങ്ങളായ കുളം കിണറു മുതലായവയെക്കൊണ്ട് എത്രത്തോളം പ്രയോജനമുണ്ടോ അതെല്ലാം വലിയ ജലാശയത്തിൽനിന്നുണ്ടാകുന്നു. അതുപോലെ വേദോക്തങ്ങളായ കൎമ്മങ്ങളെക്കൊണ്ടു തത്തൽകൎമ്മഫലരൂപമായ പ്രയോജനമെത്രത്തോളമുണ്ടാകുന്നുവോ അതെല്ലാം ആത്മതത്വസ്വരൂപനിശ്ചയമുള്ള (നിശ്ചയാത്മികയായ ബുദ്ധിയോടുകൂടിയ) ബ്രഹ്മനിഷ്ഠനുണ്ടാകുന്നു.

(ശം-ഭാ) ലോകത്തിൽ സ്നാനം പാനം മുതലായ പ്രയോജനം കുളം കിണറു മുതലായവയിൽനിന്ന് എത്രത്തോളം സിദ്ധിക്കപ്പെടുന്നുവോ അതെല്ലാം നാലുഭാഗത്തുനിന്നും ജലം വന്നുചേരുന്ന വിസ്താരമുള്ള ജലാശയത്തിൽ (അല്ലെങ്കിൽ സമുദ്രത്തിൽ) നിന്നു സിദ്ധിക്കപ്പെടുന്നു. കിണറു മുതലായവയിൽനിന്നു സിദ്ധിക്കപ്പെടുന്ന ഫല (പ്രയോജന) മെല്ലാം ഏരിയിൽ (അല്ലെങ്കിൽ സമുദ്രത്തിൽ) നിന്നു സിദ്ധിക്കപ്പെടുന്നതിൽ അന്തൎഭവിക്കുന്നു എന്നാൎത്ഥം. (വലിയ ജലാശയത്തിൻെറ സഹായംകൊണ്ടു മുമ്പറഞ്ഞ അനേകം സ്വല്പകാൎയ്യങ്ങളെ സാധിക്കുന്നതിന്നുപുറമെ കൃഷി മുതലായ വലിയ കാൎയ്യങ്ങളേയും സാധിക്കാമെന്നു താൽപൎയ്യം). അപ്രകാരം തന്നെ വേദോക്തങ്ങളായ കൎമ്മങ്ങളിൽനിന്ന് എന്തെല്ലാം ഫലമാണ് സിദ്ധിക്കപ്പെടുന്നത് അതെല്ലാം പരമാൎത്ഥതത്വത്തെ അറിയുന്ന സന്ന്യാസിയുടെ സമുദ്രസ്ഥാനമായ (സൎവ്വതഃ സംപ്ലുതോദകസ്ഥാനീയമായ) വിജ്ഞാനഫലത്തിൽനിന്നു സിദ്ധിക്കപ്പെടുന്നു—കൎമ്മഫലമെല്ലാം വിജ്ഞാനഫലത്തിൽ അന്തൎഭവിച്ചിരിക്കുന്നു എന്നാൎത്ഥം. ശ്രുതിയും താഴെ പറയുംപ്രകാരം പറയുന്നു—'യഥാ കൃതായവിജിതായാധരേയാഃ സംയന്ത്യേവമേനം സൎവ്വം തദഭിസമേതി യൽ കിഞ്ചിൽ പ്രജാഃ സാധു കുൎവ്വന്തി യസ്തദ്വേദ യൽ സ വേദ=സദവിഷയമായി ജനങ്ങൾ എന്തെല്ലാം ചെയ്യുന്നുവോ അതെല്ലാം, അവൻ (രൈക്വഃ) അറിഞ്ഞതിനെ എവൻ അറിയുന്നുവോ അവൻ പ്രാപിക്കുന്നു' (ഛാ. ഉ. ൪. ഫ. ൪.) 'സൎവ്വം കൎമ്മാഖിലം പാൎത്ഥ, ജ്ഞാനേ പരിസമാപ്യതേ=സകലകൎമ്മങ്ങളും ജ്ഞാനത്തിൽ അന്തൎഭവിക്കുന്നു' (അ. ൪. ശ്ലോ. ൩൩) എന്നു മേൽ പറയുന്നതുമാകുന്നു. അതിനാൽ ജ്ഞാനനിഷ്ഠയ്ക്കു

---

* (ശ്രീ) സകലപ്രയോജനവും ഒരു ദിക്കിൽ അസാദ്ധ്യമാകയാൽ അവിടവിടെ സഞ്ചരിച്ച് അതാതിൽനിന്നു വേറെ വേറെ സ്നാനപാനാദിപ്രയോജനം എത്രത്തോളമുണ്ടാകുന്നുവോ—

ള്ള അധികാരം സിദ്ധിക്കുന്നതിന്നുമുമ്പ് കർമ്മത്തിൽ അധികാരിയായവൻ കുളം കിണറു മുതലായവയുടെ സ്ഥാനത്തു നില്ക്കുന്ന കർമ്മത്തെ ചെയ്യേണ്ടതാകുന്നു.

(ആ) പരിച്ഛിന്നോദകങ്ങൾ (അളവ് കല്പിക്കപ്പെട്ട കുളം കിണറു മുതലായ ജലാശയങ്ങൾ) അപരിച്ഛിന്നോദകത്തിന്റെ (അളവ് കല്പിക്കപ്പെടാത്ത സമുദ്രത്തിന്റെ) അംശങ്ങളാകയാൽ പരിച്ഛിന്നോദകങ്ങളിൽനിന്നുണ്ടാകുന്ന ഫലം അപരിച്ഛിന്നോദകത്തിൽനിന്നുണ്ടാകുന്നതിൽ അന്തർഭവിക്കുന്നു. അപ്രകാരംതന്നെ പരിച്ഛിന്നാനന്ദങ്ങൾ (വേദോക്തകർമ്മഫലങ്ങളിൽനിന്നുണ്ടാകുന്ന അളവു കല്പിക്കപ്പെട്ട ആനന്ദങ്ങൾ) അപരിച്ഛിന്നാനന്ദത്തിൽ (അളവ് കല്പിക്കപ്പെടാത്ത ബ്രഹ്മാനന്ദത്തിൽ) അന്തർഭവിക്കുന്നു. അതുകൊണ്ട് അപരിച്ഛിന്നമായിരിക്കുന്ന ആത്മാനന്ദത്തിൽ അവസാനിക്കുന്നതായ (അപരിച്ഛിന്നമായിരിക്കുന്ന ആത്മാനന്ദം അവസാനമായിരിക്കുന്ന) യോഗമാർഗ്ഗത്തിന്ന് വിഫലത്വമില്ല എന്നാണ് ഭാഷ്യകാരന്റെ അഭിപ്രായം.

(ശ്രീ) വേദോക്തകർമ്മഫലങ്ങളിൽനിന്നുണ്ടാകുന്ന ക്ഷുദ്രാനന്ദങ്ങൾ ബ്രഹ്മാനന്ദത്തിൽ അന്തർഭവിക്കുന്നു. അതിനാൽ ഈ ബുദ്ധിതന്നെയാണ് സുബുദ്ധി എന്നർത്ഥം.

(ശ-സ) വേദോക്തങ്ങളായ സകലകർമ്മങ്ങളേയും സന്ന്യസിക്കുന്നതുകൊണ്ടു ബ്രഹ്മവിത്തിന്ന് വിവിധകർമ്മാനുഷ്ഠാനങ്ങളെക്കൊണ്ടുമാത്രം ലഭ്യമായിരിക്കുന്ന സുഖവിശേഷങ്ങളൊന്നുമുണ്ടാകുന്നതല്ല എന്നു ശങ്കിക്കേണ്ട. എന്തെന്നാൽ, (സർവ്വം പദം ഹസ്തിപദേ നിമഗ്നം=) ആനയുടെ അടിയിൽ മററുള്ള സകലജന്തുക്കളുടേയും അടി ഒതുങ്ങുന്നു എന്ന ന്യായത്തെ അനുസരിച്ച് സൽകർമ്മാനുഷ്ഠാനങ്ങളെക്കൊണ്ടു ലഭ്യമായിരിക്കുന്ന സാർവ്വഭൌമാദിബ്രഹ്മാന്തമുള്ള സകല ആനന്ദങ്ങളും ബ്രഹ്മാനുഭൂതിയിൽ സ്ഥിതിചെയ്യുന്ന ആത്മജ്ഞന്നു സംഭവിക്കുന്നുവെന്നതിന്നു ദൃഷ്ടാന്തം പറയുന്നു:— 'യാവാൻ ഇതി'—

എന്നാൽ നിന്നെ സംബന്ധിച്ച്—

൪൭. കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂർമ്മാ തേ സംഗോസ്ത്വകർമ്മണി.

തേ=നിനക്കു (തത്ത്വജ്ഞാനത്തെ ഇച്ഛിക്കുന്ന നിനക്ക്), കർമ്മണി ഏവ=കർമ്മം ചെയ്യുന്നതിൽ മാത്രമേ, അധികാരഃ=അധികാരമുള്ളു. കദാചന=ഒരിക്കലും, ഫലേഷു=(ബന്ധഹേതുക്കളായ അവയുടെ) ഫലങ്ങളിൽ, (അധികാരഃ)=കാമം (ഇച്ഛ), മാ (അസ്തു)=പാടുള്ളതല്ല. കർമ്മഫലഹേതുഃ മാ ഭൂഃ= കർമ്മഫലത്തെ ഉദ്ദേശിച്ചു പ്രവർത്തിക്കുന്നവനായി ഭവിക്കരുത്. അകർമ്മണി=കർമ്മംചെയ്യാതിരിക്കുന്നതിലും, തേ=നിനക്ക്, സംഗഃ=നിഷ്ഠ, മാ അസ്തു=അരുത്.

നിനക്കു കർമ്മം ചെയ്യുന്നതിൽ മാത്രമേ അധികാരമുള്ളു. കർമ്മഫലങ്ങളിൽ ഇച്ഛ ഒരിക്കലും പാടുള്ളതല്ല. നീ ഒരിക്കലും ഫലത്തെ ഉദ്ദേശിച്ചു കർമ്മം ചെയ്യുന്നവനായി ഭവിക്കരുത്. കർമ്മം ചെയ്യാതിരിക്കുന്നതിൽ നിനക്കു സക്തിയുമരുത്.

(ശം-ഭാ) കർമ്മത്തിൽതന്നെയാണ് നിനക്കധികാരം. ജ്ഞാനനിഷ്ഠയ്ക്കു നീ അധികാരിയായിട്ടില്ല. അതിൽ തന്നെ, കർമ്മംചെയ്യുമ്പോൾ നിനക്കു കർമ്മഫലത്തിലാഗ്രഹം ഒരിക്കലും ഒരവസ്ഥയിലും പാടുള്ളതല്ല. എപ്പോൾ നിനക്കു കർമ്മഫലത്തിലിച്ഛയുണ്ടാകുന്നുവോ അപ്പോൾ നീ കർമ്മഫലത്തെ പ്രാപിക്കുന്നതിന്ന് ഹേതുവായി ഭവിക്കുന്നതാണ്. അതിനാൽ നീ ഫലത്തെ ഉദ്ദേശിച്ച് കർമ്മം ചെയ്യുന്നവനായി ഭവിക്കരുത്. ഒരുവൻ കർമ്മഫലത്തിൽ ആഗ്രഹത്തോടുകൂടി കർമ്മം ചെയ്യുമ്പോൾ അവൻ കർമ്മഫലമാകുന്ന ജന്മത്തിന്നു

ഹേതുവായി ഭവിക്കും. 'കൎമ്മഫലത്തെ ഇച്ഛിപ്പാൻ പാടില്ല എങ്കിൽ പിന്നെ ദുഃഖരൂപമായിരിക്കുന്ന കൎമ്മംകൊണ്ടെന്താണ് പ്രയോജനം' എന്നു വിചാരിച്ച് കൎമ്മം ചെയ്യാതിരിക്കുന്നതിൽ നിനക്കു പ്രീതിയുമരുത'.

(ശ-സ) 'ഇപ്രകാരമുള്ള ലക്ഷണത്തോടുകൂടിയ ബ്രഹ്മവിത്തമന് സൎവ്വകൎമ്മസന്ന്യാസത്തിങ്കൽ തന്നെയാണ് അധികാരമെങ്കിലും ശോകമോഹാദികൾ വന്നു ബാധിച്ചിരിക്കുന്ന നിന്റെ കഥ ആലോചിക്കുമ്പോൾ ആവക ലക്ഷണങ്ങളൊന്നും നിങ്കൽ കാണുന്നില്ല. അതിനാൽ നിനക്ക് കൎമ്മത്തിൽതന്നേ അധികാരമായിട്ടുള്ളു. ജ്ഞാനത്തിലാകട്ടെ സന്ന്യാസത്തിലാകട്ടെ അധികാരമായിട്ടില്ല എന്നിങ്ങിനെ പറഞ്ഞിട്ട്, അനേകം പ്രാവശ്യം ശ്രവണംചെയ്തിട്ടും ആത്മജ്ഞാനമുദിക്കാത്ത മുമുക്ഷുക്കൾ സ്വധൎമ്മാനുഷ്ഠാനമവശ്യം ചെയ്യേണ്ടതാണ്, ഒരിക്കലും സ്വധൎമ്മത്തെ ത്യജിക്കുവാൻ പാടില്ല, എന്നു നിഷ്കൎഷിച്ചു പറയുന്നു.

കൎമ്മഫലത്തെ അപേക്ഷിക്കാതെ ശ്രദ്ധാഭക്തികളോടുകൂടി ഈശ്വരപ്രീത്യൎത്ഥം കൎമ്മംചെയ്താൽ മാത്രമേ മോക്ഷപ്രാപ്തിയുള്ളു, മറ്റൊരു വിധത്തിൽ ഇല്ല, എന്ന് ഇതുകൊണ്ടു സൂചിപ്പിക്കുന്നു.

ഫലേച്ഛയോടുകൂടി കൎമ്മംചെയ്തുകൂടായെങ്കിൽ പിന്നെ കൎമ്മം എങ്ങിനെയാണ് ചെയ്യപ്പെടേണ്ടത്? പറയുന്നു:—

൪൮. യോഗസ്ഥഃ കുരു കൎമ്മാണി സംഗം ത്യക്ത്വാ ധനഞ്ജയ
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ സമത്വം യോഗ ഉച്യതേ.

ഹേ ധനഞ്ജയ=അല്ലയോ അൎജ്ജുന, ത്വം=നീ, യോഗസ്ഥഃ*=ഭഗവന്നിഷ്ഠയിലിരുന്നുകൊണ്ട്, സംഗം ത്യക്ത്വാ=താൻ കൎത്താവാണെന്ന അഭിമാനത്തെ കളഞ്ഞു (കേവലം ഈശ്വരാശ്രയംകൊണ്ടുതന്നെ), സിദ്ധ്യസിദ്ധ്യോഃ=തൽഫലമായ ജ്ഞാനത്തെക്കൂടി സിദ്ധിച്ചാലുമില്ലെങ്കിലും അതിൽ, സമഃ ഭൂത്വാ=സമനായിരുന്നുകൊണ്ടു (കേവലമീശ്വരാൎപ്പണമായിട്ടുതന്നെ), കൎമ്മാണി=കൎമ്മങ്ങളെ, കുരു=ചെയ്താലും. സമത്വം=(സിദ്ധിയെ പ്രാപിച്ചാലുമില്ലെങ്കിലും അതിൽ) സമഭാവമാണ്, യോഗഃ (ഇതി) ഉച്യതേ (സത്ഭിഃ)=യോഗമെന്നു സത്തുക്കളാൽ പറയപ്പെടുന്നു.

അല്ലയോ അൎജ്ജുന, നി ഭഗവന്നിഷ്ഠയിലിരുന്നുകൊണ്ട്, (സകലത്തിലും) സംഗത്തെ ഉപേക്ഷിച്ച്, ജ്ഞാനസിദ്ധിയെക്കൂടി പ്രാപിച്ചാലുമില്ലെങ്കിലും സമബുദ്ധിയോടുകൂടി കൎമ്മം ചെയ്യുക. സമഭാവമാണ് യോഗം എന്നു സത്തുക്കൾ പറയുന്നു. (എന്തെന്നാൽ, സമഭാവത്തിലേ ചിത്തസമാധാനമുള്ളു. അതുഹേതുവായിട്ടാണ് സമത്വം യോഗമെന്നു പറയപ്പെടുന്നത്).

(ശം-ഭാ) കേവലമീശ്വരാൎത്ഥമായി നീ കൎമ്മം ചെയ്യുക. അതിൽതന്നെ 'ഈശ്വരൻ പ്രസാദിക്കട്ടെ' എന്ന ആസക്തിയെക്കൂടി ഉപേക്ഷിക്കണം. സിദ്ധ്യസിദ്ധ്യോഃ—ഫലാപേക്ഷകൂടാതെ കൎമ്മം ചെയ്ത് മനഃശുദ്ധി വന്നതിൽ പിന്നെ ഉണ്ടാകുന്ന ജ്ഞാനപ്രാപ്തിലക്ഷണമായിരിക്കുന്നതു സിദ്ധി. അതിന്റെ വിപരീതം അസിദ്ധി. അങ്ങിനെയിരിക്കുന്ന സിദ്ധ്യസിദ്ധികളിലുംകൂടി തുല്യനായിരുന്നുകൊണ്ടു കൎമ്മങ്ങളെ ചെയ്താലും. 'യോഗത്തിൽ സ്ഥിതിചെയ്തുകൊണ്ട് കൎമ്മം ചെയ്താലും' എന്നിങ്ങിനെ പറയപ്പെട്ട ആ യോഗമെന്താണ്? അത് ഇതുതന്നെയാണ്—സിദ്ധ്യസിദ്ധികളിൽ സമത്വമാണ് യോഗമെന്നു പറയപ്പെടുന്നത്.

* (ശ്രീ) യോഗം=പരമേശ്വരൈകപരത; അതിൽ സ്ഥിതി ചെയ്യുവനായിട്ട്—

സമത്വബുദ്ധിയോടുകൂടി ഈശ്വരാരാധനാർത്ഥമായി ചെയ്യപ്പെടുന്ന കർമ്മത്തേക്കാൾ—

൪൯. ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ്ധനഞ്ജയ
ബുദ്ധൌ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ.

ഹേ ധനഞ്ജയ=അല്ലയോ അർജ്ജുന, ബുദ്ധിയോഗാൽ=നിശ്ചയസ്വരൂപബുദ്ധിയോടുകൂടി ചെയ്യപ്പെടുന്ന നിഷ്കാമകർമ്മയോഗത്തേക്കാൾ, കർമ്മ=ഫലേച്ഛയോടുകൂടി ചെയ്യപ്പെടുന്ന കാമ്യകർമ്മം ദൂരേണ അവരം ഹി=വളരെ താണതാകുന്നു. (അത്യന്തമപകൃഷ്ടമാകുന്നു.) (അതഃ)=അതുഹേതുവായിട്ടു, ബുദ്ധൌ=നിശ്ചയസ്വരൂപബുദ്ധിയിൽതന്നെ (ജ്ഞാനസിദ്ധിക്കായിക്കൊണ്ട്) ശരണം=തൽകാരണമായ നിഷ്കാമകർമ്മയോഗത്തെ, അന്വിച്ഛ*=അനുഷ്ഠിക്കുക. ഫലഹേതവഃ (തു)=ഫലത്തെ ഇച്ഛിക്കുന്നവർ, (സകാമന്മാരായ മനുഷ്യർ) കൃപണാഃ=ദീനന്മാരാകുന്നു (ദുഃഖത്തെ പ്രാപിക്കുന്നവരാകുന്നു).

അല്ലയോ അർജ്ജുന, നിശ്ചയസ്വരൂപത്തോടുകൂടി ചെയ്യപ്പെടുന്ന നിഷ്കാമകർമ്മയോഗത്തേക്കാൾ ഫലേച്ഛയോടുകൂടി ചെയ്യപ്പെടുന്ന കാമ്യകർമ്മം വളരെ താണതാകുന്നു. അതിനാൽ നിശ്ചയസ്വരൂപബുദ്ധിയെ (ജ്ഞാനത്തെ) പ്രാപിക്കുന്നതിന്നുവേണ്ടി തൽകാരണമായ നിഷ്കാമകർമ്മയോഗത്തെ ആശ്രയിക്കുക. ഫലത്തെ ഇച്ഛിക്കുന്നവർ ദുഃഖത്തെ പ്രാപിക്കുന്നവരാകുന്നു.

(ശം-ഭാ) സമബുദ്ധിയോടുകൂടി ചെയ്യപ്പെടുന്ന കർമ്മത്തേക്കാൾ ഫലത്തെ ഇച്ഛിക്കുന്നവനാൽ ചെയ്യപ്പെടുന്ന കർമ്മം അത്യന്തം നികൃഷ്ടമാകുന്നു. എന്തെന്നാൽ, കാമ്യകർമ്മം ജനനമരണങ്ങൾക്കു ഹേതുവാകുന്നു. അതിനാൽ ഹേ അർജ്ജുന, നീ യോഗവിഷയമായ ബുദ്ധിയിൽ, അല്ലെങ്കിൽ യോഗബുദ്ധിക്ക് പരിപാകത വന്നിട്ടുണ്ടാകുന്ന സാംഖ്യബുദ്ധിയിൽ, ശരണത്തെ (ആശ്രയത്തെ) പ്രാർത്ഥിച്ചാലും—പരമാർത്ഥജ്ഞാനത്തിൽ ശരണം പ്രാപിക്കുന്നവനായി ഭവിക്കുക—എന്നർത്ഥം. എന്തെന്നാൽ, ഫലേച്ഛയോടുകൂടി നികൃഷ്ടകർമ്മത്തെ (കാമ്യകർമ്മത്തെ) ചെയ്യുന്നവർ ദീനന്മാരാകുന്നു. ശ്രുതിയുമിങ്ങിനെ പറയുന്നു:— 'യോ വാ ഏതദക്ഷരം ഗാർഗ്ഗ്യവിദിത്വാസ്മാല്ലോകാൽ പ്രൈതി സ കൃപണഃ= അല്ലയോ ഗാർഗ്ഗി, അക്ഷരമായിരിക്കുന്ന (അനശ്വരമായിരിക്കുന്ന) ഈ വസ്തുവിനെ അറിയാതെ ആരാണ് ഈ ലോകത്തെ വിട്ടുപോകുന്നത് അവൻ ദീനനാകുന്നു.' (ബൃ. ഉ. ൩. വ്. ൧൦.)

സമത്വബുദ്ധിയോടുകൂടി സ്വധർമ്മത്തെ അനുഷ്ഠിക്കുന്നവൻ എന്തു ഫലത്തെയാണ് പ്രാപിക്കുന്നത് എന്നു കേട്ടാലും:—

൫൦. ബുദ്ധിയുക്തോ ജഹാതീഹ ഉഭേ സുകൃതദുഷ്കൃതേ
തസ്മാദ്യോഗായ യുജ്യസ്വ യോഗഃ കർമ്മസു കൌശലം.

ബുദ്ധിയുക്തഃ=(സുഖദുഃഖാദികളിൽ സമത്വ) ബുദ്ധിയോടുകൂടിയവൻ (പരമേശ്വരപ്രസാദത്തോടുകൂടിയവൻ) ഉഭേ സുകൃതദുഷ്കൃതേ=പുണ്യപാപങ്ങളെ രണ്ടിനേയും, ഇഹ (ഏവ)=ഈ ജന്മത്തിൽതന്നെ, ജഹാതി=ഉപേക്ഷിക്കുന്നു. തസ്മാൽ=അതിനാൽ, യോഗായ=(ജ്ഞാനോപായമായ) നിഷ്കാമകർമ്മയോഗത്തിന്നായിക്കൊണ്ട്, യുജ്യസ്വ=പ്രയത്നം

* (ശ്രീ) രക്ഷിതാവായിരിക്കുന്ന ഈശ്വരനെ ആശ്രയിക്കുക.

ചെയ്യുക. (യതഃ)=എന്തുകൊണ്ടെന്നാൽ, കർമ്മസു=കർമ്മങ്ങളിലുള്ള, (കർമ്മങ്ങൾ സ്വഭാവേന ബന്ധകങ്ങളാണെങ്കിലും അവയെ ഈശ്വരാർപ്പണമായി ചെയ്ത് മോക്ഷപരമാക്കിത്തീർക്കുന്ന) കൌശലം=സാമർത്ഥ്യം. യോഗഃ=യോഗമാകുന്നു.

സുഖദുഃഖാദികളിൽ സമത്വബുദ്ധിയോടുകൂടിയവൻ ഇഹലോകത്തിൽ തന്നെ സുകൃതദുഷ്കൃതങ്ങളെ രണ്ടിനേയുമുപേക്ഷിക്കുന്നു. അതിനാൽ നീ ജ്ഞാനോപായമായ നിഷ്കാമകർമ്മയോഗത്തിനായിക്കൊണ്ട് യത്നംചെയ്താലും. എന്തെന്നാൽ, കർമ്മങ്ങളിലുള്ള സാമർത്ഥ്യംതന്നെയാണ് യോഗമെന്നു പറയപ്പെടുന്നത്.

(ശം-ഭാ) സമത്വബുദ്ധിയോടുകൂടിയവൻ മനഃശുദ്ധി വന്ന് ജ്ഞാനം പ്രാപിച്ചതിന്റെശേഷം ഇഹലോകത്തിൽ (തന്നെ) പുണ്യപാപങ്ങളെ രണ്ടിനേയുമുപേക്ഷിക്കുന്നു. അതിനാൽ, നീ സമത്വബുദ്ധിക്കായിക്കൊണ്ടു പരിശ്രമിച്ചാലും. എന്തെന്നാൽ, യോഗമാണ് കർമ്മങ്ങളിലുള്ള കൌശലം. ഈശ്വരങ്കൽ അർപ്പിക്കപ്പെട്ട മനസ്സോടുകൂടി സ്വധർമ്മമായിട്ടു കർമ്മങ്ങളെ അനുഷ്ഠിക്കുന്നവനു സിദ്ധ്യസിദ്ധികളിൽ യാതൊരു സമത്വബുദ്ധിയാണുള്ളത് അതാണ് കൌശലം, കുശലഭാവം. അതൊരു കൌശലം തന്നെയാണ്. എന്തെന്നാൽ, ബന്ധത്തെ ഉണ്ടാക്കുന്നവയാണെങ്കിലും കർമ്മങ്ങൾ, സമത്വബുദ്ധികൊണ്ട്, തത്സ്വഭാവത്തിൽ (ബന്ധനസ്വഭാവത്തിൽ) നിന്നു നിവർത്തിക്കുന്നു. (അവ ബന്ധനസ്വഭാവത്തെ ഉപേക്ഷിക്കുന്നു എന്നാർത്ഥം.) അതിനാൽ നീ സമത്വബുദ്ധിയോടുകൂടിയവനായി ഭവിക്കുക.

(ശ-സ) മുമുക്ഷുവിന്നു ജനനമരണാദിസംസാരത്തിന്നു കാരണമായിരിക്കുന്ന സകലകർമ്മങ്ങളുടേയും നിശ്ശേഷനിവൃത്തി ജ്ഞാനയോഗബലംകൊണ്ടുതന്നെയാണ് സിദ്ധിക്കപ്പെടുന്നത്. അതിനാൽ നീ ജ്ഞാനയോഗത്തിൽതന്നെ നിഷ്ഠയെ ചെയ്താലും എന്നു ബോധിപ്പിക്കുന്നു:—ബുദ്ധിയുക്തോ....ദുഷ്കൃതേ=ജ്ഞാനയോഗത്തോടുകൂടിയ ആരൂഢനായ ബ്രഹ്മവിത്ത് കൂടസ്ഥാസംഗചിദാത്മതത്വവിജ്ഞാനബലംകൊണ്ടുതന്നെ, ഇതിന്നു മുമ്പ് അനേകായിരം ജന്മങ്ങളിൽ ചെയ്യപ്പെട്ടിട്ടുള്ളതും ഇനി മേലിൽ അനേകായിരം ജന്മങ്ങൾക്കു കാരണഭൂതമായതുമായ പാപപുണ്യങ്ങൾ രണ്ടിനേയും പരിത്യജിക്കുന്നു—ജ്ഞാനാഗ്നികൊണ്ട് സകലത്തേയും ദഹിപ്പിച്ച ജീവിച്ചിരിക്കുമ്പോൾതന്നെ മുക്തനായി ഭവിക്കുന്നു. തസ്മാൽ....കൌശലം=പാപപുണ്യാത്മകങ്ങളായ രണ്ടു ജാതി കർമ്മങ്ങളിൽനിന്നും നിവർത്തിക്കുന്നതിന്നു ജ്ഞാനയോഗംതന്നെയാണ് നിപുണം—പരമസാധനം. അതിനാൽ ജ്ഞാനയോഗസിദ്ധിക്കായിക്കൊണ്ട് നീ പ്രയത്നംചെയ്താലും എന്നു താൽപര്യം.

എന്തുകൊണ്ടെന്നാൽ—

൫൧. കർമ്മജം ബുദ്ധിയുക്താ ഹി ഫലം ത്യക്ത്വാ മനീഷിണഃ
ജന്മബന്ധവിനിർമ്മുക്താഃ പദം ഗച്ഛന്ത്യനാമയം.

ഹി=എന്തുകൊണ്ടെന്നാൽ, ബുദ്ധിയുക്താഃ*=(സുഖദുഃഖാദികളിൽ സമത്വ) ബുദ്ധിയുള്ളവർ, കർമ്മജം=കർമ്മത്തിൽനിന്നുണ്ടാകുന്ന, ഫലം=ഫലത്തെ, ത്യക്ത്വാ=ഉപേക്ഷിച്ചിട്ട്, മനീഷിണഃ (ഭൂത്വാ)=കേവലം ഈശ്വരാരാധനമായി (കർമ്മം ചെയ്യുന്ന) ജ്ഞാനികളായി

* (ശ-സ) ബുദ്ധി=സാംഖ്യബുദ്ധി—ബ്രഹ്മാത്മൈകത്വവിജ്ഞാനം. അതോടുകൂടിയവർ ബുദ്ധിയുക്തന്മാർ—ജ്ഞാനയോഗനിഷ്ഠന്മാർ എന്നാർത്ഥം.

ഭവിച്ചിട്ട്, ജന്മബന്ധവിനിർമ്മുക്താഃ (സന്തഃ) 1=ജന്മരൂപമായ ബന്ധത്തിൽനിന്നു മോചിച്ചവരായി, അനാമയം=സർവ്വോപദ്രവരഹിതമായിരിക്കുന്ന, പദം=മോക്ഷമെന്നു പറയപ്പെടുന്ന വിഷ്ണുപദത്തെ (സ്ഥാനത്തെ), ഗച്ഛന്തി[2]=പ്രാപിക്കുന്നു.

സുഖദുഃഖാദികളിൽ സമതാബുദ്ധിയുള്ളവർ കർമ്മഫലത്തെ ഉപേക്ഷിച്ച് ജ്ഞാനികളായി ഭവിച്ച് ജന്മരൂപമായ ബന്ധത്തിൽനിന്നു മോചിച്ചവരായി സർവ്വോപദ്രവരഹിതമായിരിക്കുന്ന മോക്ഷപദവിയെ പ്രാപിക്കുന്നു.

(ശാ–ഭാ) എന്തുകൊണ്ടെന്നാൽ, നിഷ്കാമകർമ്മയോഗികൾ ഇഷ്ടാനിഷ്ടങ്ങളായ ദേഹപ്രാപ്തിയാകുന്ന കർമ്മഫലത്തെ ഉപേക്ഷിച്ചിട്ട് സമതാബുദ്ധിയോടുകൂടിയവരായി ജ്ഞാനികളായി ഭവിച്ചു ജീവിച്ചിരിക്കുമ്പോൾതന്നെ ജന്മലക്ഷണമായിരിക്കുന്ന ബന്ധത്തിൽനിന്നു മോചിച്ചവരായി സർവ്വോപദ്രവരഹിതമായ മോക്ഷമെന്നു പറയപ്പെടുന്ന വിഷ്ണുവിന്റെ പരമപദത്തെ പ്രാപിക്കുന്നു.

അല്ലെങ്കിൽ, 'ബുദ്ധിയോഗാദ്ധനഞ്ജയ' എന്നതു മുതൽ ഇതേവരെ പറയപ്പെട്ടിട്ടുള്ള ബുദ്ധി പരമാർത്ഥദർശനലക്ഷണമായും, സർവ്വതസ്സംപ്ലുതോദകസ്ഥാനീയമായും, കർമ്മാനുഷ്ഠാനംകൊണ്ടു മനഃശുദ്ധി വന്നതിന്റെശേഷം ഉണ്ടായിട്ടുള്ളതായുമിരിക്കുന്ന, സാംഖ്യബുദ്ധിയാകുന്നു എന്നു ഗ്രഹിക്കാം. എന്തെന്നാൽ, ആ സാംഖ്യബുദ്ധി സുകൃതദുഷ്കൃതങ്ങളെ രണ്ടിനേയും നശിപ്പിക്കുന്നതിനു സാക്ഷാൽ ഹേതുവാകുന്നു എന്ന് ഇതിന്റെ മുമ്പിലത്തെ (അ. ൨. ശ്ലോ. ൫൦) ശ്ലോകത്തിൽ പറഞ്ഞിട്ടുണ്ട്.

യോഗാനുഷ്ഠാനംകൊണ്ടു മനഃശുദ്ധി വന്ന ഉടനെ ഉണ്ടാകുന്നതായ ആ ബുദ്ധി എപ്പോഴാണ് പ്രാപിക്കപ്പെടുന്നത്? പറയുന്നു:—

൫൨. യദാ തേ മോഹകലിലം ബുദ്ധിർവ്യതിതരിഷ്യതി
തദാ ഗന്താസി നിർവ്വേദം ശ്രോതവ്യസ്യ ശ്രുതസ്യ ച.

യദാ*=എപ്പോൾ, തേ=നിന്റെ, ബുദ്ധിഃ=ബുദ്ധി, മോഹകലിലം=(ദേഹമാണ് ആത്മാ എന്ന) അജ്ഞാനമായ ദോഷത്തെ, വ്യതിതരിഷ്യതി=കടക്കുമോ, തദാ=അപ്പോൾ, ശ്രോതവ്യസ്യ=കേൾക്കേണ്ടുന്ന വേദാർത്ഥത്തിലും, ശ്രുതസ്യ ച=കേൾക്കപ്പെട്ട വേദാർത്ഥത്തിലും, നിർവേദം=വൈരാഗ്യത്തെ, ഗന്താസി=നീ പ്രാപിക്കും.

എപ്പോഴാണ് നിന്റെ ബുദ്ധി, ദേഹമാണ് ആത്മാ എന്ന അജ്ഞാനമായ ദോഷത്തെ കടക്കുന്നത്, അപ്പോൾ നീ ഇതുവരെ കേട്ട വേദാർത്ഥത്തിലും ഇനി കേൾക്കേണ്ടതായിട്ടുള്ളതിലും വൈരാഗ്യത്തെ പ്രാപിക്കും.

---

1. ഭാവികാലത്തിലും വർത്തമാനകാലത്തിലുമുള്ള ദേഹബന്ധത്തിൽനിന്നു മുക്തന്മാരായിട്ടുള്ളവർ.
2. ആദ്ധ്യാത്മികാദിസർവ്വോപദ്രവരഹിതമായും നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായും അഖണ്ഡാനന്ദൈകരസമായുമിരിക്കുന്ന പദത്തെ—പരബ്രഹ്മത്തെ—പ്രാപിക്കുന്നു. പദം=ജ്ഞാനംകൊണ്ടു (പദ്യതേ=) പ്രാപിക്കപ്പെടുന്നത് പദം—പരബ്രഹ്മം.

* (ശ്രീ) പരമേശ്വരാരാധനമായി കർമ്മം ചെയ്തുകൊണ്ടിരിക്കുന്നതിനിടയ്ക്ക് അദ്ദേഹത്തിന്റെ പ്രസാദംകൊണ്ട് എപ്പോൾ.

(ശം–ഭാ) യാതൊന്നുകൊണ്ട് ആത്മാനാത്മവിവേകബോധമില്ലാതെയായി നിൻെറ അന്തഃകരണം വിഷയങ്ങളിൽ പ്രവൎത്തിക്കുന്നുവോ അങ്ങിനെയിരിക്കുന്ന അവിവേകരൂപമായ കാലുഷ്യത്തെ നിൻെറ ബുദ്ധി എപ്പോഴാണ് അതിക്രമിക്കുന്നത്—എപ്പോഴാണ് നിൻെറ മനസ്സ് ഏററവും ശുദ്ധഭാവത്തെ പ്രാപിക്കുന്നത്—അപ്പോൾ നീ ഇതേവരെ കേട്ടതിലും ഇനി കേൾക്കേണ്ടതിലും വൈരാഗ്യത്തെ പ്രാപിക്കും. അവ നിനക്കു നിഷ്ഫലമായി ഭവിക്കുമെന്നഭിപ്രായം.

'അജ്ഞാനരൂപമായ കാലുഷ്യത്തെ അതിക്രമിച്ച് വിവേകംകൊണ്ട് ആത്മജ്ഞാനിയായിട്ട് എപ്പോഴാണ് ഞാൻ കൎമ്മയോഗത്തിൻെറ ഫലമായ പരമാത്മയോഗത്തെ പ്രാപിക്കുന്നത്" എന്നു ചോദിക്കുന്നുവെങ്കിൽ കേട്ടാലും:—

൫൩. ശ്രുതിവിപ്രതിപന്നാ തേ യദാ സ്ഥാസ്യതി നിശ്ചലാ
സമാധാവചലാ ബുദ്ധിസ്തദാ യോഗമവാപ്സ്യസി.

ശ്രുതിവിപ്രതിപന്നാ=ലൌകികമായും വൈദികമായുമുള്ള അനേകാൎത്ഥങ്ങളെ കേട്ടതിനാൽ കലങ്ങിയിരിക്കുന്ന (ഇളകിയിരിക്കുന്ന) തേ ബുദ്ധിഃ=നിൻെറ ബുദ്ധി (അന്തഃകരണം), യദാ=എപ്പോഴാണ്, നിശ്ചലാ=ചലിക്കാതെയായി, സമാധൌ=പരമേശ്വരനിൽ (പരമാത്മാവിൽ), അല്ലെങ്കിൽ ഇടവിടാത്ത ധ്യാനത്തിൽ, അചലാ=(അഭ്യാസപാടവംകൊണ്ട് അവിടെത്തന്നെ) സ്ഥിരമായ നിലയായി, സ്ഥാസ്യതി=നില്ക്കുന്നത്, തദാ=അപ്പോൾ യോഗം=(കൎമ്മയോഗഫലമായ) തത്വജ്ഞാനത്തെ, അവാപ്സ്യസി=നീ പ്രാപിക്കും.

അനേകാൎത്ഥങ്ങളെ കേട്ട് (ഇതുവരെ) ഇളകിയിരിക്കുന്ന നിൻെറ ബുദ്ധി എപ്പോഴാണ് ചലനംകൂടാതെ സ്ഥിരമായി പരമാത്മാവിൽ നില്ക്കുന്നത് അപ്പോൾ നീ തത്വജ്ഞാനയോഗത്തെ പ്രാപിക്കും.

(ശം–ഭാ) അനേകസാദ്ധ്യങ്ങളേയും സാധനങ്ങളേയും അവയുടെ സംബന്ധങ്ങളേയും പ്രകാശിപ്പിക്കുന്നവയായ അദ്ധ്യാത്മമായും അന്യമായുമുള്ള ശാസ്ത്രങ്ങളെ കേട്ട് ഇളകിയിരിക്കുന്ന നിൻെറ ബുദ്ധി എപ്പോഴാണ് വിക്ഷേപവികല്പങ്ങൾ * കൂടാതെ ആത്മാവിൽ സ്ഥിരമായി നില്ക്കുന്നത് അപ്പോൾ നീ യോഗത്തെ—വിവേകംകൊണ്ടുണ്ടായ പ്രജ്ഞയാകുന്ന സമാധിയെ—പ്രാപിക്കും.

[ശ–സ] ശ്രുതിവിപ്രതിപന്നാ ബുദ്ധിഃ=ഋഗാദിശ്രുതികളിൽ ചിലേടത്തു കൎമ്മവിശേഷങ്ങളേയും, തൽഫലവിശേഷങ്ങളേയും, തന്മഹത്വവിശേഷങ്ങളേയും പററി പ്രതിപാദിക്കുന്നു. ചില ഭാഗങ്ങളിൽ ഉപാസ്തിവിശേഷങ്ങൾ, തൽഫലവിശേഷങ്ങൾ, തന്മഹത്വവിശേഷങ്ങൾ ഇവയെപ്പററി പ്രതിപാദിക്കുന്നു. ചില ദിക്കിൽ സഗുണബ്രഹ്മം, തന്മാഹാത്മ്യം, അതിൻെറ ഫലത്തിൻെറ ഉൽകൃഷ്ടത്വം, എന്നിവയെപ്പററി പ്രതിപാദിക്കുന്നു. നിൎഗ്ഗുണബ്രഹ്മത്തേയും തൽജ്ഞാനത്തേയും, തൽഫലത്തേയും തന്മാഹാത്മ്യത്തേയും പററി വേറെ ചില ദിക്കിൽ പ്രതിപാദിക്കുന്നു. ഇതെല്ലാം കേൾക്കുമ്പോൾ ഒരുവനു ശങ്ക ജനിക്കുന്നു. ഇവക്കെല്ലാം പ്രാധാന്യമുണ്ടോ? അതോ സഗുണത്തിന്നു മാത്രമോ, അതോ നിൎഗ്ഗുണമോ അധികം പ്രധാനമായിട്ടുള്ളത്? അതോ, അവ രണ്ടും ഒരുപോലെ പ്രധാനമാണോ? ഇങ്ങിനെ നാനാവിധശ്രുതിവാക്യങ്ങളെക്കൊണ്ടു സംശയാവിഷ്ടയായ ബുദ്ധി, ബഹുപ്രകാരേണ വിക്ഷിപ്തയായ ബുദ്ധി, നിശ്ചലാ (ഭൂത്വാ)=ശ്രുതിസ്മൃതിയുക്തിബലംകൊണ്ടും ഗുരൂപദേശംകൊണ്ടും സൎവ്വശാസ്ത്രങ്ങളുടേയും മഹാതാല്പൎയ്യം നിൎവ്വിശേഷമായിരിക്കുന്ന ബ്രഹ്മത്തിൽതന്നെയാണ്

* (ആ) നിശ്ചലത്വം=വിക്ഷേപരാഹിത്യം. അചലത്വം=വികല്പശൂന്യത്വം. വിക്ഷേപം=വിപൎയ്യയം; വികല്പം=സംശയം.

പൎയ്യവസിതമായിട്ടുള്ളത് എന്നറിഞ്ഞിട്ടു സകലസംശയങ്ങളേയും പരിത്യജിച്ച് നിൎവ്വിശേഷമായി ഭവിച്ച് സമാധൌ=പരബ്രഹ്മത്തിൽ (തദാകാരമായിട്ടുതന്നെ) യദാ സ്ഥാസ്യതി=എപ്പോൾ നില്ക്കുന്നുവോ തദാ യോഗം=അപ്പോൾ പ്രജ്ഞാസ്ഥൈൎയ്യലക്ഷണമായിരിക്കുന്ന യോഗത്തെ, അവാപ്സ്യസി—നീ പ്രാപിക്കും.

ഈ ഘട്ടത്തിൽ ഒരു ചോദ്യത്തിന്നു തരം വരികയാൽ അൎജ്ജുനൻ, അപ്രകാരം സമാധിയേയും ജ്ഞാനത്തേയും പ്രാപിച്ചിട്ടുള്ളവന്റെ ലക്ഷണമെന്തെന്ന് അറിവാനാഗ്രഹത്തോടുകൂടി ചോദിക്കുന്നു:—

അൎജ്ജുന ഉവാച.

൫൪. സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ സമാധിസ്ഥസ്യ കേശവ
സ്ഥിതധീഃ കിം പ്രഭാഷേത കിമാസീത വ്രജേത കിം.

അൎജ്ജുനൻ പറഞ്ഞു

ഹേ കേശവ=അല്ലയോ കേശവ (ശ്രീകൃഷ്ണഭഗവാനേ), സമാധിസ്ഥസ്യ=(സ്വാഭാവികമായ) സമാധിയിൽ സ്ഥിതിചെയ്യുന്ന, സ്ഥിതപ്രജ്ഞസ്യ=നിശ്ചലജ്ഞാനത്തോടുകൂടിയവന്റെ, ഭാഷാ കാ=ലക്ഷണം എന്താകുന്നു. സ്ഥിതധീഃ=നിശ്ചലജ്ഞാനമുള്ളവൻ, കിം=എങ്ങിനെ, പ്രഭാഷേത=സംസാരിക്കുന്നു. കിം=എങ്ങിനെ, ആസീത=ഇരിക്കുന്നു (എന്തു ചെയ്തുകൊണ്ടിരിക്കുന്നു). കിം വ്രജേത=എങ്ങിനെ നടക്കുന്നു (അവന്റെ നടപ്പ് അല്ലെങ്കിൽ പ്രവൃത്തി എങ്ങിനെയാകുന്നു).

അല്ലയോ കേശവ, സമാധിയിലിരിക്കുന്ന നിശ്ചലജ്ഞാനിയുടെ ലക്ഷണമെന്താകുന്നു? നിശ്ചലജ്ഞാനി എങ്ങിനെ സംസാരിക്കുന്നു, എങ്ങിനെ ഇരിക്കുന്നു, എങ്ങിനെ നടക്കുന്നു?

(ശം-ഭാ) സമാധിയിൽ സ്ഥിതിചെയ്യുന്നവനും നിശ്ചലജ്ഞാനിയുമായവനെപ്പററി, ഹേ കേശവ, അന്യന്മാർ എങ്ങിനെ പറയുന്നു? നിശ്ചലജ്ഞാനിയായവൻ സ്വയമേവ എങ്ങിനെ സംസാരിക്കുന്നു? അവൻ എങ്ങിനെ ഇരിക്കുന്നു? എങ്ങിനെ നടക്കുന്നു? ഈ ശ്ലോകംകൊണ്ട് അൎജ്ജുനൻ സ്ഥിതപ്രജ്ഞന്റെ ലക്ഷണം ചോദിക്കുന്നു.

ആദ്യംതന്നെ (ബ്രഹ്മചൎയ്യംമുതൽക്ക്) സൎവ്വകൎമ്മങ്ങളേയും സന്യസിച്ച് ജ്ഞാനനിഷ്ഠയിലിരിക്കുന്നവരിൽ പ്രജ്ഞാസ്ഥൈൎയ്യമുള്ളവനും (അപ്രകാരംതന്നെ) കൎമ്മയോഗംകൊണ്ട് (കൎമ്മങ്ങളെ സന്യസിക്കാതെതന്നെ) ആ നിഷ്ഠയിലിരിക്കുന്നവരിൽ പ്രജ്ഞാസ്ഥൈൎയ്യമുള്ളവനുമായി 'പ്രജഹാതി' (അ. ൨. ശ്ലോകം ൫൫) എന്ന ശ്ലോകം മുതൽ അദ്ധ്യായാവസാനംവരെ സ്ഥിതപ്രജ്ഞന്റെ ലക്ഷണവും ജ്ഞാനസാധനവും (ഭഗവാനാൽ) ഉപദേശിക്കപ്പെടുന്നു. അദ്ധ്യാത്മശാസ്ത്രത്തിൽ എല്ലാ ദിക്കിലും കൃതാൎത്ഥന്റെ (സ്ഥിതപ്രജ്ഞന്റെ) ലക്ഷണങ്ങൾതന്നെയാണ് (തദവസ്ഥയെ പ്രാപിക്കുന്നതിന്ന്) സാധനങ്ങളായി ഉപദേശിക്കപ്പെടുന്നത്. എന്തെന്നാൽ, അവ പ്രയത്നംകൊണ്ടു സാദ്ധ്യമായി ഭവിക്കുന്നു. യാതൊരു ലക്ഷണങ്ങളാണ്, പ്രയത്നസാദ്ധ്യങ്ങളായ സാധനങ്ങളുമായി ഭവിക്കുന്നത് അവയെ ശ്രീഭഗവാൻ പറയുന്നു:—

ശ്രീഭഗവാനുവാച

൫൫. പ്രജഹാതി യദാ കാമാൻ സൎവ്വാൻ പാൎത്ഥ മനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ സ്ഥിതപ്രജ്ഞസ്തദോച്യതേ.

ഭഗവാൻ പറഞ്ഞു.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, യദാ=എപ്പോൾ, മനോഗതാൻ=മനസ്സിലിരിക്കുന്ന, സൎവ്വാൻ=സകല, കാമാൻ=കാമങ്ങളേയും, പ്രജഹാതി=തീരെ (മുഴുവനും) ഉപേക്ഷിക്കു

ന്നുവോ, (യദാ)=എപ്പോഴാം, ആത്മനി ഏവ=പരമാനന്ദരൂപമായ ആത്മാവിൽതന്നെ, ആത്മനാ=തന്നാൽ, തുഷ്ടഃ (സൻ)=സന്തുഷ്ടനായിട്ട്, (ആത്മാരാമനായിട്ട്), (ക്ഷുദ്രവിഷയാഭിലാഷാൻ ത്യജതി)=ക്ഷുദ്രങ്ങളായ വിഷയങ്ങളിലുള്ള ഇച്ഛകളെ ത്യജിക്കുന്നുവോ, തദാ=അപ്പോഴാം, (തേന ലക്ഷണേന മുനിഃ)=അപ്രകാരമുള്ള ലക്ഷണത്തോടുകൂടിയ മുനി, സ്ഥിതപ്രജ്ഞഃ (ഇതി)=നിശ്ചലജ്ഞാനത്തോടുകൂടിയവൻ എന്ന്, ഉച്യതേ=പറയപ്പെടുന്നു.

അല്ലയോ അജ്ജുന, മനസ്സിലിരിക്കുന്ന സകലകാമങ്ങളേയും തിരെ ഉപേക്ഷിച്ച് എപ്പോഴാണ് (ഒരുവൻ) സ്വാത്മാവിൽത്തന്നെ സന്തുഷ്ടചിത്തനായിരിക്കുന്നത് അപ്പോഴാം ആ മുനി സ്ഥിതപ്രജ്ഞനെന്നു പറയപ്പെടുന്നു.

(ശം-ഭാ) ഹേ പാത്ഥ, എപ്പോഴാണ് ഒരുവൻ മനസ്സിൽ പ്രവേശിച്ചിട്ടുള്ള പലവിധ ഇച്ഛകളേയും നിശ്ശേഷമുപേക്ഷിച്ച് പ്രത്യഗാത്മസ്വരൂപമായ സ്വാത്മാവിങ്കൽതന്നെ, ബാഹ്യമായ യാതൊരു ലാഭത്തിൻേറയുമപേക്ഷകൂടാതെ, താനേ സന്തോഷിക്കുന്നവനും, പരമാത്ഥദശനമായിരിക്കുന്ന അമൃതരസത്തെ ലഭിക്കയാൽ അന്യവസ്തുക്കളിലിച്ഛയില്ലാത്തവനുമായി ഭവിക്കുന്നത് അപ്പോഴാം അവൻ സ്ഥിതപ്രജ്ഞൻ—ആത്മാനാത്മവിവേകംകൊണ്ടുണ്ടായിട്ടുള്ള നിശ്ചലപ്രജ്ഞയോടുകൂടിയ വിദ്വാൻ—എന്നു പറയപ്പെടുന്നു.

ഒരുവൻ സവ്വകാമങ്ങളേയുമുപേക്ഷിച്ചു; എങ്കിലും അവൻെറ ശരീരധാരണത്തിന്നു നിമിത്തമായ കാമം നശിച്ചിട്ടില്ലതാനും; ഈ അവസ്ഥയിൽ തുഷ്ടികാരണമില്ലായ്കയാൽ അവൻെറ പ്രവൃത്തി ഒരു കള്ളുകുടിയൻേറയോ ഒരു ഭ്രാന്തൻേറയോ പോലെയാകുമെന്ന് ഒരു ശങ്ക ജനിച്ചേയ്ക്കാം. അതിനാലാണ് 'ആത്മാവുകൊണ്ട് ആത്മാവിങ്കൽതന്നെ സന്തുഷ്ടനായിട്ട്' എന്നു പറഞ്ഞിരിക്കുന്നത്.

പുത്രൻ, ധനം, ലോകം ഇവയെ സംബന്ധിച്ച സകലകാമങ്ങളേയുമുപേക്ഷിച്ച് ആത്മാരാമനായിരിക്കുന്ന—ആത്മക്രീഡനായിരിക്കുന്ന—സന്ന്യാസിയാണ് സ്ഥിതപ്രജ്ഞൻ എന്നാത്ഥം.

എന്നു തന്നെയുമല്ല—

൫൬. ദുഃഖേഷ്വനുദ്വിഗ്നമനാഃ സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയക്രോധഃ സ്ഥിതധീമ്മുനിരുച്യതേ.

ദുഃഖേഷു=ദുഃഖം വന്നാലും, അനുദ്വിഗ്നമനാഃ= ക്ഷോഭിക്കാത്ത മനസ്സോടുകൂടിയവനായും, സുഖേഷു=സുഖം വന്നാൽ (അതിൽ), വിഗതസ്പൃഹഃ=ഇച്ഛയില്ലാത്തവനായും, വീതരാഗഭയക്രോധഃ=കാമക്രോധഭയങ്ങളില്ലാത്തവനായുമിരിക്കുന്ന, മുനിഃ*=മുനി (സന്ന്യാസി), സ്ഥിതധീഃ (ഇതി)=നിശ്ചലജ്ഞാനത്തോടുകൂടിയവൻ എന്ന്, ഉച്യതേ=പറയപ്പെടുന്നു.

ദുഃഖപ്രാപ്തിയിൽ മനഃക്ഷോഭമില്ലാത്തവനായും സുഖപ്രാപ്തിയിൽ ഇച്ഛയില്ലാത്തവനായും കാമക്രോധാദികളില്ലാത്തവനായുമിരിക്കുന്ന സന്ന്യാസി നിശ്ചലജ്ഞാനി എന്നു പറയപ്പെടുന്നു.

---

* കാണുന്നതും കേൾക്കുന്നതും സ്പശിക്കുന്നതുമായ സകലദൃശ്യപദാത്ഥങ്ങളേയും പ്രത്യഗ്ദൃഷ്ടിയോടുകൂടി (തത്തദാകാരമായിട്ടല്ലാതെ) ബ്രഹ്മമായിട്ടുതന്നെ (മനുതേ=) കാണുന്നവൻ (അറിയുന്നവൻ) മുനി—ബ്രഹ്മനിഷ്ഠൻ.

(ശം-ഭാ) ആധ്യാത്മികം മുതലായ ദുഃഖപ്രാപ്തിയിലും ഇളക്കമില്ലാത്ത മനസ്സോടുകൂടിയവനും, വിറക് അധികമാകുന്നോടത്തോളം അഗ്നി വൎദ്ധിക്കുന്നതുപോലെ സുഖം കിട്ടുന്നോടത്തോളം ഇച്ഛയെ വൎദ്ധിപ്പിക്കാത്തവനും, കാമക്രോധഭയങ്ങളില്ലാത്തവനുമായ സന്യാസി അപ്പോൾ സ്ഥിതപ്രജ്ഞൻ (നിശ്ചലജ്ഞാനി) എന്നു പറയപ്പെടുന്നു.

[ശ-സ] ബാഹ്യമായിട്ടുള്ള ദുഃഖാദികളെ അവലംബിക്കാത്തവനും, എപ്പോഴും ബ്രഹ്മനിഷ്ഠയിൽതന്നെ സ്ഥിതിചെയ്യുന്നവനും മാത്രമേ സമ്യഗ് ജ്ഞാനമുണ്ടാവുകയുള്ളുവെന്നും അപ്രകാരംതന്നെ, സമ്യഗ്ജ്ഞാനിക്കു മാത്രമേ വിദേഹമുക്തിയുള്ളുവെന്നും ഈ ശ്ലോകംകൊണ്ടു സൂചിപ്പിക്കുന്നു.

അതിന്നും പുറമേ—

൫൭. യഃ സൎവ്വത്രാനഭിസ്നേഹസ്തത്തൽ പ്രാപ്യ ശുഭാശുഭം
നാഭിനന്ദതി ന ദ്വേഷ്ടി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

യഃ=യാതൊരുത്തൻ, സൎവ്വത്ര=സകലത്തിലും (പുത്രമിത്രകളത്രാദികളിലുംകൂടി), അനഭിസ്നേഹഃ=അഭിമാനമില്ലാത്തവനായി (സ്നേഹശൂന്യനായി) തൽ തൽ ശുഭാശുഭം=അതാത് ഇഷ്ടാനിഷ്ടങ്ങളെ (അനുകൂലപ്രതികൂലങ്ങളെ), പ്രാപ്യ=പ്രാപിച്ചാലും, ന അഭിനന്ദതി=സന്തോഷിക്കുന്നില്ലയോ (പ്രശംസിക്കുന്നില്ലയോ), ന ദ്വേഷ്ടി=വെറുക്കുന്നതുമില്ലയോ (നിന്ദിക്കുന്നില്ലയോ), തസ്യ=അവന്റെ, പ്രജ്ഞാ=ജ്ഞാനം, പ്രതിഷ്ഠിതാ=ഉറച്ചതാകുന്നു.

യാതൊരുവനാണ് സകലത്തിലും അഭിമാനമില്ലാത്തവനായി അനുകൂലമായിട്ടുള്ളതിനെ പ്രാപിച്ചാൽ പ്രശംസിക്കാതേയും, പ്രതികൂലമായിട്ടുള്ളതിനെ പ്രാപിച്ചാൽ നിന്ദിക്കാതേയും (കേവലം ഉദാസീനനായിത്തന്നെ) ഇരിക്കുന്നത് അവന്റെ ജ്ഞാനം ഉറച്ചതാകുന്നു.

(ശം-ഭാ) യാതൊരുവൻ ദേഹം ജീവിതം മുതലായവയിൽകൂടി സ്നേഹവൎജ്ജിതനായി, ശുഭത്തെ പ്രാപിച്ചാൽ സന്തോഷിക്കുകയും അശുഭത്തെ പ്രാപിച്ചാൽ ദ്വേഷിക്കുകയും ചെയ്യുന്നില്ലയോ അങ്ങിനെയിരിക്കുന്ന—അപ്രകാരം ഹൎഷവിഷാദവൎജ്ജിതനായിരിക്കുന്ന—മുനിയുടെ വിവേകംകൊണ്ടുണ്ടായ പ്രജ്ഞ സ്ഥിരമായി ഭവിക്കുന്നു.

[ശ-സ] ശ്രവണാദികളെക്കൊണ്ട് ആത്മതത്ത്വത്തെ വഴിപോലെ അറിയുന്ന യാതൊരുവൻ വിദേഹകൈവല്യത്തെ ഇച്ഛിച്ചുകൊണ്ടു സമാധിയിൽ പ്രവൃത്തനായിരിക്കുന്നുവോ അവന്നു മാത്രമേ ജ്ഞാനനിഷ്ഠ സിദ്ധിക്കുന്നുള്ളുവെന്നു സൂചിപ്പിക്കുന്നതിന്നായി പറയുന്നു—യഃ സൎവ്വത്രേതി.

അതിന്നും പുറമേ—

൫൮. യദാ സംഹരതേ ചായം കൂൎമ്മോംഗാനീവ സൎവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാൎത്ഥേഭ്യസ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

കൂൎമ്മഃ=ആമ, സൎവ്വശഃ=എല്ലാ ഭാഗത്തുനിന്നും, അംഗാനി ഇവ=തന്റെ അവയവങ്ങളെ (ഉള്ളിലേക്കു വലിക്കുന്നതു) പോലെ, അയം=ഈ യോഗി (ഈ സ്ഥിതപ്രജ്ഞൻ), ഇന്ദ്രിയാൎത്ഥേഭ്യഃ=ഇന്ദ്രിയാൎത്ഥങ്ങളിൽനിന്ന് (വിഷയങ്ങളിൽനിന്ന്), ഇന്ദ്രിയാണി=ഇന്ദ്രിയങ്ങളെ, യദാ എപ്പോൾ, സംഹരതേ ച=പിൻവലിക്കുന്നുവോ, (തദാ)=അപ്പോൾ, തസ്യ=അവന്റെ, പ്രജ്ഞാ=ജ്ഞാനം, പ്രതിഷ്ഠിതാ=ഉറച്ചതായി ഭവിക്കുന്നു.

ആമ തന്റെ അവയവങ്ങളെ എല്ലാ ഭാഗത്തുനിന്നും ഉള്ളിലേയ്ക്കു വലിക്കുന്നതുപോലെ ഈ യോഗി എപ്പോഴാണ് സകലവിഷയങ്ങളിൽനിന്നും

ഇന്ദ്രിയങ്ങളെ പിൻവലിക്കുന്നത് അപ്പോഠം അവൻെറ ജ്ഞാനം ഉറച്ചതായി ഭവിക്കുന്നു.

(ശം_ഭാ) എപ്രകാരമാണ് ആമ ഭയംകൊണ്ടു സ്വന്തം അവയവങ്ങളെ എല്ലാ ഭാഗത്തുനിന്നും ഉള്ളിലേയ്ക്കു വലിക്കുന്നത് അതുപോലെ ജ്ഞാനനിഷ്ഠയിലിരിക്കുന്ന യതി എപ്പോഴാണ് സകലവിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളെ പിൻവലിക്കുന്നത് അപ്പോഠം അവൻെറ ജ്ഞാനം സ്ഥിരമായി ഭവിക്കുന്നു.

[ശ_സ] ജ്ഞാനനിഷ്ഠാസിദ്ധിക്കു മഹത്തായിരിക്കുന്ന വൈരാഗ്യം, തീവ്രമായ മോക്ഷേച്ഛ, തൽപരത്വം, എന്നീ മൂന്നുകൂട്ടംതന്നെയാണ് കാരണമെങ്കിലും ഇന്ദ്രിയനിഗ്രഹംകൂടാതെ വൈരാഗ്യം മുതലായവയാകട്ടെ, ജ്ഞാനനിഷ്ഠയാകട്ടെ സിദ്ധിക്കപ്പെടുന്നതല്ല. അതിനാൽ സമാധിയിൽ പ്രവൃത്തനായിരിക്കുന്ന യതി പ്രജ്ഞാസിദ്ധിക്കായിക്കൊണ്ട് ഇന്ദ്രിയജയത്തെ പ്രയത്നേന സമ്പാദിക്കേണ്ടതാണ് എന്നു പറയുന്നു.

ആമ അന്യന്മാരിൽനിന്നുള്ള ഭയംനിമിത്തം തൻെറ സകല അവയവങ്ങളേയും എപ്രകാരമാണ് അകത്തേയ്ക്കു വലിക്കുന്നത് അതുപോലെ ജ്ഞാനനിഷ്ഠയിൽ പ്രവൃത്തനായിരിക്കുന്ന ഈ യതി രാഗാദിദോഷസംഗത്തെ ഭയപ്പെട്ടിട്ടും സമാധിക്കു വിഘ്നം വന്നെങ്കിലോ എന്നു ഭയപ്പെട്ടിട്ടും സകലവിഷയങ്ങളിൽനിന്നും തൻെറ സർവ്വേന്ദ്രിയങ്ങളേയും (കർമ്മേന്ദ്രിയങ്ങളേയും ജ്ഞാനേന്ദ്രിയങ്ങളേയും) എപ്പോഴാണ് തങ്കലേക്കുതന്നെ വലിക്കുന്നത്—സമാധിക്കു സ്ഥിരത വരുന്നതിന്നുവേണ്ടി ഇന്ദ്രിയങ്ങളെ തത്തൽപ്രവൃത്തികളിൽനിന്നു പിൻവലിക്കുന്നത്—അപ്പോഠം അവൻെറ പ്രജ്ഞ പ്രതിഷ്ഠിതമായി ഭവിക്കുന്നുവെന്നത്ഥം.

വിഷയങ്ങളെ അനുഭവിപ്പാൻ ശക്തിയില്ലാത്ത ഒരു രോഗിയുടെ ഇന്ദ്രിയങ്ങഠംകൂടി വിഷയങ്ങളിൽനിന്നു നിവത്തിക്കുന്നുണ്ട്. പക്ഷേ അവയിലുള്ള ആശ നിവത്തിക്കുന്നില്ല. ആ ആശ എങ്ങിനെ നിവത്തിക്കുന്നു എന്ന് ഇവിടെ പറയുന്നു:—

൫൯. വിഷയാ വിനിവത്തന്തേ നിരാഹാരസ്യ ദേഹിനഃ
രസവജ്ജം രസോപ്യസ്യ പരം ദൃഷ്ട്വാ നിവത്തതേ.

നിരാഹാരസ്യ=ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ ഗ്രഹിക്കാതിരിക്കുന്ന, ദേഹിനഃ=ദേഹാഭിമാനത്തോടുകൂടിയ അജ്ഞാനിയുടെ, രസവജ്ജം=ഇച്ഛ (അഭിലാഷം) ഒഴിച്ച്, വിഷയാഃ=വിഷയാനുഭവങ്ങഠം, വിനിവത്തന്തേ=ക്രമേണ നിവത്തിക്കുന്നു. അസ്യ= ഈ സ്ഥിതപ്രജ്ഞൻെറ, രസഃ അപി=(വിഷയങ്ങളിലുള്ള) ഇച്ഛയും കൂടി, പരം=പരമാത്മാവിനെ, ദൃഷ്ട്വാ=അറിഞ്ഞിട്ട്, നിവത്തതേ=നിവത്തിക്കുന്നു.

ഇന്ദ്രിയങ്ങളെക്കൊണ്ട് വിഷയങ്ങളെ ഗ്രഹിക്കാതെതന്നെ ദേഹാഭിമാനത്തോടുകൂടിയ അജ്ഞാനിയിൽനിന്നു വിഷയങ്ങഠം നിവത്തിക്കുന്നു. എന്നാൽ അവയിലുള്ള ഇച്ഛ നിവത്തിക്കുന്നില്ല. സ്ഥിതപ്രജ്ഞൻെറ ഇച്ഛയും കൂടി പരമാത്മദശനത്താൽ നിവത്തിക്കുന്നു (താനേ നശിച്ചുപോകുന്നു എന്നത്ഥം).

(ശം_ഭാ) വിഷയങ്ങഠം എന്നതിന്ന് ഇന്ദ്രിയങ്ങഠം എന്നോ ഇന്ദ്രിയാത്ഥങ്ങഠം എന്നോ അത്ഥം ഗ്രഹിക്കേണ്ടതാകുന്നു. വിഷയങ്ങളെ ഗ്രഹിക്കാതെ കഠിനതപസ്സിൽ സ്ഥിതിചെയ്യുന്ന ഒരു മൂർഖൻെറ ഇന്ദ്രിയങ്ങഠംകൂടി വിഷയങ്ങളിൽനിന്നു നിവത്തിക്കുന്നു. പക്ഷേ വിഷയങ്ങളിലുള്ള (അവൻെറ) ഇച്ഛ നിവത്തിക്കുന്നില്ല. 'രസ' ശബ്ദത്തിന്നു രാഗം (ഇച്ഛ) എന്നത്ഥമാകുന്നു. ഉ_ം 'സ്വരസേന പ്രവൃത്തഃ', 'രസികഃ', 'രസജ്ഞഃ'. സൂക്ഷ്മമായും രഞ്ജനരൂപമായു

മിരിക്കുന്ന ആത്രസവും (ഇച്ഛയും) കൂടി, പരമാത്മതത്ത്വമായിരിക്കുന്ന ബ്രഹ്മത്തെ അറിഞ്ഞിട്ട്, 'അഹമേവ തൽ' (=ഞാൻതന്നെയാണ് അത്) എന്നു സ്വാനുഭവം വന്ന യതിയിൽനിന്നു നിവൎത്തിക്കുന്നു. അവന്റെ വിഷയവിജ്ഞാനം സകാരണം നശിക്കുന്നുവെന്നൎത്ഥം. സമ്യഗ്ദശനം (യഥാൎത്ഥജ്ഞാനം) എപ്പോൾ ഇല്ലയോ അപ്പോൾ രാഗം നിവൎത്തിക്കുന്നില്ല. അതിനാൽ സമ്യഗ്ദശനാത്മികയായിരിക്കുന്ന പ്രജ്ഞയുടെ സ്ഥൈൎയ്യത്തെ സമ്പാദിക്കേണ്ടതാണെന്നഭിപ്രായം.

[ശ-സ] പൂൎവ്വപക്ഷം—ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവൎത്തിക്കാതെയിരിക്കുന്നത് പ്രജ്ഞാസ്ഥൈൎയ്യലക്ഷണമാണ് എന്നു പറയുന്നതു യുക്തമല്ല. എന്തെന്നാൽ, എന്തെങ്കിലും ഒരു കാൎയ്യത്തെ ഉദ്ദേശിച്ച് ഇന്ദ്രിയനിഗ്രഹത്തോടുകൂടി സ്ഥിതിചെയ്യുന്ന ഒരു പുരുഷനിൽ പ്രജ്ഞാസ്ഥൈൎയ്യം കാണുന്നില്ല.

സമാധാനം—ഇന്ദ്രിയനിഗ്രഹം ചെയ്തുവെങ്കിലും ഇച്ഛ (രാഗം) അവനിലുള്ളതിനാൽ അവന്ന് ബ്രഹ്മജ്ഞാനമാകട്ടെ തന്നിഷ്ഠയാകട്ടെ സംഭവിക്കുന്നതല്ല. ഈ സംഗതിയെ സൂചിപ്പിക്കുന്നതിന്നായി പറയുന്നു—വിഷയാ ഇതി.

സമ്യഗ്ദശനലക്ഷണമായിരിക്കുന്ന പ്രജ്ഞ ഉറയ്ക്കണമെന്നിച്ഛിക്കുന്നവൻ ആദ്യം ഇന്ദ്രിയങ്ങളെ സ്വവശത്താക്കണം. എന്തെന്നാൽ, ഇന്ദ്രിയനിഗ്രഹം ചെയ്യാഞ്ഞാലുള്ള ദോഷത്തെ ഭഗവാൻ പറയുന്നു:—

൬൦. യതതോ ഹ്യപി കൌന്തേയ പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി ഹരന്തി പ്രസഭം മനഃ.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, ഹി=എന്തുകൊണ്ടെന്നാൽ, യതതഃ=മോക്ഷത്തിന്നായിക്കൊണ്ടു പ്രയത്നംചെയ്യുന്ന, വിപശ്ചിതഃ=വിവേകിയായ, പുരുഷസ്യ അപി=പുരുഷന്റെയുംകൂടി, മനഃ=മനസ്സിനെ, പ്രമാഥീനി=ക്ഷോഭിപ്പിക്കുന്നവയായ (വിഷയാഭിമുഖമാക്കിത്തീൎക്കുന്നവയായ), ഇന്ദ്രിയാണി=ഇന്ദ്രിയങ്ങൾ, പ്രസഭം=ബലമായി, ഹരന്തി=വലിച്ചുകൊണ്ടുപോകുന്നു.

അല്ലയോ അൎജ്ജുന, മോക്ഷത്തിന്നായിക്കൊണ്ടു പ്രയത്നംചെയ്യുന്ന വിവേകിയുടെ മനസ്സിനെക്കൂടി ക്ഷോഭിപ്പിക്കുന്നവയായ ഇന്ദ്രിയങ്ങൾ ബലമായി വലിച്ചുകൊണ്ടുപോകുന്നു.

(ശം-ഭാ) എന്തെന്നാൽ, ഹേ അൎജ്ജുന, ഇന്ദ്രിയങ്ങൾ ക്ഷോഭിപ്പിക്കുന്നവയാകുന്നു. വിഷയങ്ങളിൽ ലേശം ഇച്ഛയുള്ള ഒരു വിദ്വാന്റെ മനസ്സിനെക്കൂടി അവ ഇളക്കിത്തീൎക്കുന്നു. വിദ്വാനായ ആ പുരുഷൻ പരമാത്മാവിനെ അറിയുന്നവനാണെങ്കിലും അവന്റെ മനസ്സ് വിവേകവിജ്ഞാനത്തോടുകൂടിയതാണെങ്കിലും ഇന്ദ്രിയങ്ങൾ ആ മനസ്സിനെ ഇളക്കിയതിന്റെശേഷം ബലാൽകാരമായി വിഷയങ്ങളിലേക്കിഴച്ചുകൊണ്ടുപോകുന്നു—പ്രത്യക്ഷമായി കണ്ടുകൊണ്ടിരിക്കെത്തന്നെ വിവേകവിജ്ഞാനയുക്തമായിരിക്കുന്ന അവന്റെ മനസ്സിനെ ബലാൽകാരമായി വിഷയങ്ങളിലേക്കിഴച്ചുകൊണ്ടുപോകുന്നുവെന്നൎത്ഥം.

ആയതുകൊണ്ട്:—

൬൧. താനി സൎവ്വാണി സംയമ്യ യുക്ത ആസീത മൽപരഃ
വശേ ഹി യസ്യേന്ദ്രിയാണി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

താനി സൎവ്വാണി=എല്ലാ ഇന്ദ്രിയങ്ങളേയും, സംയമ്യ=അടക്കിക്കൊണ്ട്, യുക്തഃ= യോഗിയായും (നിശ്ചലമാനസനായും), മൽപരഃ=എന്നെത്തന്നെ പരമായി വിചാരിക്കുന്ന വനായും, ആസീത=ഇരിക്കണം. യസ്യ=യാതൊരുവന്റെ, വശേ ഹി=സ്വാധീനത്തിൽ തന്നെ, ഇന്ദ്രിയാണി=ഇന്ദ്രിയങ്ങൾ, (വൎത്തന്തേ)=ഇരിക്കുന്നുവോ, തസ്യ=അവന്റെ, പ്രജ്ഞാ= ജ്ഞാനം, പ്രതിഷ്ഠിതാ=ഉറച്ചതായി ഭവിക്കുന്നു.

ഇന്ദ്രിയങ്ങളെ എല്ലാം അടക്കിക്കൊണ്ട് അവൻ നിശ്ചലമാനസനായും എന്നെത്തന്നെ പരമായി വിചാരിക്കുന്നവനായുമിരിക്കണം. ആരുടെ സ്വാധീനത്തിലിന്ദ്രിയങ്ങളിരിക്കുന്നുവോ അവന്റെ ജ്ഞാനം ഉറച്ചതാകുന്നു.

(ശം-ഭാ) ഇന്ദ്രിയങ്ങളെ എല്ലാം വശീകരിച്ചതിന്റെശേഷം അവൻ ചിത്തസമാധാനത്തോടുകൂടിയവനായും, സൎവ്വത്തിനും പ്രത്യഗാത്മാവായും വാസുദേവനായുമിരിക്കുന്ന എന്നെത്തന്നെ പരമായി വിചാരിക്കുന്നവനായുമിരിക്കണം. 'ഞാൻ അദ്ദേഹത്തിൽനിന്നു വേറെയല്ല' എന്ന വിചാരത്തോടുകൂടിയിരിക്കണമെന്നൎത്ഥം. അങ്ങിനെയിരിക്കുന്ന യാതൊരു സന്ന്യാസിയുടെ ഇന്ദ്രിയങ്ങൾ അഭ്യാസവശാൽ സ്വാധീനമായിരിക്കുന്നുവോ അദ്ദേഹത്തിന്റെ ജ്ഞാനം ഉറച്ചതായി ഭവിക്കുന്നു.

(ശ്രീ) ഈ ശ്ലോകംകൊണ്ട് 'കഥമാസീത' എന്ന ചോദ്യത്തിന്ന് 'വശീകൃതേന്ദ്രിയനായിരിക്കണം' എന്ന് ഉത്തരമായി.

അജിതേന്ദ്രിയന്മാൎക്കുള്ള അനൎത്ഥത്തിന്റെ ഹേതു ഇന്നതെന്ന് ഇനി പറയുന്നു.

൬൨. ധ്യായതോ വിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ
സംഗാൽ സഞ്ജായതേ കാമഃ കാമാൽ ക്രോധോഭിജായതേ.

വിഷയാൻ=വിഷയങ്ങളെ, ധ്യായതഃ=വിചാരിക്കുന്ന, പുംസഃ=പുരുഷന്ന്, തേഷു= അവയിൽ, സംഗഃ=ആസക്തി, ഉപജായതേ=ഉണ്ടാകുന്നു. സംഗാൽ=ആസക്തിനിമിത്തം, കാമഃ=ആശ, സംജായതേ=ഉണ്ടാകുന്നു. കാമാൽ=കാമത്തിൽനിന്ന് (എപ്പോഴെങ്കിലും അതിന്നു പ്രതിബന്ധം നേരിടുമ്പോൾ), ക്രോധഃ=ക്രോധം, അഭിജായതേ=ഉണ്ടാകുന്നു.

വിഷയങ്ങളെപ്പറ്റി വിചാരിക്കുന്നവന്ന് അവയിൽ ആസക്തി ജനിക്കുന്നു. ആസക്തിനിമിത്തം കാമവും, കാമത്തിൽനിന്നു ക്രോധവുമുണ്ടാകുന്നു.

(ശം-ഭാ) ശബ്ദാദിവിഷയവിശേഷങ്ങളെ ആലോചിച്ചുകൊണ്ടിരിക്കുന്ന പുരുഷന്ന് അവയിൽ ആസക്തി, അല്ലെങ്കിൽ പ്രീതി, ഉണ്ടാകുന്നു. പ്രീതിയിൽനിന്ന് തൃഷ്ണയുണ്ടാകുന്നു. തൃഷ്ണയിൽനിന്ന് (അതിന്നു വല്ല പ്രതിബന്ധവും നേരിടുമ്പോൾ) ക്രോധമുണ്ടാകുന്നു.

൬൩. ക്രോധാൽ ഭവതി സമ്മോഹഃ സമ്മോഹാൽ സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാൽ ബുദ്ധിനാശോ ബുദ്ധിനാശാൽ പ്രണശ്യതി.

ക്രോധാൽ=ക്രോധത്തിൽനിന്ന്, സമ്മോഹഃ=അവിവേകം (അറിവില്ലായ്മ), ഭവതി= ഉണ്ടാകുന്നു. സമ്മോഹാൽ=അവിവേകത്തിൽനിന്ന്, സ്മൃതിവിഭ്രമഃ=ഓൎമ്മയില്ലായ്മ (ശാസ്ത്രങ്ങളും ആചാൎയ്യനും ഉപദേശിച്ച അൎത്ഥത്തിന്റെ ഓൎമ്മയില്ലായ്മ), (ഭവതി)=ഉണ്ടാകുന്നു. സ്മൃതിഭ്രംശാൽ=ഓൎമ്മക്കേടിൽനിന്ന് ബുദ്ധിനാശഃ=ബുദ്ധിനാശം, (ഭവതി) ഉണ്ടാ

കുന്നു. ബുദ്ധിനാശാൽ=ബുദ്ധിനാശംഹേതുവായിട്ട്, പ്രണശ്യതി=തീരെ നശിക്കുന്നു. (മൃത തുല്യനായി ഭവിക്കുന്നു).

കോപത്തിൽനിന്ന് അവിവേകമുണ്ടാകുന്നു. അവിവേകത്തിൽനിന്ന് ഓർമ്മയില്ലായ്മ. ഓർമ്മത്തെറ്റിൽനിന്നു ബുദ്ധിനാശം. ബുദ്ധിനാശംനിമിത്തം ഒരുവൻ മൃതതുല്യനായി ഭവിക്കുന്നു.

(ശം-ഭാ) ക്രോധത്തിൽനിന്ന് അവിവേകമുണ്ടാകുന്നു—കാര്യാകാര്യവിഷയങ്ങളിൽ ഭ്രമമുണ്ടാകുന്നുവെന്നു താൽപര്യം. എന്തെന്നാൽ, നിശ്ചയമായിട്ടും ക്രുദ്ധനായയവൻ വളരെ മൂഢനായിട്ട് സ്വന്തഗുരുവിനെക്കൂടി നിന്ദിക്കുന്നു. അവിവേകത്തിൽനിന്ന് സ്മൃതിഭ്രംശം—ശാസ്ത്രങ്ങളുടേയും ആചാര്യന്റേയും ഉപദേശത്താൽ സിദ്ധിച്ച സംസ്കാരത്തിൽനിന്നുണ്ടായ സ്മൃതിയുടെ നാശം—ഉണ്ടാകുന്നു. (സ്മൃതിഭ്രംശം=സ്മൃതിയുടെ ഉൽപത്തിക്കു ഹേതുവുണ്ടായാലും സ്മൃതിയുണ്ടാകാതിരിക്കുക). സ്മൃതിഭ്രംശത്തിൽനിന്നു ബുദ്ധിനാശമുണ്ടാകുന്നു. അന്തഃകരണത്തിന്നു കാര്യാകാര്യങ്ങളെ തിരിച്ചറിവാനുള്ള യോഗ്യതയില്ലാതെ ഇരിക്കുന്നതു ബുദ്ധിയുടെ നാശമെന്നു പറയപ്പെടുന്നു. ബുദ്ധിനാശം നിമിത്തം അവൻ തീരേ നശിച്ചുപോകുന്നു. കാര്യാകാര്യവിഷയങ്ങളെ തിരിച്ചറിവാൻ തക്ക അന്തഃകരണം അല്ലെങ്കിൽ ബുദ്ധി ഉള്ളവനാണ് പുരുഷൻ. അന്തഃകരണത്തിന് അതിന്നുള്ള യോഗ്യത ഇല്ലെങ്കിൽ ആ പുരുഷൻ തീരേ നശിച്ചുപോകുന്നു. അതിനാൽ അവൻ ബുദ്ധിനാശംനിമിത്തം നശിക്കുന്നു—പുരുഷാർത്ഥത്തിന്ന് അവൻ അയോഗ്യനായി ഭവിക്കുന്നുവെന്നർത്ഥം.

സകലഅനർത്ഥത്തിന്നും കാരണം വിഷയചിന്തനമാണെന്നു പറഞ്ഞ് ഇനി മോക്ഷത്തിന്നുള്ള കാരണമിന്നതെന്നു പറയുന്നു:—

൬൪. രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവ്വിധേയാത്മാ പ്രസാദമധിഗച്ഛതി.

രാഗദ്വേഷവിയുക്തൈഃ=രാഗദ്വേഷരഹിതങ്ങളായും, ആത്മവശ്യൈഃ=തനിക്കു സ്വാധീനങ്ങളായുമിരിക്കുന്ന ഇന്ദ്രിയൈഃ=ഇന്ദ്രിയങ്ങളെക്കൊണ്ട്, വിഷയാൻ=അന്നപാനാദിവിഷയങ്ങളെ, ചരൻ തു=അനുഭവിക്കുന്നവനായാലും, വിധേയാത്മാ=സ്വാധീനമായ മനസ്സോടുകൂടിയവൻ, പ്രസാദം=ശാന്തിയെ (മനസ്സമാധാനത്തെ), അധിഗച്ഛതി=പ്രാപിക്കുന്നു.

എന്നാൽ ജിതമാനസനായവൻ രാഗദ്വേഷരഹിതങ്ങളായും സ്വാധീനങ്ങളായുമിരിക്കുന്ന ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ അനുഭവിക്കുന്നവനായാലും മനസ്സമാധാനത്തെ പ്രാപിക്കുന്നു.

(ശം-ഭാ) ഇന്ദ്രിയങ്ങളുടെ പ്രവൃത്തി സ്വഭാവേന രാഗദ്വേഷങ്ങളോടു മുമ്പായിട്ടാകുന്നു. എന്നാൽ മോക്ഷത്തെ ഇച്ഛിക്കുന്നവൻ, രാഗദ്വേഷരഹിതങ്ങളായും സ്വാധീനങ്ങളായുമിരിക്കുന്ന ഇന്ദ്രിയങ്ങളെക്കൊണ്ടു വർജ്ജിപ്പാൻ പാടില്ലാത്ത വിഷയങ്ങളെമാത്രം അനുഭവിക്കുന്നവനായി ജിതമാനസനായിട്ട് പ്രസന്നതയെ (സ്വസ്ഥതയെ) പ്രാപിക്കുന്നു. വിധേയാത്മാ=തന്റെ ഇച്ഛപോലെ സ്വാധീനത്തിലിരിക്കുന്ന ആത്മാവോടു (അന്തഃകരണത്തോടു) കൂടിയവൻ.

(ശ്രീ) ഈ ശ്ലോകംകൊണ്ട് 'കഥം വ്രജേത' എന്ന നാലാമത്തെ ചോദ്യത്തിന്ന് 'ഇന്ദ്രിയങ്ങളെ സ്വാധീനത്തിൽവെച്ചുകൊണ്ട് വിഷയങ്ങളെ ഗ്രഹിക്കണം' എന്നുത്തരം പറഞ്ഞിരിക്കുന്നു.

പ്രസന്നതയെ പ്രാപിച്ചാൽ പിന്നെ എന്തു സംഭവിക്കും? പറയുന്നു:—

൬൫. പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ.

പ്രസാദേ (സതി)=മനസ്സമാധാനമുണ്ടാകുമ്പോൾ, അസ്യ=ഇവന്ന്, സർവ്വദുഃഖാനാം=സകലദുഃഖങ്ങളുടേയും, ഹാനിഃ=നാശം, ഉപജായതേ=ഉണ്ടാകുന്നു. ഹി=എന്തെന്നാൽ പ്രസന്നചേതസഃ=ശാന്തമനസ്സോടുകൂടിയവന്റെ, ബുദ്ധിഃ*=ബുദ്ധി, ആശു=വേഗം, പര്യവതിഷ്ഠതേ=സ്ഥിരമായി നില്ക്കുന്നു.

മനസ്സമാധാനമുണ്ടാകുമ്പോൾ അവന്റെ സകലദുഃഖങ്ങളും നശിക്കുന്നു. എന്തെന്നാൽ, ശാന്തമാനസന്റെ ബുദ്ധി ക്ഷണത്തിൽ സ്ഥിരമായി നില്ക്കുന്നു.

(ശം-ഭാ) പ്രസന്നതയെ പ്രാപിക്കുമ്പോൾ ആ യതിയുടെ ആദ്ധ്യാത്മികം മുതലായ സകലദുഃഖങ്ങൾക്കും നാശം സംഭവിക്കുന്നു. എന്നുതന്നെയുമല്ല, സ്വച്ഛമായ അന്തഃകരണത്തോടുകൂടിയവന്റെ ബുദ്ധി വേഗത്തിൽ സ്ഥിരമായി നില്ക്കുന്നു. ആകാശംപോലെ സർവ്വത്ര വ്യാപിച്ച് ആത്മസ്വരൂപനായിതന്നെ നിശ്ചലനായി ഭവിക്കുന്നുവെന്നർത്ഥം. (അതുഹേതുവായിട്ട് ബുദ്ധിപ്രസാദത്തിന്നായിക്കൊണ്ടു പ്രയത്നം ചെയ്യേണ്ടതാകുന്നു എന്നു വാക്യശേഷം). മനഃപ്രസാദവും, ബുദ്ധിസ്ഥൈര്യവുമുള്ളവന്റെ കൃതകൃത്യത ഇപ്രകാരമാകുന്നു. അതുഹേതുവായിട്ട് യോഗിയായവൻ രാഗദ്വേഷരഹിതങ്ങളായ ഇന്ദ്രിയങ്ങളെക്കൊണ്ട്, ശാസ്ത്രവിരുദ്ധമല്ലാത്തവയും ഉപേക്ഷിപ്പാൻ പാടില്ലാത്തവയുമായ വിഷയങ്ങളിൽ മാത്രമേ പ്രവർത്തിക്കാവൂ എന്നു വാക്യാർത്ഥം.

അങ്ങിനെയിരിക്കുന്ന ഈ പ്രസന്നതയെ സ്തുതിക്കുന്നു:—

൬൬. നാസ്തി ബുദ്ധിരയുക്തസ്യ ന ചായുക്തസ്യ ഭാവനാ
ന ചാഭാവയതഃ ശാന്തിരശാന്തസ്യ കുതഃ സുഖം.

അയുക്തസ്യ=ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്താത്തവന്ന്, ബുദ്ധിഃ=ശാസ്ത്രങ്ങളിൽനിന്നും ആചാര്യനിൽനിന്നും സിദ്ധിക്കപ്പെടുന്ന ആത്മവിഷയമായ ബുദ്ധി, പ്രജ്ഞ (ആത്മസ്വരൂപജ്ഞാനം), ന അസ്തി=ഉണ്ടാകുന്നതല്ല. അയുക്തസ്യ=അജിതേന്ദ്രിയന്ന്, ഭാവനാ ച=ആത്മധ്യാനവും, ന=ഉണ്ടാകുന്നില്ല. അഭാവയതഃ=ആത്മധ്യാനത്തെ ചെയ്യാത്തവന്ന്, ശാന്തിഃ ന ച=ആത്മാവിൽ ചിത്തോപരമവും (മനഃസ്ഥൈര്യവും) ഇല്ല. അശാന്തസ്യ=മനഃസ്ഥൈര്യമില്ലാത്തവന്ന്, സുഖം കുതഃ=മോക്ഷാനന്ദമായിരിക്കുന്ന സുഖമെവിടെ?

ഇന്ദ്രിയങ്ങൾ സ്വാധീനമില്ലാത്തവന്ന് ആത്മസ്വരൂപജ്ഞാനമോ ആത്മധ്യാനമോ ഉണ്ടാകുന്നതല്ല. ആത്മധ്യാനമില്ലാത്തവന്ന് ആത്മാവിൽ ചിത്തോപരമവുമുണ്ടാകുന്നതല്ല. ചിത്തോപരമമില്ലാത്തവന്ന് സുഖമെവിടെ?

(ശം-ഭാ) മനസ്സിനെ ധ്യാനത്തിൽ (സമാധിയിൽ) ഉറപ്പിക്കുവാൻ ശേഷിയില്ലാത്തവന്ന് ആത്മസ്വരൂപവിഷയമായ ബുദ്ധി ഉണ്ടാകുന്നില്ല. അ

* (ശ-സ) സകലദിക്കിലും ബ്രഹ്മത്തെ ദർശിക്കുന്നതായ പ്രജ്ഞ

സമാഹിതചിത്തന് (അയുക്തന്) ആത്മജ്ഞാനത്തിൽ അഭിനിവേശവുമുണ്ടാകുന്നില്ല. അപ്രകാരംതന്നെ ആത്മജ്ഞാനത്തിൽ അഭിനിവേശമില്ലാത്തവന് ഉപശമമുണ്ടാകുന്നില്ല. അശാന്തപുരുഷന് (ഉപശമമില്ലാത്തവന്) സുഖമെവിടെ? വിഷയാനുഭവത്തിനുള്ള ഇച്ഛ (തൃഷ്ണ)യിൽനിന്ന് ഇന്ദ്രിയങ്ങളെ നിവൎത്തിപ്പിക്കുന്നതുതന്നെയാണ് പരമാൎത്ഥസുഖം. അതല്ലാതെ വിഷയങ്ങളിലുള്ള തൃഷ്ണയല്ല സുഖം. അതു ദുഃഖംതന്നെയാകുന്നു. തൃഷ്ണയുള്ളപ്പോൾ സുഖത്തിന്റെ ഗന്ധമാത്രംപോലും ഉണ്ടാകുന്നതല്ല എന്നൎത്ഥം.

[ശ-സ] നിത്യാനിത്യവിവേകംകൊണ്ടും വൈരാഗ്യംകൊണ്ടും തീവ്രമോക്ഷേച്ഛകൊണ്ടും സൎവ്വത്തേയും സന്യസിച്ച് യാവചില മുമുക്ഷുക്കൾ ശ്രവണത്തെ ചെയ്യുന്നുവോ അവൎക്ക സമ്യഗ്ജ്ഞാനം കൂടാതെ മുക്തി സിദ്ധിക്കപ്പെടുന്നതല്ല എന്നും, സമ്യഗ്ജ്ഞാനം സമാധികൂടാതെയും, സമാധി ഇന്ദ്രിയനിഗ്രഹംകൂടാതെയും സിദ്ധിക്കപ്പെടുന്നതല്ല എന്നും, ഇന്ദ്രിയനിഗ്രഹംതന്നെ രാഗദ്വേഷാദികളുടെ നിശ്ശേഷത്യാഗംകൂടാതെ സിദ്ധിക്കപ്പെടുന്നതല്ല എന്നും പറഞ്ഞിട്ട് 'യതതോ ഹ്യപി കൌന്തേയ' എന്നു തുടങ്ങിയ ശ്ലോകങ്ങളെക്കൊണ്ടു രാഗദ്വേഷപരിത്യാഗത്തേയും ഇന്ദ്രിയനിഗ്രഹത്തേയും സമാധ്യനുഷ്ഠാനത്തേയും പ്രതിപാദിച്ചു. 'ധ്യായതോ വിഷയാൻ പുംസഃ' എന്നു തുടങ്ങിയ രണ്ടു ശ്ലോകങ്ങളെക്കൊണ്ട് ഒരുവൻ ജ്ഞാനിയാണെങ്കിലും അവൻ ബഹിൎമ്മുഖനായാൽ ജ്ഞാനനാശംനിമിത്തം അനൎത്ഥത്തിൽ ചാടുന്നുവെന്നും പ്രതിപാദിച്ചു. ഇനി, ഇപ്പോൾ പല പ്രകാരത്തിലും വേദാന്തശാസ്ത്രത്തെ ശ്രവണംചെയ്കയും അന്യനെ ശ്രാവിപ്പിക്കുകയും, പഠിക്കുകയും അന്യനെ പഠിപ്പിക്കുകയും, ചെയ്തിട്ട് താൻ കൃതാൎത്ഥനായി എന്നു വിചാരിച്ച് ആലസ്യംകൊണ്ടും ദുർബുദ്ധികൊണ്ടും ധ്യാനാദിയിൽ പ്രവൎത്തിക്കാതെയിരിക്കുന്ന മുമുക്ഷു സമാധിയെ അവശ്യം ചെയ്യേണ്ടതാണ് എന്നു സൂചിപ്പിക്കുന്നതിന്നുവേണ്ടി അതു ചെയ്യാഞ്ഞാലുള്ള അനൎത്ഥത്തെ പറയുന്നു, നാസ്തീതി— അയുക്തസ്യ ബുദ്ധിഃ ന അസ്തി=പല പ്രകാരത്തിലും വേദാന്തശ്രവണംചെയ്തിട്ടുള്ളവനാണെങ്കിലും യാതൊരുവൻ തീവ്രമോക്ഷേച്ഛയോടുകൂടി ശാന്തനായും ദാന്തനായും ഉപരതനായും തിതിക്ഷുവായും ഭവിച്ച് അപ്രതിബദ്ധജ്ഞാനസിദ്ധിക്കായിക്കൊണ്ടു സമാധിയെ ചെയ്യുന്നില്ലയോ അങ്ങിനെയിരിക്കുന്ന അയുക്തന്ന്—അസമാഹിതചിത്തനായിരിക്കുന്ന പുരുഷന്നു (ബുദ്ധി=)സൎവ്വത്ര ബ്രഹ്മദൎശനലക്ഷണമായും ചിത്തപ്രസാദംകൊണ്ടുമാത്രം ലഭിക്കപ്പെടുന്നതായുമുള്ള പ്രത്യഗ്ദൃഷ്ടി ഉണ്ടാകുന്നതല്ല. പല പ്രകാരത്തിലുള്ള ശ്രവണംകൊണ്ടുണ്ടാകുന്ന ജ്ഞാനം പദവാക്യാൎത്ഥഗോചരമായി ഭവിക്കുന്നതേയുള്ളു. അല്ലാതെ വസ്തുഗോചരമായി ഭവിക്കുന്നില്ല. ചിലപ്പോൾ വസ്തുഗോചരജ്ഞാനമുണ്ടാകുന്നുവെങ്കിലും അതു സ്ഥിരമായി നില്ക്കുന്നില്ല എന്നൎത്ഥം. ന ചായുക്തസ്യ ഭാവനാ=സമാധികൊണ്ടുണ്ടാകുന്ന ബ്രഹ്മാപരോക്ഷജ്ഞാനശുശ്രൂഷ ഭാവനയുണ്ടാകുന്നില്ല. ഭാവനാ='ഇതുതന്നെയാണ് ഞാൻ' എന്നിങ്ങിനെ സ്വാത്മാവുകൊണ്ടു സാക്ഷാൽകൃതമായിരിക്കുന്ന ബ്രഹ്മത്തിൽതന്നെ ആത്മതാഭിനിവേശം. അയുക്തനായവന്ന് അതുണ്ടാവുകയില്ല എന്നൎത്ഥം. ന ച അഭാവയതഃ ശാന്തിഃ='ബ്രഹ്മംതന്നെയാണ് ഞാൻ, മറെറാന്നുമല്ല' എന്നിങ്ങിനെ ആത്മാവിനെ ബ്രഹ്മമായിട്ടുതന്നെ വിചാരിക്കാതെയിരിക്കുന്ന യതിക്ക് ഉപശാന്തി സിദ്ധിക്കപ്പെടുന്നതല്ല. അശാന്തസ്യ സുഖം കുതഃ=അനാത്മധൎമ്മങ്ങളെ ആത്മാവിൽ ആരോപിക്കുന്നവന്ന് നിത്യമായും നിരന്തരമായുമുള്ള ബ്രഹ്മാനന്ദം എവിടെ (സിദ്ധിക്കപ്പെടുന്നു). 'ഈ കാണപ്പെടുന്ന സൎവ്വവും ഞാനും ബ്രഹ്മംതന്നെയാണ്' എന്നിങ്ങിനെ സൎവ്വത്തേയും തന്നേയും ബ്രഹ്മമായി കാണുന്ന യതിക്കു മാത്രമേ ബ്രഹ്മാനന്ദരസാനുഭവമുണ്ടാവുകയുള്ളു. തദ്വിപരീതമായി ദൎശിക്കുന്നവന്ന് അത് എവിടെ സിദ്ധിക്കുന്നു എന്നൎത്ഥം.

അയുക്തന്ന് (അസമാഹിതാന്തഃകരണന്ന്) എന്തുകൊണ്ട് ആത്മവിഷയമായ ബുദ്ധി ഉണ്ടാകുന്നില്ല? പറയുന്നു:—

൬൭. ഇന്ദ്രിയാണാം ഹി ചരതാം യന്മനോനുവിധീയതേ
തദസ്യ ഹരതി പ്രജ്ഞാം വായുൎന്നാവമിവാംഭസി.

. ചരതാം=സ്വൈരമായി വിഷയങ്ങളിൽ പ്രവേശിക്കുന്ന, ഇന്ദ്രിയാണാം (മദ്ധ്യേ)= അവശീകൃതങ്ങളായ ഇന്ദ്രിയങ്ങളുടെ മദ്ധ്യേ, യൽ=യാതൊരു ഇന്ദ്രിയത്തെയാണ്, മനഃ=മനസ്സ്, അനുവിധീയതേ=അനുഗമിക്കുന്നത് (ഒന്നിച്ചു സഞ്ചരിക്കുന്നത്), തൽ=ആ ഒരു ഇന്ദ്രിയം തന്നെ, അസ്യ=ആ മനസ്സിന്റെ (അല്ലെങ്കിൽ ആ പുരുഷന്റെ), പ്രജ്ഞാം=വിവേകത്തെ, അംഭസി=വെള്ളത്തിൽ (സമുദ്രത്തിൽ), നാവം=കപ്പലിനെ, വായുഃ ഇവ=കാററ് എന്നപോലെ, ഹരതി ഹി=വലിച്ചുകൊണ്ടുപോകുന്നു.

സ്വൈരമായി വിഷയങ്ങളിൽ സഞ്ചരിക്കുന്ന അവശീകൃതങ്ങളായ ഇന്ദ്രിയങ്ങളുടെ മദ്ധ്യേ യാതൊരു ഇന്ദ്രിയത്തെയാണ് മനസ്സു പിൻതുടരുന്നത് ആ ഒരിന്ദ്രിയംതന്നെ ആ മനസ്സിന്റെ വിവേകത്തെ, സമുദ്രത്തിൽ കപ്പലിനെ കാററ് എന്നപോലെ, വലിച്ചുകൊണ്ടുപോകുന്നു. (സമുദ്രത്തിൽ കാററ് പ്രമത്തനായിരിക്കുന്ന ഒരുവന്റെ കപ്പലിനെ അവിടവിടെ അടിച്ചുകൊണ്ടുപോകുന്നതുപോലെ ഒരു ഒററ ഇന്ദ്രിയംതന്നെ പ്രജ്ഞയെ വിഷയത്തിലേക്കിഴച്ചുകൊണ്ടുപോകുന്നു. അപ്പോൾ പിന്നെ ഇന്ദ്രിയങ്ങളെല്ലാം കൂടിയാൽ പ്രജ്ഞയെ ഹരിക്കുന്നു എന്ന കാൎയ്യം പറവാനുണ്ടോ?)

(ശം—ഭാ) യാതൊരു മനസ്സാണ് സ്വസ്വവിഷയങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളെ അനുവൎത്തിക്കുന്നത്, യാതൊരു മനസ്സാണ് അതാതിന്ദ്രിയത്തിന്റെ പ്രത്യേകവിഷയത്തെ തിരിച്ചറിവാനുദ്യോഗിക്കുന്നത്, ആ മനസ്സ് ആത്മാനാത്മവിവേകംകൊണ്ടുണ്ടായിട്ടുള്ള ആ യതിയുടെ പ്രജ്ഞയെ നശിപ്പിക്കുന്നു. എങ്ങിനെ?—സമുദ്രത്തിൽ കപ്പലിനെ കാററ് എപ്രകാരമാണ് വേണ്ട മാൎഗ്ഗത്തിൽനിന്നു തെററിച്ചു വേണ്ടാത്ത വഴിക്കോടിക്കുന്നത് അതുപോലെ മനസ്സ് യതിയുടെ ആത്മവിഷയമായ പ്രജ്ഞയെ അപഹരിച്ച് അതിനെ വിഷയചിന്തനത്തിൽ പ്രവൎത്തിപ്പിക്കുന്നു.

(ശ—സ) ഒരു തോണി അതിവിസ്താരമുള്ള ഒരു നദിയുടെ അക്കര പിടിക്കുന്നതിനായി പോകുന്ന വഴിക്കു തക്കക്കേടായിട്ട് അതിശക്തിയോടുകൂടി ഒരു കാററടിക്കുന്നതായാൽ ആ കാററ് ആ തോണിയെ ഒന്നുകിൽ ഒരു വലിയ ചുഴിയിൽ കൊണ്ടുചാടിക്കുന്നു, അല്ലെങ്കിൽ വെള്ളം വെട്ടിവീഴ്ത്തി തോണിയെ മുക്കുന്നു, അതല്ലെങ്കിൽ അതിനെ ഒരു പാറമേൽ കൊണ്ടലച്ചു പൊളിക്കുന്നു, അല്ലെങ്കിൽ അക്കരെ അണയ്ക്കാതെ വേറെ വല്ല ദുർഘടസ്ഥാനത്തേക്കുമടിച്ചുകൊണ്ടുപോകുന്നു. ഇങ്ങിനെ പല പ്രകാരത്തിലും ആ തോണിക്ക് അനൎത്ഥത്തെത്തന്നെ ചെയ്യുന്നു. അതുപോലെ അനാദ്യവിദ്യകൊണ്ടുണ്ടാകുന്ന ഉൽകൃഷ്ടമായും നീചമായുമുള്ള വിവിധവാസനകളാൽ ആകൎഷിക്കപ്പെട്ടിരിക്കുന്ന മനസ്സ് വിദ്വാന്റെ വിവേകബുദ്ധിയെ വിഷയത്തിലോ കൎമ്മത്തിലോ യോഗത്തിലോ ഉപാസ്തിയിലോ വ്യവഹാരത്തിലോ അല്ലെങ്കിൽ വേറെ വല്ലതിലോ ചാടിച്ച്, വായു തോണിയെ എന്നപോലെ, നശിപ്പിക്കുന്നുവെന്നൎത്ഥം.

'യതതോ ഹ്യപി' (അ. ൨. ശ്ലോ. ൬൦, ൬൭) എന്നിവയിൽ പറയപ്പെട്ടിട്ടുള്ള സംഗതിയെ പല വിധത്തിലും ഉപപാദിച്ചതിന്റെശേഷം ഇനി ഭഗവാൻ അതിനെത്തന്നെ ഒന്നുകൂടി സാധിച്ച് ഉപസംഹരിക്കുന്നു:—

൬൮. തസ്മാദ്യസ്യ മഹാബാഹോ നിഗൃഹീതാനി സൎവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാൎത്ഥേഭ്യസ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

ഹേ മഹാബാഹോ*=അല്ലയോ മഹാബാഹുവായ അജ്ജുന, തസ്മാൽ=ആയതുകൊണ്ട്, യസ്യ=യാതൊരുവൻെറ, ഇന്ദ്രിയാണി=ഇന്ദ്രിയങ്ങൾ, സവ്വശഃ=സകല, ഇന്ദ്രിയാൎത്ഥേഭ്യഃ=വിഷയങ്ങളിൽനിന്നും, നിഗൃഹീതാനി=നിവൎത്തിപ്പിക്കപ്പെട്ടന്നുവോ, തസ്യ=അവൻെറ പ്രജ്ഞാ=ജ്ഞാനം, പ്രതിഷ്ഠിതാ=ഉറച്ചതാകുന്നു.

ആയതുകൊണ്ട് അല്ലയോ അജ്ജുന, എവൻെറ ഇന്ദ്രിയങ്ങളാണ് വിഷയങ്ങളിൽനിന്നു നിവൎത്തിപ്പിക്കപ്പെട്ടന്നത് അവൻെറ ജ്ഞാനം ഉറച്ചതായി ഭവിക്കുന്നു.

(ശം–ഭാ) ഇന്ദ്രിയങ്ങളുടെ വിഷയങ്ങളിലുള്ള പ്രവൃത്തിയിൽ ദോഷമുണ്ടെന്നു കാണിക്കപ്പെട്ടു. അതുഹേതുവായിട്ട് അല്ലയോ അജ്ജുന, ഏതു യതിയുടെയാണ് മനസ്സു മുതലായ സകല ഇന്ദ്രിയങ്ങളും ശബ്ദാദിവിഷയങ്ങളിൽനിന്നു നിവൎത്തിക്കപ്പെട്ടന്നത് അവൻെറ പ്രജ്ഞ ഉറച്ചതായി ഭവിക്കുന്നു.

[ശ–സ] രാഗദ്വേഷലോഭാദികളെക്കൊണ്ടാണ് ഇന്ദ്രിയപ്രവൃത്തിയുണ്ടാകുന്നതു്. ഇന്ദ്രിയപ്രവൃത്തിയുള്ളപ്പോൾ സമാധിയുണ്ടാകുന്നില്ല. സമാധിയില്ലാത്തതിനാൽ ജ്ഞാനം സിദ്ധിക്കപ്പെടുന്നില്ല. ജ്ഞാനാഭാവംനിമിത്തം ബ്രഹ്മാത്മൈക്യജ്ഞാനമുണ്ടാകുന്നില്ല. അപ്പോൾ മോക്ഷവുമില്ല. മുക്തിയില്ലെങ്കിൽ സുഖവുമില്ല. ഇങ്ങിനെ ജ്ഞാനിയാണെങ്കിലും ഇന്ദ്രിയനിഗ്രഹത്തെ ചെയ്യാതെയിരിക്കുന്ന ബഹിൎമ്മുഖന്ന് നാനാവിധാനൎത്ഥങ്ങൾ സംഭവിക്കുന്നു. അതിനാൽ ഇന്ദ്രിയസമൂഹത്തെ രാഗാദികളോടു യോജിപ്പിക്കാതെ അവയെ അടക്കി മുമുക്ഷുവായിരിക്കുന്ന യതി വിദേഹമുക്തിക്കായിക്കൊണ്ട് സമാധിയെ അവശ്യം ശീലിക്കേണ്ടതാണെന്നു സൂചിപ്പിക്കുന്നതിന്നായി പറയുന്നു—തസ്മാൽ ഇതി.

വിവേകജ്ഞാനമുണ്ടായിട്ടുള്ള സ്ഥിതപ്രജ്ഞന്ന് അവിദ്യാനിവൃത്തിയിങ്കൽ, ലൌകികമായും വൈദികമായുമുള്ള വ്യവഹാരം നശിക്കുന്നു. എന്തെന്നാൽ, ആവക വ്യവഹാരം അവിദ്യയിൽനിന്നുണ്ടായതാകുന്നു. അവിദ്യ വിദ്യയ്ക്കു വിരോധമാകയാൽ (ജ്ഞാനോൽപത്തിയിങ്കൽ) അതു നിവൎത്തിക്കുന്നു. ഈ അൎത്ഥത്തെ സ്പഷ്ടമാക്കുന്നതിന്നുവേണ്ടി ഭഗവാൻ പറയുന്നു:—

൬൯. യാ നിശാ സൎവ്വഭൂതാനാം തസ്യാം ജാഗൎത്തി സംയമീ
യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ.

സൎവ്വഭൂതാനാം=സകലപ്രാണികൾക്കും, യാ=യാതൊരാത്മനിഷ്ഠയാണ്, നിശാ=രാത്രിപോലെയാകുന്നത്, തസ്യാം=ആ ആത്മനിഷ്ഠയിൽ, സംയമീ=ജിതേന്ദ്രിയനായ വിവേകി, ജാഗൎത്തി=ഉണൎന്നിരിക്കുന്നു, ബോധത്തോടുകൂടിയിരിക്കുന്നു. യസ്യാം (തു)=യാതൊരു വിഷയനിഷ്ഠയിൽ (അജ്ഞാനദശയിൽ), ഭൂതാനി=പ്രാണികൾ, ജാഗ്രതി=ഉണൎന്നിരിക്കുന്നുവോ, സാ=ആ അജ്ഞാനാവസ്ഥ; വിഷയനിഷ്ഠ, പശ്യതഃ=ആത്മതത്ത്വത്തെ ദശിക്കുന്ന, മുനേഃ=മുനിക്ക്, നിശാ=രാത്രിയാകുന്നു.

യാതൊരാത്മനിഷ്ഠ സകലപ്രാണികൾക്കും രാത്രിപോലെ (ഗൂഢ അന്ധകാരംപോലെ) ഇരിക്കുന്നുവോ ആ നിഷ്ഠയിൽ വിവേകിയായവൻ ഉണൎന്നിരിക്കുന്നു. യാതൊരജ്ഞാനദശയിൽ (വിഷയനിഷ്ഠയിൽ) പ്രാണികൾ ഉണൎന്നിരിക്കുന്നുവോ (ബോധത്തോടുകൂടിയിരിക്കുന്നുവോ) ആ ദശ ആത്മതത്ത്വത്തെ ദശിക്കുന്നവന്ന് രാത്രിയാകുന്നു.

* (ശ്രീ) ശത്രുനിഗ്രഹത്തിന്നു സാമൎത്ഥ്യമുള്ള നിനക്ക് ഇന്ദ്രിയനിഗ്രഹത്തിന്നും സാമൎത്ഥ്യമുണ്ട് എന്നു കാണിപ്പാനാണ് ഈ സംബോധനം.

(ശം–ഭാ) പരമാൎത്ഥതത്ത്വം സകലപ്രാണികൾക്കും രാത്രിപോലെയാകുന്നു. എന്തെന്നാൽ, രാത്രി തമഃസ്വഭാവമാകയാൽ ഒരു പദാൎത്ഥത്തേയും തിരിച്ചറിവാൻ പാടില്ലാതെയാക്കിത്തീൎക്കുന്നു. ആ പരമാൎത്ഥതത്ത്വം സ്ഥിതപ്രജ്ഞനു മാത്രമേ ഗോചരമാവുകയുള്ളു. ഏതുപ്രകാരമാണ് രാത്രിഞ്ചരന്മാൎക്ക് (രാക്ഷസന്മാൎക്ക്) പകലായതു് അന്യന്മാൎക്കു രാത്രിയായി ഭവിക്കുന്നത് അതുപോലെ രാത്രിഞ്ചരസ്ഥാനീയന്മാരായ അജ്ഞാനികളായ സൎവ്വഭൂതങ്ങൾക്കും പരമാൎത്ഥതത്ത്വം രാത്രിപോലെ അന്ധകാരമാകുന്നു. എന്തെന്നാൽ, പരമാൎത്ഥതത്ത്വത്തിൽ ബുദ്ധിയെ ഉറപ്പിക്കാത്തവൎക്ക് അതു ഗോചരമാകുന്നതല്ല. പരമാൎത്ഥതത്ത്വലക്ഷണമായും അജ്ഞാനം നിദ്രയായുമിരിക്കുന്ന ആ ദശയിൽ ജിതേന്ദ്രിയനായ യോഗി (പകലെന്നപോലെ)ഉണൎന്നിരിക്കുന്നു (ബോധത്തോടുകൂടിയിരിക്കുന്നു). 'അവൻ ഗ്രാഹകൻ, അതു ഗ്രാഹ്യവസ്തു' എന്നിങ്ങിനെയുള്ള ഭേദലക്ഷണത്തോടുകൂടിയ അജ്ഞാനമാകുന്ന നിദ്രയിൽ ഉറങ്ങിത്തന്നെ കിടക്കുന്ന ഭൂതങ്ങൾ ഏതവസ്ഥയിലാണ് ഉണൎന്നിരിക്കുന്നു എന്നു പറയുന്നതു്—യാതൊരവസ്ഥയിലാണ് സൎവ്വഭൂതങ്ങളും രാത്രിയിൽ ഉറങ്ങിക്കൊണ്ടു സ്വപ്നംകാണുന്നവരെപ്പോലെയിരിക്കുന്നതു്—ആ അവസ്ഥ പരമാൎത്ഥതത്ത്വത്തെ അറിയുന്ന മുനിക്കു രാത്രിപോലെയാകുന്നു. എന്തെന്നാൽ, അതു് അവിദ്യാരൂപമായിത്തന്നെയിരിക്കുന്നു.

അതുഹേതുവായിട്ട് അവിദ്യാവസ്ഥയിൽ മാത്രമേ കൎമ്മങ്ങൾ വിധിക്കപ്പെടുന്നുള്ളു; വിദ്യാവസ്ഥയിലില്ല. വിദ്യയുണ്ടാകുമ്പോൾ അവിദ്യ, സൂൎയ്യോദയത്തിൽ രാത്രിയിലെ ഇരുട്ടെന്നപോലെ, നശിക്കുന്നു. വിദ്യയുണ്ടാകുന്നതിന്നുമുമ്പ് ക്രിയാകാരകഫലഭേദരൂപമായിരിക്കുന്ന അവിദ്യ പ്രമാണബുദ്ധിയോടുകൂടി ഗ്രഹിക്കപ്പെടുകയും സകലകൎമ്മങ്ങൾക്കും ഹേതുവായി ഭവിക്കുകയും ചെയ്യുന്നു. പ്രമാണബുദ്ധികൂടാതെ ഗ്രഹിക്കപ്പെടുന്നത് കൎമ്മത്തിന്നു ഹേതുവായി ഭവിക്കുന്നില്ല. പ്രമാണഭൂതമായ വേദം വിധിച്ചിട്ടുള്ള ഈ കൎമ്മം ഞാൻ ചെയ്യേണ്ടതാണല്ലോ എന്നു വിചാരിച്ച് ഒരുവൻ കൎമ്മത്തിൽ കൎത്താവായി പ്രവൎത്തിക്കുന്നു. ഇതെല്ലാം രാത്രി എന്നപോലെ അവിദ്യമാത്രമാണ് (അജ്ഞാനകല്പിതം മാത്രമാണ്) എന്നു വിചാരിക്കുന്നില്ല. എന്നാൽ, ഈ സകലഭേദങ്ങളും രാത്രി എന്നപോലെ അജ്ഞാനമാകുന്ന അന്ധകാരംകൊണ്ടുണ്ടായതാകുന്നു എന്ന ജ്ഞാനം ആൎക്കുണ്ടാകുന്നുവോ ആ ആത്മജ്ഞാനിയുടെ അധികാരം സൎവ്വകൎമ്മസന്ന്യാസംതന്നെയാകുന്നു. അല്ലാതെ, കൎമ്മം ചെയ്യുന്നതിൽ അധികാരമില്ല. 'തൽബുദ്ധയസ്തദാത്മാനഃ' (അ. ൫. ശ്ലോ. ൧൭) എന്നു മുതലായവയെക്കൊണ്ട് അങ്ങിനെയുള്ളവന്ന് *ആത്മനിഷ്ഠയിൽതന്നെയാണ് അധികാരമെന്നു ഭഗവാൻ ഇനി കാണിക്കുന്നതാണ്.

പൂൎവ്വപക്ഷം—പ്രവൎത്തകമായ പ്രമാണത്തിന്റെ (വിധിയുടെ) അഭാവത്തിങ്കൽ പ്രവൃത്തിയുണ്ടാകുന്നതല്ല. *

* (ആ) വേദവിധികൂടാതെ കൎമ്മങ്ങളിൽ പ്രവൃത്തി അസാദ്ധ്യമാകുന്നതുപോലെ വിദ്വാന്ന് ജ്ഞാനനിഷ്ഠയിൽ പ്രവൃത്തിയും അസാദ്ധ്യമാകുന്നു. അതിനാൽ ജ്ഞാനിയും വിധിയെ ആശ്രയിക്കണം.

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ, ആത്മജ്ഞാനത്തിന്നു സ്വാത്മാതന്നെയാണ് വിഷയം. ഒരുവന്നു സ്വന്ത ആത്മാവിൽ പ്രവൎത്തിക്കുന്നതിന്നു പ്രമാണമാവശ്യമില്ല. എന്തെന്നാൽ, ആത്മാവാണ് എന്നതുകൊണ്ടു തന്നെ. എന്നുതന്നെയുമല്ല, സൎവ്വപ്രമാണങ്ങളുടെ അവസാനവും അവിടെ (ആത്മാവിങ്കൽ) ആകുന്നു. ആത്മസ്വരൂപമറിയപ്പെട്ടതിൻെറശേഷം പ്രമാണത്വത്തിന്നു പിന്നേയും പ്രമാണപ്രമേയവ്യവഹാരമുണ്ടാകുന്നതല്ല. അവസാനപ്രമാണമായ വേദം * ആത്മാവിന്നു പ്രമാതൃത്വത്തെ നിഷേധിക്കുന്നു. നിഷേധിക്കുന്നതോടുകൂടി അതു (വേദം) പ്രമാണമല്ലാതെയായി ഭവിക്കുകയും ചെയ്യുന്നു. ഉറക്കമുണൎന്നവന്നു സ്വപ്നകാലം എപ്രകാരമാണ് പ്രമാണമല്ലാതെയായി ഭവിക്കുന്നത് അപ്രകാരം ആത്മബോധം വന്നാവന്നു വേദം അപ്രമാണമായി ഭവിക്കുന്നു. ലോകത്തിൽ സാധാരണയായി നാം ഒരു വസ്തുവിനെ അറിഞ്ഞാൽ പിന്നെ അതിനെത്തന്നെ മറെറാരു പ്രമാണംകൊണ്ട് ഒന്നുകൂടി അറിവാൻ ശ്രമിക്കാറില്ല. അതിനാൽ ആത്മാവിനെ അറിയുന്നാവന്നു കൎമ്മത്തിൽ അധികാരമില്ല എന്നു സിദ്ധമാകുന്നു.

[ശ-സ] അനേകായിരം ജന്മങ്ങളായി ചെയ്യപ്പെട്ടിട്ടുള്ള സുകൃതങ്ങളുടെ പരിപാകംകൊണ്ട് ഈശ്വരപ്രസാദപരിപൂൎണ്ണതയെ പ്രാപിച്ചിരിക്കുന്ന യാതൊരു യതിക്കു സമാധികൊണ്ട് 'ഞാനും ഈ കാണുന്ന സൎവ്വവും ബ്രഹ്മംതന്നെയാണ്'' എന്നിങ്ങിനെ അപ്രതിബദ്ധമായിരിക്കുന്ന ബ്രഹ്മാപരോക്ഷവിജ്ഞാനമുണ്ടാകുന്നുവോ അങ്ങിനെയിരിക്കുന്ന പ്രബുദ്ധനായും സ്ഥിതപ്രജ്ഞനായുമിരിക്കുന്ന മഹാത്മാവിന്, സ്വപ്നവ്യവഹാരംപോലെ 'ഞാൻ, ഇതെൻെറ' എന്നിങ്ങിനെയുള്ള ലൌകികമായും വൈദികമായുമുള്ള വ്യവഹാരം നിശ്ശേഷം നിവൎത്തിക്കുന്നു. നിദ്രപോലെ അവിദ്യ നിശ്ശേഷം നശിച്ചിരിക്കുന്നതിനാൽ തൽകാൎയ്യവും തീരെ നശിക്കുന്നു. അതിനാൽ ഉണൎന്നിരിക്കുന്നവനെപ്പോലെ പ്രബുദ്ധനായും ജീവന്മുക്തനായുമിരിക്കുന്ന ബ്രഹ്മവിത്തു ബ്രഹ്മത്തിൽതന്നെയാണ് രമിക്കുന്നത്, മറെറാരു ദിക്കിലുമല്ല, എന്നു പ്രതിപാദിക്കുന്നു—യാ നിശേതി.

ഏഷണങ്ങളെ ത്യജിച്ചവനും സ്ഥിതപ്രജ്ഞനും വിദ്വാനുമായ യതിക്കു മാത്രമേ മോക്ഷപ്രാപ്തിയുള്ളു, വിഷയങ്ങളെ ഇച്ഛിക്കുന്ന അസന്ന്യാസിക്കില്ല, എന്ന അൎത്ഥത്തെ ദൃഷ്ടാന്തത്തോടുകൂടി കാണിപ്പാൻവേണ്ടി ഭഗവാൻ പറയുന്നു:—

൭൦. ആപൂൎയ്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വൽ
തദ്വൽ കാമാ യം പ്രവിശന്തി സൎവ്വേ
സ ശാന്തിമാപ്നോതി ന കാമകാമീ.

ആപൂൎയ്യമാണം=ജലംകൊണ്ടു നിറഞ്ഞിരിക്കുന്നതും, അചലപ്രതിഷ്ഠം=സ്ഥിരമായി നില്ക്കുന്നതുമായ, സമുദ്രം=സമുദ്രത്തെ, ആപഃ=(നദിമുതലായതിലെ) ജലങ്ങൾ, യദ്വൽ=എപ്രകാരമാണ്, പ്രവിശന്തി=പ്രവേശിക്കുന്നത്, തദ്വൽ=അപ്രകാരം, സൎവ്വേ കാമാഃ=സകലവിഷയങ്ങളും, യം=അന്തർദൃഷ്ടിയോടുകൂടിയ യാതൊരു മുനിയെ, പ്രവിശന്തി=പ്രവേശിക്കുന്നുവോ, സഃ=അവൻ, ശാന്തിം=കൈവല്യത്തെ; മോക്ഷത്തെ, ആപ്നോതി=പ്രാപിക്കുന്നു. കാമകാമീ=വിഷയങ്ങളെ ഇച്ഛിക്കുന്നവൻ, ന=മോക്ഷത്തെ പ്രാപിക്കുന്നില്ല.

---

* (ആ) ആത്മജ്ഞാനോദയത്തോടുകൂടി സൎവ്വപ്രമാണങ്ങളുടേയും പ്രാമാണ്യമില്ലാതാകുന്നതിനാൽ വേദം അവസാനപ്രമാണമാകുന്നു.

നിറഞ്ഞിരിക്കുന്നതും സ്ഥിരമായിരിക്കുന്നതുമായ സമുദ്രത്തെ എപ്രകാരമാണ് നദി മുതലായതിലെ ജലങ്ങൾ പ്രവേശിക്കുന്നത് അതുപോലെ, യാതൊരു ബ്രഹ്മനിഷ്ഠനെയാണ് സർവ്വവിഷയങ്ങളും പ്രവേശിക്കുന്നത് അവൻ മോക്ഷത്തെ പ്രാപിക്കുന്നു. വിഷയങ്ങളിലിച്ഛയുള്ളവൻ മോക്ഷത്തെ പ്രാപിക്കുന്നില്ല.

(ശം_ഭാ) ജലംകൊണ്ടു നിറഞ്ഞിരിക്കുന്നതും ചലനംകൂടാതെ സ്ഥിതിചെയ്യുന്നതുമായ സമുദ്രത്തെ നാലുപുറത്തുനിന്നും ഒഴുകുന്ന ജലങ്ങൾ എപ്രകാരമാണ് പ്രവേശിക്കുന്നത്—(ജലങ്ങൾ പ്രവേശിച്ചാലും) തനിക്കു യാതൊരു വികാരവുംകൂടാതെ സ്വാത്മസ്ഥമായിത്തന്നെയിരിക്കുന്ന സമുദ്രത്തെ എപ്രകാരമാണ് പ്രവേശിക്കുന്നത്—അതുപോലെ, വിഷയസന്നിധിയിലായാലും യാതൊരു മുനിയെയാണ് നാനാവിധ ഇച്ഛാവിശേഷങ്ങൾ, സമുദ്രത്തിൽ ജലമെന്നപോലെ, അവനിൽ ഒരു വികാരത്തേയും ചെയ്യാതെ പ്രവേശിക്കുന്നത്—യാതൊരുവനെയാണ് ഇച്ഛകൾ തങ്ങളുടെ വശമാക്കാതെ അവ അവനിൽ ലയിക്കുന്നത്—അവൻ മോക്ഷത്തെ പ്രാപിക്കുന്നു. വിഷയങ്ങളെ ഇച്ഛിക്കുന്നവൻ മോക്ഷത്തെ പ്രാപിക്കുന്നില്ല എന്നർത്ഥം.

[ശ്ര_സ] ഒരു കന്യക ഋതുവായതിൻെറശേഷം തൻെറ മാതാപിതാക്കന്മാരേയും സഹോദരനേയും മററുള്ള സ്വജനങ്ങളേയും വിട്ടു ഭർത്താവിനെത്തന്നെ ആശ്രയിച്ച് അവനിൽത്തന്നെ രമിക്കുന്നു, അവനോടുകൂടി തൃപ്തയായി ഭവിക്കുന്നു, സന്തോഷിക്കുന്നു, ആനന്ദിക്കുന്നു. പതിവ്രതയായിരിക്കുന്നതിനാൽ അവൾ മററൊരുവൻ പറയുന്നതിനെ കേൾക്കുന്നില്ല, മററൊരുവനെ കാണുന്നില്ല, സ്മരിക്കുന്നില്ല, സ്പർശിക്കുന്നതുമില്ല. അവൾ പതിവ്രതാധർമ്മത്തിൽതന്നെ സ്ഥിതിചെയ്യുന്നതേയുള്ളു. അതുപോലെതന്നെ ബ്രഹ്മവിത്തായിരിക്കുന്ന യതിയുടെ പ്രജ്ഞ(=വിവേകബുദ്ധി) സമാധികൊണ്ടു പ്രൌഢയായി ഭവിച്ചു ദേഹത്തേയും പ്രാണനേയും ഇന്ദ്രിയങ്ങളേയും എല്ലാം ദൂരെ പരിത്യജിച്ചു സച്ചിദാനന്ദൈകരസമായിരിക്കുന്ന ബ്രഹ്മത്തെത്തന്നെ ആശ്രയിച്ച് അവിടെത്തന്നെ രമിക്കുന്നു, ക്രീഡിക്കുന്നു, സന്തോഷിക്കുന്നു, ആനന്ദിക്കുന്നു. പതിവ്രതയെപ്പോലെ (ബ്രഹ്മവിത്തായ യതിയുടെ പ്രജ്ഞ) മററൊന്നിനെ കേൾക്കുകയോ, കാണുകയോ, വിചാരിക്കുകയോ, അറിയുകയോ, ചെയ്യാതെ സദാ ബ്രഹ്മസ്വരൂപമായിത്തന്നെ സ്ഥിതിചെയ്യുന്നു. അപ്രകാരമുള്ള പ്രജ്ഞയോടുകൂടിയ യതിതന്നെയാണ് ജീവന്മുക്തിസുഖത്തേയും വിദേഹകൈവല്യസുഖത്തേയുമനുഭവിക്കുന്നത്. ഈ തത്ത്വത്തെ സൂചിപ്പിക്കുന്നതിന്നുവേണ്ടി ശ്രീഭഗവാൻ, ഭിക്ഷാദിയിൽ പ്രവൃത്തനായാലും സ്ഥിതപ്രജ്ഞനായിരിക്കുന്ന യതിക്കു ബാഹ്യാനാലംബനതത്വത്തെത്തന്നെ പ്രതിപാദിക്കുന്നു—ആപൂര്യമാണമിതി.

ഇതിന്നു മുമ്പിലത്തെ ശ്ലോകംകൊണ്ടും ഈ ശ്ലോകംകൊണ്ടും ആഹാരാദിയിൽകൂടി സ്ഥിതപ്രജ്ഞനായിരിക്കുന്ന ബ്രഹ്മവിത്ത് ബ്രഹ്മാത്മനാ ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു, മററൊരേടത്തുമല്ല, എന്നിങ്ങിനെ 'കിമാസീത' എന്ന ചോദ്യത്തിന്ന് ഉത്തരം പറയപ്പെട്ടു.

അതുഹേതുവായിട്ട്—

൭൧. വിഹായ കാമാൻ യഃ സർവാൻ പുമാംശ്ചരതി നിഃസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ സ ശാന്തിമധിഗച്ഛതി.

യഃ പുമാൻ=യാതൊരു പുരുഷൻ, സർവാൻ കാമാൻ=(പ്രാപിച്ചിട്ടുള്ള) സകല ഇച്ഛകളേയും, വിഹായ=ഉപേക്ഷിച്ച്, നിഃസ്പൃഹഃ=(പ്രാപിക്കാത്ത) യാതൊന്നിലുമിച്ഛയില്ലാത്തവനായി, നിർമ്മമഃ=ഭോഗസാധനങ്ങളിൽ മമത (എൻെറ എന്ന ബുദ്ധി) ഇല്ലാത്തവനായി, നിരഹങ്കാരഃ (സൻ)=അഹംകാരമില്ലാത്തവനായി, ചരതി=(പ്രാരബ്ധവശേന ഭോഗ

ങ്ങളെ അനുഭവിച്ചുകൊണ്ട് എററിടെയെങ്കിലും) സഞ്ചരിക്കുന്നുവോ, സഃ=അവൻ, ശാന്തിം=മോക്ഷത്തെ, അധിഗച്ഛതി=പ്രാപിക്കുന്നു.

യാതൊരു പുരുഷൻ സകല ഇച്ഛകളേയുമുപേക്ഷിച്ച് ഒന്നിലുമിച്ഛയില്ലാത്തവനായി മമതയില്ലാത്തവനായി അഹങ്കാരരഹിതനായി സഞ്ചരിക്കുന്നുവോ അവൻ മോക്ഷത്തെ പ്രാപിക്കുന്നു.

(ശം-ഭാ) യാതൊരു സന്ന്യാസിയാണ് സകലകാമങ്ങളേയും പരിത്യജിച്ച് കേവലം ജീവനത്തിന്നുമാത്രം ചേഷ്ടിക്കുന്നാവനായി സഞ്ചരിക്കുന്നത്—ശരീരജീവിതത്തിൽകൂടി ഇച്ഛയില്ലാത്തവനായി, ശരീരജീവനത്തിന്നു വേണ്ടുന്ന പദാൎത്ഥങ്ങളിലുംകൂടി എന്റെ എന്ന അഭിനിവേശമില്ലാത്തവനായി താൻ വിദ്വാനാണെന്നുള്ള അഭിമാനവുമില്ലാത്തവനായി യാതൊരു സന്ന്യാസിയാണ് സഞ്ചരിക്കുന്നത്—അപ്രകാരമിരിക്കുന്ന സ്ഥിതപ്രജ്ഞൻ, ബ്രഹ്മവിത്ത്, സംസാരദുഃഖത്തെ നശിപ്പിക്കുന്നതായ നിൎവാണമെന്നു പറയപ്പെടുന്ന ശാന്തിയെ പ്രാപിക്കുന്നു. അവൻ ബ്രഹ്മംതന്നെയായി ഭവിക്കുന്നു എന്നാൎത്ഥം.

[ശ-സ] 'ധ്യായതോ വിഷയാൻ' എന്ന ശ്ലോകംകൊണ്ടു വിഷയങ്ങളുടെ ശ്രവണദൎശനങ്ങൾകൂടാതെ കേവലം അവയുടെ ധ്യാനമാത്രംകൊണ്ടുതന്നെ കാമാദ്യനൎത്ഥങ്ങൾ ഉത്ഭവിക്കുന്നതിനാൽ വിദ്വാനുംകൂടി നാശത്തെ പ്രാപിക്കുന്നുവെന്നു പ്രതിപാദിച്ചു. അപ്പോൾ പിന്നെ ബ്രഹ്മനിഷ്ഠയെ വിട്ട് ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ ഗ്രഹിക്കുകയും അനുഭവിക്കുകയും യഥേഷ്ടം വിനോദിക്കുകയും ചെയ്യുന്ന കാമകാമികൾ നാശത്തെ പ്രാപിക്കുമെന്നു പറയേണമോ? അതിനാൽ വിദേഹകൈവല്യത്തെ ഇച്ഛിക്കുന്നവനും ബ്രഹ്മവിത്തുമായ യതി സൎവ്വപ്രകാരത്തിലും വിഷയങ്ങളെ ഗ്രഹിക്കാതെ ഇന്ദ്രിയനിഗ്രഹംചെയ്ത് സൎവ്വദാ ആത്മനിഷ്ഠനായിരിക്കണം. യാതൊരുവൻ ഇപ്രകാരം സ്ഥിതിചെയ്യുന്നുവോ അവൻ വിദേഹമുക്തിയെ പ്രാപിക്കുന്നുവെന്നു പ്രതിപാദിക്കുന്നു—വിഹായേതി.

സൎവ്വത്തേയും ബ്രഹ്മമയമായി കാണുകയും, ബ്രഹ്മാനന്ദത്തെ അനുഭവിക്കുകയും ചെയ്യുന്ന ബ്രഹ്മവിത്തു സൎവ്വത്ര സഞ്ചരിച്ചുകൊണ്ടുതന്നെയിരിക്കുന്നു. ഒരു ദിക്കിലും സ്ഥിരമായി സ്ഥിതിചെയ്യുന്നില്ല. ഈ ശ്ലോകംകൊണ്ട് 'കിം വ്രജേത' എന്ന ചോദ്യത്തിന്നുത്തരം പറയപ്പെട്ടു.

ഈ ജ്ഞാനനിഷ്ഠയെ സ്തുതിക്കുന്നു:—

൭൨. ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാൎത്ഥ നൈനാം പ്രാപ്യ വിമുഹ്യതി
സ്ഥിത്വാസ്യാമന്തകാലേപി ബ്രഹ്മനിൎവാണമൃച്ഛതി.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, ബ്രാഹ്മീ സ്ഥിതിഃ=ബ്രഹ്മജ്ഞാനനിഷ്ഠ, ഏഷാ=ഇപ്രകാരമാകുന്നു (ഇതുവരെ പറഞ്ഞതാകുന്നു). ഏനാം=ഈ ബ്രഹ്മജ്ഞാനനിഷ്ഠയെ, (പരമേശ്വരാരാധനേന വിശുദ്ധാന്തഃകരണഃ പുമാൻ)=പരമേശ്വരാരാധനംകൊണ്ടു മനഃശുദ്ധി വന്ന പുരുഷൻ, പ്രാപ്യ=പ്രാപിച്ചിട്ട്, ന വിമുഹ്യതി=പിന്നേയും സംസാരമോഹത്തെ പ്രാപിക്കുന്നില്ല. (യതഃ)=എന്തെന്നാൽ, അന്തകാലേ അപി=മരണകാലത്തിൽകൂടി, അസ്യാം=ഈ ബ്രഹ്മനിഷ്ഠയിൽ, സ്ഥിത്വാ=(ക്ഷണമാത്രം) ഇരുന്നാലും, ബ്രഹ്മനിൎവ്വാണം=ബ്രഹ്മത്തിൽ ലയത്തെ, ഋച്ഛതി=പ്രാപിക്കുന്നു.

അല്ലയോ അൎജ്ജുന, ബ്രഹ്മജ്ഞാനനിഷ്ഠ എന്നത് ഇതുവരെ പറഞ്ഞുവന്നതാകുന്നു. ഈ ബ്രഹ്മജ്ഞാനനിഷ്ഠയെ പ്രാപിച്ചാൽ പിന്നെ ആരും സംസാരമോഹത്തെ പ്രാപിക്കുന്നില്ല. ഈ ബ്രഹ്മജ്ഞാനനിഷ്ഠയിൽ മരണകാലത്തു മാത്രമേ ഇരിപ്പാൻ സംഗതിവന്നുള്ളുവെങ്കിലും അവൻ ബ്രഹ്മത്തിൽ

ലയത്തെ പ്രാപിക്കുന്നു. (അപ്പോൾ പിന്നെ ബാല്യംമുതൽക്കുതന്നെ ബ്രഹ്മജ്ഞാനനിഷ്ഠയിൽ സ്ഥിതിചെയ്യുന്നവൻ ലയത്തെ പ്രാപിക്കുമെന്നു പറയേണമോ?)

(ശം-ഭാ) ഇതുവരെ പറയപ്പെട്ട അവസ്ഥ—സർവ്വകർമ്മങ്ങളേയും സന്ന്യസിച്ച് ബ്രഹ്മരൂപമായിട്ടുതന്നെയുള്ള സ്ഥിതി—ആകുന്നു ബ്രഹ്മനിഷ്ഠ. ഈ അവസ്ഥയെ പ്രാപിച്ചാൽ പിന്നെ (ഒരുവൻ) മോഹത്തെ പ്രാപിക്കുന്നില്ല. ഈ ബ്രഹ്മനിഷ്ഠയിൽ മരണകാലത്തുമാത്രംപോലും സ്ഥിതിചെയ്താൽ ഒരുവൻ മോക്ഷത്തെ പ്രാപിക്കുന്നു. അപ്പോൾ പിന്നെ ബ്രഹ്മചര്യംമുതൽക്കുതന്നെ സർവ്വത്തേയും സന്ന്യസിച്ചു ജീവകാലം മുഴുവൻ ബ്രഹ്മനിഷ്ഠയിലിരിക്കുന്നവൻ ബ്രഹ്മനിർവ്വാണത്തെ പ്രാപിക്കുമെന്നു പറയേണമോ?

[ശ-സ] മുമുക്ഷുവായ യതിയുടെ പ്രപഞ്ചവാസനകളായിരിക്കുന്ന കാമക്രോധങ്ങളോടും 'ഞാൻ, എന്റെ' എന്ന അഭിമാനവിശേഷങ്ങളോടുംകൂടിയിരിക്കുന്ന ശ്രവണജന്യജ്ഞാനം, പ്രതിബന്ധത്തെ ഉണ്ടാക്കുന്നതാകയാൽ വിദേഹമുക്തിക്കു മതിയാകുന്നതല്ല എന്നു നിശ്ചയിച്ചിട്ടു പരമകൃപാലുവായിരിക്കുന്ന ശ്രീഭഗവാൻ ആദ്യംതന്നെ 'സമാധാവചലാ ബുദ്ധിഃ' എന്നിങ്ങിനെ ബ്രഹ്മനിഷ്ഠയെ സ്തുതിച്ചു. പിന്നെ, നിരന്തരബ്രാഹ്മനിഷ്ഠകൊണ്ടു ശരീരരക്ഷണകാര്യത്തിൽകൂടി ബ്രഹ്മാത്മനാ ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നവനും 'ഞാൻ എന്റെ' എന്നും മററുമുള്ള ബന്ധത്തിൽനിന്നു മോചിച്ചവനും ആയ വിദ്വാനുമാത്രമേ വിദേഹമുക്തി സാധിക്കുകയുള്ളുവെന്നു പ്രതിപാദിച്ചു. ഇനി ഇപ്പോൾ, മുമുക്ഷുവായവൻ ഇതിനെത്തന്നെയാണ് സമ്പാദിക്കേണ്ടത് എന്നും, മേൽപറഞ്ഞ ഉപായം കൊണ്ടുതന്നെയാണ് വിദേഹമുക്തി സാധിക്കപ്പെടുന്നത് മററൊന്നുകൊണ്ടുമല്ല എന്നും, സൂചിപ്പിച്ചുംകൊണ്ട് ഉപക്രാന്തമായിരിക്കുന്ന ബ്രഹ്മനിഷ്ഠയെ ഉപസംഹരിക്കുന്നു—ഏഷേതി.

ബ്രാഹ്മീ സ്ഥിതിഃ=ബ്രഹ്മപ്രാപ്തിക്കുള്ള നിയതകാരണത്വംഹേതുവായിട്ടു ബ്രാഹ്മീ സ്ഥിതിഃ എന്നു പറയപ്പെടുന്നു—ബ്രഹ്മത്തെ പ്രാപിപ്പിക്കുന്നതായ നിഷ്ഠ എന്നർത്ഥം.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
സാംഖ്യയോഗോ നാമ
ദ്വിതീയോദ്ധ്യായഃ

സാംഖ്യയോഗമെന്ന രണ്ടാമദ്ധ്യായം

സമാപ്തം.



# മൂന്നാമദ്ധ്യായം

(ശം_ഭാ) പ്രവൃത്തിമാൎഗ്ഗമായി യോഗബുദ്ധിയും, നിവൃത്തിമാൎഗ്ഗമായി സാംഖ്യബുദ്ധിയും, ഇങ്ങിനെ രണ്ടുവക ബുദ്ധികൾ ഈ ശാസ്ത്രത്തിൽ ഭഗവാനാൽ ഉപദേശിക്കപ്പെട്ടു. 'പ്രജഹാതി യദാ കാമാൻ' (അ. ൨ ശ്ലോ. ൫൫) എന്ന ശ്ലോകം മുതൽക്ക് അധ്യായാവസാനംവരെ, സാംഖ്യബുദ്ധിയെ ആശ്രയിച്ചവൎക്ക് സന്ന്യാസമാണ് കൎത്തവ്യമായിട്ടുള്ളത് എന്നും, 'ഏഷാ ബ്രാഹ്മീ സ്ഥിതിഃ' (അ. ൨ ശ്ലോ. ൭൨) എന്ന ശ്ലോകംകൊണ്ട് ആ നിഷ്ഠകൊണ്ടുതന്നെ അവർ കൃതാൎത്ഥന്മാരാകുമെന്നും, ഉപദേശിക്കപ്പെട്ടു. എന്നാൽ ഭഗവാൻ അൎജ്ജുനനോടു യോഗബുദ്ധിയെ ആശ്രയിച്ച് 'കൎമ്മണ്യേവാധികാരസ്തേ; മാ തേ സംഗോസ്ത്വകൎമ്മണി' എന്നിങ്ങിനെ കൎമ്മത്തെത്തന്നെ ചെയ്വാനുപദേശിച്ചു. എങ്കിലും, അതുകൊണ്ടു (കൎമ്മംകൊണ്ടു) തന്നെ ശ്രേയസ്സിനെ പ്രാപിക്കുമെന്നു പറഞ്ഞതുമില്ല. ഇതു രണ്ടും കേട്ടപ്പോൾ പരിഭ്രമിച്ചുവശായിട്ട് അൎജ്ജുനൻ ഭഗവാനോടു താഴെ പറയുംപ്രകാരം പറയുന്നു.

അൎജ്ജുനനുള്ള ഈ പൎയ്യാകുലീഭാവം യുക്തംതന്നെയാകുന്നു. എന്തെന്നാൽ, സ്വഭക്തനും മോക്ഷേച്ഛുവുമായ അൎജ്ജുനന് ശ്രീഭഗവാൻ ആദ്യം മോക്ഷപ്രാപ്തിക്കു സാക്ഷാൽ സാധനമായ സാംഖ്യബുദ്ധിനിഷ്ഠയെ ഉപദേശിച്ചതിന്റെ ശേഷം പിന്നെ മോക്ഷപ്രാപ്തിക്കു സാക്ഷാൽ സാധനമല്ലാത്തതും നിയമേന ഫലം സിദ്ധിക്കുമെന്നു വിശ്വസിക്കുവാൻ പാടില്ലാത്തതും അനേകദോഷങ്ങളോടുകൂടിയതുമായ കൎമ്മത്തെ ചെയ്വാൻ അൎജ്ജുനനോടാജ്ഞാപിക്കുന്നതെങ്ങിനെയാകുന്നു? 'ജ്യായസീ ചേൽ' എന്ന അൎജ്ജുനന്റെ ചോദ്യം (അപ്പോൾ പരിഭ്രമിച്ചിരിക്കുന്ന അൎജ്ജുനന്റെ മനസ്സിന്) അനുരൂപമായിരിക്കുന്നു. (സാംഖ്യം, യോഗം എന്ന് മുൻവിവരിക്കപ്പെട്ടപ്രകാരം) വിഭാഗിച്ചു പറഞ്ഞിട്ടുള്ള ഭഗവാന്റെ മറുവടിയും യുക്തമായിരിക്കുന്നു.

ചിലർ അൎജ്ജുനന്റെ ചോദ്യത്തിന്നു വേറെവിധം അൎത്ഥം പറയുകയും അതിന്നുള്ള ഭഗവാന്റെ മറുവടിയെ ചോദ്യത്തിന്നു വിരോധമായി വ്യാഖ്യാനിക്കുകയും ചെയ്യുന്നു. തങ്ങൾ ചെയ്തിട്ടുള്ള വ്യാഖ്യാനത്തിന്റെ പ്രസ്താവനയിൽ പറഞ്ഞിട്ടുള്ള ഗീതാൎത്ഥത്തിന്നു വിപരീതമായിട്ടാണ് അവർ ഈ സന്ദൎഭത്തിലുള്ള ചോദ്യോത്തരങ്ങൾക്കു വ്യാഖ്യാനം ചെയ്യുന്നത്. എങ്ങിനെ എന്നാൽ— സകലവൎണ്ണാശ്രമികൾക്കും ജ്ഞാനവും കൎമ്മവും ഒന്നിച്ചു വിധിക്കപ്പെട്ടിരിക്കുന്നു എന്നാണ് ഗീതാശാസ്ത്രത്തിൽ നിരൂപിക്കപ്പെട്ടിട്ടുള്ള അൎത്ഥം എന്ന് അവർ പ്രസ്താവനയിൽ പറയുന്നു. പിന്നെ ജീവപൎയ്യന്തം ചെയ്യപ്പെടേണ്ടവയായ ശ്രുതിചോദിതങ്ങളായ കൎമ്മങ്ങളെ ഉപേക്ഷിച്ച് കേവലം ജ്ഞാനംകൊണ്ടു മാത്രം മോക്ഷത്തെ പ്രാപിക്കുന്നു എന്നതിനെ വിശേഷിച്ചും നിഷേധിച്ചിരിക്കുന്നു. എന്നാൽ, യോഗികൾക്കു കൎമ്മനിഷ്ഠയും സന്ന്യാസികൾക്കു ജ്ഞാനനിഷ്ഠ

യും ഇങ്ങിനെ ഓരോ ആശ്രമിക്കും ഓരോ നിഷ്ഠയെ മാത്രമേ ഭഗവാൻ ഇവിടെ (മൂന്നാമദ്ധ്യായത്തിൽ) ഉപദേശിക്കുന്നുള്ളു എന്നും അവർതന്നെ പറയുന്നു.

അപ്പോൾ ജന്മപര്യന്തം ചെയ്യപ്പെടേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള ശ്രുതിചോദിതങ്ങളായ കർമ്മങ്ങളെ ഉപേക്ഷിക്കാമെന്നു വരുന്നു. ഇങ്ങിനെ വിരോധമായ അർത്ഥത്തെ ഭഗവാൻ അർജ്ജുനനായിക്കൊണ്ടുപദേശിച്ചു എന്നതെങ്ങിനെ? ശ്രോതാവായ അർജ്ജുനൻ അതിനെ സ്വീകരിച്ചു എന്നതും എങ്ങിനെ? വ്യാഖ്യാതാവ് ഈ വിരുദ്ധാർത്ഥത്തിന്ന് ഇങ്ങിനെ സമാധാനം പറയുമായിരിക്കാം—ശ്രൗതകർമ്മങ്ങളെ പരിത്യജിച്ച് കേവലം ആത്മജ്ഞാനംകൊണ്ടുമാത്രമുള്ള മോക്ഷം ഗൃഹസ്ഥന്മാൎക്ക മാത്രമേ നിഷേധിക്കപ്പെട്ടിട്ടുള്ളു; അന്യാശ്രമികൾക്കില്ല.

ഇതും അസംബന്ധംതന്നെ. എന്തെന്നാൽ, വ്യാഖ്യാതാവ് പ്രസ്താവനയിൽ സകലആശ്രമികൾക്കും ജ്ഞാനവും കർമ്മവും ഒന്നായിട്ടാണ് ഗീതാശാസ്ത്രം ഉപദേശിക്കുന്നതെന്ന് ആദ്യം പറഞ്ഞതിൻെറശേഷം ഇവിടെ (൩-ാം അദ്ധ്യായത്തിൽ) അതിന്നു വിപരീതമായി ചില ആശ്രമികൾക്കുമാത്രം കേവലം ജ്ഞാനംകൊണ്ടാണ് മോക്ഷസിദ്ധി എന്ന് എങ്ങിനെ പറയാം?

അല്ലെങ്കിൽ വ്യാഖ്യാതാവ് ഈ വിരുദ്ധാർത്ഥത്തിന്ന് ഇങ്ങിനെ സമാധാനം പറയുമായിരിക്കാം—ശ്രൗതകർമ്മങ്ങളെ മാത്രമുദ്ദേശിച്ചാണ് ഈ വാക്ക്. ശ്രൗതകർമ്മങ്ങൾകൂടാതെ കേവലം ജ്ഞാനംകൊണ്ടുള്ള മോക്ഷമാണ് ഗൃഹസ്ഥന്നു നിഷേധിക്കപ്പെട്ടിട്ടുള്ളത്. ഇവിടെ സ്മാർത്തകർമ്മങ്ങൾ ഗൃഹസ്ഥന് കൃത്യങ്ങളാണെങ്കിലും അവ ഇല്ലാത്തപോലെ വിചാരിക്കപ്പെടുന്നു. അതുകൊണ്ടു കേവലം ജ്ഞാനംകൊണ്ടുള്ള മോക്ഷം ഗൃഹസ്ഥന്നുമാത്രം നിഷേധിക്കപ്പെടുന്നു. *

ഇതും വിരുദ്ധംതന്നെ. എന്തെന്നാൽ, സ്മാർത്തകർമ്മത്തോടുകൂടിയ ജ്ഞാനംകൊണ്ടുള്ള മോക്ഷം ഗൃഹസ്ഥന്നുമാത്രം നിഷേധിക്കപ്പെടുന്നുവെന്നും അന്യാശ്രമികൾക്ക് വിരോധിക്കപ്പെടുന്നില്ല എന്നുമുള്ള സംഗതി വിവേകികളാൽ എങ്ങിനെ ഗ്രഹിക്കപ്പെടുന്നു? സന്ന്യാസികൾക്ക് മോക്ഷസാധനമായി ജ്ഞാന

* (ആ) ഗൃഹസ്ഥനൊഴിച്ചു ശേഷമുള്ള ആശ്രമികൾക്ക കേവലം ജ്ഞാനംകൊണ്ടുള്ള മോക്ഷം സാദ്ധ്യമാണെന്നു വൃത്തികാരൻ താഴെ പറയുംപ്രകാരം സിദ്ധാന്തിക്കുന്നു—സന്ന്യാസികൾ ശ്രൗതകർമ്മങ്ങളെ മാത്രമേ ഉപേക്ഷിച്ചിട്ടുള്ളു. അവൎക്ക ചെയ്യേണ്ടതായി ചില സ്മാർത്തകർമ്മങ്ങൾ ഇനിയും ഉണ്ട്. സന്ന്യാസിയുടെ കാര്യത്തിൽ സ്മാർത്തം മാത്രമായ കർമ്മത്തോടുകൂടിയ ജ്ഞാനംകൊണ്ടുള്ള മോക്ഷസിദ്ധി സാധുവാകുന്നു. എന്നാൽ ഒരു ഗൃഹസ്ഥന്നു ശ്രൗതകർമ്മങ്ങൾ കൃത്യങ്ങളാകുന്നതിനാൽ ശ്രൗതകർമ്മങ്ങൾ കൂടാതെയുള്ള ജ്ഞാനംകൊണ്ടു മോക്ഷം സിദ്ധിക്കുന്നതല്ല. സ്മാർത്തകർമ്മങ്ങളും ഗൃഹസ്ഥന്നു കൃത്യങ്ങളാണെങ്കിലും അവ അപ്രധാനങ്ങളാകുന്നു. പ്രധാനമായ ശ്രൗതകർമ്മത്തിൻെറ അഭാവത്തിൽ (ഗൃഹസ്ഥനെ സംബന്ധിച്ചേടത്തോളം) അപ്രധാനമായ സ്മാർത്തകർമ്മം ഇല്ലാത്തപോലെ ഗണിക്കപ്പെടുന്നു. അതിനാൽ സ്മാർത്തകർമ്മത്തോടുകൂടിയ ജ്ഞാനംകൊണ്ടാണ് സന്ന്യാസിക്കു മോക്ഷസിദ്ധി എന്നും, ഗൃഹസ്ഥന്നു ശ്രൗതകർമ്മത്തോടുകൂടിയ ജ്ഞാനംകൊണ്ടാണ് മോക്ഷസിദ്ധി എന്നും, വരുന്നു.

വും സ്മാത്തകമ്മവും കൂട്ടിച്ചേക്കപ്പെടുന്നുവെങ്കിൽ ഗൃഹസ്ഥനും മോക്ഷസാധനമായിട്ട് സ്മാത്തകമ്മങ്ങളോടുകൂടിത്തന്നെയുള്ള ജ്ഞാനമാകുന്നു, അല്ലാതെ ശ്രൌതകമ്മങ്ങളോടുകൂടിയ ജ്ഞാനമല്ല.

അല്ലെങ്കിൽ വ്യാഖ്യാതാവ് ഈ വിരുദ്ധാത്ഥത്തെ വേറൊരു മാതിരി വ്യാഖ്യാനിക്കുമായിരിക്കാം—ശ്രൌതവും സ്മാത്തവുമായ കമ്മങ്ങളോടുകൂടിയ ജ്ഞാനം ഗൃഹസ്ഥനുമാത്രം മോക്ഷസാധനമായി ഭവിക്കുന്നു. എന്നാൽ സന്യാസിക്ക് സ്മാത്തകമ്മങ്ങളോടുകൂടി മാത്രമുള്ള ജ്ഞാനമാണ് മോക്ഷസാധനമായി ഭവിക്കുന്നത്. അങ്ങിനെയാണെങ്കിൽ ബഹുപ്രയാസമായും ദുഃഖരൂപമായുമുള്ള ശ്രൌതസ്മാത്തകമ്മങ്ങരം എല്ലാം ഗൃഹസ്ഥന്റെ തലയിൽതന്നെ പെടുന്നു.

(കമ്മങ്ങളെ ചെയ്യുന്നതിൽ) ആയാസം വളരെ ഉള്ളതുകൊണ്ടു ഗൃഹസ്ഥനു മാത്രമേ മോക്ഷമുള്ളു എന്നും, ശ്രൌതമായ നിത്യകമ്മങ്ങളെ ചെയ്യാത്ത അന്യാശ്രമികരംക്കു മോക്ഷസിദ്ധിയുണ്ടാകുന്നതല്ല എന്നും അവർ പറയുമായിരിക്കാം. അതും ശരിയല്ല. എന്തെന്നാൽ, സകല ഉപനിഷത്തുകളിലും ഇതിഹാസങ്ങളിലും പുരാണങ്ങളിലും യോഗശാസ്ത്രങ്ങളിലും മുമുക്ഷുവിന്നു ജ്ഞാനാംഗമായി സവ്വകമ്മസന്യാസമാണ് വിധിക്കപ്പെട്ടിട്ടുള്ളത്. (ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നീ മൂന്ന്) ആശ്രമങ്ങളിൽകൂടി ക്രമമായിട്ടോ, (അല്ലെങ്കിൽ മൂന്നാശ്രമങ്ങളിൽ ഏതെങ്കിലും) ഒന്നിൽനിന്നോ, (എപ്പോരം വൈരാഗ്യം വരുന്നുവോ അപ്പോരം) നാലാമാശ്രമമായ സന്യാസത്തെ സ്വീകരിക്കാമെന്നു ശ്രുതിസ്മൃതികളിലും പറയുന്നുണ്ട്.

അപ്പോരം സവ്വാശ്രമികരംക്കും ജ്ഞാനകമ്മങ്ങളുടെ സമുച്ചയം സിദ്ധമായല്ലോ എന്നു പറയുന്നുവെങ്കിൽ അതും ശരിയല്ല. എന്തെന്നാൽ, മുമുക്ഷുവിന്നു സവ്വകമ്മസന്യാസമാണ് വിധിക്കപ്പെട്ടിട്ടുള്ളത്. ഇതിന്നു താഴെ കാണിക്കുന്ന ശ്രുതികരം പ്രമാണമാകുന്നു.

"പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി=പുത്രൻ, ധനം, ധാന്യം ഇവയിൽ ആശയെ ത്യജിച്ചിട്ട് അവർ ഭിക്ഷയെടുത്തു നടക്കുന്നു." (ബൃഹ. ഉപ. ൩. ൫. ൧), "തസ്മാൽ സംന്യാസമേഷാം തപസാമതിരിക്തമാഹുഃ, ന്യാസ ഏവാത്യരേചയൽ= ആയതുകൊണ്ടു സന്യാസമാണ് എല്ലാ തപസ്സുകളേക്കാരം ഉൽകൃഷ്ടമായത്" (തൈ. ഉപ. ൪. ൬൯. ൭൯). "ന കമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ=കമ്മംകൊണ്ടോ ധനംകൊണ്ടോ സന്തതികൊണ്ടോ അല്ല, വെറും സന്യാസം ഒന്നുകൊണ്ടു മാത്രമാണ്, ചിലർ മോക്ഷത്തെ പ്രാപിച്ചത്" (തൈ. ഉപ. ൪. ൧൨). "ബ്രഹ്മചര്യാദേവ പ്രവ്രജേൽ=ബ്രഹ്മചാരിയായിരിക്കുമ്പോരംതന്നെ ഒരുവന്നു സവ്വവും സന്യസിക്കാം" (ജാ. ഉപ. ൪). താഴെ കാണിക്കുന്ന സ്മൃതിവാക്യങ്ങളും മുൻപറഞ്ഞ അഭിപ്രായത്തിന്നു പ്രമാണമാകുന്നു.

"ത്യജ ധമ്മമധമ്മഞ്ച ഉഭേ സത്യാനൃതേ ത്യജ
ഉഭേ സത്യാനൃതേ ത്യക്ത്വാ യേന ത്യജസി തത്ത്യജ=ധമ്മത്തേയുമധ

മ്മത്തേയുമുപേക്ഷിക്കുക. സത്യത്തേയുമസത്യത്തേയുമുപേക്ഷിക്കുക. നീ എന്തു കൊണ്ട് അവയെ ഉപേക്ഷിച്ചുവോ ഒടുക്കം അതിനേയുമുപേക്ഷിക്കുക.''

"സംസാരമേവ നിസ്സാരം ദൃഷ്ട്വാ സാരദിദൃക്ഷയാ

പ്രവ്രജന്ത്യകൃതോദ്വാഹാഃ പരം വൈരാഗ്യമാശ്രിതാഃ=സംസാരം നിസ്സാരമാണെന്നു കണ്ട് അതിന്റെ സൂക്ഷ്മത്തെ അറിവാനുള്ള ഇച്ഛയോടുകൂടിയവനായി ബ്രഹ്മചാരി ഏററവും വൈരാഗ്യത്തെ പ്രാപിച്ച സകലത്തേയുമുപേക്ഷിക്കുന്നു'' (ബൃഹസ്പതി).

"പരമാത്മനി യോ രക്തോ യോരക്തോപരമാത്മനി

സർവ്വൈഷണാവിനിർമ്മുക്തഃ സ ഭൈക്ഷ്യം ഭോക്തുമർഹതി=യാതൊരുവൻ സകല ഇച്ഛകളേയുമുപേക്ഷിച്ച പരമാത്മാവിൽ പ്രീതിയോടും പരമാത്മവ്യതിരിക്തമായിരിക്കുന്ന ദൃശ്യപ്രപഞ്ചത്തിൽ വൈരാഗ്യത്തോടുംകൂടിയവനായിരിക്കുന്നുവോ അവൻ ഭിക്ഷയെടുത്തു ഭുജിപ്പാൻ (സന്യസിപ്പാൻ) അർഹനാകുന്നു.

"കർമ്മണാ ബധ്യതേ ജന്തുർവ്വിദ്യയാ ച വിമുച്യതേ

തസ്മാൽ കർമ്മ ന കുർവ്വന്തി യതയഃ പാരദർശിനഃ=ഒരുവൻ കർമ്മത്താൽ ബന്ധിക്കപ്പെടുന്നു. എന്നാൽ വിദ്യയാൽ അവൻ മോചിക്കപ്പെടുകയും ചെയ്യുന്നു. അതുഹേതുവായിട്ടു സൂക്ഷ്മദർശികൾ കർമ്മത്തെ ചെയ്യുന്നില്ല. (മ. ഭാ. ശാ. പ. മോ. ധ. ൨൪൧-൭) എന്നു ശുകാനുശാസനം. ഇവിടേയും (ഭഗവൽഗീതയിലും) 'സർവ്വകർമ്മാണി മനസാ സംന്യസ്യ....=സർവ്വകർമ്മങ്ങളേയും മനസ്സുകൊണ്ടു സന്യസിച്ചിട്ട്' എന്നു പറയുന്നു.

മോക്ഷം ഒരു കർമ്മത്തിന്റെ ഫലമല്ലായ്കയാൽ മോക്ഷത്തെ ഇച്ഛിക്കുന്നവന്നു കർമ്മംകൊണ്ടു യാതൊരു പ്രയോജനവുമില്ല. നിത്യകർമ്മങ്ങൾ പ്രത്യവായദോഷത്തെ [1] പരിഹരിപ്പാൻവേണ്ടിയാണെന്നു പറഞ്ഞുകൂട. എന്തെന്നാൽ, ആ ദോഷം സന്യാസാശ്രമത്തെ എടുക്കാത്തവൎക്കു മാത്രമേ ബാധകമാവുകയുള്ളു. അഗ്നികാർയ്യാദികളെ ചെയ്യാഞ്ഞാൽ സന്യസിക്കാത്ത ബ്രഹ്മചാരികൾക്കു പ്രത്യവായദോഷം കല്പിക്കുന്നതുപോലെ സന്യാസികൾക്കും (സന്യസിച്ചിട്ടുള്ള ബ്രഹ്മചാരികൾക്കും), അഗ്നികാർയ്യാദികളെ ചെയ്യാഞ്ഞാൽ, പ്രത്യവായദോഷം കല്പിക്കുവാൻ പാടില്ല. [2] നിത്യകർമ്മങ്ങളുടെ അഭാവത്തിൽനിന്നു ഭാവരൂപമായിരിക്കുന്ന പ്രത്യവായത്തിന്റെ ഉൽപത്തിയെ കല്പിക്കുവാൻ പാടുള്ളതല്ല. 'കഥമസതഃ സജ്ജായേത=അസത്തിൽനിന്ന് എങ്ങിനെ സത്തുണ്ടാകുന്നു.' (ഛാ. ഉപ. ൬. ൨) എന്ന ശ്രുതിവാക്യംകൊണ്ട് അസത്തിൽനിന്നു സത്തിന്റെ ഉൽപത്തി സംഭവിപ്പാൻ പാടില്ലാത്തതാകുന്നുവെന്നു കാണിക്കുന്നു.

വിഹിതകർമ്മങ്ങളെ ചെയ്യാഞ്ഞാൽ പ്രത്യവായമുണ്ടാവാൻ പാടില്ല. ഉണ്ട് എന്നു വേദമുപദേശിക്കുന്നുവെങ്കിൽ വേദമനൎത്ഥകരവും അപ്രമാണവുമാ

1 (ആ) ഒരു കർമ്മത്തിന്നധികാരിയായവൻ ആ കർമ്മത്തെ ചെയ്യാഞ്ഞാൽ അവന്നു പ്രത്യവായമെന്ന ദോഷമുണ്ടാകുന്നു.

2 ,, സന്യാസികൾക്കു നിത്യകർമ്മങ്ങളില്ല.

ണെന്നു പറയേണ്ടിവരും. എന്തെന്നാൽ, വിഹിതകർമ്മങ്ങളെ ചെയ്താലും ചെയ്യാഞ്ഞാലും ഫലം ദുഃഖം മാത്രമേ ആവുകയുള്ളൂ. അപ്പോൾ ശാസ്ത്രം (വേദം) ജ്ഞാപകമല്ല[1], കാരകമാണ്[2], എന്ന് അസംബന്ധമായി കല്പിക്കേണ്ടിവരും. ഇത് ആരും സമ്മതിക്കുന്നതല്ല. അതിനാൽ സന്യാസികൾക്കു കർമ്മത്തിൽ അധികാരമില്ല എന്നും, അതുഹേതുവായിട്ടുതന്നെ ജ്ഞാനകർമ്മങ്ങളുടെ സമുച്ചയം അസംബന്ധമാകുന്നു എന്നും, സിദ്ധമാകുന്നു. അല്ലാത്തപക്ഷം 'ജ്യായസീ ചേൽ കർമ്മണസ്തേ' (അ. ൩. ശ്ലോ. ൧) എന്ന അർജ്ജുനന്റെ ചോദ്യവും, അനുപപന്നമായി ഭവിക്കും. ജ്ഞാനവും കർമ്മവുമൊന്നായിട്ടുതന്നെ അർജ്ജുനനനുഷ്ഠിക്കണമെന്നാണ് ഭഗവാൻ രണ്ടാമദ്ധ്യായത്തിൽ ഉപദേശിച്ചതെങ്കിൽ 'ജ്യായസീ ചേൽ കർമ്മണസ്തേ....ജനാർദ്ദന' എന്ന അർജ്ജുനന്റെ ചോദ്യത്തിനാവകാശമില്ലായിരുന്നു. 'ജ്ഞാനവും കർമ്മവും നീ അനുഷ്ഠിക്കണം' എന്നാണ് അർജ്ജുനനുപദേശിച്ചിട്ടുള്ളതെങ്കിൽ കർമ്മത്തേക്കാൾ ശ്രേഷ്ഠമായ ജ്ഞാനത്തേയും ഭഗവാൻ നിശ്ചയമായി അർജ്ജുനനുപദേശിച്ചിട്ടുണ്ടായിരിക്കണമല്ലോ. അപ്പോൾ പിന്നെ 'കിം കർമ്മണി ഘോരേ മാം നിയോജയസി കേശവ' (അ. ൩. ശ്ലോ. ൧) എന്ന അർജ്ജുനന്റെ ആവലാതിക്കോ ചോദ്യത്തിനോ ഒരിക്കലും ഇടയില്ല. കർമ്മത്തേക്കാൾ ശ്രേഷ്ഠമായ ജ്ഞാനത്തെ അർജ്ജുനൻ മാത്രമനുഷ്ഠിപ്പാൻ പാടില്ല എന്നു ഭഗവാൻ മുമ്പുപദേശിച്ചതായി ഒരിക്കലും കല്പിപ്പാനും പാടില്ല. ഇങ്ങിനെ കല്പിക്കാമെങ്കിൽ 'ജ്യായസീ ചേൽ....ജനാർദ്ദന' എന്ന വേർതിരിച്ച ചോദ്യത്തിന്നിടവന്നേയ്ക്കാം. എന്നാൽ, ജ്ഞാനകർമ്മങ്ങൾ അന്യോന്യവിരുദ്ധങ്ങളാകകൊണ്ട് അവ (ഒരു സമയത്ത്) ഒരേ പുരുഷനാൽ അനുഷ്ഠിക്കപ്പെടുവാനസാദ്ധ്യമാകയാൽ ഭിന്നപുരുഷന്മാരാൽ അനുഷ്ഠിക്കപ്പെടേണ്ടതാണെന്നാണ് ഭഗവാൻ മുമ്പുപദേശിച്ചിട്ടുള്ളതെങ്കിൽ 'ജ്യായസീ ചേൽ....' എന്ന ചോദ്യം യുക്തമായിരിക്കുന്നു. അർജ്ജുനൻ അറിവില്ലാഞ്ഞിട്ടു ചോദിച്ചതാണെന്നു കല്പിക്കുന്ന പക്ഷത്തിലും ജ്ഞാനവും കർമ്മവും ഭിന്നപുരുഷന്മാരാലനുഷ്ഠിക്കപ്പെടേണ്ടതാണെന്നുള്ള ഭഗവാന്റെ മറുപടിയുമനുപപന്നമായി ഭവിക്കുന്നു. ഭഗവാനറിവില്ലായ്കയാൽ മറുപടി പറഞ്ഞു എന്നും കല്പിപ്പാൻ പാടില്ല. അതിനാൽ ജ്ഞാനവും കർമ്മവും ഭിന്നപുരുഷന്മാരാൽ അനുഷ്ഠിക്കപ്പെടേണ്ടതാണെന്നുള്ള ഭഗവാന്റെ മറുവടികൊണ്ടു ജ്ഞാനകർമ്മങ്ങൾ ഒന്നിച്ചനുഷ്ഠിക്കപ്പെടുവാനസാദ്ധ്യമാണെന്നു സാധിക്കുന്നു.

അതിനാൽ കേവലം ജ്ഞാനംകൊണ്ടുതന്നെയാണ് മോക്ഷം എന്നാണ് ഗീതാശാസ്ത്രത്തിന്റേയും സകല ഉപനിഷത്തുകളുടേയും നിശ്ചിതാർത്ഥം.

രണ്ടുംകൂടി ഒന്നിച്ചനുഷ്ഠിക്കപ്പെടാമെങ്കിൽ ജ്ഞാനകർമ്മങ്ങളിൽ ഒന്നിനെ നിശ്ചയിച്ചുപദേശിക്കണമെന്ന് അർജ്ജുനന്റെ പ്രാർത്ഥനയ്ക്കവകാശമില്ല.

---

1 ജ്ഞാപകം=സർവ്വകർമ്മങ്ങളുടേയും ജ്ഞാനത്തെ ഉണ്ടാക്കിത്തരുന്നത്.

2 കാരകം=കേവലം കർമ്മത്തിൽ പ്രേരിപ്പിക്കുന്നത്.

'കുരു കൎമ്മൈവ തസ്മാത്ത്വം' (=അതുകൊണ്ടു നീ കൎമ്മത്തെത്തന്നെ ചെയ്യുക) എന്ന വചനംകൊണ്ട് അൎജ്ജുനന്നു ജ്ഞാനനിഷ്ഠ അസാദ്ധ്യമാണെന്നു ഭഗവാൻ ദൃഢമായി കാണിക്കുന്നതാകുന്നു.

അൎജ്ജുന ഉവാച.

൧. ജ്യായസീ ചേൽ കൎമ്മണസ്തേ മതാ ബുദ്ധിൎജ്ജനാൎദ്ദന
തൽ കിം കൎമ്മണി ഘോരേ മാം നിയോജയസി കേശവ.

അൎജ്ജുനൻ പറഞ്ഞു.

ഹേ ജനാൎദ്ദന=അല്ലയോ ജനാൎദ്ദന, കൎമ്മണഃ (സകാശാൽ)=കൎമ്മത്തേക്കാൾ, ബുദ്ധിഃ=ജ്ഞാനം, ജ്യായസീ=അധികം ശ്രേഷ്ഠം എന്നാണ്, തേ=അങ്ങയുടെ, മതാ ചേൽ=സമ്മതമെങ്കിൽ, തൽ=അപ്പോൾ (പിന്നെ), ഹേ കേശവ=അല്ലയോ കേശവ, കിം=എന്തിന്നുവേണ്ടി, ഘോരേ കൎമ്മണി=ഭയങ്കരമായ (ഹിംസാത്മകമായ) കൎമ്മത്തിൽ, മാം=എന്നെ, നിയോജയസി=പ്രവൎത്തിപ്പിക്കുന്നു.

അല്ലയോ ജനാൎദ്ദന, കൎമ്മത്തേക്കാൾ ജ്ഞാനമധികം ശ്രേഷ്ഠമെന്നാണ് അങ്ങയുടെ അഭിപ്രായമെങ്കിൽ പിന്നെ, ഹേ കേശവ, എന്തിനാണ് എന്നെക്കൊണ്ടു ഹിംസാത്മകമായ കൎമ്മത്തെ ചെയ്യിപ്പിക്കുന്നത്?

(ശം—ഭാ) ജ്ഞാനകൎമ്മങ്ങൾ സമുച്ചിതമായിട്ടാണ് ഭഗവാൻ അഭിപ്രായപ്പെട്ടിട്ടുള്ളതെങ്കിൽ മുക്തിസാധനം (ജ്ഞാനകൎമ്മങ്ങൾ രണ്ടും കൂടിച്ചേൎന്നിരിക്കുന്നതായ) ഒന്നുമാത്രമായിട്ടേ ഭവിക്കുകയുള്ളു. അപ്പോൾ ബുദ്ധി കൎമ്മത്തിനേക്കാൾ ശ്രേഷ്ഠമെന്നിങ്ങിനെ അൎജ്ജുനൻ കൎമ്മത്തിൽനിന്നു ബുദ്ധിയെ വേർതിരിച്ചത് തെററായി ഭവിക്കും. എന്തെന്നാൽ, * ഒരു സാധനം—ഒരു സാദ്ധ്യത്തിന്നു സാധനമായി (യോജിച്ച് ഒന്നായി) നില്ക്കുന്നത്—ഫലംകൊണ്ടു പലതാകുവാൻ പാടുള്ളതല്ല. എന്നുതന്നെയുമല്ല, 'കൎമ്മത്തേക്കാൾ ശ്രേയസ്കരമായത് ബുദ്ധിയാണെന്നു ഭഗവാൻ മുമ്പെതന്നെ പറഞ്ഞിട്ടുണ്ട്. ഇപ്പോൾ ശ്രേയസ്കരമല്ലാത്ത കൎമ്മത്തെ ചെയ്വാൻ എന്നോടാജ്ഞാപിക്കുകയും ചെയ്യുന്നു. അതിന്നുള്ള കാരണം മനസ്സിലാകുന്നില്ല' എന്നിങ്ങിനെ അൎജ്ജുനൻ ഭഗവാനെ കുററപ്പെടുത്തുന്നതുപോലെ പറഞ്ഞുംകൊണ്ടു 'തൽ കിം കൎമ്മണി...... =എന്തിനാണ് എന്നെക്കൊണ്ടു ഹിംസാലക്ഷണമായ കൎമ്മത്തെ ചെയ്യിപ്പിക്കുന്നത്' എന്നുള്ള അൎജ്ജുനന്റെ ചോദ്യവും നിരൎത്ഥകമായി ഭവിക്കുന്നു. സ്മാൎത്തകൎമ്മത്തോടുകൂടിയ ജ്ഞാനാനുഷ്ഠാനമാണ് ഭഗവാനാൽ (മോക്ഷസാധനമായി) എല്ലാവൎക്കും വിധിക്കപ്പെട്ടിട്ടുള്ളതും, അപ്രകാരംതന്നെയാണ് അൎജ്ജുനൻ മനസ്സിലാക്കിയതുമെങ്കിൽ പിന്നെ അൎജ്ജുനന്റെ 'കിം കൎമ്മണി ഘോരേ മാം നിയോജയസി കേശവ' എന്ന ചോദ്യം എങ്ങിനെ യോജിക്കുന്നു?

[ശ—സ] രണ്ടാമദ്ധ്യായത്തിൽ 'ന ത്വേവാഹം ജാതു നാസം (അ. ൨. ശ്ലോ. ൧൨.) എന്നതുകൊണ്ട് ആത്മാനാത്മവിവേചനം ചെയ്തു. 'ന ജായതേ മ്രിയതേ' എന്നു തുടങ്ങിയ ശ്ലോകങ്ങളെ

* (ആ) ജ്ഞാനവും കൎമ്മവുംകൂടി ഒന്നായിട്ടു മോക്ഷത്തിന്നു സാധനമായി നില്ക്കുമ്പോൾ അവ വെവ്വേറെ ഫലത്തെ ഉണ്ടാക്കുമെന്നു നമുക്കു വിചാരിപ്പാൻ പാടില്ല. അങ്ങിനെയാവാമെങ്കിൽ അൎജ്ജുനൻ അവയെ വേർതിരിച്ചു ചോദിച്ചതിന്നു കുറച്ചൎത്ഥമുണ്ട്.

ക്കൊണ്ട് ആത്മതത്ത്വത്തെ നല്ലവണ്ണം നിർദ്ധാരണംചെയ്തു. 'വേദാവിനാശിനം' എന്നു തുടങ്ങിയ ശ്ലോകങ്ങളെക്കൊണ്ട് ബ്രഹ്മവിത്തായിരിക്കുന്നവന്നു സർവ്വകർമ്മസന്ന്യാസത്തെ പറഞ്ഞു. 'പ്രജഹാതി യദാ കാമാൻ' എന്നുതുടങ്ങി 'സ ശാന്തിമാപ്നോതി' എന്നതുവരെയുള്ള ശ്ലോകങ്ങളെക്കൊണ്ട് ആ ബ്രഹ്മജ്ഞാനിക്കുതന്നെ ബ്രഹ്മനിഷ്ഠയേയും തൽഫലമായിരിക്കുന്ന മോക്ഷത്തേയും പ്രതിപാദിച്ചു. 'ന കാമകാമീ' എന്നതുകൊണ്ട് കാമകാമിക്കു മോക്ഷാഭാവത്തേയും പ്രതിപാദിച്ചു. അതിനാൽ സർവ്വകർമ്മങ്ങളേയും സന്ന്യസിച്ചു ബ്രഹ്മനിഷ്ഠനായി മോക്ഷത്തെ സമ്പാദിക്കേണ്ടതാണെന്നും വന്നു. എന്നാൽ—

'വിരക്തഃ പ്രവ്രജേദ്ധീമാൻ സരക്തസ്തു ഗൃഹേ വസേൽ
സരാഗോ നരകം യാതി പ്രവ്രജൻ ഹി ദ്വിജാധമഃ'
'യദാ മനസി സംജാതം വൈതൃഷ്ണ്യം സർവ്വവസ്തുഷു
തദാ സംന്യാസമിച്ഛന്തി പതിതഃ സ്യാദ്വിപര്യയേ'
'പ്രവൃത്തിലക്ഷണം കർമ്മ ജ്ഞാനം സംന്യാസലക്ഷണം
തസ്മാൽ ജ്ഞാനം പുരസ്കൃത്യ സംന്യസേദിഹ ബുദ്ധിമാൻ'
'യദാ തു വിദിതം തത്ത്വം പരം ബ്രഹ്മ സനാതനം
തദൈകദണ്ഡം സംഗൃഹ്യ സോപവീതാം ശിഖാം ത്യജേൽ.
അഹമേവ പരം ബ്രഹ്മ വാസുദേവാഖ്യമവ്യയം
ഇതി ബോധോ ദൃഢോ യസ്യ തദാ ഭവതി ഭൈക്ഷഭുക്.'

എന്നിങ്ങിനെയുള്ള ശ്രുതിസ്മൃതിവചനങ്ങളെക്കൊണ്ട് അധികാരികൾക്കു മാത്രമാണ് സന്ന്യാസം വിധിക്കപ്പെട്ടിട്ടുള്ളതെന്നും, അനധികാരികൾ സന്ന്യസിച്ചാൽ അവർ നിശ്ചയമായും പതിതന്മാരാകുമെന്നും, പ്രസിദ്ധമായിരിക്കുന്നതിനാൽ അധികാര്യധികാരിഭേദേന ജ്ഞാനയോഗത്തിന്നും കർമ്മയോഗത്തിന്നും ഭേദമുണ്ട് എന്നും അവ എപ്രകാരമാണ് വിഭാഗിക്കപ്പെട്ടിട്ടുള്ളത് എന്നും കാണിക്കുന്നതിന്നും, അനധികാരികൾക്കു കർമ്മംതന്നെയാണ് ചിത്തശുദ്ധിദ്വാരാ മോക്ഷസാധനമായിട്ടുള്ളത്, അതിനാൽ കർമ്മത്തെത്തന്നെയാണ് അവർ അവശ്യം ചെയ്യേണ്ടത് എന്നും ബോധിപ്പിക്കുന്നതിന്നുമായി മൂന്നാമദ്ധ്യായമാരംഭിക്കപ്പെടുന്നു. അതിൽ ആദ്യംതന്നെ, 'കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന' എന്നിങ്ങിനെ ഭഗവാൻ അർജ്ജുനന്ന് ആദ്യം കർമ്മത്തെ വിധിച്ചിട്ട് പിന്നെ 'ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ്ധനഞ്ജയ, ബുദ്ധൌ ശരണമന്വിച്ഛ' എന്നിങ്ങിനെ ജ്ഞാനയോഗത്തേക്കാൾ വളരെ നികൃഷ്ടമാണ് കർമ്മയോഗമെന്നും അതിനാൽ ജ്ഞാനയോഗത്തെത്തന്നെ ആശ്രയിച്ചാലുമെന്നും വിധിച്ചു. ഇതു രണ്ടും കേട്ടപ്പോൾ അർജ്ജുനൻ വല്ലാതെ പരിഭ്രമിച്ചുവശായി. 'ദൂരേണ ഹ്യവരം കർമ്മ' എന്ന വചനാർത്ഥത്തെമാത്രം മനസ്സിൽ ഉറപ്പിച്ചുകൊണ്ട് ജ്ഞാനയോഗമാണ് സാക്ഷാൽ മോക്ഷസാധനമെന്നും അതിനാൽ കർമ്മയോഗത്തേക്കാൾ അത് അധികം വിശിഷ്ടമാണെന്നും വിചാരിച്ചു പറയുന്നു—ജ്യായസീ ചേദിതി.

അതിന്നും പുറമെ—

൨. വ്യാമിശ്രേണേവ വാക്യേന ബുദ്ധിം മോഹയസീവ മേ
തദേകം വദ നിശ്ചിത്യ യേന ശ്രേയോഹമാപ്നുയാം.

വ്യാമിശ്രേണ ഇവ *=സംശയത്തെ ഉണ്ടാക്കുന്നപോലെയുള്ള, വാക്യേന=വാക്കുകൊണ്ട്, മേ=എന്റെ, ബുദ്ധിം=ബുദ്ധിയെ, മോഹയസി ഇവ[1]=മോഹിപ്പിക്കുന്നപോലെ

* [ശ_സ] 'കർമ്മണ്യേവാധികാരസ്തേ', 'ബുദ്ധൌ ശരണമന്വിച്ഛ' എന്നിങ്ങിനെ, പാലുംവെള്ളവും കൂട്ടിച്ചേർത്തപോലെ, മിശ്രമായിരിക്കുന്ന വാക്കുകൊണ്ട്—ജ്ഞാനത്തേയും കർമ്മത്തേയും കൂട്ടിച്ചേർത്തതായുള്ള വാക്കുകൊണ്ട്.

1 യുദ്ധം ചെയ്യുകയോ ത്യജിക്കുകയോ വേണ്ടത് എന്ന കാര്യത്തിൽ സംശയഗ്രസ്തനായും അങ്ങേ ശരണം പ്രാപിച്ചവനായുമിരിക്കുന്ന എന്റെ ഭ്രമത്തെ കളവാനായിട്ടു ദയയോടുകൂടിയാണ് അങ്ങ് ഉത്സാഹിക്കുന്നത് എങ്കിലും വിവേകശൂന്യനും ജഡാത്മാവുമായിരി

തോന്നുന്നു. യേന=എന്തുകൊണ്ട് (യാതൊരനുഷ്ഠാനംകൊണ്ട്), ശ്രേയഃ=മോക്ഷത്തെ, അഹം=ഞാൻ, ആപ്നുയാം=പ്രാപിക്കുമോ, തൽ ഏകം=അതൊന്നിനെ, നിശ്ചിത്യ=നിശ്ചയിച്ച്, വദ=പറഞ്ഞാലും.

സംശയത്തെ ഉണ്ടാക്കുന്നപോലെയുള്ള വാക്യംകൊണ്ട് എന്റെ ബുദ്ധിയെ അങ്ങ് മോഹിപ്പിക്കുന്നതുപോലെ തോന്നുന്നു. (അതിനാൽ) യാതൊന്നുകൊണ്ട് ഞാൻ മോക്ഷത്തെ പ്രാപിക്കുമോ അതിനെ നിശ്ചയിച്ച് പറഞ്ഞാലും.

(ശം—ഭാ) ഭഗവാന്റെ വാക്യം വളരെ വ്യക്തമായിരിക്കുന്നുവെങ്കിലും മന്ദബുദ്ധിയായ എനിക്ക് അത് സംശയത്തെ ജനിപ്പിക്കുന്നതുപോലെ തോന്നുന്നു. അതിനാൽ അങ്ങ് എന്റെ ബുദ്ധിയെ മോഹിപ്പിക്കുന്നതുപോലെയും തോന്നുന്നു. എന്റെ മോഹത്തെ കളവാൻ ശ്രമിക്കുന്ന അങ്ങ് എങ്ങിനെയാണ് എന്നെ മോഹിപ്പിക്കുന്നത്? അതുകൊണ്ടാണ് അങ്ങയുടെ വാക്ക് എന്നെ മോഹിപ്പിക്കുന്നപോലെ തോന്നുന്നു എന്നു ഞാൻ പറഞ്ഞത്— (അജ്ജുനൻ പിന്നേയും പറയുന്നു.)—ഭിന്നാധികാരികൾക്കായി വിധിക്കപ്പെട്ടിട്ടുള്ള ജ്ഞാനകമ്മങ്ങൾ ഒരേ പുരുഷനാൽ അനുഷ്ഠിക്കപ്പെടുവാൻ പ്രയാസമാണെന്ന് അങ്ങ് വിചാരിക്കുന്നുവെങ്കിൽ ജ്ഞാനത്തേയോ കമ്മത്തേയോ ഏതെങ്കിലുമൊന്നിനെ 'ഇത് അജ്ജുനനു യോഗ്യമാകുന്നു, അവന്റെ ബുദ്ധിശക്തിക്ക് അനുരൂപവുമാകുന്നു' എന്നു നിശ്ചയിച്ച് പറഞ്ഞാലും—ജ്ഞാനകമ്മങ്ങളിൽ ഏതുകൊണ്ടാണ് ഞാൻ മോക്ഷത്തെ പ്രാപിക്കുന്നത് അതിനെ ഉപദേശിച്ചാലും.

(ജ്ഞാനകമ്മങ്ങളുടെ സമുച്ചയത്തിൽ മോക്ഷസാധനമായി) കമ്മനിഷ്ഠയെ പ്രധാനമാക്കിയാണ്, അല്ലെങ്കിൽ ജ്ഞാനനിഷ്ഠയെ പ്രധാനമാക്കിയാണ്, ഭഗവാനുപദേശിച്ചതെങ്കിൽ എന്തിനാണ് അജ്ജുനൻ അവയിൽ ഒന്നിനെ മാത്രം കേൾപ്പാനിച്ഛിക്കുന്നത്? 'ജ്ഞാനകമ്മങ്ങളിൽ ഒന്നിനെ മാത്രമേ ഉപദേശിക്കുകയുള്ളൂ, രണ്ടുംകൂടി ഉപദേശിക്കുകയില്ല' എന്നു ഭഗവാൻ പറഞ്ഞിട്ടില്ലല്ലോ. അങ്ങിനെയായിരുന്നുവെങ്കിൽ രണ്ടിനേയും തനിക്കുപദേശിക്കുകയില്ലെന്നു വിചാരിച്ച് ഒന്നിനേ അജ്ജുനൻ അപേക്ഷിക്കുമായിരുന്നുള്ളൂ.

ചോദ്യത്തിന്നനുരൂപമായ മറുവടിയാണ് ഭഗവാൻ പറഞ്ഞത്.

ശ്രീഭഗവാനുവാച.

൩. ലോകേസ്മിൻ ദ്വിവിധാ നിഷ്ഠാ പുരാ പ്രോക്താ മയാനഘ
ജ്ഞാനയോഗേന സാംഖ്യാനാം കമ്മയോഗേന യോഗിനാം.

ഭഗവാൻ പറഞ്ഞു.

ഹേ അനഘ=അല്ലയോ പാപരഹിത, പുരാ=മുന്നദ്ധ്യായത്തിൽ, അസ്മിൻ ലോകേ=

കുന്ന എനിക്ക് അങ്ങയുടെ വചനം വ്യാമിശ്രമായിരിക്കുന്നു. അപ്രകാരമുള്ള വാക്കുകൊണ്ട് എന്റെ ബുദ്ധി മോഹത്തെ പ്രാപിക്കുന്നപോലെയും തോന്നുന്നു. അത് എന്റെ ബുദ്ധിദോഷംതന്നെയാണെന്നു ഭാവം.

ഈ ലോകത്തിൽ; അധികാരിജനത്തിൽ, സാംഖ്യാനാം*=ജ്ഞാനികൾക്ക് (മനഃശുദ്ധി വന്ന് ജ്ഞാനഭൂമിയെ ആരോഹണംചെയ്തവക്ക്) ജ്ഞാനയോഗേന[1]=ജ്ഞാനപരിപാകത്തിന്നു വേണ്ടി ചെയ്യപ്പെടുന്ന ധ്യാനാദിയോഗംകൊണ്ടും, യോഗിനാം=(കർമ്മംചെയ്ത് അതിനാൽ ചിത്തശുദ്ധി വന്ന് പിന്നെ സാംഖ്യത്തിൽ പ്രവേശിപ്പാനിച്ഛിക്കുന്നവരായ) കർമ്മയോഗികൾക്ക്, കർമ്മയോഗേന[2]=നിഷ്കാമകർമ്മംകൊണ്ടും ഉള്ള, ദ്വിവിധാ=രണ്ടു വിധമായ, നിഷ്ഠാ=നിഷ്ഠ, മയാ=(സർവ്വജ്ഞനായിരിക്കുന്ന) എന്നാൽ, പ്രോക്താ=പറയപ്പെട്ടു.

അല്ലയോ അർജ്ജുന, സാംഖ്യന്മാർക്കു ജ്ഞാനയോഗവും യോഗികൾക്കു കർമ്മയോഗവും ഇങ്ങിനെ രണ്ടു വിധനിഷ്ഠകൾ മുന്നദ്ധ്യായത്തിൽ എന്നാൽ ഉപദേശിക്കപ്പെട്ടു.

(ശം-ഭാ) ഈ ലോകത്തിൽ ശാസ്ത്രാർത്ഥാനുഷ്ഠാനത്തിന്ന് അധികാരികളായ മൂന്നു ജാതിക്കാർക്കായി സൃഷ്ടിയുടെ ആദിയിൽ രണ്ടുവിധനിഷ്ഠകൾ എന്നാൽ ഉപദേശിക്കപ്പെട്ടു. ഹേ പാപരഹിത, സർവ്വജ്ഞനായുമീശ്വരനായുമിരിക്കുന്ന ഞാൻ പ്രജകളെ സൃഷ്ടിച്ചിട്ട് അവക്ക് അഭ്യുദയത്തിന്നും മോക്ഷപ്രാപ്തിക്കുംവേണ്ടി വേദാർത്ഥസമ്പ്രദായത്തെ വെളിവായി ഉപദേശിച്ചു. ആ രണ്ടു വിധനിഷ്ഠകൾ ഏതെല്ലാമാണെന്നു പറയുന്നു:—ഒന്ന്, ജ്ഞാനയോഗം—ജ്ഞാനംതന്നെ യോഗമായതു ജ്ഞാനയോഗം. സാംഖ്യന്മാർക്ക്—ആത്മാനാത്മവിഷയവിവേകജ്ഞാനമുള്ളവരും, ബ്രഹ്മചര്യാശ്രമത്തിൽനിന്നുതന്നെ സന്യസിച്ചിട്ടുള്ളവരും, വേദാന്തവിജ്ഞാനംകൊണ്ടു തത്വനിർണ്ണയം ചെയ്തിട്ടുള്ളവരും പരമഹംസപരിവ്രാജകന്മാരും, ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്നവരും, ആയവർക്കു—ജ്ഞാനയോഗംകൊണ്ടുള്ള നിഷ്ഠ ഉപദേശിക്കപ്പെട്ടു. മറേറത്—കർമ്മയോഗം—കർമ്മംതന്നെ യോഗമായത് കർമ്മയോഗം. കർമ്മികളായവർക്കു കർമ്മയോഗംകൊണ്ടുള്ള നിഷ്ഠയുമുപദേശിക്കപ്പെട്ടു.

ഒരു പുരുഷാർത്ഥത്തിന്നായിക്കൊണ്ട് ഒരേ പുരുഷനാൽതന്നെ ജ്ഞാനവും കർമ്മവും കൂടി ഒന്നായി അനുഷ്ഠിക്കപ്പെടേണമെന്നാണ് ഗീതയിൽ ഭഗവാൻ ഇതേവരെ ഉപദേശിച്ചിട്ടുള്ളതും ഇനി ഉപദേശിക്കുവാൻപോകുന്നതുമെങ്കിൽ, വേദങ്ങളിൽ പറയപ്പെട്ടിട്ടുള്ളതും ഭഗവാൻെറ അഭിപ്രായവുമപ്രകാരംതന്നെയാണ് എങ്കിൽ, പിന്നെ എങ്ങിനെയാണ് ഭഗവാൻ, തന്നെ ആശ്രയിച്ചിരിക്കുന്ന പ്രിയശിഷ്യനായ അർജ്ജുനനായിക്കൊണ്ടു കർമ്മം ജ്ഞാനം എന്ന രണ്ടു നിഷ്ഠക

---

* [ശ-സ] സകലവേദാന്തങ്ങളെക്കൊണ്ടും യാതൊന്നാണ് താൽപര്യേണ പ്രതിപാദിക്കപ്പെടുന്നത് അതു സാംഖ്യം—നിർവിശേഷമായിരിക്കുന്ന പരബ്രഹ്മം. ആ ബ്രഹ്മത്തെ ആത്മതേന ആരറിയുന്നുവോ അവർ സാംഖ്യന്മാർ—ബ്രഹ്മജ്ഞാനികൾ എന്നർത്ഥം.

1 യാതൊന്നുകൊണ്ടു ബ്രഹ്മവിത്ത് ബ്രഹ്മത്തോട് ഏകീകരിക്കപ്പെടുന്നുവോ അതു യോഗം—ജ്ഞാനംതന്നെ യോഗമായതു ജ്ഞാനയോഗം—'ഈ കാണുന്ന സകലവും ഞാനും ബ്രഹ്മം തന്നെയാണ്' എന്നിങ്ങിനെ ബ്രഹ്മാകാരവൃത്ത്യാ നിശ്ചലമായിട്ടുള്ള സ്ഥിതി.

2 യാതൊന്നുകൊണ്ടാണ് അഭ്യുദയം പ്രാപിക്കപ്പെടുന്നത് അത് യോഗം. കർമ്മംതന്നെ യോഗമായതു കർമ്മയോഗം. അപ്രകാരമുള്ള കർമ്മയോഗംകൊണ്ടുള്ള നിഷ്ഠ.

ളെ രണ്ടു പ്രത്യേക അധികാരികൾക്കായിട്ടെന്നിങ്ങിനെ ഉപദേശിച്ചതു്? അല്ലെങ്കിൽ, 'ജ്ഞാനത്തേയും കർമ്മത്തേയും രണ്ടിനേയും കേട്ടിട്ടു് അർജ്ജുനൻ സ്വയമായി രണ്ടിനേയുമൊന്നിച്ചു് അനുഷ്ഠിച്ചുകൊള്ളും. എന്നാൽ അന്യന്മാർക്ക ഞാൻ, അവ ഭിന്നപുരുഷന്മാരാൽ അനുഷ്ഠിക്കപ്പെടേണ്ടതാണെന്നു് ഉപദേശിച്ചുകൊള്ളാം' എന്നാണ് ഭഗവന്മതമെന്നു കല്പിക്കുന്നുവെങ്കിൽ അതും ശരിയല്ല. എന്തെന്നാൽ, അപ്പോൾ ഭഗവാൻ രാഗദ്വേഷാദികളോടുകൂടിയവനായും തന്നിമിത്തം പ്രമാണമല്ലാതായും കല്പിക്കപ്പെടേണ്ടിവരും. അതും യുക്തമല്ല. അതിനാൽ യാതൊരു യുക്തികൊണ്ടും ജ്ഞാനകർമ്മസമുച്ചയം പാടുള്ളതല്ല.

[ശ-സ] നീ പറഞ്ഞതു് ശരിതന്നെയാണ്. അതു നിന്റെ ബുദ്ധിദോഷംതന്നെയാണ്. എന്തെന്നാൽ, ഞാൻ പറഞ്ഞതിന്റെ താൽപര്യം നീ നല്ലവണ്ണം മനസ്സിലാക്കിയില്ല. വിദ്യാബുദ്ധിശക്ത്യവസ്ഥകളെ നല്ലവണ്ണം വിചാരിച്ചുനോക്കുമ്പോൾ നിനക്കു കർമ്മത്തിൽത്തന്നെയാണ് അധികാരം, സന്യാസത്തിലല്ല, എന്നു വരുന്നു. അതുകൊണ്ടാണ് നിനക്കു കർമ്മത്തിൽത്തന്നെയാണ് അധികാരം എന്നു ഞാൻ പറഞ്ഞതു്. എങ്കിലും ചിത്തശുദ്ധിദ്വാരാ ജ്ഞാനസിദ്ധിക്കായിക്കൊണ്ടു ഫലാപേക്ഷകൂടാതെ കർമ്മം ചെയ്യാലും എന്നു സൂചിപ്പിക്കുന്നതിന്നുവേണ്ടിയാണ് 'ബുദ്ധൌ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ' എന്നു പറഞ്ഞതു്. അല്ലാതെ, കർമ്മത്തെ ഉപേക്ഷിച്ചു ബുദ്ധിയെ മാത്രമാശ്രയിക്കണമെന്നോ, അല്ലെങ്കിൽ രണ്ടും ചെയ്യണമെന്നോ, അല്ല ഞാൻ പറഞ്ഞതിന്റെ താൽപര്യം. എന്തെന്നാൽ അവ രണ്ടും ഒരേ പുരുഷനാൽ അനുഷ്ഠിക്കപ്പെടുവാനസാദ്ധ്യമാകുന്നു. ഇതിനെ 'ഏഷാ തേഭിഹിതാ സാംഖ്യേ' എന്നിങ്ങിനെ മുമ്പുതന്നെ സൂചിപ്പിച്ചിട്ടുണ്ട്. ഈ അർത്ഥത്തെയാണ് ഭഗവാൻ ഇവിടെ ഒന്നുകൂടി പറയുന്നതു്.

അദ്ധ്യായാരംഭത്തിൽ (൩. ൧) അർജ്ജുനൻ പറഞ്ഞിട്ടുള്ള കർമ്മത്തിനേക്കാൾ ബുദ്ധിക്കുള്ള ശ്രേഷ്ഠത്വം ശരിതന്നെയാണ്. എന്തെന്നാൽ, ഒന്നുകൊണ്ടും അതു നിഷേധിച്ചിട്ടില്ല. രണ്ടുവിധനിഷ്ഠകൾ രണ്ടധികാരികൾക്കായി വിധിക്കപ്പെട്ടിട്ടുള്ളതുകൊണ്ടു ജ്ഞാനനിഷ്ഠ സന്യാസികളാൽ മാത്രം അനുഷ്ഠിക്കപ്പെടേണ്ടതാകുന്നു. ഭഗവാന്റെ അഭിപ്രായവുമിതുതന്നെയാണെന്നറിയപ്പെടുന്നു. 'സംസാരബന്ധത്തെ ഉണ്ടാക്കുന്ന കർമ്മത്തിൽ അങ്ങു് എന്നെ പ്രവർത്തിപ്പിക്കുന്നുവല്ലേ' എന്നു വിഷാദിച്ചു് അർജ്ജുനൻ കർമ്മം ചെയ്യുകയില്ല എന്നു കണ്ടിട്ടു ഭഗവാൻ പറയുന്നു:—'ന കർമ്മണാമനാരംഭാൽ' എന്നു്. അല്ലെങ്കിൽ, മുമ്പിൽ പറഞ്ഞതും ഈ ശ്ലോകാർത്ഥവും തമ്മിലുള്ള സംബന്ധത്തെ ഇങ്ങിനെ കാണിക്കാം.

ജ്ഞാനകർമ്മനിഷ്ഠകൾ അന്യോന്യവിരുദ്ധങ്ങളാകയാൽ അവ രണ്ടുംകൂടി ഒരേ പുരുഷനാൽ ഒരേ സമയത്തു് അനുഷ്ഠിക്കപ്പെടുവാൻ അസാദ്ധ്യമാകുന്നു. ഇതുകൊണ്ടു് അവ അന്യോന്യസഹായം കൂടാതെ വെവ്വേറെ പുരുഷാർത്ഥത്തിന്നു ഹേതുവായി ഭവിക്കുന്നുവെന്നു വരുന്നു. എന്നാൽ പരമാർത്ഥമെങ്ങിനെയെന്നാൽ, കർമ്മനിഷ്ഠ ജ്ഞാനനിഷ്ഠയ്ക്കു ഹേതുവായി ഭവിക്കുന്നുവെന്ന കാരണത്താൽ അതു പുരുഷാർത്ഥഹേതുവായി ഭവിക്കുന്നു. അല്ലാതെ, സ്വാതന്ത്ര്യമായി അതു പുരുഷാർത്ഥത്തിന്നു ഹേതുവാകുന്നില്ല. എന്നാൽ, കർമ്മനിഷ്ഠയാകുന്ന ഉപായത്താൽ ലഭിക്കപ്പെടുന്ന ജ്ഞാനനിഷ്ഠ അന്യസഹായം കൂടാതെ സ്വാതന്ത്ര്യേണ പുരുഷാർത്ഥഹേതുവായി ഭവിക്കുന്നു. ഈ അർത്ഥത്തെ കാണിപ്പാൻവേണ്ടി ഭഗവാൻ പറയുന്നു:—

൪. ന കർമ്മണാമനാരംഭാന്നൈഷ്കർമ്മ്യം പുരുഷോശ്നുതേ
ന ച സംന്യസനാദേവ സിദ്ധിം സമധിഗച്ഛതി.

പുരുഷഃ=പുരുഷൻ, കർമ്മണാം=കർമ്മങ്ങളുടെ, അനാരംഭാൽ=അനനുഷ്ഠാനംകൊണ്ടു (ചെയ്യായ്കകൊണ്ടു്), നൈഷ്കർമ്മ്യം*=ജ്ഞാനത്തെ, ന അശ്നുതേ=പ്രാപിക്കുന്നില്ല. സംന്യ

* [ശ-സ] എവിടെ കർമ്മമില്ലയോ അതു നിഷ്കർമ്മം=ബ്രഹ്മം. നിഷ്കർമ്മത്തിന്റെ ഭാവം നൈഷ്കർമ്മ്യം=നിഷ്ക്രിയ—ബ്രഹ്മാത്മനാവസ്ഥാനലക്ഷണമായിരിക്കുന്ന മുക്തി എന്നർത്ഥം.

സനാൽ ഏവ=(ചിത്തശുദ്ധികൂടാതെ) കൎമ്മത്തെ തീരെ വിടുന്നതുകൊണ്ട്, സിദ്ധിം=മോക്ഷ ത്തെ, ന ച സമധിഗച്ഛതി=പ്രാപിക്കുന്നതുമില്ല.

ഒരുവൻ കൎമ്മങ്ങളെ അനുഷ്ഠിക്കാതിരുന്നാൽ ജ്ഞാനത്തെ പ്രാപിക്കു ന്നില്ല. ചിത്തശുദ്ധികൂടാതെ കൎമ്മത്തെ തീരെ ഉപേക്ഷിച്ചാൽ മോക്ഷത്തെ പ്രാപിക്കുന്നതുമില്ല.

(ശം-ഭാ) കൎമ്മങ്ങൾ യജ്ഞാദിക്രിയകളാകുന്നു. ഈ ജന്മത്തിലോ ജന്മാ ന്തരത്തിലോ അവയുടെ അനുഷ്ഠാനംകൊണ്ടു (ഒരുവന്റെ) പൂൎവ്വകൃതപാപങ്ങൾ നശിക്കുന്നു. തന്നിമിത്തം മനഃശുദ്ധിക്ക് അവ കാരണമായി ഭവിക്കുന്നു. തൽകാ രണത്താൽ ജ്ഞാനോൽപത്തിദ്വാരേണ ജ്ഞാനനിഷ്ഠയ്ക്കും അവ കാരണമായിഭ വിക്കുന്നു. മഹാഭാരതത്തിൽ ഈ വിഷയത്തെപ്പററി ഇങ്ങിനെ പറയുന്നു—"ജ്ഞാ നമുൽപദ്യതേ പുംസാം ക്ഷയാൽ പാപസ്യ കൎമ്മണഃ, യഥാദൎശതലപ്രഖ്യേ പശ്യ ത്യാത്മാനമാത്മനി=പാപകൎമ്മത്തിന്റെ ക്ഷയം വന്നാൽ മനുഷ്യനു ജ്ഞാനമു ണ്ടാകുന്നു. അപ്പോൾ ആത്മാവിനെ ആത്മാവിൽ, ഒരു കണ്ണാടിയിൽ എന്നപോ ലെ, കാണുന്നു" (ശാ. ൨൦൪. ൮). അതുകൊണ്ടു മനുഷ്യൻ കൎമ്മമനുഷ്ഠിക്കാതി രുന്നാൽ അവന്നു നിഷ്കൎമ്മഭാവം, അല്ലെങ്കിൽ കൎമ്മശൂന്യത, അതായതു ജ്ഞാന യോഗംകൊണ്ടുള്ള നിഷ്ഠ—നിഷ്ക്രിയമായ ആത്മസ്വരൂപത്തോടുകൂടിത്തന്നെ യുള്ള സ്ഥിതി—സിദ്ധിക്കുന്നതല്ല. 'കൎമ്മം ചെയ്യാഞ്ഞാൽ ഒരുവൻ നൈഷ്ക ൎമ്മ്യത്തെ പ്രാപിക്കുന്നില്ല' എന്നു പറഞ്ഞതുകൊണ്ടു കൎമ്മം ചെയ്താൽ നൈഷ്ക ൎമ്മ്യസിദ്ധി ഉണ്ടാകുന്നുവെന്നു വരുന്നു. കൎമ്മമനുഷ്ഠിക്കാതിരുന്നാൽ ഒരുവൻ എ ന്തുകൊണ്ടു നൈഷ്കൎമ്മ്യത്തെ പ്രാപിക്കുന്നില്ല, എന്ന ചോദ്യത്തിനുത്തരം—എ ന്തെന്നാൽ, കൎമ്മാനുഷ്ഠാനം നൈഷ്കൎമ്മ്യസിദ്ധിക്കു സാധനമാകുന്നു. ഉപായം (സാധനം) കൂടാതെ ഉപേയം (സാദ്ധ്യം) ഉണ്ടാകുന്നില്ല എന്നതു നിശ്ചയമാണ്. കൎമ്മയോഗം നൈഷ്കൎമ്മ്യലക്ഷണമായ ജ്ഞാനയോഗത്തിന്ന് ഉപായമാകുന്നുവെ ന്നു ശ്രുതിയും ഗീതാശാസ്ത്രവും നമ്മെ പഠിപ്പിക്കുന്നു. ഇതിന്നു പ്രമാണമായിട്ടു ള്ള ശ്രുതിവാക്യം താഴെ ചേൎക്കുന്നു—"തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന........=ബ്രാഹ്മണർ വേദാദ്ധ്യയനംകൊണ്ടും യജ്ഞാദിക ൎമ്മംകൊണ്ടും ഇതിനെ (ഈ ആത്മാവിനെ) അറിവാനിച്ഛിക്കുന്നു". (ബൃ. ആ. ഉ. ൪. ൪. ൨൨). ഈ വാക്യത്തിൽ കൎമ്മയോഗം വേദ്യമായിരിക്കുന്ന ആത്മാവി നെ പ്രാപിപ്പാനുള്ള ഉപായമായി പറയപ്പെടുന്നു. ഇവിടേയും (ഗീതയിൽ) താ ഴെ കാണിക്കുന്ന ഭാഗങ്ങളെക്കൊണ്ടു കൎമ്മയോഗത്തിന്നു ജ്ഞാനയോഗോപായ ത്വം പ്രതിപാദിക്കപ്പെടുന്നു: 'സന്ന്യാസസ്തു മഹാബാഹോ ദുഃഖമാപ്തുമയോ ഗതഃ' (൫. ൬). 'യോഗിനഃ കൎമ്മ കുൎവ്വന്തി സംഗം ത്യക്ത്വാത്മശുദ്ധയേ' (൫. ൧൧). 'യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം' (൧൮. ൫).

പൂൎവ്വപക്ഷം—'ഒരുവൻ സകലപ്രാണികൾക്കും അഭയത്തെ കൊടുത്തു നൈഷ്കൎമ്മ്യത്തെ ആചരിക്കണം' എന്ന സ്മൃതിവാക്യംകൊണ്ടു കൎത്തവ്യകൎമ്മങ്ങ

ളുടേയും സന്യാസംകൊണ്ടാണ് നൈഷ്ക്കൎമ്മ്യപ്രാപ്തി എന്നു കാണിക്കുന്നു. ലോകത്തിൽ (നമ്മുടെ അനുഭവംകൊണ്ടും) കൎമ്മം ചെയ്യാതിരുന്നാൽ (ഒരുവൻ) കൎമ്മശൂന്യതയെ പ്രാപിക്കുന്നു എന്നതു പ്രസിദ്ധമാണല്ലോ. അതിനാൽ നൈഷ്ക്കൎമ്മ്യത്തെ ഇച്ഛിക്കുന്നവൎക്കു കൎമ്മാനുഷ്ഠാനമെന്തിനാകുന്നു?

ഇതിന്നു സമാധാനം ഭഗവാൻ പറയുന്നു—ജ്ഞാനരഹിതമായ കേവലം കൎമ്മപരിത്യാഗംകൊണ്ടുമാത്രം ഒരുവൻ നൈഷ്ക്കൎമ്മ്യലക്ഷണമായ സിദ്ധിയെ—ജ്ഞാനയോഗംകൊണ്ടുള്ള നിഷ്ഠയെ—പ്രാപിക്കുന്നതല്ല.

ജ്ഞാനശൂന്യമായ കേവലം കൎമ്മസന്യാസംകൊണ്ടുമാത്രം നൈഷ്ക്കൎമ്മ്യസിദ്ധിയെ ഒരുവൻ എന്തുകൊണ്ടു പ്രാപിക്കുന്നില്ല എന്ന ചോദ്യത്തിന്നു സമാധാനം താഴെ പറയുന്നു:—

൫. ന ഹി കശ്ചിൽ ക്ഷണമപി ജാതു തിഷ്ഠത്യകൎമ്മകൃൽ
കാൎയ്യതേ ഹ്യവശഃ കൎമ്മ സൎവ്വഃ പ്രകൃതിജൈൎഗ്ഗുണൈഃ.

ജാതു=ഒരിക്കലും, ക്ഷണം അപി=ഒരു നിമിഷംപോലും, കശ്ചിൽ=ഒരുവനും (ജ്ഞാനിയാകട്ടെ അജ്ഞാനിയാകട്ടെ), അകൎമ്മകൃൽ=കൎമ്മംചെയ്യാതെ, ന ഹി തിഷ്ഠതി= ഇരിക്കുന്നില്ല. ഹി=എന്തുകൊണ്ടെന്നാൽ, പ്രകൃതിജൈഃ=സ്വഭാവത്തിൽനിന്നുണ്ടാകുന്ന, ഗുണൈഃ=രാഗദ്വേഷാദിഗുണങ്ങളാൽ, സൎവ്വഃ=സകലജനങ്ങളും, അവശഃ=അസ്വതന്ത്രന്മാരായിട്ട്, കൎമ്മ=കൎമ്മം, കാൎയ്യതേ=ചെയ്യിക്കപ്പെടുന്നു (കൎമ്മത്തിൽ പ്രവൎത്തിപ്പിക്കപ്പെടുന്നു.)

ഒരിക്കലും ഒരു നിമിഷംപോലും ഒരുവനും കൎമ്മം ചെയ്യാതിരിക്കുന്നില്ല. എന്തെന്നാൽ, സ്വഭാവത്തിൽനിന്നുണ്ടാകുന്ന രാഗദ്വേഷാദിഗുണങ്ങളാൽ സകലജനങ്ങളും അസ്വതന്ത്രന്മാരായിട്ടു കൎമ്മത്തിൽ പ്രവൎത്തിക്കുന്നു.

(ശം-ഭാ) ആരും ഒരിക്കലും ഒരു സമയത്തും കൎമ്മം ചെയ്യാതിരിക്കുന്നില്ല. എന്തെന്നാൽ, എല്ലാവരും — അജ്ഞാനികളായ സകലപ്രാണികളും—പ്രകൃതിയിൽനിന്നുത്ഭവിച്ചിട്ടുള്ള സത്വരജസ്തമോഗുണങ്ങളാൽ അവശന്മാരായിട്ടു കൎമ്മത്തെ നിൎബ്ബന്ധമായി ചെയ്യേണ്ടിവരുന്നു. 'എല്ലാവരും' എന്നതിന്ന് 'അജ്ഞാനികളായ സകലപ്രാണികളും' എന്നൎത്ഥം. എന്തെന്നാൽ, 'ഗുണൈൎയ്യോ ന വിചാല്യതേ=ഗുണങ്ങളാൽ യാതൊരുവൻ ചലിപ്പിക്കപ്പെടുന്നില്ലയോ' (അ. ൧൪. ശ്ലോ. ൨൩) എന്ന വാക്യംകൊണ്ടു വിവേകികളെ വേർതിരിച്ചു പറയുന്നുണ്ട്. അതിനാൽ അജ്ഞാനികൾക്കുതന്നെയാണ് കൎമ്മയോഗം; ജ്ഞാനികൾക്കല്ല. സ്വതേ ചലനമില്ലാത്തവരും ത്രിഗുണങ്ങളാൽ ചലിപ്പിക്കപ്പെടാത്തവരുമായ ജ്ഞാനികൾക്കു കൎമ്മയോഗം യുക്തമല്ല. 'വേദാവിനാശിനം........' (അ. ൨. ശ്ലോ. ൨൧) എന്ന ദിക്കിലും ഇപ്രകാരംതന്നെയാണ് നാം വ്യാഖ്യാനിച്ചിരിക്കുന്നത്.

ആത്മാവിനെ അറിയാത്തവൻ കൎത്തവ്യകൎമ്മത്തെ ചെയ്യാതിരിക്കുന്നതു ശരിയല്ലെന്നു ഭഗവാൻ പറയുന്നു—

൬. കൎമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാൎത്ഥാൻ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ.

കമ്മേന്ദ്രിയാണി=വാക്പാണ്യാദികമ്മേന്ദ്രിയങ്ങളെ, സംയമ്യ=അടക്കീട്ട്, യഃ=എവൻ, മനസാ=മനസ്സുകൊണ്ട്, ഇന്ദ്രിയാത്ഥാൻ=(ഭഗവദ്ധ്യാനത്തെ ചെയ്യാതെ) വിഷയങ്ങളെ, സ്മരൻ ആസ്തേ=വിചാരിച്ചുകൊണ്ടിരിക്കുന്നുവോ, വിമൂഢാത്മാ=വിവേകശൂന്യനായ, സഃ=അവൻ, മിഥ്യാചാരഃ=ദാംഭികൻ (കപടമായി ആചരിക്കുന്നവൻ) എന്ന്, ഉച്യതേ=പറയപ്പെടുന്നു.

യാതൊരുവൻ കമ്മേന്ദ്രിയങ്ങളെ അടക്കി മനസ്സുകൊണ്ടു വിഷയങ്ങളെ വിചാരിച്ചുകൊണ്ടിരിക്കുന്നുവോ വിവേകശൂന്യനായ അവൻ കപടാചാരനെന്നു പറയപ്പെടുന്നു.

(ശം-ഭാ) കമ്മേന്ദ്രിയങ്ങൾ=ഹസ്താദികൾ; വിമൂഢാത്മാ=മോഹിക്കപ്പെട്ടിരിക്കുന്ന അന്തഃകരണത്തോടുകൂടിയവൻ; മിത്ഥ്യാചാരൻ=പാപാചാരൻ. ശേഷം സ്പഷ്ടം.

എന്നാൽ—

൭. യസ്ത്വിന്ദ്രിയാണി മനസാ നിയമ്യാരഭതേജ്ജുന
കമ്മേന്ദ്രിയൈഃ കമ്മയോഗമസക്തഃ സ വിശിഷ്യതേ.

യഃ തു=യാതൊരുവനാകട്ടെ, ഇന്ദ്രിയാണി=ജ്ഞാനേന്ദ്രിയങ്ങളെ, മനസാ നിയമ്യ=മനസ്സുകൊണ്ടടക്കീട്ട് (ഈശ്വരപരമാക്കിച്ചെയ്തിട്ട്), കമ്മേന്ദ്രിയൈഃ=കമ്മേന്ദ്രിയങ്ങളെക്കൊണ്ട്, കമ്മയോഗം=കമ്മയോഗത്തെ (കമ്മയോഗമായിരിക്കുന്ന ഉപായത്തെ), അസക്തഃ=ഫലാപേക്ഷകൂടാതെ, ആരഭതേ=അനുഷ്ഠിക്കുന്നുവോ, ഹേ അജ്ജുന=അല്ലയോ അജ്ജുന, സഃ=അവൻ, വിശിഷ്യതേ=വിശിഷ്ടനായി ഭവിക്കുന്നു.

എന്നാൽ യാതൊരുവൻ ജ്ഞാനേന്ദ്രിയങ്ങളെ മനസ്സുകൊണ്ടടക്കി കമ്മേന്ദ്രിയങ്ങളെക്കൊണ്ട് കമ്മയോഗത്തെ ഫലാപേക്ഷകൂടാതെ അനുഷ്ഠിക്കുന്നുവോ, ഹേ അജ്ജുന, അവൻ വിശിഷ്ടനായി ഭവിക്കുന്നു. (മനഃശുദ്ധിദ്വാരേണ അവൻ ജ്ഞാനവാനായി ഭവിക്കുന്നുവെന്നത്ഥം.)

(ശം-ഭാ) കമ്മത്തിൽ മാത്രമധികാരിയായിരിക്കുന്ന അജ്ഞൻ വാക്പാണ്യാദികളെക്കൊണ്ട് ഫലാപേക്ഷകൂടാതെ കമ്മയോഗത്തെ അനുഷ്ഠിക്കുന്നുവെങ്കിൽ അവൻ മിത്ഥ്യാചാരനായിരിക്കുന്നവനേക്കാൾ വിശിഷ്ടനായി ഭവിക്കുന്നു.

[ശ-സ] ആത്മജ്ഞാനശൂന്യനായിട്ടുള്ള മുമുക്ഷുവിന്നു കമ്മസന്യാസത്തേക്കാൾ കമ്മയോഗം തന്നെയാണ് ശ്രേഷ്ഠമെന്നു പറയുന്നു—യസ്ത്വിതി.

അതുഹേതുവായിട്ട്—

൮. നിയതം കുരു കമ്മ ത്വം കമ്മ ജ്യായോ ഹ്യകമ്മണഃ
ശരീരയാത്രാപി ച തേ ന പ്രസിധ്യേദകമ്മണഃ.

നിയതം=നിത്യമായ (നിത്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള), കമ്മ=കമ്മത്തെ, ത്വം=നീ, കുരു=ചെയ്താലും. ഹി=എന്തുകൊണ്ടെന്നാൽ, അകമ്മണഃ=കമ്മം ചെയ്യാതിരിക്കുന്നതിനേക്കാൾ, കമ്മ=കമ്മം ചെയ്യുന്നത്, ജ്യായഃ=അധികം ശ്രേഷ്ഠമാകുന്നു. അകമ്മണഃ=സവ്വകമ്മശൂന്യനായിരിക്കുന്ന, തേ=നിനക്ക്, ശരീരയാത്രാ അപി ച=ശരീരസംരക്ഷണവുംകൂടി (ശരീരനിവ്വാഹവും കൂടി), ന പ്രസിധ്യേൽ=സാധിക്കുകയില്ല.

നിത്യമായ കർമ്മത്തെ നീ ചെയ്താലും. എന്തെന്നാൽ, കർമ്മം ചെയ്യാതിരിക്കുന്നതിനേക്കാറം കർമ്മം ചെയ്യുന്നതാണ് അധികം ശ്രേഷ്ഠം. കർമ്മം ചെയ്യാഞ്ഞാൽ നിന്റെ ദേഹസംരക്ഷണംകൂടി നിനക്കു സാധിക്കുകയില്ല.

(ശം-ഭാ) ഒരുവനു വിധിക്കപ്പെട്ടിട്ടുള്ളതും, ശാസ്ത്രോക്തമായിട്ടുള്ളതും, ഇന്ന ഫലത്തെ കൊടുക്കുമെന്നു ശ്രുതിയിൽ പറയപ്പെടാത്തതുമായതാണ് നിത്യകർമ്മം. ആ നിയതകർമ്മത്തെ ഹേ അർജ്ജുന, നീ ചെയ്താലും. എന്തെന്നാൽ, കർമ്മം ഫലത്തോടുകൂടിയതാകയാൽ, അകർമ്മത്തേക്കാറം ശ്രേഷ്ഠമാകുന്നു. കർമ്മം ചെയ്യാതിരുന്നാൽ നിന്റെ ശരീരസ്ഥിതികൂടി സാധിക്കുകയില്ല. അതിനാൽ കർമ്മം ചെയ്താലും ചെയ്യാഞ്ഞാലുമുള്ള വ്യത്യാസം നമ്മുടെ അനുഭവത്തിൽതന്നെ ദൃഷ്ടമാണല്ലോ.

[ശ-സ] മുമുക്ഷുവായവൻ നൈഷ്കർമ്മ്യസിദ്ധിക്കും മിഥ്യാചാരത്വാദിയിൽനിന്നുള്ള നിവൃത്തിക്കുംവേണ്ടി കർമ്മം അവശ്യം ചെയ്യേണ്ടതാണ് എന്നു സൂചിപ്പിക്കുന്നതിന്നായി പറയുന്നു—നിയതമിതി.

വിഹിതകർമ്മങ്ങളെ അനുഷ്ഠിച്ച് അതുകൊണ്ടു പ്രാപ്തമായിരിക്കുന്ന ചിത്തശുദ്ധികൊണ്ട് അപരോക്ഷലക്ഷണമായിരിക്കുന്ന ആത്മജ്ഞാനത്തെ സമ്പാദിച്ച് ആത്മാവിനെ ദുഃഖസാഗരത്തിൽനിന്ന് ഉദ്ധരിച്ചാലും. 'ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേൽ' എന്ന് (ഗീതയിൽതന്നെ) പറഞ്ഞിരിക്കുന്നതിനാൽ ആത്മാവിന്റെ മോക്ഷത്തിന്നായിക്കൊണ്ടുതന്നെ കർമ്മം ചെയ്യണമെന്നർത്ഥം.

കർമ്മം ബന്ധകരമാകയാൽ ചെയ്യപ്പെടേണ്ട എന്നു വിചാരിക്കുന്നുവെങ്കിൽ അതും ശരിയല്ല. എങ്ങിനെയെന്നാൽ:—

൯. യജ്ഞാർത്ഥാൽ കർമ്മണോന്യത്ര ലോകോയം കർമ്മബന്ധനഃ
തദർത്ഥം കർമ്മ കൌന്തേയ മുക്തസംഗഃ സമാചര.

യജ്ഞാർത്ഥാൽ=ഈശ്വരാരാധനാർത്ഥമായ, കർമ്മണഃ=കർമ്മത്തിൽനിന്ന്, അന്യത്ര=അന്യമായ കാമ്യകർമ്മത്തിൽ (പ്രവർത്തിക്കുന്ന), അയം ലോകഃ=ഈ ലോകം, കർമ്മബന്ധനഃ=കർമ്മത്താൽ ബന്ധിക്കപ്പെട്ടവരാകുന്നു. (അതഃ)=ഇതുഹേതുവായിട്ടു, തദർത്ഥം=ഈശ്വരാരാധനാർത്ഥമായി, കർമ്മ=കർമ്മത്തെ, ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, മുക്തസംഗഃ=നിഷ്കാമനായിട്ട്, സമാചര=നല്ലവണ്ണം ചെയ്യുക.

ഈശ്വരാരാധനാർത്ഥമായ കർമ്മത്തിൽനിന്ന് (അതൊഴിച്ചുള്ള) അന്യമായ കാമ്യകർമ്മങ്ങളാൽ ഈ ലോകം ബന്ധിക്കപ്പെടുന്നു. അതിനാൽ ഈശ്വരാരാധനാർത്ഥമായി കർമ്മത്തെ, ഹേ അർജ്ജുന, നിഷ്കാമനായിട്ടു നല്ലവണ്ണം ചെയ്താലും.

(ശം-ഭാ) 'യജ്ഞോ വൈ വിഷ്ണുഃ' (തൈത്തിരീയസംഹിത. ൧. ൭. ൪) എന്ന ശ്രുതിവാക്യപ്രകാരം 'യജ്ഞ' ശബ്ദത്തിന് ഇവിടെ ഈശ്വരൻ എന്നർത്ഥമാകുന്നു. അദ്ദേഹത്തിനായിക്കൊണ്ടു ചെയ്യപ്പെടുന്ന കർമ്മത്തിൽനിന്ന് അന്യമായ കർമ്മത്താൽ ഈ ലോകം—കർമ്മത്തിന്നു മാത്രമധികാരിയായ ഈ ലോകം—ബന്ധിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഈശ്വരാർത്ഥമായി ചെയ്യപ്പെടുന്ന കർമ്മത്താൽ ബന്ധിക്കപ്പെടുന്നില്ല. അതിനാൽ ഹേ കൌന്തേയ, കർമ്മഫലത്തിൽ

സംഗവജ്ജിതനായിട്ട് ഈശ്വരാരാധനാത്ഥമായി കമ്മത്തെ നല്ലവണ്ണം ചെ യ്താലും.

താഴെ പറയുന്ന സംഗതികൾകൊണ്ടും അധികാരിയായവൻ കമ്മം ചെയ്യേണ്ടതാകുന്നു.

൧൦. സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ
അനേന പ്രസവിഷ്യധ്വമേഷ വോസ്ത്വിഷ്ടകാമധുക്.

പ്രജാപതിഃ=ബ്രഹ്മാവ്, സഹയജ്ഞാഃ=യജ്ഞാധികാരികളായ (ബ്രാഹ്മണർ മുത ലായ), പ്രജാഃ=പ്രജകളെ, പുരാ=ആദികാലത്തിൽ (സൃഷ്ടികാലത്തിൽ), സൃഷ്ട്വാ=സൃഷ്ടിച്ചി ട്ട്, അനേന=ഈ യജ്ഞംകൊണ്ട്, പ്രസവിഷ്യധ്വം=നിങ്ങൾ മേല്ക്കുമേൽ വദ്ധിച്ചാലും. ഏഷഃ=ഈ യജ്ഞം, വഃ=നിങ്ങൾക്കു, ഇഷ്ടകാമധുക്=ഇഷ്ടഭോഗങ്ങളെ തരുന്നതായി, അ സ്തു (ഇതി)=ഭവിക്കട്ടെ എന്ന്, ഉവാച=പറഞ്ഞു.

ആദികാലത്തിൽ ബ്രഹ്മാവ് പ്രജകളെ യജ്ഞാധികാരികളായി സൃഷ്ടി ച്ചിട്ട് (അവരോടു) ഇപ്രകാരം പറഞ്ഞു:—'ഈ യജ്ഞംകൊണ്ടു നിങ്ങൾ മേല്ക്കു മേൽ വദ്ധിച്ചാലും. എന്തെന്നാൽ, ഈ യജ്ഞം നിങ്ങൾക്ക് ഇഷ്ടഭോഗങ്ങളെ തരുന്നതായി ഭവിക്കട്ടെ'.

(ശം-ഭാ) പ്രജകളുടെ സ്രഷ്ടാവായ ബ്രഹ്മാവ് പണ്ടു സൃഷ്ടിയുടെ ആദി കാലത്തിൽ യജ്ഞസഹിതന്മാരായ പ്രജകളെ—മൂന്നു വണ്ണങ്ങളെ—ഉൽപാദി പ്പിച്ചിട്ട് ഇപ്രകാരം പറഞ്ഞു:—'ഈ യജ്ഞംകൊണ്ടു നിങ്ങൾ വൃദ്ധിയെ പ്രാപി ച്ചാലും. ഈ യജ്ഞം നിങ്ങൾക്ക് ഇഷ്ടകാമധുക്കായി ഭവിക്കട്ടെ—അഭീഷ്ടങ്ങ ളായ പല വിശേഷങ്ങളെ തരുന്നതായി ഭവിക്കട്ടെ'.

യജ്ഞംകൊണ്ട് ഇതെങ്ങിനെ സാധിക്കുന്നു?

൧൧. ദേവാൻ ഭാവയതാനേന തേ ദേവാ ഭാവയന്തു വഃ
പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ.

അനേന=ഈ യജ്ഞംകൊണ്ട്, ദേവാൻ=ദേവന്മാരെ, ഭാവയത=ഹവിർഭാഗം കൊണ്ടു വദ്ധിപ്പിച്ചാലും. തേ ദേവാഃ=ആ ദേവന്മാർ, വഃ=നിങ്ങളെ ഭാവയന്തു=മഴമുതലായ തുകൊണ്ട് അന്നോൽപത്തിയെ ചെയ്തു (വദ്ധിപ്പിക്കട്ടെ). പരസ്പരം=അന്യോന്യം (ദേവന്മാ രും നിങ്ങളും) ഭാവയന്തഃ=വദ്ധിപ്പിക്കുന്നവരായിട്ട്, പരം=ശ്രേഷ്ഠമായ, ശ്രേയഃ=അഭീഷ്ടമാ യിരിക്കുന്ന അത്ഥത്തെ, അവാപ്സ്യഥ=നിങ്ങൾ പ്രാപിക്കും.

ഈ യജ്ഞംകൊണ്ടു നിങ്ങൾ ദേവന്മാരെ വദ്ധിപ്പിച്ചാലും. ആ ദേവ ന്മാർ നിങ്ങളേയും വദ്ധിപ്പിക്കട്ടെ. ഇപ്രകാരം നിങ്ങൾ (രണ്ടുവകക്കാരും) അ ന്യോന്യം വദ്ധിപ്പിക്കുന്നവരായിട്ടു ശ്രേഷ്ഠമായ ശ്രേയസ്സിനെ പ്രാപിക്കും.

(ശം=ഭാ) ഈ യജ്ഞംകൊണ്ടു നിങ്ങൾ ഇന്ദ്രാദിദേവന്മാരെ വദ്ധിപ്പിച്ചാ ലും. ആ ദേവന്മാർ നിങ്ങളെ മഴ മുതലായതുകൊണ്ടു രക്ഷിക്കട്ടെ. ഇപ്രകാരം അന്യോന്യം അഭിവൃദ്ധിയെ ചെയ്യുന്നവരായിട്ടു നിങ്ങൾ ശ്രേയസ്സിനെ (സ്വഗ്ഗ ത്തെ) പ്രാപിക്കും. അല്ലെങ്കിൽ, മോക്ഷലക്ഷണമായ പരമായിരിക്കുന്ന ശ്രേയ സ്സിനെ ജ്ഞാനപ്രാപ്തിക്രമേണ നിങ്ങൾ പ്രാപിക്കും.

[ശ-സ] അനേന ദേവാൻ ഭാവയത=ശ്രൌതമായും സ്മാത്തമായുമുള്ള യജ്ഞങ്ങളെക്കൊണ്ടു നിങ്ങൾ ഇന്ദ്രാദിദേവന്മാരെ ചരുപുരോഡാശാദികളെക്കൊണ്ടു സന്തോഷിപ്പിച്ചാലും. തേ........വഃ=

അതുകൊണ്ടു സന്തുഷ്ടന്മാരായിരിക്കുന്ന ആ ദേവന്മാർ നിങ്ങളെ ഇഷ്ടാർത്ഥങ്ങളെ തന്നു രക്ഷിക്കട്ടെ. പരസ്പരം........അവാപ്സ്യഥ=ഇങ്ങിനെ അന്യോന്യം വർദ്ധിച്ചിട്ടു നിങ്ങൾ ദേവന്മാരുടെ പ്രസാദത്താൽ ചിത്തശുദ്ധിദ്വാരേണ സമ്യഗ്ജ്ഞാനത്തെ പ്രാപിച്ചു നിരതിശയാനന്ദലക്ഷണമായിരിക്കുന്ന കൈവല്യത്തെ പ്രാപിച്ചാലും എന്നർത്ഥം.

ഇവിടെ 'പരസ്പരം....അവാപ്സ്യഥ' എന്നു പറഞ്ഞതുകൊണ്ടു രണ്ടുവകക്കാർക്കും (ദേവന്മാർക്കും പ്രജകൾക്കും) പരമശ്രേയഃപ്രാപ്തിവിധിയുണ്ടെന്നു തോന്നും. എന്നാൽ സൂക്ഷ്മമാലോചിക്കുന്നതായാൽ പ്രജകൾക്കു മാത്രമേ ധർമ്മോപദേശവിഷയത്വമുള്ളു. അതിനാൽ ധർമ്മാനുഷ്ഠാനലഭ്യമായ പരമശ്രേയഃ പ്രാപ്തിയുമവർക്കുതന്നെയാണ്. അല്ലാതെ, അവരെ അനുഗ്രഹിക്കുന്ന ദേവന്മാർക്കല്ല എന്നറിയാവുന്നതാണ്. എന്തെന്നാൽ, അവർക്കുപദേശമാവശ്യമില്ല. അവരിൽ ജ്ഞാനം സ്വയമേവ ഉദിച്ചിരിക്കുന്നു. അവർ ജീവന്മുക്തന്മാരുമാകുന്നു. അതുഹേതുവായിട്ട്, ശ്രേയോവിധി അവർക്കു യോജിക്കുന്നതല്ല. അതിനാൽ സംഭാവനയിലാണ് 'പരസ്പര' പദത്തിന്റെ സമ്പന്ധം, പരമശ്രേയഃപ്രാപ്തിവിധിയിലല്ല, എന്നു ധരിക്കേണ്ടതാകുന്നു.

എന്നുതന്നെയല്ല—

൧൨. ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ ദാസ്യന്തേ യജ്ഞഭാവിതാഃ
തൈർദ്ദത്താനപ്രദായൈഭ്യോ യോ ഭുങ്ക്തേ സ്തേന ഏവ സഃ.

യജ്ഞഭാവിതാഃ=യജ്ഞങ്ങളെക്കൊണ്ട് ആരാധിക്കപ്പെട്ട, ദേവാഃ=ദേവന്മാർ, വഃ=നിങ്ങൾക്ക്, ഇഷ്ടാൻ ഭോഗാൻ=ഇഷ്ടങ്ങളായ ഭോഗങ്ങളെ, ദാസ്യന്തേ=തരും. ഹി=അതുകൊണ്ട്, തൈഃ=അവരാൽ (ദേവന്മാരാൽ), ദത്താൻ=ദത്തമായിട്ടുള്ള (അന്നാദിയെ), ഏഭ്യഃ=ഈ ദേവന്മാർക്ക്, അപ്രദായ=കൊടുക്കാതെ, യഃ=യാതൊരുവൻ, ഭുങ്ക്തേ=അനുഭവിക്കുന്നുവോ, സഃ=അവൻ, സ്തേനഃ ഏവ=കള്ളൻതന്നെ (ആകുന്നു).

(ബ്രഹ്മാവ് മനുഷ്യരോടായി പിന്നേയും പറയുന്നു)—യജ്ഞാദികളെക്കൊണ്ട് ആരാധിക്കപ്പെട്ട ദേവന്മാർ നിങ്ങൾക്ക് ഇഷ്ടഭോഗങ്ങളെ തരുന്നതാകുന്നു. അതിനാൽ, ദേവന്മാരാൽ നല്കപ്പെട്ടവയെ അവർക്ക് (പഞ്ചയജ്ഞാദികളെക്കൊണ്ട്) കൊടുക്കാതെ എവനാണ് അനുഭവിക്കുനാത് അവൻ കള്ളൻതന്നെയാകുന്നു.

(ശം–ഭാ) യജ്ഞങ്ങളെക്കൊണ്ടു സന്തോഷിക്കപ്പെട്ട ദേവന്മാർ നിങ്ങൾക്കു സ്ത്രീപശുപുത്രാദി ഇഷ്ടഭോഗങ്ങളെ തരുനാതാകുന്നു. യാതൊരുവനാണ് ആ ദേവന്മാർ കൊടുത്തിട്ടുള്ള ഭോഗങ്ങളെ അവർക്കു കൊടുക്കാതെ—അവരുടെ കടം വീട്ടാതെ—അനുഭവിക്കുന്നത്, സ്വന്ത ഇന്ദ്രിയങ്ങളേയും ദേഹത്തേയും മാത്രം പോഷിപ്പിക്കുന്നത്, അവൻ ദേവാദികളുടെ സ്വത്തിനെ അപഹരിച്ച കള്ളൻതന്നെയാകുന്നു.

എന്നാൽ എവർ—

൧൩. യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാൽ.

യജ്ഞശിഷ്ടാശിനഃ സന്തഃ=വൈശ്വദേവാദിയജ്ഞങ്ങളെ ദേവന്മാർക്കർപ്പണംചെയ്തു തച്ഛിഷ്ടമായ അന്നത്തെ ഭുജിക്കുന്ന സൽപുരുഷന്മാർ, സർവ്വകില്ബിഷൈഃ=പഞ്ചസൂനാദികൃതമായിരിക്കുന്ന സകലപാപങ്ങളാൽ, മുച്യന്തേ=മോചിക്കപ്പെടുന്നു. യേ തു=എന്നാൽ എവർ, ആത്മകാരണാൽ=തങ്ങൾക്കു ഭുജിപ്പാൻവേണ്ടിമാത്രം, പചന്തി=പാകംചെയ്യുന്നുവോ, തേ പാപാഃ=ആ ദുരാചാരന്മാർ, അഘം (ഏവ)=പാപത്തെത്തന്നെ, ഭുഞ്ജതേ=ഭുജിക്കുന്നു.

യജ്ഞങ്ങളെ ദേവന്മാൎക്കൎപ്പണംചെയ്തു തച്ഛിഷ്ടമായ അന്നത്തെ ഭുജിക്കു ന്ന സൽപുരുഷന്മാർ പഞ്ചസൂനാദികൃതമായ സകലപാപങ്ങളിൽനിന്നും മോചിക്കുന്നു. എന്നാൽ എവർ (വൈശ്വദേവാദ്യൎത്ഥമായിട്ടല്ലാതെ) തങ്ങൾക്കു ഭുജിപ്പാൻവേണ്ടിമാത്രം പാകംചെയ്യുന്നുവോ അങ്ങിനെയുള്ള ദുരാചാരന്മാർ പാപത്തെത്തന്നെ ഭുജിക്കുന്നു.

(ശം_ഭാ) യാതൊരുവർ ദേവയജ്ഞാദികളെ ചെയ്തു തച്ഛിഷ്ടമായ അമൃതാഖ്യമായ അന്നത്തെ ഭുജിക്കുന്നുവോ അവർ പഞ്ചസൂനാദികൃതമായ പാപങ്ങളിൽനിന്നും, അറിയാതെ ചെയ്യപ്പെട്ടന്ന മററനേകപാപങ്ങളിൽനിന്നും, മോചിക്കുന്നു. എന്നാൽ എവർ സ്വാത്മപരന്മാരായിട്ടു തങ്ങൾക്കുവേണ്ടിമാത്രം പാകംചെയ്യുന്നുവോ ആ പാപികൾ പാപത്തെത്തന്നെ ഭുജിക്കുന്നു.

ഈ ശ്ലോകത്തിൽ യജ്ഞശിഷ്ടമായ അന്നത്തെ ഭുജിക്കുന്നവൻ സകലപാപങ്ങളിൽനിന്നും മോചിക്കുന്നു എന്നു പറയുന്നു. ഇവിടെ 'യജ്ഞ'ശബ്ദത്തിന്നു ജ്യോതിഷ്ടോമാദിയജ്ഞങ്ങൾ എന്നുമാത്രം അൎത്ഥം ധരിച്ചാൽ പോര. മനുഷ്യർ നിത്യം ചെയ്യേണ്ടതായിട്ടുള്ള പഞ്ചയജ്ഞവും കൂടി പ്രധാനമാണെന്നു പറഞ്ഞതായി കാണിക്കുന്നു. എന്തെന്നാൽ 'സൎവ്വകിൽബിഷൈഃ' എന്ന പദത്തിന്നു പഞ്ചസൂനാദിപാപങ്ങൾ എന്നു (ശ്രീ), (ശം), (ശ_സ) അൎത്ഥം പറഞ്ഞിരിക്കുന്നതുകൊണ്ടു പഞ്ചയജ്ഞശേഷമുള്ള അന്നമെന്നും ധരിക്കേണ്ടതാകുന്നു. ഇതിന്നു പ്രമാണമായി സ്മൃതിയിൽനിന്ന് ഒരു ശ്ലോകം താഴെ ചേൎക്കുന്നു.

"കണ്ഡനീ പേഷണീ ചുല്ലീ ചോദകാദി ച മാജ്ജനീ
പഞ്ചസൂനാ ഗൃഹസ്ഥസ്യ പഞ്ചയജ്ഞാൽ പ്രണശ്യതി=ഉലയ്ക്കു മുതലായതുകൊണ്ടിടിക്കുന്നത്, അമ്മിയന്ത്രം മുതലായവയിൽ അരയ്ക്കുന്നത്, വിറകു മുതലായതു കത്തിക്കുന്നത്, കിണററിൽനിന്നു വെള്ളം കൊണ്ടുവന്ന് ആ വെള്ളത്തെ ഉപയോഗിക്കുന്നത്, നിലം മെഴുകുക മുതലായത്, ഈ വക പ്രവൃത്തികളിൽ ഗൃഹസ്ഥന്നുണ്ടാകുന്ന പ്രാണിഹിംസാദോഷം പഞ്ചമഹായജ്ഞംനിമിത്തം നശിച്ചുപോകുന്നു." പഞ്ചമഹായജ്ഞങ്ങൾ ഏതെല്ലാമെന്നു താഴെ കാണിക്കുന്ന ശ്ലോകംകൊണ്ടു സ്പഷ്ടമാകുന്നു.

"അദ്ധ്യാപനം ബ്രഹ്മയജ്ഞഃ പിതൃയജ്ഞസ്തു തൎപ്പണം
ഹോമോ ദൈവോ ബലിൎഭൌതോ നൃയജ്ഞോതിഥിപൂജനം
പഞ്ചൈതാൻ യോ മഹായജ്ഞാൻ ന ഹാപയതി ശക്തിതഃ
സ ഗൃഹേപി വസൻ നിത്യം സൂനാദോഷൈൎന്ന ലിപ്യതേ=വേദമഭ്യസിപ്പിക്കുക എന്നതു ബ്രഹ്മയജ്ഞം, തൎപ്പണം പിതൃയജ്ഞം, ഹോമം ദേവയജ്ഞം, ബലി ഭൂതയജ്ഞം, അതിഥിപൂജ നൃയജ്ഞം, ഇപ്രകാരമുള്ള പഞ്ചമഹായജ്ഞത്തെ ആർ യഥാശക്തി അനുഷ്ഠിക്കുന്നുവോ അവൻ ഗൃഹത്തിൽതന്നെ വസിക്കുന്നവനാണെങ്കിലും പഞ്ചസൂനാദോഷങ്ങൾ അവനെ ബാധിക്കുന്നില്ല."

താഴെ പറയുന്ന കാരണംകൊണ്ടും അധികാരിയായവൻ കൎമ്മം ചെയ്യേണ്ടതാകുന്നു. എന്തെന്നാൽ ജഗത്താകുന്ന ചക്രത്തെ തിരിക്കുന്നതു കൎമ്മമാകുന്നു. എങ്ങിനെയെന്നാൽ:—

൧൪. അന്നാൽ ഭവന്തി ഭൂതാനി പൎജ്ജന്യാദന്നസംഭവഃ
യജ്ഞാൽ ഭവതി പൎജ്ജന്യോ യജ്ഞഃ കൎമ്മസമുത്ഭവഃ.

൧൫. കൎമ്മ ബ്രഹ്മോത്ഭവം വിദ്ധി ബ്രഹ്മാക്ഷരസമുത്ഭവം
തസ്മാൽ സൎവ്വഗതം ബ്രഹ്മ നിത്യം യജ്ഞേ പ്രതിഷ്ഠിതം.

അന്നാൽ=അന്നത്തിൽനിന്ന് (ശുക്ലശോണിതരൂപമായി പരിണമിച്ചിട്ടുള്ള അന്നത്തിൽനിന്ന്), ഭൂതാനി=ജീവികൾ, ഭവന്തി=ഉണ്ടാകുന്നു. പൎജ്ജന്യാൽ=മഴയിൽനിന്ന്, അന്നസംഭവഃ=(ആഹാരത്തിനു വേണ്ടുന്ന) അന്നമുണ്ടാകുന്നു. യജ്ഞാൽ=യജ്ഞത്തിൽനിന്ന്, പൎജ്ജന്യഃ=മഴ, ഭവതി=ഉണ്ടാകുന്നു. യജ്ഞഃ=യജ്ഞം, കൎമ്മസമുത്ഭവഃ=കൎമ്മത്തിൽനിന്നു

ണ്ടാകുന്നു. കർമ്മ=കർമ്മം, ബ്രഹ്മോത്ഭവം=വേദത്തിൽനിന്നുണ്ടാകുന്നു. ബ്രഹ്മ=വേദം, അക്ഷരസമുത്ഭവം=പരബ്രഹ്മത്തിൽനിന്നുണ്ടായതാകുന്നു, (ഇതി) വിദ്ധി=എന്നറിഞ്ഞാലും. തസ്മാൽ=ആയതുകൊണ്ട്, സർവ്വഗതം=എങ്ങും നിറഞ്ഞിരിക്കുന്ന, ബ്രഹ്മ=വേദം (അല്ലെങ്കിൽ പരബ്രഹ്മം), നിത്യം=എപ്പോഴും, യജ്ഞേ=യജ്ഞത്തിൽ, പ്രതിഷ്ഠിതം=സ്ഥിതിചെയ്യുന്നു, (ഇതി ഉച്യതേ)=എന്നു പറയപ്പെടുന്നു.

അന്നത്തിൽനിന്നു ജീവികളും, മഴയിൽനിന്നന്നവും, യജ്ഞത്തിൽനിന്നു മഴയും, കർമ്മത്തിൽനിന്നു യജ്ഞവും, വേദത്തിൽനിന്നു കർമ്മവും, പരബ്രഹ്മത്തിൽനിന്നു വേദവും ഉണ്ടാകുന്നു എന്നറിഞ്ഞാലും. അതിനാൽ എങ്ങും നിറഞ്ഞിരിക്കുന്ന പരബ്രഹ്മം നിത്യം യജ്ഞത്തിൽ സ്ഥിതിചെയ്യുന്നു എന്നു പറയപ്പെടുന്നു (യജ്ഞമാകുന്ന ഉപായംകൊണ്ടു ബ്രഹ്മത്തെ പ്രാപിക്കാമെന്നർത്ഥം).

(ശം–ഭാ) ഭക്ഷിക്കപ്പെട്ട അന്നം ശുക്ലശോണിതങ്ങളായി പരിണമിച്ച് അതിൽനിന്നു ഭൂതങ്ങൾ ഉണ്ടാകുന്നു എന്നതു പ്രത്യക്ഷമാണല്ലോ. മഴയിൽനിന്നാണ് അന്നത്തിൻെറ ഉൽപത്തി. മഴ യജ്ഞത്തിൽനിന്നുണ്ടാകുന്നു. 'അഗ്നൌ പ്രാസ്താഹുതിഃ സമ്യഗാദിത്യമുപതിഷ്ഠതേ, ആദിത്യാജ്ജായതേ വൃഷ്ടിഃ വൃഷ്ടേരന്നം തതഃ പ്രജാഃ=അഗ്നിയിൽ ഹോമിക്കപ്പെട്ട ആഹുതി സൂര്യനെ പ്രാപിക്കുന്നു. സൂര്യനിൽനിന്നു മഴയുണ്ടാകുന്നു. മഴയിൽനിന്നന്നം. അന്നത്തിൽനിന്നു സകലപ്രജകളുമുണ്ടാകുന്നു' എന്നു സ്മൃതിയിൽ (മനു. ൩. ൭൬) പറയുന്നു. ഇവിടെ യജ്ഞത്തിന്ന് അപൂർവ്വ*മെന്നർത്ഥമാകുന്നു. ആ യജ്ഞം കർമ്മത്തിൽനിന്നുണ്ടാകുന്നു. യജമാനൻേറയും ഋത്വിക്കിൻേറയും വ്യാപാരമാണ് കർമ്മമെന്നു പറയപ്പെടുന്നത്. ആ കർമ്മം ബ്രഹ്മത്തിൽ=വേദത്തിൽനിന്നുത്ഭവിച്ചതാകുന്നു. വേദം എന്നു പറയപ്പെടുന്ന ബ്രഹ്മം അക്ഷരബ്രഹ്മമായ പരമാത്മാവിൽനിന്നാണുണ്ടായത്. യാതൊരു കാരണത്താൽ വേദം, പരമാത്മാവായും അക്ഷരനായുമിരിക്കുന്ന പുരുഷനിൽനിന്ന്, അദ്ദേഹത്തിൻെറ ശ്വാസമെന്നപോലെ, ഉത്ഭവിച്ചിരിക്കുന്നുവോ അതുഹേതുവായിട്ട് അതു സർവ്വത്തേയും പ്രകാശിപ്പിച്ചുകൊണ്ടു സർവ്വത്തിലും വ്യാപിച്ചിരിക്കുന്നു. എങ്കിലും മുഖ്യമായി യജ്ഞങ്ങളേയും തദ്വിധികളേയും പററി പ്രതിപാദിക്കുന്നതാകയാൽ വേദം നിത്യം യജ്ഞത്തിൽ സ്ഥിതിചെയ്യുന്നു (എന്നു പറയുന്നു).

[ശ–സ] 'മുച്യന്തേ സർവ്വകിൽബിഷൈഃ' എന്നും, 'നൈഷ്കർമ്മ്യം പുരുഷോശ്നുതേ' എന്നുമുള്ള ശ്ലോകങ്ങളെക്കൊണ്ടു കർമ്മത്തിൻെറ മോക്ഷഹേതുത്വത്തെ പ്രതിപാദിച്ചു. ഇനി കർമ്മത്തിൻെറ ജഗൽസ്ഥിതിഹേതുത്വത്തെ പറയുന്നു—അന്നാദി.ഠി.

൧൬. ഏവം പ്രവർത്തിതം ചക്രം നാനുവർത്തയതീഹ യഃ
അഘായുരിന്ദ്രിയാരാമോ മോഘം പാർത്ഥ സ ജീവതി.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, ഏവം=ഇപ്രകാരം, പ്രവർത്തിതം=പ്രവർത്തിക്കുന്ന, ചക്രം=(കർമ്മാദിസമൂഹമായ) ചക്രത്തെ, ഇഹ=ഇഹലോകത്തിൽ, യഃ=യാതൊരുവൻ, ന

* (ആ) യജ്ഞം ചെയ്തതുമുതൽ തൽഫലം സിദ്ധിക്കുന്നതുവരെയുള്ള അതിൻെറ അവസ്ഥ അപൂർവ്വം എന്നു പറയപ്പെടുന്നു. കാര്യത്തിൻേറയും കാരണത്തിൻേറയും മദ്ധ്യേ ഇരുന്ന് അവയെ രണ്ടിനേയും കൂട്ടിച്ചേർക്കുന്ന അവസ്ഥയാണ് അപൂർവ്വം.

അനുവത്തയതി=അനുസരിക്കുന്നില്ലയോ, അഘായുഃ=പാപരൂപമായ ആയുസ്സോടുകൂടിയവ നം, ഇന്ദ്രിയാരാമഃ=ഇന്ദ്രിയങ്ങൾ മൂലമായി വിഷയങ്ങളിൽതന്നെ രമിക്കുന്നവനുമായ, സഃ= അവൻ, മോഘം=വ്യത്ഥമായി, ജീവതി=ജീവിക്കുന്നു.

അല്ലയോ അജ്ജുന, ഇപ്രകാരം ബ്രഹ്മത്തിൽനിന്നുണ്ടായ കമ്മം മുത ലായവയുടെ സമൂഹമായ ചക്രത്തെ ഇഹലോകത്തിൽ എവൻ അനുസരിക്കു ന്നില്ലയോ (യജ്ഞാദികമ്മത്തെ ഈശ്വരരൂപമായും ഈശ്വരാരാധനമായുമ റിഞ്ഞ് ചെയ്യുന്നില്ലയോ) അവൻ പാപസ്വരൂപമായ ആയുസ്സോടുകൂടിയവനും ഇന്ദ്രിയദ്വാരേണ വിഷയങ്ങളെ എപ്പോഴുമനുഭവിക്കുന്നവനുമായി വൃഥാ ജിവി ക്കുന്നു.

(ശം_ഭാ) ഇപ്രകാരം ഈശ്വരനാൽ വേദയജ്ഞപൂവ്വകമായി പ്രവത്തി തമായിരിക്കുന്ന ജഗൽചക്രത്തെ കമ്മാധികാരിയായ യാതൊരുവൻ അനുസരി ക്കുന്നില്ലയോ പാപജീവനായും ഇന്ദ്രിയങ്ങളെക്കൊണ്ട് വിഷയങ്ങളിൽ ക്രീ ഡിക്കുന്നവനായുമിരിക്കുന്ന അവൻ ഹേ പാത്ഥ, വൃഥാ ജീവിക്കുന്നു. അതിനാൽ അജ്ഞനായിരിക്കുന്ന അധികാരിയാൽതന്നെയാണ് കമ്മംചെയ്യപ്പെടേണ്ടതെ ന്നാകുന്നു പ്രകരണാത്ഥം. ആത്മജ്ഞാനനിഷ്ഠയ്ക്കുള്ള യോഗ്യതാസിദ്ധിക്കുമുമ്പ് അതിനുവേണ്ടി ആത്മജ്ഞാനമില്ലാത്തവനും അധികാരിയുമായവൻമാത്രം ക മ്മം ചെയ്യേണ്ടതാകുന്നു എന്ന് ഈ അദ്ധ്യായം ൪_മുതൽ ൧൬_വരെയുള്ള ശ്ലോക ങ്ങളെക്കൊണ്ട് പ്രതിപാദിക്കപ്പെട്ടു. 'യജ്ഞാത്ഥാൽ കമ്മണോന്യത്ര' എന്നതു മുതൽ 'മോഘം പാത്ഥ സ ജീവതി' എന്നതുവരെയുള്ള ശ്ലോകങ്ങളെക്കൊണ്ട് ആത്മജ്ഞാനമില്ലാത്തവനും (തന്നിമിത്തം) അധികാരിയായവനുമാണ് കമ്മാ നുഷ്ഠാനമെന്നതിലേക്ക് അസംഖ്യം കാരണങ്ങളും പറയപ്പെട്ടു. അതു ചെയ്യാ ഞ്ഞാലുള്ള ദോഷവും പറയപ്പെട്ടു.

ഇങ്ങിനെ ഇരിക്കെ ഈ ചക്രം എല്ലാവരും അനുവത്തിക്കേണമോ, അതോ മുമ്പറയപ്പെട്ട കമ്മയോഗാനുഷ്ഠാനമാകുന്ന ഉപായംകൊണ്ടു പ്രാപിക്കത്തക്കതും ആത്മവിത്തുക്കളായ സാംഖ്യന്മാരാൽ അനുഷ്ഠിക്കപ്പെടേണ്ടതുമായ ജ്ഞാനയോഗംകൊണ്ടുതന്നേയുമുള്ള നിഷ്ഠയെ പ്രാപിക്കാത്ത അനാത്മവി ത്തുക്കൾമാത്രം അനുവത്തിച്ചാൽ മതിയോ?—ഇങ്ങിനെ ഒരു ചോദ്യത്തെ അജ്ജുനൻ ചോദിക്കുമെന്നു ശങ്കിച്ച് ഭഗവാൻ, അല്ലെങ്കിൽ താൻതന്നെ, ശാസ്ത്രാത്ഥത്തെ വിഭാഗിച്ചു മനസ്സിലാക്കുന്നതിന്നുവേ ണ്ടി, ഗീതാശാസ്ത്രത്തിൽ പ്രതിപാദിക്കുന്നതുതന്നെയാണ് താഴെ കാണിക്കുന്ന ശ്രുതിയുടെ അത്ഥവു മെന്നു കാണിക്കുന്നതിന്നായി പറയുന്നു:—

'ഏതം വൈ തമാത്മാനം വിദിത്വാ നിവൃത്തമിഥ്യാജ്ഞാനാഃ സന്തോ ബ്രാഹ്മണാ മിഥ്യാ ജ്ഞാനവത്ഭിരവശ്യം കത്തവ്യേഭ്യഃ പുത്രൈഷണാദിഭ്യോ വ്യുത്ഥായാഥ ഭിക്ഷാചയ്യം ശരീരസ്ഥിതി മാത്രപ്രയുക്തം ചരന്തി; ന തേഷാമാത്മജ്ഞാനനിഷ്ഠാവ്യതിരേകേണാന്യൽ കായ്യമസ്തി=ബ്രാഹ്മനിഷ്ഠ ന്മാർ ഈ ആത്മാവിനെ അറിഞ്ഞ് അജ്ഞാനത്തിൽനിന്നു നിവത്തിച്ചിട്ട് അജ്ഞാനികൾക്കു വേണ്ട തായ പുത്രൈഷണ മുതലായതിനെ തള്ളിക്കളഞ്ഞ് ശരീരരക്ഷയ്ക്കു വേണ്ടിമാത്രം ഭിക്ഷാചയ്യം ചെ യ്തു സഞ്ചരിക്കുന്നു. ആത്മനിഷ്ഠയല്ലാതെ അവക്കു വേറെ ഒന്നും ചെയ്യേണ്ടതായിട്ടില്ല. (ബൃഹ. ആ ഉ. ൩. ൫. ൧.)

൧൭. യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കായ്യം ന വിദ്യതേ.

യഃ മാനവഃ തു=എന്നാൽ യാതൊരു മനുഷ്യൻ, ആത്മരതിഃ ഏവ*=ആത്മാവിൽ തന്നെ പ്രീതിയുള്ളവനായും, ആത്മതൃപ്തഃ ച1=ആത്മാവിൽതന്നെ തൃപ്തിയുള്ളവനായും, ആത്മനി ഏവ ച=ആത്മാവിൽതന്നെ, സന്തുഷ്ടഃ=സന്തോഷമുള്ളവനായും, സ്യാൽ=ഇരിക്കുന്നുവോ, തസ്യ=അവന്ന്, കാര്യം=ചെയ്യേണ്ടതായിട്ട്, ന വിദ്യതേ=ഒന്നുമില്ല.

എന്നാൽ എവനാണ് ആത്മാവിൽതന്നെ പ്രീതിയുള്ളവനായും, ആത്മാവിൽതന്നെ തൃപ്തിയുള്ളവനായും, ആത്മാവിൽതന്നെ സന്തോഷമുള്ളവനായുമിരിക്കുന്നത് അവന്നു ചെയ്യേണ്ടതായിട്ടൊന്നുമില്ല.

(ശം-ഭാ) സാംഖ്യനായും ആത്മനിഷ്ഠനായുമിരിക്കുന്ന യാതൊരു പുരുഷൻ—സന്യാസി—വിഷയങ്ങളിലല്ലാതെ ആത്മാവിൽ പ്രീതനായിരിക്കുന്നുവോ, യാതൊരുവൻ അന്നപാനാദികളെക്കൊണ്ടല്ലാതെ ആത്മാവുകൊണ്ടു തൃപ്തനായിരിക്കുന്നുവോ, യാതൊരുവൻ ആത്മാവിൽതന്നെ സന്തോഷത്തെ പ്രാപിച്ചവനായിരിക്കുന്നുവോ—സാധാരണജനങ്ങൾക്കു ബാഹ്യപദാർത്ഥലാഭംകൊണ്ടാണ് സന്തോഷമുണ്ടാകുന്നത്; അതിനെ അപേക്ഷിക്കാതെ യാതൊരുവൻ ആത്മാവിൽതന്നെ സന്തുഷ്ടനായിരിക്കുന്നുവോ—സർവ്വത്തിങ്കൽനിന്നും തൃഷ്ണയെ നിവർത്തിപ്പിച്ചിരിക്കുന്നുവോ—അങ്ങിനെയിരിക്കുന്ന ആത്മവിത്തിന്ന് ചെയ്യേണ്ടതായിട്ടൊന്നുമില്ല.

[ശ_സ] ഭഗവാൻ 'ജ്ഞാനയോഗേന സാംഖ്യാനാം കർമ്മയോഗേന യോഗിനാം' എന്നിങ്ങിനെ സാംഖ്യന്മാരായിരിക്കുന്ന സന്യാസികൾക്കും, അസാംഖ്യന്മാരും യോഗികളുമായിരിക്കുന്ന ഗൃഹികൾക്കും, ഉത്തരദക്ഷിണായനംപോലെ, അസങ്കീർണ്ണമായിരിക്കുന്ന നിഷ്ഠാദ്വയത്തെ കാണിച്ചുകൊടുത്തു. എന്നാൽ 'തദേകം വദ നിശ്ചിത്യ' എന്നിങ്ങിനെ തനിക്കു ചെയ്യേണ്ടതേതാണെന്ന് അർജ്ജുനൻ ചോദിച്ചതിന്നുത്തരമായി അർജ്ജുനന്നു കർമ്മത്തിൽതന്നെയാണ് അധികാരം എന്നുപദേശിക്കുന്നതിന്നായി 'ന കർമ്മണാമനാരംഭാൽ' എന്നു തുടങ്ങി 'നിയതം കുരു കർമ്മ ത്വം' എന്നതുവരെയുള്ള ശ്ലോകങ്ങളെക്കൊണ്ടു കർമ്മയോഗത്തെത്തന്നെ ഉപദേശിച്ചു. 'യജ്ഞാർത്ഥാൽ' എന്നു തുടങ്ങി 'മോഘം പാർത്ഥ സ ജീവതി' എന്നതുവരെയുള്ള ശ്ലോകങ്ങളെക്കൊണ്ട് അനാത്മജ്ഞനായിരിക്കുന്ന മുമുക്ഷുവിന്നു കർമ്മം അവശ്യം ചെയ്യേണ്ടതാണെന്നും, അപ്രകാരം കർമ്മം ചെയ്താൽ അവന്നു ദേവതാപ്രസാദവും ഈശ്വരപ്രസാദവും സിദ്ധിക്കുന്നുവെന്നും, സൂചിപ്പിക്കുന്നതിന്നുവേണ്ടി കർമ്മം ചെയ്യേണ്ടതാണെന്നു പല വിധത്തിലും സിദ്ധാന്തിച്ചിട്ട് ഇനി ഇപ്പോൾ സാംഖ്യനായിരിക്കുന്ന യതിക്ക് ജ്ഞാനനിഷ്ഠയല്ലാതെ വേറെ യാതൊന്നും ചെയ്യേണ്ടതായിട്ടില്ല എന്നു സൂചിപ്പിക്കുന്നതിന്നായി പറയുന്നു—യ ഇതി.

അതിന്നും പുറമെ—

൧൮. നൈവ തസ്യ കൃതേനാർത്ഥോ നാകൃതേനേഹ കശ്ചന
ന ചാസ്യ സർവ്വഭൂതേഷു കശ്ചിദർത്ഥവ്യപാശ്രയഃ.

തസ്യ=അവന്ന് (ആത്മാവിൽ തൃപ്തി മുതലായതുള്ളവന്ന്), ഇഹ=ഈ ലോകത്തിൽ, കൃതേന=കർമ്മംകൊണ്ട്, അർത്ഥഃ=പുണ്യം, (പ്രയോജനം) ന ഏവ (അസ്തി)=ഇല്ല. അകൃതേന=

* [ശ_സ] 'ഞാൻ ബ്രഹ്മമാകുന്നു' എന്ന ശ്രുതിവാക്യപ്രകാരം സ്വാത്മാവുകൊണ്ടു സാക്ഷാൽകൃതമായിരിക്കുന്ന നിത്യാനന്ദൈകരസമായും അദ്വിതീയമായുമിരിക്കുന്ന പരബ്രഹ്മത്തിൽതന്നെ അന്തഃകരണത്തെ രമിപ്പിക്കുന്നവൻ.

1 'ആത്മലാഭാന്ന പരം വിദ്യതേ' എന്ന സ്മൃതിവാക്യപ്രകാരം പ്രാപ്തവ്യമായിട്ടു മറ്റൊന്നില്ലാത്തതിനാൽ ആത്മപ്രാപ്തികൊണ്ടു സർവ്വത്ര അലംബുദ്ധിയോടുകൂടിയവൻ.

കമ്മം ചെയ്യാഞ്ഞാൽ, കശ്ചന (പ്രത്യവായഃ)=യാതൊരു (പ്രത്യവായ) ദോഷവും, ന (അസ്തി)=ഇല്ല. അസ്യ=ഇവന്ന്, സവ്ഭൂതേഷു=(ബ്രഹ്മാ മുതലായ) സകലജീവികളിലും, കശ്ചിൽ അത്ഥവ്യപാശ്രയഃ ന ച=വല്ല കാൎയ്യത്തിന്നുവേണ്ടി ആശ്രയിക്കേണ്ടതൊന്നുമില്ല.

ആത്മാവിൽതന്നെ തൃപ്തനായിരിക്കുന്ന ബ്രഹ്മജ്ഞാനിക്കു കമ്മംകൊണ്ട് ഒരു പ്രയോജനവുമില്ല. കമ്മം ചെയ്യാഞ്ഞാൽ അവന്നൊരു ദോഷവുമില്ല. ബ്രഹ്മാ മുതല്ക്കുള്ള സകലജീവികളിൽ ആരേയും വല്ല കാൎയ്യത്തിന്നുവേണ്ടി അവന്നാശ്രയിക്കേണ്ടതുമില്ല.

(ശം-ഭാ) പരമാത്മാവിൽ രമിക്കുന്നവന്ന് കമ്മംകൊണ്ട് ഒരു പ്രയോജനവുമില്ല. എന്നാൽ കമ്മം ചെയ്യാഞ്ഞാൽ അവന്നു പ്രത്യവായമെന്ന ദോഷംകൊണ്ടനത്ഥമുണ്ടാകുമോ? ഇല്ല. പ്രത്യവായപ്രാപ്തിരൂപമായോ ആത്മഹാനിലക്ഷണമായോ യാതൊരു ദോഷവും അവന്ന് ഈ ലോകത്തിൽ കമ്മം ചെയ്യാഞ്ഞാലുണ്ടാകുന്നില്ല. അവന്ന് ഒരു കാൎയ്യത്തിന്നുവേണ്ടി ബ്രഹ്മാ മുതൽ സ്ഥാവരംവരേയുള്ള ജീവികളിൽ ഒന്നിൻേറയും സഹായത്തെ കമ്മം ചെയ്തു ലഭിക്കേണ്ടതില്ല—ആരെയെങ്കിലുമാശ്രയിച്ചിട്ടു സാധിക്കേണ്ടുന്നതായ കാൎയ്യം അവന്നൊന്നുമില്ല. ഉണ്ടെങ്കിൽ അതിന്നുവേണ്ടി അവന്നു കമ്മം ചെയ്യേണ്ടതായിട്ടുണ്ടാകും.

നീ സവ്വതഃസംപ്ലുതോദകസ്ഥാനീയമായ സമ്യഗ്ദശനത്തെ പ്രാപിച്ചിട്ടില്ല. അതുകൊണ്ട്—.

൧൯. തസ്മാദസക്തഃ സതതം കാൎയ്യം കമ്മ സമാചര
അസക്തോ ഹ്യാചരൻ കമ്മ പരമാപ്നോതി പൂരുഷഃ.

തസ്മാൽ=ആയതുകൊണ്ട്, അസക്തഃ=ഫലാപേക്ഷകൂടാതെ, സതതം=എപ്പോഴും, കാൎയ്യം=അവശ്യം ചെയ്യപ്പെടേണ്ടതായ, കമ്മ=(നിത്യനൈമിത്തിക) കമ്മത്തെ, സമാചര=നല്ലവണ്ണം ചെയ്താലും. ഹി=എന്തെന്നാൽ, അസക്തഃ=ഫലാപേക്ഷകൂടാതെ, കമ്മ=കമ്മത്തെ, ആചരൻ=ചെയ്യുന്ന, പൂരുഷഃ=പുരുഷൻ, പരം=മോക്ഷത്തെ, ആപ്നോതി=(ചിത്തശുദ്ധിദ്വാരാ) പ്രാപിക്കുന്നു.

ആയതുകൊണ്ട് കമ്മഫലത്തെ ഇച്ഛിക്കാതെ അവശ്യം ചെയ്യപ്പെടേണ്ട കമ്മത്തെ നിത്യം നീ ചെയ്യേണ്ടതാകുന്നു. എന്തെന്നാൽ, ഫലാപേക്ഷകൂടാതെ കമ്മം ചെയ്യുന്ന പുരുഷൻ (ചിത്തശുദ്ധിദ്വാരേണ ജ്ഞാനത്തെ പ്രാപിച്ചതിൻെറശേഷം) മോക്ഷത്തെ പ്രാപിക്കുന്നു.

(ശം-ഭാ) ഫലാപേക്ഷകൂടാതെ ഈശ്വരാപ്പണമായി കമ്മം ചെയ്യുന്ന പുരുഷൻ ചിത്തശുദ്ധിദ്വാരേണ മോക്ഷത്തെ പ്രാപിക്കുന്നു.

[ശ-സ] അതിനാൽ മുമുക്ഷുവായിരിക്കുന്ന നീയും നിഷ്കാമനായി ഭവിച്ചു നിത്യനൈമിത്തികങ്ങളായ (കത്തവ്യ) കമ്മങ്ങളെ അനുഷ്ഠിച്ചാലും—ശ്രദ്ധാഭക്തികളോടുകൂടി ഈശ്വരാപ്പണബുദ്ധ്യാ നല്ലവണ്ണമനുഷ്ഠിച്ചാലും. കമ്മംകൊണ്ടു ചിത്തശുദ്ധിയെ പ്രാപിച്ചിട്ടു പിന്നെ നീ ജ്ഞാനവും മോക്ഷവും പ്രാപിക്കുന്നതാണ് എന്നത്ഥം. 'ധമ്മേണ പാപമപനുദതി', 'ജ്ഞാനമുൽപദ്യതേ പുംസാം ക്ഷയാൽ പാപസ്യ കമ്മണഃ', 'ജ്ഞാനാദേവ തു കൈവല്യം', എന്നിങ്ങിനെയുള്ള ശ്രുതിസ്മൃതികളെക്കൊണ്ടു ധമ്മാനുഷ്ഠാനംകൊണ്ടുതന്നെയാണ് പാപക്ഷയമെന്നും, പാപക്ഷയംകൊണ്ടുതന്നെയാണ് ജ്ഞാനമെന്നും, ജ്ഞാനംകൊണ്ടുതന്നെയാണ് മോക്ഷമെന്നും, പ്രതിപാദിക്കപ്പെടുന്നു.

താഴെ കാണിക്കുന്ന കാരണംകൊണ്ടും (നീ കർമ്മം ചെയ്യണം):—

൨൦. കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ
ലോകസംഗ്രഹമേവാപി സംപശ്യൻ കർത്തുമർഹസി.

ജനകാദയഃ=ജനകൻ മുതലായവർ, കർമ്മണാ ഏവ ഹി=നിഷ്കാമകർമ്മംകൊണ്ടു തന്നെ, സംസിദ്ധിം=സമ്യഗ്ജ്ഞാനത്തെ, ആസ്ഥിതാഃ=പ്രാപിച്ചു. ലോകസംഗ്രഹം* ഏവ അപി=ലോകരക്ഷണമാകുന്ന പ്രയോജനത്തെയെങ്കിലും, സംപശ്യൻ=നോക്കീട്ട്, കർത്തും=കർമ്മം ചെയ്യുന്നതിന്ന്, അർഹസി=നീ യോഗ്യനാകുന്നു.

ജനകാദികൾ നിഷ്കാമകർമ്മംകൊണ്ടുതന്നെയാണ് ജ്ഞാനത്തെ പ്രാപിച്ചത്. ലോകരക്ഷണത്തെ ഉദ്ദേശിച്ചെങ്കിലും നീ കർമ്മം ചെയ്യേണ്ടതാകുന്നു.

(ശം-ഭാ) ജനകൻ, അശ്വപതി മുതലായ പണ്ടത്തെ ക്ഷത്രിയവിദ്വാന്മാർ കർമ്മംകൊണ്ടുതന്നെയാണ് മോക്ഷത്തെ പ്രാപിപ്പാൻ ശ്രമിച്ചത്. അവർ സമ്യഗ്ദർശനത്തെ പ്രാപിച്ചവരായിരുന്നുവെങ്കിൽ ലോകസംഗ്രഹാർത്ഥം പ്രാരബ്ധകർമ്മംഹേതുവായിട്ട് അവർ കർമ്മത്തെ സന്ന്യസിക്കാതെതന്നെ സിദ്ധിയെ പ്രാപിച്ചുവെന്നർത്ഥം ധരിക്കേണ്ടതാകുന്നു. അതല്ല, അവർ (ജനകാദികൾ) സമ്യഗ്ദർശനത്തെ പ്രാപിക്കാത്തവരായിരുന്നുവെങ്കിൽ കർമ്മം ചെയ്തു മനഃശുദ്ധി വരുത്തി ക്രമേണ അവർ സിദ്ധിയെ പ്രാപിച്ചുവെന്ന് ഈ ശ്ലോകത്തെ വ്യാഖ്യാനിക്കേണ്ടതാകുന്നു. ജനകാദികൾ അജ്ഞാനികളായിരുന്നുകൊണ്ടുതന്നെ കർമ്മത്തെ ചെയ്തുവെന്നും, അതിനാൽ സമ്യഗ്ദർശിയായും കൃതാർത്ഥനായുമുള്ളവൻ കർമ്മം ചെയ്യേണമെന്നില്ലെന്നും നീ വിചാരിക്കുന്നുവെങ്കിൽ, (എന്നാലും) നിന്റെ പ്രാരബ്ധകർമ്മത്തിന്ന് അധീനനായിരിക്കുന്ന നീ ലോകസംഗ്രഹത്തിന്നുവേണ്ടിയെങ്കിലും കർമ്മം ചെയ്യേണ്ടതാകുന്നു. ജനങ്ങൾ തെററായ മാർഗ്ഗത്തിൽ പ്രവർത്തിക്കുന്നതിനെ നിവാരണംചെയ്യുന്നതു ലോകസംഗ്രഹം.

[ശ-സ] ആത്മതത്ത്വത്തെ അറിയാത്ത മുമുക്ഷു അവശ്യം കർമ്മംചെയ്യേണ്ടതാണെന്നുപദേശിച്ചിട്ടു ശ്രീഭഗവാൻ ഈ കാര്യത്തിൽ വൃദ്ധാചാരത്തെ പ്രമാണമായി എടുത്തു പറയുന്നു—കർമ്മണൈവേതി.

ജനകാദികൾ ജ്ഞാനനിഷ്ഠയിലുള്ള ദൃഢതകൊണ്ടു മുക്തിയെ പ്രാപിച്ചു എങ്കിലും ലോകഹിതത്തിന്നുവേണ്ടി അവർ കർമ്മത്തോടുകൂടിത്തന്നെയാണ് സ്ഥിതിചെയ്തത്. തങ്ങൾ കൃതാർത്ഥന്മാരായി എങ്കിലും മൂഢന്മാരെ കരകയററുന്നതിന്നുവേണ്ടി കർമ്മത്തെ ചെയ്യുന്നവരായിത്തന്നെ ഇരുന്നു എന്നർത്ഥം. ആരൂഢന്മാർതന്നെ ഇങ്ങിനെ ചെയ്യുമ്പോൾ പിന്നെ അനാത്മജ്ഞനും ആരുരുക്ഷുവുമായ നീ മോക്ഷാർത്ഥം കർമ്മംചെയ്യണമെന്നു പറയേണമോ? അല്ല, നീ മുക്തൻതന്നെയാണെന്നിരിക്കട്ടെ; എന്നാലും ജനകാദികളെപ്പോലെ ലോകഹിതത്തിന്നുവേണ്ടിയെങ്കിലും നീ അവശ്യം കർമ്മംചെയ്യണം. എന്തെന്നാൽ, മഹാപുരുഷപ്രവൃത്തികൊണ്ടാണ് ശാസ്ത്രത്തിന്നു പ്രാമാണ്യവും, കർമ്മത്തിന്നു പ്രാശസ്ത്യവും അജ്ഞതരണവും, പാരമ്പര്യേണ ആചാരപ്രചയവും, സിദ്ധിക്കപ്പെടുന്നത്. അതിനാൽ മുക്തനായിരിക്കുന്ന മഹാൻ ലോകസംഗ്രഹത്തിന്നുവേണ്ടിയെങ്കിലും—'എന്റെ ഈ കർമ്മം ലോകോപകാരമായി ഭവിക്കട്ടെ' എന്നു വിചാരിച്ചെങ്കിലും—അവശ്യം കർമ്മം ചെയ്യേണ്ടതാകുന്നുവെന്നർത്ഥം.

* [ശ-സ] സൽകർമ്മമാർഗ്ഗത്തെ കാണിച്ചുകൊടുത്തു പാമരന്മാരായിട്ടുള്ള ജനങ്ങളെ തെററായ മാർഗ്ഗങ്ങളിൽനിന്നു നിവർത്തിപ്പിക്കുന്നതു ലോകസംഗ്രഹം.

എന്തിനുവേണ്ടിയാണ് ലോകസംഗ്രഹം?—പറയുന്നു.

൨൧. യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ
സ യൽ പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ.

ശ്രേഷ്ഠഃ=ശ്രേഷ്ഠനായവൻ, യൽ യൽ=ഏതേതിനെ (കർമ്മശാസ്ത്രത്തേയോ തന്നിവൃത്തിശാസ്ത്രത്തേയോ), ആചരതി=ആചരിക്കുന്നുവോ, തൽ തൽ ഏവ=അതാതിനെത്തന്നെ, ഇതരഃ ജനഃ=അന്യജനങ്ങൾ (പ്രാകൃതജനങ്ങൾ), (ആചരതി)=ആചരിക്കുന്നു. സഃ=ആ ശ്രേഷ്ഠപുരുഷൻ, യൽ പ്രമാണം കുരുതേ=ഏതിനെ (ഏതു ശാസ്ത്രത്തെ) പ്രമാണമായി വിചാരിക്കുന്നുവോ, ലോകഃ=ജനങ്ങളും, തൽ=അതിനെ, അനുവർത്തതേ=അനുസരിക്കുന്നു.

(കുലശീലാദിമഹത്ത്വസമ്പന്നനായിരിക്കുന്ന) ശ്രേഷ്ഠനായവൻ ഏതു കർമ്മത്തെ ചെയ്യുന്നുവോ അതിനെത്തന്നെ മറ്റുള്ള ജനങ്ങളും ചെയ്യുന്നു. അവൻ ഏതിനെ പ്രമാണമാക്കി സ്വീകരിക്കുന്നുവോ ജനങ്ങളും അതിനെ അനുസരിക്കുന്നു.

(ശം-ഭാ) പ്രധാനപുരുഷൻ ഏതേതു കർമ്മത്തെ ആചരിക്കുന്നുവോ അതിനെത്തന്നെ ഇതരജനങ്ങളും അവനെ പിന്തുടൎന്നുകൊണ്ട് ആചരിക്കുന്നു. ലൌകികമായോ വൈദികമായോ ഏതു പ്രമാണത്തെയാണ് അവൻ സ്വീകരിക്കുന്നത് അതിനെ ജനങ്ങളും അനുസരിക്കുന്നു—അതിനെത്തന്നെ അവർ പ്രമാണമായി സ്വീകരിക്കുന്നു.

[ശ-സ] കൃതാർത്ഥനാണെങ്കിലും ശ്രേഷ്ഠനായവൻ ലോകത്തിന്നുവേണ്ടി നിശ്ചയമായി കർമ്മം ചെയ്യേണ്ടതാണെന്ന് ഈ ശ്ലോകംകൊണ്ടു സിദ്ധമാകുന്നു.

ലോകസംഗ്രഹത്തിന്നുവേണ്ടി കർമ്മംചെയ്യേണ്ട കാൎയ്യത്തിൽ സംശയമുണ്ടെങ്കിൽ നിനക്കെന്നെ നോക്കരുതേ?—

൨൨. ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
*നാനവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, മേ*=എനിക്ക്, കർത്തവ്യം[1]=ചെയ്യേണ്ടതായി, ന അസ്തി=ഒന്നുമില്ല. (യതഃ)=എന്തുകൊണ്ടെന്നാൽ, ത്രിഷു ലോകേഷു=മൂന്നു ലോകങ്ങളിലും, അവാപ്തവ്യം=പ്രാപിക്കപ്പെടേണ്ടതായ, കിഞ്ചന=ഒന്നും, അനവാപ്തം=പ്രാപിക്കപ്പെടാത്തതായിട്ട് ന (അസ്തി)=ഇല്ല. (തഥാപി)=എന്നാലും, കർമ്മണി=കർമ്മത്തിൽ, വർത്തേ ഏവ ച=ഞാൻ പ്രവൎത്തിച്ചുകൊണ്ടുതന്നെയിരിക്കുന്നു.

അല്ലയോ അർജ്ജുന, എനിക്കു ചെയ്യേണ്ടതായിട്ടൊന്നുമില്ല. എന്തുകൊണ്ടെന്നാൽ, മൂന്നു ലോകങ്ങളിലും എനിക്കു പ്രാപിക്കപ്പെടേണ്ടതായ യാതൊന്നും പ്രാപിക്കപ്പെടാത്തതായിട്ടില്ല. എന്നാലും ഞാൻ കർമ്മംചെയ്തുകൊണ്ടുതന്നെയിരിക്കുന്നു.

(ശം-ഭാ) ഹേ അർജ്ജുന, മൂന്നു ലോകങ്ങളിലും എനിക്കു ചെയ്യേണ്ടതായിട്ടൊന്നുമില്ല. എന്തെന്നാൽ, പ്രാപിക്കേണ്ടതായിട്ടുള്ളതിനെ ഞാൻ പ്രാപിക്കാതിരുന്നിട്ടില്ല. എങ്കിലും ഞാൻ കർമ്മത്തിൽത്തന്നെ പ്രവർത്തിക്കുന്നു.

---

* [ശ-സ] ഷഡ്ഗുണൈശ്വൎയ്യസംപന്നനായും അവാപ്തസർവ്വകാമനായും സർവ്വേശ്വരനായുമിരിക്കുന്ന എനിക്ക്.

1 ഒരു കാൎയ്യത്തെ ഉദ്ദേശിച്ചു ചെയ്യേണ്ടതായി.

[ശ—സ] അവാപ്തവ്യം കിഞ്ചന ന അസ്തി—ഒരു ഗൃഹത്തിന്റെ ഉടമസ്ഥനു തന്റെ സ്വന്തഗൃഹത്തിലുള്ള സകലദ്രവ്യങ്ങളും എങ്ങിനെ സ്വാധീനമായിരിക്കുന്നുവോ അതുപോലെ ബ്രഹ്മാണ്ഡത്തിലിരിക്കുന്ന സകലവസ്തുക്കളും ബ്രഹ്മാണ്ഡസ്വാമിയായിരിക്കുന്ന എനിക്കു പ്രാപ്തമായിത്തന്നെയിരിക്കുന്നു. ഒന്നുംതന്നെ പ്രാപിക്കപ്പെടേണ്ടതായിട്ടില്ല. ഇപ്രകാരം മഹാഭാഗ്യവൈരാഗ്യജ്ഞാനസമൃദ്ധനാണെങ്കിലും ഞാൻ ലോകസംഗ്രഹാത്മകമായിരിക്കുന്ന (കർമ്മണി വർത്തേ ഏവ ച=) കർമ്മത്തിൽ പ്രവർത്തിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു—വൈദികമായും ലൌകികമായുമുള്ള കർമ്മങ്ങളിൽ ഞാൻ പ്രവർത്തിക്കുന്നു എന്നതു നിനക്കു പ്രത്യക്ഷസിദ്ധമാണല്ലോ.

ഇവിടെ 'ച'കാരത്തിന്നു 'ഹി' എന്നർത്ഥമാകുന്നു.

൨൩. യദി ഹ്യഹം ന വർത്തേയ ജാതു കർമ്മണ്യതന്ദ്രിതഃ
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ.

ഹി=എന്തെന്നാൽ, ഹേ പാർത്ഥ=അല്ലയോ അർജ്ജുന, അഹം=ഞാൻ, ജാതു=ഒരിക്കലെങ്കിലും, അതന്ദ്രിതഃ=അനലസനായി (ജാഗ്രതയോടുകൂടിയവനായി), കർമ്മണി=കർമ്മത്തിൽ, ന വർത്തേയ * യദി=പ്രവർത്തിക്കാതിരുന്നാൽ, മനുഷ്യാഃ=മനുഷ്യർ, സർവ്വശഃ=എല്ലാ വിധത്തിലും, മമ=എന്റെ, വർത്മ=മാർഗ്ഗത്തെ, അനുവർത്തന്തേ=അനുസരിക്കുന്നു.

അല്ലയോ അർജ്ജുന, ഞാൻ അനലസനായി ഒരിക്കലെങ്കിലും കർമ്മം ചെയ്യാതിരുന്നാൽ മനുഷ്യർ എല്ലാ വിധത്തിലും എന്റെ വഴിയെ അനുസരിക്കുന്നതാണ്.

(ശം—ഭാ) മമ=ശ്രേഷ്ഠനായിരിക്കുന്ന എന്റെ. സർവ്വശഃ=സർവ്വപ്രകാരത്തിലും. ശേഷം സ്പഷ്ടം.

[ശ—സ] ഞാൻ കർമ്മം ചെയ്യുന്നില്ല എങ്കിൽ 'ഭഗവാൻ സർവ്വജ്ഞനാണ്' എന്നിങ്ങിനെ എന്നിൽ സർവ്വജ്ഞത്വബുദ്ധിയോടുകൂടി സകലജനങ്ങളും എന്റെ മാർഗ്ഗത്തെത്തന്നെ അനുവർത്തിക്കുന്നു—അശ്രേഷ്ഠനായവൻ ശ്രേഷ്ഠന്റെ മാർഗ്ഗത്തെ അനുവർത്തിക്കുന്നുവെന്ന നിയമത്താൽ ഞാൻ കർമ്മമുപേക്ഷിച്ചാൽ എല്ലാവരും കർമ്മമുപേക്ഷിക്കുന്നതാണ് എന്നർത്ഥം.

എന്നാൽ അതുകൊണ്ടെന്താണ് ദോഷം?—പറയുന്നു.

൨൪. ഉത്സീദേയുരിമേ ലോകാ ന കുർയ്യാം കർമ്മ ചേദഹം
സംകരസ്യ ച കർത്താ സ്യാമുപഹന്യാമിമാഃ പ്രജാഃ.

അഹം=ഞാൻ, കർമ്മ=കർമ്മത്തെ, ന കുർയ്യാം ചേൽ=ചെയ്യുന്നില്ലെങ്കിൽ, ഇമേ ലോകാഃ=ഈ ലോകങ്ങൾ, ഉത്സീദേയുഃ=ധർമ്മലോപംകൊണ്ടു നശിച്ചുപോകും. സംകരസ്യ ച=ജാതിമിശ്രത്തിന്റെ, കർത്താ സ്യാം=കർത്താവായി ഭവിക്കും. ഇമാഃ പ്രജാഃ=ഈ പ്രജകളെ, ഉപഹന്യാം=മലിനമാക്കിച്ചെയ്യും (നശിപ്പിക്കും).

ഞാൻ കർമ്മം ചെയ്യുന്നില്ലെങ്കിൽ ഈ ലോകങ്ങൾ ധർമ്മലോപംകൊണ്ടു നശിച്ചുപോകും. (അതുഹേതുവായിട്ട്) ജാതിമിശ്രത്തിന് ഞാൻ കർത്താവായി ഭവിക്കുകയും, ഈ പ്രജകളെ നശിപ്പിക്കുന്നവനായിത്തീരുകയും ചെയ്യും.

(ശം—ഭാ) ഞാൻ കർമ്മം ചെയ്യുന്നില്ലെങ്കിൽ ലോകസ്ഥിതിക്കു കാരണമായ കർമ്മത്തിന്റെ അഭാവംനിമിത്തം ഈ ലോകങ്ങൾ നശിച്ചുപോകും. അത്രയുമല്ല, ജാതിമിശ്രത്തിന് ഞാൻ കർത്താവായി ഭവിക്കുകയും, അതുഹേതുവായിട്ട് ഈ പ്രജകളെ നശിപ്പിക്കുകയും ചെയ്യും—ഇങ്ങിനെ ജനങ്ങളുടെ ക്ഷേമ

* പൂനാ ആനന്ദാശ്രമഗീതാപുസ്തകത്തിൽ 'വർത്തേയ' എന്ന പാഠമാണ് സ്വീകരിച്ചിട്ടുള്ളത്. 'വർത്തേയം' എന്ന പാഠം ലേഖകപ്രമാദമാണെന്നും അവർ അഭിപ്രായപ്പെടുന്നു.

ത്തിനായി പ്രവൎത്തിക്കുന്ന ഞാൻ അവരുടെ നാശത്തെ ഉണ്ടാക്കിത്തീൎക്കും. ഇത് ഈശ്വരനായിരിക്കുന്ന എനിക്ക് അനുരൂപമാവുകയില്ല.

[ശ-സ] ഉപഹന്യാം ഇമാഃ പ്രജാഃ=ഞാൻ സകലപ്രജകളുടെ ഉപഹതികൎത്താവായി ഭവിക്കും. ഉപഹതി=ദുൎഗ്ഗതിപ്രാപ്തി—സൽഗതിക്കു ഹേതുവായിരിക്കുന്ന സൽകൎമ്മാനുഷ്ഠാനത്തിൻെറ അഭാവംഹേതുവായി എല്ലാവരും നരകഭാക്കുകളായി ഭവിക്കും എന്നൎത്ഥം.

ഇപ്രകാരം പരമ്പരയായ അനൎത്ഥങ്ങൾ സംഭവിക്കുന്നതിനാൽ ഞാൻ കൃതകൃത്യനും, നീ ആത്മവിത്തും, ആണെങ്കിൽതന്നേയും ലോകസംഗ്രഹാൎത്ഥം കൎമ്മം അവശ്യം ചെയ്യേണ്ടതാണ് എന്നു സിദ്ധമായി.

അതല്ല, എന്നെപ്പോലെ നീയോ അല്ലെങ്കിൽ വേറൊരുവനോ കൃതാൎത്ഥബുദ്ധിയുമാത്മജ്ഞാനിയുമാണെന്നിരിക്കട്ടെ, എന്നാലും, സ്വാൎത്ഥമായി യാതൊന്നും ചെയ്യേണ്ടതില്ലെങ്കിലും അന്യന്മാരുടെ ക്ഷേമത്തിന്നുവേണ്ടി കൎമ്മം ചെയ്യേണ്ടതാകുന്നു:—

൨൫. സക്താഃ കൎമ്മണ്യവിദ്വാംസോ യഥാ കുൎവ്വന്തി ഭാരത
കുൎയ്യാദ്വിദ്വാംസ്തഥാസക്തശ്ചികീൎഷുൎല്ലോകസംഗ്രഹം.

ഹേ ഭാരത=അല്ലയോ ഭരതവംശജ, കൎമ്മണി=കൎമ്മത്തിൽ, സക്താഃ (സന്തഃ)=അഭിനിവേശത്തോടുകൂടിയവരായി, യഥാ=എപ്രകാരമാണ്, അവിദ്വാംസഃ=അജ്ഞാനികൾ (ആത്മജ്ഞാനമില്ലാത്തവർ), കുൎവ്വന്തി=ചെയ്യുന്നത്, തഥാ=അപ്രകാരം, വിദ്വാൻ=വിദ്വാനായവൻ, (ആത്മജ്ഞാനമുള്ളവൻ), അസക്തഃ (സൻ)=സക്തികൂടാത്തവനായി, ലോകസംഗ്രഹം=ലോകസംഗ്രഹത്തെ, ചികീൎഷുഃ=ചെയ്യാനിച്ഛയുള്ളവനായി, കുൎയ്യാൽ=ചെയ്യണം.

അല്ലയോ അൎജ്ജുന, ആത്മജ്ഞാനമില്ലാത്തവർ സക്തിയോടുകൂടി എപ്രകാരം കൎമ്മത്തെ ചെയ്യുന്നുവോ അപ്രകാരംതന്നെ ആത്മജ്ഞാനിയായവൻ സക്തികൂടാതെ ജനോപകാരത്തെ ഇച്ഛിക്കുന്നവനായി കൎമ്മം ചെയ്യേണ്ടതാകുന്നു.

(ശം-ഭാ) ഹേ ഭാരത, അജ്ഞാനികൾ 'ഈ കൎമ്മത്തിൻെറ ഫലം എനിക്കു സിദ്ധിക്കും' എന്ന വിചാരത്തോടുകൂടി എങ്ങിനെ കൎമ്മം ചെയ്യുന്നുവോ അപ്രകാരംതന്നെ ജ്ഞാനിയായവൻ സക്തികൂടാതെ കൎമ്മം ചെയ്യണം. എന്തിനുവേണ്ടി ചെയ്യുന്നു?—കേട്ടാലും—ലോകസംഗ്രഹത്തെ ചെയ്വാൻ ഇച്ഛിച്ചിട്ടുതന്നെ.

[ശ-സ] അവിടെ, കൎത്തൃത്വാഭിനിവേശരഹിതത്വം, കൎമ്മഫലത്തിൽ അപേക്ഷയില്ലായ്മ, അനുകൂലപ്രതികൂലവിഷയങ്ങളിൽ ഹൎഷവിഷാദശൂന്യത്വം, എന്നീ ഗുണങ്ങളെക്കൊണ്ടാണ് ജ്ഞാനിയെ അജ്ഞനിൽനിന്നു തിരിച്ചറിയുന്നത്. നിയമേന കൎമ്മം ചെയ്യുക എന്ന കാൎയ്യത്തിൽ രണ്ടുപേരും സമമാകുന്നു.

ഇങ്ങിനെ എനിക്കോ, ലോകസംഗ്രഹത്തെ ചെയ്യാനിച്ഛിക്കുന്നവനും ആത്മവിത്തുമായിരിക്കുന്ന അന്യനോ, ലോകസംഗ്രഹം ഒഴിച്ചു ചെയ്യേണ്ടതായിട്ട് ഒന്നുമില്ല. അങ്ങിനെയുള്ള ആത്മവിത്തിന്നു താഴെ പറയുംപ്രകാരമുപദേശിക്കുന്നു:—

൨൬. ന ബുദ്ധിഭേദം ജനയേദജ്ഞാനാം കൎമ്മസംഗിനാം
ജോഷയേൽ സൎവ്വകൎമ്മാണി വിദ്വാൻ യുക്തഃ സമാചരൻ.

വിദ്വാൻ=ആത്മജ്ഞാനിയായവൻ, കൎമ്മസംഗിനാം*=കൎമ്മത്തിൽ സക്തിയോടു

* [ശ-സ] ഫലാപേക്ഷയോടുകൂടി നിയമേന കൎമ്മം ചെയ്യുന്നവരുടെ, അല്ലെങ്കിൽ ദേഹേന്ദ്രിയാദികളെക്കൊണ്ടു ചെയ്യപ്പെടുന്ന കൎമ്മങ്ങളിൽ 'ഞാൻ കൎത്താ, ഭോക്താ' എന്നിങ്ങിനെയുള്ള

കൂടിയിരിക്കുന്ന, അജ്ഞാനാം=അജ്ഞാനികൾക്ക്, ബുദ്ധിഭേദം[1]=ബുദ്ധിഭേദത്തെ, ന ജനയേൽ[2]=ഉണ്ടാക്കരുത്. യുക്തഃ=അവഹിതനായിട്ട്, സമാചരൻ=(താനും) കർമ്മത്തെ നല്ലവണ്ണം ചെയ്ത്, സർവ്വകർമ്മാണി=സകലകർമ്മങ്ങളേയും, ജോഷയേൽ[3]=(അവരെക്കൊണ്ട്) ചെയ്യിക്കണം.

ആത്മജ്ഞാനിയായവൻ കർമ്മത്തിൽ ആസക്തിയോടുകൂടിരിക്കുന്ന അജ്ഞാനികളുടെ ബുദ്ധിക്ക് ഇളക്കം വരുത്തരുത്. അവഹിതനായി താനും കർമ്മംചെയ്ത് അവരെക്കൊണ്ട് സകലകർമ്മങ്ങളേയും ചെയ്യിക്കണം.

(ശം-ഭാ) കർമ്മത്തിൽ ആസക്തിയോടുകൂടിയിരിക്കുന്ന അജ്ഞാനികൾ 'ഇത് എന്നാൽ ചെയ്യപ്പെടേണ്ടത്, ഈ കർമ്മത്തിന്റെ ഫലം എനിക്കനുഭവിക്കണം' എന്നു ദൃഢമായി വിശ്വസിക്കുന്നു. അങ്ങിനെ നിശ്ചയത്തോടുകൂടിയിരിക്കുന്ന അവരുടെ ബുദ്ധിക്കു വിവേകിയായവൻ ഇളക്കം വരുത്തരുത്. എന്നാൽ വിദ്വാനായവൻ അഭിയുക്തനായി താൻതന്നെ കർമ്മത്തെ യഥാവിധി ചെയ്ത് അവരെക്കൊണ്ട് സർവ്വകർമ്മങ്ങളേയും ചെയ്യിക്കണം.

[ശ്രീ] ആത്മജ്ഞാനമില്ലാത്തവനും കർമ്മത്തിൽ സക്തിയുള്ളവനുമായവനു തത്വജ്ഞാനമുപദേശിക്കണമെന്നുവെച്ച് അവന്റെ ബുദ്ധിക്ക് ഇളക്കം വരുത്തുന്നുവെങ്കിൽ അവനു കർമ്മത്തിൽ ശ്രദ്ധയില്ലാതെയാകും. അവനിൽ ജ്ഞാനമുൽപാദിക്കുകയുമില്ല. അപ്പോൾ അവൻ രണ്ടുമില്ലാത്തവനായി ഭവിക്കും. അതിനാൽ അജ്ഞന്റെ ബുദ്ധിക്ക് ഇളക്കം വരുത്തരുതെന്നു താൽപര്യം.

അവിദ്വാനായിരിക്കുന്ന അജ്ഞൻ എങ്ങിനെയാണ് കർമ്മത്തിൽ സക്തനാകുന്നതെന്നു പറയുന്നു:—

൨൭. പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമ്മാണി സർവ്വശഃ
അഹംകാരവിമൂഢാത്മാ കർത്താഹമിതി മന്യതേ.

പ്രകൃതേഃ=പ്രകൃതിയുടെ (മായയുടെ), ഗുണൈഃ=കാര്യങ്ങളായ ഇന്ദ്രിയങ്ങളാൽ, സർവ്വശഃ=പല പ്രകാരത്തിലും, കർമ്മാണി=കർമ്മങ്ങൾ, ക്രിയമാണാനി=ചെയ്യപ്പെടുന്നവയാകുന്നു. (താനി)=അവയെ, അഹംകാരവിമൂഢാത്മാ*=അഹംകാരത്താൽ വിവേകശൂന്യമായ മനസ്സോടുകൂടിയവൻ, അഹം കർത്താ ഇതി=ഞാൻ ചെയ്യുന്നു എന്ന്, മന്യതേ=വിചാരിക്കുന്നു.

---

അഭിമാനത്തോടുകൂടിയവരുടെ—അതത്ത്വവിത്തുകളായ മൂഢന്മാരുടെ എന്നർത്ഥം.

1 'ജ്യോതിഷ്ടോമേന സ്വർഗ്ഗകാമഃ' എന്ന വചനപ്രകാരം 'ജ്യോതിഷ്ടോമത്തെ ചെയ്ത് എനിക്കു സ്വർഗ്ഗമനുഭവിക്കണമെന്നിങ്ങിനെ ഫലവിഷയമായ ഇച്ഛയോടുകൂടിയ യാതൊരു ബുദ്ധിയാണുള്ളത് അപ്രകാരമുള്ള ബുദ്ധിക്ക് ഇളക്കത്തെ.

2 ഫലാപേക്ഷയോടുകൂടി കർമ്മം ചെയ്യരുത് എന്നോ, സ്വർഗ്ഗാദിഫലം അസത്തായിട്ടുള്ളതാണ' എന്നോ, അല്ലെങ്കിൽ കർത്രാദിസർവ്വം മിഥ്യയാണ് എന്നോ മറ്റോ ഉപദേശിച്ച് അവരുടെ ബുദ്ധിക്കു സംശയം ജനിപ്പിക്കരുത്.

3 ജോഷയേൽ സർവ്വകർമ്മാണി—'അക്ഷയ്യം ഹ വൈ ചാതുർമ്മാസ്യയാജിനഃ', 'പശ്യതി പുത്രം പശ്യതി പൌത്രം', 'തസ്മാദ്ധർമ്മം പരമം വദന്തി' എന്നിങ്ങിനെയുള്ള വചനങ്ങളെക്കൊണ്ടു വൈദികമായിട്ടുള്ള സകലകർമ്മങ്ങളേയും അവരെക്കൊണ്ടു ചെയ്യിക്കണം—കർമ്മഫലത്തെ സ്തുതിച്ച് കർമ്മങ്ങളെ ചെയ്യാനിച്ഛ ജനിപ്പിക്കണമെന്നർത്ഥം.

* (ശ്രീ) അഹംകാരംഹേതുവായിട്ട് ഇന്ദ്രിയങ്ങളിൽ ആത്മാധ്യാസംകൊണ്ടു മൂഢബുദ്ധിയായവൻ.

പ്രകൃതികാര്യങ്ങളായ ഇന്ദ്രിയങ്ങളാലാണ് കർമ്മങ്ങൾ സർവ്വപ്രകാരേണ ചെയ്യപ്പെടുന്നത്. എന്നാൽ അഹംകാരംനിമിത്തം മൂഢബുദ്ധിയായവൻ അവയെ 'ഞാൻ ചെയ്യുന്നു' എന്നു വിചാരിക്കുന്നു.

(ശം-ഭാ) പ്രകൃതി അല്ലെങ്കിൽ പ്രധാനം എന്നത് സത്ത്വരജസ്തമോഗുണങ്ങളുടെ സാമ്യാവസ്ഥയാകുന്നു. ആ പ്രകൃതിയുടെ കാര്യകരണരൂപങ്ങളായ വികാരങ്ങളാലാണ് (ദേഹേന്ദ്രിയാദികളാലാണ്) ലൌകികമായും ശാസ്ത്രീയമായുമുള്ള കർമ്മങ്ങൾ എല്ലാ പ്രകാരത്തിലും ചെയ്യപ്പെടുന്നത്. ദേഹേന്ദ്രിയങ്ങളിൽ ആത്മബുദ്ധിയാണ് അഹംകാരം. ആ അഹംകാരത്തിനാൽ പല വിധത്തിലും മോഹിപ്പിക്കപ്പെട്ടിരിക്കുന്ന അന്തഃകരണത്തോടുകൂടിയവൻ—ദേഹേന്ദ്രിയങ്ങൾക്കുള്ള ധർമ്മങ്ങൾ ആത്മാവിന്നുണ്ടെന്നു വിചാരിക്കുകയും ദേഹേന്ദ്രിയങ്ങളിൽ അഭിമാനിക്കുകയും ചെയ്യുന്നവൻ—അജ്ഞാനംനിമിത്തം കർമ്മങ്ങളെല്ലാം ആത്മാവിലാണെന്നു കാണുകയും അതാതു കർമ്മങ്ങൾക്ക് 'ഞാൻ കർത്താവാകുന്നു' എന്നു വിചാരിക്കുകയും ചെയ്യുന്നു.

എന്നാൽ വിദ്വാനായവൻ:—

൨൮. തത്ത്വവിത്തു മഹാബാഹോ ഗുണകർമ്മവിഭാഗയോഃ
ഗുണാ ഗുണേഷു വർത്തന്ത ഇതി മത്വാ ന സജ്ജതേ.

ഹേ മഹാബാഹോ=അല്ലയോ മഹാബാഹോ, (മഹത്തായ കൈകളോടുകൂടിയവനേ), ഗുണകർമ്മവിഭാഗയോഃ=ഗുണങ്ങളിൽനിന്നും കർമ്മങ്ങളിൽനിന്നുമുള്ള ആത്മാവിന്റെ വിഭാഗത്തിന്റെ, തത്ത്വവിൽ തു=യഥാർത്ഥത്തെ അറിയുന്നവനാകട്ടെ, ഗുണാഃ=ഇന്ദ്രിയങ്ങൾ, ഗുണേഷു=വിഷയങ്ങളിൽ, വർത്തന്തേ ഇതി=പ്രവർത്തിക്കുന്നു എന്ന്, മത്വാ=അറിഞ്ഞ്, ന സജ്ജതേ=അഭിമാനിക്കുന്നില്ല (കർത്തൃത്വാഭിനിവേശം ചെയ്യുന്നില്ല.)

അല്ലയോ അർജ്ജുന, ഗുണകർമ്മങ്ങളുടെ വിഭാഗങ്ങളെപ്പററി യഥാർത്ഥമായി അറിയുന്നവൻ, ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവർത്തിക്കുന്നു, (അഹമർത്ഥമായിരിക്കുന്ന ആത്മാവല്ല) എന്നറിഞ്ഞ് കർമ്മത്തിൽ അഭിമാനിക്കുന്നില്ല.

(ശം-ഭാ) ഗുണവിഭാഗത്തിന്റേയും കർമ്മവിഭാഗത്തിന്റേയും തത്ത്വത്തെ അറിയുന്നവൻ, ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവർത്തിക്കുന്നു, ആത്മാവല്ല, എന്നറിഞ്ഞ് (കർമ്മത്തിൽ) സക്തിയെ ചെയ്യുന്നില്ല.

(ശ്രീ) ഗുണകർമ്മവിഭാഗയോഃ തത്ത്വവിൽ='ഞാൻ ഗുണാത്മകനല്ല' എന്നിങ്ങിനെ ആത്മാവിനെ ഗുണങ്ങളിൽനിന്നു വിഭാഗിക്കുന്നതു ഗുണവിഭാഗം. 'എനിക്ക് കർമ്മങ്ങളൊന്നുമില്ല' എന്നിങ്ങിനെ കർമ്മത്തിൽനിന്നാത്മാവിനെ വിഭാഗിക്കുന്നതു കർമ്മവിഭാഗം. ഇവ രണ്ടിന്റേയും തത്ത്വത്തെ അറിയുന്നവൻ.

[ശ-സ്] ഗുണകർമ്മവിഭാഗയോഃ—ഗുണങ്ങൾ=ചക്ഷുരാദി (പഞ്ച) ജ്ഞാനേന്ദ്രിയങ്ങൾ, വാഗാദി (പഞ്ച)കർമ്മേന്ദ്രിയങ്ങൾ, ബുദ്ധി, മനസ്സ്. ഇവിടെ ചക്ഷുഃശ്രോത്രാദികൾക്ക് ദർശനശ്രവണാദിക്രിയ; വാക്പാണ്യാദികൾക്ക് വചനാദാനാദിക്രിയ; ബുദ്ധിക്ക് അഹംകരണക്രിയ; മനസ്സിന് സങ്കല്പനക്രിയ. എന്നാൽ ആത്മാ കൂടസ്ഥാസംഗചിദ്രൂപനായിട്ടുമാത്രം സ്ഥിതിചെയ്യുന്നു. ഇങ്ങിനെ ഗുണവിഭാഗത്തിന്റേയും കർമ്മവിഭാഗത്തിന്റേയും ആത്മാവിന്റേയും, തത്ത്വവിൽ=യാഥാത്മ്യത്തെ നല്ലവണ്ണം അറിയുന്നവൻ. ഗുണാഃ ഗുണേഷു വർത്തന്തേ=ചക്ഷുരാദികൾതന്നെയാണ് രൂപാദി

യിൽ വത്തിക്കുന്നത്; വാഗാദികൾതന്നെയാണ് വചനാദികളിൽ വത്തിക്കുന്നത്; ബുദ്ധിതന്നെയാണ് ആ വക കമ്മങ്ങളിൽ 'ഞാൻ കത്താവാകുന്നു' എന്നഭിമാനിക്കുന്നത്. എന്നാൽ ഞാനോ,. ഞാൻ കാണുന്നില്ല, സംസാരിക്കുന്നില്ല, ചെയ്യുന്നില്ല, പോകുന്നില്ല. ഞാൻ കൂടാസ്ഥാസംഗചിദാത്മാവായിട്ട് സവ്വദാ സ്വസ്ഥമായിത്തന്നെയിരിക്കുന്നു. ഇതി മത്വാ ന സജ്ജതേ=എന്നിങ്ങിനെയുള്ള നിശ്ചയത്തോടുകൂടി ആവക കമ്മങ്ങളിൽ 'ഞാൻ, എൻെറ' എന്നഭിമാനിക്കുന്നില്ല എന്നത്ഥം.

എന്നാൽ എവർ—

൨൯. പ്രകൃതേഗ്ഗുണസംമൂഢാഃ സജ്ജന്തേ ഗുണകമ്മസു
താനകൃൽസ്നവിദോ മന്ദാൻ കൃൽസ്നവിന്ന വിചാലയേൽ.

പ്രകൃതേഃ=പ്രകൃതിയുടെ (മായയുടെ), ഗുണസംമൂഢാഃ=സത്വാദിഗുണങ്ങളാൽ മൂഢന്മാരായിരിക്കുന്നവർ, ഗുണകമ്മസു=ഇന്ദ്രിയങ്ങളിലും തദ്വ്യാപാരങ്ങളിലും, സജ്ജന്തേ=അഭിമാനിക്കുന്നു. അകൃൽസ്നവിദഃ=ഒന്നുമറിഞ്ഞുകൂടാത്ത, മന്ദാൻ=മൂഢന്മാരായ (മന്ദമതികളായ), താൻ=അവരെ, കൃൽസ്നവിൽ=സവ്വജ്ഞനായവൻ (ആത്മജ്ഞാനി), ന വിചാലയേൽ=ചലിപ്പിക്കരുത്.

പ്രകൃതിയുടെ ഗുണങ്ങളാൽ മൂഢന്മാരായിരിക്കുന്നവർ ഇന്ദ്രിയങ്ങളിലും തദ്വ്യാപാരങ്ങളിലും അഭിമാനിക്കുന്നു. ഒന്നുമറിഞ്ഞുകൂടാത്ത അങ്ങിനെയുള്ള മൂഢന്മാരെ സവ്വജ്ഞനായവൻ ചലിപ്പിക്കരുത് (അവരുടെ മനസ്സിന്ന് ഇളക്കം വരുത്തരുത്.)

(ശം–ഭാ) പ്രകൃതിയുടെ ഗുണങ്ങളാൽ മോഹിപ്പിക്കപ്പെട്ടിരിക്കുന്നവർ 'ഞങ്ങൾ ഫലത്തിന്നായിക്കൊണ്ടു കമ്മം ചെയ്യുന്നു' എന്നു വിചാരിച്ച് അതിൽ അഭിമാനിക്കുന്നു. കമ്മത്തിൽ സക്തിയുള്ളവരും കമ്മഫലത്തെ മാത്രം ദശിക്കുന്നവരും മന്ദബുദ്ധികളുമായ ആ മൂഢന്മാരെ ആത്മജ്ഞാനിയായവൻ ചലിപ്പിക്കരുത്. അവരുടെ ബുദ്ധിക്ക് ഇളക്കം വരുത്തരുതെന്നാത്ഥം.

എന്നാൽ കമ്മത്തിന്നധികാരിയായും അജ്ഞനായും മോക്ഷേച്ഛുവായുമുള്ളവൻ എങ്ങിനെയാണ് കമ്മം ചെയ്യേണ്ടത്? പറയുന്നു:—

൩൦. മയി സവ്വാണി കമ്മാണി സംന്യസ്യാദ്ധ്യാത്മചേതസാ
നിരാശീന്നിമ്മമോ ഭൂത്വാ യുദ്ധ്യസ്വ വിഗതജ്വരഃ.

സവ്വാണി കമ്മാണി=സകലകമ്മങ്ങളേയും, മയി*=എന്നിൽ, സംന്യസ്യ[1]=സമപ്പിച്ചിട്ട്, അദ്ധ്യാത്മചേതസാ[2]=പരമാത്മാവിൽ മനസ്സിരുത്തിക്കൊണ്ട് ('ഞാൻ അന്തയ്യാമ്യധീനനായി കമ്മം ചെയ്യുന്നു' എന്ന ദൃഷ്ടിയോടുകൂടി), നിരാശീഃ[3]=നിഷ്കാമനും, നിമ്മമഃ[4]=മമതാശൂന്യനും (എൻെറ എന്ന ഭാവമില്ലാത്തവനും), വിഗതജ്വരഃ ഭൂത്വാ[5]=വ്യസനത്തെ ത്യജിച്ചവനുമായിട്ടു, യുദ്ധ്യസ്വ=യുദ്ധംചെയ്താലും.

---

[ശ–സ] * സവ്വാത്മാവായ ബ്രഹ്മത്തിൽ.

1. സവ്വവും ബ്രഹ്മം തന്നെ എന്നിങ്ങിനെ ബ്രഹ്മത്തിൽ ലയിപ്പിച്ചിട്ട്.
2. 'ബ്രഹ്മാപ്പണം ബ്രഹ്മ ഹവിഃ' എന്നിങ്ങിനെ ഇനി മേൽ പറയുംപ്രാരമുള്ള പ്രത്യഗ്ദൃഷ്ടികൊണ്ടു സവ്വവും ബ്രഹ്മംതന്നെ എന്ന ബുദ്ധിയോടുകൂടി.
3. ജയംകൊണ്ടു പ്രാപ്തമായ രാജ്യത്തിലും, യുദ്ധക്രിയാഫലത്തിലും നിരപേക്ഷനായിട്ട്.
4. കൊല്ലപ്പെടുവാൻ ഭാവിക്കുന്ന ഭ്രാത്രാദികളിൽ മമതാരഹിതനായിട്ട്.
5. 'എൻെറ ഈ സ്വജനങ്ങളെല്ലാം എന്നാൽ വധിക്കപ്പെടുമല്ലോ' എന്നുള്ള സന്താപം ജ്വരം. അതാക്കില്ലയോ അവൻ വിഗതജ്വരൻ—നിശ്ശോകനായി ഭവിച്ച് എന്നത്ഥം.

അല്ലയോ അജ്ജുന, സകലകമ്മങ്ങളേയുമെന്നിലപ്പിച്ചിട്ട്, മനസ്സിനെ പരമാത്മാവിലുറപ്പിച്ച്, നിഷ്കാമനും മമതയില്ലാത്തവനും വ്യസനത്തെ ത്യജിച്ചവനുമായി യുദ്ധംചെയ്യാലും.

(ശം-ഭാ) വാസുദേവനായും പരമേശ്വരനായും സവ്വജ്ഞനായും സവ്വാത്മാവായുമിരിക്കുന്ന എന്നിൽ സകലകമ്മങ്ങളേയുമപ്പിച്ചിട്ട് 'ഞാൻ കത്താവായിട്ട് ഒരു ഭൃത്യനെന്നപോലെ ഈശ്വരനായിക്കൊണ്ടു കമ്മത്തെ ചെയ്യുന്നു' എന്ന വിവേകബുദ്ധിയോടുകൂടി ആശയെ ഉപേക്ഷിച്ചവനും മമതയില്ലാത്തവനും സന്താപരഹിതനുമായിട്ടു യുദ്ധംചെയ്യാലും.

[ശ-സ] 'ഈ കാണുന്ന സവ്വവും ഞാനും ബ്രഹ്മം തന്നെയാകുന്നു' എന്നിങ്ങിനെ പരാവരൈകത്വവിഷയമായും അപ്രതിബദ്ധമായും അപരോക്ഷമായുമിരിക്കുന്ന ജ്ഞാനത്തോടുകൂടിയ അധികാരിയായ ബ്രഹ്മവിത്ത് മുൻപറഞ്ഞപ്രകാരം ലോകഹിതാത്ഥമായി കമ്മം ചെയ്യേണ്ടതാകുന്നു. അങ്ങിനെയുള്ളവൻ ജീവിച്ചിരിക്കുമ്പോൾതന്നെ മുക്തനാകയാൽ പരതാരണം (അന്യനെ കരകയററുക)തന്നെയാണ് അവന്ന് അതുകൊണ്ടുള്ള പ്രയോജനം. അതല്ല, (അവൻ) പരോക്ഷജ്ഞാനിയാണെങ്കിൽ, ആത്മാ ദേഹാദികളുടെ ദ്രഷ്ടാവാകയാൽ തൽഭിന്നമാകുന്നുവെന്ന ജ്ഞാനംകൊണ്ടും, 'കത്താവല്ല, കാരയിതാവുമല്ല' എന്നിങ്ങിനെ അകത്തൃത്വബുദ്ധികൊണ്ടും 'ഈ കാണുന്ന ദ്വൈതപ്രപഞ്ചമെല്ലാം മായാമാത്രമാകുന്നു' എന്ന ശ്രുതിബലംകൊണ്ടും, ഈ പ്രപഞ്ചമെല്ലാം മായാകായ്യമാകയാൽ, ഇന്ദ്രജാലംപോലെ, മിത്ഥ്യയാകുന്നു' എന്ന യുക്തിബലംകൊണ്ടും, കത്താവും കായ്യവും കാരണവും എല്ലാം മിത്ഥ്യയാകുന്നുവെന്നു കണ്ടു സവ്വത്ര നിരാശിയായി നിമ്മമനായി ഭവിച്ചു ലോകഹിതാത്ഥം കമ്മം ചെയ്യേണ്ടതാകുന്നു. അതുകൊണ്ടു ചിത്തശുദ്ധിപരിപാകവും ജ്ഞാനവും മോക്ഷവും സിദ്ധിക്കുന്നു. അവൻെറ കമ്മം അവന്നുതന്നെ സംസാരസാഗരത്തിൽനിന്നു കയറുന്നതിന്നും അന്യനെ കയറുന്നതിന്നും ഹേതുവാകയാൽ അതു ലോകോപകാരമായിത്തന്നെ ഭവിക്കുന്നു. (ഒരുവൻ) ആത്മജ്ഞാനമില്ലാത്തവനാണെങ്കിൽ, അവൻ മമതാരഹിതനും കമ്മഫലത്തിൽ അപേക്ഷയില്ലാത്തവനുമായി ഭവിച്ചു ശ്രൌതമായും സ്മാത്തമായുമുള്ള സകലകമ്മങ്ങളേയും ഈശ്വരാപ്പണബുദ്ധ്യാ സ്വാത്ഥമായിത്തന്നെ ചെയ്യേണ്ടതാകുന്നു. എന്നാൽ അവന്ന് ആ കമ്മംകൊണ്ടു ചിത്തശുദ്ധിയും, അതുകൊണ്ടു ജ്ഞാനവും മോക്ഷവും സിദ്ധിക്കുന്നതാകുന്നു.

കമ്മം കത്തവ്യമാണ് എന്നിങ്ങിനെ പ്രമാണസഹിതം ഉപദേശിക്കപ്പെട്ടപ്രകാരമുള്ള എൻെറ മതത്തെ—

൩൧. യേ മേ മതമിദം നിത്യമനുതിഷ്ഠന്തി മാനവാഃ
ശ്രദ്ധാവന്തോനസൂയന്തോ മുച്യന്തേ തേപി കമ്മഭിഃ.

യേ മാനവാഃ=യാതൊരു മനുഷ്യർ, ശ്രദ്ധാവന്തഃ=എൻെറ വാക്യത്തിൽ ശ്രദ്ധയുള്ളവരും, അനസൂയന്തഃ=എന്നിൽ ദോഷത്തെ ആരോപിക്കാത്തവരുമായി, മേ ഇദം മതം=എൻെറ ഈ അഭിപ്രായത്തെ, നിത്യം=എപ്പോഴും, അനുതിഷ്ഠന്തി=അനുസരിച്ചു നടക്കുന്നുവോ, തേ അപി=അവരും, കമ്മഭിഃ=(പാപപുണ്യ) കമ്മങ്ങളാൽ, മുച്യന്തേ=മോചിക്കപ്പെടുന്നു.

യാതൊരുവർ എൻെറ വാക്യത്തിൽ വിശ്വാസമുള്ളവരും എന്നിൽ ദോഷത്തെ ആരോപിക്കാത്തവരുമായി എൻെറ ഈ അഭിപ്രായത്തെ അനുസരിച്ചു നടക്കുന്നുവോ അവരും (ക്രമേണ) പാപപുണ്യകമ്മങ്ങളിൽനിന്നു (സമ്യഗ് ജ്ഞാനിയെപ്പോലെ) മോചിക്കുന്നു.

(ശം-ഭാ) ഏതു മനുഷ്യർ ശ്രദ്ധയോടുകൂടിയവരും, വാസുദേവനും പരമഗുരുവുമായിരിക്കുന്ന എന്നിൽ അസൂയയില്ലാത്തവരുമായി എൻെറ ഈ അഭിപ്രാ

യത്തെ നിത്യമനുവൎത്തിക്കുന്നുവോ അവരും ധൎമ്മാധൎമ്മങ്ങളായ സകലകൎമ്മങ്ങളിൽനിന്നും മോചിക്കുന്നു.

എന്നാൽ—

൩൨. യേ ത്വേതദഭ്യസൂയന്തോ നാനുതിഷ്ഠന്തി മേ മതം
സൎവ്വജ്ഞാനവിമൂഢാംസ്താൻ വിദ്ധി നഷ്ടാനചേതസഃ.

യേ തു=എന്നാൽ യാതൊരുവർ, മേ ഏതൽ മതം=എന്റെ ഈ അഭിപ്രായത്തെ, അഭ്യസൂയന്തഃ=നിന്ദിക്കുന്നവരായി, ന അനുതിഷ്ഠന്തി=അനുസരിച്ചു നടക്കുന്നില്ലയോ, അചേതസഃ=വിവേകശൂന്യന്മാരായും, സൎവ്വജ്ഞാനവിമൂഢാൻ=ബ്രഹ്മവിഷയമായും കൎമ്മവിഷയമായുമുള്ള ജ്ഞാനത്തിൽ മൂഢന്മാരായുമിരിക്കുന്ന, താൻ=അവരെ, നഷ്ടാൻ=നശിച്ചുപോയവരായി, വിദ്ധി=അറിഞ്ഞാലും.

എന്നാൽ ഏവർ എന്റെ ഈ അഭിപ്രായത്തെ നിന്ദിക്കുന്നവരായി അതിനെ അനുസരിക്കുന്നില്ലയോ വിവേകശൂന്യന്മാരായും, ബ്രഹ്മവിഷയമായും കൎമ്മവിഷയമായുമുള്ള സകലജ്ഞാനത്തിലും മൂഢന്മാരായുമിരിക്കുന്ന അവരെ നശിച്ചുപോയവരെന്നറിഞ്ഞാലും.

(ശം—ഭാ) എന്നാൽ ഏവർ അതിന്നു വിപരീതമായിട്ട് എന്റെ ഈ അഭിപ്രായത്തെ നിന്ദിക്കുന്നവരായി അതിനെ അനുവൎത്തിക്കുന്നില്ലയോ സൎവ്വജ്ഞാനങ്ങളിലും പലവിധത്തിലും മൂഢന്മാരും അവിവേകികളുമായ അവരെ നഷ്ടന്മാരായി അറിഞ്ഞാലും.

എന്നാൽ പിന്നെ എന്തുകൊണ്ടാണ് അവർ അങ്ങയുടെ മതത്തെ അനുവൎത്തിക്കാത്തവരായി പരധൎമ്മത്തെ സ്വീകരിക്കുകയും സ്വധൎമ്മത്തെ ഉപേക്ഷിക്കയും ചെയ്യുന്നത്? അങ്ങയുടെ മതത്തിന്നു പ്രതികൂലന്മാരായ അവർ അങ്ങയുടെ ശാസനയെ ലംഘിക്കുന്നതുകൊണ്ടുള്ള ദോഷംനിമിത്തം എങ്ങിനെ ഭയപ്പെടാതെയിരിക്കുന്നു? ഇതിന്നു കാരണം പറയുന്നു—

൩൩. സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേൎജ്ഞാനവാനപി
പ്രകൃതിം യാന്തി ഭൂതാനി നിഗ്രഹഃ കിം കരിഷ്യതി.

ജ്ഞാനവാൻ അപി=ഗുണദോഷങ്ങളെ അറിയുന്നവനുംകൂടി (ആത്മജ്ഞാനിയുംകൂടി), സ്വസ്യാഃ=സ്വന്തമായ, പ്രകൃതേഃ=പ്രാചീനകൎമ്മസംസ്കാരത്തിന്നധീനമായിരിക്കുന്ന സ്വഭാവത്തിന്ന്, സദൃശം=അനുരൂപമായിത്തന്നെ, ചേഷ്ടതേ=പ്രവൎത്തിക്കുന്നു. (യസ്മാൽ)=എന്തുകൊണ്ടെന്നാൽ, ഭൂതാനി=സകലപ്രാണികളും, പ്രകൃതിം=പ്രകൃതിയെ (പ്രാചീനകൎമ്മസംസ്കാരത്തിന്നധീനമായ) സ്വഭാവത്തെ, യാന്തി=അനുവൎത്തിക്കുന്നു. നിഗ്രഹഃ=ഇന്ദ്രിയനിഗ്രഹം, കിം കരിഷ്യതി=എന്തു ചെയ്യും.

ആത്മജ്ഞാനിയും കൂടി സ്വന്തസ്വഭാവത്തിന്നനുരൂപമായിത്തന്നെ പ്രവൎത്തിക്കുന്നു. എന്തെന്നാൽ, സകലപ്രാണികളും തങ്ങളുടെ പൂൎവ്വകൎമ്മസംസ്കാരത്തിന്നധീനമായിരിക്കുന്ന സ്വഭാവത്തെ അനുവൎത്തിക്കുന്നു. അങ്ങിനെയിരിക്കെ ഇന്ദ്രിയനിഗ്രഹം ഇവക്ക് എന്തു (ഫലത്തെ) ചെയ്യുന്നു?

(ശം—ഭാ) പ്രകൃതി—പൂൎവ്വജന്മത്തിൽ ചെയ്യപ്പെട്ടിട്ടുള്ള ധൎമ്മാധൎമ്മങ്ങൾ മുതലായതുകളുടെ സംസ്കാരത്തിന്റെ (=വീണ്ടും പ്രകാശിപ്പാനുള്ള വാസനയുടെ) ഈ ജന്മത്തിലുള്ള അഭിവ്യക്തിക്ക് (പ്രകാശത്തിന്) പ്രകൃതി എന്നു പേർ

പറയുന്നു. ആ പ്രകൃതിക്കനുരൂപമായിട്ടാണ് സകലപ്രാണികളും—ജ്ഞാനിയും കൂടി—പ്രവൎത്തിക്കുന്നത്. അപ്പോൾ പിന്നെ മൂർഖന്റെ കഥ പറവാനുണ്ടോ? അതുകൊണ്ടു സകലപ്രാണികളും തങ്ങളുടെ സ്വഭാവത്തെ അനുഗമിക്കുന്നു. നിഗ്രഹം എന്തു ചെയ്യാൻ കഴിയും? എനിക്കാകട്ടെ, അന്യനാകട്ടെ പ്രകൃതി അനിവാൎയ്യമാകുന്നുവെന്നൎത്ഥം.

[ശ-സ] 'അങ്ങയുടെ മതത്തെ ആദരിക്കാതെ കൎത്തവ്യകൎമ്മങ്ങളെ സന്ന്യസിച്ചിട്ടു തുൺപോലെ ഞങ്ങൾ സ്വസ്ഥന്മാരായിരിക്കും' എന്ന് ആർ വിചാരിക്കുന്നുവോ അവൎക്ക് അതു സാധിക്കുന്നതല്ല. എന്തെന്നാൽ, അവർ പ്രകൃതിക്ക് അധീനന്മാരാകുന്നു. ജയിക്കുവാൻ അസാദ്ധ്യമായും എന്റെ മായയുമായിരിക്കുന്ന പ്രകൃതിയെ അടക്കുവാൻ ജ്ഞാനികൾക്കുംകൂടി പ്രയാസമാകുന്നു. അതിനാൽ മൂഢന്മാർ കൎമ്മത്തിൽതന്നെയാണ് പ്രവൎത്തിക്കേണ്ടത് എന്നു മനസ്സിലാക്കുന്നതിന്നുവേണ്ടി 'കാൎയ്യതേഹ്യവശഃ കൎമ്മ' എന്ന വചനാൎത്ഥത്തെത്തന്നെ ഒന്നുകൂടി ദൃഢീകരിക്കുന്നു.

സദൃശം....ജ്ഞാനവാനപി=നിത്യനിരന്തരബ്രഹ്മനിഷ്ഠകൊണ്ടു സൎവ്വവാസനകളേയും നിശ്ശേഷം നശിപ്പിച്ചിരിക്കുന്ന ബ്രഹ്മജ്ഞാനിയുംകൂടി പ്രാണരക്ഷയ്ക്കുവേണ്ടി തന്റെ പ്രകൃതിയിൽ ശേഷിച്ചിരിക്കുന്ന വാസനാലേശത്തിന്നനുരൂപമായിട്ടുതന്നെയാണ് ആഹാരാദിയിൽ ചേഷ്ടിക്കുന്നത്. അതിനെ നിഗ്രഹിക്കുവാൻ ജ്ഞാനിക്കുംകൂടി കഴിയുന്നതല്ല. (ഇങ്ങിനെ ബ്രഹ്മനിഷ്ഠകൊണ്ടു പ്രകൃതിയെ അതിക്രമിച്ചു നില്ക്കുന്ന ജിതേന്ദ്രിയനായ ബ്രഹ്മവിത്തിന്നുംകൂടി പ്രകൃതിയെ അനുവൎത്തിക്കണമെന്നു വരുമ്പോൾ ശേഷമുള്ള മൂഢന്മാരുടെ കഥ പറവാനുണ്ടോ, എന്നുള്ള അഭിപ്രായത്തോടുകൂടി പറയുന്നു:—)

പ്രകൃതിം........കരിഷ്യതി=സകലപ്രാണികളും, സ്വസ്വജാതിയെ അനുസരിച്ചു നാനാവിധവ്യാപാരങ്ങളെ ചെയ്യുന്നതിന്നു ഹേതുവായിരിക്കുന്നതും, രാഗദ്വേഷാദിഗുണങ്ങളോടുകൂടിയതും വാസനാത്മികയുമായ പ്രകൃതിയെ പ്രാപിക്കുന്നു—സ്വസ്വപ്രകൃതിയെ അനുസരിച്ചു രാഗദ്വേഷാദികളിൽ പ്രവൎത്തിക്കുന്നുവെന്നൎത്ഥം. പ്രകൃത്യധീനന്മാരായിട്ടുള്ള പ്രാണികൾക്കാൎക്കും ഒരു ക്ഷണനേരംപോലും സ്വസ്ഥമായിരിപ്പാൻ കഴിയുന്നതല്ല. അങ്ങിനെയിരിക്കെ, 'ഞങ്ങൾ യാതൊന്നും ചെയ്യുന്നില്ല' എന്നിങ്ങിനെ താൽക്കാലികമായ ഇന്ദ്രിയനിരോധനംകൊണ്ടെന്തു ഫലമാണുള്ളത്? സ്വന്തപ്രകൃതിക്ക് അധീനമായിട്ടുമാത്രമേ എല്ലാവൎക്കും കൎമ്മംചെയ്യാൻ കഴിയുള്ളുവെന്നു വരുമ്പോൾ പിന്നെ 'ഞാൻ ഒന്നും ചെയ്യുന്നില്ല' എന്ന നിയമം വ്യൎത്ഥമാകുന്നുവെന്നൎത്ഥം.

എല്ലാ പ്രാണികളും അവരവരുടെ സ്വഭാവത്തിന്നനുരൂപമായിട്ടുമാത്രമേ ചേഷ്ടിക്കുന്നുള്ളു, സ്വഭാവശൂന്യമായിട്ടൊന്നുമില്ലതാനും, എന്നു വരുമ്പോൾ പിന്നെ പുരുഷപ്രയത്നത്തിന്നു വിഷയമില്ലാതായി ഭവിക്കുന്നതിനാൽ ശാസ്ത്രം നിഷ്പ്രയോജനമെന്നു വരുന്നു. ഇതിന്നു സമാധാനം താഴെ പറയുന്നു:—

൩൪. ഇന്ദ്രിയസ്യേന്ദ്രിയസ്യാൎത്ഥേ രാഗദ്വേഷൌ വ്യവസ്ഥിതൌ.
തയോൎന്ന വശമാഗച്ഛേത്തൌ ഹ്യസ്യ പരിപന്ഥിനൌ.

ഇന്ദ്രിയസ്യ ഇന്ദ്രിയസ്യ=അതാതിന്ദ്രിയത്തിന്റെ, അൎത്ഥേ=സ്വസ്വവിഷയത്തിൽ, രാഗദ്വേഷൌ=അനുകൂലത്തിൽ രാഗവും പ്രതികൂലത്തിൽ ദ്വേഷവും, വ്യവസ്ഥിതൌ=ഇരിക്കുന്നു. (തഥാപി)=എങ്കിലും, തയോഃ=അവയുടെ (രാഗദ്വേഷങ്ങളുടെ), വശം=അധീനത്തെ, ന ആഗച്ഛേൽ=പ്രാപിക്കരുത്. ഹി=എന്തെന്നാൽ, തൌ=അവ (രാഗദ്വേഷങ്ങൾ), അസ്യ=ഇവന്ന്, (മുമുക്ഷുവിന്ന്), പരിപന്ഥിനൌ=ശത്രുക്കളാകുന്നു.

അതാതിന്ദ്രിയത്തിന്റെ വിഷയത്തിലാണ് രാഗവും ദ്വേഷവുമിരിക്കുന്നത്. എങ്കിലും അവയുടെ അധീനത്തെ പ്രാപിക്കരുത്. എന്തെന്നാൽ അവ ഇവന്റെ ശത്രുക്കളാകുന്നു.

(ശം-ഭാ) ഇഷ്ടമായിരിക്കുന്ന ശബ്ദാദിവിഷയത്തിൽ രാഗവും അനിഷ്ടമായിരിക്കുന്നതിൽ ദ്വേഷവും ഇങ്ങിനെ എല്ലാ ഇന്ദ്രിയങ്ങളുടെ വിഷയങ്ങളിലും രാഗദ്വേഷങ്ങൾ അവശ്യം ഉണ്ടാകുന്നു. പുരുഷപ്രയത്നത്തിനും ശാസ്ത്രത്തിനും ഉള്ള വിഷയം ഇനി പറയാം—ശാസ്ത്രാർത്ഥത്തെ അനുവർത്തിക്കുന്നവൻ ആദ്യംതന്നെ രാഗദ്വേഷങ്ങളുടെ അധീനത്തിലാകാതിരിക്കണം. ഒരുവന്റെ പ്രകൃതി എന്നതു യാതൊന്നോ അത് അവനെ സ്വാധീനമാക്കീട്ടു സ്വകാര്യങ്ങളിൽ രാഗദ്വേഷങ്ങളോടുകൂടിത്തന്നെ പ്രവർത്തിപ്പിക്കുന്നു. അപ്പോൾ അവൻ സ്വധർമ്മത്തെ ഉപേക്ഷിക്കുകയും പരധർമ്മത്തെ അനുഷ്ഠിക്കുകയും ചെയ്യുന്നു. എന്നാൽ എപ്പോഴാണ് ഒരുവൻ രാഗദ്വേഷങ്ങളെ തൽപ്രതിപക്ഷമാകുന്ന വിവേകജ്ഞാനംകൊണ്ടടക്കുന്നത് അപ്പോൾ അവൻ തന്റെ പ്രകൃതിക്കു വശമാകാതെ ശാസ്ത്രത്തിൽ ദൃഷ്ടിയുള്ളവനായിത്തന്നെ ഭവിക്കുന്നു. അതിനാൽ ഒരുവനും രാഗദ്വേഷങ്ങളാകുന്ന ഈ രണ്ടു കൂട്ടത്തിന്റെ വശത്താകരുത്. എന്തെന്നാൽ, അവ അവന്റെ ശത്രുക്കളാകുന്നു—അവനു ശ്രേയോമാർഗ്ഗത്തിൽ, കള്ളന്മാരെന്നപോലെ, വിഘ്നത്തെ ചെയ്യുന്നവയാകുന്നു.

(ശ്രീ) വിഷയസ്മരണകൊണ്ടു രാഗദ്വേഷാദികളുണ്ടാകുന്നു. അപ്പോൾ പ്രമാദത്തോടുകൂടിയിരിക്കുന്ന പുരുഷനെ അവന്റെ പ്രകൃതി ഗംഭീരമായ പ്രവാഹമെന്നപോലെ ബലാൽക്കാരേണ അവനെ അനർത്ഥത്തിൽ ചാടിക്കുന്നു. എന്നാൽ ശാസ്ത്രം അതിന്നുമുമ്പുതന്നെ അവനെ രാഗദ്വേഷാദികളെ നീക്കിക്കളയുന്നതായ ഈശ്വരഭജനത്തിൽ പ്രവർത്തിപ്പിക്കുന്നു. ഗംഭീരമായ ജലപ്രവാഹത്തിൽ ചാടുന്നതിന്നുമുമ്പുതന്നെ തോണിയെ ആശ്രയിച്ചിരിക്കുന്ന ഒരുവൻ അനർത്ഥത്തെ പ്രാപിക്കുന്നില്ല. അതിനാൽ സ്വാഭാവികമായും മൃഗങ്ങൾക്കു യോഗ്യമായുമുള്ള പ്രവൃത്തിയെ ഉപേക്ഷിച്ചു ധർമ്മത്തിൽ പ്രവർത്തിക്കേണ്ടതാകുന്നുവെന്നു താൽപര്യം.

'പരധർമ്മവും ധർമ്മംതന്നെയാകയാൽ അതിനെ അനുഷ്ഠിക്കേണ്ടതുതന്നെയാകുന്നു' എന്നിങ്ങിനെ രാഗദ്വേഷങ്ങളോടുകൂടിയ ഒരുവൻ ശാസ്ത്രാർത്ഥത്തെ തെററിദ്ധരിക്കുന്നു. അതു ശരിയല്ല. എന്തെന്നാൽ:—

൩൫. ശ്രേയാൻ സ്വധർമ്മോ വിഗുണഃ പരധർമ്മാൽ സ്വനുഷ്ഠിതാൽ
സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ.

സ്വനുഷ്ഠിതാൽ=നല്ലവണ്ണമനുഷ്ഠിക്കപ്പെട്ട (സകലാംഗപൂർത്തിയോടുകൂടി ചെയ്യപ്പെട്ട), പരധർമ്മാൽ=അന്യന്റെ ധർമ്മത്തിനേക്കാൾ, വിഗുണഃ (അപി)=ഗുണമില്ലാത്തതാണെങ്കിലും (കുറച്ചംഗഹീനമായിരുന്നാലും), സ്വധർമ്മഃ=സ്വന്തധർമ്മം, ശ്രേയാൻ=അധികം പ്രശസ്യമാകുന്നു. സ്വധർമ്മേ (പ്രവർത്തമാനസ്യ)=സ്വധർമ്മത്തിൽ പ്രവർത്തിക്കുന്നവന്ന്, നിധനം (അപി)=മരണംപോലും, ശ്രേയഃ=ശ്രേഷ്ഠമാകുന്നു. പരധർമ്മഃ (തു)=എന്നാൽ പരധർമ്മം, ഭയാവഹഃ=ഭയത്തെ ഉണ്ടാക്കുന്നു (നരകപ്രാപ്തിക്കു ഹേതുവാകുന്നു).

നല്ലവണ്ണമനുഷ്ഠിക്കപ്പെട്ട അന്യധർമ്മത്തേക്കാൾ സ്വധർമ്മം, കുറച്ചംഗഹീനമായിരുന്നാലും, ശ്രേഷ്ഠമാകുന്നു. എന്തെന്നാൽ, സ്വധർമ്മത്തിൽ പ്രവർത്തിക്കുന്നവന്ന് മരണംപോലും ശ്രേഷ്ഠമാകുന്നു. അന്യധർമ്മാനുഷ്ഠാനം ഭയത്തെ ഉണ്ടാക്കുന്നു.

(ശം-ഭാ) ഒരുവനു സ്വധർമ്മത്തെ അനുഷ്ഠിച്ചുകൊണ്ടു മരിക്കുന്നതാണ് പരധർമ്മത്തെ അനുഷ്ഠിച്ചു ജീവിക്കുന്നതിനേക്കാൾ അധികം ശ്രേഷ്ഠമായിട്ടുള്ള

ത്. എന്തെന്നാൽ, പരധർമ്മം നരകാദിലക്ഷണമായിരിക്കുന്ന ഭയത്തെ ഉണ്ടാക്കുന്നു.

[ശ-സ] 'അഭയം സർവ്വഭൂതേഭ്യോ ദത്വാ നൈഷ്കർമ്മ്യമാചരേൽ' എന്നിങ്ങിനെ സ്മൃതിവാക്യമുള്ളതിനാൽ കർമ്മസന്ന്യാസവും ധർമ്മംതന്നെയാണ്. അതിനാൽ അതനുഷ്ഠിക്കേണ്ടതുതന്നെയാണ് എന്നു ശങ്കിക്കുന്നുവെങ്കിൽ അതു ശരിതന്നെയാണ്. സന്ന്യാസം ശാസ്ത്രീയമായ ധർമ്മംതന്നെയാണ്; അതു മോക്ഷേച്ഛുക്കൾക്കു ചെയ്യേണ്ടതുമാണ്. എങ്കിലും 'സ്വേ സ്വേധികാരേ യാ നിഷ്ഠാ സ ഗുണഃ പരികീർത്തിതഃ' എന്നു പറഞ്ഞിരിക്കുന്നതിനാൽ അപക്വമായിരിക്കുന്ന അന്തഃകരണത്തോടുകൂടിയവന്നു സന്ന്യാസം ധർമ്മമായി ഭവിക്കുന്നില്ല. എന്നാൽ അനേകജന്മങ്ങളെക്കൊണ്ടു സമ്പാദിക്കപ്പെട്ടിട്ടുള്ള പുണ്യംകൊണ്ടു പരിപക്വമായ അന്തഃകരണത്തോടുകൂടിയവനും സകലത്താലും വിരക്തനായവനും കർമ്മത്തെ മോക്ഷസാധനമായി വിചാരിക്കാത്തവനും ആയ മുമുക്ഷു പരമാർത്ഥതത്വത്തെ അറിയേണമെന്നിച്ഛയോടുകൂടി ചെയ്യേണ്ട ധർമ്മമാകുന്നു സന്ന്യാസം. അല്ലെങ്കിൽ അതു കൃതാർത്ഥനായിരിക്കുന്ന വിദ്വാൻെറ ധർമ്മമാകുന്നു. അല്ലാതെ, ദുഃഖബുദ്ധിയോടുകൂടി കർമ്മത്തിൽ അലസനായിരിക്കുന്ന മൂഢൻെറ ധർമ്മമല്ല. അവനെ സംബന്ധിച്ച സന്ന്യാസം പരധർമ്മമാകുന്നു. അവന്നു സന്ന്യാസം ശ്രേയോഹേതുവുമല്ല. അവന്നു കർമ്മംതന്നെയാണ് ധർമ്മവും ശ്രേയോഹേതുവുമായി അനുഷ്ഠിക്കേണ്ടതായിട്ടുള്ളത് എന്നു പറയുന്നു—ശ്രേയാൻ ഇതി.

മനുഷ്യന് അനർത്ഥത്തിന്നുള്ള കാരണം, 'ധ്യായതോ വിഷയാൻ പുംസഃ' (അ. ൨. ശ്ലോ. ൬൨) എന്നും, 'രാഗദ്വേഷൗ ഹ്യസ്യ പരിപന്ഥിനൗ' (അ. ൩. ശ്ലോ. ൩൪) എന്നും ഉള്ള ശ്ലോകങ്ങളെക്കൊണ്ടും, പിന്നെ ഓരോ സന്ദർഭങ്ങളിൽ അനിശ്ചിതമായിട്ടും പറയപ്പെട്ടിട്ടുണ്ടെങ്കിലും, ഇന്നതാണ് അത് എന്നിങ്ങിനെ അതിനെത്തന്നെ സംക്ഷിപ്തമായും നിശ്ചിതമായുമറിവാനിച്ഛിച്ചിട്ട് അർജ്ജുനൻ ചോദിക്കുന്നു. അതിനെ അറിഞ്ഞാൽ പിന്നെ അതിൻെറ നാശത്തിന്നായി യത്നം ചെയ്യാമല്ലോ എന്നു വെച്ചിട്ടാണ് (ചോദിക്കുന്നത്):—

അർജ്ജുന ഉവാച.

൩൬. അഥ കേന പ്രയുക്തോയം പാപം ചരതി പൂരുഷഃ
അനിച്ഛന്നപി വാർഷ്ണേയ ബലാദിവ നിയോജിതഃ.

അർജ്ജുനൻ പറഞ്ഞു.

ഹേ വാർഷ്ണേയ=അല്ലയോ വൃഷ്ണിവംശത്തിൽ അവതാരം ചെയ്തവനേ, അഥ=എന്നാൽ, അയം പൂരുഷഃ=ഈ പുരുഷൻ, അനിച്ഛൻ അപി=(പാപം ചെയ്വാൻ) ഇച്ഛിക്കുന്നില്ലെങ്കിലും, കേന പ്രയുക്തഃ=ആരാൽ (എന്തിനാൽ) പ്രേരിതനായിട്ട്, ബലാൽ=ബലമായി നിയോജിതഃ ഇവ=നിയോഗിക്കപ്പെട്ടവനെന്നപോലെ, പാപം=പാപത്തെ, ചരതി=ചെയ്യുന്നു.

അല്ലയോ വൃഷ്ണിവംശജ, എന്നാൽ എന്തിനാൽ പ്രേരിതനായിട്ടാണ് ഈ പുരുഷൻ, പാപം ചെയ്വാനിച്ഛിക്കുന്നില്ലെങ്കിലും, ബലമായി നിയോഗിക്കപ്പെട്ടവനെന്നപോലെ പാപത്തെ ചെയ്യുന്നത്?

(ശം-ഭാ) അല്ലയോ വൃഷ്ണിവംശത്തിൽ ജനിച്ചവനേ, എന്തു കാരണത്താൽ പ്രേരിതനായിട്ടാണ് ഈ പുരുഷൻ, താനിച്ഛിക്കുന്നില്ലെങ്കിലും, രാജാവിനാൽ ബലമായി നിയോഗിക്കപ്പെട്ട ഭൃത്യനെന്നപോലെ, പാപകർമ്മത്തെ ചെയ്യുന്നത്?

നീ ചോദിക്കുന്ന സർവ്വാനർത്ഥകരമായിരിക്കുന്ന ആ ശത്രു ആരാണെന്ന് ഞാൻ പറയാം. കേൾക്കുക.—

ശ്രീഭഗവാനുവാച.

൩൭. കാമ ഏഷ ക്രോധ ഏഷ രജോഗുണസമുത്ഭവഃ
മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണം.

ഭഗവാൻ പറഞ്ഞു.

ഏഷഃ=ഇത് (എന്തു കാരണത്താൽ പ്രേരിതനായിട്ടാണ് പാപം ചെയ്യുന്നത് എന്നു നി·ചോദിച്ചിട്ടുള്ളതിൻെറ ഹേതു), രജോഗുണസമുത്ഭവഃ=രജോഗുണത്തിൽനിന്നുണ്ടായ, കാമഃ (ഏവ)=കാമംതന്നെയാകുന്നു. ഏഷഃ (കാമഃ ഏവ) ഈ കാമംതന്നെ, ക്രോധഃ=(വല്ല കാരണത്താൽ പ്രതിഹതമായാൽ) ക്രോധമായിത്തീരുന്നു. മഹാശനഃ=തൃപ്തിയില്ലാത്തതും, മഹാപാപ്മാ=മഹാപാപങ്ങൾക്കു കാരണമായിട്ടുള്ളതുമാകുന്നു. ഏനം=ഇതിനെ (കാമത്തെ, ആശയെ), ഇഹ=മോക്ഷമാൎഗ്ഗത്തിൽ, വൈരിണം=ശത്രുവായി, വിദ്ധി=അറിഞ്ഞാലും.

ഇതു രജോഗുണത്തിൽനിന്നുണ്ടായ കാമംതന്നെയാകുന്നു. ഈ കാമംതന്നെ (വല്ല കാരണത്താൽ പ്രതിഹതമായാൽ) ക്രോധമായിത്തീരുന്നു. ഇതു തൃപ്തിയില്ലാത്തതും (അനുഭവിക്കാത്തതായ അനേകം വസ്തുക്കളെ ലഭിക്കേണ്ടതിന്നു ഹേതുവും), അത്യുഗ്രവും (മഹാപാപത്തിന്നു ഹേതുവും) ആകുന്നു. മോക്ഷമാൎഗ്ഗത്തിൽ ഇതിനെ ശത്രുവായിട്ടറിഞ്ഞാലും.

(ശം—ഭാ) ഐശ്വൎയ്യാദിഷൾകം ഒന്നിച്ച് യാതൊരു പ്രതിബന്ധവും കൂടാതെ നിത്യം യാതൊരുവനിൽ ഇരിക്കുന്നുവോ, ഉൽപത്തി മുതലായ വിഷയത്തിൻെറ ജ്ഞാനമാക്കുണ്ടോ, അങ്ങിനെയിരിക്കുന്ന വാസുദേവൻ ഭഗവാൻ എന്നു പറയപ്പെടുന്നു. വിഷ്ണുപുരാണത്തിൽ ഇങ്ങിനെ പറയുന്നു—

'ഐശ്വൎയ്യസ്യ സമഗ്രസ്യ ധൎമ്മസ്യ യശസഃ ശ്രിയഃ

വൈരാഗ്യസ്യാഥ മോക്ഷസ്യ ഷണ്ണാം ഭഗ ഇതീംഗനാ=പൂൎണ്ണമായ ഐശ്വൎയ്യം, ധൎമ്മം, കീൎത്തി, സമ്പത്ത്, വൈരാഗ്യം, മോക്ഷം, ഈ ആറും 'ഭഗം' എന്നു പറയപ്പെടുന്നു'. (ന്യ. ഒ. ൨൪).

'ഉൽപത്തിം പ്രളയം ചൈവ ഭൂതാനാമാഗതിം ഗതിം

വേത്തി വിദ്യാമവിദ്യാം ച സ വാച്യോ ഭഗവാനിതി=ഭൂതങ്ങളുടെ ഉൽപത്തിയേയും നാശത്തേയും (വരവിനേയും പോക്കിനേയും) വിദ്യയേയുമവിദ്യയേയും അറിയുന്നവൻ ഭഗവാനെന്നു പറയപ്പെടുന്നു. (ന്യ. ഒ. ൨൭).

സൎവ്വലോകത്തിന്നും ശത്രുവായിരിക്കുന്നത് കാമമാകുന്നു. അതു സകലപ്രാണികൾക്കും സൎവ്വാനൎത്ഥപ്രാപ്തിക്കു ഹേതുവായി ഭവിക്കുന്നു. ഈ കാമംതന്നെ വല്ലതിനാലും പ്രതിഹതമായാൽ ക്രോധമായി പരിണമിക്കുന്നു. അതിനാൽ ക്രോധവും കാമംതന്നെയാകുന്നു. കാമം (രജോഗുണസമുത്ഭവഃ=) രജോഗുണത്തിൽനിന്നുത്ഭവിക്കുന്നു. അല്ലെങ്കിൽ, കാമംതന്നെ രജോഗുണത്തിന്നു ഹേതുവായി ഭവിക്കുന്നു. എന്തെന്നാൽ, കാമം (ആശ) ഉണ്ടാകുമ്പോൾ അതു രജോഗുണത്തെ പുറപ്പെടീച്ച് പുരുഷനെക്കൊണ്ടു പ്രവൎത്തിപ്പിക്കുന്നു. രജോഗുണത്തിൻെറ ഫലമായ സേവാദിയിൽ പ്രവൎത്തിക്കുന്ന പുരുഷന്മാർ ദുഃഖിതന്മാരായിട്ട് 'ആശ എന്നെക്കൊണ്ടു കൎമ്മം ചെയ്യിക്കുന്നു' എന്നിങ്ങിനെ നിലവിളിക്കുന്നതു കേൾക്കാറുണ്ട്. അതു (കാമം) തൃപ്തിയില്ലാത്തതാകുന്നു. അതു ഹേതുവായിട്ടുതന്നെ അതു മഹാപാപിയുമാകുന്നു. എന്തെന്നാൽ, ഒരു ജീവി

ആശയാൽ പ്രേരിതനാകുമ്പോഴാണ് പാപത്തെ ചെയ്യുന്നത്. അതിനാൽ ഇ തിനെ (കാമത്തെ) സംസാരത്തിൽ നമ്മുടെ ശത്രുവായി അറിഞ്ഞാലും.

അത് (കാമം) എങ്ങിനെ നമ്മുടെ ശത്രുവാകുന്നു എന്നു ദൃഷ്ടാന്തങ്ങളെക്കൊണ്ടു കാണിക്കുന്നു:—

൩൮. ധൂമേനാവ്രിയതേ വഹ്നിര്യഥാദർശോ മലേന ച
യഥോൽബേനാവൃതോ ഗർഭസ്തഥാ തേനേദമാവൃതം.

വഹ്നിഃ=അഗ്നി, ധൂമേന=പുകയാലും, ആദർശഃ=കണ്ണാടി, മലേന ച=അഴുക്കിനാലും, യഥാ=എപ്രകാരം, ആവ്രിയതേ=മൂടപ്പെട്ടിരിക്കുന്നുവോ, ഗർഭഃ=വയററിലുള്ള ശിശു, ഉൽബേന=ജരായുവാൽ (മറപിള്ളയാൽ), യഥാ=എപ്രകാരം, ആവൃതഃ=മൂടപ്പെട്ടിരിക്കുന്നുവോ, തഥാ=അപ്രകാരം, ഇദം=ഈ ജ്ഞാനം, തേന=അതിനാൽ (ആശയാൽ) ആവൃതം=മൂടപ്പെട്ടിരിക്കുന്നു.

അഗ്നി പുകയാലും, കണ്ണാടി അഴുക്കിനാലും, വയററിലുള്ള കുട്ടി ജരായുവാലും, എപ്രകാരം മൂടപ്പെട്ടിരിക്കുന്നുവോ, അപ്രകാരംതന്നെ ജ്ഞാനം ആശയാൽ മൂടപ്പെട്ടിരിക്കുന്നു.

(ശം-ഭാ) പ്രകാശത്തോടുകൂടിയ അഗ്നി സഹജമായും അപ്രകാശമായുമിരിക്കുന്ന ധൂമത്താലും, കണ്ണാടി അഴുക്കിനാലും, ഗർഭം അതിനെ ചുററിയിരിക്കുന്ന ജരായുവാലും, എപ്രകാരം മൂടപ്പെട്ടിരിക്കുന്നുവോ അപ്രകാരം ഇത് (ജ്ഞാനം) അതിനാൽ (കാമത്താൽ) മൂടപ്പെട്ടിരിക്കുന്നു.

കാമത്താൽ മൂടപ്പെട്ടിരിക്കുന്ന ആ 'ഇത്' എന്നു പറയപ്പെടുന്നത് എന്താകുന്നു? പറയുന്നു:—

൩൯. ആവൃതം ജ്ഞാനമേതേന ജ്ഞാനിനോ നിത്യവൈരിണാ
കാമരൂപേണ കൌന്തേയ ദുഷ്പൂരേണാനലേന ച.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, ദുഷ്പൂരേണ=(വിഷയങ്ങളെക്കൊണ്ടു നിറച്ചാലും) നിറയാത്തതും, അനലേന ച=അഗ്നിപോലെ തൃപ്തിയില്ലാത്തതും (ശോകസന്താപത്തിന്നു ഹേതുവാകയാൽ അഗ്നിതുല്യമായതും), കാമരൂപേണ=ആശാസ്വരൂപമായതും, ജ്ഞാനിനഃ നിത്യവൈരിണാ*=ജ്ഞാനിക്ക് എന്നും ശത്രുവായതുമായ, ഏതേന=ഈ കാമത്താൽ, ജ്ഞാനം=ആത്മജ്ഞാനം, ആവൃതം=മൂടപ്പെട്ടിരിക്കുന്നു.

അല്ലയോ കുന്തീപുത്ര, നിറയാത്തതും, അഗ്നിപോലെ തൃപ്തിയില്ലാത്തതും, ആശാരൂപമായതും, ജ്ഞാനിക്കു നിത്യവൈരിയായതുമായ ഈ കാമത്താൽ ആത്മജ്ഞാനം മൂടപ്പെട്ടിരിക്കുന്നു.

(ശം-ഭാ) ജ്ഞാനിയുടെ നിത്യവൈരിയായിരിക്കുന്ന ഈ കാമത്താൽ ആത്മജ്ഞാനം മൂടപ്പെട്ടിരിക്കുന്നു. (കാമം ജ്ഞാനിക്ക് എങ്ങിനെയാണ് നിത്യവൈരിയാകുന്നതെന്നാൽ—) 'ഇത് എന്നെ അനൎത്ഥത്തിൽ ചാടിക്കുന്നു' എന്നു ജ്ഞാനി മുമ്പിൽതന്നെ അറിയുന്നു. അതുഹേതുവായിട്ട് അവൻ എന്നും

* (ശ്രീ) അജ്ഞാനിക്കു വിഷയാനുഭവത്തിൽ കാമം സുഖഹേതുതന്നെയാകുന്നു. പരിണാമത്തിൽ അതു ദുഃഖരൂപമാകയാൽ വൈരിത്വത്തെ പ്രാപിക്കുന്നു. എന്നാൽ ജ്ഞാനിക്കു വിഷയാനുഭവസമയത്തിലും അത് അനൎത്ഥത്തെ ചെയ്യുമെന്നു വിചാരമുള്ളതിനാൽ എപ്പോഴും ദുഃഖഹേതുവായിത്തന്നെയിരിക്കുന്നു. അതിനാലാണ് കാമം ജ്ഞാനിക്കു നിത്യവൈരിയാകുന്നുവെന്നു പറഞ്ഞിരിക്കുന്നത്.

ദുഃഖിതനായി ഭവിക്കുന്നു. അതിനാൽ ഈ കാമം ജ്ഞാനിക്കു നിത്യവൈരിയായി ഭവിക്കുന്നു. എന്നാൽ മൂർഖനു് അങ്ങിനെയല്ല. എന്തെന്നാൽ, മൂഢൻ വിഷയങ്ങളിലുള്ള തൃഷ്ണാകാലത്തു് ഈ കാമത്തെ മിത്രമായി വിചാരിക്കുന്നു. എന്നാൽ തൽഫലപ്രാപ്തിയിൽ ദുഃഖം വരുമ്പോഠം മാത്രമേ അവൻ 'ഞാൻ തൃഷ്ണ കൊണ്ടു ദുഃഖത്തെ പ്രാപിച്ചു' എന്നറിയുന്നുള്ളു. അതിന്നുമുമ്പറിയുകയില്ല. അതിനാൽ കാമം ജ്ഞാനിക്കുമാത്രം നിത്യവൈരിയായിരിക്കുന്നു. അതു് ഒരുവിധത്തിലും പൂരണംചെയ്യാൻ (തൃപ്തിവരുത്തുവാൻ) പാടില്ലാത്ത അനലൻ (അഗ്നി) ആകുന്നു. അലംഭാവം (=തൃപ്തി) ഇല്ലാത്തതു് അനലൻ=അഗ്നി.

ജ്ഞാനത്തെ മൂടിക്കൊണ്ടു സകലത്തിന്നും വൈരിയായിരിക്കുന്ന ഈ കാമത്തിന്റെ ഇരിപ്പിടമെവിടെയാണെന്നു ഭഗവാൻ പറയുന്നു. എന്തെന്നാൽ, ശത്രുവിന്റെ ഇരിപ്പിടമറിഞ്ഞാൽ പിന്നെ അതിനെ എളുപ്പത്തിൽ നശിപ്പിക്കാമല്ലോ—

൪൦. ഇന്ദ്രിയാണി മനോബുദ്ധിരസ്യാധിഷ്ഠാനമുച്യതേ
ഏതൈർവ്വിമോഹയത്യേഷ ജ്ഞാനമാവൃത്യ ദേഹിനം.

ഇന്ദ്രിയാണി=ഇന്ദ്രിയങ്ങഠം, മനഃ=മനസ്സ്, ബുദ്ധിഃ=ബുദ്ധി, അസ്യ=ഇതിന്നു് (കാമത്തിന്നു്), അധിഷ്ഠാനം=ഇരിപ്പിടം (എന്നു്), ഉച്യതേ=പറയപ്പെടുന്നു. ഏഷഃ=ഇതു്, ഏതൈഃ=ഇവയെക്കൊണ്ടു് (ഇന്ദ്രിയാദികളെക്കൊണ്ടു്), ജ്ഞാനം=ആത്മജ്ഞാനത്തെ, ആവൃത്യ=മൂടിക്കൊണ്ടു്, ദേഹിനം=ജീവനെ, വിമോഹയതി=മോഹിപ്പിക്കുന്നു.

ഇന്ദ്രിയങ്ങഠം, മനസ്സ്, ബുദ്ധി ഇവ ഇതിന്റെ ഇരിപ്പിടം എന്നു പറയപ്പെടുന്നു. ഇതു് (കാമം) ഈ ഇന്ദ്രിയാദികളെക്കൊണ്ടു് ആത്മജ്ഞാനത്തെ മറച്ചു ജീവനെ മോഹിപ്പിക്കുന്നു.

(ശം—ഭാ) ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ഈ കാമത്തിന്റെ ഇരിപ്പിടമെന്നു പറയപ്പെടുന്നു. ഇതു് ഇന്ദ്രിയാദികളെ ആശ്രയിച്ചു ജ്ഞാനത്തെ മറച്ചുകൊണ്ടു ശരീരിയെ പലവിധത്തിൽ മോഹിപ്പിക്കുന്നു.

ആയതുകൊണ്ടു്—

൪൧. തസ്മാത്ത്വമിന്ദ്രിയാണ്യാദൗ നിയമ്യ ഭരതർഷഭ
പാപ്മാനം പ്രജഹിഹ്യേനം ജ്ഞാനവിജ്ഞാനനാശനം.

ഹേ ഭരതർഷഭ=അല്ലയോ ഭരതവംശശ്രേഷ്ഠ, തസ്മാൽ=ആയതുകൊണ്ടു്, ത്വം=നീ, ആദൗ=ആദ്യം, ഇന്ദ്രിയാണി=ഇന്ദ്രിയങ്ങളെ, നിയമ്യ=അടക്കീട്ടു്, ജ്ഞാനവിജ്ഞാനനാശനം=ജ്ഞാനവിജ്ഞാനങ്ങളെ നശിപ്പിക്കുന്നതായും, പാപ്മാനം=പാപരൂപമായുമിരിക്കുന്ന, ഏനം=ഈ കാമത്തെ, പ്രജഹിഹി=ഉപേക്ഷിക്കുക (നശിപ്പിക്കുക).

ആയതുകൊണ്ടു്, ഹേ അർജ്ജുന, നീ ആദ്യം ഇന്ദ്രിയങ്ങളെ അടക്കിട്ടു ജ്ഞാനവിജ്ഞാനങ്ങളെ നശിപ്പിക്കുന്നതായും പാപരൂപമായുമിരിക്കുന്ന ഈ കാമത്തെ ഉപേക്ഷിക്കുക.

(ശം—ഭാ) ശാസ്ത്രങ്ങളിൽനിന്നും, ഗുരുമുഖത്തിൽനിന്നും സിദ്ധിക്കപ്പെടുന്ന ആത്മവിഷയമായും മററുമുള്ള അറിവു ജ്ഞാനമെന്നു പറയപ്പെടുന്നു. അപ്രകാരം സിദ്ധിക്കപ്പെട്ടിട്ടുള്ള ജ്ഞാനത്തിന്റെ വിശേഷമാകുംവണ്ണമുള്ള സ്വാ

ഭവം വിജ്ഞാനമാകുന്നു. മോക്ഷപ്രാപ്തിക്കു ഹേതുക്കളായ ജ്ഞാനവിജ്ഞാനങ്ങളെ നശിപ്പിക്കുന്ന പാപരൂപമായ ഈ കാമത്തെ ത്യജിക്കുക എന്നാൎത്ഥം.

'ഇന്ദ്രിയങ്ങളെ ആദ്യം വശീകരിച്ചിട്ടു ശത്രുവായിരിക്കുന്ന കാമത്തെ ത്യജിച്ചാലും' എന്നുപദേശിക്കപ്പെട്ടു. എന്നാൽ എന്തിനെ ആശ്രയിച്ചാണ് ഒരുവൻ കാമത്തെ ത്യജിക്കേണ്ടതെന്ന ചോദ്യത്തിന്നു സമാധാനം പറയുന്നു—

൪൨. ഇന്ദ്രിയാണി പരാണ്യാഹുരിന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാ ബുദ്ധിര്യോ ബുദ്ധേഃ പരതസ്തു സഃ.

ഇന്ദ്രിയാണി=(ദേഹാദികളേക്കാൾ) ഇന്ദ്രിയങ്ങൾ, പരാണി=ശ്രേഷ്ഠമാകുന്നു. ഇന്ദ്രിയേഭ്യഃ=ഇന്ദ്രിയങ്ങളേക്കാൾ, മനഃ=മനസ്സ്, പരം=ശ്രേഷ്ഠമാകുന്നു. മനസഃ തു=മനസ്സിനേക്കാൾ, ബുദ്ധിഃ=ബുദ്ധി, പരാ=ശ്രേഷ്ഠമാകുന്നു (എന്ന്), ആഹുഃ=പറയുന്നു. യഃ തു=യാതൊരുവൻ, ബുദ്ധേഃ=ബുദ്ധിയേക്കാൾ, പരതഃ=ശ്രേഷ്ഠമായും, തൽസാക്ഷിയായും, സൎവ്വാന്തരമായുമിരിക്കുന്നുവോ, സഃ (ആത്മാ) *=അവൻ ആത്മാവാകുന്നു.

ദേഹാദികളേക്കാൾ ഇന്ദ്രിയങ്ങളും, ഇന്ദ്രിയങ്ങളേക്കാൾ മനസ്സും, മനസ്സിനേക്കാൾ ബുദ്ധിയും, ശ്രേഷ്ഠമാകുന്നു എന്നു (വിദ്വാന്മാർ) പറയുന്നു. എന്നാൽ യാതൊരുവൻ ബുദ്ധിയേക്കാൾ ശ്രേഷ്ഠമായും, തൽസാക്ഷിയായും, സൎവ്വാന്തരമായുമിരിക്കുന്നുവോ അവൻ ജീവാത്മാവാകുന്നു.

(ശം-ഭാ) ഇന്ദ്രിയങ്ങൾ=ശ്രോത്രാദികൾ. അവ അഞ്ചാകുന്നു. ബാഹ്യമായും പരിച്ഛിന്നമായുമിരിക്കുന്ന സ്ഥൂലദേഹത്തെ അപേക്ഷിച്ച് ഇന്ദ്രിയങ്ങൾ ശ്രേഷ്ഠമാകുന്നു എന്നു പണ്ഡിതന്മാർ പറയുന്നു. എന്തെന്നാൽ, അവ ദേഹാദിയേക്കാൾ അധികം സൂക്ഷ്മവും ആന്തരമായി സ്ഥിതിചെയ്യുന്നവയും അധികം വ്യാപിക്കുന്നവയുമാകുന്നു. അപ്രകാരംതന്നെ ഇന്ദ്രിയങ്ങളേക്കാൾ സങ്കല്പാത്മകമായ മനസ്സ് ശ്രേഷ്ഠമെന്നു പറയുന്നു. അപ്രകാരംതന്നെ നിശ്ചയാത്മികയായ ബുദ്ധി മനസ്സിനേക്കാൾ ശ്രേഷ്ഠമെന്നു പറയുന്നു. അപ്രകാരംതന്നെ യാതൊരുവനാണ് (ദേഹാദി)ബുദ്ധ്യന്തമായ സകലദൃശ്യങ്ങളേക്കാൾ അഭ്യന്തരമായിരിക്കുന്നത്, യാതൊരു ദേഹിയെയാണ് കാമം ഇന്ദ്രിയാദ്യാശ്രയങ്ങളോടുകൂടി ജ്ഞാനത്തെ മറച്ചുകൊണ്ടു മോഹിപ്പിക്കുന്നു എന്നു പറയപ്പെടുന്നത്, അദ്ദേഹം സാക്ഷാൽ പരമാത്മാവാകുന്നു. അദ്ദേഹം ബുദ്ധിയുടെ ദ്രഷ്ടാവും (അതിനാൽ) ബുദ്ധിയേക്കാൾ ശ്രേഷ്ഠനുമാകുന്നു.

[ശ-ന] ദുർജ്ജയമായിരിക്കുന്ന കാമത്തെ ജയിക്കുവാൻ ബലമായിരിക്കുന്ന ആശ്രയമാവശ്യമാകുന്നു. ആരെ ആശ്രയിച്ച് ആരുടെ മഹിമകൊണ്ടാണ് മുമുക്ഷു കാമത്തെ ജയിക്കുന്നത്? 'രസവൎജ്ജം രസോപ്യസ്യ പരം ദൃഷ്ട്വാ നിവൎത്തതേ' എന്ന ന്യായത്തെ അനുസരിച്ചു സൎവ്വവ്യാപിയായും സൎവ്വാന്തരമായുമിരിക്കുന്ന പരമാത്മാവിനെ അറിഞ്ഞു തദാശ്രയംകൊണ്ടു നീ കാമത്തെ ജയിച്ചാലും എന്നു ബോധിപ്പിക്കുന്നതിന്നുവേണ്ടി ആത്മാവിനെ അറിയേണ്ട പ്രകാരത്തെ പറയുന്നു:— ഇന്ദ്രിയാണീതി.

'ഇന്ദ്രിയേഭ്യഃ പരാ ഹ്യൎത്ഥാ ഹ്യൎത്ഥേഭ്യശ്ച പരം മനഃ' എന്നിങ്ങിനെയുള്ള ശ്രുതിവാക്യങ്ങൾ ഇന്ദ്രിയങ്ങൾ ശ്രേഷ്ഠങ്ങളാണെന്നു പറയുന്നു. ഇന്ദ്രിയങ്ങൾ സ്ഥൂലദേഹത്തേക്കാൾ അധികം

---

* (ശ്രീ) 'ദേഹി' ശബ്ദംകൊണ്ടു പറയപ്പെടുന്ന ആത്മാവിനെയാണ് (അ. ൩. ശ്ലോ. ൪൦.) ഇവിടെ പരാമൎശിക്കുന്നത്.

ശ്രേഷ്ഠമാകുന്നു. എന്തെന്നാൽ ശരീരം ഇന്ദ്രിയങ്ങളെ അപേക്ഷിച്ച്, ജഡവും, ബാഹ്യവും, സ്ഥൂലവും (ഇന്ദ്രിയങ്ങളാൽ) വ്യാപിക്കപ്പെടുന്നതും, (ഇന്ദ്രിയങ്ങളുടെ) കാൎയ്യവും, (ഇന്ദ്രിയങ്ങളാൽ) പ്രവൎത്തിപ്പിക്കപ്പെടുന്നതുമാകുന്നു. ഇങ്ങിനെയിരിക്കുന്ന ശരീരത്തെ അപേക്ഷിച്ച് ഇന്ദ്രിയങ്ങൾ വ്യാപകവും, സൂക്ഷ്മവും, പരവും, ഭിന്നവുമാകുന്നു. ചുട്ടുപഴുത്തുകിടക്കുന്ന ഇരിമ്പിൻകട്ടിയിലുള്ള അഗ്നിക്ക് ഇരിമ്പിനെ അപേക്ഷിച്ച് എപ്രകാരമാണ് വ്യാപകത്വവും ഭിന്നത്വവുമുള്ളത് അതുപോലെ ഇന്ദ്രിയങ്ങൾ ദേഹത്തെ അപേക്ഷിച്ച് അധികം ശ്രേഷ്ഠങ്ങളും, തൽഭിന്നങ്ങളുമാകുന്നു. എന്തെന്നാൽ, ഇന്ദ്രിയങ്ങൾ ദേഹത്തേയും തദ്ധൎമ്മങ്ങളേയും പ്രകാശിപ്പിക്കുകയും പ്രവൎത്തിപ്പിക്കുകയും ചെയ്യുന്നു. അപ്രകാരംതന്നെ, പ്രകാശകത്വാദിധൎമ്മംകൊണ്ടു മനസ്സ് ഇന്ദ്രിയങ്ങളേക്കാൾ അധികം ശ്രേഷ്ഠവും, തൽഭിന്നവുമാകുന്നു. ഇന്ദ്രിയങ്ങളുടേയും തദ്ധൎമ്മങ്ങളുടേയും പ്രകാശകത്വം ഹേതുവായിട്ടു മനസ്സ് ആന്തരമായിരുന്നുകൊണ്ട് ഇന്ദ്രിയങ്ങളേയും തദ്ധൎമ്മങ്ങളേയും പ്രകാശിപ്പിക്കുന്നു. അതിനാൽ മനസ്സിന്നു തൽപരത്വവും തത്ഭിന്നത്വവും യുക്തംതന്നെ എന്നൎത്ഥം. അപ്രകാരംതന്നെ മനസ്സിനെ അപേക്ഷിച്ചു ബുദ്ധിക്കു പ്രകാശകത്വാദിധൎമ്മങ്ങളുള്ളതിനാൽ ബുദ്ധി മനസ്സിനേക്കാൾ അധികം ശ്രേഷ്ഠമായി ഭവിക്കുന്നു. എന്തെന്നാൽ, ബുദ്ധിയാണ് മനസ്സിനേയും തദ്ധൎമ്മങ്ങളേയും പ്രകാശിപ്പിക്കുകയും പ്രവൎത്തിപ്പിക്കുകയും ചെയ്യുന്നത്. അതിനാൽ ബുദ്ധിക്കു തൽപരത്വവും തൽഭിന്നത്വവും സിദ്ധമായി. എന്നാൽ, സൎവ്വാന്തരത്വം, സൎവ്വവ്യാപകത്വം, സൎവ്വകാരണത്വം, സൎവ്വപ്രവൎത്തകത്വം, സൎവ്വപ്രകാശകത്വം, എന്നിങ്ങിനെയുള്ള ധൎമ്മങ്ങളെക്കൊണ്ടു യാതൊരുവനാണ് സ്വയമേവ സൎവ്വത്തേയും വ്യാപിച്ച് ബുദ്ധിമുതൽ സ്ഥൂലദേഹംവരേയുള്ള കാൎയ്യകരണസംഘാതത്തെ (ദേഹേന്ദ്രിയാദിസമൂഹത്തെ) സ്വസന്നിധിമാത്രംകൊണ്ടു പ്രവൎത്തിപ്പിച്ചുകൊണ്ടു തദ്ധൎമ്മങ്ങളേയും തൽകൎമ്മങ്ങളേയും തൽഗുണങ്ങളേയും തദ്വികാരങ്ങളേയും എല്ലാം, തനിക്കു യാതൊരു വികാരവും കൂടാതെ, സാക്ഷാലായി അറിയുന്നത് (പ്രകാശിപ്പിക്കുന്നത്) അവൻതന്നെയാണ് ആത്മാ. ആ ആത്മാ ബുദ്ധിയേക്കാളും ശ്രേഷ്ഠമാകുന്നു. എല്ലാററിലുംവെച്ച് ഏററവും ഉൽകൃഷ്ടവും എല്ലാററിൽനിന്നും ഭിന്നവുമാകുന്നു. എന്തെന്നാൽ ആത്മാ നിത്യനാകുന്നു, സൎവ്വജ്ഞനാകുന്നു, സൎവ്വപ്രകാശകനാകുന്നു, സൎവ്വസാക്ഷിയുമാകുന്നു. 'പുരുഷാന്ന പരം കിഞ്ചിൽ' എന്നു ശ്രുതിവാക്യം. അതിനാൽ, സൎവ്വത്തിന്നും പരനായും സൎവ്വത്തിന്നും ദ്രഷ്ടാവായും അതുഹേതുവായിട്ടുതന്നെ ദേഹേന്ദ്രിയാദികളിൽനിന്നു ഭിന്നനായും സൎവ്വത്തേയും പ്രകാശിപ്പിക്കുന്നവനായും ചിദാനന്ദൈകരസനായും സന്മാത്രനായും പരിപൂൎണ്ണനായുമിരിക്കുന്ന ഇവൻതന്നെയാണ് സ്വാത്മാവ് എന്നറിഞ്ഞാലും എന്നൎത്ഥം.

പിന്നെ—

൪൩. ഏവം ബുദ്ധേഃ പരം ബുദ്ധ്വാ സംസ്തഭ്യാത്മാനമാത്മനാ
ജഹി ശത്രും മഹാബാഹോ കാമരൂപം ദുരാസദം.

ഹേ മഹാബാഹോ=അല്ലയോ അൎജ്ജുന, ഏവം=ഇപ്രകാരം, ബുദ്ധേഃ പരം=ബുദ്ധിയേക്കാൾ ശ്രേഷ്ഠമായി, (ആത്മാനം)=ആത്മാവിനെ, ബുദ്ധ്വാ=അറിഞ്ഞിട്ട്, ആത്മനാ=നിശ്ചയാത്മികയായ ബുദ്ധിയെകൊണ്ട്, ആത്മാനം=മനസ്സിനെ, സംസ്തഭ്യ=നിശ്ചലമാക്കിച്ചെയ്തിട്ട്, ദുരാസദം=ജയിപ്പാൻ പ്രയാസമായ, കാമരൂപം ശത്രും=കാമരൂപമായ ശത്രുവിനെ, ജഹി=ഹനിച്ചാലും.

അല്ലയോ അൎജ്ജുന, ഇപ്രകാരം ബുദ്ധിയേക്കാൾ ശ്രേഷ്ഠമായി ആത്മാവിനെ അറിഞ്ഞിട്ടു നിശ്ചയാത്മികയായ ബുദ്ധികൊണ്ടു മനസ്സിനെ അടക്കി ജയിപ്പാൻ പ്രയാസമായ കാമരൂപമായ ശത്രുവിനെ ഹനിച്ചാലും.

(ശം-ഭാ) ഇപ്രകാരം ബുദ്ധിയേക്കാൾ ശ്രേഷ്ഠമായി ആത്മാവിനെ അറിഞ്ഞിട്ട്, മനസ്സിനെ അടക്കി—നല്ലവണ്ണം സമാധാനമാക്കി—കാമരൂപമായിരിക്കുന്ന ഈ ശത്രുവിനെ നിഗ്രഹിക്കുക. കാമം അനേകവിശേഷങ്ങളോ

ട്ടുകൂടിയും, അറിയപ്പെടുവാൻ വളരെ പ്രയാസമായുമിരിക്കുന്നതിനാൽ അതിനെ ജയിപ്പാൻ ബഹുപ്രയാസമാകുന്നു.

[ശ-സ വിഷയഗ്രഹണംതന്നെയാണ് കാമത്തിന്റെ ആവിർഭൂതിക്കുള്ള ഹേതു. സർവ്വത്ര ബ്രഹ്മദൃഷ്ടിയോടുകൂടി വിഷയങ്ങളെ ഗ്രഹിക്കാതിരിക്കുന്നതാണ് അതിന്റെ നാശത്തിന്നുള്ള ഹേതു. അതിനാൽ സർവ്വത്തേയും ബ്രഹ്മമാത്രമായിക്കണ്ടു കാമത്തെ നശിപ്പിക്കണം എന്നർത്ഥം.

'ന കർമ്മണാമനാരംഭാൽ' എന്ന ശ്ലോകം മുതൽക്ക കർമ്മയോഗത്തെ പ്രതിപാദിപ്പാനാരംഭിച്ചു, മുമുക്ഷുവായവൻ ഒരിക്കലും കർമ്മത്തെ ത്യജിക്കരുത് എന്നു പല ദിക്കിലും പ്രതിപാദിച്ചു, 'ഞാൻ, എന്റെ' എന്നിങ്ങിനെ സംസാരപ്രവൃത്തിലക്ഷണത്തിന്നുള്ള കാരണം കാമമാണ് എന്നിങ്ങിനെ കാമമാഹാത്മ്യത്തെ വർണ്ണിച്ചു, കർമ്മംകൊണ്ടു ചിത്തശുദ്ധിവന്നിട്ടുള്ള പുരുഷൻ ജ്ഞാനനിഷ്ഠകൊണ്ടു കാമത്തെ ജയിക്കേണ്ടതാകുന്നുവെന്നു ശ്രീഭഗവാൻ ഉപദേശിച്ചു. ഇങ്ങിനെ 'യദാ സർവ്വേ പ്രമുച്യന്തേ കാമാ യേസ്യ ഹൃദി ശ്രിതാഃ' എന്നിങ്ങിനെയുള്ള ശ്രുതികളിൽ പറയപ്പെട്ട പ്രകാരം കാമത്തിൽനിന്നുള്ള നിവൃത്തിതന്നെയാണ് മോക്ഷം എന്നു സൂചിപ്പിക്കപ്പെടുന്നു. ഇതുകൊണ്ടു മോക്ഷഹേതുവായിട്ടു ജ്ഞാനയോഗംതന്നെയാണ് പ്രധാനമായിട്ടുള്ളതെന്നും, കർമ്മയോഗം അപ്രധാനമാണെന്നും, സിദ്ധമായി. എന്തെന്നാൽ, കർമ്മയോഗത്തെ പ്രതിപാദിക്കുന്ന ഈ അദ്ധ്യായം ജ്ഞാനയോഗത്തെ പ്രധാനമാക്കിയാണ് അവസാനിപ്പിക്കുന്നത്.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
ക ർമ്മ യോ ഗോ നാ മ
തൃതീയോദ്ധ്യായഃ.

കർമ്മയോഗമെന്ന മൂന്നാം അദ്ധ്യായം

സമാപ്തം.



# നാലാമധ്യായം

യാതൊരു യോഗമാണ് മുൻ രണ്ടദ്ധ്യായങ്ങളിൽ (ഭഗവാനാൽ) ഉപദേശിക്കപ്പെട്ടിട്ടുള്ളത് അതു ജ്ഞാനനിഷ്ഠാലക്ഷണമായ സന്ന്യാസമാകുന്നു. അതു കർമ്മയോഗമായ ഉപായത്താൽ സാദ്ധ്യവുമാകുന്നു. അതിൽ പ്രവൃത്തിലക്ഷണമായും നിവൃത്തിലക്ഷണമായുമുള്ള വേദാർത്ഥമെല്ലാം പറയപ്പെട്ടു. ഗീതയിൽ മുഴുവനും ഈ യോഗത്തെത്തന്നെയാണ് ഭഗവാൻ ഉപദേശിപ്പാൻ നിശ്ചയിച്ചിട്ടുള്ളത്. അതിനാൽ വേദാർത്ഥം പരിസമാപ്തമായി (എല്ലാം സംക്ഷേപമായി ഉപദേശിക്കപ്പെട്ടു) എന്നു വിചാരിച്ചു ഗുരുശിഷ്യപരമ്പരയായി അതിനെ ഉപദേശിച്ചുപോന്നിട്ടുള്ള ക്രമത്തെ പറഞ്ഞുകൊണ്ടു ശ്രീഭഗവാൻ അതിനെ സ്തുതിക്കുന്നു—

ശ്രീഭഗവാനുവാച.

൧. ഇമം വിവസ്വതേ യോഗം പ്രോക്തവാനഹമവ്യയം
വിവസ്വാന്മനവേ പ്രാഹ മനുരിക്ഷ്വാകവേബ്രവീൽ.

ഭഗവാൻ പറഞ്ഞു.

അവ്യയം=നാശമില്ലാത്ത ഫലത്തെ കൊടുക്കുന്ന, ഇമം യോഗം=ഈ യോഗത്തെ, പുരാ=ആദികാലത്തിൽ, അഹം=ഞാൻ, വിവസ്വതേ=സൂര്യ്യനായിക്കൊണ്ട്, പ്രോക്തവാൻ=ഉപദേശിച്ചു. വിവസ്വാൻ=സൂര്യ്യൻ, മനവേ=സ്വപുത്രനായ വൈവസ്വതമനുവിന്ന്, പ്രാഹ=ഉപദേശിച്ചു. മനുഃ=മനു, ഇക്ഷ്വാകവേ=സ്വപുത്രനായ ഇക്ഷ്വാകുവിന്ന്, അബ്രവീൽ=ഉപദേശിച്ചു.

നാശമില്ലാത്ത ഫലത്തെ കൊടുക്കുന്ന ഈ യോഗത്തെ ഞാൻ ആദ്യം സൂര്യ്യനുപദേശിച്ചു. സൂര്യ്യൻ സ്വപുത്രനായ മനുവിന്നുപദേശിച്ചു. മനു (അതിനെ) സ്വപുത്രനായ ഇക്ഷ്വാകുവിന്നുമുപദേശിച്ചു.

(ശം–ഭാ) മുൻ രണ്ടദ്ധ്യായങ്ങളെക്കൊണ്ടു പറയപ്പെട്ട ഈ യോഗത്തെ ഞാൻ ജഗൽപരിപാലകന്മാരായ ക്ഷത്രിയൎക്കു ബലമുണ്ടാക്കുന്നതിന്നുവേണ്ടി സൃഷ്ടിയുടെ ആദിയിൽ സൂര്യ്യനായിട്ടുപദേശിച്ചു. ഈ യോഗത്തോടുകൂടിയവരായിട്ട് അവർ ബ്രാഹ്മണരെ രക്ഷിക്കുന്നതിന്നു സമൎത്ഥന്മാരായി ഭവിക്കുന്നു. ബ്രഹ്മക്ഷത്രപരിപാലനംകൊണ്ട് ജഗത്തിനെ മുഴുവൻ പരിപാലിക്കാവുന്നതാകുന്നു. വ്യയമില്ലാത്ത ഫലത്തോടുകൂടിയതാകയാൽ ഈ യോഗം അവ്യയമാകുന്നു. സമ്യഗ്ദർശനനിഷ്ഠാലക്ഷണമായ ഈ യോഗത്തിന്റെ മോക്ഷമെന്ന ഫലം ഒരിക്കലും നശിക്കുന്നില്ല. വിവസ്വാൻ അതു മനുവിന്നുപദേശിച്ചു. മനു സ്വപുത്രനും ആദ്യത്തെ രാജാവുമായ ഇക്ഷ്വാകുവിന്നുപദേശിച്ചു.

൨. ഏവം പരംപരാപ്രാപ്തമിമം രാജൎഷയോ വിദുഃ
സ കാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ.

ഹേ പരന്തപ*=അല്ലയോ ശത്രുതാപന, ഏവം=ഇപ്രകാരം, പരംപരാപ്രാപ്തം=പരമ്പരയായി ഉപദേശിക്കപ്പെട്ട, ഇമം=ഈ (ജ്ഞാന) യോഗത്തെ, രാജൎഷയഃ=(ജനകൻ, നിമി മുതലായ) രാജൎഷികൾ, വിദുഃ=അറിഞ്ഞിരുന്നു. സഃ യോഗഃ=ആ യോഗം, മഹതാ

* [ശ–സ] ബ്രഹ്മനിഷ്ഠകൊണ്ടു (പരം=) കാമക്രോധാദിശത്രുക്കളെ (താപയതി=) നശിപ്പിക്കുന്നു എന്നതുകൊണ്ടു പരന്തപ എന്ന സംബുദ്ധി.

കാലേന=കാലവശാൽ, (വളരെ കാലമായിട്ടു വിട്ടതിനാൽ), ഇഹ=ഈ ലോകത്തിൽ, നഷ്ടഃ=നഷ്ടമായിപ്പോയി (വിച്ഛിന്നമായി).

അല്ലയോ പരന്തപ, ഇപ്രകാരം പരമ്പരയായി ഉപദേശിക്കപ്പെട്ട ഈ യോഗത്തെ രാജർഷികൾ അറിഞ്ഞിരുന്നു. കാലവശാൽ ഈ യോഗം ഇഹലോകത്തിൽ നഷ്ടമായിപ്പോയി.

(ശം_ഭാ) ക്ഷത്രിയരിൽ പരമ്പരയായി ഉപദേശിക്കപ്പെട്ടുപോന്നിരുന്ന ഈ യോഗത്തെ രാജർഷികൾ—രാജാക്കന്മാർതന്നെ ഋഷികളായിട്ടുള്ളവർ—അറിഞ്ഞിരുന്നു. പരമ്പരയായി ഈ യോഗത്തെ ഉപദേശിച്ചുവന്നിരുന്ന സമ്പ്രദായം കാലക്രമംകൊണ്ട് ഇല്ലാതായി.

പരന്തപ — തനിക്ക് എതിർപക്ഷക്കാരായിട്ടുള്ളവർ പരന്മാർ (ശത്രുക്കൾ) എന്നു പറയപ്പെടുന്നു. അവരെ ശൌര്യതേജസ്സുകളായ രശ്മികളെക്കൊണ്ടു സൂര്യനെന്നപോലെ തപിപ്പിക്കുന്നവൻ പരന്തപൻ—ശത്രുതാപനൻ എന്നർത്ഥം.

ഈ യോഗം അജിതേന്ദ്രിയന്മാരായ ബലഹീനന്മാരെ പ്രാപിക്കകയാൽ നശിച്ചുവെന്നും, തന്നിമിത്തം ജനങ്ങൾ പരമപുരുഷാർത്ഥത്തെ പ്രാപിക്കുന്നില്ല എന്നും, കാണുകയാൽ—

൩. സ ഏവായം മയാ തേദ്യ യോഗഃ പ്രോക്തഃ പുരാതനഃ
ഭക്തോസി മേ സഖാ ചേതി രഹസ്യം ഹ്യേതദുത്തമം.

മേ=എന്റെ, ഭക്തഃ=ഭക്തനും, സഖാ ച=സഖാവും, അസി ഇതി=(നീ) ആകുന്നു എന്നുവെച്ച്, പുരാതനഃ=പഴമയിലുള്ള, സഃ ഏവ അയം യോഗഃ=ആ യോഗം തന്നെ, മയാ=എന്നാൽ, അദ്യ=ഇപ്പോൾ, തേ=നിനക്ക്, പ്രോക്തഃ=ഉപദേശിക്കപ്പെട്ടു. ഹി=എന്തുകൊണ്ടെന്നാൽ, ഏതൽ=ഇത്, രഹസ്യം=രഹസ്യവും, ഉത്തമം=ശ്രേഷ്ഠവുമാകുന്നു.

നീ എന്റെ ഭക്തനും സഖാവുമാണെന്നുവെച്ചു പുരാതനമായ ആ യോഗംതന്നെ നിനക്കിപ്പോൾ എന്നാൽ ഉപദേശിക്കപ്പെട്ടു. എന്തുകൊണ്ടെന്നാൽ, ഇതു രഹസ്യവും ശ്രേഷ്ഠവുമാകുന്നു.

(ശം_ഭാ) ഏതൽ=ഈ യോഗം—ജ്ഞാനമെന്നർത്ഥം. ശേഷം സ്പഷ്ടം.

ഭഗവാനാൽ ഉപദേശിക്കപ്പെട്ടുവെന്നതു വിരുദ്ധമാകുന്നു എന്ന് ആക്കം തോന്നരുതെന്നു വിചാരിച്ച് അർജ്ജുനൻ അതിനെ (അങ്ങിനെ വരാവുന്ന ദോഷത്തെ) പരിഹരിപ്പാൻവേണ്ടി ഒരു ചോദ്യം ചോദിക്കുന്നതുപോലെ പറയുന്നു—

അർജ്ജുന ഉവാച.

൪. അപരം ഭവതോ ജന്മ പരം ജന്മ വിവസ്വതഃ
കഥമേതദ്വിജാനീയാം ത്വമാദൌ പ്രോക്തവാനിതി.

അർജ്ജുനൻ പറഞ്ഞു.

ഭവതഃ=അങ്ങയുടെ, ജന്മ=ജനനം, അപരം=ഇപ്പോൾ സംഭവിച്ചത്. വിവസ്വതഃ=സൂര്യന്റെ, ജന്മ=ജനനം, പരം=മുമ്പുണ്ടായത്. ത്വം=അങ്ങ്, ആദൌ=ആദികാലത്തിൽ, ഏതൽ=ഈ യോഗത്തെ, പ്രോക്തവാൻ ഇതി=ഉപദേശിച്ചു എന്നത്, കഥം വിജാനീയാം=എനിക്ക് എങ്ങിനെ അറിവാൻ കഴിയും.

അങ്ങയുടെ ജനനം ഇയ്യിടെ സംഭവിച്ചത്. സൂര്യന്റെ ജനനം മുമ്പുണ്ടായത്. അങ്ങിനെയിരിക്കെ അങ്ങ് ആദികാലത്ത് ഈ യോഗത്തെ ഉപദേശിച്ചു എന്നതിനെ ഞാനെങ്ങിനെയാണ് മനസ്സിലാക്കേണ്ടത്?

(ശം-ഭാ) അങ്ങയുടെ ജനനം വസുദേവഗൃഹത്തിൽ ഇയ്യിടെ സംഭവിച്ചു. ആദിത്യന്റെ ഉൽപത്തി സൃഷ്ടിയുടെ ആദിയിലാണുണ്ടായത്. അങ്ങിനെയിരിക്കെ ആദ്യം അങ്ങ് ഈ യോഗത്തെ സൂര്യനുപദേശിച്ചുവെന്നും, ആ അങ്ങുതന്നെ ഇപ്പോൾ അതിനെ എനിക്കുപദേശിച്ചുവെന്നും, ഉള്ള സംഗതിയെ എങ്ങിനെയാണ് ഞാൻ വിരുദ്ധാത്ഥംകൂടാതെ മനസ്സിലാക്കേണ്ടത്?

[ശ-സ] 'ഈ കൃഷ്ണൻ വസുദേവരുടെ പുത്രനാണ്. അതിനാൽ സാധാരണ ഒരു മനുഷ്യൻ തന്നെയാണ്. ഇയാൾ ഉപദേശിച്ച ശാസ്ത്രം പ്രമാണമല്ല' എന്നിങ്ങിനെ ഗീതാശാസ്ത്രത്തിൽ ജനങ്ങൾക്ക് അവിശ്വാസം ജനിച്ചേയ്ക്കാം. എന്നാൽ ശ്രീകൃഷ്ണഭഗവാൻ ഈശ്വരനാണെന്നു ജനങ്ങൾക്ക മനസ്സിലായാൽ അവക്ക് അദ്ദേഹത്തിലും അദ്ദേഹമുപദേശിച്ചിട്ടുള്ള ശാസ്ത്രത്തിലും ശ്രദ്ധാഭക്തികളുണ്ടാകും; അതിനാലെല്ലാവരും കൃതാത്ഥന്മാരായി ഭവിക്കുകയും ചെയ്യും; എന്നു വിചാരിച്ച് അജ്ജുനൻ, ശ്രീകൃഷ്ണഭഗവാന്റെ പരമേശ്വരത്വം അദ്ദേഹത്തിന്റെ മുഖത്തുനിന്നുതന്നെ പുറപ്പെടേണ്ടതാണെന്നഭിപ്രായത്തോടുകൂടി ചോദിക്കുന്നു—അപരമിതി.

ഭഗവാനായ വാസുദേവങ്കൽ ഈശ്വരത്വവും സവ്വജ്ഞത്വവുമുണ്ടോ എന്നു മൂഢന്മാക്കുള്ള ശങ്കയെ പരിഹരിപ്പാൻവേണ്ടി ശ്രീഭഗവാൻ പറയുന്നു. അതിന്നുവേണ്ടിത്തന്നെയാണ് അജ്ജുനന്റെ ചോദ്യവും.

ശ്രീഭഗവാനുവാച.

൫. ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാജ്ജുന
താന്യഹം വേദ സവ്വാണി ന ത്വം വേത്ഥ പരന്തപ.

ഭഗവാൻ പറഞ്ഞു.

ഹേ അജ്ജുന=അല്ലയോ അജ്ജുന, മേ=എന്റേയും, തവ ച=നിന്റേയും, ബഹൂനി=അനേകം, ജന്മാനി=ജന്മങ്ങൾ, വ്യതീതാനി=കഴിഞ്ഞുപോയിട്ടുണ്ട്. താനി സവ്വാണി=അവയെ എല്ലാം, അഹം=ഞാൻ, വേദ=അറിയുന്നു. ഹേ പരന്തപ=അല്ലയോ ശത്രുതാപന, ത്വം=നീ, ന വേത്ഥ=അറിയുന്നില്ല.

അല്ലയോ അജ്ജുന, എന്റേയും നിന്റേയും അനേകം ജന്മങ്ങൾ കഴിഞ്ഞുപോയിട്ടുണ്ട്. അവയെ എല്ലാം ഞാനറിയുന്നു. അല്ലയോ പരന്തപ, നീ അറിയുന്നില്ല.

(ശം-ഭാ) നീ അറിയുന്നില്ല. എന്തുകൊണ്ടെന്നാൽ, നിന്റെ ജ്ഞാനശക്തി പൂവ്വകൃതധമ്മാധമ്മങ്ങളാൽ പ്രതിബന്ധിക്കപ്പെട്ടിരിക്കുന്നു. എന്നാൽ, ഞാനവയെ അറിയുന്നു. എന്തെന്നാൽ, സ്വഭാവേന ഞാൻ നിത്യനായും ശുദ്ധനായും മുക്തനായും സത്യസ്വരൂപനായുമിരിക്കുന്നതിനാൽ എന്റെ ജ്ഞാനശക്തി അപ്രതിബദ്ധമായിരിക്കുന്നു. ഒന്നിനാലും മറയ്ക്കപ്പെടുന്നില്ല.

നിത്യേശ്വരനായ അങ്ങയ്ക്കു ധമ്മാധമ്മങ്ങളില്ലാതിരിക്കുമ്പോൾ പിന്നെ എങ്ങിനെയാണ് ജന്മമുണ്ടാകുന്നത്? കേൾക്കുക:—

൬. അജോപി സന്നവ്യയാത്മാ ഭൂതാനാമീശ്വരോപി സൻ
പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ.

അജഃ അപി സൻ=ജന്മമില്ലാത്തവനായാലും, അവ്യയാത്മാ (അപി സൻ)=നാശമില്ലാത്തവനായാലും, ഭൂതാനാം=ജീവികളുടെ, ഈശ്വരഃ അപി സൻ=ഈശ്വരനായിരുന്നാലും, സ്വാം=സ്വന്തമായ, പ്രകൃതിം=ശുദ്ധസത്ത്വാത്മികയായ പ്രകൃതിയെ, അധിഷ്ഠായ=സ്വീകരിച്ച്, ആത്മമായയാ=സ്വാധീനയായ മായയാൽ, സംഭവാമി=അവതാരം ചെയ്യുന്നു.

ഞാൻ ജന്മമില്ലാത്തവനായാലും, നാശമില്ലാത്തവനായാലും, പ്രാണികളുടെ ഈശ്വരനായിരുന്നാലും, ശുദ്ധസത്ത്വാത്മികയായ എന്റെ മായയെ സ്വീകരിച്ചു സ്വേച്ഛയാ അവതാരം ചെയ്യുന്നു.

(ശം-ഭാ) ഞാൻ ജന്മരഹിതനാണെങ്കിലും, നാശരഹിതമായ ജ്ഞാനശക്തിസ്വഭാവത്തോടുകൂടിയിരിക്കുന്നവനാണെങ്കിലും, അപ്രകാരംതന്നെ ബ്രഹ്മം മുതൽ തൃണംവരെയുള്ള പ്രാണികൾക്കീശ്വരനായിരിക്കുന്നവനാണെങ്കിലും, വൈഷ്ണവിയായും ത്രിഗുണാത്മികയായുമിരിക്കുന്ന—യാതൊന്നിന്റെ വശമായി സകലജഗത്തും സ്ഥിതിചെയ്യുന്നുവോ, യാതൊന്നാൽ മോഹിപ്പിക്കപ്പെട്ടിട്ടു ലോകം സ്വാത്മാവായ വാസുദേവനെ അറിയുന്നില്ലയോ, അങ്ങിനെയിരിക്കുന്ന—എന്റെ മായയെ വശീകരിച്ചിട്ടു ഞാൻ സ്വമായാശക്ത്യാ അവതാരം ചെയ്യുന്നു, ദേഹത്തോടുകൂടിയവനായി ജനിച്ചവനെപ്പോലെയിരിക്കുന്നു. എന്നാൽ പരമാൎത്ഥത്തിൽ ലോകംപോലെ ജനിക്കുന്നില്ല.

ആ ജന്മം എപ്പോഴാണ്? എന്തിനായിട്ടാണ്? പറയുന്നു:—

൭. യദാ യദാ ഹി ധൎമ്മസ്യ ഗ്ലാനിൎഭവതി ഭാരത
അഭ്യുത്ഥാനമധൎമ്മസ്യ തദാത്മാനം സൃജാമ്യഹം.

ഹേ ഭാരത=അല്ലയോ ഭരതവംശജ, യദാ യദാ ഹി=ഏതേതു കാലത്തിലാണ്, ധൎമ്മസ്യ[1]=ധൎമ്മത്തിന്ന്, ഗ്ലാനിഃ=ഹാനിയും, അധൎമ്മസ്യ[2]=അധൎമ്മത്തിന്ന്, അഭ്യുത്ഥാനം=അഭിവൃദ്ധിയും (ആധിക്യവും), ഭവതി=ഉണ്ടാകുന്നത്, തദാ=അപ്പോൾ, ആത്മാനം[3]=പ്രാണികളെ അനുഗ്രഹിക്കുന്നതിന്നും നിഗ്രഹിക്കുന്നതിന്നും യോഗ്യമായ ദേഹത്തെ, അഹം[4]=ഞാൻ, സൃജാമി=സൃഷ്ടിക്കുന്നു.

അല്ലയോ ഭരതവംശജ, ഏതേതു കാലത്തിൽ (വൎണ്ണാശ്രമ)ധൎമ്മത്തിന്നു ക്ഷയവും അധൎമ്മത്തിന്നഭിവൃദ്ധിയുമുണ്ടാകുന്നുവോ അപ്പോൾ ഞാൻ (സ്വമായ കൊണ്ടു) തന്നെത്താൻ സൃഷ്ടിക്കുന്നു.

(ശം-ഭാ) വൎണ്ണാശ്രമാദിലക്ഷണമായും പ്രാണികൾക്ക് അഭ്യുദയത്തിന്നും മോക്ഷത്തിന്നും സാധനമായുമിരിക്കുന്ന ധൎമ്മത്തിന്ന് ഏതേതു കാലത്തിൽ

[ശ-സ] 1 വൎണ്ണാശ്രമികൾക്ക് അഭ്യുദയനിഃശ്രേയസസിദ്ധിക്കായിക്കൊണ്ട് അനുഷ്ഠിക്കപ്പെടേണ്ടതായ വൈദികധൎമ്മങ്ങൾ.

2 സകല അനൎത്ഥങ്ങൾക്കും ഹേതുവായ അധൎമ്മത്തിന്റെ സകലവൎണ്ണാശ്രമങ്ങളിലുമുള്ള ഉൽപത്തി.

3 ധൎമ്മാധൎമ്മങ്ങളുടേയും അവയോടുകൂടിയവരുടേയും അനുഗ്രഹത്തിന്നും നിഗ്രഹത്തിന്നും യോഗ്യമായ ദേഹത്തെ (എന്റെ മായകൊണ്ട്).

4 സൎവ്വനിയന്താവായും ഈശ്വരനായുമിരിക്കുന്ന ഞാൻ.

ഹാനി വരുന്നുവോ, അധൎമ്മം ഏതേതു കാലത്തിലുത്ഭവിക്കുന്നുവോ, അപ്പോഴെല്ലാം ഞാൻ സ്വമായകൊണ്ട് അവതാരംചെയ്യുന്നു.

എന്തിനുവേണ്ടി?—

വ. പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധൎമ്മസംസ്ഥാപനാൎത്ഥായ സംഭവാമി യുഗേ യുഗേ.

സാധൂനാം[1]=സ്വധൎമ്മത്തിലിരിക്കുന്നവരുടെ, പരിത്രാണായ=രക്ഷയ്ക്കായിക്കൊണ്ടും, ദുഷ്കൃതാം=ദുഷ്ടകൎമ്മം ചെയ്യുന്നവരുടെ, വിനാശായ ച=നാശത്തിന്നായിക്കൊണ്ടും, ധൎമ്മസംസ്ഥാപനാൎത്ഥായ[2]=ധൎമ്മത്തെ നിലനിൎത്തുന്നതിന്നായിക്കൊണ്ടും, യുഗേ യുഗേ[3]=അതാതവസരത്തിൽ (അതാതു യുഗത്തിൽ), സംഭവാമി[4]=ഞാനവതാരംചെയ്യുന്നു.

സാധുക്കളെ രക്ഷിക്കുന്നതിന്നും, ദുഷ്ടന്മാരെ നശിപ്പിക്കുന്നതിന്നും, ധൎമ്മത്തെ നിലനിൎത്തുന്നതിന്നും വേണ്ടി ഞാൻ യുഗംതോറും അവതാരം ചെയ്യുന്നു.

(ശം–ഭാ) സാധുക്കൾ=സന്മാൎഗ്ഗത്തിൽ സ്ഥിതിചെയ്യുന്നവർ. ശേഷം സ്പഷ്ടം.

(ശ്രീ) ഈശ്വരന്റെ ഈവിധമുള്ള ജന്മകൎമ്മങ്ങളുടെ ജ്ഞാനംകൊണ്ടുള്ള ഫലത്തെ പറയുന്നു—

൯. ജന്മ കൎമ്മ ച മേ ദിവ്യമേവം യോ വേത്തി തത്ത്വതഃ
ത്യക്ത്വാ ദേഹം പുനൎജ്ജന്മ നൈതി മാമേതി സോൎജ്ജുന.

ഹേ അൎജ്ജുന=അല്ലയോ അൎജ്ജുന, ദിവ്യം=അലൌകികമായ, മേ=എന്റെ, ജന്മ=(സ്വേച്ഛപോലെയുള്ള) അവതാരത്തേയും, കൎമ്മ ച=ധൎമ്മപാലനരൂപമായ കൎമ്മത്തേയും, യഃ=എവൻ, ഏവം തത്ത്വതഃ=ഇപ്രകാരം ശരിയായി (പരാനുഗ്രഹത്തിന്നുവേണ്ടി എന്നിങ്ങിനെ), വേത്തി=അറിയുന്നുവോ, സഃ=അവൻ, ദേഹം=ദേഹത്തെ (ദേഹാഭിമാനത്തെ), ത്യക്ത്വാ=ഉപേക്ഷിച്ചിട്ട്, പുനഃ=പിന്നേയും, ജന്മ=ജന്മത്തെ (സംസാരത്തെ), ന ഏതി=പ്രാപിക്കുന്നില്ല. മാം=എന്നെ, ഏതി=പ്രാപിക്കുന്നു.

അല്ലയോ അൎജ്ജുന, ദിവ്യമായ എന്റെ അവതാരത്തേയും കൎമ്മത്തേയും എവൻ ഇപ്രകാരം ശരിയായി അറിയുന്നുവോ അവൻ ദേഹാഭിമാനത്തെ ഉപേക്ഷിച്ചതിന്റെശേഷം സംസാരത്തെ പ്രാപിക്കുന്നില്ല. അവൻ എന്നെത്തന്നെ പ്രാപിക്കുന്നു.

(ശം–ഭാ) എന്റെ അപ്രാകൃതമായും (പ്രകൃതിയിൽനിന്നുത്ഭവിക്കാത്തതായും) ഐശ്വരമായുമുള്ള ജന്മത്തേയും സാധുരക്ഷ മുതലായ കൎമ്മത്തേയും എവനാണ് മുൻപറഞ്ഞപ്രകാരം അറിയുന്നത് അവൻ ഈ ദേഹത്തെ ഉപേക്ഷിച്ചതിന്റെശേഷം ഇനിയൊരു ജന്മത്തെ പ്രാപിക്കുന്നില്ല. ഹേ അൎജ്ജുന, അവൻ എന്നെത്തന്നെ പ്രാപിക്കുന്നു. അവൻ മുക്തനായി ഭവിക്കുന്നു എന്നാൎത്ഥം.

---

[ശ–ന] 1 പ്രാണൻ പോയാലും സ്വധൎമ്മത്തെ ത്യജിക്കാത്തവരാകുന്നു സാധുക്കൾ.

2 സകല അധികാരികളെക്കൊണ്ടും ശാസ്ത്രത്തെ അനുസരിച്ചു നിയമേന ധൎമ്മത്തെ ചെയ്യിപ്പിക്കുന്നതുതന്നെയാണ് ധൎമ്മസംസ്ഥാപനം. അതിന്നുവേണ്ടി.

3 യുഗംതോറും=പിന്നേയും പിന്നേയും.

4 സ്വമായകൊണ്ട് തന്നത്താൻ അവതാരം ചെയ്യുന്നു.

ഈ മോക്ഷമാൎഗ്ഗം ഇപ്പോളുണ്ടായതല്ല. ഇതു പണ്ടുതന്നെ ഉള്ളതാകുന്നു:—

൧൦. വീതരാഗഭയക്രോധാ മന്മയാ മാമുപാശ്രിതാഃ
ബഹവോ ജ്ഞാനതപസാ പൂതാ മത്ഭാവമാഗതാഃ.

വീതരാഗഭയക്രോധാഃ=ആശ, ഭയം, ക്രോധം, ഇവയെ ഉപേക്ഷിച്ചവരായി, മന്മയാഃ=മനസ്സിനെ എന്നിൽതന്നെ വെച്ചിരിക്കുന്നവരായി, മാം=എന്നെത്തന്നെ, ഉപാശ്രിതാഃ*=ഉപാസിച്ചുകൊണ്ടിരിക്കുന്നവരുമായി, ബഹവഃ=അനേകം പേർ, ജ്ഞാനതപസാ=ജ്ഞാനംകൊണ്ടും തപസ്സുകൊണ്ടും, പൂതാഃ=പരിശുദ്ധന്മാരായി മത്ഭാവം=എന്റെ സായുജ്യത്തെ, ആഗതാഃ=പ്രാപിച്ചിട്ടുണ്ട്.

ആശ, ഭയം, ക്രോധം, ഇവയെ ഉപേക്ഷിച്ചവരും, മനസ്സിനെ എന്നിൽതന്നെ വെച്ചിരിക്കുന്നവരും, എന്നെത്തന്നെ ഉപാസിക്കുന്നവരുമായ അനേകം പേർ ജ്ഞാനംകൊണ്ടും തപസ്സുകൊണ്ടും പരിശുദ്ധന്മാരായി എന്റെ സായുജ്യത്തെ പ്രാപിച്ചിട്ടുണ്ട്. (എന്റെ ഈ ഭക്തിമാൎഗ്ഗം ഇപ്പോൾ ഉള്ളതല്ല എന്നാൎത്ഥം).

(ശം-ഭാ) മന്മയാഃ=ബ്രഹ്മവിത്തുക്കൾ—ഈശ്വരൻ വേറെ, തങ്ങൾ വേറെ എന്ന ഭേദബുദ്ധിയില്ലാത്തവർ. മാം ഉപാശ്രിതാഃ=പരമേശ്വരനായിരിക്കുന്ന എന്നെത്തന്നെ പ്രാപിച്ചിട്ടുള്ളവർ—കേവലജ്ഞാനനിഷ്ഠന്മാരെന്നാൎത്ഥം. ഇങ്ങിനെയിരിക്കുന്ന അനേകംപേർ പരമാത്മവിഷയമായ ജ്ഞാനമാകുന്ന തപസ്സുകൊണ്ട് ഉൽകൃഷ്ടമായ ശുദ്ധിയെ പ്രാപിച്ചവരായിട്ട് മോക്ഷത്തെ പ്രാപിച്ചു.

'ജ്ഞാനതപസാ' എന്ന വിശേഷണംകൊണ്ട് (മോക്ഷമാൎഗ്ഗമായിരിക്കുന്ന) ജ്ഞാനനിഷ്ഠയ്ക്ക് അന്യതപസ്സുകളുടെ അപേക്ഷയില്ലെന്നു സൂചിപ്പിക്കുന്നു.

[ശ്രീ] 'താന്യഹം വേദ സൎവ്വാണി' എന്നു മുതലായ ശ്ലോകങ്ങളെക്കൊണ്ട് വിദ്യാവിദ്യോപാധികളോടുകൂടിയിരിക്കുന്ന 'തത്ത്വം' പദാൎത്ഥങ്ങളായ ജീവേശ്വരന്മാർ പ്രദൎശിപ്പിക്കപ്പെട്ടു. അവിദ്യയുടെ അഭാവംകൊണ്ട് ഈശ്വരൻ നിത്യശുദ്ധനായിരിക്കുന്നു; ഈശ്വരപ്രസാദംകൊണ്ടു ലഭിച്ചിട്ടുള്ള ജ്ഞാനത്താൽ ജീവന്റെ അജ്ഞാനം നശിക്കുന്നു; തന്നിമിത്തം നിത്യശുദ്ധനായ ഈശ്വരന്ന് ചിദംശമായിരിക്കുന്ന ജീവനോട് ഐക്യമുണ്ടാകുന്നു; എന്നും (മേൽപറഞ്ഞ ശ്ലോകങ്ങളെക്കൊണ്ടു) പറയപ്പെട്ടു എന്നു ധരിക്കേണ്ടതാകുന്നു.

എന്നാൽ അങ്ങയ്ക്കു രാഗദ്വേഷങ്ങൾ ഉണ്ട്. എന്തെന്നാൽ, അങ്ങ് ചിലൎക്ക് (അങ്ങേ ശരണം പ്രാപിച്ചവൎക്ക്) മാത്രമേ മോക്ഷം (ആത്മഭാവം) കൊടുക്കുന്നുള്ളൂ. എല്ലാവൎക്കും കൊടുക്കുന്നില്ല (സകാമന്മാൎക്ക കൊടുക്കുന്നില്ല). ഇതിന്നു സമാധാനം പറയുന്നു:—

൧൧. യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വൎത്മാനുവൎത്തന്തേ മനുഷ്യാഃ പാൎത്ഥ സൎവ്വശഃ.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, യേ=എവർ, യഥാ=ഏതുവിധം (കാമ്യമായിട്ടോ നിഷ്കാമമായിട്ടോ), മാം=എന്നെ, പ്രപദ്യന്തേ=ഉപാസിക്കുന്നുവോ (ഭജിക്കുന്നുവോ), താൻ=അവരെ, തഥാ ഏവ=ആ വിധംതന്നെ (അവരാൽ അപേക്ഷിക്കപ്പെട്ട ഫലത്തെ ദാനംചെയ്തുകൊണ്ടുതന്നെ), അഹം=ഞാൻ, ഭജാമി=അനുഗ്രഹിക്കുന്നു. (യതഃ)=എന്തുകൊണ്ടെന്നാൽ

* [ശ-സ] സകലവും ബ്രഹ്മംതന്നെ എന്നിങ്ങിനെ എല്ലാ ദിക്കിലും (അകത്തും പുറത്തും) പ്രത്യഗ്ദൃഷ്ട്യാ എപ്പോഴും ഏകത്വത്തെ ദൎശിക്കുന്നവർ.

മനുഷ്യാഃ=എല്ലാ മനുഷ്യരും, മമ വർത്മ=എന്റെ ഭജനമാർഗ്ഗത്തെ, സർവ്വശഃ=എല്ലാ വിധത്തിലും, അനുവർത്തന്തേ=അനുസരിക്കുന്നു.

അല്ലയോ അർജ്ജുന, അവർ ഏതു വിധം എന്നെ ഉപാസിക്കുന്നുവോ അവരെ ആ വിധംതന്നെ ഞാൻ അനുഗ്രഹിക്കുന്നു. എന്തുകൊണ്ടെന്നാൽ, എല്ലാ മനുഷ്യരും എന്റെ ഭജനമാർഗ്ഗത്തെ സർവ്വപ്രകാരത്തിലും അനുസരിക്കുന്നു.

(ശം-ഭാ) മനുഷ്യർ ഏതു പ്രകാരം, എന്തുപ്രയോജനത്തോടുകൂടി, എന്തു ഫലത്തെ ഇച്ഛിച്ചിട്ട് എന്നെ ഉപാസിക്കുന്നുവോ അപ്രകാരത്തിൽ ആ ഫലത്തെ കൊടുത്തു ഞാൻ അവരെ അനുഗ്രഹിക്കുന്നു. എന്തെന്നാൽ, അവർ മോക്ഷത്തെ ഇച്ഛിക്കുന്നില്ല. ഒരുവനിൽതന്നെ ഫലേച്ഛയും മോക്ഷേച്ഛയും ഒന്നിച്ചിരിക്കുന്നതല്ല. അതിനാൽ ഫലത്തെ ഇച്ഛിക്കുന്നവർക്ക് ഇഷ്ടഫലത്തെ കൊടുത്തും, എന്നാൽ ഫലത്തെ ഇച്ഛിക്കാത്തവരും ശാസ്ത്രോക്തകർമ്മങ്ങളെ യഥാവിധി ചെയ്യുന്നവരും മോക്ഷേച്ഛുക്കളുമായവർക്ക് ജ്ഞാനത്തെ കൊടുത്തും, സർവ്വകർമ്മങ്ങളെ സന്ന്യസിച്ചിട്ടുള്ളവരും മോക്ഷത്തെത്തന്നെ ഇച്ഛിക്കുന്നവരുമായ ജ്ഞാനികൾക്ക് മോക്ഷത്തെ കൊടുത്തും, അപ്രകാരംതന്നെ ദീനന്മാരായിരിക്കുന്നവരുടെ ദീനഭാവത്തെ തീർത്തും, ഇങ്ങിനെ ഏതെല്ലാം വിധത്തിൽ ആരെല്ലാം എന്നെ ഉപാസിക്കുന്നുവോ അവരെ എല്ലാം അതാതു വിധത്തിൽ ഞാൻ അനുഗ്രഹിക്കുന്നുവെന്നർത്ഥം. എന്നാൽ ഞാൻ ആരേയും രാഗദ്വേഷം നിമിത്തമോ അജ്ഞാനംനിമിത്തമോ അനുഗ്രഹിക്കുന്നില്ല. സർവ്വാവസ്ഥയിലുമിരിക്കുന്ന ഈശ്വരനായ എന്റെ മാർഗ്ഗത്തെ സർവ്വപ്രകാരേണ മനുഷ്യർ അനുസരിക്കുന്നു. ഓരോരോ ഫലേച്ഛനിമിത്തം അതാതു കർമ്മങ്ങളിൽ അധികാരികളായി പ്രയത്നംചെയ്യുന്നവരാരോ അവരാകുന്നു മനുഷ്യർ എന്നാണ് ഇവിടെ പറയപ്പെടുന്നത്.

ഈശ്വരനായിരിക്കുന്ന അങ്ങയ്ക്ക് രാഗാദിദോഷമില്ലായെങ്കിൽ, അങ്ങ് സകലപ്രാണികളേയും ഒന്നുപോലെ അനുഗ്രഹിപ്പാനിച്ഛിക്കുന്നവനും, സർവ്വഫലങ്ങളേയുമവർക്ക് കൊടുപ്പാൻ സാമർത്ഥ്യമുള്ളവനുമാകയാൽ, പിന്നെ എന്തുകൊണ്ടാണ് അവർ 'സർവ്വവും വാസുദേവൻതന്നെയാണ്' എന്ന ജ്ഞാനത്തോടുകൂടി മോക്ഷേച്ഛുക്കളായി ഭവിച്ച് അങ്ങേത്തന്നെ ശരണം പ്രാപിക്കാത്തത്? ഇതിനുള്ള കാരണം കേട്ടാലും:—

൧൨. കാംക്ഷന്തഃ കർമ്മണാം സിദ്ധിം യജന്ത ഇഹ ദേവതാഃ
ക്ഷിപ്രം ഹി മാനുഷേ ലോകേ സിദ്ധിർഭവതി കർമ്മജാ.

ഇഹ=ഈ ലോകത്തിൽ, കർമ്മണാം=കർമ്മങ്ങളുടെ, സിദ്ധിം=ഫലത്തെ, കാംക്ഷന്തഃ=ഇച്ഛിക്കുന്നവർ, ദേവതാഃ=ഇന്ദ്രാദിദേവതകളെ (തന്നെ), യജന്തേ=ആരാധിക്കുന്നു. ഹി=എന്തുകൊണ്ടെന്നാൽ, മാനുഷേ ലോകേ=മനുഷ്യലോകത്തിൽ, കർമ്മജാ=കർമ്മംകൊണ്ടുണ്ടാകുന്ന, സിദ്ധിഃ=ഫലം, ക്ഷിപ്രം=വേഗം, ഭവതി=ഉണ്ടാകുന്നു.

ഈ ലോകത്തിൽ കർമ്മങ്ങളുടെ ഫലത്തെ ഇച്ഛിക്കുന്നവർ ഇന്ദ്രാദിദേവതകളെ ആരാധിക്കുന്നു. എന്തുകൊണ്ടെന്നാൽ, മനുഷ്യലോകത്തിൽ കർമ്മഫലം വേഗമുണ്ടാകുന്നു.

(ശം-ഭാ) കർമ്മങ്ങളുടെ ഫലത്തെ ഇച്ഛിക്കുന്നവർ ഈ ലോകത്തിങ്കൽ, ഇന്ദ്രൻ അഗ്നി മുതലായ ദേവന്മാരെ ആരാധിക്കുന്നു. ശ്രുതി ഇപ്രകാരം പറയുന്നു:—'അഥ യോന്യാം ദേവതാമുപാസ്തേന്യോഽസാവന്യോഽഹമസ്മീതി ന സ വേദ യഥാ പശുരേവം സ ദേവാനാം=യാതൊരുവനാണ് 'അദ്ദേഹം എന്നിൽ നിന്നന്യനാകുന്നു, ഞാനദ്ദേഹത്തിൽനിന്നന്യനാകുന്നു' എന്നു വിചാരിച്ച് അന്യമായ ദേവതയെ ഉപാസിക്കുന്നത് അവൻ യഥാർത്ഥത്തെ അറിയുന്നില്ല. പശു (മനുഷ്യക്ക്) എന്നപോലെയാകുന്നു അവൻ ദേവന്മാക്ക്' (ബൃ. ആ. ഉ. ൧-ർ. ൧൦). *

എന്തെന്നാൽ, ഭിന്നദേവതകളെ ആരാധിക്കുന്ന ഫലേച്ഛുക്കൾക്ക് ഈ മനുഷ്യലോകത്തിൽ കർമ്മഫലം ശീഘ്രം സിദ്ധിക്കുന്നു. ഈ മനുഷ്യലോകത്തിന്നാണ് കർമ്മാധികാരം വിധിക്കപ്പെട്ടിട്ടുള്ളത്. 'ക്ഷിപ്രം ഹി മാനുഷേ ലോകേ' എന്നുള്ള വിശേഷണംകൊണ്ട് അന്യലോകങ്ങളിലും കർമ്മഫലസിദ്ധിയുണ്ടെന്നു ഭഗവാൻ സൂചിപ്പിക്കുന്നു. എന്നാൽ ഈ മനുഷ്യലോകത്തിൽ മാത്രമേ വർണ്ണാശ്രമാദികർമ്മങ്ങൾ ഉള്ളൂ എന്ന് ഒരു വിശേഷമുണ്ട്. അങ്ങിനെ വർണ്ണാശ്രമാദ്യധികാരികളായവർക്ക കർമ്മങ്ങളുടെ ഫലസിദ്ധി വേഗമുണ്ടാകുന്നു.

മനുഷ്യലോകത്തിൽ മാത്രമേ വർണ്ണാശ്രമാദികർമ്മങ്ങൾക്ക് അധികാരമുള്ളൂ, മററു ലോകങ്ങളിലില്ല, എന്ന നിയമം എന്തുകൊണ്ടാകുന്നു?—അല്ലെങ്കിൽ, ചോദ്യം ഇങ്ങിനെയാകാം:—വർണ്ണാശ്രമാദിഭേദങ്ങളാൽ വിഭാഗിക്കപ്പെട്ടിട്ടുള്ള മനുഷ്യർ 'സർവ്വപ്രകാരേണ എന്റെ മാർഗ്ഗത്തെ അനുസരിക്കുന്നു' എന്ന് അങ്ങ് പറഞ്ഞുവല്ലോ. എന്തുകൊണ്ടാണ് അവർ മററൊരുവന്റെ മാർഗ്ഗത്തെ പിന്തുടരാതെ നിയമമായിട്ട് അങ്ങയുടെ മാർഗ്ഗത്തെ മാത്രം അനുവർത്തിക്കുന്നത്? പറയുന്നു:—

൧൩. ചാതുർവ്വർണ്ണ്യം മയാ സൃഷ്ടം ഗുണകർമ്മവിഭാഗശഃ
തസ്യ കർത്താരമപി മാം വിദ്ധ്യകർത്താരമവ്യയം.

ഗുണകർമ്മവിഭാഗശഃ=ഗുണങ്ങളുടേയും കർമ്മങ്ങളുടേയും വിഭാഗംകൊണ്ട്, ചാതുർവ്വർണ്ണ്യം=നാലു വർണ്ണങ്ങൾ, മയാ=എന്നാൽ, സൃഷ്ടം=സൃഷ്ടിക്കപ്പെട്ടു. തസ്യ=അതിന്ന് (ഗുണകർമ്മവിഭാഗമായ ആ സൃഷ്ടിക്ക്), കർത്താരം അപി=കർത്താവാണെങ്കിലും, മാം=എന്നെ, അകർത്താരം=(സൃഷ്ടികാർയ്യത്തിൽ) അകർത്താവായും, അവ്യയം=വ്യയമില്ലാത്തവനായും, വിദ്ധി=അറിയുക.

(ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്ന) നാലു വർണ്ണങ്ങളും, ഗുണകർമ്മങ്ങളുടെ വിഭാഗത്തെ അനുസരിച്ച്, എന്നാൽ സൃഷ്ടിക്കപ്പെട്ടു. ഞാൻ അതിന്നു കർത്താവാണെങ്കിലും (പരമാർത്ഥത്തിൽ) എന്നെ അകർത്താവായും വ്യയമില്ലാത്തവനായും അറിഞ്ഞാലും.

(ശം-ഭാ) ഗുണവിഭാഗത്തേയും കർമ്മവിഭാഗത്തേയുമനുസരിച്ചു നാലു വർണ്ണങ്ങളും ഈശ്വരനായിരിക്കുന്ന എന്നാൽ സൃഷ്ടിക്കപ്പെട്ടു. 'ബ്രാഹ്മണോസ്യ മുഖമാസീൽ=ബ്രാഹ്മണൻ അദ്ദേഹത്തിന്റെ മുഖമായി ഭവിച്ചു' (പുരുഷസൂക്തം)

* (ആ) നാം ഏതുപ്രകാരമാണ് (കൃഷ്യാദികളിൽ)കന്നുകാലികളെക്കൊണ്ടു നകം വലിപ്പിച്ച് ഉപജീവിക്കുന്നത് അതുപോലെ ദേവന്മാർ അജ്ഞനായവനെക്കൊണ്ടു യാഗാദികർമ്മങ്ങളെ ചെയ്യിപ്പിച്ചുപജീവിക്കുന്നുവെന്നർത്ഥം.

എന്നു തുടങ്ങിയ ശ്രുതിവാക്യങ്ങൾ ഇതിന്നു പ്രമാണം. ഗുണങ്ങൾ, സത്വം രജസ്സ്, തമസ്സ് എന്നിവയാകുന്നു. സത്വഗുണപ്രധാനനായിരിക്കുന്ന ബ്രാഹ്മണന്നു കമ്മങ്ങൾ, ശമം ദമം തപസ്സ് മുതലായവയാകുന്നു. സത്വഗുണം അപ്രധാനമായും രജോഗുണം പ്രധാനമായുമിരിക്കുന്ന ക്ഷത്രിയന്നു കമ്മങ്ങൾ, ശൌയ്യം തേജസ്സ് മുതലായവയാകുന്നു. രജോഗുണം പ്രധാനമായും തമോഗുണം അപ്രധാനമായുമിരിക്കുന്ന വൈശ്യന്നു കമ്മങ്ങൾ, കൃഷി കച്ചവടം മുതലായവയാകുന്നു. തമോഗുണം പ്രധാനമായും രജോഗുണം അപ്രധാനമായുമിരിക്കുന്ന ശൂദ്രന്നു കമ്മം ശുശ്രൂഷതന്നെയാകുന്നു. ഇങ്ങിനെ ഗുണകമ്മങ്ങളുടെ വിഭാഗത്തെ അനുസരിച്ചു ചാതുവ്വണ്ണ്യം എന്നാൽ സൃഷ്ടിക്കപ്പെട്ടു എന്നാത്ഥം. ചാതുവ്വണ്ണ്യം അന്യലോകങ്ങളിലില്ല. അതുകൊണ്ടാണ് 'മാനുഷേ ലോകേ' എന്ന വിശേഷണം.

'എന്നാൽ അങ്ങ് ചാതുവ്വണ്ണ്യത്തിന്റെ സൃഷ്ടിയായ കമ്മത്തിന്നു കത്താവാകയാൽ അതിന്റെ ഫലത്താൽ അങ്ങ് ബന്ധിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് അങ്ങ് നിത്യമുക്തനും, നിത്യനായ ഈശ്വരനും, അല്ല'.

ഇതിന്നു സമാധാനം ഭഗവാൻ പറയുന്നു—

മായാവ്യവഹാരത്തെ അനുസരിച്ചു നോക്കുമ്പോൾ ആ കമ്മത്തിന്നു ഞാൻ കത്താവായിരിക്കുന്നുവെങ്കിലും പരമാത്ഥത്തിൽ എന്നെ അകത്താവായും, അതുഹേതുവായിട്ടുതന്നെ അവ്യയനായും, അസംസാരിയായും, അറിഞ്ഞാലും.

നീ എന്നെ ഏതെല്ലാം കമ്മങ്ങൾക്കു കത്താവായി വിചാരിക്കുന്നുവോ ആ കമ്മങ്ങൾക്കൊന്നും ഞാൻ പരമാത്ഥത്തിൽ കത്താവാകുന്നില്ല. എന്തെന്നാൽ—

൧൪. ന മാം കമ്മാണി ലിംപന്തി ന മേ കമ്മഫലേ സ്പൃഹാ
ഇതി മാം യോഭിജാനാതി കമ്മഭിന്ന സ ബധ്യതേ.

കമ്മാണി=(വിശ്വസൃഷ്ട്യാദി) കമ്മങ്ങൾ, മാം=എന്നെ, ന ലിംപന്തി=(അവയിൽ) സക്തിയുള്ളവനാക്കിത്തീക്കുന്നില്ല. മേ=എനിക്ക്, കമ്മഫലേ=കമ്മഫലത്തിൽ, സ്പൃഹാ ന=ഇച്ഛയില്ല. ഇതി മാം=എന്നിങ്ങിനെ എന്നെ, യഃ അഭിജാനാതി=ആരറിയുന്നുവോ, സഃ= അവൻ, കമ്മഭിഃ=കമ്മങ്ങളാൽ, ന ബധ്യതേ=ബന്ധിക്കപ്പെടുന്നില്ല.

എന്നെ കമ്മങ്ങൾ സ്പശിക്കുന്നില്ല. എനിക്കു കമ്മഫലത്തിൽ ഇച്ഛയുമില്ല. ഇങ്ങിനെ എന്നെ ആരറിയുന്നുവോ അവൻ കമ്മങ്ങളാൽ ബന്ധിക്കപ്പെടുന്നില്ല.

(ശം-ഭാ) എനിക്കു ദേഹാദിയെ ഉൽപാദിപ്പിക്കുന്നതിന്നു കാരണമായ അഹങ്കാരമില്ലാത്തതിനാൽ ആ കമ്മങ്ങൾ എന്നെ ബന്ധിക്കുന്നില്ല. ആ വക കമ്മങ്ങളുടെ ഫലങ്ങളിൽ എനിക്കിച്ഛയുമില്ല. എന്നാൽ യാവചില സംസാരികൾക്കാണ് 'ഞാൻ കത്താ' എന്ന അഭിമാനവും, കമ്മങ്ങളിലും തൽഫലങ്ങളിലുമിച്ഛയും, ഉള്ളത് അവരെ കമ്മങ്ങൾ സ്പശിക്കുന്നു എന്നതു യുക്തംതന്നെ. എനിക്ക് അവ (സ്പൃഹയും അഭിമാനവും) ഇല്ലാത്തതിനാൽ എന്നെ കമ്മങ്ങൾ

സ്പശിക്കുന്നില്ല. ഇങ്ങിനെ വേറെ ഏതൊരുവനെങ്കിലും എന്നെ ആത്മാവായി ട്ടറിയുന്നുവോ—ഞാൻ കത്താവല്ല, എനിക്കു കമ്മഫലത്തിൽ ഇച്ഛയില്ല, എന്ന റിയുന്നുവോ—അവൻ കമ്മങ്ങളാൽ ബന്ധിക്കപ്പെടുന്നില്ല. അവന്നും ദേഹാ ദ്യാരംഭകങ്ങളായ (ദേഹാദിയെ ഉൽപാദിപ്പിപ്പാൻ കാരണമായ) കമ്മങ്ങൾ ഉ ണ്ടാവുകയില്ല എന്നത്ഥം (അവന്റെ കമ്മങ്ങൾ ദേഹാദ്യാരംഭകങ്ങളായി ഭവി ക്കുന്നില്ല).

'ഞാൻ കത്താവല്ല, എനിക്കു കമ്മഫലത്തിൽ ഇച്ഛയുമില്ല' എന്നറിഞ്ഞിട്ട്—

൧൫. ഏവം ജ്ഞാത്വാ കൃതം കമ്മ പൂൎവ്വൈരപി മുമുക്ഷുഭിഃ
കുരു കൎമ്മൈവ തസ്മാത്ത്വം പൂൎവ്വൈഃ പൂൎവ്വതരം കൃതം.

ഏവം ജ്ഞാത്വാ=ഇപ്രകാരം (അഹങ്കാരാദികൂടാതെ ചെയ്യപ്പെടുന്ന കമ്മം ബന്ധ കരമായി ഭവിക്കുന്നില്ല എന്ന്) അറിഞ്ഞ്, പൂൎവ്വൈഃ=പണ്ടുള്ള, മുമുക്ഷുഭിഃ=മോക്ഷേച്ഛുക്കളാൽ, കമ്മ=കമ്മം, കൃതം=(മനഃശുദ്ധിക്കായിക്കൊണ്ടു) ചെയ്യപ്പെട്ടു. തസ്മാൽ=അതുകൊ ണ്ട്, പൂൎവ്വൈഃ=പൂൎവ്വന്മാരാൽ, പൂൎവ്വതരം=പണ്ട് (യുഗാന്തരങ്ങളിലും), കൃതം=ചെയ്യപ്പെട്ട, കമ്മ ഏവ=കമ്മത്തെത്തന്നെ, ത്വം അപി=നിയ്യും, കുരു=ചെയ്യുക.

ഇപ്രകാരമറിഞ്ഞിട്ടു പൂൎവ്വന്മാരായ മോക്ഷേച്ഛുക്കളുംകൂടി കമ്മം ചെ യ്തു. അതുകൊണ്ടു പൂൎവ്വന്മാർ പണ്ടു ചെയ്തുപോന്നപ്രകാരം നിയ്യും കമ്മത്തെത്ത ന്നെ (ആദ്യം) ചെയ്യുക.

(ശം-ഭാ) ഇപ്രകാരമറിഞ്ഞിട്ടു പൂൎവ്വന്മാരായ മുമുക്ഷുക്കളാൽ കമ്മംചെ യ്യപ്പെട്ടു. അതുകൊണ്ടു നിയ്യും കമ്മത്തെത്തന്നെ ചെയ്യണം. കമ്മം ചെയ്യാ തെ വെറുതെയിരിക്കരുത്. സന്യസിക്കയുമരുത്. നീ ആത്മാവിനെ അറിയാ ത്തവനാണെങ്കിൽ ചിത്തശുദ്ധിക്കുവേണ്ടിയും, ആത്മതത്ത്വത്തെ അറിയുന്നവ നാണെങ്കിൽ ലോകസംഗ്രഹത്തിന്നുവേണ്ടിയും, കമ്മം ചെയ്യണം. പൂൎവ്വന്മാരാ യ ജനകാദികൾകൂടി പണ്ടു കമ്മം ചെയ്തിരുന്നു. ഇത് ഇയ്യിടെ തുടങ്ങിയതല്ല.

ഇഹലോകത്തിൽ കമ്മം ചെയ്യപ്പെടേണ്ടതാവശ്യമാണെങ്കിൽ ഞാൻ അങ്ങയുടെ വാക്കിനെ പ്രമാണിച്ചുതന്നെ ചെയ്യുന്നു. (അല്ലാതെ) പണ്ടു പൂൎവ്വന്മാരാൽ ചെയ്യപ്പെട്ടിട്ടുണ്ട് എന്നു വിശേഷി പ്പിക്കുന്നതെന്തിനാണ്?—(ഇതിന്നു സമാധാനം ഭഗവാൻ പറയുന്നു) കേൾക്കുക—എന്തെന്നാൽ കമ്മ ത്തേയും അകമ്മത്തേയും തിരിച്ചറിയുവാൻ വളരെ പ്രയാസമാകുന്നു. എങ്ങിനെ?—

൧൬. കിം കമ്മ കിമകമ്മേതി കവയോപ്യത്ര മോഹിതാഃ
തത്തേ കമ്മ പ്രവക്ഷ്യാമി യൽ ജ്ഞാത്വാ മോക്ഷ്യസേശുഭാൽ.

കമ്മ കിം=കമ്മം എങ്ങിനെയുള്ളത്, അകമ്മ കിം=അകമ്മം എങ്ങിനെയുള്ളത്, ഇതി അത്ര=എന്ന വിഷയത്തിൽ, കവയഃ അപി=വിവേകികളുംകൂടി, മോഹിതാഃ=മോഹി ക്കുന്നു. (അതഃ)=ഇതുഹേതുവായിട്ട്, യൽ ജ്ഞാത്വാ=യാതൊന്നിനെ അറിഞ്ഞ് (അനുഷ്ഠി ച്ച്), അശുഭാൽ=സംസാരബന്ധമായ പാപത്തിൽനിന്ന്, മോക്ഷ്യസേ=നീ മോചിക്കുമോ, തൽ കമ്മ= (അകമ്മ ച)=ആ കമ്മത്തേയും അകമ്മത്തേയും, തേ=നിനക്ക്, പ്രവക്ഷ്യാമി= ഞാൻ പറഞ്ഞുതരാം.

കമ്മം ഏതുപ്രകാരമാകുന്നു, അകമ്മം ഏതുപ്രകാരമാകുന്നു, എന്നി വി ഷയത്തിൽ വിവേകികളുംകൂടി മോഹിക്കുന്നു. അതുകൊണ്ടു യാതൊന്നിനെ അ

റിഞ്ഞു (അല്ലെങ്കിൽ അനുഷ്ഠിച്ച്) നീ സംസാരബന്ധത്തിൽനിന്നു മോചിക്കു മോ ആ കർമ്മത്തെ ഞാൻ നിനക്കുപദേശിക്കാം.

(ശം-ഭാ) കർമ്മം ഏത്? അകർമ്മം ഏത്? എന്ന വിഷയത്തിൽ ബുദ്ധിമാന്മാർകൂടി മോഹിക്കുന്നു. അതിനാൽ ഞാൻ നിനക്കു കർമ്മത്തേയും അകർമ്മത്തേയും ഉപദേശിച്ചുതരാം. അവയെ അറിഞ്ഞാൽ പിന്നെ നീ അശുഭമായിരിക്കുന്ന സംസാരത്തിൽനിന്നു മോചിക്കും.

'കർമ്മമെന്നു പറയുന്നതു ദേഹാദിചേഷ്ടയാകുന്നു. അകർമ്മമെന്നത് അതിൻെറ അഭാവം— വെറുതെയിരിക്കുകതന്നെ. ഈ കാര്യത്തിൽ എന്താണ് അറിവാനുള്ളത് എന്നു നീ വിചാരിക്കരുത്.' എന്തുകൊണ്ടെന്നാൽ പറയുന്നു:—

൧൭. കർമ്മണോ ഹ്യപി ബോദ്ധവ്യം ബോദ്ധവ്യം ച വികർമ്മണഃ
അകർമ്മണശ്ച ബോദ്ധവ്യം ഗഹനാ കർമ്മണോ ഗതിഃ.

കർമ്മണഃ (തത്വം)=വിഹിതവ്യാപാരത്തിൻെറ തത്വം (കർമ്മത്തിൻെറ സ്വരൂപം), ബോദ്ധവ്യം (അസ്തി)=അറിയപ്പെടേണ്ടതാകുന്നു. വികർമ്മണഃ ച അപി (തത്വം)=നിഷിദ്ധവ്യാപാരത്തിൻെറ തത്വവും (വികർമ്മത്തിൻെറ സ്വരൂപവും), ബോദ്ധവ്യം (അസ്തി)=അറിയപ്പെടേണ്ടതാകുന്നു. അകർമ്മണഃ ച (തത്വം)=അവിഹിതവ്യാപാരത്തിൻെറ തത്വവും (അകർമ്മത്തിൻെറ സ്വരൂപവും), ബോദ്ധവ്യം (അസ്തി)=അറിയപ്പെടേണ്ടതാകുന്നു. ഹി=എന്തുകൊണ്ടെന്നാൽ, കർമ്മണഃ=കർമ്മത്തിൻെറ (കർമ്മാകർമ്മവികർമ്മങ്ങളുടെ), ഗതിഃ=തത്വം (സ്വരൂപം), ഗഹനാ=അറിയപ്പെടുവാൻ വളരെ ദുർഘടമാകുന്നു.

കർമ്മത്തിൻേറയും, വികർമ്മത്തിൻേറയും, അകർമ്മത്തിൻേറയും, സ്വരൂപം അറിയപ്പെടേണ്ടതാകുന്നു. എന്തെന്നാൽ, അവയുടെ തത്വമറിയുവാൻ വളരെ പ്രയാസമാകുന്നു.

(ശം-ഭാ) എന്തെന്നാൽ, ശാസ്ത്രവിഹിതമായ കർമ്മങ്ങളെപ്പററി അറിയേണ്ടതായി വളരെ ഉണ്ട്. പ്രതിഷിദ്ധമായ കർമ്മങ്ങളെപ്പററിയും അറിയേണ്ടതായിട്ടുണ്ട്. അപ്രകാരംതന്നെ തൂഷ്ണീഭാവമായ അകർമ്മത്തെപ്പററിയുമറിയേണ്ടതായിട്ടുണ്ട്. എന്തുകൊണ്ടെന്നാൽ, കർമ്മാകർമ്മവികർമ്മങ്ങളുടെ യഥാത്ഥമായ തത്വത്തെ അറിവാൻ വളരെ പ്രയാസമാകുന്നു.

എന്നാൽ അങ്ങ് എനിക്കു പറഞ്ഞുതരാമെന്നു വാഗ്ദത്തംചെയ്തിട്ടുള്ളതും അറിയപ്പെടേണ്ടതുമായ ആ കർമ്മാദികളുടെ തത്വം എന്താകുന്നു? പറയുന്നു—

൧൮. കർമ്മണ്യകർമ്മ യഃ പശ്യേദകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു സ യുക്തഃ കൃത്സ്നകർമ്മകൃൽ.

കർമ്മണി=കർമ്മത്തിൽ (ദേഹേന്ദ്രിയാദിവ്യാപാരമുള്ളപ്പോഴും), അകർമ്മ=കർമ്മാഭാവത്തെ (ദേഹാദിവ്യതിരിക്തമായിരിക്കുന്ന ആത്മാവിന്നു സ്വാഭാവികമായ നൈഷ്കർമ്മ്യത്തെത്തന്നെ), യഃ പശ്യേൽ=എവൻ കാണുന്നുവോ, (തഥാ)=അപ്രകാരംതന്നെ, അകർമ്മണി ച=അകർമ്മത്തിൽ (ജ്ഞാനരഹിതമായ കർമ്മത്യാഗത്തിൽ), കർമ്മ=കർമ്മത്തെ, യഃ (പശ്യേൽ) =എവൻ കാണുന്നുവോ, സഃ=അവൻ, മനുഷ്യേഷു=(എല്ലാ) മനുഷ്യരിലുംവെച്ച്, ബുദ്ധിമാൻ=പണ്ഡിതനാകുന്നു. കൃത്സ്നകർമ്മകൃൽ=സകലകർമ്മങ്ങളേയും ചെയ്യുന്നവൻ (യദൃച്ഛാപ്രാപ്തങ്ങളായ ആഹാരാദിസകലകർമ്മങ്ങളേയും ചെയ്യുന്നവനാണെങ്കിലും), സഃ=അവൻ, യുക്തഃ=മനസ്സമാധാനത്തോടുകൂടിയ യോഗിയായിത്തന്നെയിരിക്കുന്നു.

കർമ്മത്തിൽ അകർമ്മത്തേയും, (അപ്രകാരംതന്നെ) അകർമ്മത്തിൽ കർമ്മത്തേയും, ആര് കാണുന്നുവോ അവൻ എല്ലാ മനുഷ്യരിലുംവെച്ച് ബുദ്ധിമാനാകുന്നു. അവൻ സകലകർമ്മങ്ങളെ ചെയ്യുന്നാവനും, (എങ്കിലും) മനസ്സമാധാനമുള്ള യോഗിയും, ആകുന്നു.

(ശം-ഭാ) ചെയ്യപ്പെടുന്നു എന്നാത് കർമ്മം—വ്യാപാരമാത്രം. ആ കർമ്മത്തിൽ കർമ്മാഭാവത്തേയും, കർമ്മാഭാവത്തിൽ കർമ്മത്തേയും, ആർ കാണുന്നുവോ—എന്തെന്നാൽ, പ്രവൃത്തി എന്നും നിവൃത്തി എന്നും നാം പറയുമ്പോൾ ഒരു കർത്താവിനെ ആദ്യം കല്പിക്കേണ്ടിയിരിക്കുന്നു. (പ്രവൃത്തിയും നിവൃത്തിയും ഒരു കർത്താവിനെ ആശ്രയിച്ചു നില്ക്കുന്നു). പരമാത്മവസ്തുവിനെ പ്രാപിക്കാതെ അവിദ്യാവസ്ഥയിലിരിക്കുമ്പോൾ മാത്രമേ പ്രവൃത്തി എന്നും പ്രവൃത്തി ചെയ്യുന്നാവൻ എന്നും മറ്റുമുള്ള സകലവ്യവഹാരവുമുള്ളു. അതിനാൽ, അകർമ്മത്തിൽ കർമ്മത്തേയും, കർമ്മത്തിലകർമ്മത്തേയും, ആർ കാണുന്നുവോ*—അവൻ മനുഷ്യരിൽവെച്ച് ബുദ്ധിമാനാകുന്നു. അവൻ യോഗിയും, സകലകർമ്മത്തേയും ചെയ്തിരിക്കുന്നാവനും, ആകുന്നു. ഇങ്ങിനെ, കർമ്മത്തിൽ അകർമ്മത്തേയും, അകർമ്മത്തിൽ കർമ്മത്തേയും കാണുന്നാവൻ സ്തുതിക്കപ്പെടുന്നു.

പൂർവ്വപക്ഷം—എന്താണിങ്ങിനെ വിരുദ്ധമായി പറയുന്നത്? കർമ്മത്തിൽ കർമ്മാഭാവത്തേയും, കർമ്മാഭാവത്തിൽ കർമ്മത്തേയും ആർക്കു കാണുവാൻ കഴിയും? ഒരിക്കലും കർമ്മം അകർമ്മമാവുകയോ അകർമ്മം കർമ്മമാവുകയോ, ചെയ്കയില്ല. ഒരുവൻ ഈ വിരുദ്ധമായതിനെ എങ്ങിനെ കാണുന്നു?

സമാധാനം—പരമാത്മത്തിൽ കർമ്മമല്ലാത്തതു ലോകത്തിൽ മൂഢനായവന് കർമ്മമായി തോന്നുന്നു. അപ്രകാരംതന്നെ കർമ്മത്തെ അകർമ്മമായും തോന്നുന്നു. അതിനാൽ അവയുടെ യഥാർത്ഥത്തെ മനസ്സിലാക്കുന്നതിന്നു വേണ്ടി ഭഗവാൻ 'കർമ്മണ്യകർമ്മ യഃ പശ്യേൽ....' എന്നിങ്ങിനെ പറയുന്നു. അതുകൊണ്ട് ഇവിടെ വിരുദ്ധമായിട്ടൊന്നുമില്ല. കർമ്മാകർമ്മങ്ങളെ ഇപ്രകാരം അറിയുന്നാവൻ ബുദ്ധിമാനാണെന്നും, അവയുടെ (കർമ്മാകർമ്മങ്ങളുടെ) സ്വരൂപത്തെപ്പറ്റി അറിയേണ്ടതായി വളരെ ഉണ്ടെന്നും, ഭഗവാൻ പറഞ്ഞതുകൊണ്ട് അദ്ദേഹം ഇവിടെ ഉപദേശിക്കുന്നതു യഥാർത്ഥമായിട്ടുള്ളതുതന്നെയായിരിക്കണം. 'യൽ ജ്ഞാത്വാ മോക്ഷ്യസേശുഭാൽ=യാതൊന്നിനെ അറിഞ്ഞാൽ നീ അശുഭത്തിൽനിന്നു മോചിക്കും' (അ. ൪. ശ്ലോ. ൧൬) എന്നും പറഞ്ഞിരിക്കുന്നു. വിപരീതജ്ഞാനംകൊണ്ട് അശുഭത്തിൽനിന്നു മോചിക്കുന്നതുമല്ല. അതുഹേതുവായിട്ട്, സകലപ്രാണികളും കർമ്മാകർമ്മങ്ങളെപ്പറ്റി വിപരീതമായി ഗ്രഹിച്ചിരിക്കുന്നതിനാൽ ആ വിപരീതധാരണയിൽനിന്ന് അവരെ നിവർത്തിപ്പിക്കണമെന്ന ഉദ്ദേശത്തോടുകൂടിയാണ് ഭഗവാൻ 'കർമ്മണ്യകർമ്മ യഃ പ

* (ആ) പരമാത്മവസ്തുവിനെ പ്രാപിക്കുന്നതിന്നു മുമ്പുമാത്രമേ പ്രവൃത്തിയും നിവൃത്തിയുമുള്ളു. അവ തൽപ്രാപ്തിക്കു സാധനങ്ങളാകുന്നു. അതിനാൽ പ്രവൃത്തിയിൽ എന്നപോലെ നിവൃത്തിയിലും കർമ്മത്തെ ആർ കാണുന്നുവോ.

ശ്യേൽ' എന്നു പറഞ്ഞത്. ഇവിടെ, ബദരഫലങ്ങൾ ഒരു പാത്രത്തിലിരിക്കു ന്നതുപോലെ അകർമ്മം കർമ്മത്തിലിരിക്കുന്നു എന്നു പറവാൻ പാടില്ല. അപ്ര കാരംതന്നെ കർമ്മം അകർമ്മത്തിലിരിക്കുന്നുവെന്നും പറവാൻ പാടില്ല. എ ന്തെന്നാൽ, അകർമ്മമെന്നതു കർമ്മത്തിൻെറ അഭാവം മാത്രമാകുന്നു. അതുകൊ ണ്ടു കർമ്മാകർമ്മങ്ങളെ ജനങ്ങൾ തെററിദ്ധരിച്ചിരിക്കുന്നു—മരീചികയിൽ ജലവും, മുത്തുശ്ശിപ്പിയിൽ വെള്ളിയും ആരോപിക്കപ്പെടുന്നതുപോലെ ജനങ്ങൾ ഒന്നി നെ മറെറാന്നായി തെററി ധരിക്കുന്നു; (എന്നായിരിക്കണം ഭഗവാൻെറ അഭി പ്രായം).

പൂർവ്വപക്ഷം—കർമ്മം എല്ലാവക്കും എപ്പോഴും കർമ്മംതന്നെയാകുന്നു. അ തു മറെറാന്നായി ഒരിക്കലും ആക്കും തോന്നാറില്ല.

സമാധാനം—അങ്ങിനെയല്ല. എന്തെന്നാൽ, ഒരു കപ്പൽ പോകു മ്പോൾ അതിലിരിക്കുന്ന ഒരുവന്നു കരയ്ക്കു നില്ക്കുന്ന അചലങ്ങളായ വൃക്ഷ ങ്ങൾ (തൻെറ ഗതിയ്ക്കു) പ്രതികൂലമായി ചലിക്കുന്നുവെന്നു തോന്നുന്നു. ന മ്മുടെ ദൃഷ്ടിക്കു ഗോചരമായിട്ട് അതിദൂരത്തായി ഒരുവൻ നടക്കുന്നുവെങ്കിലും അവൻ ഇളകുന്നില്ലെന്നു നമുക്കു തോന്നുന്നു. അതുപോലെതന്നെ ഇവിടെ ക ർമ്മാഭാവത്തിൽ 'ഞാൻ ചെയ്യുന്നു' എന്ന കർമ്മദശനവും, കർമ്മത്തിൽ അകർമ്മദ ശനവും, യാതൊന്നുകൊണ്ടാണുണ്ടാകുന്നത് ആ വിപരീതബുദ്ധിയെ നി രാകരിപ്പാൻവേണ്ടീട്ടാണ് 'കർമ്മണ്യകർമ്മ യഃ പശ്യേദകർമ്മണി ച കർമ്മ യഃ' എന്നു ഭഗവാൻ പറയുന്നത്.

ഈ പ്രതിവചനത്തിന്നു സമാധാനം ഭഗവാൻ പലപ്പോഴും പറഞ്ഞിട്ടു ണ്ടെങ്കിലും വിപരീതജ്ഞാനംകൊണ്ടു ജനങ്ങൾ പിന്നേയും പിന്നേയും മോഹി ക്കപ്പെട്ടവരായിട്ട് പല പ്രാവശ്യവുമുപദേശിക്കപ്പെട്ടിട്ടുള്ള തത്വത്തെ മറന്നു പിന്നേയും പിന്നേയും മിഥ്യയായിരിക്കുന്ന പ്രസംഗത്തെ പുറപ്പെടുവിക്കുന്നു. * അതിനാൽ, പരമാത്മവസ്തു അറിയപ്പെടുവാൻ വളരെ പ്രയാസമാകുന്നു എന്നു കണ്ടിട്ടു, ഭഗവാൻ അതിന്നു പിന്നേയും പിന്നേയും സമാധാനം പറയുന്നു. ആത്മാവിങ്കൽ കർമ്മാഭാവം ശ്രുതികൊണ്ടും സ്മൃതികൊണ്ടും ന്യായംകൊണ്ടും പ്രസിദ്ധമാകുന്നു. 'അവ്യക്തോയമചിന്ത്യോയം' (അ. ൨. ശ്ലോ. ൨൫) 'ന ജായതേ മ്രിയതേ' (അ. ൨. ശ്ലോ. ൨൦) എന്നും മററുമുള്ള ശ്ലോകങ്ങളെക്കൊണ്ട് ഇവിടെ ഉപദേശിക്കപ്പെട്ടിട്ടുണ്ട്. ഇതിന്നു മേലുള്ള ഭാഗങ്ങളിലും ഈ തത്വ ത്തെ പ്രദശിപ്പിക്കുന്നതാണ്. അകർമ്മത്തിൽ—കർമ്മരഹിതമായിരിക്കുന്ന ആ ത്മാവിങ്കൽ—വിപരീതമായി കർമ്മത്തെ ദശിക്കുന്നതു മനസ്സിൻെറ സഹജമായ ഒരു ധർമ്മമാകുന്നു. അതുഹേതുവായിട്ടാണ് വിദ്വാന്മാർകൂടി കർമ്മമിന്നത്, അ കർമ്മമിന്നത് എന്നു തിരിച്ചറിയാതെ മോഹിക്കുന്നത്. ദേഹേന്ദ്രിയങ്ങളെ ആ ശ്രയിച്ചിരിക്കുന്ന കർമ്മത്തെ, ജനങ്ങൾ മൌഢ്യമായി ആത്മാവിൽ ആരോപി

* (ആ) പിന്നേയും മിഥ്യാപ്രസംഗത്തെ ഉണ്ടാക്കി ആത്മാവിന്നു സക്രിയത്വം കല്പിക്കുന്നു.

ച്ചിട്ട് 'ഞാൻ ചെയ്യുന്നവൻ; ഇത് എന്റെ കൎമ്മം; ഈ കൎമ്മത്തിന്റെ ഫലം എനിക്ക് അനുഭവിക്കണം' എന്നിങ്ങിനെ വിചാരിക്കുന്നു. അപ്രകാരംതന്നെ കൎമ്മത്തിന്റെ അഭാവവും ദേഹത്തിന്നും മനസ്സിന്നുമാണ്. ആ അവസ്ഥയിലിരിക്കുന്നവൻ 'ഞാൻ സ്വസ്ഥമായിരിക്കുന്നു. അതുകൊണ്ട് ആയാസംകൂടാതേയും കൎമ്മംകൂടാതേയും എനിക്കു സുഖമായിരിക്കാം' എന്നു വിചാരിക്കുന്നു. കൎമ്മാഭാവംകൊണ്ടു (ദേഹത്തേയും മനസ്സിനേയും ആശ്രയിച്ചിരിക്കുന്ന വ്യാപാരത്തിന്റെ ഇല്ലായ്മകൊണ്ടു) ഈ സുഖത്തെ ജനങ്ങൾ മൌഢ്യമായി ആത്മാവിൽ ആരോപിച്ചു 'ഞാനൊന്നും ചെയ്യുന്നില്ല; ഞാൻ സ്വസ്ഥമായി സുഖമായിരിക്കുന്നു' എന്നിങ്ങിനെ വിചാരിക്കുന്നു. ഈ വിപരീതജ്ഞാനത്തെ കളയുവാനായിട്ടാണ് ഭഗവാൻ 'കൎമ്മണ്യകൎമ്മ യഃ പശ്യേൽ' എന്നു പറഞ്ഞതും.

ദേഹത്തേയും മനസ്സിനേയും ആശ്രയിച്ചിരിക്കുന്ന കൎമ്മം കൎമ്മമായിത്തന്നെയിരിക്കുന്നു. ആ കൎമ്മത്തെ ജനങ്ങളെല്ലാവരും കൎമ്മരഹിതനായി അവിക്രിയനായിരിക്കുന്ന ആത്മാവിൽ ആരോപിക്കുന്നു. ആയതുകൊണ്ടാണ് പണ്ഡിതനുംകൂടി 'ഞാൻ ചെയ്യുന്നു' എന്നു വിചാരിക്കുന്നത്. അതിനാൽ യാതൊരുവൻ കൎമ്മത്തിൽ അകൎമ്മത്തെ ദൎശിക്കുന്നുവോ—(എന്നുവെച്ചാൽ) നദിതീരത്തു നില്ക്കുന്ന വൃക്ഷങ്ങൾക്കു (കപ്പലിലിരിക്കുന്നവന്നു) വിപരീതമായി ഗതിയുണ്ടെന്നു തോന്നുന്നതല്ലാതെ പരമാൎത്ഥമായി ഗതിയില്ലാത്തതുപോലെ, ആത്മാ കൎമ്മത്തോടുകൂടിയിരിക്കുന്നു എന്നതു ലോകപ്രസിദ്ധമാണെങ്കിലും പരമാൎത്ഥമായി ആത്മാ കൎമ്മരഹിതനാണെന്ന് ആരറിയുന്നുവോ, അപ്രകാരംതന്നെ അകൎമ്മത്തിൽ യാതൊരുവൻ കൎമ്മത്തെ ദൎശിക്കുന്നുവോ—യാതൊരുവനാണ് അകൎമ്മത്തേയും കൎമ്മമായി വിചാരിക്കുന്നത്—എന്തെന്നാൽ, അകൎമ്മമെന്നതു കാൎയ്യകരണങ്ങളുടെ (ദേഹത്തിന്റേയും മനസ്സിന്റേയും) വ്യാപാരത്തിന്റെ ഇല്ലായ്മയാകുന്നു. അങ്ങിനെയിരിക്കുന്ന അകൎമ്മവും കൎമ്മംപോലെതന്നെ, ആത്മാവിൽ ആരോപിക്കപ്പെടുമ്പോൾ 'ഞാൻ ഒന്നും ചെയ്യാതെ സ്വസ്ഥമായിരിക്കുന്നു; ഞാൻ സുഖിയാകുന്നു' എന്നിങ്ങിനെയുള്ള അഹംകാരബുദ്ധിക്ക് അത് (അകൎമ്മം) ഹേതുവായി ഭവിക്കുന്നു. (കൎമ്മാഭാവമെന്നു വിചാരിക്കപ്പെടുന്ന ഈ അവസ്ഥയിൽ കൎമ്മത്തെ ആർ ദൎശിക്കുന്നുവോ എന്നു താൽപൎയ്യം). ഇപ്രകാരം കൎമ്മാകൎമ്മങ്ങളുടെ വിഭാഗത്തെ ആർ തിരിച്ചറിയുന്നുവോ അവൻ മനുഷ്യരിൽവെച്ച് പണ്ഡിതനാകുന്നു. അവൻ യോഗിയും സകലകൎമ്മത്തെ ചെയ്യുവനുമാകുന്നു—അവൻ അശുഭത്തിൽനിന്നു മോചിച്ചു കൃതകൃത്യനായി ഭവിക്കുന്നു എന്നൎത്ഥം.

ഈ ശ്ലോകത്തെ മറ്റു ചിലർ വേറൊരു വിധത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നു. എങ്ങിനെയെന്നാൽ—'ഈശ്വരാൎപ്പണമായി അനുഷ്ഠിക്കപ്പെടുന്ന നിത്യകൎമ്മങ്ങൾ ഫലഹീനങ്ങളായി ഭവിക്കുന്നതിനാൽ, ഗൌണിവൃത്തികൊണ്ട്, അവ കൎമ്മങ്ങളാണെന്നു പറയപ്പെടുന്നു.' (അവ കൎമ്മങ്ങൾക്കു തുല്യമാകുന്നു

എന്നാൎത്ഥം). നിത്യകൎമ്മങ്ങളെ ചെയ്യാതിരിക്കുന്നത് അകൎമ്മം. അങ്ങിനെയിരിക്കുന്ന ആ അകൎമ്മം (കൎമ്മം ചെയ്യാതിരിക്കൽ) പ്രത്യവായദോഷത്തെ ഉണ്ടാക്കുന്നതിനാൽ, ഗൌണിവൃത്തികൊണ്ടുതന്നെ, കൎമ്മമെന്നു പറയപ്പെടുന്നു. ഇതിനെ അനുസരിച്ച് ഈ ശ്ലോകത്തെ ഇങ്ങിനെ വ്യാഖ്യാനിക്കാം—ഒരു പശു പാൽ തരുന്നില്ലായെങ്കിൽ അതിനെ പശു എന്നും പശു അല്ലാത്തതെന്നും പറയാവുന്നതുപോലെ നിത്യകൎമ്മത്തിന്നു ഫലമില്ലായ്കയാൽ യാതൊരുവൻ അതിൽ അകൎമ്മത്തെ ദൎശിക്കുന്നുവോ, അങ്ങിനെതന്നെ നിത്യകൎമ്മത്തെ ചെയ്യാതെയിരിക്കുക എന്ന അകൎമ്മത്തിൽ യാതൊരുവൻ, നരകാദിപ്രത്യവായഫലത്തെ അതുണ്ടാക്കുന്നു എന്നിങ്ങിനെ കൎമ്മത്തെ ദൎശിക്കുന്നുവോ അവൻ വിവേകിയാകുന്നു.

ഈ വ്യാഖ്യാനത്തെ സ്വീകരിപ്പാൻ പാടില്ല. എന്തെന്നാൽ, അപ്രകാരമുള്ള ജ്ഞാനംകൊണ്ട് അശുഭത്തിൽനിന്നു നിവൃത്തിയുണ്ടാകാത്തതിനാൽ 'യൽജ്ഞാത്വാ മോക്ഷ്യസേശുഭാൽ=യാതൊന്നിനെ അറിഞ്ഞാൽ നീ അശുഭത്തിൽനിന്നു മോചിക്കുമോ' (അ. ൪. ശ്ലോ. ൧൬) എന്ന ഭഗവദ്വാക്യം വ്യൎത്ഥമായി ഭവിക്കും. നിത്യകൎമ്മാനുഷ്ഠാനംകൊണ്ട് അശുഭത്തിൽനിന്നു മോചനമുണ്ടാകുമെന്ന് ഒരുവിധം പറയാം. പക്ഷേ, കേവലം അവയുടെ ഫലാഭാവജ്ഞാനംകൊണ്ട് അശുഭത്തിൽനിന്നു മോചനമുണ്ടാവുകയില്ല. എന്തെന്നാൽ, നിത്യകൎമ്മങ്ങളുടെ ഫലാഭാവജ്ഞാനംകൊണ്ടോ, അല്ലെങ്കിൽ നിത്യകൎമ്മജ്ഞാനം മാത്രംകൊണ്ടോ, അശുഭത്തിൽനിന്നു മോചനം സിദ്ധിക്കുമെന്നു ശ്രുതിയിൽ ഒരു ദിക്കിലും പറയപ്പെട്ടിട്ടില്ല. ഭഗവാൻ അപ്രകാരമാണ് ഇവിടെ ഉപദേശിച്ചിട്ടുള്ളതെന്നും പറഞ്ഞുകൂട. അകൎമ്മത്തിൽ കൎമ്മദൎശനത്തെപ്പററിയ അവരുടെ വ്യാഖ്യാനത്തേയും ഈ യുക്തികൊണ്ടുതന്നെ നിഷേധിക്കുന്നു. എന്തെന്നാൽ, നിത്യകൎമ്മങ്ങൾ കൎത്തവ്യങ്ങളാണെന്നു മാത്രമല്ലാതെ നിത്യകൎമ്മങ്ങളെ ചെയ്യാതിരിക്കുന്നതു കൎമ്മമാണെന്നു ദൎശിപ്പാൻ വിധിച്ചിട്ടില്ല. എന്നുതന്നെയല്ല, നിത്യകൎമ്മങ്ങളെ അനുഷ്ഠിക്കാഞ്ഞാൽ പ്രത്യവായദോഷമുണ്ട് എന്ന ജ്ഞാനംകൊണ്ട് ഒരു ഫലവുമുണ്ടാകുന്നതല്ല. നിത്യകൎമ്മങ്ങളെ ചെയ്യാതെ ഇരിക്കുക എന്നത് അറിയപ്പെടേണ്ട ഒരു വസ്തുവാണെന്നും ഉപദേശിക്കപ്പെട്ടിട്ടില്ല. കൎമ്മമകൎമ്മമാണെന്നുള്ള മിഥ്യാജ്ഞാനംകൊണ്ട് ഒരുവൻ അശുഭത്തിൽനിന്നു മോചിക്കപ്പെടുന്നതുമല്ല. അതിനാലവൻ ബുദ്ധിമാനും യോഗിയും സകലകൎമ്മങ്ങളെ ചെയ്തവനുമാകയില്ല.—അപ്രകാരമുള്ള ജ്ഞാനം സ്തുത്യൎഹവുമല്ല. മിഥ്യാജ്ഞാനം തന്നെയാണ് സാക്ഷാൽ അശുഭരൂപമായിരിക്കുന്നത്. പിന്നെ എങ്ങിനെയാണ് അതു മററൊരശുഭത്തിൽനിന്നു നമ്മെ മോചിപ്പിക്കുന്നത്? ഇരുട്ട് ഇരുട്ടിനെ കളയുകയില്ലല്ലോ.

പൂൎവ്വപക്ഷം—കൎമ്മത്തിൽ അകൎമ്മദൎശനവും അകൎമ്മത്തിൽ കൎമ്മദൎശന

വും മിഥ്യാജ്ഞാനമല്ല. അതു ഫലത്തിൻെറ ഭാവാഭാവങ്ങൾനിമിത്തമായ ഗൌണജ്ഞാനമാകുന്നു. *

സമാധാനം — അതു ശരിയല്ല. എന്തെന്നാൽ, കൎമ്മാകൎമ്മങ്ങളുടെ ഇ പ്രകാരമുള്ള ഗൌണമായ ജ്ഞാനംകൊണ്ടു വല്ല ഫലവുമുണ്ടെന്ന് ഒരു ദിക്കിലും ഉപദേശിച്ചിട്ടില്ല. സന്ദൎഭവിഷയത്തെ വിട്ട് അന്യവിഷയത്തെ പ്രതിപാദിക്കു ന്നതുകൊണ്ട് ഒരു വിശേഷവും സിദ്ധിക്കുന്നതല്ല. നിത്യകൎമ്മങ്ങൾക്ക് ഒരു ഫ ലവുമില്ലെന്നും, അവയെ ചെയ്യാഞ്ഞാൽ നരകമുണ്ടെന്നും സ്പഷ്ടമായി പറയു വാൻ കഴിയുന്നതുമാണ്. അങ്ങിനെയിരിക്കെ, 'കൎമ്മണ്യകൎമ്മ യഃ പശ്യേൽ' എന്നിങ്ങിനെ അന്യനെ കമലപ്പെടുത്തുന്ന വ്യാജമായ വാക്യംകൊണ്ടെന്തൊരു പ്രയോജനമാണുള്ളത്? ഇതിനെ അങ്ങിനെ വ്യാഖ്യാനിക്കുന്നുവെങ്കിൽ ഭഗവാ ൻെറ ഈ വാക്യം ലോകത്തെ മോഹിപ്പിക്കുന്നതാണെന്നു വ്യക്തമായി കല്പിക്കേ ണ്ടിവരും. നിത്യകൎമ്മങ്ങളെ ഛത്മരൂപേണ ഗൂഢമാക്കിവെച്ചിട്ടു കാൎയ്യവുമില്ല. എന്നാൽ പലവിധത്തിലും പറഞ്ഞാൽ വസ്തുജ്ഞാനം എളുപ്പത്തിലുണ്ടാകുമെ ന്നു സാധിക്കുന്നതും യുക്തമല്ല. എന്തെന്നാൽ, 'കൎമ്മണ്യേവാധികാരസ്തേ' (അ. ൨. ശ്ലോ. ൪൭) എന്നുപദേശിച്ചിട്ടുള്ളതുകൊണ്ടുതന്നെ ഈ അൎത്ഥം വ ളരെ സ്പഷ്ടമാകുന്നതിനാൽ അതിനെ ആവൎത്തിച്ചിട്ടു കാൎയ്യമില്ല. പ്രശസ്ത മായുള്ളതും കൎത്തവ്യമായിട്ടുള്ളതുമായതിനെയാണ് അറിയേണ്ടത്. അതല്ലാ തെ, നിഷ്പ്രയോജനമായിട്ടുള്ളതിനെയല്ല. മിഥ്യാജ്ഞാനം അറിയപ്പെടേണ്ടതു മല്ല. വസ്ത്വാഭാസമായിരിക്കുന്ന അതിൻെറ വിഷയത്തെ അറിഞ്ഞിട്ടും കാൎയ്യ മില്ല. നിത്യകൎമ്മങ്ങളെ ചെയ്യാഞ്ഞാൽ പ്രത്യവായദോഷമുണ്ടാകുന്നതുമല്ല. അ ഭാവത്തിൽനിന്നു ഭാവമുണ്ടാവുകയില്ല. ഇതിന്നു പ്രമാണമായി 'നാസതോ വി ദ്യതേ ഭാവോ' (അ. ൨. ശ്ലോ. ൧൬) എന്നു മുമ്പു പറഞ്ഞിട്ടുണ്ട്. 'കഥമസ തഃ സജ്ജായേത=അസത്തിൽ (അഭാവത്തിൽ)നിന്നു സത്ത് (ഭാവം) എങ്ങി നെ ഉണ്ടാകും' എന്നു ശ്രുതിവാക്യവുമുണ്ട്. (ഛാന്ദോഗ്യം. ഉ. ൬. ൨. ൨) അതു കൊണ്ട് അസത്തിൽനിന്നു സത്ത് ജനിക്കുന്നില്ല. അസത്തിൽനിന്നു സൽപദാ ൎത്ഥമുണ്ടാകുന്നു എന്നു പറയുന്നുവെങ്കിൽ അസത്തുതന്നെ സത്തായും, സത്തുത ന്നെ അസത്തായും ഭവിക്കുമെന്നു പറയേണ്ടിവരും. അതു സൎവ്വപ്രമാണങ്ങൾക്കും വിരോധമാകയാൽ, ശരിയല്ല. കൎമ്മശാസ്ത്രം നിഷ്ഫലമായ കൎമ്മത്തെ ചെയ്യുന്ന തിന്നു ശാസിപ്പാൻ പാടില്ല. എന്തെന്നാൽ, കൎമ്മത്തിൻെറ ക്രിയയിൽതന്നെ ദുഃഖമുണ്ട്. ആലോചനയോടുകൂടി ദുഃഖരൂപമായ പ്രവൃത്തിയെ ആരും ചെയ്യാറി ല്ല. അതു ചെയ്യാഞ്ഞാൽ നരകമുണ്ടെന്നു പറയുന്നുവെങ്കിൽ പിന്നെ ശാസ്ത്രം നിഷ്പ്രയോജനമായി ഭവിക്കുന്നു. എന്തെന്നാൽ, കൎമ്മം ചെയ്താലും ചെയ്യാഞ്ഞാലും

* (ആ) നിത്യകൎമ്മം (ഫലഹീനമാകയാൽ) അകൎമ്മ(തുല്യ)മാണെന്നു ദൎശിക്കുന്നതിൽ ഫലാ ഭാവമായ ഗുണം, (നിത്യകൎമ്മത്തിൻെറ അകരണമാകുന്ന) അകൎമ്മം (പ്രത്യവായദോഷത്തോടുകൂടിയ താകയാൽ) കൎമ്മമാണെന്നു ദൎശിക്കുന്നതിൽ ഫലഭാവമായ ഗുണം. തന്നിമിത്തമായ ഈ ജ്ഞാനം ഗൌണമെന്നു പറയപ്പെടുന്നു.

എന്നാത്ഥം). നിത്യകമ്മങ്ങളെ ചെയ്യാതിരിക്കുന്നത് അകമ്മം. അങ്ങിനെയിരിക്കുന്ന ആ അകമ്മം (കമ്മം ചെയ്യാതിരിക്കൽ) പ്രത്യവായദോഷത്തെ ഉണ്ടാക്കുന്നതിനാൽ, ഗൌണിവൃത്തികൊണ്ടുതന്നെ, കമ്മമെന്നു പറയപ്പെടുന്നു. ഇതിനെ അനുസരിച്ച് ഈ ശ്ലോകത്തെ ഇങ്ങിനെ വ്യാഖ്യാനിക്കാം—ഒരു പശു പാൽ തരുന്നില്ലായെങ്കിൽ അതിനെ പശു എന്നും പശു അല്ലാത്തതെന്നും പറയാവുന്നതുപോലെ നിത്യകമ്മത്തിന്നു ഫലമില്ലായ്കയാൽ യാതൊരുവൻ അതിൽ അകമ്മത്തെ ദശിക്കുന്നുവോ, അങ്ങിനെതന്നെ നിത്യകമ്മത്തെ ചെയ്യാതെയിരിക്കുക എന്ന അകമ്മത്തിൽ യാതൊരുവൻ, നരകാദിപ്രത്യവായഫലത്തെ അതുണ്ടാക്കുന്നു എന്നിങ്ങിനെ കമ്മത്തെ ദശിക്കുന്നുവോ അവൻ വിവേകിയാകുന്നു.

ഈ വ്യാഖ്യാനത്തെ സ്വീകരിപ്പാൻ പാടില്ല. എന്തെന്നാൽ, അപ്രകാരമുള്ള ജ്ഞാനംകൊണ്ട് അശുഭത്തിൽനിന്നു നിവൃത്തിയുണ്ടാകാത്തതിനാൽ 'യൽജ്ഞാത്വാ മോക്ഷ്യസേഽശുഭാൽ=യാതൊന്നിനെ അറിഞ്ഞാൽ നീ അശുഭത്തിൽനിന്നു മോചിക്കുമോ' (അ. ൪. ശ്ലോ. ൧൬) എന്ന ഭഗവദ്വാക്യം വ്യത്ഥമായി ഭവിക്കും. നിത്യകമ്മാനുഷ്ഠാനംകൊണ്ട് അശുഭത്തിൽനിന്നു മോചനമുണ്ടാകുമെന്ന് ഒരുവിധം പറയാം. പക്ഷേ, കേവലം അവയുടെ ഫലാഭാവജ്ഞാനംകൊണ്ട് അശുഭത്തിൽനിന്നു മോചനമുണ്ടാവുകയില്ല. എന്തെന്നാൽ, നിത്യകമ്മങ്ങളുടെ ഫലാഭാവജ്ഞാനംകൊണ്ടോ, അല്ലെങ്കിൽ നിത്യകമ്മജ്ഞാനം മാത്രംകൊണ്ടോ, അശുഭത്തിൽനിന്നു മോചനം സിദ്ധിക്കുമെന്നു ശ്രുതിയിൽ ഒരു ദിക്കിലും പറയപ്പെട്ടിട്ടില്ല. ഭഗവാൻ അപ്രകാരമാണ് ഇവിടെ ഉപദേശിച്ചിട്ടുള്ളതെന്നും പറഞ്ഞുകൂട. അകമ്മത്തിൽ കമ്മദശനത്തെപ്പററിയ അവരുടെ വ്യാഖ്യാനത്തേയും ഈ യുക്തികൊണ്ടുതന്നെ നിഷേധിക്കുന്നു. എന്തെന്നാൽ, നിത്യകമ്മങ്ങൾ കത്തവ്യങ്ങളാണെന്നു മാത്രമല്ലാതെ നിത്യകമ്മങ്ങളെ ചെയ്യാതിരിക്കുന്നതു കമ്മമാണെന്നു ദശിപ്പാൻ വിധിച്ചിട്ടില്ല. എന്നുതന്നെയല്ല, നിത്യകമ്മങ്ങളെ അനുഷ്ഠിക്കാഞ്ഞാൽ പ്രത്യവായദോഷമുണ്ട് എന്ന ജ്ഞാനംകൊണ്ട് ഒരു ഫലവുമുണ്ടാകുന്നതല്ല. നിത്യകമ്മങ്ങളെ ചെയ്യാതെ ഇരിക്കുക എന്നത് അറിയപ്പെടേണ്ട ഒരു വസ്തുവാണെന്നും ഉപദേശിക്കപ്പെട്ടിട്ടില്ല. കമ്മമകമ്മമാണെന്നുള്ള മിഥ്യാജ്ഞാനംകൊണ്ട് ഒരുവൻ അശുഭത്തിൽനിന്നു മോചിക്കപ്പെടുന്നതുമല്ല. അതിനാലവൻ ബുദ്ധിമാനും യോഗിയും സകലകമ്മങ്ങളെ ചെയ്യുവനുമാകയില്ല.— അപ്രകാരമുള്ള ജ്ഞാനം സ്തുത്യഹവുമല്ല. മിഥ്യാജ്ഞാനം തന്നെയാണ് സക്ഷാൽ അശുഭരൂപമായിരിക്കുന്നത്. പിന്നെ എങ്ങിനെയാണ് അതു മററൊരശുഭത്തിൽനിന്നു നമ്മെ മോചിപ്പിക്കുന്നത്? ഇരുട്ട് ഇരുട്ടിനെ കളയുകയില്ലല്ലോ.

പൂവ്വപക്ഷം—കമ്മത്തിൽ അകമ്മദശനവും അകമ്മത്തിൽ കമ്മദശന

ണ് ആരോപിക്കപ്പെടുന്നത് അതുപോലെ ജഗത്ത് ബ്രഹ്മത്തിൽ ആരോപിക്കപ്പെട്ടിരിക്കുന്നതിനാൽ ഈ ജഗത്താസ്കലം ബ്രഹ്മംതന്നെയാകുന്നു എന്നിങ്ങിനെയുള്ള യുക്തികളെക്കൊണ്ടും, മൃദാദിദൃഷ്ടാന്തങ്ങളെക്കൊണ്ടും, നല്ലവണ്ണം വിചാരിച്ചു നോക്കുമ്പോൾ ജഗത്തെല്ലാം ബ്രഹ്മംതന്നെയായി ഭവിക്കുന്നു. അതുഹേതുവായിട്ടു ശുദ്ധാത്മാവായിരിക്കുന്ന ബ്രഹ്മവിത്തു ജഗത്താസകലവും ബ്രഹ്മമായിത്തന്നെ കാണുന്നുവെന്നത്ഥം. ഇങ്ങിനെ ശ്രുതിയുക്തിദൃഷ്ടാന്താനുഭവങ്ങളെക്കൊണ്ടു ജഗത്തു ബ്രഹ്മമാത്രമാണെന്നു സിദ്ധമാകുമ്പോൾ ജഗത്തിന്നു കാൎയ്യത്വമില്ലാതാകുന്നു. ജഗത്തിന്റെ കാൎയ്യത്വം നിവൎത്തിക്കുമ്പോൾ, നിമിത്തമില്ലാതാകുമ്പോൾ നൈമിത്തികവുമില്ലാതാകുന്നുവെന്ന ന്യായപ്രകാരം, ബ്രഹ്മത്തിന്നു കാരണത്വവുമില്ലാതാകുന്നു. എന്തെന്നാൽ കാൎയ്യത്വത്തെ അപേക്ഷിച്ചാണ് കാരണത്വമിരിക്കുന്നത്. കാൎയ്യത്വം നശിക്കുമ്പോൾ കാരണത്വവും നശിക്കുന്നു. ഇപ്രകാരം കാൎയ്യകാരണഭാവം ഇല്ലാതാകുമ്പോൾ ബ്രഹ്മത്തിന്ന് അദ്വിതീയത്വം സിദ്ധമായി ഭവിക്കുന്നു.

പൂൎവ്വപക്ഷം—ഇപ്പോൾ ബ്രഹ്മത്തിന്ന് അദ്വിതീയത്വം സിദ്ധമായി. എന്നാൽ മുമ്പു ജഗത്തെന്നും ബ്രഹ്മമെന്നും, ഇങ്ങിനെ ദ്വൈതംതന്നെയായിരുന്നു.

സമാധാനം—അല്ല. എങ്ങിനെയെന്നാൽ—രജ്ജുതന്നെയാണ് സൎപ്പം, തച്ഛിരസ്സു പുച്ഛം ഇത്യാദിരൂപമായി തോന്നിയത്. മരീചികതന്നെയാണ് ജലം തരംഗം ഫേനം ഇത്യാദിരൂപമായി തോന്നിയത്. അതുപോലെ ബ്രഹ്മംതന്നെയാണ്, ഭ്രാന്തിനിമിത്തം, ദ്രവ്യഗുണകൎമ്മാദിഭേദങ്ങളെക്കൊണ്ടു ഭിന്നമായിരിക്കുന്ന ജഗത്തായി തോന്നിയത്. അല്ലാതെ വാസ്തവമായി ജഗത്തിന്നു സത്തയില്ല. ഇങ്ങിനെ ബ്രഹ്മത്തിന്നു കാലത്രയത്തിലുമദ്വിതീയത്വസിദ്ധിക്കായിക്കൊണ്ടു മുമുക്ഷുവായവൻ സകലജഗത്തും ബ്രഹ്മത്തിൽ വിവൎത്തത്വേന * സ്ഥിതിചെയ്യുന്നുവെന്നു കാണേണ്ടതാകുന്നു എന്നത്ഥം. (ഇപ്രകാരം വ്യുത്ക്രമമായി പറയപ്പെട്ട ദൎശനത്തെത്തന്നെ, ജഗത്തു ബ്രഹ്മമാത്രമാണ് എന്ന കാൎയ്യത്തിൽ ലേശം സംശയമില്ലാതിരിപ്പാൻവേണ്ടി, ഒന്നുകൂടി ഉറപ്പിക്കുന്നു.) അകൎമ്മണി ച കൎമ്മ യഃ=ഉക്തലക്ഷണമായിരിക്കുന്ന ബ്രഹ്മത്തിൽ ഉക്തലക്ഷണമായിരിക്കുന്ന ജഗത്തിനെ ആർ കാണുന്നുവോ—ബ്രഹ്മത്തിന്റെ വിവൎത്തകത്വംകൊണ്ടല്ലാതെ ജഗത്തിന്നു സ്വതഃ സത്തയില്ലാത്തതിനാൽ, മുത്തുച്ചിപ്പിയെ വെള്ളിയായും, മരീചികയെ ജലമായും കാണുന്നതുപോലെ, ജഗത്താസകലത്തേയും ബ്രഹ്മംതന്നെയായി ആർ കാണുന്നുവോ എന്നത്ഥം. നാമരൂപാദിഭേദഭിന്നമായിരിക്കുന്ന ജഗത്ത് ബ്രഹ്മത്തിൽനിന്നു വേറെയാണെന്നു കാണുന്നവന്ന് അനൎത്ഥമുണ്ടാകുന്നുവെന്നു ശ്രുതി പറയുന്നു. അതിനാൽ ഭ്രമകല്പിതമായിരിക്കുന്ന നാമരൂപാദിദ്വൈതദൎശനത്തെ ഉപേക്ഷിച്ചു മോക്ഷത്തെ ഇച്ഛിക്കുന്നവൻ, വിപരീതഭാവനയെ നിശ്ശേഷം കളയുന്നതിന്നുവേണ്ടി, നാമരൂപത്തേയും, ഗുണത്തേയും, കൎമ്മത്തേയും എല്ലാം ബ്രഹ്മംതന്നെയായി കാണേണ്ടതാണ് എന്നു സിദ്ധമാകുന്നു. ഇങ്ങിനെ യാതൊരു സംശയവും കൂടാതെ വിപരീതഭാവനയെ കളഞ്ഞ്, എല്ലാം ബ്രഹ്മംതന്നെയായി എവൻ കാണുന്നുവോ അവൻതന്നെയാണ് ബുദ്ധിമാൻ—ബ്രഹ്മത്തെ അറിയുന്നവൻ. അവൻതന്നെയാണ് (യുക്തഃ=) ബ്രഹ്മനിഷ്ഠൻ. അവൻതന്നെയാണ് കൃത്സ്നകൎമ്മകൃത്ത്—അനേകകല്പകാലങ്ങളിലായി ആൎജ്ജിതമായിരിക്കുന്ന സഞ്ചിതകൎമ്മങ്ങളേയും, ഈ ജന്മത്തിൽ ചെയ്യപ്പെട്ടിട്ടുള്ളവയും നാനായോനികളെ പ്രാപിപ്പിക്കുന്നവയുമായ കൎമ്മങ്ങളേയും, സ്വയാഥാത്മ്യവിജ്ഞാനമാകുന്ന വാളുകൊണ്ടു വെട്ടി നശിപ്പിക്കുന്നവൻ കൃത്സ്നകൎമ്മകൃത്ത്. 'സൎവ്വം പാപ്മാനം തരതി' എന്ന ശ്രുതിവാക്യമുള്ളതിനാൽ ഇപ്രകാരം ദൎശിക്കുന്നവൻ അശുഭത്തിൽനിന്നു മുക്തനായി ഭവിക്കുമെന്നത്ഥം.

കൎമ്മത്തിൽ അകൎമ്മദൎശനത്തേയും, അകൎമ്മത്തിൽ കൎമ്മദൎശനത്തേയും പററി ഇങ്ങിനെ സ്തുതിക്കുന്നു:—

൧൯. യസ്യ സൎവ്വേ സമാരംഭാഃ കാമസംകല്പവൎജ്ജിതാഃ
ജ്ഞാനാഗ്നിദഗ്ദ്ധകൎമ്മാണം തമാഹുഃ പണ്ഡിതം ബുധാഃ.

* ബ്രഹ്മത്തിന്നു ജഗത്തിനെ സംബന്ധിച്ചേടത്തോളം വിവൎത്തോപാദാനകാരണത്വമാണുള്ളത്. രജ്ജ്വധിഷ്ഠാനത്തിൽ സൎപ്പത്തെ ആരോപിക്കുന്നതുപോലെ ബ്രഹ്മമായിരിക്കുന്ന അധിഷ്ഠാനത്തിൽ (അധിഷ്ഠാനത്തിന്റെ യഥാൎത്ഥസ്വരൂപം മനസ്സിലാകാതെ) മറെറാന്നിനെ (ജഗത്തിനെ) ആരോപിക്കുന്നതിന്നുപാദാനമായിരിക്കുന്നതാണ് വിവൎത്തം.

യസ്യ=യാതൊരുവൻെറ, സൎവ്വേ സമാരംഭാഃ=സകലകൎമ്മങ്ങളും, കാമസംകല്പവൎജ്ജിതാഃ=കാമസംകല്പവൎജ്ജിതമായിരിക്കുന്നുവോ, ജ്ഞാനാഗ്നിദഗ്ദ്ധകൎമ്മാണം=ജ്ഞാനമാകുന്ന അഗ്നിയാൽ ദഹിപ്പിക്കപ്പെട്ട കൎമ്മങ്ങളോടുകൂടിയ, തം=അവനെ, ബുധാഃ=ജ്ഞാനികൾ പണ്ഡിതം=വിവേകിയെന്ന്, ആഹുഃ=പറയുന്നു.

യാതൊരുവൻെറ കൎമ്മങ്ങളാണ് സകലവും കാമസങ്കല്പരഹിതമായിരിക്കുന്നത്, ജ്ഞാനമാകുന്ന അഗ്നിയാൽ ദഹിപ്പിക്കപ്പെട്ട കൎമ്മങ്ങളോടുകൂടിയ അവനെ ജ്ഞാനികൾ വിവേകിയെന്നു പറയുന്നു.

(ശം-ഭാ) യാതൊരുവൻെറ കൎമ്മങ്ങളാണ് കാമത്തോടും തൽകാരണമായ സങ്കല്പത്തോടുംകൂടാതെയിരിക്കുന്നത്, എന്നുവെച്ചാൽ, യാതൊരുവനാണ് വെറും ചേഷ്ടാമാത്രമായി (യാതൊരു ഫലത്തേയുമിച്ഛിക്കാതെ) കൎമ്മം ചെയ്യുന്നത്—ലൌകികമായ കൎമ്മത്തിൽ പ്രവൃത്തനാണെങ്കിൽ ലോകസംഗ്രഹാൎത്ഥമായും, അല്ല, ലൌകികത്തിൽനിന്നു നിവൎത്തിച്ചവനാണെങ്കിൽ ജീവനത്തിന്നുമാത്രമായും, യാതൊരുവനാണ് കൎമ്മം ചെയ്യുന്നത്—ജ്ഞാനാഗ്നിയാൽ ദഹിപ്പിക്കപ്പെട്ട കൎമ്മങ്ങളോടുകൂടിയ അവനെ ബ്രഹ്മവിത്തുക്കൾ പരമാൎത്ഥപണ്ഡിതനെന്നു പറയുന്നു.

ജ്ഞാനാഗ്നിദഗ്ദ്ധകൎമ്മാണം—കൎമ്മാദിയിൽ അകൎമ്മാദിദൎശനംതന്നെ ജ്ഞാനം. അങ്ങിനെയിരിക്കുന്ന ജ്ഞാനമാകുന്ന അഗ്നിയാൽ യാതൊരുവൻെറ ശുഭാശുഭകൎമ്മങ്ങളാണ് ദഹിപ്പിക്കപ്പെട്ടിരിക്കുന്നത് അവൻ ജ്ഞാനാഗ്നിദഗ്ദ്ധകൎമ്മാ. അവനെ (എന്നൎത്ഥം).

യാതൊരുവനാണ് അകൎമ്മദൎശിയായി ഭവിക്കുന്നത് (യാതൊരുവനാണ് കൎമ്മത്തിൻേറയും അകൎമ്മത്തിൻേറയും യഥാൎത്ഥത്തെ അറിയുന്നത്) അവൻ അകൎമ്മാദിദൎശനംകൊണ്ടുതന്നെ കൎമ്മരഹിതനായും സന്ന്യാസിയായും ഭവിക്കുന്നു. വിവേകമുണ്ടാകുന്നതിന്നു മുമ്പിൽ അവൻ കൎമ്മം ചെയ്യുന്നവനായിരുന്നാലും—(ജ്ഞാനം സിദ്ധിച്ചതിൻെറശേഷം) ജീവനത്തിന്നുമാത്രം വേണ്ടി ചേഷ്ടിക്കുന്നതല്ലാതെ വേറെ—കൎമ്മത്തിൽ അവൻ പ്രവൎത്തിക്കുന്നില്ല. എന്നാൽ പ്രാരബ്ധകൎമ്മമുള്ള ഒരുവന് ഉത്തരകാലത്തിൽ ആത്മസമ്യഗ്ദൎശനം സിദ്ധിക്കുന്നുവെങ്കിൽ അവൻ (പിന്നെ) കൎമ്മത്തിൽ യാതൊരു പ്രയോജനവും കാണാത്തതിനാൽ അതിനെ (കൎമ്മത്തെ) സാധനസഹിതം ഉപേക്ഷിക്കുന്നു. സംഗതിവശാൽ അവന്നു കൎമ്മത്തെ സാധനസഹിതം ത്യജിപ്പാൻ പാടില്ലാതെ വന്നാൽ, കൎമ്മത്തിലും തൽഫലത്തിലും സംഗംകൂടാതെ മുമ്പെത്തെപോലെതന്നെ അവന്നു കൎമ്മത്തെ ലോകസംഗ്രഹാൎത്ഥം ചെയ്യാം. എന്നാലും (ഇപ്രകാരം കൎമ്മത്തിൽ പ്രവൎത്തിച്ചാലും) അവൻ ഒന്നും ചെയ്യാതിരിക്കുന്നതിന്നു തുല്യമാകുന്നു. എന്തെന്നാൽ സ്വന്തമായി അവന് അതുകൊണ്ട് ഒരു പ്രയോജനവുമില്ല. ജ്ഞാനാഗ്നിയാൽ ദഹിപ്പിക്കപ്പെട്ടതാകയാൽ അവൻെറ കൎമ്മമെല്ലാം അകൎമ്മംതന്നെയാകുന്നു. ഈ അൎത്ഥത്തെ കാണിക്കുന്നതിന്നുവേണ്ടി ഭഗവാൻ പറയുന്നു:—

൨൦. ത്യക്ത്വാ കൎമ്മഫലാസംഗം നിത്യതൃപ്തോ നിരാശ്രയഃ
കൎമ്മണ്യഭിപ്രവൃത്തോപി നൈവ കിഞ്ചിൽ കരോതി സഃ.

കൎമ്മഫലാസംഗം=കൎമ്മത്തിലും തൽഫലത്തിലുമുള്ള ആസക്തിയെ, ത്യക്ത്വാ=ത്യജിച്ച്, നിത്യതൃപ്തഃ=എപ്പോഴും ആത്മാനന്ദത്തിൽ തൃപ്തിയുള്ളവനായും, നിരാശ്രയഃ=യോഗക്ഷേമാൎത്ഥം ആരേയുമാശ്രയിക്കാത്തവനായുമിരിക്കുന്നവൻ, കൎമ്മണി=സ്വാഭാവികമായോ വിഹിതമായോ ഉള്ള കൎമ്മത്തിൽ, അഭിപ്രവൃത്തഃ അപി=പ്രവൎത്തിക്കുന്നവനായാലും, സഃ=അവൻ, കിഞ്ചിൽ=ഒരു കൎമ്മത്തേയും, ന കരോതി ഏവ=ചെയ്യുന്നതേയില്ല.

കമ്മത്തിലും തൽഫലത്തിലുമുള്ള ആസക്തിയെ ത്യജിച്ച് ആത്മാനന്ദത്തിൽ തൃപ്തിയുള്ളവനായും, ആരേയുമാശ്രയിക്കാത്തവനായുമിരിക്കുന്നവൻ കമ്മത്തിൽ പ്രവത്തിക്കുന്നവനായാലും ഒരു കമ്മത്തേയും ചെയ്യുന്നതേയില്ല. (അവൻെറ കമ്മം അകമ്മതയെ പ്രാപിക്കുന്നു എന്നാത്ഥം.)

(ശം_ഭാ) കമ്മത്തിൽ അഭിമാനവും തൽഫലത്തിൽ സംഗവുമുപേക്ഷിച്ചിട്ടു യാതൊരുവൻ മുമ്പറയപ്പെട്ട ആത്മജ്ഞാനംകൊണ്ടു തൃപ്തിയുള്ളവനായും, വിഷയങ്ങളിലിച്ഛയില്ലാത്തവനായും, ആശ്രയരഹിതനായും, ഇരിക്കുന്നുവോ അവൻ, കമ്മംകൊണ്ടു തനിക്കു യാതൊരു പ്രയോജനവുമില്ലെന്നു കാണുകയാൽ സാധനസഹിതം അതിനെ (കമ്മത്തെ) ഉപേക്ഷിക്കുന്നു. എന്നാൽ അങ്ങിനെ കമ്മത്തെ ഉപേക്ഷിപ്പാൻ തരമാകാതെ, ലോകസംഗ്രഹത്തെ ചെയ്യുന്നതിന്നോ, ശിഷ്ടന്മാരുടെ നീരസത്തെ പരിഹരിക്കുന്നതിന്നോ, ഉള്ള ഇച്ഛയോടുകൂടി അവൻ മുമ്പേത്തെപ്പോലെ കമ്മംചെയ്യുന്നുവെങ്കിലും നിഷ്ക്രിയാത്മദശനത്തെ സിദ്ധിച്ചിരിക്കുന്നതിനാൽ അവൻ ഒന്നുംതന്നെ ചെയ്യുന്നില്ല.

നിരാശ്രയഃ_യാതൊന്നിനെ ആശ്രയിച്ചു പുരുഷാത്ഥത്തെ സാധിപ്പാനിച്ഛിക്കുന്നുവോ അത് ആശ്രയമാകുന്നു. ഈ ജന്മത്തിലോ ഇനിയത്തെ ജന്മത്തിലോ ഇഷ്ടഫലത്തിന്നായിക്കൊണ്ടുള്ള സാധനത്തെ ആശ്രയിക്കാത്തവൻ എന്നാത്ഥം.

എന്നാൽ, മുമ്പിൽ പറയപ്പെട്ടവനെപ്പോലെയല്ലാതെ, കമ്മംചെയ്യാനാരംഭിക്കുന്നതിന്നുമുമ്പുതന്നെ യാതൊരുവനാണ്, സവ്വത്തിന്നും ആന്തരമായും ക്രിയാരഹിതനായും പ്രത്യഗാത്മാവായുമിരിക്കുന്ന ബ്രഹ്മത്തിൽ ആത്മദശനത്തെ പ്രാപിക്കുന്നത്, യാതൊരുവനാണ് ദൃഷ്ടാദൃഷ്ടങ്ങളായ സകല ഇഷ്ടവിഷയങ്ങളിൽനിന്ന് ഇച്ഛയെ നിവത്തിപ്പിച്ചിരിക്കുകയും അങ്ങിനെയുള്ള വിഷയസമ്പാദനംകൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നു കണ്ടു കേവലം ശരീരരക്ഷയ്ക്കുള്ളവയെ ഒഴിച്ചു മററുള്ള സകലകമ്മങ്ങളേയും സസാധനം ഉപേക്ഷിക്കുകയും ചെയ്യുന്നത്, അങ്ങിനെയുള്ള ജ്ഞാനനിഷ്ഠനായ യതി സകലബന്ധത്തിൽനിന്നും മോചിക്കുന്നു. ഈ അത്ഥത്തെ ബോധിപ്പിക്കുന്നതിന്നുവേണ്ടി ഭഗവാൻ പറയുന്നു:—

൨൧. നിരാശീയ്യതചിത്താത്മാ ത്യക്തസവ്വപരിഗ്രഹഃ
ശാരീരം കേവലം കമ്മ കുവ്വന്നാപ്നോതി കില്ബിഷം.

നിരാശീഃ=ആശയില്ലാത്തവനായി, യതചിത്താത്മാ*=ദേഹത്തേയും മനസ്സിനേയുമടക്കിയും, ത്യക്തസവ്വപരിഗ്രഹഃ=സകലസമ്പാദ്യങ്ങളെ ഉപേക്ഷിച്ചും, ശാരീരം കേവലം കമ്മ=ശരീരംകൊണ്ടുള്ള (ശരീരം നിലനില്ക്കുന്നതിന്നുവേണ്ടിയുള്ള) കമ്മങ്ങളെമാത്രം, കുവ്വൻ=ചെയ്തുകൊണ്ടിരിക്കുന്നവൻ, കില്ബിഷം=പാപത്തെ (ബന്ധത്തെ), ന ആപ്നോതി=പ്രാപിക്കുന്നില്ല.

കാമരഹിതനായി, ദേഹത്തേയും മനസ്സിനേയുമടക്കി, സകലവിധസമ്പാദ്യങ്ങളെ ഉപേക്ഷിച്ചു കേവലം ശരീരത്തെ നിലനിത്തുന്നതിന്നുമാത്രം കമ്മം ചെയ്യുന്നവൻ ബന്ധത്തെ പ്രാപിക്കുന്നില്ല.

* [ശ_സ] ചിത്തത്തെ ആത്മാവിൽതന്നെ നല്ലവണ്ണം സ്ഥാപിച്ചിട്ടുള്ളവൻ.

(ശം_ഭാ) യാതൊരുവനിൽനിന്നു സകല ആശകളും, നിങ്ങിയിരിക്കുന്നുവോ, യാതൊരുവൻ അന്തഃകരണത്തേയും (മനസ്സിനേയും) ബാഹ്യമായ കാൎയ്യകരണസംഘാതത്തേയും (ദേഹത്തേയും) അടക്കിയിരിക്കുന്നുവോ, യാതൊരുവൻ സൎവ്വസ്വത്തേയും ത്യജിച്ചിരിക്കുന്നുവോ, യാതൊരുവൻ കേവലം ശരിരസ്ഥിതിക്കുവേണ്ടിമാത്രം കൎമ്മത്തെ—അതിലുംകൂടി അഭിമാനം കൂടാതെ—ചെയ്യുന്നുവോ, അവൻ അനിഷ്ടരൂപമായ പാപത്തെ പ്രാപിക്കുന്നില്ല. അവൻ ധൎമ്മത്തേയും (പുണ്യത്തേയും) പ്രാപിക്കുന്നില്ല. ധൎമ്മവുംകൂടി മുമുക്ഷുവിന്നു പാപരൂപമായിത്തന്നെയിരിക്കുന്നു. എന്തെന്നാൽ അതു ബന്ധകരവും അതിനാൽ അവന്ന് അനിഷ്ടരൂപവുമായിരിക്കുന്നു. അതിനാൽ അവൻ (മോക്ഷത്തെ ഇച്ഛിക്കുന്നവൻ) ധൎമ്മത്തിൽനിന്നും അധൎമ്മത്തിൽനിന്നും മോചിക്കുന്നു എന്നാൎത്ഥം.

'ശാരീരം കേവലം കൎമ്മ' എന്നതിന്ന് എന്താണ് താൽപൎയ്യം? ശരീരംകൊണ്ടുമാത്രം ചെയ്യപ്പെടുന്ന കൎമ്മം എന്നോ, അതോ, ശരീരസ്ഥിതിക്കുവേണ്ടിമാത്രം ചെയ്യപ്പെടുന്നതെന്നോ? ശരീരംകൊണ്ടുമാത്രം ചെയ്യപ്പെടുന്ന കൎമ്മത്തിന്നാണ് 'ശാരീരം കൎമ്മ' എന്നു പ്രയോഗിച്ചിട്ടുള്ളതെങ്കിൽ ദൃഷ്ടാദൃഷ്ടഫലത്തെ ഉണ്ടാക്കുന്ന പ്രതിഷിദ്ധകൎമ്മത്തെക്കൂടി ശരീരംകൊണ്ടുമാത്രം ചെയ്യുന്നവൻ പാപത്തെ പ്രാപിക്കുന്നില്ല എന്നാണ് ഭഗവാൻെറ അഭിപ്രായമെന്നു പറയേണ്ടിവരും. എന്നാൽ, ശാസ്ത്രീയമായ ദൃഷ്ടാദൃഷ്ടഫലത്തെ കൊടുക്കുന്ന ഒരു വിഹിതകൎമ്മത്തെ ശരീരംകൊണ്ടുമാത്രം ചെയ്യുന്നവൻ പാപത്തെ പ്രാപിക്കുന്നില്ല എന്നു പറയുന്നത്, പ്രതിപക്ഷക്കാരൻകൂടി പുറപ്പെടുവിക്കാത്ത ഒരു പൂൎവ്വപക്ഷത്തെ നിഷേധിക്കുകയാകുന്നു. 'ശാരീരം കൎമ്മ കുൎവ്വൻ' എന്നും, 'കേവലം' എന്നും രണ്ടു വിശേഷണങ്ങളെ പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു ശാസ്ത്രവിഹിതമായും നിഷിദ്ധമായുമുള്ള ധൎമ്മാധൎമ്മങ്ങളെന്നു പറയപ്പെടുന്ന കൎമ്മങ്ങളെ മനസ്സുകൊണ്ടോ വാക്കുകൊണ്ടോ ചെയ്യുന്നവൻ പാപത്തെ പ്രാപിക്കുന്നു എന്നാൎത്ഥം പറയേണ്ടിവരും. വാക്കുകൊണ്ടും മനസ്സുകൊണ്ടും വിഹിതകൎമ്മത്തെ ചെയ്യുന്നവൻ പാപത്തെ പ്രാപിക്കുന്നു എന്നു പറയുന്നതു ശാസ്ത്രവിരുദ്ധമാകുന്നു. നിഷിദ്ധകൎമ്മത്തെ ചെയ്താൽ പാപമുണ്ടാകുമെന്നു പറയുന്നത്, എല്ലാവൎക്കുമറിവുള്ളതിനെ എടുത്തു പറയുക മാത്രമാകയാൽ, നിഷ്പ്രയോജനവുമാകുന്നു. എന്നാൽ, ശരിരസ്ഥിതിക്കുവേണ്ടിമാത്രം എന്നാണ് 'ശാരീരം കൎമ്മ' എന്നതിന്നാൎത്ഥമെങ്കിൽ ഭഗവാൻെറ ഉപദേശത്തിൻെറ താൽപൎയ്യമിങ്ങിനെയാകുന്നു—യാതൊരുവൻ, ശരീരവാങ്മനസ്സുകളെക്കൊണ്ടു ദൃഷ്ടാദൃഷ്ടപ്രയോജനമായും വിധിനിഷേധമായുമുള്ള യാതൊരു കൎമ്മത്തേയും ചെയ്യാതെ കേവലം ദേഹസ്ഥിതിക്കുവേണ്ടിമാത്രം, 'ഞാൻ ചെയ്യുന്നു' എന്ന അഭിമാനംകൂടാതെ, ശരീരാദിചേഷ്ടാമാത്രമായി ലോകദൃഷ്ടിയെ അനുസരിച്ചു കൎമ്മംചെയ്യുന്നുവോ അവൻ പാപത്തെ പ്രാപിക്കുന്നില്ല. പാപമെന്നു പറയപ്പെടുന്നത് അങ്ങിനെയുള്ളവനിൽ അസാദ്ധ്യമാകയാൽ അവൻ പിന്നെ ജനനമരണരൂപമായ സംസാരത്തെ പ്രാപിക്കുന്നില്ല. അ

വന്റെ സകലകമ്മങ്ങളും ജ്ഞാനമാകുന്ന അഗ്നിയാൽ ദഹിപ്പിക്കപ്പെട്ടിരിക്കുന്നതിനാൽ അവൻ യാതൊരു പ്രതിബന്ധവുംകൂടാതെ മോചിക്കപ്പെടുന്നു. ഇതു മുമ്പിൽ (അ. ൪. ശ്ലോ. ൧൮) ഉപദേശിക്കപ്പെട്ടിട്ടുള്ള സമ്യഗ്ദശനഫലാനുവാദമാകുന്നു. (സമ്യഗ്ദശനഫലത്തെ എടുത്തു കാണിച്ചിരിക്കുകയാകുന്നു.) അതുകൊണ്ടു 'കേവലം ശാരീരം കമ്മ' എന്നതിന്ന് ഈ അത്ഥത്തെ സ്വീകരിപ്പാൻ യാതൊരു വിരോധവുമില്ല.

സവ്വവുമുപേക്ഷിച്ചിരിക്കുന്ന സന്ന്യാസിക്കു ദേഹസ്ഥിതിക്കു വേണ്ടുന്ന അന്നാദിപദാത്ഥങ്ങളുംകൂടി ഇല്ലാതെയാവുകയാൽ യാചനത്താലോ അന്യമാഗ്ഗത്താലോ അവന്നു ശരീരത്തെ രക്ഷിക്കണം എന്നു വരുന്നു. അതിനാൽ ഭഗവാൻ ദേഹസ്ഥിതിക്കു വേണ്ടുന്ന ആ വക അന്നാദിപദാത്ഥങ്ങളെ സമ്പാദിപ്പാൻ, 'അയാചിതമസംക്ലൃപ്തമുപപന്നം യദൃച്ഛയാ=യാചിക്കപ്പെടാത്തതും മുമ്പിൽകൂട്ടി ശട്ടംകെട്ടാത്തതും യദൃച്ഛയായി കിട്ടുന്നതും ആയ അന്നത്തെ' (ബോധായനധമ്മസൂത്രം ൨. ൧൮. ൧൨), എന്നിങ്ങിനെയുള്ള വിധിവാക്യത്തെ അനുസരിച്ചുള്ള മാഗ്ഗത്തെ ഉപദേശിക്കുന്നു:—

൨൨. യദൃച്ഛാലാഭസന്തുഷ്ടോ ദ്വന്ദ്വാതീതോ വിമത്സരഃ
സമഃ സിദ്ധാവസിദ്ധൌ ച കൃത്വാപി ന നിബദ്ധ്യതേ.

യദൃച്ഛാലാഭസന്തുഷ്ടഃ=വിചാരിക്കാതെ കിട്ടിയ ലാഭംകൊണ്ടു തൃപ്തിപ്പെടുന്നവനും, ദ്വന്ദ്വാതീതഃ*=ശീതോഷ്ണസുഖദുഃഖങ്ങളെ അതിക്രമിച്ചവനും (ശീതോഷ്ണാദിയെ സഹിക്കുന്നവനും, അവയിൽ സന്തോഷവും സന്താപവുമില്ലാത്തവനും എന്നത്ഥം), വിമത്സരഃ=മാത്സൎയ്യമില്ലാത്തവനും (നിൎവ്വൈരനും), സിദ്ധൌ അസിദ്ധൌ ച=(യദൃച്ഛാലബ്ധങ്ങളായ അന്നാദിയെ) സിദ്ധിച്ചാലുമില്ലെങ്കിലും, സമഃ=ഹഷവിഷാദങ്ങൾകൂടാതെയിരിക്കുന്നവനുമായവൻ, കൃത്വാ അപി=(വിഹിതമായോ സ്വാഭാവികമായോ ഉള്ള കമ്മങ്ങളെ) ചെയ്താലും, ന നിബദ്ധ്യതേ=(കമ്മ)ബന്ധത്തെ പ്രാപിക്കുന്നില്ല.

യദൃച്ഛയായി കിട്ടുന്നതുകൊണ്ടു തൃപ്തിപ്പെടുന്നവനും, ശീതോഷ്ണസുഖദുഃഖാദിദ്വന്ദ്വങ്ങളെ സഹിക്കുന്നവനും, മാത്സൎയ്യമില്ലാത്തവനും, യദൃച്ഛാലബ്ധമായ അന്നാദിയെ കിട്ടിയാലുമില്ലെങ്കിലും ഹഷവിഷാദരഹിതനും ആയവൻ കമ്മം ചെയ്താലും ബന്ധത്തെ പ്രാപിക്കുന്നില്ല.

(ശം-ഭാ) പ്രാത്ഥിക്കാതേയും യത്നംകൂടാതേയും കിട്ടുന്നതുകൊണ്ടു തൃപ്തിപ്പെടുന്നവനും, ശീതോഷ്ണാദിദ്വന്ദ്വങ്ങളുടെ ബാധകൊണ്ടു വ്യസനിക്കാത്തവനും, മത്സരമില്ലാത്തവനും (നിൎവ്വൈരബുദ്ധിയും), യദൃച്ഛാലാഭത്തിന്റെ സിദ്ധിയിലും അസിദ്ധിയിലും തുല്യനായിരിക്കുന്നവനും ആയ യതി, ശരീരസ്ഥിതിക്കു ഹേതുവായിരിക്കുന്ന അന്നാദിയെ സിദ്ധിച്ചാലും ഇല്ലെങ്കിലും ഹഷവിഷാദം കൂടാതെ സമചിത്തനും, കമ്മാദിയിൽ അകമ്മത്തെ ദശിക്കുന്നവനും, സാക്ഷാലാത്മദശനത്തിൽ നിഷ്ഠയുള്ളവനും, ശരീരസ്ഥിതിക്കുമാത്രം വേണ്ടുന്ന ഭിക്ഷാടനാദികമ്മങ്ങളിൽകൂടി 'ഞാനൊന്നും ചെയ്യുന്നില്ല, ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ വത്തിക്കുന്നു' എന്നിങ്ങിനെ സദാ വിചാരിക്കുന്നവനും ആയി (ഇപ്രകാരം) ആത്മാവിൽ കത്തൃത്വാഭാവത്തെ ദശിച്ചുകൊണ്ടു് അവൻ ഒന്നുംതന്നെ—ഭിക്ഷാട

* [ശ-സ] നീ ഞാൻ, അതു് ഇതു്, ഇഷ്ടം അനിഷ്ടം, ശുദ്ധം അശുദ്ധം, ശീതം ഉഷ്ണം, ദ്വൈതം അദ്വൈതം, എന്നിങ്ങിനെയുള്ള വിപരീതജ്ഞാനങ്ങളാണ് ദ്വന്ദ്വങ്ങൾ. സവ്വത്ര ബ്രഹ്മദൃഷ്ടികൊണ്ടു് അപ്രകാരമുള്ള വിപരീതദശനത്തെ നശിപ്പിച്ചിരിക്കുന്നവൻ.

നാദികൎമ്മത്തെക്കൂടി—ചെയ്യുന്നവനായി ഭവിക്കുന്നില്ല. സാധാരണജനങ്ങളെപ്പോലെ അവൻ കൎമ്മംചെയ്യുന്നു എന്നു തോന്നുന്നതിനാൽ ജനങ്ങൾ അവനിൽ കൎത്തൃത്വം ആരോപിക്കുന്നു. ഭിക്ഷാടനാദികൎമ്മങ്ങളിൽ അവൻ കൎത്താവാണെന്ന് അവൎക്ക തോന്നുന്നു. എന്നാൽ ശാസ്ത്രപ്രമാണാദിജനിതമായ സ്വാനുഭവംകൊണ്ടു വിദ്വാനായവൻ അകൎത്താവായിത്തന്നെയിരിക്കുന്നു. ഇപ്രകാരം ശരീരസ്ഥിതിക്കുവേണ്ടി മാത്രമായ ഭിക്ഷാടനാദികൎമ്മത്തെ അവൻ ചെയ്യുന്നതുകൊണ്ട് അന്യന്മാർ അവനിൽ കൎത്തൃത്വമാരോപിക്കുന്നുവെങ്കിലും അവൻ അതിനാൽ ബന്ധിക്കപ്പെടുന്നില്ല. എന്തെന്നാൽ, ബന്ധഹേതുവായിരിക്കുന്ന കൎമ്മം കാരണസഹിതം ജ്ഞാനാഗ്നിയാൽ ദഹിപ്പിക്കപ്പെട്ടിരിക്കുന്നു. ഇതു മുമ്പു (അ ൪. ശ്ലോ. ൧൯. ൨൧) പറഞ്ഞിട്ടുള്ളതിനെ ഒന്നുകൂടി സ്പഷ്ടമാക്കിപ്പറയുക മാത്രമാകുന്നു.

'ത്യക്ത്വാ കൎമ്മഫലാസംഗം' (അ. ൪. ശ്ലോ. ൨൦) എന്ന ശ്ലോകംകൊണ്ട് ഒരുവൻ പ്രാരബ്ധകൎമ്മത്തോടുകൂടിയവനായിട്ടു പിന്നെ എപ്പോൾ നിഷ്ക്രിയബ്രഹ്മാത്മദൎശനത്തെ സമ്പാദിക്കുന്നുവോ, എപ്പോൾ ആത്മാവിൽ കൎത്തൃത്വം കൎമ്മം പ്രയോജനം ഇവ മൂന്നിന്റേയും അഭാവത്തെ കാണുന്നുവോ, അപ്പോൾ അവന്നു കൎമ്മത്തെ പരിത്യജിക്കാമെന്നും, എങ്കിലും, കാരണവശാൽ അപ്രകാരം തരമാകാഞ്ഞിട്ടു മുമ്പത്തെപോലെതന്നെ കൎമ്മത്തിൽ പ്രവൃത്തനായാലും അവൻ ഒന്നുംതന്നെ ചെയ്യുന്നില്ല എന്നും, കാണിക്കപ്പെട്ടു. ഇപ്രകാരം യാതൊരുവന്നാണ് കൎമ്മാഭാവത്തെ കാണിച്ചത് അവനെപ്പററി ഭഗവാൻ പറയുന്നു:—

൨൩. ഗതസംഗസ്യ മുക്തസ്യ ജ്ഞാനാവസ്ഥിതചേതസഃ
യജ്ഞായാചരതഃ കൎമ്മ സമഗ്രം പ്രവിലീയതേ.

ഗതസംഗസ്യ=നിഷ്കാമനും (അഭിമാനങ്ങളെ ഉപേക്ഷിച്ചവനും), മുക്തസ്യ=രാഗാദിയിൽനിന്നു നിവൎത്തിച്ചവനും (കാമക്രോധാദികളെ വിട്ടവനും), ജ്ഞാനാവസ്ഥിതചേതസഃ=ജ്ഞാനത്തിൽതന്നെ സ്ഥിരമായ മനസ്സോടുകൂടിയവനും, യജ്ഞായ=പരമേശ്വരാരാധനമായിട്ട്, ആചരതഃ=കൎമ്മം ചെയ്യുന്നവനുമായവന്റെ, കൎമ്മ=കൎമ്മം, സമഗ്രം=വാസനാസഹിതം (ഫലസഹിതം), പ്രവിലീയതേ=അകൎമ്മഭാവത്തെ പ്രാപിക്കുന്നു (നശിച്ചുപോകുന്നു).

അഭിമാനങ്ങളെ ഉപേക്ഷിച്ചവനും, കാമക്രോധാദിയിൽനിന്നു നിവൎത്തിച്ചവനും, ജ്ഞാനനിഷ്ഠയിൽതന്നെ സ്ഥിരമായ മനസ്സോടുകൂടിയവനും പരമേശ്വരാരാധനമായി കൎമ്മംചെയ്യുന്നവനും ആയവന്റെ സകലകൎമ്മവും വാസനാസഹിതം നശിച്ചുപോകുന്നു.

(ശം—ഭാ) സകലസംഗങ്ങളിൽനിന്നു നിവൎത്തിച്ചവനും, ധൎമ്മാധൎമ്മാദിബന്ധങ്ങളിൽനിന്നു നിവൎത്തിച്ചവനും, ജ്ഞാനത്തിൽതന്നെ സ്ഥിതിചെയ്യുന്ന മനസ്സോടുകൂടിയവനും, വിഷ്ണ്വാരാധനമായി കൎമ്മം ചെയ്യുന്നവനും ആയവന്റെ കൎമ്മങ്ങൾ ഫലത്തോടുകൂടി നശിച്ചുപോകുന്നു.

എന്തു കാരണത്താലാണ് ചെയ്യപ്പെടുന്ന കൎമ്മങ്ങൾ സ്വകാൎയ്യമായ ഫലത്തെ ആരംഭിക്കാതെ (ഉണ്ടാക്കാതെ) ഫലസഹിതം നശിച്ചുപോകുന്നത്? പറയുന്നു. എന്തെന്നാൽ—

൨൪. ബ്രഹ്മാൎപ്പണം ബ്രഹ്മ ഹവിൎബ്രഹ്മാഗ്നൌ ബ്രഹ്മണാ ഹുതം
ബ്രഹ്മൈവ തേന ഗന്തവ്യം ബ്രഹ്മകൎമ്മസമാധിനാ.

അപ്പ്ണം*=ഹവിസ്സ് അഗ്നിയിൽ യാതൊന്നുകൊണ്ട് അപ്പിക്കപ്പെടുന്നുവോ ആ വസ്തുവും (ചമസ, സ്രുക്ക്, സ്രുവം മുതലായവയും,) ബ്രഹ്മ=ബ്രഹ്മംതന്നെ. ഹവിഃ=അന്നം, നെയ്യ് മുതലായതും, ബ്രഹ്മ=ബ്രഹ്മംതന്നെ. ബ്രഹ്മാഗ്നൌ=ബ്രഹ്മമാകുന്ന അഗ്നിയിൽ, ബ്രഹ്മണാ=ബ്രഹ്മമാകുന്ന യജ്ഞകത്താവിനാൽ, ഹുതം=ഹോമിക്കപ്പെടുന്നു എന്ന ക്രിയയും (ഹവനക്രിയയും), (ബ്രഹ്മ)=ബ്രഹ്മംതന്നെ. തേന ബ്രഹ്മകമ്മസമാധിനാ1=ബ്രഹ്മമാകുന്ന (ഈ യജ്ഞ) കമ്മത്തിൽ ഏകാഗ്രമായ മനസ്സോടുകൂടിയവനാൽ, ഗന്തവ്യം=പ്രാപിക്കപ്പെടേണ്ടതും, ബ്രഹ്മ ഏവ=ബ്രഹ്മംതന്നെ.

യജ്ഞത്തിൽ ഏതു വസ്തുകൊണ്ടു നെയ്യ് മുതലായ ഹവിർദ്രവ്യങ്ങളെ അഗ്നിയിൽ ഹോമം ചെയ്യുന്നുവോ ആ വസ്തുവും (സ്രുക്സ്രുവാദിപാത്രങ്ങളും) ബ്രഹ്മംതന്നെയാകുന്നു. ഹോമിക്കപ്പെടുന്ന നെയ്യ് അന്നം മുതലായ ഹോമദ്രവ്യങ്ങളും ബ്രഹ്മംതന്നെ. ബ്രഹ്മമാകുന്ന അഗ്നിയിൽ ബ്രഹ്മമാകുന്ന യജ്ഞകത്താവിനാൽ ഹോമിക്കപ്പെടുന്നു എന്ന ക്രിയയും ബ്രഹ്മംതന്നെ[2]. ബ്രഹ്മമാകുന്ന ഈ യജ്ഞകമ്മത്തിൽ സമാഹിതചിത്തനായവനാൽ (സ്ഥിതിചെയ്യുന്ന മനസ്സോടുകൂടിയവനാൽ) പ്രാപിക്കപ്പെടേണ്ടതും ബ്രഹ്മംതന്നെ.

(ശം-ഭാ) ബ്രഹ്മജ്ഞാനിയായവൻ ഏതൊരു പ്രകാരത്തിൽ യാതൊന്നുകൊണ്ടു ഹവിസ്സിനെ അഗ്നിയിൽ അപ്പിക്കുന്നുവോ അതു ബ്രഹ്മംതന്നെയെന്നു കാണുന്നു. മുത്തുശ്ശിപ്പിയിൽ രജതഭാവത്തെ എങ്ങിനെ കാണുന്നുവോ അതുപോലെ ആത്മാവുകൂടാതെ അപ്പണാദിക്കു സത്ഭാവമില്ലെന്ന് അവൻ കാണുന്നു. യാതൊന്നാണ് വെള്ളിയായി തോന്നപ്പെട്ടത് അതുതന്നെയാണ് മുത്തുശ്ശിപ്പി. അതുപോലെ ലോകത്തിൽ യാതൊന്നിനെയാണ് ജനങ്ങൾ അപ്പണബുദ്ധ്യാ ഗ്രഹിക്കുന്നത് അതു ബ്രഹ്മജ്ഞാനിക്കു ബ്രഹ്മംതന്നെയാകുന്നു എന്നത്ഥം. അപ്രകാരംതന്നെ യാതൊന്നാണ് ഹവിസ്സ് എന്ന ബുദ്ധിയോടുകൂടി ഗ്രഹിക്കപ്പെടുന്നത് അത് അവന്നു ബ്രഹ്മംതന്നെയാകുന്നു. അതുപോലെതന്നെ യാതൊരഗ്നിയിൽ ഹവിസ്സ് ഹോമിക്കപ്പെടുന്നുവോ ആ അഗ്നിയും ബ്രഹ്മംതന്നെ. അഗ്നിയിൽ ഹോമിക്കുന്ന കത്താവും ബ്രഹ്മംതന്നെയാണ്. യജ്ഞകത്താവും ബ്രഹ്മംതന്നെയെന്നു താൽപയ്യം. ഹവനക്രിയയും (ഹോമിക്കുന്നു എന്ന ക്രിയയും) ബ്രഹ്മംതന്നെ. ബ്രഹ്മമാകുന്ന[3] കമ്മത്തിൽ സമാധി ചെയ്യുന്നവനാൽ പ്രാപിക്കപ്പെടേണ്ട ഫലവും ബ്രഹ്മംതന്നെ.

---

* (ശ്രീ) സ്രുക്ക, സ്രുവം, ചമസ മുതലായ പാത്രങ്ങൾ. സ്രുവം എന്നുവെച്ചാൽ യജ്ഞം ചെയ്യുമ്പോൾ അഗ്നിയിൽ ഹോമം ചെയ്യാനുള്ള നെയ്യുമുതലായ പദാത്ഥങ്ങളെ എടുക്കുവാനുള്ള (അദ്ധചന്ദ്രാകാരമായ) ഒരു പാത്രം. സ്രുക്ക്=യജ്ഞത്തിൽ അന്നാദിയെ എടുത്ത് (അഗ്നിയിൽ) ഹോമം ചെയ്യാനുള്ള മരപ്പാത്രം.

1 [ശ-സ] സകലത്തേയും ബ്രഹ്മമായി കാണുന്നതു ബ്രഹ്മകമ്മം. അതിൽ മനസ്സിനെ ഉറപ്പിക്കുന്നവൻ ബ്രഹ്മകമ്മസമാധി.

2 (ശ്രീ) ഹോമം, അഗ്നി, കത്താ, ക്രിയ, ഇവയെല്ലാം ബ്രഹ്മംതന്നെ എന്നു താൽപയ്യം.

3 (ആ) ബ്രഹ്മം അറിയപ്പെടേണ്ടതും പ്രാപിക്കപ്പെടേണ്ടതുമാകയാൽ ബ്രഹ്മത്തിന്നു കമ്മത്വം

ഇങ്ങിനെ, ലോകസംഗ്രഹത്തെ ഇച്ഛിക്കുന്ന ഒരുവൻ ചെയ്യുന്ന കൎമ്മം പരമാൎത്ഥത്തിൽ അകൎമ്മമാകുന്നു. എന്തെന്നാൽ, അവന്റെ കൎമ്മമെല്ലാം ബ്രഹ്മബുദ്ധികൊണ്ടു നശിപ്പിക്കപ്പെട്ടിരിക്കുന്നു. സകലകൎമ്മങ്ങളേയും സന്യസിച്ചവനും, സകലകൎമ്മങ്ങളിൽനിന്നു നിവൎത്തിച്ചവനും ആയവന്റെ സമ്യഗ്ദൎശനത്തെ സ്തുതിക്കുന്നതിന്നുവേണ്ടി അവന്റെ ജ്ഞാനത്തിന്നു യജ്ഞത്വത്തെ സമ്പാദിക്കുന്നതു വളരെ യുക്തംതന്നെ. പരമാൎത്ഥദൎശിയായവന്നു യജ്ഞസംബന്ധമായ ഹവിസ്സ് മുതലായ പദാൎത്ഥങ്ങൾ സ്വാത്മാവിൽ ബ്രഹ്മംതന്നെയായിരിക്കുന്നു. അല്ലെങ്കിൽ എല്ലാം ബ്രഹ്മമായിരിക്കെ ഹവിസ്സുമുതലായ ദ്രവ്യങ്ങൾക്കു വിശേഷിച്ചു ബ്രഹ്മത്വത്തെ പറയുന്നതു നിഷ്പ്രയോജനമായി ഭവിക്കും. അതുകൊണ്ടു സകലവും ബ്രഹ്മമാണെന്നറിയുന്ന വിദ്വാന് ഒരു കൎമ്മവുമില്ല. എന്നുതന്നെയുമല്ല, അദ്ദേഹത്തിന്നു കാരകബുദ്ധിയും * ഇല്ല. യജ്ഞമെന്നു പറയപ്പെടുന്ന കൎമ്മം കാരകബുദ്ധികൂടാതെ സാദ്ധ്യമാണെന്ന് ഒരിക്കലും കണ്ടിട്ടില്ല. അഗ്നിഹോത്രാദിസകലയജ്ഞകൎമ്മങ്ങളും (ഇത് ഇന്ദ്രനായിക്കൊണ്ടെന്നിങ്ങിനെ) വേദത്തിൽ പറയപ്പെട്ടിട്ടുള്ള ശബ്ദംകൊണ്ട് ഒരു പ്രത്യേകദേവതയെ ഉദ്ദേശിച്ചു സമൎപ്പിക്കപ്പെട്ടിട്ടുള്ള (വ്രീഹ്യാദികരണ) കാരകബുദ്ധിയോടുകൂടിയും, 'ഞാൻ ചെയ്യുന്നു' എന്ന കൎത്തൃത്വാഭിമാനത്തോടുകൂടിയും, തൽഫലത്തിൽ ഇച്ഛയോടുകൂടിയുമായിട്ടാണ് കാണപ്പെടുന്നത്. ക്രിയാകാരകകൎമ്മഫലഭേദമായ ബുദ്ധികൂടാതേയും, കൎത്തൃത്വാഭിമാനംകൂടാതേയും, ഫലാഭിസന്ധിരഹിതമായും കൎമ്മം കാണപ്പെടുന്നതല്ല. എന്നാൽ ഈ ബ്രഹ്മയജ്ഞമാകട്ടെ, ബ്രഹ്മജ്ഞാനംകൊണ്ടു നശിപ്പിക്കപ്പെട്ട അൎപ്പണാദിക്രിയാകാരകഫലഭേദബുദ്ധിയോടുകൂടിയ കൎമ്മമാകുന്നു. അതിനാൽ അതു കൎമ്മംതന്നെയാകുന്നു1. അപ്രകാരംതന്നെ അതു താഴെ കാണിക്കുന്ന ശ്ലോകങ്ങളിൽ കാണിക്കപ്പെട്ടിട്ടുണ്ട്: 'കൎമ്മണ്യഭിപ്രവൃത്തോപി നൈവ കിഞ്ചിൽ കരോതി സഃ=കൎമ്മങ്ങളിൽ പ്രവൎത്തിക്കുന്നവനാണെങ്കിലും അവൻ ഒന്നുംതന്നെ ചെയ്യുന്നില്ല' (൪. ൨൦.), 'ഗുണാ ഗുണേഷു വൎത്തന്തേ=ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ വൎത്തിക്കുന്നു.' (൩. ൨൮.), 'നൈവ കിഞ്ചിൽ കരോമീതി യുക്തോ മന്യേത തത്വവിൽ=ഞാനൊന്നും ചെയ്യുന്നില്ല എന്നു യോഗിയായിരിക്കുന്ന തത്വജ്ഞൻ വിചാരിക്കുന്നു' (൫. ൮). ഇപ്രകാരമുള്ള ഉപദേശംകൊണ്ടു ഭഗവാൻ അവിടവിടെയായി ക്രിയാകാരകഫലഭേദബുദ്ധി നശിപ്പിക്കുവാൻ ശ്രമിക്കുന്നു. കാമ്യമായ അഗ്നിഹോത്രാദിയിൽനിന്ന് ഇച്ഛ പോയാൽ പിന്നെ അതു കാമ്യമായ അഗ്നിഹോത്രമാവുകയില്ലെന്നു കാണപ്പെട്ടിട്ടുണ്ട്. അപ്രകാരംതന്നെ ബുദ്ധിപൂൎവ്വകം ചെയ്യപ്പെടുന്ന കൎമ്മങ്ങളും ബുദ്ധിപൂൎവ്വകമല്ലാതെ ചെയ്യപ്പെടുന്ന കൎമ്മങ്ങളും ഭേദഫലത്തെ ഉണ്ടാക്കുന്നുവെന്നും നാം കാണു

* ഹവിസ്സുമുതലായവ യജ്ഞകൎമ്മത്തിൽ ഉപകരണങ്ങളാണ് എന്ന ജ്ഞാനം.

1 പരമാൎത്ഥദൎശിയായവൻ സകലത്തേയും ബ്രഹ്മമായി കാണുകയാൽ അൎപ്പണം, ക്രിയ, കാരകം, ഫലം എന്നിങ്ങിനെയുള്ള ഭേദബുദ്ധി അവനിൽനിന്നു തീരെ പോയിരിക്കുന്നു. അതിനാൽ അവന്റെ കൎമ്മം അകൎമ്മംതന്നെയായി ഭവിക്കുന്നുവെന്നൎത്ഥം.

ന്നുണ്ടല്ലോ. അതുപോലെ ഇവിടെയും, ബ്രഹ്മബുദ്ധികൊണ്ട് അപ്പ്ണാദികാരകക്രിയാഫലഭേദബുദ്ധിയെ നശിപ്പിച്ചിരിക്കുന്ന ഒരു വിദ്വാൻെറ ചേഷ്ടകൾ ബാഹ്യദൃഷ്ടിയിൽ കമ്മമെന്നു തോന്നപ്പെടുന്നുവെങ്കിലും പരമാത്ഥത്തിൽ അത് അകമ്മതയെ പ്രാപിച്ചിരിക്കുന്നു. അതിനാലാണ് 'എല്ലാം ലയിച്ചു പോകുന്നു' എന്നു പറഞ്ഞത്.

ഈ ശ്ലോകത്തെ വ്യാഖ്യാനിക്കുന്നതിൽ ചിലർ ഇങ്ങിനെ പറയുന്നു:— അപ്പ്ണാദികളും ബ്രഹ്മംതന്നെയാണ്. കത്താ, കമ്മം, കരണം, സമ്പ്രദാനം, അധികരണം, എന്നിങ്ങിനെ അഞ്ചു വിധമായിരുന്നുകൊണ്ടു ബ്രഹ്മംതന്നെയാണ് കമ്മം ചെയ്യുന്നത്. ഇവിടെ അപ്പ്ണാദിബുദ്ധി നിവത്തിക്കുന്നില്ല. പ്രതിമാദിയിൽ വിഷ്ണുബുദ്ധിയും, നാമാദിയിൽ ബ്രഹ്മബുദ്ധിയും എപ്രകാരമോ അതുപോലെ, അപ്പ്ണാദിയിൽ ബ്രഹ്മബുദ്ധി വെയ്ക്കേണ്ടിയിരിക്കുന്നു.

ഈ പ്രകരണം ജ്ഞാനയജ്ഞത്തെ സ്തുതിപ്പാൻ വേണ്ടിയായിരുന്നില്ലെങ്കിൽ മേൽപറഞ്ഞ അഭിപ്രായം ശരിയായിരുന്നേനെ. പക്ഷേ, ഈ അദ്ധ്യായത്തിൽ ഭഗവാൻ യജ്ഞമെന്നു പറയപ്പെടുന്ന അനേകക്രിയാവിശേഷങ്ങളെപ്പററി പറഞ്ഞിട്ട് (ഒടുക്കം) സമ്യദശ്നമായിരിക്കുന്ന ജ്ഞാനത്തെ 'ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാൽ ജ്ഞാനയജ്ഞഃ=ദ്രവ്യമയമായ യജ്ഞത്തിനേക്കാൾ ജ്ഞാനയജ്ഞം ശ്രേഷ്ഠമാകുന്നു' (൪. ൩൩) എന്നിങ്ങിനെ സ്തുതിക്കുന്നു. ഈ ശ്ലോകത്തിൽ 'ബ്രഹ്മാപ്പ്ണം' എന്നിങ്ങിനെ ജ്ഞാനത്തിന്നു യജ്ഞത്വം കല്പിച്ചു വ്യാഖ്യാനിക്കാമെന്നും കാണിച്ചു. അല്ലെങ്കിൽ, സകലവും ബ്രഹ്മരൂപമായിരിക്കെ അപ്പ്ണാദിക്കുമാത്രം വിശേഷിച്ചു ബ്രഹ്മത്വത്തെ പറയുന്നതു നിരത്ഥകമായിരിക്കും. എന്നാൽ, പ്രതിമാദിയിൽ വിഷ്ണുദൃഷ്ടിയും, നാമാദിയിൽ ബ്രഹ്മദൃഷ്ടിയും പോലെ അപ്പ്ണാദിയിൽ ബ്രഹ്മദൃഷ്ടി വെയ്ക്കേണ്ടതാകുന്നുവെന്ന് എവർ പറയുന്നുവോ അവക്കു ബ്രഹ്മവിദ്യയല്ല ഗീതോപദേശത്തിൻെറ മുഖ്യോദ്ദേശമെന്നു പറയേണ്ടിവരും. എന്തെന്നാൽ, അവരുടെ വ്യാഖ്യാനപ്രകാരം ഇവിടെ ഉപദേശിക്കപ്പെട്ടിട്ടുള്ള ജ്ഞാനം അപ്പ്ണാദിവിഷയം മാത്രമാകുന്നു. അപ്പ്ണാദിയിൽ ബ്രഹ്മദൃഷ്ടി വെയ്ക്കേണ്ടതാകുന്നുവെന്ന ജ്ഞാനംകൊണ്ടു മോക്ഷം സിദ്ധിക്കുന്നതുമല്ല. ബ്രഹ്മംതന്നെയാണ് പ്രാപിക്കപ്പെടേണ്ടതെന്നും പറഞ്ഞിട്ടുണ്ട്. സമ്യദശ്നം കൂടാതെ മോക്ഷഫലത്തെ പ്രാപിക്കുന്നുവെന്നു പറയുന്നതു വിരുദ്ധവുമാകുന്നു.

ഈ വ്യാഖ്യാനം പ്രകൃതത്തിന്നു വിരോധമാകുന്നു. ഈ അദ്ധ്യായാരംഭത്തിൽ 'കമ്മണ്യകമ്മ യഃ പശ്യേൽ' (അ. ൪. ശ്ലോ. ൧൮) എന്നിങ്ങിനെ സമ്യദശ്നത്തെയാണാരംഭിക്കുന്നത്. അവസാനത്തിൽ സമ്യദശ്നത്തെത്തന്നെ ഉപസംഹരിക്കുന്നു. 'ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാൽ ജ്ഞാനയജ്ഞഃ പരന്തപ=ദ്രവ്യമയമായ യജ്ഞത്തേക്കാൾ ഹേ പരന്തപ, ജ്ഞാനയജ്ഞം ശ്രേഷ്ഠമാകുന്നു' (അ. ൪. ശ്ലോ. ൩൩), ജ്ഞാനം ലബ്ധ്വാ പരാം ശാന്തിം=ജ്ഞാനത്തെ ലഭിച്ചിട്ട് ഉൽകൃഷ്ടമായ മനസ്സമാധാനത്തെ പ്രാപിക്കുന്നു (അ. ൪. ശ്ലോ. ൩൯), എന്നിങ്ങിനെയുള്ള ശ്ലോകങ്ങളെക്കൊണ്ടു സമ്യദശ്നത്തെ സ്തുതിച്ചിട്ട് ഈ അദ്ധ്യായ

ത്തെ അവസാനിപ്പിക്കുന്നു. അങ്ങിനെയിരിക്കെ പ്രതിമാദിയിൽ വിഷ്ണുദൃഷ്ടിയെന്നപോലെ അപ്പണാദിയിൽ ബ്രഹ്മദൃഷ്ടിയെ വെയ്ക്കണം എന്നിങ്ങിനെ പ്രകൃതത്തെയെല്ലാം വിട്ടു പെട്ടെന്നു പറയുന്നതു യുക്തമല്ല. അതിനാൽ നാം വ്യാഖ്യാനിച്ചപ്രകാരംതന്നെയാണ് ഈ ശ്ലോകത്തിൻെറ അത്ഥം.

സമ്യഗ്ദശനത്തെ യജ്ഞമായി പറഞ്ഞതിൻെറശേഷം ഇപ്പോൾ ഇവിടെ അതിനെ സ്തുതിക്കുന്നതിന്നുവേണ്ടി അന്യയജ്ഞങ്ങളെ എടുത്തു പറയുന്നു:—

൨൫. ദൈവമേവാപരേ യജ്ഞം യോഗിനഃ പയ്യുപാസതേ
ബ്രഹ്മാഗ്നാവപരേ യജ്ഞം യജ്ഞേനൈവോപജുഹ്വതി.

അപരേ യോഗിനഃ=മററുചില കമ്മയോഗികൾ, ദൈവം ഏവ*=ഇന്ദ്രാദിദേവന്മാരെ ഉദ്ദേശിച്ചുതന്നെ, യജ്ഞം=യജ്ഞത്തെ, പയ്യുപാസതേ=ശ്രദ്ധയോടുകൂടി അനുഷ്ഠിക്കുന്നു. അപരേ=വേറെ ചില ജ്ഞാനയോഗികൾ, യജ്ഞേന ഏവ=മുൻപറയപ്പെട്ട ബ്രഹ്മാപ്പണം മുതലായ യജ്ഞമായ ഉപായത്താൽതന്നെ, യജ്ഞം=യജ്ഞത്തെ, ബ്രഹ്മാഗ്നൗ=ബ്രഹ്മരൂപമായ അഗ്നിയിൽ, ഉപജുഹ്വതി=ഹോമംചെയ്യുന്നു.

ചില കമ്മയോഗികൾ ഇന്ദ്രാദിദേവന്മാരെ ഉദ്ദേശിച്ചുതന്നെ യജ്ഞത്തെ ശ്രദ്ധയോടുകൂടി ചെയ്യുന്നു. മററു ചില ജ്ഞാനയോഗികൾ ബ്രഹ്മാപ്പണം മുതലായ യജ്ഞോപായത്താൽ യജ്ഞത്തെ (ആത്മാവിനെ) ബ്രഹ്മരൂപമായിരിക്കുന്ന അഗ്നിയിൽ ഹോമം ചെയ്യുന്നു. (യജ്ഞാദിസകലകമ്മങ്ങളെ നശിപ്പിക്കുന്നുവെന്നത്ഥം. ഇതാണ് ജ്ഞാനയജ്ഞം).

(ശം-ഭാ) ചില കമ്മികളായ യോഗികൾ ദേവപ്രീത്യത്ഥം ശ്രദ്ധയോടുകൂടി യജ്ഞം ചെയ്യുന്നു. മററുചില ബ്രഹ്മവിത്തുക്കൾ യജ്ഞരൂപമായിരിക്കുന്ന ആത്മാവിനെ ആത്മാവുകൊണ്ടു ബ്രഹ്മരൂപമായ അഗ്നിയിൽ ഹോമംചെയ്യുന്നു. ഇവിടെ യജ്ഞത്തിന്നുള്ള ആഹുതി യജ്ഞശബ്ദവാച്യമായ ആത്മാവുതന്നെയാകുന്നു. എന്തെന്നാൽ യജ്ഞം എന്നത് ആത്മാവിൻെറ പയ്യായശബ്ദങ്ങളിൽ ഒന്നാകുന്നു. ആ ആത്മാ പരമാത്ഥത്തിൽ പരബ്രഹ്മംതന്നെയാകുന്നു. പക്ഷേ ആത്മാ ബുദ്ധി മുതലായ ഉപാധികളോടു കൂടിയിരിക്കുന്നതിനാൽ തദ്ധമ്മങ്ങളെല്ലാം ആത്മാവിൽ ആരോപിക്കപ്പെട്ടിരിക്കുന്നു. അങ്ങിനെയിരിക്കുന്ന ആഹുതിരൂപമായ ആത്മാവിനെ ഉക്തലക്ഷണനായ ആത്മാവുകൊണ്ടു ബ്രഹ്മമാകുന്ന അഗ്നിയിൽ ഹോമംചെയ്യുന്നു. ബ്രഹ്മത്തെപ്പററി ശ്രുതികൾ ഇങ്ങിനെ പറയുന്നു:—'സത്യം ജ്ഞാനമനന്തം ബ്രഹ്മ=സത്യമായും ജ്ഞാനരൂപമായും അനന്തമായുമിരിക്കുന്ന ബ്രഹ്മം' (തൈ. ഉ. വ. ൧), 'വിജ്ഞാനമാനന്ദം ബ്രഹ്മ=വിജ്ഞാനവും ആനന്ദവുമായിരിക്കുന്ന ബ്രഹ്മം' (ബൃ. ഉ. ന. ൯. ൨൮), 'യൽ സാക്ഷാൽ അപരോക്ഷാൽ ബ്രഹ്മ, യ ആത്മാ സവ്വാന്തരഃ=സാക്ഷാൽ അപരോക്ഷമായും സവ്വപ്രാണികളുടെ ഉള്ളിൽ ആത്മാവായുമിരിക്കുന്ന ബ്രഹ്മം' (ബൃ. ഉ. ന. വ. ൧) അതു ദാഹം വിശപ്പ് മുതലായ സംസാരധമ്മരഹിതമായിരിക്കുന്നു. 'നേതി, നേതി=അതപ്രകാരമല്ല, അതിപ്രകാരമല്ല' (ബൃ. ഉ. ൪. ൪. ൨൨) എ

* (ശ്രീ) 'ഏവ'കാരംകൊണ്ട് ഇന്ദ്രാദിദേവന്മാരിൽ ബ്രഹ്മബുദ്ധിരാഹിത്യത്തെ കാണിക്കുന്നു.

ന്നിങ്ങിനെയുള്ള വാക്യപ്രകാരം അതു സർവ്വവിശേഷരഹിതവുമാകുന്നു. (ഒരു പ്രകാരത്തിലും അതിനെ ഗ്രഹിപ്പാൻ പാടില്ല എന്നാൎത്ഥം.)

ഉപാധിയോടുകൂടിയിരിക്കുന്ന ആത്മാവിന്നു നിരുപാധികമായ പരബ്രഹ്മസ്വരൂപത്തോടുള്ള ഐക്യത്തെ ദൎശിക്കുന്നതാണ് ആത്മാവിനെ ബ്രഹ്മത്തിൽ ഹോമിക്കുക എന്നതിന്റെ താൽപൎയ്യം. ബ്രഹ്മവുമാത്മാവുമൊന്നാണെന്നുള്ള ദൎശനത്തിൽ നിഷ്ഠയുള്ളവരും സന്ന്യാസികളുമായവർ ആ യജ്ഞത്തെയാണ് ചെയ്യുന്നത്. 'ബ്രഹ്മാൎപ്പണം' എന്നു തുടങ്ങിയ ശ്ലോകങ്ങളെക്കൊണ്ടു (൪. ൨൪) സമ്യഗ്ദൎശനലക്ഷണമായ യജ്ഞം ദൈവയജ്ഞം മുതലായവയോടുകൂടി പറയപ്പെട്ടു. അതു 'ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാൽ ജ്ഞാനയജ്ഞഃ പരന്തപ' (൪. ൩൩) എന്നിങ്ങിനെയുള്ള ശ്ലോകങ്ങളെക്കൊണ്ടു ജ്ഞാനയജ്ഞത്തെ സ്തുതിപ്പാൻ വേണ്ടിയാകുന്നു.

൨൬. ശ്രോത്രാദീനീന്ദ്രിയാണ്യന്യേ സംയമാഗ്നിഷു ജുഹ്വതി
ശബ്ദാദീൻ വിഷയാനന്യ ഇന്ദ്രിയാഗ്നിഷു ജുഹ്വതി.

അന്യേ=മററ ചില നൈഷ്ഠികബ്രഹ്മചാരികൾ, ശ്രോത്രാദീനി=ശ്രോത്രേന്ദ്രിയം മുതലായ, ഇന്ദ്രിയാണി=ഇന്ദ്രിയങ്ങളെ, സംയമാഗ്നിഷു*=സംയമരൂപമായിരിക്കുന്ന അഗ്നികളിൽ, ജുഹ്വതി=ഹോമം ചെയ്യുന്നു (പ്രകൎഷേണ ലയിപ്പിക്കുന്നു). അന്യേ=മററചില ഗൃഹസ്ഥന്മാർ, ശബ്ദാദീൻ=ശബ്ദം മുതലായ, വിഷയാൻ=വിഷയങ്ങളെ, ഇന്ദ്രിയാഗ്നിഷു= ഇന്ദ്രിയങ്ങളാകുന്ന അഗ്നികളിൽ, ജുഹ്വതി1=ഹോമംചെയ്യുന്നു.

ചിലർ ശ്രോത്രാദി ഇന്ദ്രിയങ്ങളെ സംയമമാകുന്ന അഗ്നികളിൽ ഹോമംചെയ്യുന്നു. മററു ചിലർ ശബ്ദം മുതലായ വിഷയങ്ങളെ ഇന്ദ്രിയങ്ങളാകുന്ന അഗ്നികളിൽ ഹോമംചെയ്യുന്നു.

(ശം_ഭാ) ചില യോഗികൾ ശ്രോത്രാദി ഇന്ദ്രിയങ്ങളെ സംയമമാകുന്ന അഗ്നികളിൽ ഹോമംചെയ്യുന്നു. ഇന്ദ്രിയങ്ങൾ അനേകമായിരിക്കുന്നതിനാലും അവയുടെ സംയമം വേറെ വേറെയായായിരിക്കുന്നതിനാലും ആണ് 'അഗ്നികൾ' എന്ന ബഹുവചനം—യോഗികൾ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ അടക്കുന്നുവെന്നു താൽപൎയ്യം. മററുചിലർ ശബ്ദാദിവിഷയങ്ങളെ ഇന്ദ്രിയങ്ങളാകുന്ന അഗ്നികളിൽ ഹോമംചെയ്യുന്നു. അവിരുദ്ധങ്ങളായ വിഷയങ്ങളിൽമാത്രം ഇന്ദ്രിയങ്ങളെ പ്രവൎത്തിപ്പിക്കുന്നത് ഒരു ഹോമമായി അവർ വിചാരിക്കുന്നുവെന്നാൎത്ഥം.

൨൭. സൎവ്വാണീന്ദ്രിയകൎമ്മാണി പ്രാണകൎമ്മാണി ചാപരേ.
ആത്മസംയമയോഗാഗ്നൌ ജുഹ്വതി ജ്ഞാനദീപിതേ.

---

* [ശ_സ] അതാത് ഇന്ദ്രിയങ്ങളെ അതാതു വിഷയങ്ങളിൽനിന്നു നിവൎത്തിപ്പിച്ചു സ്വസ്വസ്ഥാനത്തു നിൎത്തുന്നതു സംയമം. ഇന്ദ്രിയങ്ങൾ അനേകമാകയാൽ സംയമങ്ങൾ എന്നു പറയുന്നു. സംയമങ്ങളാകുന്ന അഗ്നികളിൽ എന്നൎത്ഥം.

1 (ശ്രീ) വിഷയഭോഗസമയത്തുകൂടി അതിസക്തിയില്ലാത്തവരായി അഗ്നിയായി കല്പിക്കപ്പെട്ടിട്ടുള്ള ഇന്ദ്രിയങ്ങളിൽ ഹവിസ്സായി കല്പിക്കപ്പെട്ട വിഷയങ്ങളെ ഹോമിക്കുന്നുവെന്നൎത്ഥം.

അപരേ=വേറെ ചില ധ്യാനനിഷ്ഠന്മാർ, സർവ്വാണി ഇന്ദ്രിയകർമ്മാണി=സകല ജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയവ്യാപാരങ്ങളേയും, പ്രാണകർമ്മാണി*=പ്രാണവായു മുതലായ പത്തു വായുക്കളുടെ വ്യാപാരങ്ങളേയും, ജ്ഞാനദീപിതേ=ആത്മവിഷയമായ ജ്ഞാനംകൊണ്ടു ജ്വലിക്കുന്നതായ, ആത്മസംയമയോഗാഗ്നൌ[1]=ആത്മാവിൽ ധ്യാനൈകാഗ്ര്യമായ യോഗമെന്ന അഗ്നിയിൽ, ജുഹ്വതി=ഹോമംചെയ്യുന്നു.

വേറെ ചില ധ്യാനനിഷ്ഠന്മാർ ജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളേയും, പ്രാണവായു മുതലായ പത്തു വായുക്കളുടെ വ്യാപാരങ്ങളേയും ആത്മവിഷയകമായ ജ്ഞാനംകൊണ്ടു ജ്വലിക്കുന്നതായ ആത്മസംയമയോഗമെന്ന അഗ്നിയിൽ ഹോമംചെയ്യുന്നു.

(ശം-ഭാ) ജ്ഞാനദീപിതേ=എണ്ണകൊണ്ടു ദീപം എന്നപോലെ വിവേകവിജ്ഞാനംകൊണ്ടു ജ്വലിക്കുന്ന; ആത്മസംയമയോഗാഗ്നൌ=ആത്മാവിൽ സംയമമാകുന്ന യോഗം ആത്മസംയമയോഗം, അതാകുന്ന അഗ്നിയിൽ; പ്രാണകർമ്മങ്ങൾ=അധ്യാത്മികമായിരിക്കുന്ന പ്രാണവായുവിന്റെ കർമ്മങ്ങൾ—ആകുഞ്ചനം, പ്രസാരണം മുതലായ വ്യാപാരങ്ങൾ എന്നർത്ഥം.

(ആ) ഇന്ദ്രിയങ്ങളുടേയും പ്രാണങ്ങളുടേയും സകലവ്യാപാരങ്ങളേയും അടക്കി ആത്മാവിൽ ചിത്തസമാധാനത്തെ ചെയ്യുന്നുവെന്നു താൽപര്യം.

൨൮. ദ്രവ്യയജ്ഞാസ്തപോയജ്ഞാ യോഗയജ്ഞാസ്തഥാപരേ
സ്വാധ്യായജ്ഞാനയജ്ഞാശ്ച യതയഃ സംശിതവ്രതാഃ.

അപരേ=വേറെ ചിലർ, ദ്രവ്യയജ്ഞാഃ[2]=സൽപാത്രത്തിൽ ദ്രവ്യദാനംതന്നെ യജ്ഞമായി അനുഷ്ഠിക്കുന്നവർ, (അപരേ)=വേറെ ചിലർ, തപോയജ്ഞാഃ=കൃഛ്റചാന്ദ്രായണാദിതപസ്സിനെത്തന്നെ യജ്ഞമായി അനുഷ്ഠിക്കുന്നവർ, (അപരേ)=മററു ചിലർ, യോഗയജ്ഞാഃ=ചിത്തവൃത്തിനിരോധലക്ഷണമായിരിക്കുന്ന സമാധിയെ യജ്ഞമായി ചെയ്യുന്നവർ, (അപരേ) തഥാ=അപ്രകാരംതന്നെ മററുചിലർ, സ്വാധ്യായജ്ഞാനയജ്ഞാഃ ച=വേദശാസ്ത്രങ്ങളെ പാരായണം ചെയ്യുക, അവയുടെ അർത്ഥവിചാരം ചെയ്യുക ഇവയെ യജ്ഞമാ

---

* (ശ്രീ) ദശപ്രാണങ്ങൾ ഏതെല്ലാമെന്നും അവയുടെ വ്യാപാരങ്ങൾ എന്തെല്ലാമെന്നും പറയുന്നു:—൧ പ്രാണവായു. അകത്തേയ്ക്കു ശ്വാസം വലിക്കുന്നത് അതിന്റെ കർമ്മം. ൨ അപാനവായു. പുറത്തേയ്ക്കു ശ്വാസം വിടുന്നത് അതിന്റെ കർമ്മം. ൩ വ്യാനൻ. വ്യായാമാകുഞ്ചനപ്രസാരണാദികൾ (ദേഹത്തിലുള്ള സകലചേഷ്ടകളും വ്യാനവായുവിന്റെ കർമ്മമാകുന്നു). ൪. സമാനവായു. വിവിധവർണ്ണഭേദങ്ങളെ ഗ്രഹിപ്പിക്കുന്നത് അതിന്റെ കർമ്മം. ൫. ഉദാനവായു. ദേഹസ്ഥമായിരിക്കുന്ന വായുവിന്റെ മേല്പോട്ടുള്ള ഗതിയെ ഉണ്ടാക്കിത്തീർക്കുന്നത് അതിന്റെ കർമ്മം, വാക്ക് മുതലായത്. ൬. നാഗം. തേട്ടുക മുതലായത് അതിന്റെ കർമ്മം. ൭. കൂർമ്മം. കണ്ണുമിഴിക്കുക എന്നത് അതിന്റെ വ്യാപാരം. ൮. കൃകരം. വിശപ്പിനെ ഉണ്ടാക്കിത്തീർക്കുന്നത് അതിന്റെ വ്യാപാരം. ൯. ദേവദത്തൻ. ദേഹം വലിയുക കോട്ടുവായയിടുക മുതലായത് അതിന്റെ വ്യാപാരം. ൧൦. ധനഞ്ജയൻ. മരിച്ചാലും ദേഹത്തെ വിട്ടുപിരിയാതെ ഇരിക്കുന്ന ഒരു വായുവിശേഷം.

[ശ-സ] 1 സ്വസ്വരൂപമായ ആത്മാവിൽ മനോനിരോധം (=സമാധി) ആത്മസംയമയോഗം, അതാകുന്ന അഗ്നിയിൽ.

2 സൽപാത്രങ്ങളിൽ നിയമേന ശ്രദ്ധയോടുകൂടി ദ്രവ്യത്തെ ദാനംചെയ്യുന്നതുതന്നെയാണ് ഞങ്ങളുടെ യജ്ഞം എന്നു വിചാരിച്ച് അനുഷ്ഠിക്കുന്നവർ.

യി ചെയ്യുന്നവർ, യതയഃ=ഇപ്രകാരം (മോക്ഷാൎത്ഥം) പ്രയത്നംചെയ്യുന്നവർ, സംശിതവ്രതാഃ=(സ്വസ്വനിഷ്ഠയിൽ) നല്ലവണ്ണം തീക്ഷ്ണീകൃതമായ നിയമത്തോടുകൂടിയവരാകുന്നു.

ചിലർ ദ്രവ്യദാനത്തെ യജ്ഞമായി ചെയ്യുന്നു; മററു ചിലർ തപസ്സിനെ യജ്ഞമായി അനുഷ്ഠിക്കുന്നു. വേറെ ചിലർ യോഗത്തേയും, അപ്രകാരംതന്നെ പിന്നെ ചിലർ വേദാദ്ധ്യയനം അവയുടെ അൎത്ഥവിചാരം ഇവയേയും, യജ്ഞമായി ചെയ്യുന്നു. ഇങ്ങിനെ (മോക്ഷാൎത്ഥം) പ്രയത്നം ചെയ്യുന്നവർ അവരവരുടെ നിഷ്ഠയിൽ തീക്ഷ്ണീകൃതമായ (മൂച്ചകൂട്ടിയ) വ്രതത്തോടുകൂടിയവരാകുന്നു.

(ശം-ഭാ) ദ്രവ്യയജ്ഞാഃ=സൽപാത്രങ്ങൾക്കു യജ്ഞബുദ്ധിയോടുകൂടി ദ്രവ്യദാനത്തെ ചെയ്യുന്നവർ. തപോയജ്ഞാഃ=യജ്ഞബുദ്ധിയോടുകൂടി തപസ്സു ചെയ്യുന്നവർ. യോഗയജ്ഞാഃ=പ്രാണായാമം പ്രത്യാഹാരം മുതലായ * ലക്ഷണങ്ങളോടുകൂടിയ യോഗമാകുന്ന യജ്ഞത്തെ ചെയ്യുന്നവർ. സ്വാദ്ധ്യായജ്ഞാനയജ്ഞാഃ=ഋക് മുതലായ വേദങ്ങളുടെ അഭ്യാസമാകുന്ന യജ്ഞം സ്വാദ്ധ്യായയജ്ഞം; ശാസ്ത്രാൎത്ഥപരിജ്ഞാനം ജ്ഞാനയജ്ഞം; ഇവയെ ചെയ്യുന്നവർ എന്നൎത്ഥം. യതയഃ=യതനശീലന്മാർ, പ്രയത്നശീലന്മാർ. ശേഷം സ്പഷ്ടം.

അതിന്നും പുറമെ—

൨൯. അപാനേ ജുഹ്വതി പ്രാണം പ്രാണേപാനം തഥാപരേ
പ്രാണാപാനഗതീ രുദ്ധ്വാ പ്രാണായാമപരായണാഃ.

പ്രാണായാമപരായണാഃ=പ്രാണായാമം ചെയ്യുന്നവരായ, അപരേ=വേറെ ചില മുമുക്ഷുക്കൾ, പ്രാണാപാനഗതീ=പ്രാണാപാനവായുക്കളുടെ ഗതികളെ, രുദ്ധ്വാ=അടക്കീട്ട്, അപാനേ=അപാനവായുവിൽ, പ്രാണം=പ്രാണവായുവിനേയും, തഥാ=അപ്രകാരംതന്നെ, പ്രാണേ=പ്രാണവായുവിൽ, അപാനം=അപാനവായുവിനേയും, ജുഹ്വതി=ഹോമംചെയ്യുന്നു.

പ്രാണായാമം ചെയ്യുന്നവരായ വേറെ ചിലർ പ്രാണാപാനവായുക്കളുടെ ഗതികളെ അടക്കീട്ട്, അപാനവായുവിൽ പ്രാണവായുവിനേയും, പ്രാണവായുവിൽ അപാനവായുവിനേയും ഹോമം ചെയ്യുന്നു.

(ശം-ഭാ) ചിലർ അപാനവൃത്തിയിൽ പ്രാണനെ ഹോമിക്കുന്നു—പൂരകമെന്ന പ്രാണായാമത്തെ ചെയ്യുന്നുവെന്നൎത്ഥം. മററു ചിലർ പ്രാണവായുവിൽ അപാനവായുവിനെ ഹോമിക്കുന്നു—രേചകമെന്ന പ്രാണായാമത്തെ ചെയ്യുന്നു. അപ്രകാരംതന്നെ പ്രാണായാമതൽപരന്മാരായ വേറെ ചിലർ, വായയിൽക്കൂടിയും മൂക്കിൽക്കൂടിയുമുള്ള വായുവിന്റെ പുറത്തേയ്ക്കുള്ള ഗതിയേയും തദ്വിപരീതമായി അതിന്റെ അകത്തേയ്ക്കുള്ള ഗതിയേയുമടക്കി കുംഭകമെന്ന പ്രാണായാമത്തെ ചെയ്യുന്നു.

(ശ്രീ) അധോവൃത്തിയായ അപാനവായുവിൽ ഊൎദ്ധ്വവൃത്തിയായ പ്രാണനെ പൂരകേണ ഹോമിക്കുന്നു; പൂരകകാലത്തിൽ പ്രാണവായുവിനെ അപാനവായുവിനോടുകൂട്ടി ഒന്നാക്കിത്തീൎക്കുന്നു എന്നു

* (ആ) പ്രാണായാമം പ്രത്യാഹാരം മുതലായ എന്നു പറഞ്ഞതുകൊണ്ടു യമം, നിയമം, ആസനം, ധ്യാനം, ധാരണ, സമാധി എന്നിവയുംകൂടി ഗ്രഹിക്കപ്പെടേണ്ടതാകുന്നു.

താൽപര്യം. അപ്രകാരംതന്നെ കുംഭകംകൊണ്ടു പ്രാണാപാനവായുക്കളുടെ ഊൎദ്ധ്വാധോഗതികളെ അടക്കീട്ടു രേചകകാലത്തിൽ അപാനവായുവിനെ പ്രാണവായുവിൽ ഹോമിക്കുന്നു—രേചകകാലത്തിൽ അപാനവായുവിനെ പ്രാണവായുവിനോടുകൂട്ടി ഒന്നാക്കിത്തീൎക്കുന്നു. ഇപ്രകാരം പൂരകകുംഭകരേചകങ്ങളെക്കൊണ്ടു മററുചില മുമുക്ഷുക്കൾ പ്രാണായാമതൽപരന്മാരാകുന്നുവെന്നൎത്ഥം.

മൂക്കുകൊണ്ടു ശ്വാസത്തെ ഉള്ളിലേയ്ക്കു വലിക്കുന്നതു പൂരകം. അങ്ങിനെ ഉള്ളിലേയ്ക്കു വലിച്ച ശ്വാസത്തെ ഉള്ളിൽതന്നെ നിൎത്തുന്നതു (അടക്കുന്നത്) കുംഭകം. അങ്ങിനെ അടക്കിയിരിക്കുന്ന ശ്വാസത്തെ ക്രമേണയായി പുറത്തേയ്ക്കു വിടുന്നതു രേചകം. പൂരകകാലത്തിൽ ഒരു മൂക്കുകൊണ്ടു ശ്വാസത്തെ അകത്തേയ്ക്കു വലിക്കുന്നു. രേചകകാലത്തിൽ മററെ മൂക്കുകൊണ്ടു ശ്വാസത്തെ പുറത്തേയ്ക്കു വിടുന്നു. ഇപ്രകാരം ശ്വാസത്തെ അകത്തേയ്ക്കു വലിക്കുകയും പുറത്തേയ്ക്കു വിടുകയും ചെയ്യുന്നതിൽ 'ഹംസഃ സോഹം' എന്ന അനുലോമപ്രതിലോമമായി (നേരേയും കീഴ്മേലും ആയി) പ്രകാശിക്കുന്ന അജപാമന്ത്രംകൊണ്ടു 'തൽ ത്വമസി' എന്ന മഹാവാക്യപ്രകാരം പറയപ്പെട്ടിട്ടുള്ള ജീവാത്മപരമാത്മൈക്യത്തെ പിന്നേയും പിന്നേയും ചിന്തിക്കുന്നവരായിരിക്കുന്നുവെന്നൎത്ഥം. ഇതിന്നു പ്രമാണം—

'സകാരേണ ബഹിൎയ്യാതി ഹകാരേണ വിശേൽ പുനഃ
പ്രാണസ്തത്ര സ ഏവാഹമഹം സ ഇതി ചിന്തയേൽ.'

൩൦. അപരേ നിയതാഹാരാഃ പ്രാണാൻ പ്രാണേഷു ജുഹ്വതി
സൎവ്വേപ്യേതേ യജ്ഞവിദോ യജ്ഞക്ഷപിതകല്മഷാഃ.

അപരേ=ചിലർ, നിയതാഹാരാഃ (സന്തഃ)=മിതമായ ആഹാരം ചെയ്തുകൊണ്ട്, പ്രാണാൻ=ഇന്ദ്രിയങ്ങളുടെ വ്യാപാരങ്ങളെ (അന്തൎവ്വായുക്കളെ), പ്രാണേഷു*=അധീനമായ ഇന്ദ്രിയങ്ങളിൽ (വായുഭേദങ്ങളിൽ), ജുഹ്വതി1=ഹോമം ചെയ്യുന്നു. ഏതേ സൎവ്വേ അപി=ഇവർ എല്ലാവരും, യജ്ഞവിദഃ=യജ്ഞത്തെ അറിഞ്ഞവരും, യജ്ഞക്ഷപിതകല്മഷാഃ=യജ്ഞങ്ങളെക്കൊണ്ടു പാപത്തെ നശിപ്പിച്ചിട്ടുള്ളവരുമാകുന്നു.

ചിലർ മിതമായ ആഹാരംചെയ്തുകൊണ്ട് ഇന്ദ്രിയവ്യാപാരങ്ങളെ വശത്തായ ഇന്ദ്രിയങ്ങളിൽ ഹോമം ചെയ്യുന്നു. ഇവരെല്ലാവരും യജ്ഞത്തെ അറിഞ്ഞിരിക്കുന്നവരും, യജ്ഞംകൊണ്ടു പാപത്തെ നശിപ്പിച്ചിരിക്കുന്നവരുമാകുന്നു.

(ശം—ഭാ) നിയതാഹാരാഃ=പരിമിതമായ ആഹാരത്തോടുകൂടിയവർ. പ്രാണാൻ പ്രാണേഷു ജുഹ്വതി=ഏതേതു വായുവിനെ അടക്കുന്നുവോ അതാതിൽ മററുള്ള വായുക്കളെ ഹോമിക്കുന്നു—അതിൽ മററുള്ളവ ലയിച്ചിരിക്കുന്നപോലെയാകുന്നുവെന്നൎത്ഥം. ശേഷം സ്പഷ്ടം.

(ശ്രീ) നിയതാഹാരാഃ—മിതമായ ആഹാരത്തെ ചെയ്യുന്നവർ എന്നുവെച്ചാൽ, ഒരുവന്നു തന്റെ വയറു നിറപ്പാൻ എത്ര ആഹാരം വേണമോ അതിനെ നാലു ഭാഗമാക്കി, രണ്ടു ഭാഗം അന്നാദികളെക്കൊണ്ടും ഒരു ഭാഗം ജലംകൊണ്ടും നിറച്ച്, ശേഷം ഒരു ഭാഗം വായുസഞ്ചാരത്തിന്നായി കഴിച്ചിടുകയും വേണം. ഇപ്രകാരം ഭക്ഷിക്കുന്നവർതന്നെ മിതമായ ആഹാരത്തെ ചെയ്യുന്നവർ. ഇതിന്നു പ്രമാണം—

---

* (ശ്രീ) കുംഭകംകൊണ്ടു സൎവ്വപ്രാണങ്ങളും ഏകീഭവിക്കുന്നുവെന്നൎത്ഥം. ഇതിനെപ്പററി യോഗശാസ്ത്രത്തിൽ ഇങ്ങിനെ പറയുന്നു:—

യഥാ യഥാ സദാഭ്യാസാന്മനസഃ സ്ഥിരതാ ഭവേൽ
വായുവാക്കായദൃഷ്ടീനാം സ്ഥിരതാ ച തഥാ തഥാ.

1 (ആ) 'പരിമിതമായ' എന്ന വിശേഷണംകൊണ്ടു ഹിതമായും പവിത്രമായുമുള്ള ആഹാരമെന്നുംകൂടി ധരിക്കേണ്ടതാകുന്നു.

'ദ്വൌ ഭാഗൌ പൂരയേദന്നൈർജ്ജലേനൈകം പ്രപൂരയേൽ
മാരുതസ്യ പ്രചാരാൎത്ഥം ചതുൎത്ഥമവശേഷയേൽ'.

മുൻ പറയപ്പെട്ട യജ്ഞങ്ങളെ ചെയ്തിട്ട്—

൩൧. യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം
നായം ലോകോസ്ത്യയജ്ഞസ്യ കുതോന്യഃ കുരുസത്തമ.

യജ്ഞശിഷ്ടാമൃതഭുജഃ*=യജ്ഞങ്ങളെ ചെയ്തതിന്റെ ശേഷമുള്ള കാലത്തിൽ വിധിപ്രകാരമുള്ള അമൃതരൂപമായ അന്നത്തെ ഭുജിക്കുന്നവർ, സനാതനം ബ്രഹ്മ=നിത്യമായ ബ്രഹ്മത്തെ, യാന്തി=(ജ്ഞാനദ്വാരേണ) പ്രാപിക്കുന്നു. ഹേ കുരുസത്തമ=അല്ലയോ കുരുവംശശ്രേഷ്ഠ, അയജ്ഞസ്യ=യജ്ഞം ചെയ്യാത്തവന്ന്, അയം ലോകഃ=ഈ (അല്പസുഖമുള്ള മനുഷ്യ) ലോകംകൂടിയും, ന അസ്തി=കിട്ടുകയില്ല. അന്യഃ=(ബഹുസുഖമുള്ള സ്വൎഗ്ഗാദി) മററ ലോകങ്ങൾ, കുതഃ=എവിടെ.

യജ്ഞങ്ങളെ ചെയ്തതിന്റെ ശേഷമുള്ള കാലത്തിൽ അമൃതതുല്യമായ അന്നത്തെ ഭുജിക്കുന്നവർ ശാശ്വതബ്രഹ്മത്തെ (ജ്ഞാനദ്വാരേണ) പ്രാപിക്കുന്നു. അല്ലയോ കുരുസത്തമ, യജ്ഞംചെയ്യാത്തവന്ന് ഈ (അല്പസുഖത്തോടു കൂടിയ) മനുഷ്യലോകംതന്നെയില്ല. (അപ്പോൾ പിന്നെ ബഹുസുഖത്തോടുകൂടിയ സ്വൎഗ്ഗാദി) അന്യലോകങ്ങൾ എവിടെ? (എങ്ങിനെ സിദ്ധിക്കും?)

(ശം-ഭാ) മുൻപറയപ്പെട്ടപ്രകാരമുള്ള യജ്ഞങ്ങളെ ചെയ്തതിന്റെശേഷം ഉള്ള കാലത്തിൽ അമൃതതുല്യമായ വിഹിതാന്നത്തെ ഭുജിക്കുന്നവർ ചിരന്തനമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. യജ്ഞശിഷ്ടാമൃതഭുക്ക് മോക്ഷത്തെ ഇച്ഛിക്കുന്നവനാണെങ്കിൽ കാലക്രമംകൊണ്ടു മാത്രമേ അവൻ ശാശ്വതബ്രഹ്മത്തെ പ്രാപിക്കുകയുള്ളുവെന്നു ധരിക്കേണ്ടതാകുന്നു. മുൻപറയപ്പെട്ട യജ്ഞങ്ങളിൽ ഒന്നിനെയെങ്കിലും ചെയ്യാത്ത അയജ്ഞന്നു സൎവ്വപ്രാണികൾക്കും സാധാരണമായിരിക്കുന്ന ഈ ലോകം കൂടിയില്ല. അപ്പോൾ പിന്നെ വിശിഷ്ടസാധനസാദ്ധ്യങ്ങളായ അന്യലോകങ്ങളെ അവനെങ്ങിനെ പ്രാപിക്കും?

(ശ്രീ) ജ്ഞാനയജ്ഞത്തെ സ്തുതിപ്പാൻവേണ്ടി ഇതേവരെ പറയപ്പെട്ട യജ്ഞങ്ങളെ എല്ലാം ഉപസംഹരിക്കുന്നു:—

൩൨. ഏവം ബഹുവിധാ യജ്ഞാ വിതതാ ബ്രഹ്മണോ മുഖേ
കൎമ്മജാൻ വിദ്ധി താൻ സൎവാനേവം ജ്ഞാത്വാ വിമോക്ഷ്യസേ.

ഏവം=ഇപ്രകാരം, ബഹുവിധാഃ=അനേകവിധമായ, യജ്ഞാഃ=യജ്ഞങ്ങൾ, ബ്രഹ്മണഃ മുഖേ=വേദമുഖത്തിൽ, വിതതാഃ=വിവരിച്ചു പറയപ്പെട്ടിരിക്കുന്നു. സൎവ്വാൻ താൻ=അവയെ എല്ലാം (ആ സൎവ്വയജ്ഞങ്ങളേയും), കൎമ്മജാൻ=ദേഹം, വാക്ക്, മനസ്സ് ഇവയുടെ പ്രവൃത്തിയായ കൎമ്മത്തിൽനിന്ന് ഉണ്ടായവയെന്ന്, വിദ്ധി=അറിഞ്ഞാലും. ഏവം=ഈ വിധം, ജ്ഞാത്വാ=അറിഞ്ഞ്, വിമോക്ഷ്യസേ=(ജ്ഞാനനിഷ്ഠനായിട്ട്) സംസാരബന്ധത്തിൽനിന്നു നീ മുക്തനായി ഭവിക്കും.

* [ശ്രു-സ] നിത്യനൈമിത്തികം മുതലായ യജ്ഞങ്ങളെ (ഹോമാദികൾ, വൈശ്വദേവം, ബലിഹരണം, സ്വാമിനിവേദനം, അതിഥിപൂജ മുതലായവയെ) ചെയ്ത് തച്ഛിഷ്ടമായ അമൃതതുല്യമായ അന്നത്തെ ഭുജിക്കുന്നവർ.

ഇപ്രകാരമുള്ള അനേകവിധമായ യജ്ഞങ്ങൾ വേദത്തിൽ വിവരിച്ചു പറയപ്പെട്ടിട്ടുണ്ട്. എങ്കിലും അവയെല്ലാം മനോവാക്കായങ്ങളുടെ വ്യാപാരരൂപമായ കർമ്മത്തിൽനിന്നുണ്ടായവയാണെന്ന് അറിഞ്ഞാലും. ഇങ്ങിനെ അറിഞ്ഞ് നീ (ജ്ഞാനനിഷ്ഠനായിട്ട്) സംസാരബന്ധത്തിൽനിന്നു മുക്തനായി ഭവിക്കും.

(ശം-ഭാ) മുമ്പറയപ്പെട്ടപ്രകാരമുള്ള അനേകവിധമായ യജ്ഞങ്ങൾ വേദദ്വാരത്തിങ്കൽ വിസ്തരിക്കപ്പെട്ടിട്ടുണ്ട്—വേദമുഖേന അറിയപ്പെടുന്നുവെന്നർത്ഥം. 'വാചി ഹി പ്രാണം ജുഹുമഃ=ഞങ്ങൾ പ്രാണനെ വാക്കിൽ ഹോമിക്കുന്നു' എന്നു മുതലായ ശ്രുതിവാക്യങ്ങളിൽനിന്ന് ആ വക യജ്ഞങ്ങൾ അറിയപ്പെടുന്നുവെന്നു താൽപര്യം. അവയെല്ലാം അനാത്മാവിൽനിന്നുണ്ടായതാണെന്നറിയണം—എല്ലാം മനോവാക്കായകർമ്മങ്ങളിൽനിന്നുത്ഭവിച്ചവയാണെന്നറിയണം. എന്തുകൊണ്ടെന്നാൽ, ആത്മാ നിർവ്യാപാരനാകുന്നു. "ഇതൊന്നും എൻെറ വ്യാപാരമല്ല, ഞാൻ നിർവ്യാപാരനാണ്, ഉദാസീനനാണ്" എന്നിങ്ങിനെ നീ അറിഞ്ഞിട്ട് (സ്വാനുഭവപ്പെടുത്തുന്നുവെങ്കിൽ) അപ്രകാരമുള്ള സമ്യഗ്ദർശനംകൊണ്ട് നീ അശുഭത്തിൽനിന്നു മോചിക്കും—സംസാരബന്ധനത്തിൽനിന്നു മോചിക്കും എന്നർത്ഥം.

'ബ്രഹ്മാർപ്പണം' എന്നു തുടങ്ങിയ ശ്ലോകങ്ങളെക്കൊണ്ടു സമ്യഗ്ദർശനം യജ്ഞമായി പറയപ്പെട്ടു. പലവിധയജ്ഞങ്ങളും ഉപദേശിക്കപ്പെട്ടു. ആ വക യജ്ഞങ്ങളെല്ലാം ഓരോ കാര്യസിദ്ധിക്കുവേണ്ടിയുള്ള സാധനങ്ങളാകയാൽ അവയെ അപേക്ഷിച്ച് ജ്ഞാനയജ്ഞം (എത്രയോ ഉൽകൃഷ്ടമാണെന്ന്) ഇവിടെ സ്തുതിക്കപ്പെടുന്നു:—

൩൩. ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാൽ ജ്ഞാനയജ്ഞഃ പരന്തപ
സർവം കർമ്മാഖിലം പാർത്ഥ ജ്ഞാനേ പരിസമാപ്യതേ.

ഹേ പരന്തപ=അല്ലയോ ശത്രുതാപന, ദ്രവ്യമയാൽ=ദ്രവ്യങ്ങളെക്കൊണ്ടു ചെയ്യപ്പെടുന്ന, യജ്ഞാൽ=യജ്ഞത്തേക്കാൾ, ജ്ഞാനയജ്ഞഃ=ജ്ഞാനമാകുന്ന യജ്ഞം, ശ്രേയാൻ=ശ്രേഷ്ഠമാകുന്നു. ഹേ പാർത്ഥ=അല്ലയോ പാർത്ഥ, സർവ്വം കർമ്മ=(ഈശ്വരാർപ്പണമായി ചെയ്യപ്പെടുന്ന) സകലകർമ്മങ്ങളും, അഖിലം=ഫലസഹിതം, ജ്ഞാനേ=(ബ്രഹ്മ) ജ്ഞാനത്തിൽ പരിസമാപ്യതേ=അന്തർഭവിക്കുന്നു.

ഹേ പരന്തപ, ദ്രവ്യങ്ങളെക്കൊണ്ടു ചെയ്യപ്പെടുന്ന യജ്ഞത്തേക്കാൾ ജ്ഞാനമാകുന്ന യജ്ഞം ശ്രേഷ്ഠമാകുന്നു. അല്ലയോ പാർത്ഥ, സകലകർമ്മങ്ങളും ഫലസഹിതം ബ്രഹ്മജ്ഞാനത്തിൽ അന്തർഭവിക്കുന്നു.

(ശം-ഭാ) ദ്രവ്യസാധനങ്ങളെക്കൊണ്ടു സാധ്യമായ യജ്ഞത്തേക്കാൾ ജ്ഞാനയജ്ഞം ശ്രേഷ്ഠമാകുന്നു. എന്തെന്നാൽ, ദ്രവ്യമയമായ യജ്ഞം ഫലത്തെ ഉണ്ടാക്കുന്നു. ജ്ഞാനയജ്ഞം ഫലത്തെ ഉണ്ടാക്കുന്നില്ല. അതിനാൽ ജ്ഞാനയജ്ഞം ശ്രേഷ്ഠമാകുന്നു. എങ്ങിനെയെന്നാൽ, സർവ്വതഃസംപ്ലുതോദകസ്ഥാനീയമായും മോക്ഷസാധനമായുമിരിക്കുന്ന ജ്ഞാനത്തിൽ സകലകർമ്മങ്ങളും അന്തർഭവിക്കുന്നു. ഇതിന്നു ശ്രുതി—'യഥാ കൃതായവിജിതായാധരേയാഃ സംയന്ത്യേവ

മേനം സവ്വം തദഭിസമേതി യൽകിഞ്ചിൽ പ്രജാഃ സാധു കുവ്ന്തി യസ്തദ്വേദ യൽ സ വേദ=(ചതുരായകം എന്ന ചൂതുകളിയിൽ) ചതുരംഗമായ കൃതം എന്ന പേരായ ജയംകൊണ്ട് ഒന്നും രണ്ടും മൂന്നും അംഗങ്ങളോടുകൂടിയ കലി, ദ്വാപരം, ത്രേത, എന്ന പേരായ ജയങ്ങളും (അവ ചതുരംഗത്തിൽ ഉൾപ്പെട്ടിരിക്കുന്നതിനാൽ) സിദ്ധിക്കുന്നതുപോലെ [1] ജനങ്ങൾ എന്തെല്ലാം പുണ്യകമ്മങ്ങൾ ചെയ്യുന്നുവോ അവയെല്ലാം രൈക്വൻ [2] അറിഞ്ഞിട്ടുള്ള തത്ത്വത്തെ അറിഞ്ഞ വിദ്വാനെ പ്രാപിക്കുന്നു' (അവനിൽ അന്തഭവിക്കുന്നുവെന്നത്ഥം). (ഛാ. ഉ. ൪. ഖ. ൪.)

എന്നാൽ ഈ വിശിഷ്ടമായ ജ്ഞാനത്തെ എങ്ങിനെ പ്രാപിക്കുന്നു? പറയുന്നു:—

൩൪. തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനസ്തത്ത്വദശിനഃ.

തൽ=ആ ജ്ഞാനത്തെ, പ്രണിപാതേന=സാഷ്ടാംഗനമസ്കാരംകൊണ്ടും, പരിപ്രശ്നേന=എനിക്ക് ഈ സംസാരം എവിടെനിന്നുണ്ടായി, ഞാൻ അതിൽനിന്ന് എങ്ങിനെ നിവത്തിക്കും എന്നിങ്ങിനെയുള്ള ചോദ്യംകൊണ്ടും, സേവയാ=ഗുരുശുശ്രൂഷകൊണ്ടും, വിദ്ധി=അറിഞ്ഞാലും, (പ്രാപിച്ചാലും). തത്ത്വദശിനഃ=(ആത്മ) തത്ത്വത്തെ അറിഞ്ഞിരിക്കുന്ന (അപരോക്ഷാനുഭവസമ്പന്നന്മാരായ), ജ്ഞാനിനഃ=ബ്രഹ്മജ്ഞാനികൾ, (ശാസ്ത്രജ്ഞന്മാർ), ജ്ഞാനം=ജ്ഞാനത്തെ, തേ=നിനക്ക്, ഉപദേക്ഷ്യന്തി=ഉപദേശിക്കും.

ആ ജ്ഞാനത്തെ നീ, (ജ്ഞാനികൾക്കായിക്കൊണ്ടുള്ള) സാഷ്ടാംഗനമസ്കാരംകൊണ്ടും, ഗുരുശുശ്രൂഷകൊണ്ടും, വഴിയായിട്ടുള്ള ചോദ്യങ്ങൾകൊണ്ടും, അറിഞ്ഞാലും. ആത്മതത്ത്വത്തെ അറിഞ്ഞിരിക്കുന്ന ജ്ഞാനികൾ അതിനെ നിനക്കുപദേശിച്ചുതരും.

(ശം-ഭാ) അതെങ്ങിനെ സിദ്ധിക്കപ്പെടുമെന്നറിഞ്ഞാലും. ആചായ്യന്മാരുടെ അടുക്കൽ ചെന്നു സാഷ്ടാംഗനമസ്കാരം ചെയ്യണം. പിന്നെ അവരോടു ബന്ധത്തിന്നു കാരണമെന്താണെന്നും, മോക്ഷത്തിന്നു വഴിയെന്താണെന്നും, വിദ്യ എന്താണെന്നും, അവിദ്യ എന്താണെന്നും, മററും ചോദിക്കണം. അവക്കു വേണ്ടുന്ന ശുശ്രൂഷകൾ ചെയ്യണം. ഇപ്രകാരം ശ്രദ്ധാഭക്തികളെക്കൊണ്ടു സന്തുഷ്ടന്മാരായിട്ട് തത്ത്വദശികളായിരിക്കുന്ന ആത്മജ്ഞാനികൾ നിനക്കു മുമ്പറയപ്പെട്ട ജ്ഞാനത്തെ ഉപദേശിച്ചുതരും. ജ്ഞാനികളാണെങ്കിലും ചിലർ മാത്രമേ സ്വാനുഭവമുള്ളവരാവുകയുള്ളു. അതിനാലാണ് 'തത്ത്വദശിനഃ' എന്ന വിശേഷണം. ആരാണ് സമ്യഗ്ദശികളായിട്ടുള്ളത് അവരുപ

1. ചതുരായകം എന്ന ചൂതുകളി അന്നത്തെ കാലത്ത് പ്രസിദ്ധമായിരിക്കുന്നതിനാലായിരിക്കാം ഇവിടെ അതിനെ ഉദാഹരിച്ചത്. ഒരു വലിയ സംഖ്യയിൽ അതിൽ താഴേയുള്ള സംഖ്യകൾ ഉൾപ്പെടുന്നുവെന്നാണ് ഉദാഹരണംകൊണ്ടു വന്നുകൂടിയ താൽപയ്യം. അതുപോലെ സകലപുണ്യകമ്മങ്ങളുടേയും ഫലം ബ്രഹ്മജ്ഞാനത്തിൽ അന്തഭവിക്കുന്നുവെന്നാണ് ശ്രുതിയുടെ ആകപ്പാടെയുള്ള സാരം.

2. ബ്രഹ്മതത്ത്വത്തെ അറിഞ്ഞവനായി രൈക്വൻ എന്നൊരു വിദ്വാൻ അന്നു മഹാപ്രസിദ്ധനായിട്ടുണ്ടായിരുന്നു. (ഛാന്ദോഗ്യോപനിഷത്തു നോക്കുക).

ദേശിച്ച ജ്ഞാനത്തിന്നു മാത്രമേ ഉദ്ദേശിക്കപ്പെട്ട ഫലമുള്ളു. മററുള്ളവരുടെ ഉപദേശത്തിന്ന് ആ ഫലമില്ല. ഇതാണ് ഭഗവാൻെറ അഭിപ്രായം.

എന്നാൽ മാത്രമേ താഴെ പറയുന്ന വചനവും സാധുവാവുകയുള്ളു:—

൩൫. യൽ ജ്ഞാത്വാ ന പുനർമ്മോഹമേവം യാസ്യസി പാണ്ഡവ
യേന ഭൂതാന്യശേഷേണ ദ്രക്ഷ്യസ്യാത്മന്യഥോ മയി.

ഹേ പാണ്ഡവ=അല്ലയോ പാണ്ഡുപുത്ര, യൽ ജ്ഞാത്വാ=ഈ ജ്ഞാനത്തെ പ്രാപിച്ച്, പുനഃ=ഇനിയും, ഏവം മോഹം=ഇപ്രകാരമുള്ള (ബന്ധുവധം മുതലായതുനിമിത്തമുള്ള) മോഹത്തെ, ന യാസ്യസി=നീ പ്രാപിക്കുകയില്ല. യേന=ഈ ജ്ഞാനംകൊണ്ട്, ഭൂതാനി അശേഷേണ=സകലഭൂതങ്ങളേയും, ആത്മനി=തന്നിലും (സ്വാത്മാവിങ്കലും) അഥോ=അനന്തരം (ആത്മാനം)=തന്നെ (സ്വാത്മാവിനെ), മയി (ച)=പരമാത്മാവായ എന്നിലും, ദ്രക്ഷ്യസി=നീ കാണും.

അല്ലയോ അൎജ്ജുന, ഈ ജ്ഞാനത്തെ പ്രാപിച്ചാൽ പിന്നെ നീ ഇനിയും ഇപ്രകാരമുള്ള മോഹത്തെ പ്രാപിക്കുകയില്ല. ഈ ജ്ഞാനംകൊണ്ടു നീ സകലഭൂതങ്ങളേയും നിങ്കൽ (സ്വാത്മാവിൽ) അഭേദമായി കാണുകയും, അനന്തരം ആത്മാവിനെ പരമാത്മാവായിരിക്കുന്ന എന്നിൽ കാണുകയും, ചെയ്യും.

(ശം-ഭാ) ഹേ പാണ്ഡവ, അവരാലുപദേശിക്കപ്പെട്ട ജ്ഞാനത്തെ പ്രാപിച്ചാൽ പിന്നെ നീ ഇപ്പോൾ മോഹിക്കുന്നതുപോലെ ഇനിയും മോഹത്തെ പ്രാപിക്കുകയില്ല. എന്നുതന്നെയുമല്ല, ഈ ജ്ഞാനംകൊണ്ട് ബ്രഹ്മാമുതൽ തൃണംവരെയുള്ള സകലഭൂതങ്ങളേയും നീ 'ഇവയെല്ലാം എന്നിലിരിക്കുന്നു' എന്നിങ്ങിനെ പ്രത്യഗാത്മാവിൽ കാണുന്നു. പിന്നെ, 'ഇവയെല്ലാം പരമേശ്വരനിലിരിക്കുന്നു' എന്നിങ്ങിനെ സൎവ്വഭൂതങ്ങളും വാസുദേവനായിരിക്കുന്ന എന്നിലിരിക്കുന്നതായും നീ കാണും. ഇപ്രകാരം സൎവ്വോപനിഷൽപ്രസിദ്ധമായിരിക്കുന്ന ജീവാത്മപരമാത്മൈകത്വം നിനക്കു സ്വാനുഭവപ്പെട്ടുമെന്നൎത്ഥം.

[ശ-സ] സൽഗുരൂപദേശംകൊണ്ടു ലഭിച്ചിട്ടുള്ള ജ്ഞാനത്തിൻെറ ഫലം പറയുന്നു:—യൽ ജ്ഞാത്വാ=പ്രസന്നന്മാരായ ബ്രഹ്മവിത്തുക്കളാൽ ഉപദേശിക്കപ്പെട്ടിട്ടുള്ള ജ്ഞാനത്തെ തദേകനിഷ്ഠകൊണ്ടു പ്രാപിച്ചാൽ പിന്നെ, 'ഞാൻ, ഇവർ, എൻെറ' എന്നിങ്ങിനെ അദ്വിതീയമായിരിക്കുന്ന ആത്മാവിൽ അനേകത്വഭ്രമം നിനക്കുണ്ടാകുന്നതല്ല. 'ഞാൻ, നീ, അത്, ഇത്' എന്നിങ്ങിനെയുള്ള മിഥ്യാജ്ഞാനത്തെ നീ ത്യജിക്കുമെന്നൎത്ഥം. (പ്രാണികൾ അനേകങ്ങളായിരിക്കെ ആത്മാവിന്ന് എങ്ങിനെയാണ് അദ്വിതീയത്വം? പറയുന്നു:—)'യേന....ആത്മനി=ഇതെല്ലാം ആത്മാവുതന്നെയാകുന്നു' എന്നിങ്ങിനെ സൎവ്വഭൂതങ്ങളേയും ആത്മമാത്രമായി ഗ്രഹിപ്പിക്കുന്നതും, സൂക്ഷ്മബുദ്ധികൊണ്ടു പ്രാപിച്ചിട്ടുള്ളതുമായ ജ്ഞാനംകൊണ്ടു ബ്രഹ്മം മുതൽ സ്തംബപൎയ്യന്തമുള്ള സകലപ്രാണികളേയും 'ഇതെല്ലാം സാക്ഷാൽ ഞാൻതന്നെയാണ്' എന്നിങ്ങിനെ സ്വാഭിന്നമായി നീ കാണുന്നതാണ്. സൂക്ഷ്മമായി നോക്കുമ്പോൾ ഘടം കലശം ചരാത് മുതലായവയെല്ലാം മണ്ണു മാത്രമാകുന്നു; (ഭിത്തിമേൽ എഴുതപ്പെട്ടിട്ടുള്ള) ചിത്രം ഭിത്തി മാത്രമാകുന്നു; തിരമാലകൾ, നുര, പോള എന്നിവയെല്ലാം ജലം മാത്രമാകുന്നു; അതുപോലെ സകലപ്രാണികളും സ്വമാത്രമാണെന്നു നിനക്കു കാണാറാകുമെന്നൎത്ഥം. (എന്നാൽ ബ്രഹ്മം എന്നും, ആത്മാ എന്നും ഭേദമുണ്ടല്ലോ. അപ്പോളെങ്ങിനെയാണ് അദ്വൈതസിദ്ധി?—പറയുന്നു.) അഥോ മയി=അതിൻെറശേഷം സകലപ്രാണികളേയും നീ നിൎവ്വിശേഷമായും പരബ്രഹ്മമായുമിരിക്കുന്ന എന്നിൽ കാണുന്നതാണ്. ഇങ്ങിനെ നിനക്കും എനിക്കും സൎവ്വാത്മകത്വത്തെ ദൎശിച്ചിട്ട്, നീ രണ്ടിൻേറയും ഏകത്വത്തെ ദൎശിക്കുന്നതാണ് എന്നൎത്ഥം. ഇതിന്നു 'തത്ത്വ

മസി' എന്ന ശ്രുതിവാക്യംതന്നെ പ്രമാണം. അല്ലെങ്കിൽ, ആത്മാവിനെ സർവ്വഭൂതാത്മകമായി കണ്ടിട്ട് ആ ആത്മാവിനെ നിർവ്വിശേഷമായും സർവ്വാധിഷ്ഠാനമായും പരബ്രഹ്മമായുമിരിക്കുന്ന എന്നിൽ നീ കാണുന്നതാണ്—ആത്മാവിനെ ബ്രഹ്മാഭിന്നമായി നീ കാണുമെന്നർത്ഥം.

അതിന്നും പുറമെ ആ ജ്ഞാനത്തിന്ന് ഈ മാഹാത്മ്യമുണ്ട്:—

൩൬. അപി ചേദസി പാപേഭ്യഃ സർവ്വേഭ്യഃ പാപകൃത്തമഃ
സർവ്വം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യസി.

(ത്വം)=നീ, സർവ്വേഭ്യഃ പാപേഭ്യഃ=സകലപാപികളിലുംവെച്ച്, പാപകൃത്തമഃ അപി ചേൽ അസി=ഏററവും പാപം ചെയ്യുന്നവനാണെങ്കിലും, സർവ്വം വൃജിനം=സകലപാപസമുദ്രത്തേയും, ജ്ഞാനപ്ലവേന ഏവ=ജ്ഞാനമാകുന്ന തോണിയാൽതന്നെ, സന്തരിഷ്യസി=അനായാസേന നീ അക്കരെ കടക്കും.

(മുമ്പറയപ്പെട്ട ജ്ഞാനത്തെ പ്രാപിച്ചുവെങ്കിൽ) നീ സകലപാപികളിലുംവെച്ച് ഏററവും പാപിഷ്ഠനായാലും സർവ്വപാപസമുദ്രത്തെ ജ്ഞാനമാകുന്ന തോണികൊണ്ടുതന്നെ നീ അനായാസേന കടക്കും.

(ശം-ഭാ) ഇവിടെ (അദ്ധ്യാത്മശാസ്ത്രത്തിൽ) മുമുക്ഷുവിന്നു ധർമ്മവും കൂടി പാപമായിട്ടാണ് പറയപ്പെട്ടിട്ടുള്ളത്*. ശേഷം സ്പഷ്ടം.

എങ്ങിനെയാണ് ജ്ഞാനം പാപത്തെ നശിപ്പിക്കുന്നതെന്നു ദൃഷ്ടാന്തസഹിതം പറയുന്നു:—

൩൭. യഥൈധാംസി സമിദ്ധോഗ്നിർഭസ്മസാൽ കുരുതേജ്ജുന
ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാൽ കുരുതേ തഥാ.

ഹേ അർജ്ജുന=അല്ലയോ അർജ്ജുന, സമിദ്ധഃ അഗ്നിഃ=നല്ലവണ്ണം ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി, ഏധാംസി=വിറകുകളെ, യഥാ=എപ്രകാരം, ഭസ്മസാൽ കുരുതേ=കത്തിച്ചു ഭസ്മമാക്കുന്നുവോ, തഥാ=അതുപോലെ, ജ്ഞാനാഗ്നിഃ=ആത്മജ്ഞാനസ്വരൂപമായിരിക്കുന്ന അഗ്നി, സർവ്വകർമ്മാണി=സകലകർമ്മങ്ങളേയും, ഭസ്മസാൽ കുരുതേ=ഭസ്മമാക്കുന്നു.

അല്ലയോ അർജ്ജുന, നല്ലവണ്ണം ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി വിറകിനെ എങ്ങിനെ കത്തിച്ചു ഭസ്മമാക്കുന്നുവോ അതുപോലെ ആത്മജ്ഞാനസ്വരൂപമായിരിക്കുന്ന അഗ്നി (പ്രാരബ്ധകർമ്മഫലമൊഴിച്ചുള്ള) സകലകർമ്മങ്ങളേയും ഭസ്മമാക്കുന്നു.

(ശം-ഭാ) നല്ലവണ്ണം ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി വിറകിനെ എങ്ങിനെ കത്തിച്ചു ഭസ്മമാക്കുന്നുവോ അതുപോലെ ജ്ഞാനമാകുന്ന അഗ്നി സകലകർമ്മങ്ങളേയും ഭസ്മമാക്കുന്നു—നിർബ്ബീജമാക്കുന്നുവെന്നർത്ഥം. അഗ്നി വിറകിനെ എന്നപോലെ ജ്ഞാനാഗ്നി കർമ്മത്തെ സാക്ഷാലായി നശിപ്പിക്കുവാൻ കഴിയുന്നില്ല. അതിനാൽ സമ്യഗ്ദർശനം സകലകർമ്മങ്ങളേയും നിർബ്ബീജമാക്കുന്നതിന്നു കാരണമാകുന്നുവെന്നാണ് അഭിപ്രായം. എന്നാൽ, ഈ ശരീരം ഏതു കർമ്മംകൊണ്ടാരംഭിക്കപ്പെട്ടുവോ, ആ കർമ്മത്തിൻെറ ഫലം ഇപ്പോൾ പ്രവർത്തിക്കുന്നതുകൊണ്ട്, തൽഫലോപഭോഗംകൊണ്ടു മാത്രമേ ആ കർമ്മം ക്ഷയിക്കുന്നുള്ളൂ. അതുകൊണ്ട്, ഈ ജന്മത്തിൽതന്നെ ജ്ഞാനോൽപത്തിക്കു മുമ്പും പിമ്പും ചെ

* (ആ) അധർമ്മം നിവർത്തിച്ചാലും ധർമ്മരൂപമായ പ്രതിബന്ധമുള്ളതിനാൽ ജ്ഞാനിക്കു മോക്ഷം സംഭവിക്കുന്നില്ല. അതിനാൽ ധർമ്മവും പാപമായിട്ടാണ് ഗണിക്കപ്പെട്ടിട്ടുള്ളത്.

യ്യപ്പെട്ടിട്ടുള്ളവയും, അനേകം പൂൎവ്വജന്മങ്ങളിൽ ചെയ്യപ്പെട്ടിട്ടുള്ളവയുമായ അനേകകൎമ്മങ്ങളിൽ യാവചില കൎമ്മങ്ങളാണ് ഇനിയും ഫലത്തിൽ പ്രവൎത്തിക്കാത്തത് ആ കൎമ്മങ്ങളെ മാത്രമേ ജ്ഞാനാഗ്നി ഭസ്മമാക്കുന്നുള്ളു (നശിപ്പിക്കുന്നുള്ളു).

(ശ്രീ) സമുദ്രംപോലെയിരിക്കുന്ന പാപത്തെ അതിലംഘിക്കുക മാത്രമല്ലാതെ നശിപ്പിക്കുന്നില്ല എന്ന ഭ്രാന്തിയെ കളയുവാൻവേണ്ടി ഒരു ദൃഷ്ടാന്തം പറയുന്നു—യഥേതി.

അതുകൊണ്ട്—

൩൮. ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ
തത്സ്വയം യോഗസംസിദ്ധഃ കാലേനാത്മനി വിന്ദതി.

ഇഹ=മുമ്പറയപ്പെട്ട തപോയോഗാദിയജ്ഞങ്ങളിൽ, ജ്ഞാനേന=ജ്ഞാനത്തോട്, സദൃശം=തുല്യമായി, പവിത്രം=ശുദ്ധികരമായിട്ട്, ന ഹി വിദ്യതേ=ഒന്നുമില്ല നിശ്ചയം. കാലേന=വളരെ കാലംകൊണ്ടു, യോഗസംസിദ്ധഃ=കൎമ്മയോഗംകൊണ്ടു യോഗ്യതയെ പ്രാപിച്ചവൻ, ആത്മനി=സ്വാത്മാവിൽ (ആത്മവിഷയത്തിൽ ഉള്ള), തൽ=ആ ജ്ഞാനത്തെ, സ്വയം=താൻതന്നെ, വിന്ദതി=(ആയാസം കൂടാതെ) പ്രാപിക്കുന്നു.

തപോയോഗാദിയജ്ഞങ്ങളിൽ ജ്ഞാനത്തോളം ശുദ്ധികരമായിട്ട് ഒന്നുംതന്നെയില്ല. വളരെക്കാലം അനുഷ്ഠിച്ചിട്ടുള്ള കൎമ്മയോഗംകൊണ്ടു യോഗ്യതയെ പ്രാപിച്ചവൻ സ്വാത്മാവിൽ താൻതന്നെ ആ ജ്ഞാനത്തെ അനായാസേന ലഭിക്കുന്നു.

(ശം–ഭാ) ജ്ഞാനത്തോടു സദൃശമായ പാവനവസ്തു ഇവിടെ (വ്യവഹാരഭൂമിയിൽ) ഒന്നും തന്നെയില്ല. എന്തെന്നാൽ കൎമ്മയോഗംകൊണ്ടും, സമാധികൊണ്ടും, യോഗ്യതയെ പ്രാപിച്ച ഒരു മുമുക്ഷു വളരെക്കാലം കഴിഞ്ഞതിൻെറ ശേഷം, സ്വാത്മാവിൽതന്നെ ആ ജ്ഞാനത്തെ ലഭിക്കുന്നു.

ജ്ഞാനപ്രാപ്തിക്കുള്ള നിശ്ചയമായ ഉപായത്തെ ഉപദേശിക്കുന്നു—

൩൯. ശ്രദ്ധാവാൻ ലഭതേ ജ്ഞാനം തൽപരഃ സംയതേന്ദ്രിയഃ
ജ്ഞാനം ലബ്ധ്വാ പരാം ശാന്തിമചിരേണാധിഗച്ഛതി.

ശ്രദ്ധാവാൻ=ഗുരൂപദിഷ്ടമായിരിക്കുന്ന അൎത്ഥത്തിൽ ആസ്തിക്യബുദ്ധിയുള്ളവനായും, തൽപരഃ*=ജ്ഞാനം സമ്പാദിക്കുന്നതിൽ താൽപൎയ്യമുള്ളവനായും (തദേകനിഷ്ഠനായും) സംയതേന്ദ്രിയഃ=ഇന്ദ്രിയങ്ങളെ അടക്കിയവനായുമിരിക്കുന്നവൻ, ജ്ഞാനം=ബ്രഹ്മജ്ഞാനത്തെ, ലഭതേ=പ്രാപിക്കുന്നു. ജ്ഞാനം=ജ്ഞാനത്തെ, ലബ്ധ്വാ (തു)=പ്രാപിച്ചിട്ട്, പരാം ശാന്തിം=മോക്ഷത്തെ, അചിരേണ=വേഗത്തിൽ, അധിഗച്ഛതി=പ്രാപിക്കുന്നു.

ഗുരൂപദേശത്തിൽ ശ്രദ്ധയുള്ളവനും, തദേകനിഷ്ഠനും, ഇന്ദ്രിയങ്ങളെ അടക്കിയവനുമായിരിക്കുന്നവൻ ബ്രഹ്മജ്ഞാനത്തെ പ്രാപിക്കുന്നു. ജ്ഞാനത്തെ ലഭിച്ചിട്ട് അവൻ വേഗത്തിൽ മോക്ഷത്തെ പ്രാപിക്കുന്നു. (ശ്രദ്ധാദിസമ്പത്തിയോടുകൂടി ജ്ഞാനത്തെ ലഭിക്കുന്നതിനുമുമ്പു കൎമ്മയോഗംതന്നെയാണ്, മ

---

* [ശ–സ] സൎവ്വദാ സൎവ്വത്ര (അകത്തും പുറത്തും) ബ്രഹ്മാകാരതാപാദനത്തിൽ അസക്തചിത്തനായവൻ. ബ്രഹ്മാകാരവൃത്തിപരത്വം തന്നെയാണ് അസാധാരണകാരണം. അതുകൊണ്ടു സകലവിപരീതഭാവനകളും സകല അനാത്മവാസനകളും നശിച്ചുപോകുന്നു. ജ്ഞാനത്തിൻെറ അപ്രതിബദ്ധതയും അതുകൊണ്ടുതന്നെ സിദ്ധിക്കപ്പെടുന്നു.

നഃശുദ്ധ്യർത്ഥം, അനുഷ്ഠിക്കപ്പെടേണ്ടത്. ജ്ഞാനം ലഭിച്ചതിനെൻറശേഷം അവന് ഒന്നും ചെയ്യേണ്ടതായിട്ടില്ല എന്നു താൽപര്യം.)

(ശം-ഭാ) ശ്രദ്ധാലുവായവൻ ജ്ഞാനത്തെ പ്രാപിക്കുന്നു. ശ്രദ്ധാലുവാണെങ്കിലും അവൻ മന്ദബുദ്ധിയായിരിക്കും. അതിനാൽ അവൻ ജ്ഞാനപ്രാപ്തിക്കുപായങ്ങളായ ഗുരൂപാസന (ഗുരൂപദേശശ്രവണം) മുതലായവയിൽ നിഷ്ഠയുള്ളവനായിരിക്കണമെന്നു പറയുന്നു. ശ്രദ്ധാലുവും തൽപരനുമാണെങ്കിലും അവൻ അജിതേന്ദ്രിയനായിരിക്കാം. അതിനാൽ ഇന്ദ്രിയങ്ങളിൽനിന്നു വിഷയങ്ങളെ നിവർത്തിപ്പിച്ചവനായിരിക്കണമെന്നു പറയുന്നു. ഇങ്ങിനെ ശ്രദ്ധാലുവായും തൽപരനായും ജിതേന്ദ്രിയനായുമിരിക്കുന്നവൻ നിശ്ചയമായി ജ്ഞാനത്തെ ലഭിക്കുന്നു. സാഷ്ടാംഗനമസ്കാരം ('തദ്വിദ്ധി പ്രണിപാതേന' അ. ൪. ശ്ലോ. ൩൪.) മുതലായ ബാഹ്യചേഷ്ടകളെക്കൊണ്ടുമാത്രം ഇഷ്ടഫലം (ജ്ഞാനം) സിദ്ധിക്കപ്പെടുന്നതല്ല. എന്തെന്നാൽ, അവ കപടത്തോടുകൂടിയായേയ്ക്കാം. എന്നാൽ ഒരുവൻ ശ്രദ്ധ മുതലായവയോടുകൂടിയവനാണെങ്കിൽ അവനിൽ കളങ്കം അസാദ്ധ്യമാകുന്നു. അതിനാൽ ഇവയാകുന്നു ജ്ഞാനസിദ്ധിക്കുള്ള സാക്ഷാൽ ഉപായം. ജ്ഞാനലാഭംകൊണ്ടുള്ള ഫലമെന്താണെന്നു പറയുന്നു. ജ്ഞാനം ലഭിച്ചതിനെൻറശേഷം മോക്ഷമാകുന്ന ഉത്തമശാന്തിയെ (ഉപരതിയെ) അവൻ വേഗത്തിൽ പ്രാപിക്കുന്നു. സമ്യഗ്ദർശനംകൊണ്ടു മോക്ഷം ക്ഷണത്തിൽ ഭവിക്കുന്നു എന്നത് സകലശാസ്ത്രന്യായപ്രസിദ്ധമായ ഒരു നിശ്ചിതസംഗതിയാകുന്നു.

ഇതിൽ യാതൊരു സംശയവുമരുത്. എന്തെന്നാൽ സംശയം ഏററവും പാപമാകുന്നു. എങ്ങിനെ? കേൾക്കുക:—

൪൦. അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി
നായം ലോകോഽസ്തി ന പരോ ന സുഖം സംശയാത്മനഃ.

അജ്ഞഃ*=ഗുരുവിനാൽ ഉപദേശിക്കപ്പെട്ടിട്ടുള്ള അർത്ഥത്തെ അറിയാത്തവനും, അശ്രദ്ദധാനഃ ച[1]=ഗുരൂപദേശത്തിൽ ശ്രദ്ധയില്ലാത്തവനും, സംശയാത്മാ ച=ഗുരു ഉപദേശിച്ച വിഷയത്തിൽ ഫലമുണ്ടാകുമോ ഇല്ലയോ എന്നു സംശയിക്കുന്നവനും, വിനശ്യതി=നശിക്കുന്നു. സംശയാത്മനഃ=സംശയിക്കുന്നവന്ന്, അയം ലോകഃ=ഈ ലോകം, ന അസ്തി=ഇല്ല. പരഃ (ച)=പരലോകവും, ന=ഇല്ല. സുഖം ന=സുഖവുമില്ല.

ഗുരൂപദേശത്തെ അറിയാത്തവനും, ഗുരൂപദേശത്തിൽ ശ്രദ്ധയില്ലാത്തവനും, ഗുരൂപദേശത്തിൽ സംശയമുള്ളവനും, നശിച്ചുപോകുന്നു. സംശയിക്കുന്നവന്ന് ഈ ലോകമാകട്ടെ പരലോകമാകട്ടെ ഇല്ല. അവന്നു സുഖവുമില്ല.

---

[ശ-സ] * എവൻ സകലകർമ്മങ്ങളേയും മോക്ഷാർത്ഥം സന്ന്യസിച്ചു മോക്ഷകാരണമായിരിക്കുന്ന ശ്രവണാദിയിലും, തൽകാരണമായിരിക്കുന്ന ഗുരുശുശ്രൂഷ ശമം ദമം തിതിക്ഷ തൽപരത്വം എന്നിവയിലും പ്രയത്നം ചെയ്യായ്കയാൽ ആത്മജ്ഞാനം സമ്പാദിക്കുന്നില്ലയോ അവനാണ് ഇവിടെ( മോക്ഷശാസ്ത്രത്തിൽ) അജ്ഞൻ എന്നു പറയപ്പെടുന്നത്.

1. സന്ന്യാസത്തിലും, വേദാന്തശ്രവണാദിയിലും, ഗുരുവിലും, മോക്ഷത്തിലും, ജ്ഞാനംകൊണ്ടാണ് മോക്ഷം എന്ന വിഷയത്തിലും ആർക്കാണ് വിശ്വാസമില്ലാത്തത് അവൻ ശ്രദ്ധാശൂന്യൻ.

(ശം_ഭാ) ആത്മാവിനെ അറിയാത്തവനും (അജ്ഞനും) ഗുരൂപദേശത്തിൽ ശ്രദ്ധയില്ലാത്തവനും (അശ്രദ്ധനും), സംശയാത്മാവും, നശിക്കുന്നു. അജ്ഞനും അശ്രദ്ധനും നശിക്കുന്നുവെങ്കിലും സംശയാത്മാവിനോളംതന്നെ നാശത്തെ പ്രാപിക്കുന്നില്ല. അവൻ എല്ലാവരിലുംവെച്ച് പാപിഷ്ഠനാകുന്നു. എങ്ങിനെയെന്നാൽ, സംശയചിത്തനു സാധാരണ എല്ലാവക്കുമുള്ള ഈ ലോകമോ, പരലോകമോ, സുഖമോ, കിട്ടുന്നതല്ല. എന്തെന്നാൽ അവന്ന് ഇവയിലുംകൂടി സംശയമുണ്ട്. അതിനാൽ നീ സംശയിക്കരുത്.

എന്തുകൊണ്ട്?—

൪൧. യോഗസംന്യസ്തകർമ്മാണം ജ്ഞാനസംഛിന്നസംശയം
ആത്മവന്തം ന കർമ്മാണി നിബധ്നന്തി ധനഞ്ജയ.

ഹേ ധനഞ്ജയ=അല്ലയോ അർജ്ജുന, യോഗസംന്യസ്തകർമ്മാണം*=സകലകർമ്മങ്ങളേയും പരമേശ്വരാരാധനമായി അദ്ദേഹത്തിൽ സമർപ്പിക്കുന്ന യോഗിയും, ജ്ഞാനസംഛിന്നസംശയം[1]=ആത്മബോധംകൊണ്ടു സകലസംശയങ്ങളേയുമില്ലാതാക്കിയവനുമായ, ആത്മവന്തം=ബ്രഹ്മനിഷ്ഠനെ, കർമ്മാണി=കർമ്മങ്ങൾ (ലോകസംഗ്രഹാർത്ഥമായിട്ടോ സ്വാഭാവികമായിട്ടോ ഉള്ള കർമ്മങ്ങൾ), ന നിബധ്നന്തി=ബന്ധിക്കുന്നില്ല.

അല്ലയോ അർജ്ജുന, സകലകർമ്മങ്ങളേയും പരമേശ്വരാരാധനമായി അദ്ദേഹത്തിൽ സമർപ്പിക്കുന്ന യോഗിയും, ആത്മബോധംകൊണ്ടു സകലസംശയങ്ങളേയുമില്ലാതാക്കിയവനും, ബ്രഹ്മനിഷ്ഠയിലിരിക്കുന്നവനുമായവനെ കർമ്മങ്ങൾ ബന്ധിക്കുന്നില്ല.

(ശം_ഭാ) പരമാർത്ഥദർശിയായവൻ പരമാർത്ഥദർശനലക്ഷണമായിരിക്കുന്ന യോഗംകൊണ്ടു ധർമ്മാധർമ്മരൂപമായിരിക്കുന്ന സകലകർമ്മങ്ങളേയും സന്ന്യസിക്കുന്നു. അവൻെറ സകലസംശയങ്ങളും ആത്മേശ്വരൈകത്വലക്ഷണമായ (ജീവനും ഈശ്വരനുമൊന്നാണെന്നു കാണുന്നതായ) ജ്ഞാനംകൊണ്ടു നശിപ്പിക്കപ്പെട്ടിരിക്കുന്നു. അങ്ങിനെയിരിക്കുന്ന ബ്രഹ്മജ്ഞാനിയെ (അപ്രമത്തനെ) ഗുണചേഷ്ടാരൂപങ്ങളായി കാണപ്പെടുന്ന കർമ്മങ്ങൾ ബന്ധിക്കുന്നില്ല. ഇഷ്ടാനിഷ്ടമിശ്രരൂപമായിരിക്കുന്ന യാതൊരു ഫലത്തേയും അവ ഉണ്ടാക്കുന്നില്ല എന്നർത്ഥം.

കർമ്മാനുഷ്ഠാനംകൊണ്ടു മനഃശുദ്ധി വരുത്തി ജ്ഞാനം സിദ്ധിച്ചു സകലസംശയങ്ങളേയും തീർത്തിരിക്കുന്ന ഒരുവൻ, തൻെറ ജ്ഞാനമാകുന്ന അഗ്നിയിൽ കർമ്മങ്ങളെയെല്ലാം ദഹിപ്പിച്ചിരിക്കുന്നതി

---

* [ശ്ര_സ] 'ഈ കാണുന്നതു സകലവും, ഞാനും, ബ്രഹ്മംതന്നെയാകുന്നു' എന്നിങ്ങിനെ തന്നേയും സകലജഗത്തിനേയും ബ്രഹ്മമാത്രമായി ദർശിക്കുന്നത് യോഗം. ആ യോഗംകൊണ്ടു സഞ്ചിതമായും ആഗാമിയായുമിരിക്കുന്ന ആരുടെ കർമ്മങ്ങളാണ് സന്ന്യസിക്കപ്പെട്ടിരിക്കുന്നത് അവൻ യോഗസംന്യസ്തകർമ്മാ, അവനെ.

1 [ശ്ര_സ] 'പരാവരങ്ങളുടെ (ജീവൻേറയും ഈശ്വരൻേറയും) അഖണ്ഡൈകരസത്വസന്ദർശനലക്ഷണമായത് ജ്ഞാനം. ആ ജ്ഞാനംകൊണ്ട് ആരുടെ സംശയങ്ങൾ നിർമ്മൂലമാക്കപ്പെട്ടിരിക്കുന്നുവോ അവൻ ജ്ഞാനസംഛിന്നസംശയൻ. സംശയങ്ങൾ—മോക്ഷം കർമ്മംകൊണ്ടോ ജ്ഞാനംകൊണ്ടോ; ജ്ഞാനം പരോക്ഷമോ അപരോക്ഷമോ; മോക്ഷം ജ്ഞാനംകൊണ്ടു സിദ്ധിക്കുമോ ഇല്ലയോ; എന്നിങ്ങിനെയുള്ള സംശയങ്ങൾ.

നാൽ, കമ്മങ്ങളാൽ ബന്ധിക്കപ്പെടുന്നില്ല. ജ്ഞാനകമ്മങ്ങളെ അനുഷ്ഠിക്കുന്ന കാര്യത്തിൽ സംശയമുള്ളവൻ നശിക്കുകയും ചെയ്യുന്നു. ഈ രണ്ടു കാരണത്താൽ:—

൪൨. തസ്മാദജ്ഞാനസംഭൂതം ഹൃൽസ്ഥം ജ്ഞാനാസിനാത്മനഃ
ഛിത്ത്വൈനം സംശയം യോഗമാതിഷ്ഠോത്തിഷ്ഠ ഭാരത.

ഹേ ഭാരത*=അല്ലയോ ഭാരത, തസ്മാൽ=അതിനാൽ, ആത്മനഃ=നിന്റെ, ഹൃൽസ്ഥം=ഹൃദയത്തിലിരിക്കുന്നതും (ബുദ്ധിയിലിരിക്കുന്നതും), അജ്ഞാനസംഭൂതം=അജ്ഞാനംകൊണ്ടുണ്ടായിട്ടുള്ളതുമായ, ഏനം സംശയം=ശോകം മുതലായതിന്നു ഹേതുവായ ഈ സംശയത്തെ, ജ്ഞാനാസിനാ=ദേഹാത്മവിവേകജ്ഞാനമാകുന്ന വാളുകൊണ്ട്, ഛിത്വാ=ഛേദിച്ചിട്ട്, യോഗം=കമ്മയോഗത്തെ, ആതിഷ്ഠ=ആശ്രയിക്കുക (അനുഷ്ഠിക്കുക), ഉത്തിഷ്ഠ=(യുദ്ധത്തിന്നായി) എഴുനേല്ക്കുക.

അല്ലയോ അജ്ജുന, അതുകൊണ്ട്, അജ്ഞാനംകൊണ്ടുണ്ടായിട്ടുള്ള നിന്റെ ബുദ്ധിയിലിരിക്കുന്ന സംശയത്തെ ജ്ഞാനമാകുന്ന വാളുകൊണ്ടു വെട്ടി കമ്മയോഗത്തെ അനുഷ്ഠിക്കുക. (ഇപ്പോൾ യുദ്ധംചെയ്വാനായി) എഴുനേല്ക്കയും ചെയ്യുക.

(ശം-ഭാ) അവിവേകംകൊണ്ടുണ്ടായിട്ടുള്ളതും നിന്റെ ബുദ്ധിയിലിരിക്കുന്നതുമായ സംശയം പാപിഷ്ഠമാകുന്നു. അതിനെ ജ്ഞാനംകൊണ്ടു നശിപ്പിക്കണം. ഇതിന്റെ താല്പയ്യം, 'നിന്റെ (=ആത്മനഃ) സംശയത്തെ ജ്ഞാനമാകുന്ന വാളുകൊണ്ടു ഛേദിക്കണം' എന്നൊട്ടുക്കരുത്. ഒരുവന്റെ സംശയത്തെ മറെറാരുവനു തീക്കാമെങ്കിൽ 'ആത്മനഃ സംശയം' എന്നതിന്നു നിന്റെ സംശയമെന്നത്ഥമെടുക്കാം. എന്നാൽ ഇവിടെ 'ആത്മനഃ സംശയം' എന്നതിന്ന് ആത്മവിഷയമായ സംശയമെന്നത്ഥമാകുന്നു. അത് ആത്മജ്ഞാനംകൊണ്ടു നശിപ്പിക്കപ്പെടുന്നു. ആത്മവിഷയമായ സംശയവും നിന്റെ തന്നെയാണ്. അതിനാൽ അതിനെ നീ തന്നെ കളയണം. ജ്ഞാനം ശോകമോഹാദിദോഷത്തെ നശിപ്പിക്കുന്നു. അങ്ങിനെയിരിക്കുന്ന ജ്ഞാനമാകുന്ന വാളുകൊണ്ടു നിന്റെ നാശത്തിന്നു ഹേതുവാകുന്ന സംശയത്തെ ഛേദിച്ചു സമ്യഗ്ദശ്നോപായമായ കമ്മാനുഷ്ഠാനത്തെ ചെയ്താലും. ഹേ അജ്ജുന, ഇപ്പോൾ യുദ്ധത്തിന്നായി എഴുനേററാലും.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാജ്ജുനസംവാദേ
ജ്ഞാനകമ്മസംന്യാസയോഗോ നാമ
ചതുത്ഥോദ്ധ്യായഃ.

ജ്ഞാനകമ്മസന്ന്യാസയോഗമെന്ന നാലാമദ്ധ്യായം
സമാപ്തം.



* (ആ) ഭരതവംശത്തിൽ, മഹത്തായിരിക്കുന്ന ക്ഷത്രിയവംശത്തിൽ, ജനിച്ചിരിക്കുന്ന ഒരുവനു സമീപിച്ചിരിക്കുന്ന യുദ്ധത്തിൽ വിമുഖത്വം ഉചിതമല്ല എന്ന വിചാരത്തോടുകൂടിയാണ് 'ഭാരത' എന്ന സംബോധനം.

# അഞ്ചാമദ്ധ്യായം

(ശം-ഭാ) നാലാമദ്ധ്യായം ൧൮, ൧൯, ൨൧, ൨൨, ൨൪, ൩൨, ൩൩, ൩൭, ൪൧ ഈ ശ്ലോകങ്ങളെക്കൊണ്ടു ഭഗവാൻ കമ്മസന്ന്യാസത്തെ പറഞ്ഞു. പിന്നെ ൪൨-ാം ശ്ലോകംകൊണ്ടു കമ്മയോഗത്തെ അനുഷ്ഠിപ്പാനും പറഞ്ഞു. കമ്മാനുഷ്ഠാനവും കമ്മസന്ന്യാസവും, ഗതിയും സ്ഥിതിയുമെന്നപോലെ, അന്ന്യോന്ന്യവിരുദ്ധങ്ങളാകയാൽ ഒരാൾക്കുതന്നെ ഒരേ സമയത്ത് അവയെ അനുഷ്ഠിപ്പാനസാദ്ധ്യമാകുന്നു. ഇന്നസമയത്ത് ഇന്നതിനെ ചെയ്യണം എന്നിങ്ങിനെ രണ്ടിൻേറയും അനുഷ്ഠാനത്തിൽ കാലനിണ്ണയവും ചെയ്തിട്ടില്ല. അതിനാൽ അവയിൽ ഒന്നു മാത്രമേ ചെയ്യേണ്ടതായിട്ടുള്ളു എന്നൂഹിക്കാം. കമ്മാനുഷ്ഠാനം, കമ്മസന്ന്യാസം, ഇവ രണ്ടിൽ അധികം ഉൽകൃഷ്ടമായതിനെയാണ് അനുഷ്ഠിക്കേണ്ടത്, മറേറതിനെ അല്ല, എന്നു വിചാരിച്ച് അവയിൽ പ്രശസ്യതരമായിട്ടുള്ളതേതാണെന്നറിവാനിച്ഛയോടുകൂടി അജ്ജ്ജനൻ 'സംന്യാസം കമ്മണാം കൃഷ്ണ' എന്നിങ്ങിനെ ഭഗവാനോടു ചോദിക്കുന്നു.

പൂർവ്വപക്ഷം—ആത്മജ്ഞാനികൾക്കു ജ്ഞാനയോഗംകൊണ്ടുള്ള നിഷ്ഠയെ പ്രതിപാദിക്കണമെന്ന ഉദ്ദേശത്തിന്മേലാണ് ഭഗവാൻ മുൻ ഉദാഹരിക്കപ്പെട്ട വചനങ്ങളെക്കൊണ്ടു സവ്വകമ്മസന്ന്യാസത്തെ പറഞ്ഞത്. അല്ലാതെ ആത്മജ്ഞാനമില്ലാത്തവക്കല്ല. ഇങ്ങിനെ കമ്മാനുഷ്ഠാനവും കമ്മസന്ന്യാസവും ഭിന്നപുരുഷന്മാരാൽ അനുഷ്ഠിക്കപ്പെടേണ്ടവയായിരിക്കെ അവയിൽ ഏതാണ് അധികം ശ്രേഷ്ഠമെന്നറിവാനിച്ഛയോടുകൂടിയ അജ്ജ്ജനൻെറ ചോദ്യം ശരിയാകുന്നില്ല.

സമാധാനം—നിങ്ങളുടെ അഭിപ്രായപ്രകാരം ആ ചോദ്യം ശരിയല്ല, സത്യംതന്നെ. പക്ഷേ ചോദ്യം ചെയ്യാളുടെ (അജ്ജ്ജനൻെറ) അഭിപ്രായത്തോട് ആ ചോദ്യം വളരെ യോജിക്കുന്നുവെന്നു നാം പറയുന്നു. എങ്ങിനെയെന്നാൽ —മുമ്പുദാഹരിക്കപ്പെട്ട വചനങ്ങളെക്കൊണ്ടു ഭഗവാൻ, കമ്മസന്ന്യാസം അവശ്യം ചെയ്യപ്പെടേണ്ടതാണ് എന്ന് (അതിൻെറ കത്തവ്യതയെ ഉദ്ദേശിച്ചു) പറഞ്ഞു. എന്നാൽ കമ്മസന്ന്യാസത്തെ അനുഷ്ഠിക്കേണ്ട കത്താവിനെ പ്രത്യേകിച്ചു കാണിക്കാതെ അതു കത്തവ്യമാണ് എന്നുള്ള വിധി അസംഭവമാകുന്നു. അതിനാൽ ആത്മജ്ഞാനമില്ലാത്തവനുംകൂടി സന്ന്യാസത്തെ അനുഷ്ഠിക്കാമെന്നു വരുന്നു. അതല്ലാതെ, ആത്മജ്ഞാനിക്കു മാത്രമേ സന്ന്യാസം പാടുള്ളുവെന്നു വ്യാഖ്യാനിക്കാൻ പാടില്ല. ഇങ്ങിനെ, അജ്ജ്ജനൻ, കമ്മാനുഷ്ഠാനവും കമ്മസന്ന്യാസവും ആത്മജ്ഞാനമില്ലാത്തവനുമാവാമെന്നു വിചാരിക്കുന്നു. എന്നാൽ മുൻപറയപ്പെട്ടപ്രകാരം അവയുടെ അന്ന്യോന്ന്യവിരോധംഹേതുവായിട്ട് അവയിൽ ഒന്നു മാത്രമേ ഒരാൾക്ക് ഒരു സമയത്തു കത്തവ്യമായി ഭവിക്കുകയുള്ളു. അവയിൽ അധികം ശ്രേഷ്ഠമായിട്ടുള്ളതാണ് ചെയ്യപ്പെടേണ്ടതും, മറേറതല്ല. ഈ

വിചാരത്തോടുകൂടി അധികം ശ്രേഷ്ഠമായിട്ടുള്ളതിനെ അറിവാനിച്ഛയോടുകൂടിയ അജ്ജുനൻെറ ചോദ്യം യുക്തമായിത്തന്നെയിരിക്കുന്നു. ഭഗവാൻ മറുവടിയായി പറഞ്ഞ വാക്യത്തിൻെറ അത്ഥത്തെ നിരൂപിച്ചു നോക്കിയാലും അജ്ജുനൻെറ അഭിപ്രായം ഇപ്രകാരംതന്നെയാണെന്നറിയപ്പെടുന്നു. എങ്ങിനെയെന്നാൽ—'സന്ന്യാസവും കമ്മയോഗവും രണ്ടും മോക്ഷത്തിന്നു കാരണഭൂതങ്ങളാകുന്നു. എന്നാൽ കമ്മസന്ന്യാസത്തിനേക്കാൾ കമ്മയോഗമാണ് അധികം നല്ലത്' എന്നാണ് ഭഗവാൻെറ മറുവടി. നമുക്ക് ഇതിനെ നിരൂപിക്കുക—കമ്മാനുഷ്ഠാനവും കമ്മസന്ന്യാസവും രണ്ടും മോക്ഷത്തിന്നു കാരണഭൂതങ്ങളാണെന്നും, അവയിൽ കമ്മയോഗമാണ്, എന്തോ ചില കാരണത്താൽ, അധികം ശ്രേഷ്ഠമെന്നും പറഞ്ഞത് ഒരു ആത്മജ്ഞാനിയുടെ കമ്മാനുഷ്ഠാനത്തേയും കമ്മസന്ന്യാസത്തേയും സംബന്ധിച്ചോ, അതോ, ആത്മജ്ഞാനിയല്ലാത്തവൻ ചെയ്യേണ്ടവയെ സംബന്ധിച്ചോ?*—ഇതിന്നു സമാധാനം ആത്മജ്ഞാനിക്കു കമ്മയോഗവും സമ്മസന്ന്യാസവും രണ്ടും അസംഭവമാകയാൽ അവന്ന് അവ മോക്ഷസാധനങ്ങളാണെന്നും, അവയിൽ കമ്മയോഗം കമ്മസന്ന്യാസത്തേക്കാൾ ശ്രേഷ്ഠമാണെന്നും, പറയുന്നതു യുക്തമല്ല. ആത്മജ്ഞാനിക്കു കമ്മസന്ന്യാസവും, തൽപ്രതികൂലമായും കമ്മാനുഷ്ഠാനലക്ഷണമായുമിരിക്കുന്ന കമ്മയോഗവും, സംഭവിക്കാമെങ്കിൽ അവ (അവന്ന്) മോക്ഷസാധനങ്ങളാണെന്നും, അവയിൽ കമ്മയോഗം കമ്മസന്ന്യാസത്തേക്കാൾ ശ്രേഷ്ഠമാണെന്നും, പറഞ്ഞിരിക്കുന്നതു രണ്ടും യുക്തമായിരുന്നേനെ. എന്നാൽ ആത്മജ്ഞാനിക്കു കമ്മസന്ന്യാസവും കമ്മയോഗവും രണ്ടുമില്ലാത്തതിനാൽ അവ നിഃശ്രേയസകരങ്ങളാണെന്നും, കമ്മയോഗം കമ്മസന്ന്യാസത്തേക്കാൾ ശ്രേഷ്ഠമാണെന്നും, (അവനെ സംബന്ധിച്ചേടത്തോളം) പറയുന്നതു യുക്തമല്ല.

ഇവിടെ പൂവ്വപക്ഷി പറയുന്നു:—ആത്മജ്ഞാനിക്ക് കമ്മസന്ന്യാസവും കമ്മയോഗവും രണ്ടും അസംഭവമാണ് എന്നോ? അതോ അവയിൽ ഒന്നു മാത്രമേയുള്ളു എന്നോ? ഒന്നേ അസംഭവമായിട്ടുള്ളുവെങ്കിൽ ഏതാണ്? കമ്മയോഗമോ, കമ്മസന്ന്യാസമോ? അസംഭവത്തിന്നുള്ള കാരണവും കൂടി പറയണം.

സമാധാനം—ആത്മജ്ഞാനി മിഥ്യാജ്ഞാനത്തിൽനിന്നു നിവത്തിച്ചവനാകയാൽ വിപയ്യയ (മിഥ്യാ) ജ്ഞാനംകൊണ്ടുണ്ടായിരിക്കുന്ന കമ്മയോഗം അവന്നു സംഭവിപ്പാൻ പാടില്ല. ഇവിടെ (ഗീതാശാസ്ത്രത്തിൽ) ആത്മസ്വരൂപനിരൂപണം ചെയ്യുന്ന ഘട്ടങ്ങളിൽ ജന്മാദിസവ്വവികാരരഹിതനായും അതിനാൽ നിഷ്ക്രിയനായുമിരിക്കുന്ന ആത്മാ താൻ തന്നെയാണ് എന്ന് ആരറി

* (ആ) ആദ്യത്തെ പക്ഷത്തിൽ എന്താണ് ദോഷം. രണ്ടാമത്തെ പക്ഷത്തിൽ എന്താണ് ഫലം എന്നാണ് ചോദ്യത്തിൻെറ താൽപയ്യം.

ഇവിടെ ഭാഷ്യകാരൻ രണ്ടു പക്ഷത്തിലുമുള്ള ഗുണത്തേയും ദോഷത്തേയും വിഭാഗിച്ചു വേർതിരിച്ചു കാണിക്കുന്നതിന്ന് ഈ ശങ്കയെത്തന്നെ ആവത്തിച്ചു പറഞ്ഞിട്ടുണ്ട്. ഭാഷാന്തരത്തിൽ ഒന്നു വിട്ടിരിക്കുന്നു.

യുന്നുവോ സമ്യഗ്ദർശനംകൊണ്ടു മിഥ്യാജ്ഞാനത്തെ നീക്കിയിരിക്കുന്ന ആ ആത്മജ്ഞാനിക്കു നിഷ്ക്രിയാത്മസ്വരൂപത്തിൽ സ്ഥിതിചെയ്യുക എന്ന കർമ്മസന്ന്യാസത്തെ ഉപദേശിച്ചു. അത്രയുമല്ല, സമ്യഗ്ജ്ഞാനവും തൽകാര്യവും (ഫലവും) മിഥ്യാജ്ഞാനവും തൽകാര്യവും (ഫലവും) അന്യോന്യവിരുദ്ധങ്ങളാകയാൽ, മിഥ്യാജ്ഞാനംഹേതുവായിട്ടുണ്ടാകുന്ന കർത്തൃത്വാഭിമാനങ്ങളോടുകൂടിയും സക്രിയാത്മസ്വരൂപാവസ്ഥാനരൂപമായും കർമ്മസന്ന്യാസത്തിന്നു വിപരീതമായും ഇരിക്കുന്ന കർമ്മയോഗം ആത്മജ്ഞാനിക്കു സംഭവിക്കുകയില്ലെന്നും ഉപദേശിച്ചു. അതിനാൽ, മിഥ്യാജ്ഞാനത്തിൽനിന്ന് നിവർത്തിച്ചിരിക്കുന്ന ആത്മജ്ഞാനിക്കു വിപരീതജ്ഞാനംകൊണ്ടുണ്ടായിരിക്കുന്ന കർമ്മയോഗം സംഭവിക്കുന്നതല്ല എന്നു പറഞ്ഞതു യുക്തംതന്നെയാണ്.

ആത്മസ്വരൂപനിരൂപണംചെയ്യുന്ന ഏതേതു ഘട്ടങ്ങളിലാണ് ആത്മജ്ഞാനിക്കു കർമ്മമില്ലെന്നു പറയുന്നത്?—കേട്ടാലും:—'അവിനാശി തു തദ്വിദ്ധി' (അ. ൨ ശ്ലോകം ൧൭) എന്നതുമുതൽ 'യ ഏനം വേത്തി ഹന്താരം' (അ. ൨ ശ്ലോ. ൧൯) 'വേദാവിനാശിനം നിത്യം' (അ. ൨ ശ്ലോ. ൨൧) എന്നിങ്ങിനെയുള്ള ശ്ലോകങ്ങളിലും മററും അവിടവിടെയായി ആത്മജ്ഞാനിക്കു കർമ്മാഭാവം പറയപ്പെട്ടിട്ടുണ്ട്.

പൂർവ്വപക്ഷം—ആത്മസ്വരൂപനിരൂപണംചെയ്യുന്ന ഘട്ടങ്ങളിൽതന്നെ 'തസ്മാദ്യുധ്യസ്വ ഭാരത' (അ. ൨ ശ്ലോ. ൧൮), 'സ്വധർമ്മമപി ചാവേക്ഷ്യ' (അ. ൨ ശ്ലോ. ൩൧) 'കർമ്മണ്യേവാധികാരസ്തേ' (അ. ൨ ശ്ലോ. ൪൭) മുതലായ ശ്ലോകങ്ങളിൽ അവിടവിടെയായി ആത്മജ്ഞാനിക്കു കർമ്മയോഗവും പറയപ്പെട്ടിട്ടുണ്ട്. അതിനാൽ ആത്മജ്ഞാനിക്കു കർമ്മയോഗമില്ലെന്നെങ്ങിനെ പറയാം?

സമാധാനം—സമ്യഗ്ജ്ഞാനവും തൽഫലവും, മിഥ്യാജ്ഞാനവും തൽഫലവും, അന്യോന്യവിരുദ്ധങ്ങളാകയാൽ ആത്മജ്ഞാനിക്കു കർമ്മയോഗാഭാവം ശരിയാകുന്നു. 'ജ്ഞാനയോഗേന സാംഖ്യാനാം' (അ. ൩ ശ്ലോ. ൩) എന്നു പറഞ്ഞിരിക്കുന്ന പ്രകാരം ആത്മജ്ഞാനികളായ സാംഖ്യന്മാർ നിഷ്ക്രിയാത്മസ്വരൂപത്തിൽതന്നെ സദാ സ്ഥിതിചെയ്തുകൊണ്ട് ജ്ഞാനയോഗത്തെ അനുഷ്ഠിക്കുന്നു. അതിന്നു വിപരീതമായിരിക്കുന്ന കർമ്മയോഗത്തെ ആത്മജ്ഞാനികളല്ലാത്തവരുമനുഷ്ഠിക്കുന്നു. ആത്മജ്ഞാനി കൃതകൃത്യനാകയാൽ അവന്നു സിദ്ധിക്കേണ്ടതായിട്ട് ഇനി ഒന്നുമില്ല. 'തസ്യ കാര്യം ന വിദ്യതേ' (അ. ൩ ശ്ലോ. ൧൭) എന്ന ശ്ലോകംകൊണ്ട് അവന്നു ചെയ്യേണ്ടതായിട്ടൊന്നുമില്ലെന്നും പറഞ്ഞിട്ടുണ്ട്. 'ന കർമ്മണാമനാരംഭാൽ' (അ. ൩ ശ്ലോ. ൪), 'സംന്യാസസ്തു മഹാബാഹോ ദുഃഖമാപ്തുമയോഗതഃ' (അ. ൫ ശ്ലോ. ൬), എന്നും മററുമുള്ള വചനങ്ങളെക്കൊണ്ടു കർമ്മയോഗം ആത്മജ്ഞാനസിദ്ധിക്കു സാധനമാണെന്നു വിധിച്ചിട്ടുണ്ട്. എന്നാൽ 'യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ' (അ. ൬. ശ്ലോ. ൩) എന്ന ശ്ലോകംകൊണ്ട് സമ്യഗ്ദർശനത്തെ സിദ്ധിച്ചവന്നു കർമ്മയോഗംകൊണ്ടാവശ്യമില്ലെന്നും പറഞ്ഞിരിക്കുന്നു. 'ശാരീരം കേവലം കർമ്മ കുർവ്വ

ന്നാപ്നോതി കിൽബിഷം' (അ. ൪ ശ്ലോ. ൨൧) എന്ന വചനംകൊണ്ട് ആത്മജ്ഞാനിക്കു ശരീരസ്ഥിതിക്കു വേണ്ടുന്നതിനെ ഒഴിച്ചു മറെറല്ലാ കർമ്മത്തേയും നിഷേധിച്ചിരിക്കുന്നു. ശരീരസ്ഥിതിക്കു മാത്രം വേണ്ടുന്ന ശ്രവണദർശനാദികർമ്മങ്ങളിലുംകൂടി 'നൈവ കിഞ്ചിൽ കരോമീതി യുക്തോ മന്യേത തത്ത്വവിൽ' (അ. ൫. ശ്ലോ. ൮) എന്ന വചനപ്രകാരം ആത്മജ്ഞാനിയായവൻ 'ഞാൻ ചെയ്യുന്നില്ല' എന്നിങ്ങിനെ മനസ്സിനെ ഉറപ്പിച്ച് (ദർശനശ്രവണാദികർമ്മങ്ങളെ) ചെയ്യണമെന്നുപദേശിക്കുന്നു. സമ്യഗ്ദർശനത്തിന്നു വിരുദ്ധമായും, മിഥ്യാജ്ഞാനം ഹേതുവായുമിരിക്കുന്ന കർമ്മയോഗം ആത്മജ്ഞാനിക്കു സംഭവിക്കുമെന്നു സ്വപ്നത്തിൽപോലും വിചാരിപ്പാൻ പാടില്ല. അതിനാൽ ആത്മജ്ഞാനമില്ലാത്തവനെ സംബന്ധിച്ചാണ് കർമ്മസന്ന്യാസവും കർമ്മയോഗവും മോക്ഷസാധനങ്ങളായി പറയപ്പെട്ടിരിക്കുന്നത്. കർത്തൃത്വവിജ്ഞാനത്തോടുകൂടിയതും ('ഞാൻ ചെയ്യുന്നു' എന്ന ബുദ്ധിയോടുകൂടിയതും) ചില കർമ്മങ്ങളുടെ മാത്രം സന്ന്യാസത്തോടുകൂടിയതുമായ ഈ കർമ്മസന്ന്യാസം ആത്മാവിൻെറ സന്ന്യാസത്തിൽനിന്നു വ്യത്യാസപ്പെട്ടിരിക്കുന്നു. ആത്മവിത്തിൻെറ സന്ന്യാസം യമനിയമാദികളോടുകൂടിയിരിക്കുന്നതിനാൽ അതിനെ അനുഷ്ഠിപ്പാൻ വളരെ പ്രയാസമാകുന്നു. എന്നാൽ കർമ്മയോഗത്തെ അനുഷ്ഠിപ്പാൻ എളുപ്പമാകുന്നു. അതിനാലാണ് അതിന്ന് അധികവിശിഷ്ടത്വം പറയപ്പെട്ടത്. ഇങ്ങിനെ ഭഗവാൻെറ പ്രതിവചനത്തിൻെറ അർത്ഥനിരൂപണംകൊണ്ട് അർജ്ജുനൻെറ ചോദ്യത്തിൻെറ അഭിപ്രായം മുമ്പു പറഞ്ഞപ്രകാരംതന്നെ നിശ്ചയിക്കപ്പെട്ടു.

മൂന്നാമദ്ധ്യായത്തിൽ 'ജ്യായസീ ചേൽ കർമ്മണസ്തേ' എന്ന ആദ്യത്തെ ശ്ലോകത്തിൽ കർമ്മവും സന്ന്യാസവുംകൂടി ഒരാൾക്ക് അസാദ്ധ്യമാകയാൽ അർജ്ജുനൻ 'അവയിൽ അധികം ശ്രേയസ്കരമായിട്ടുള്ളതിനെ എനിക്കുപദേശിച്ചാലും' എന്നു ഭഗവാനോടപേക്ഷിച്ചു. അതിന്നുത്തരമായി ഭഗവാൻ, സാംഖ്യന്മാൎക്കു ജ്ഞാനയോഗനിഷ്ഠയേയും, യോഗികൾക്കു കർമ്മയോഗനിഷ്ഠയേയും തീർച്ചയായി ഉപദേശിച്ചു. 'കേവലം കർമ്മസന്ന്യാസംകൊണ്ടുമാത്രം ഒരുവൻ സിദ്ധിയെ പ്രാപിക്കുന്നതല്ല' (അ. ൩ ശ്ലോ. ൪.) എന്നുള്ള വചനംകൊണ്ടു ജ്ഞാനസഹിതമായ സന്ന്യാസമാണ് മോക്ഷസാധനമാകുന്നതെന്നു സ്പഷ്ടമാകുന്നു. കർമ്മയോഗവും, വിധിക്കപ്പെട്ടിരിക്കുന്നതിനാൽ (അ. ൪ ശ്ലോ. ൪൨), മോക്ഷസാധനംതന്നെയായിരിക്കുന്നു. അതിനാൽ ജ്ഞാനരഹിതനായവന്ന് സന്ന്യാസമോ കർമ്മയോഗമോ അധികം ശ്രേയസ്കരമെന്നറിയുന്നതിന്നുവേണ്ടി അർജ്ജുനൻ ചോദിക്കുന്നു:—

അർജ്ജുന ഉവാച.

൧. സംന്യാസം കർമ്മണാം കൃഷ്ണ പുനര്യോഗം ച ശംസസി
യച്ഛ്രേയ ഏതയോരേകം തന്മേ ബ്രൂഹി സുനിശ്ചിതം.

അർജ്ജുനൻ പറഞ്ഞു.

ഹേ കൃഷ്ണ=അല്ലയോ ശ്രീകൃഷ്ണഭഗവാനേ, കർമ്മണാം=കർമ്മങ്ങളുടെ, സംന്യാസം=സന്ന്യാസത്തേയും, പുനഃ=പിന്നെ, യോഗം ച=കർമ്മയോഗത്തേയും, ശംസസി=അങ്ങ് പ്രശംസിക്കുന്നു. ഏതയോഃ=ഇവ രണ്ടിൽ, യൽ ശ്രേയഃ=ഏതാണ് അധികം ശ്രേയസ്കരമായിട്ടുള്ളത്, സുനിശ്ചിതം=നല്ലവണ്ണം നിശ്ചയിക്കപ്പെട്ടിട്ടുള്ള, തൽ ഏകം=ആ ഒന്നിനെ, മേ=എനിക്ക്, ബ്രൂഹി=പറഞ്ഞുതന്നാലും.

ഹേ കൃഷ്ണ, അങ്ങ് കൎമ്മസന്ന്യാസത്തേയും, പിന്നെ കൎമ്മയോഗത്തേയും, പ്രശംസിക്കുന്നു. ഇവ രണ്ടിൽ ഏതു് അധികം ശ്രേയസ്കരമോ അതിനെ എനിക്കു നല്ലവണ്ണം നിശ്ചയിച്ചു പറഞ്ഞുതന്നാലും.

(ശം_ഭാ) അങ്ങ് ശാസ്ത്രോക്തങ്ങളായ കൎമ്മങ്ങളുടെ പരിത്യാഗത്തെ ഉപദേശിക്കുന്നു. പിന്നെ, കൎമ്മങ്ങളെ നിശ്ചയമായി അനുഷ്ഠിക്കണമെന്നുപദേശിക്കുന്നു. അതിനാൽ കൎമ്മാനുഷ്ഠാനമോ കൎമ്മപരിത്യാഗമോ അധികം നല്ലതെന്നു് എനിക്കു സംശയം ജനിക്കുന്നു. അധികം പ്രശസ്യമായിട്ടുള്ളതിനെയാണ് അനുഷ്ഠിക്കേണ്ടതും. അതുകൊണ്ടു്—കൎമ്മസന്ന്യാസവും കൎമ്മയോഗവും രണ്ടുംകൂടി ഒരാൾക്കനുഷ്ഠിപ്പാൻ പ്രയാസമാകയാൽ—അവയിൽ ഏതിനെ അനുഷ്ഠിച്ചാൽ എനിക്കു ശ്രേയസ്സു സിദ്ധിക്കുമെന്നു് അങ്ങു വിചാരിക്കുന്നുവോ അതിനെത്തന്നെ നിശ്ചയിച്ചു പറഞ്ഞുതന്നാലും.

[ശ_സ] 'കൎമ്മണ്യകൎമ്മ യഃ പശ്യേൽ', എന്നു തുടങ്ങി കൎമ്മസന്ന്യാസത്തെ ഉപക്രമിച്ചിട്ട് 'ജ്ഞാനാഗ്നിദഗ്ദ്ധകൎമ്മാണം' 'ശാരീരം കേവലം കൎമ്മ', 'യദൃച്ഛാലാഭസന്തുഷ്ടഃ', 'സൎവ്വം കൎമ്മാഖിലം പാൎത്ഥ', 'ജ്ഞാനാഗ്നിഃ സൎവ്വകൎമ്മാണി', 'യോഗസംന്ന്യസ്തകൎമ്മാണം', എന്നിങ്ങിനെയുള്ള വാക്യങ്ങളെക്കൊണ്ടു ബ്രഹ്മനിഷ്ഠന്നു കൎമ്മസന്ന്യാസംതന്നെയാണ് ചെയ്യേണ്ടതു് എന്നു പ്രതിപാദിച്ചു. ഇവിടെ കൎമ്മാനനുഷ്ഠാനകൎമ്മയോഗങ്ങൾ രണ്ടും ഒരേ സമയത്ത് ഒരേ പുരുഷനാൽ അനുഷ്ഠിക്കപ്പെടുവാനസാദ്ധ്യമാണെന്നും, അവ്യവഹിതവ്യവഹിതസാധനഭാവംകൊണ്ടു രണ്ടും ഒരേ ഫലത്തിന്നുപയോഗിക്കപ്പെടുന്നുവെന്നും, രണ്ടിൻേറയും ഫലമൊന്നാണെങ്കിലും സാധ്യസാധനഭാവംകൊണ്ട് ഒന്നു (കൎമ്മയോഗം) മുമ്പിൽ അനുഷ്ഠിക്കപ്പെടേണ്ടതു്, പിന്നെ മറേറതു് എന്നിങ്ങിനെ അവയ്ക്കു പൂൎവ്വാപരഭാവമുണ്ടെന്നും, കൎമ്മമാകുന്ന സാധനംകൊണ്ടു സാദ്ധ്യമായിരിക്കുന്ന ജ്ഞാനത്തെ പ്രാപിച്ചാൽ പിന്നെ ബ്രഹ്മവിത്തിന്നു ചെയ്യേണ്ടതു സൎവ്വകൎമ്മസന്ന്യാസമാണെന്നും മററുമുള്ള അൎത്ഥത്തെ നിരൂപിക്കുന്നതിന്നുവേണ്ടി അഞ്ചാമദ്ധ്യായമാരംഭിക്കുന്നു—സംന്ന്യാസമിതി.

സംശയം തീരുന്നതിന്നുവേണ്ടി ഭഗവാൻ തൻെറ അഭിപ്രായത്തെ പറയുവാനാരംഭിക്കുന്നു—

ശ്രീഭഗവാനുവാച.

൨. സംന്ന്യാസഃ കൎമ്മയോഗശ്ച നിഃശ്രേയസകരാവുഭൌ
തയോസ്തു കൎമ്മസംന്യാസാൽ കൎമ്മയോഗോ വിശിഷ്യതേ.

ഭഗവാൻ പറഞ്ഞു.

സംന്ന്യാസഃ=കൎമ്മപരിത്യാഗവും, കൎമ്മയോഗഃ ച=ഈശ്വരാൎപ്പണബുദ്ധ്യാ കൎമ്മം ചെയ്യുന്നതും, ഉഭൌ=ഇവ രണ്ടും, നിഃശ്രേയസകരൌ=മോക്ഷത്തെ കൊടുക്കുന്നവയാകുന്നു. തയോഃ തു=എന്നാൽ അവയിൽവെച്ച്, കൎമ്മസംന്ന്യാസാൽ=കൎമ്മപരിത്യാഗത്തിനേക്കാൾ, കൎമ്മയോഗഃ=ഫലാപേക്ഷകൂടാതെ ഈശ്വരാൎപ്പണമായി ചെയ്യപ്പെടുന്ന കൎമ്മയോഗം, വിശിഷ്യതേ=വിശിഷ്ടമാകുന്നു.

കൎമ്മപരിത്യാഗവും, ഫലാപേക്ഷകൂടാതെ ഈശ്വരാൎപ്പണമായി ചെയ്യപ്പെടുന്ന കൎമ്മയോഗവും രണ്ടും മോക്ഷത്തിന്നു സാധനങ്ങളാകുന്നു. അവയിൽ കൎമ്മസന്ന്യാസത്തേക്കാൾ കൎമ്മയോഗം വിശിഷ്ടമാകുന്നു.

(ശം_ഭാ) കൎമ്മപരിത്യാഗവും കൎമ്മാനുഷ്ഠാനവും രണ്ടും ജ്ഞാനോൽപത്തിക്കു ഹേതുവായിട്ട് മോക്ഷത്തെ ഉണ്ടാക്കുന്നു. എങ്കിലും മോക്ഷഹേതുക്കളായ അവ രണ്ടിൽ കേവലം (ജ്ഞാനംകൂടാതെയുള്ള) കൎമ്മസന്ന്യാസത്തേക്കാൾ

കമ്മയോഗമാണ് ശ്രേഷ്ഠമായിട്ടുള്ളത്. ഇങ്ങിനെ ഭഗവാൻ കമ്മത്തെ സ്തുതിക്കുന്നു.

[ശ-സ] കമ്മസന്ന്യാസവും കമ്മയോഗവും രണ്ടുംകൂടി ഒരേ സമയത്ത് ഒരേ പുരുഷനനുഷ്ഠിക്കുവാനസാദ്ധ്യമാകയാൽ, അവ രണ്ടിൽ അധികം ശ്രേയസ്കരമായതിന്നതാണ് എന്നു നിണ്ണയിക്കുന്നതിന്നുവേണ്ടി, ദേശം കാലം വയസ്സ് അവസ്ഥ ബുദ്ധിശക്തി എന്നിവയ്ക്കനുരൂപമാകുംവണ്ണം ധമ്മോപദേശമാകുന്ന ഔഷധത്തെ ധമ്മജ്ഞന്മാർ ഉപദേശിക്കേണ്ടതാണ് എന്ന ന്യായപ്രകാരം അധികാരിക്ക് അനുരൂപമാകുന്ന വിധത്തിൽ ശ്രീഭഗവാനുത്തരം പറയുന്നു—സംന്യാസ ഇതി.

എന്തുകൊണ്ട്? പറയുന്നു:—

൩. ജ്ഞേയഃ സ നിത്യസംന്യാസി യോ ന ദ്വേഷ്ടി ന കാംക്ഷതി
നിർദ്വന്ദ്വോ ഹി മഹാബാഹോ സുഖം ബന്ധാൽ പ്രമുച്യതേ.

ഹേ മഹാബാഹോ=അല്ലയോ അജ്ജുന, യഃ=യാതൊരുവൻ, ന ദ്വേഷ്ടി=ദ്വേഷിക്കുന്നില്ലയോ, ന കാംക്ഷതി=ഇച്ഛിക്കുന്നില്ലയോ, സഃ=അവൻ, നിത്യസംന്യാസീ ഇതി ജ്ഞേയഃ=നിത്യവും (കമ്മാനുഷ്ഠാനകാലത്തിലുംകൂടി) സന്ന്യാസിയാണെന്നറിയപ്പെടണം. ഹി=എന്തുകൊണ്ടെന്നാൽ, (സഃ)=അവൻ, നിർദ്വന്ദ്വഃ=സുഖദുഃഖാദിദ്വന്ദ്വങ്ങളില്ലാത്തവനായി, സുഖം=പ്രയാസംകൂടാതെ, ബന്ധാൽ=കമ്മബന്ധത്തിൽനിന്ന് പ്രമുച്യതേ=മോചിക്കപ്പെടുന്നു.

അല്ലയോ അജ്ജുന, യാതൊരുവൻ ദ്വേഷിക്കുകയും ഇച്ഛിക്കുകയും ചെയ്യുന്നില്ലയോ അവൻ നിത്യസന്ന്യാസിയായി അറിയപ്പെടേണ്ടതാകുന്നു. എന്തെന്നാൽ അവൻ സുഖദുഃഖാദിദ്വന്ദ്വരഹിതനായിട്ട് അനായാസേന കമ്മബന്ധത്തിൽനിന്ന് (സംസാരത്തിൽനിന്ന്) മോചിക്കുന്നു.

(ശം-ഭാ) യാതൊരുവൻ ദുഃഖത്തേയും തത്സാധനത്തേയും ദ്വേഷിക്കുന്നില്ലയോ, (അപ്രകാരംതന്നെ) സുഖത്തേയും തത്സാധനത്തേയുമിച്ഛിക്കുന്നതുമില്ലയോ, അങ്ങിനെയിരിക്കുന്ന കമ്മയോഗി കമ്മത്തിൽ പ്രവത്തിക്കുന്നവനാണെങ്കിലും, നിത്യസന്ന്യാസിയായി അറിയപ്പെടേണ്ടതാകുന്നു. ശേഷം സ്പഷ്ടം.

'കമ്മസന്ന്യാസവും കമ്മയോഗവും ഭിന്നപുരുഷന്മാരാലനുഷ്ഠിക്കപ്പെടേണ്ടവയും അന്യോന്യവിരുദ്ധങ്ങളുമാകുന്നു. അപ്പോൾ അവയുടെ ഫലത്തിലും അവ വിരോധമാകുന്നു. അതിനാൽ രണ്ടും മോക്ഷസാധനങ്ങളാവുകയില്ല' എന്ന് പൂവ്വപക്ഷത്തിന്നു ഭഗവാൻ സമാധാനം പറയുന്നു:—

൪. സാംഖ്യയോഗൌ പൃഥക് ബാലാഃ പ്രവദന്തി ന പണ്ഡിതാഃ
ഏകമപ്യാസ്ഥിതഃ സമ്യഗുഭയോർവിന്ദതേ ഫലം.

സാംഖ്യയോഗൌ=സന്ന്യാസകമ്മയോഗങ്ങൾ (ഏകഫലത്തോടുകൂടിയവയായിരിക്കെ), പൃഥക് (ഇതി)=വേറെയാണെന്ന് (സ്വതന്ത്രങ്ങളാണെന്ന്), ബാലാഃ=അജ്ഞാനികൾ, പ്രവദന്തി=പറയുന്നു. പണ്ഡിതാഃ=വിവേകികൾ, ന (പ്രവദന്തി)=പറയുന്നില്ല. (യതഃ)=എന്തുകൊണ്ടെന്നാൽ, ഏകം അപി=(രണ്ടിൽ) ഒന്നിനെയെങ്കിലും, സമ്യക് ആസ്ഥിതഃ=ആശ്രയിക്കുന്നവൻ (അനുഷ്ഠിക്കുന്നവൻ), ഉഭയോഃ ഫലം=രണ്ടിന്റേയും ഫലത്തെ, വിന്ദതേ=പ്രാപിക്കുന്നു.

സന്ന്യാസം (ജ്ഞാനയോഗം) വേറെ, കമ്മയോഗം വേറെ എന്ന് അജ്ഞാനികൾ പറയുന്നു. വിവേകികൾ പറയുന്നില്ല. എന്തെന്നാൽ, (അവ ര

ണ്ടിൽ ഏതിനെയെങ്കിലും) ഒന്നിനെ അനുഷ്ഠിക്കുന്നവൻ രണ്ടിൻേറയും ഫലത്തെ പ്രാപിക്കുന്നു.

(ശം-ഭാ) സാംഖ്യവും യോഗവും വിരുദ്ധങ്ങളായും ഭിന്നങ്ങളായുമുള്ള ഫലത്തെ ഉണ്ടാക്കുന്നുവെന്നു ബാലന്മാരാണ്—ശാസ്ത്രാൎത്ഥത്തിൽ വിവേകശൂന്യന്മാരായിട്ടുള്ളവരാണ്—പറയുന്നത്. എന്നാൽ ജ്ഞാനികളായ പണ്ഡിതന്മാർ, അവ രണ്ടിന്നും അവിരുദ്ധമായ ഒരേ ഫലംതന്നെയാണെന്നു വിശ്വസിക്കുന്നു. എങ്ങിനെ എന്നാൽ, സാംഖ്യയോഗങ്ങളിൽ ഒന്നിനെ നല്ലവണ്ണമനുഷ്ഠിക്കുന്നവന്നു രണ്ടിൻേറയും ഫലം സിദ്ധിക്കുന്നു. രണ്ടിൻേറയും ഫലം മോക്ഷംതന്നെയാകുന്നു. അതിനാൽ അവയുടെ ഫലത്തിൽ വിരോധമില്ല.

പൂൎവ്വപക്ഷം—ആദ്യം സന്ന്യാസമെന്നും കൎമ്മയോഗമെന്നും വേറെ ശബ്ദങ്ങളെ പറഞ്ഞിട്ട് ഇപ്പോൾ (സന്ന്യാസത്തിൻേറയും യോഗത്തിൻേറയും എന്നു പറയുന്നതിന്നു പകരം) സാംഖ്യയോഗങ്ങളുടെ ഫലമൊന്നാകുന്നു എന്ന് എന്താണ് അപ്രകൃതമായി പറയുന്നത്?

സമാധാനം—ഇവിടെ ആ ദോഷമില്ല. എന്തെന്നാൽ, അൎജ്ജുനൻ കേവലം കൎമ്മപരിത്യാഗത്തേയും കൎമ്മാനുഷ്ഠാനത്തേയും ഉദ്ദേശിച്ചാണ് ചോദിച്ചത്. എന്നാൽ ഭഗവാൻ അതിനെ (അൎജ്ജുനൻെറ അഭിപ്രായത്തെ) പരിത്യജിക്കാതെ അതോടുകൂടി തൻെറ ചില അഭിപ്രായങ്ങളേയും ചേൎത്ത് (അൎജ്ജുനൻെറ ചോദ്യത്തിന്ന്) മറുവടിയായി സാംഖ്യം, യോഗം എന്ന് അന്യശബ്ദങ്ങളെക്കൊണ്ടു മറുവടി പറഞ്ഞു. സന്ന്യാസത്തോടുകൂടി ജ്ഞാനവും കൎമ്മയോഗത്തോടുകൂടി ജ്ഞാനോപായമായ സമബുദ്ധിത്വവും, ചേരുമ്പോൾ അവതന്നെ സാംഖ്യം എന്നും യോഗം എന്നും ഉള്ള ശബ്ദങ്ങളെക്കൊണ്ടു പറയപ്പെടുന്നു എന്നാണ് ഭഗവാൻെറ അഭിപ്രായം. അതിനാൽ ഇവിടെ അപ്രകൃതമായിട്ടൊന്നുമില്ല.

ഒന്നിൻെറ നല്ലവണ്ണമുള്ള അനുഷ്ഠാനംകൊണ്ട് എങ്ങിനെയാണ് ഒരുവന്നു രണ്ടിൻേറയും ഫലം സിദ്ധിക്കുന്നതെന്നു പറയുന്നു:—

൫. യൽ സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം തദ്യോഗൈരപി ഗമ്യതേ
ഏകം സാംഖ്യം ച യോഗം ച യഃ പശ്യതി സ പശ്യതി.

സാംഖ്യൈ=ജ്ഞാനനിഷ്ഠന്മാരായ സന്ന്യാസികളാൽ, യൽ സ്ഥാനം=(മോക്ഷമെന്നു പറയപ്പെടുന്ന) യാതൊരു സ്ഥാനം, പ്രാപ്യതേ=പ്രാപിക്കപ്പെടുന്നുവോ, തൽ=ആ സ്ഥാനം, യോഗൈഃ അപി=കൎമ്മയോഗികളാലും, ഗമ്യതേ=പ്രാപിക്കപ്പെടുന്നു. സാംഖ്യം ച=(ജ്ഞാന)യോഗത്തേയും, യോഗം ച=കൎമ്മയോഗത്തേയും, ഏകം=(ഒരേ ഫലത്തോടുകൂടിയവയാകയാൽ) ഒന്നായി, യഃ പശ്യതി=ആർ കാണുന്നുവോ (ആരറിയുന്നുവോ), സഃ പശ്യതി=അവനാണ് നല്ലവണ്ണം കാണുന്നത് (അറിയുന്നത്).

ജ്ഞാനനിഷ്ഠന്മാരായ സന്ന്യാസികളാൽ ഏതു സ്ഥാനം പ്രാപിക്കപ്പെടുന്നുവോ ആ സ്ഥാനംതന്നെ കൎമ്മയോഗികളാലും പ്രാപിക്കപ്പെടുന്നു. സാംഖ്യ

യോഗത്തേയും കർമ്മയോഗത്തേയും (ഏകഫലത്തോടുകൂടിയവയാകയാൽ) ഒന്നായി ആർ കാണുന്നുവോ അവനാണ് (പരമാത്ഥമായി) കാണുന്നത്.

(ശം-ഭാ) ജ്ഞാനനിഷ്ഠന്മാരായ സന്ന്യാസികൾ മോക്ഷമെന്നു പറയപ്പെടുന്ന യാതൊരു സ്ഥാനത്തെ പ്രാപിക്കുന്നുവോ ആ സ്ഥാനത്തെത്തന്നെ യോഗികളും പ്രാപിക്കുന്നു. സ്വാത്ഥമായി യാതൊരു ഫലത്തേയുമുദ്ദേശിക്കാതെ സകലവും ഈശ്വരാപ്പണമായി ചെയ്ത് ജ്ഞാനപ്രാപ്തിസാധനമായി എവർ കർമ്മം ചെയ്യുന്നുവോ അവരാണ് യോഗികൾ. അവരും പരമാത്ഥജ്ഞാനത്തേയും സന്ന്യാസത്തേയും പ്രാപിച്ച് മോക്ഷത്തെ പ്രാപിക്കുന്നുവെന്നഭിപ്രായം. അതിനാൽ സാംഖ്യത്തേയും യോഗത്തേയും, ഏകഫലത്വംഹേതുവായിട്ട്, ഒന്നായി ആർ കാണുന്നുവോ അവനാണ് നല്ലവണ്ണം കാണുന്നത് എന്നത്ഥം.

ഇവിടെ ഇങ്ങിനെ ഒരു പൂർവ്വപക്ഷം—അങ്ങിനെയാണെങ്കിൽ സന്ന്യാസമാണല്ലോ കർമ്മത്തേക്കാൾ വിശിഷ്ടമായിട്ടുള്ളത്. അപ്പോൾ പിന്നെ കർമ്മയോഗമാണ് സന്ന്യാസത്തേക്കാൾ ശ്രേഷ്ഠമെന്നതെങ്ങിനെ?

സമാധാനം—അതിൻെറ കാരണം പറയാം. കേൾക്കു—കേവലം കർമ്മയോഗത്തേയും കേവലം സന്ന്യാസത്തേയും ഉദ്ദേശിച്ചാണ് നീ "അവ രണ്ടിൽ ഏതാണ് അധികം ശ്രേഷ്ഠമായിട്ടുള്ളത്" എന്നു ചോദിച്ചത്. അതിന്നനുരൂപമായിട്ട് ഞാൻ കർമ്മസന്ന്യാസത്തേക്കാൾ കർമ്മയോഗം വിശിഷ്ടമാണെന്നു മറുവടി പറഞ്ഞു. ജ്ഞാനത്തെ അപേക്ഷിക്കാതെയാണ് മറുവടി പറഞ്ഞത്. * ജ്ഞാനത്തേ അപേക്ഷിച്ചു സന്ന്യാസമാകുന്നു സാംഖ്യം എന്നാണ് ഞാൻ അഭിപ്രായപ്പെട്ടത്. അതുതന്നെയാണ് പരമാത്ഥയോഗവും. (പരമാത്ഥജ്ഞാനമുണ്ടായതിൻെറ ശേഷമുള്ള) വൈദികമായ കർമ്മയോഗത്തെ താദത്ഥ്യംകൊണ്ടു യോഗമെന്നും സന്ന്യാസമെന്നും ഉപചാരമായി പറയുന്നു. എന്തെന്നാൽ, അതിൻെറ പ്രയോജനവും യഥാത്ഥയോഗം, അല്ലെങ്കിൽ യഥാത്ഥസന്ന്യാസം തന്നെയാകുന്നു.

കർമ്മയോഗത്തിൻെറ പ്രയോജനം അതാകുന്നു (പരമാത്ഥയോഗം അല്ലെങ്കിൽ സന്ന്യാസമാകുന്നു) എന്നതെങ്ങിനെ? പറയുന്നു:—

൬. സംന്ന്യാസസ്തു മഹാബാഹോ ദുഃഖമാപ്തുമയോഗതഃ
യോഗയുക്തോ മുനിർബ്രഹ്മ നചിരേണാധിഗച്ഛതി.

ഹേ മഹാബാഹോ=അല്ലയോ അർജ്ജുന, സംന്ന്യാസഃ=പരമാത്ഥസന്ന്യാസം, അയോഗതഃ=കർമ്മയോഗം കൂടാതെ, ആപ്തും=പ്രാപിക്കുന്നതിന്ന്, ദുഃഖം=പ്രയാസമാകുന്നു. യോഗയുക്തഃ തു=എന്നാൽ കർമ്മയോഗത്തോടുകൂടിയവൻ, മുനിഃ=ചിത്തശുദ്ധികൊണ്ടു സന്ന്യാസിയായിട്ട്, നചിരേണ=വേഗത്തിൽ, ബ്രഹ്മ=ബ്രഹ്മത്തെ (അപരോക്ഷത്തെ), അധിഗച്ഛതി=പ്രാപിക്കുന്നു (അറിയുന്നു).

അല്ലയോ അർജ്ജുന, കർമ്മയോഗംകൂടാതെ പരമാത്ഥസന്ന്യാസത്തെ പ്രാപിപ്പാൻ പ്രയാസമാകുന്നു. എന്നാൽ കർമ്മയോഗത്തോടുകൂടിയവൻ ചിത്തശു

* ജ്ഞാനരഹിതമായ സന്ന്യാസത്തേക്കാൾ കർമ്മയോഗം ശ്രേഷ്ഠമാണെന്നാണ് ഭഗവാൻെറ മറുവടിയുടെ താൽപര്യം.

ദ്ധികൊണ്ടു സന്ന്യാസിയായി ഭവിച്ചു ബ്രഹ്മത്തെ വേഗത്തിൽ പ്രാപിക്കുന്നു. (അതിനാൽ ചിത്തശുദ്ധിക്കു മുമ്പു കർമ്മയോഗംതന്നെയാണ് സന്ന്യാസത്തേക്കാൾ വിശിഷ്ടമായിട്ടുള്ളത് എന്നു മുമ്പു പറഞ്ഞതു സിദ്ധമായി).

(ശം_ഭാ) ഇവിടെ സന്ന്യാസമെന്നതു പരമാർത്ഥസന്ന്യാസമാകുന്നു. ഫലാപേക്ഷകൂടാതെ ഈശ്വരാർപ്പണമായിട്ടുള്ള വൈദികമായ കർമ്മാനുഷ്ഠാനമാണ് കർമ്മയോഗം. ഈശ്വരധ്യാനത്തെ ചെയ്യുന്നവൻ മുനി. ബ്രഹ്മമെന്നുവെച്ചാൽ ഈ പ്രകൃതത്തിൽ പറയപ്പെടുന്ന സന്ന്യാസമാകുന്നു. എന്തെന്നാൽ, സന്ന്യാസം പരമാത്മജ്ഞാനലക്ഷണമായിരിക്കുന്നു. ഇതിന്നു ശ്രുതിവാക്യം:—

'ന്യാസ ഇതി ബ്രഹ്മ ബ്രഹ്മ ഹി പരഃ=ന്യാസമാകുന്നു ബ്രഹ്മം, ബ്രഹ്മം പരവുമാകുന്നു.' (തൈ. ഉ. ൪. വ്വ.)

യോഗയുക്തനായ ഒരു മുനി പരമാത്മജ്ഞാനനിഷ്ഠാലക്ഷണമായ പരമാർത്ഥസന്ന്യാസത്തെ (ബ്രഹ്മത്തെ) വേഗത്തിൽ പ്രാപിക്കുന്നു. അതുഹേതുവായിട്ടാകുന്നു കർമ്മയോഗമാണ് വിശിഷ്ടം എന്നു ഞാൻ പറഞ്ഞത്.

[ശ_സ] കർമ്മസന്ന്യാസത്തിന്നും കർമ്മയോഗത്തിന്നും ഫലം മോക്ഷംതന്നെയാണെങ്കിലും അപക്വാന്തഃകരണനായിരിക്കുന്ന മോക്ഷേച്ഛു കർമ്മംതന്നെ ചെയ്യണം. കർമ്മസന്ന്യാസത്തെ ചെയ്യരുത്. ചിത്തശുദ്ധിയില്ലാത്തവന്നു സന്ന്യാസം ദുർഘടമാകുന്നു. കർമ്മംകൊണ്ടു സകലകല്മഷത്തേയും നശിപ്പിച്ചിരിക്കുന്ന സുപക്വാന്തഃകരണന്നു മാത്രമേ സന്ന്യാസം പാടുള്ളുവെന്നുപദേശിക്കുന്നു:—

അയോഗതഃ=കർമ്മയോഗാനുഷ്ഠാനംകൊണ്ടുണ്ടാകുന്ന ചിത്തശുദ്ധികൂടാതെ. സംന്യാസഃ=ജ്ഞാനനിഷ്ഠാലക്ഷണമായ സന്ന്യാസം. ആപ്തും ദുഃഖം=പ്രാപിക്കുവാൻ ദുർഘടമാകുന്നു. എന്തെന്നാൽ ജ്ഞാനനിഷ്ഠാലക്ഷണമായ സന്ന്യാസം ചിത്തശുദ്ധികൊണ്ടുമാത്രം സാദ്ധ്യമാകുന്നു. കാരണമില്ലെങ്കിൽ കാര്യമില്ല എന്ന ന്യായപ്രകാരം കർമ്മാനുഷ്ഠാനംകൊണ്ടു ചിത്തശുദ്ധി വരുത്താഞ്ഞാൽ സന്ന്യാസം സിദ്ധിക്കുന്നതല്ല എന്നർത്ഥം. യോഗയുക്തഃ മുനിഃ=(എന്നാൽ) കർമ്മയോഗാനുഷ്ഠാനംകൊണ്ടുണ്ടായിട്ടുള്ള ചിത്തപ്രസാദത്തോടുകൂടിയിരിക്കുന്ന ഗൃഹി. ബ്രഹ്മ=ബ്രഹ്മസ്വരൂപമായിത്തന്നെയിരിക്കുക എന്ന ലക്ഷണത്തോടുകൂടിയ പ്രധാനസന്ന്യാസത്തെ, നചിരേണ അധിഗച്ഛതി=വേഗത്തിൽതന്നെ പ്രാപിക്കുന്നു. 'ഞാൻ ബ്രഹ്മംതന്നെയാകുന്നു' എന്നിങ്ങിനെ അപ്രതിബദ്ധമായിരിക്കുന്ന വൃത്തികൊണ്ടു തന്നെ ബ്രഹ്മംതന്നെയായറിയുന്നുവെന്നർത്ഥം.

യോഗി കർമ്മയോഗത്തെ സമ്യഗ്ദർശനപ്രാപ്ത്യുപായമായി അനുഷ്ഠിക്കുമ്പോൾ—

൭. യോഗയുക്തോ വിശുദ്ധാത്മാ വിജിതാത്മാ ജിതേന്ദ്രിയഃ
സർവ്വഭൂതാത്മഭൂതാത്മാ കുർവ്വന്നാപി ന ലിപ്യതേ.

യോഗയുക്തഃ[1]=കർമ്മയോഗത്തോടുകൂടിയവനായും, വിശുദ്ധാത്മാ[2]=പരിശുദ്ധമായ മനസ്സോടുകൂടിയവനായും, വിജിതാത്മാ[3]=സ്വാധീനമാക്കപ്പെട്ട ദേഹത്തോടുകൂടിയവനാ

---

[ശ_സ] 1 വളരെ കാലം കർമ്മയോഗത്തെ അനുഷ്ഠിച്ചിട്ടുള്ളവൻ. അല്ലെങ്കിൽ, 'മുനിഃ ബ്രഹ്മ അധിഗച്ഛതി' എന്നിങ്ങിനെ മുൻശ്ലോകത്തിൽ മുഖ്യസന്ന്യാസത്തെപ്പററി പറഞ്ഞിരിക്കുന്നതിനാൽ 'യോഗയുക്തഃ' എന്നതിന്നു ബ്രഹ്മനിഷ്ഠാലക്ഷണമായിരിക്കുന്ന സന്ന്യാസയോഗത്തോടുകൂടിയവൻ—ചിരകാലം സമാധിയെ അനുഷ്ഠിച്ചിട്ടുള്ളവൻ എന്നർത്ഥം.

2 രാഗദ്വേഷാദിദോഷങ്ങൾ ലേശംകൂടാതെയുള്ള മനസ്സോടുകൂടിയവൻ.

3 ബാഹ്യവാസനാലക്ഷണമായിരിക്കുന്ന സ്വഭാവത്തെ നശിപ്പിച്ചിരിക്കുന്നവൻ—സമാധികൊണ്ട് അനാത്മവാസനകളെ നശിപ്പിച്ചിരിക്കുന്നവൻ എന്നർത്ഥം.

യും, ജിതേന്ദ്രിയഃ=ഇന്ദ്രിയങ്ങളെ ജയിച്ചവനായും, സൎവ്വഭൂതാത്മഭൂതാത്മാ1=സകലഭൂതങ്ങളുമിരിക്കുന്ന ആത്മാവും തന്റെ ആത്മാവുമൊന്നാണെന്നു കാണുന്നവനായുമിരിക്കുന്നവൻ, കുൎവ്വൻ അപി=ലോകസംഗ്രഹമായിട്ടോ സ്വാഭാവികമായിട്ടോ കൎമ്മങ്ങളെ ചെയ്യുന്നുവെങ്കിലും, ന ലിപ്യതേ=ലേപനംചെയ്യപ്പെടുന്നില്ല.

കൎമ്മയോഗത്തോടുകൂടിയിരിക്കുന്നവനും, പരിശുദ്ധമാനസനും, ദേഹത്തേയുമിന്ദ്രിയങ്ങളേയും ജയിച്ചിരിക്കുന്നവനും, സകലപ്രാണികളിലുമിരിക്കുന്ന ആത്മാവുതന്നെയാണ് തന്റെ ആത്മാവ് എന്നറിയുന്നവനുമായവൻ കൎമ്മങ്ങളെ ചെയ്താലും കൎമ്മബന്ധം അവനെ ബാധിക്കുന്നില്ല.

(ശം-ഭാ) ബ്രഹ്മാമുതൽ തൃണംവരെയുള്ള സകലപ്രാണികളിലുമുള്ള ആത്മാതന്നെയാണ് പ്രത്യക്ചേതനനായിരിക്കുന്ന തന്റെ ആത്മാവെന്നറിയുന്നവൻ—സമ്യഗ്ദൎശിയായവൻ—ലോകസംഗ്രഹാൎത്ഥം കൎമ്മം ചെയ്യുന്നുവെങ്കിലും കൎമ്മങ്ങളാൽ അവൻ ബന്ധിക്കപ്പെടുന്നില്ല.

[ശ-സ] കൎമ്മാനുഷ്ഠാനംകൊണ്ടു ചിത്തശുദ്ധിയെ പ്രാപിച്ച ജിതേന്ദ്രിയനായും സൎവ്വാത്മഭാവത്തെ പ്രാപിച്ചിരിക്കുന്നവനായുമിരിക്കുന്ന ബ്രഹ്മജ്ഞാനി ശരീരംകൊണ്ട് എന്തെങ്കിലും കൎമ്മം ചെയ്താൽ അത് അവനു ബന്ധമായി ഭവിക്കുന്നില്ല എന്നു പറയുന്നു—യോഗയുക്ത ഇതി.

അവൻ പരമാൎത്ഥത്തിൽ ഒന്നും ചെയ്യുന്നതുമില്ല. അതുഹേതുവായിട്ട്—

൮. നൈവ കിഞ്ചിൽ കരോമീതി യുക്തോ മന്യേത തത്വവിൽ
പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രന്നശ്നൻ ഗച്ഛൻ സ്വപൻ ശ്വസൻ.

൯. പ്രലപൻ വിസൃജൻ ഗൃഹ്ണന്നുന്മിഷൻ നിമിഷന്നപി
ഇന്ദ്രിയാണീന്ദ്രിയാൎത്ഥേഷു വൎത്തന്ത ഇതി ധാരയൻ.

യുക്തഃ=കൎമ്മയോഗിയായവൻ, തത്വവിൽ=ആത്മയോഗത്തെ അറിഞ്ഞവനായിട്ട്, പശ്യൻ=കാണുന്നവനും (നയനവൃത്തി), ശൃണ്വൻ=കേൾക്കുന്നവനും (ശ്രോത്രേന്ദ്രിയവൃത്തി), സ്പൃശൻ=തൊടുന്നവനും (ത്വക്കിന്റെ വൃത്തി), ജിഘ്രൻ=ഘ്രാണിക്കുന്നവനും (മൂക്കിന്റെ വൃത്തി), അശ്നൻ=ഉണ്ണുന്നവനും (നാവിന്റെ വൃത്തി), ഗച്ഛൻ=നടക്കുന്നവനും (കാലിന്റെ വൃത്തി), സ്വപൻ=ഉറങ്ങുന്നവനും (ബുദ്ധിയുടെ വൃത്തി), ശ്വസൻ=ശ്വാസം വിടുന്നവനും (പ്രാണവായുവിന്റെ വൃത്തി), പ്രലപൻ=സംസാരിക്കുന്നവനും (വാഗിന്ദ്രിയവൃത്തി), വിസൃജൻ=മലമൂത്രങ്ങളെ വിസൎജ്ജിക്കുന്നവനും (പായൂപസ്ഥങ്ങളുടെ വൃത്തി), ഗൃഹ്ണൻ=എടുക്കുന്നവനും (കൈകളുടെ വൃത്തി), ഉന്മിഷൻ=കണ്ണുകളെ മിഴിക്കുന്നവനും, നിമിഷൻ=അടയ്ക്കുന്നവനും, അപി=ആയിരുന്നാലും (കൂൎമ്മവായുവിന്റെ വൃത്തി), ഇന്ദ്രിയാണി=ഇന്ദ്രിയങ്ങൾ, ഇന്ദ്രിയാൎത്ഥേഷു=ശബ്ദാദിവിഷയങ്ങളിൽ, വൎത്തന്തേ ഇതി=പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു എന്ന്, ധാരയൻ=ബുദ്ധികൊണ്ടു നിശ്ചയിച്ച്, കിഞ്ചിൽ=ഒന്നുംതന്നെ, ന ഏവ കരോമി ഇതി=ഞാൻ ചെയ്യുന്നതേയില്ല എന്ന്, മന്യേത=വിചാരിക്കുന്നു.

[ശ-സ] 1 'പ്രാണോ ഹ്യേഷ സൎവ്വഭൂതൈൎവ്വിഭാതി', 'അഹമേവേദം സൎവ്വം' എന്നിങ്ങിനെയുള്ള ശ്രുതിവാക്യാൎത്ഥാനുഭവംകൊണ്ടും സ്വാനുഭവംകൊണ്ടും സൎവ്വാത്മതയെ പ്രാപിച്ചിരിക്കുന്ന ബ്രഹ്മവിത്തമൻ.

കർമ്മയോഗിയായവൻ (ക്രമേണ) തത്ത്വവിത്തായി ഭവിച്ച് (ആത്മതത്ത്വത്തെ അറിഞ്ഞ്) കണ്ടും, കേട്ടും, തൊട്ടും ഘ്രാണിച്ചും, ഭക്ഷിച്ചും, നടന്നും, ഉറങ്ങിയും, ശ്വസിച്ചും, സംസാരിച്ചും മലമൂത്രങ്ങളെ വിസർജ്ജിച്ചും, എടുത്തും, കണ്ണടച്ചും മിഴിച്ചുംകൊണ്ടിരിക്കുന്നുവെങ്കിലും, ഇന്ദ്രിയങ്ങൾ അവയുടെ കാര്യങ്ങളായ വിഷയങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നു ബുദ്ധികൊണ്ടു നിശ്ചയിച്ച് 'ഒരു കാര്യവും ഞാൻ ചെയ്യുന്നതേയില്ല' എന്നു വിചാരിക്കുന്നു.

(ശം–ഭാ) ആത്മാവിൻെറ യഥാർത്ഥതത്ത്വത്തെ അറിയുന്നവൻ തത്ത്വവിത്ത്—പരമാർത്ഥദർശി എന്നർത്ഥം. തത്ത്വത്തെ അവധാരണം ചെയ്തുകൊണ്ട് അവൻ എപ്പോഴും എങ്ങിനെയാണ് വിചാരിക്കേണ്ടതെന്നു പറയുന്നു:— 'പശ്യൻ ശൃണ്വൻ' എന്ന്.

ദേഹേന്ദ്രിയങ്ങളുടെ ചേഷ്ടകളായ സകലകർമ്മങ്ങളിലും അകർമ്മത്തെ ദർശിക്കുന്ന സമ്യഗ്ദർശിക്കു സർവ്വകർമ്മസന്ന്യാസംതന്നെയാണ് അധികാരം. എന്തെന്നാൽ, അവൻ സകലദിക്കിലും കർമ്മാഭാവത്തെ കാണുന്നു. എങ്ങിനെയെന്നാൽ—മൃഗതൃഷ്ണികയെ കണ്ടു ജലമാണെന്ന് അന്ധാളിച്ചു ദാഹം തീർപ്പാനുത്സാഹിച്ച ഒരുവൻ, അതു മൃഗതൃഷ്ണികയാണെന്നറിഞ്ഞതിൻെറ ശേഷവും ദാഹം തീർപ്പാൻ ആ സ്ഥലത്തേക്കു പോകുന്നില്ല.

[ശ്രീ] ബ്രഹ്മവിത്തായവൻ ഈ കർമ്മങ്ങളെയെല്ലാം ചെയ്യുന്നുവെങ്കിലും, അഭിമാനമില്ലായ്കയാൽ അവ അവനിൽ ഒട്ടുന്നില്ല.

എന്നാൽ തത്ത്വത്തെ അറിയാത്തവനും കർമ്മയോഗത്തിൽ പ്രവർത്തിക്കുന്നവനുമായവൻ—

൧൦. ബ്രഹ്മണ്യാധായ കർമ്മാണി സംഗം ത്യക്ത്വാ കരോതി യഃ
ലിപ്യതേ ന സ പാപേന പത്മപത്രമിവാംഭസാ.

യഃ=യാതൊരുത്തൻ, കർമ്മാണി=കർമ്മങ്ങളെ, ബ്രഹ്മണി[1]=പരമേശ്വരങ്കൽ, (പരമാത്മാവിൽ), ആധായ=സമർപ്പിച്ച്, സംഗം=തൽഫലത്തിൽ സക്തിയെ, ത്യക്ത്വാ=ഉപേക്ഷിച്ച്, കരോതി=ചെയ്യുന്നുവോ, സഃ=അവൻ, അംഭസാ=വെള്ളത്തിനാൽ പത്മപത്രം ഇവ=താമരയില എന്ന പോലെ, പാപേന[2]=(ബന്ധഹേതുവാകയാൽ) പാപിഷ്ഠമായ പുണ്യപാപാത്മകകർമ്മത്താൽ, ന ലിപ്യതേ=ലേപനംചെയ്യപ്പെടുന്നില്ല (ബന്ധിക്കപ്പെടുന്നില്ല.)

യാതൊരുവൻ കർമ്മങ്ങളെ, പരമാത്മാവിൽ സമർപ്പിച്ച്, തൽഫലത്തിലുള്ള ഇച്ഛയെ ഉപേക്ഷിച്ച്, ചെയ്യുന്നുവോ അവൻ, ജലത്താൽ താമരയില എന്നപോലെ, പുണ്യപാപാത്മകമായ കർമ്മത്താൽ ലേപനംചെയ്യപ്പെടുന്നില്ല (ബന്ധിക്കപ്പെടുന്നില്ല).

(ശം–ഭാ) യാതൊരുവൻ സകലകർമ്മങ്ങളേയും ഈശ്വരങ്കൽ സമർപ്പിച്ച് യജമാനനുവേണ്ടി ഭൃത്യൻ എന്നതുപോലെ 'ഞാൻ അദ്ദേഹത്തിനുവേണ്ടി ക

[ശ–സ] 1 സഗുണബ്രഹ്മമായും പരമേശ്വരനായുമിരിക്കുന്ന എന്നിൽ,
2. പാപകർമ്മം എപ്രകാരമാണ് ജന്മാദിബന്ധത്തിന്നു കാരണമായി ഭവിക്കുന്നത് അതുപോലെ പുണ്യകർമ്മവും, ജന്മാദിബന്ധത്തിന്നു കാരണമായി ഭവിക്കുന്നു. അതിനാൽ വൈദികകർമ്മവും ജന്മാദിബന്ധഹേതുവാകയാൽ, പാപമെന്നു പറയപ്പെടുന്നു.

ർമ്മംചെയ്യുന്നു' എന്ന വിചാരത്തോടുകൂടി മോക്ഷഫലത്തിൽകൂടി സംഗത്തെ ത്യജിച്ചു ചെയ്യുന്നുവോ അവൻ പാപത്തോടു സംബന്ധിക്കപ്പെടുന്നില്ല. താമരയില (ജലത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിലും) ജലത്തോട് എപ്രകാരം സംബന്ധിക്കപ്പെടുന്നില്ലയോ അപ്രകാരം എന്നാർത്ഥം.

അവന്റെ അപ്രകാരമുള്ള കർമ്മത്തിന്നു കേവലം മനഃശുദ്ധിതന്നെയാണ് ഫലം. എന്തെന്നാൽ:—

൧൧. കായേന മനസാ ബുദ്ധ്യാ കേവലൈരിന്ദ്രിയൈരപി
യോഗിനഃ കർമ്മ കുർവന്തി സംഗം ത്യക്ത്വാത്മശുദ്ധയേ.

യോഗിനഃ=കർമ്മയോഗികൾ, സംഗം=കർമ്മഫലത്തിൽ ആസക്തിയെ, ത്യക്ത്വാ=ത്യജിച്ച്, ആത്മശുദ്ധയേ=ചിത്തശുദ്ധിക്കായിക്കൊണ്ട് കായേന=ദേഹംകൊണ്ടും (സ്നാനാദി), മനസാ=മനസ്സുകൊണ്ടും (ധ്യാനാദി), ബുദ്ധ്യാ=ബുദ്ധികൊണ്ടും (തത്ത്വനിശ്ചയാദി), കേവലൈഃ ഇന്ദ്രിയൈഃ അപി=(കർമ്മാഭിനിവേശരഹിതമായ) കേവലം ഇന്ദ്രിയങ്ങളെക്കൊണ്ടും, കർമ്മ=(ശ്രവണകീർത്തനാദിലക്ഷണമായ) കർമ്മത്തെ, കുർവ്വന്തി=ചെയ്യുന്നു.

കർമ്മയോഗികൾ ഫലാപേക്ഷകൂടാതെ മനഃശുദ്ധിക്കായിക്കൊണ്ട് ദേഹംകൊണ്ടും, മനസ്സുകൊണ്ടും, ബുദ്ധികൊണ്ടും, കേവലമിന്ദ്രിയങ്ങളെക്കൊണ്ടും, കർമ്മം ചെയ്യുന്നു.

(ശം-ഭാ) കേവലൈഃ=മമത്വവർജ്ജിതമായ ('എന്റെ' എന്ന അഭിമാനം കൂടാതെയുള്ള)—'ഞാൻ ഈശ്വരന്നുവേണ്ടിത്തന്നെയാണ് കർമ്മം ചെയ്യുന്നത്, അല്ലാതെ എനിക്ക് ഒരു ഫലസിദ്ധിക്കുവേണ്ടിയല്ല' എന്നിങ്ങിനെ 'എന്റെ' എന്ന അഭിമാനബുദ്ധികൂടാതെ എന്നാർത്ഥം. 'കേവല'ശബ്ദത്തെ കായാദിപദങ്ങളിൽ പ്രത്യേകം സംബന്ധിപ്പിക്കണം. സകലവ്യാപാരങ്ങളിലും 'മമതാബുദ്ധി'കൂടാതെകണ്ടു കർമ്മയോഗികൾ ഫലവിഷയമായ സംഗത്തെ ഉപേക്ഷിച്ചു മനഃശുദ്ധിക്കായിക്കൊണ്ടുമാത്രം കർമ്മം ചെയ്യുന്നു. അതിനാൽ നിനക്ക് അധികാരം ആ മാർഗ്ഗംതന്നെയാകയാൽ നീ കർമ്മത്തെ ചെയ്താലും.

എന്തുകൊണ്ടെന്നാൽ—

(ശ്രീ) ഒരു കർമ്മംകൊണ്ടുതന്നെ ചിലർ മുക്തന്മാരും ചിലർ ബദ്ധന്മാരുമാകുന്നതെങ്ങിനെ? പറയുന്നു:—

൧൨. യുക്തഃ കർമ്മഫലം ത്യക്ത്വാ ശാന്തിമാപ്നോതി നൈഷ്ഠികീം
അയുക്തഃ കാമകാരേണ ഫലേ സക്തോ നിബദ്ധ്യതേ.

യുക്തഃ=നിഷ്കാമകർമ്മയോഗി (പരമേശ്വരനിൽതന്നെ നിഷ്ഠയോടുകൂടിയിരിക്കുന്ന യോഗി), കർമ്മഫലം ത്യക്ത്വാ=കർമ്മഫലത്തെ ഉപേക്ഷിച്ചിട്ട്, നൈഷ്ഠികീം=ആത്മനിഷ്ഠയാലുണ്ടാകുന്ന (ആത്യന്തികമായ), ശാന്തിം=മോക്ഷത്തെ, ആപ്നോതി=പ്രാപിക്കുന്നു. അയുക്തഃ (തു)=എന്നാൽ കർമ്മഫലത്തിൽ ഇച്ഛയുള്ളവൻ (ബഹിർമ്മുഖനായവൻ), കാമകാരേണ=ഇച്ഛഹേതുവായുള്ള പ്രേരണകൊണ്ട് (കാമംഹേതുവായിട്ടുള്ള പ്രവൃത്തികൊണ്ട്) ഫലേ=ഫലത്തിൽ, സക്തഃ=ആസക്തിയുള്ളവനായിട്ട്, നിബദ്ധ്യതേ=ഏററവും ബന്ധിക്കപ്പെടുന്നു.

പരമേശ്വരനിൽതന്നെ നിഷ്ഠയോടുകൂടിയിരിക്കുന്ന (നിഷ്കാമകർമ്മ)യോഗി കർമ്മഫലത്തെ ഉപേക്ഷിച്ച് (ആത്മനിഷ്ഠയാലുണ്ടാകുന്ന) ആത്യന്തികമായ

മോക്ഷത്തെ പ്രാപിക്കുന്നു. എന്നാൽ കൎമ്മഫലത്തിലിച്ഛയുള്ളവൻ (കാമ്യകൎമ്മയോഗി) ഇച്ഛനിമിത്തമുള്ള പ്രേരണകൊണ്ടു കൎമ്മഫലത്തിൽ ആസക്തനായി ഏററവും ബന്ധിക്കപ്പെടുന്നു.

(ശം_ഭാ) 'ഈശ്വരനുവേണ്ടിയാണ് ഞാൻ കൎമ്മം ചെയ്യുന്നത്, എനിക്കു ഫലത്തിനു വേണ്ടിയല്ല' എന്നിങ്ങിനെ സമാഹിതചിത്തനായവൻ കൎമ്മഫലത്തെ ഉപേക്ഷിച്ച് മോക്ഷമെന്നു പറയപ്പെടുന്ന നൈഷ്ഠികിയായ (നിഷ്ഠയിൽനിന്നുണ്ടായ) ശാന്തിയെ താഴെ പറയുന്ന ക്രമത്തിൽ പ്രാപിക്കുന്നു:—ആദ്യം മനഃശുദ്ധി; പിന്നെ ജ്ഞാനപ്രാപ്തി; പിന്നെ സൎവ്വകൎമ്മസന്യാസം; ഒടുക്കം ജ്ഞാനനിഷ്ഠ. എന്നാൽ അസമാഹിതനായവൻ ഇച്ഛാപ്രേരിതനായിട്ട് 'എനിക്കു ഫലപ്രാപ്തിക്കായിക്കൊണ്ടു ഞാൻ ഈ കൎമ്മം ചെയ്യുന്നു' എന്നിങ്ങിനെ ഫലത്തിൽ സക്തനായിട്ടു ബന്ധിക്കപ്പെടുന്നു. അതിനാൽ നീ യുക്തനായി ഭവിക്കുക എന്നു താല്പൎയ്യം.

[ശ_സ] നിഷ്കാമനാൽ ചെയ്യപ്പെടുന്ന കൎമ്മം മോക്ഷഹേതുവായി ഭവിക്കുന്നു എന്നും, കാമത്തോടുകൂടിയവനാൽ ചെയ്യപ്പെടുന്നതു മോക്ഷഹേതുവായി ഭവിക്കുന്നില്ലെന്നും, ഈ ശ്ലോകംകൊണ്ടു സൂചിപ്പിക്കുന്നു.

എന്നാൽ പരമാത്മദൎശിയായവൻ—

൧൩. സൎവ്വകൎമ്മാണി മനസാ സംന്യസ്യാസ്തേ സുഖം വശീ
നവദ്വാരേ പുരേ ദേഹീ നൈവ കുൎവ്വൻ ന കാരയൻ.

വശീ=മനസ്സിനേയുമിന്ദ്രിയങ്ങളേയും സ്വാധീനമാക്കീട്ടുള്ള (ജിതചിത്തനായ), ദേഹീ=ജീവാത്മാ, സൎവ്വകൎമ്മാണി=(വിക്ഷേപകങ്ങളായ) സകലകൎമ്മങ്ങളേയും, മനസാ=(വിവേകത്തോടുകൂടിയ) മനസ്സുകൊണ്ട്, സംന്യസ്യ=ത്യജിച്ചിട്ട്, നവദ്വാരേ=ഒമ്പതു ദ്വാരങ്ങളോടുകൂടിയ, പുരേ=പട്ടണംപോലെയിരിക്കുന്ന (പുരംപോലെ അഹങ്കാരശൂന്യമായിരിക്കുന്ന) ദേഹത്തിൽ, ന ഏവ കുൎവ്വൻ=(അഹങ്കാരാഭാവംകൊണ്ടുതന്നെ സ്വയം ആ ദേഹംകൊണ്ട്) ഒന്നും ചെയ്യാതേയും, ന കാരയൻ=(മമകാരാഭാവംഹേതുവായിട്ട്) ഒന്നും ചെയ്യിക്കാതേയും, സുഖം=സുഖമാകുംവണ്ണം, ആസ്തേ=ഇരിക്കുന്നു.

ജിതചിത്തനായിരിക്കുന്നവൻ സകലകൎമ്മങ്ങളേയും വിവേകത്തോടുകൂടിയിരിക്കുന്ന മനസ്സുകൊണ്ടു ത്യജിച്ചിട്ട് ഒമ്പതു ദ്വാരങ്ങളോടുകൂടിയ പട്ടണംപോലെ (അഹങ്കാരശൂന്യമാ)യിരിക്കുന്ന ദേഹത്തിൽ ഒന്നും ചെയ്യാതേയും ചെയ്യിക്കാതേയും സുഖമാകുംവണ്ണം (ആനന്ദമായി) ഇരിക്കുന്നു.

(ശം_ഭാ) നിത്യം, നൈമിത്തികം, കാമ്യം, പ്രതിഷിദ്ധം ഇങ്ങിനെ (നാലുവിധം) ആകുന്നു കൎമ്മങ്ങൾ. ജിതേന്ദ്രിയനായ യതി വിവേകബുദ്ധിയോടുകൂടി സകലകൎമ്മങ്ങളേയും പരിത്യജിച്ച്—കൎമ്മത്തിൽ അകൎമ്മത്തെ ദൎശിക്കുന്നവനായിട്ട്—സുഖമായിരിക്കുന്നു. മാനസികമായും കായികമായും വാചികമായുമുള്ള സകലകൎമ്മങ്ങളേയുമുപേക്ഷിച്ചവനും, ആയാസരഹിതനും, പ്രസന്നചിത്തനും, ആത്മാവിൽനിന്നു വ്യതിരിക്തമായ കാൎയ്യങ്ങളിൽ താല്പൎയ്യമില്ലാത്തവനും (പ്രയോജനത്തെ ദൎശിക്കാത്തവനും) ആയിരിക്കുന്നതിനാലാണ് അവൻ സുഖമായിരി

ക്കുന്നുവെന്നു പറഞ്ഞത്. അങ്ങിനെയുള്ളവൻ എവിടെ എങ്ങിനെ ഇരിക്കു ന്നുവെന്നു പറയുന്നു—നവദ്വാരങ്ങളോട്ടുകൂടിയ പട്ടണംപോലെയിരിക്കുന്ന ദേഹത്തിൽ (ഇരിക്കുന്നു)—കഴുത്തിനുമീതെ ബാഹ്യവിഷയോപലബ്ധിക്കുള്ള ഏഴു ദ്വാരങ്ങളും, താഴെ മലമൂത്രവിസർജ്ജനത്തിനുള്ള രണ്ടു ദ്വാരങ്ങളും, ഇങ്ങിനെ ഒമ്പതു ദ്വാരങ്ങളോട്ടുകൂടിയ ദേഹമാണ് നവദ്വാരത്തോടുകൂടിയ പുരമെന്നു പറയപ്പെടുന്നത്. ആ (ദേഹമാകുന്ന) പുരത്തിലെ സ്വാമി (രാജാവ്) ആത്മാവുതന്നെ. അദ്ദേഹത്തിന്റെ ആവശ്യത്തിന്നു വേണ്ടുന്ന വർത്തമാനങ്ങളെ കൊടുക്കുന്നതിന്നും, മററനേകകാര്യങ്ങളെ സാധിപ്പിക്കുന്നതിനുമായി പൌരന്മാരുടെ നിലയിൽ ഇന്ദ്രിയങ്ങളും, മനസ്സ്, ബുദ്ധി, വിഷയങ്ങളും ഇവ ഇരിക്കുന്നു. അങ്ങിനെയിരിക്കുന്ന ഒമ്പതു ദ്വാരങ്ങളോട്ടുകൂടിയ ദേഹമാകുന്ന പുരത്തിങ്കൽ ദേഹീ (ആത്മാ) സകലകർമ്മങ്ങളേയുമുപേക്ഷിച്ച് ഇരിക്കുന്നു.

പൂർവ്വപക്ഷം—'അവൻ ദേഹത്തിൽ ഇരിക്കുന്നു' എന്ന വിശേഷണം കൊണ്ടെന്താണ് പ്രയോജനം? കർമ്മത്തെ സന്ന്യസിച്ചവനും സന്ന്യസിക്കാത്തവനും എല്ലാവരും (എല്ലാ ദേഹികളും) ദേഹത്തിൽതന്നെയാണല്ലോ ഇരിക്കുന്നത്. അതിനാൽ ആ വിശേഷണം അർത്ഥമില്ലാത്തതാകുന്നു.

സമാധാനം—'ദേഹേന്ദ്രിയങ്ങളുടെ സമൂഹം മാത്രമാണ് താൻ' എന്നു സങ്കല്പിച്ചുകൊണ്ടിരിക്കുന്ന അജ്ഞന്മാരായ എല്ലാ ദേഹികളും 'ഞാൻ ഒരു വീട്ടിൽ, അല്ലെങ്കിൽ നിലത്ത്, അല്ലെങ്കിൽ ഒരാസനത്തിന്മേൽ, ഇരിക്കുന്നു' എന്നു വിചാരിക്കുന്നു. ദേഹംതന്നെയാണ് ആത്മാ എന്നു വിചാരിക്കുന്നവന്ന് ഒരു വീട്ടിലെന്നപോലെ ദേഹത്തിൽ (തദ്വ്യതിരിക്തനായി) ഇരിക്കുന്നുവെന്ന വിചാരം ഉണ്ടാകുന്നതല്ല. എന്നാൽ ദേഹാദിസംഘാതത്തിൽനിന്നു ഭിന്നമാണ് ആത്മാ എന്നു വിചാരിക്കുന്നവന്നു താൻ ദേഹത്തിൽ ഇരിക്കുന്നു എന്ന ബോധം ഉണ്ടാകുന്നതുമാണ്. അവിദ്യയാൽ ആത്മാവിൽ ആരോപിക്കപ്പെട്ട മററു ചിലതിന്റെ (ദേഹേന്ദ്രിയങ്ങളുടെ) കർമ്മങ്ങളെ വിവേകബുദ്ധികൊണ്ട്—വിദ്യകൊണ്ടും വിവേകവിജ്ഞാനംകൊണ്ടും—ത്യജിക്കാവുന്നതുമാണ്. വിവേകവിജ്ഞാനങ്ങളോട്ടുകൂടിയിരിക്കുന്ന ഒരുവന്ന് അവൻ സർവ്വകർമ്മങ്ങളേയുമുപേക്ഷിച്ചവനായാലും, നവദ്വാരങ്ങളോട്ടുകൂടിയ പുരംപോലെയിരിക്കുന്ന ദേഹത്തിൽ, ഒരു വീട്ടിൽ എന്നപോലെ, ഇരിപ്പാൻ (ഇരിക്കുന്നു എന്നു തോന്നുവാൻ) കഴിയുന്നതാണ്. എന്തെന്നാൽ, പ്രാരബ്ധഫലകർമ്മസംസ്കാരശേഷത്തെ അനുവർത്തിച്ചാണ് താൻ ദേഹത്തിൽതന്നെ ഇരിക്കുന്നുവെന്ന് അവന്നു തോന്നുന്നത്. വിശേഷവിജ്ഞാനം ഉണ്ടായിട്ടുള്ളതുകൊണ്ടു വിവേകിയായ സന്ന്യാസി ദേഹത്തിലിരിക്കുന്നു എന്നു പറയാവുന്നതാണ്. * അതിനാൽ വിദ്വാന്റേയും അവിദ്വാ

* (ആ) ആരംഭിക്കപ്പെട്ട ഫലത്തോട്ടുകൂടിയതും ധർമ്മാധർമ്മാത്മകവും ആയ കർമ്മം ഒട്ടു മുഴുവനും അനുഭവിച്ചുകഴിഞ്ഞു. അനുഭവിക്കാതെ അല്പം ബാക്കിയുണ്ടുതാനും. അങ്ങിനെയുള്ള കർമ്മശേഷംനിമിത്തം ദേഹാദിസംസ്കാരം അനുവർത്തിച്ചു നില്ക്കുന്നു. അപ്രകാരമുള്ള അനുവൃത്തികൊണ്ട് ആ ദേഹത്തിൽതന്നെ സ്ഥിതിചെയ്യുക എന്ന വിശേഷവിജ്ഞാനം ഉപപന്നമായിരിക്കുന്നു. അതിനാൽ

ൻേറയും വിചാരഭേദത്തെ കാണിക്കുന്നതിന്ന് 'അവൻ ദേഹത്തിൽതന്നെ ഇരിക്കുന്നു' എന്ന വിശേഷണം അത്ഥത്തോടുകൂടിത്തന്നെയിരിക്കുന്നു.

പൂവ്വപക്ഷം—ആത്മാവിൽ അവിദ്യയാൽ ആരോപിതമായ ദേഹേന്ദ്രിയകമ്മങ്ങളെ അവൻ സന്ന്യസിക്കുന്നുവെന്നുതന്നെ വെയ്ക്കുക. എന്നാലും (സ്വഗതമായ) കത്തൃത്വവും കാരയിതൃത്വവും ആത്മാവോടുകൂടി ചേൎന്നുതന്നെ ഇരിക്കുമല്ലോ.

സമാധാനം—ഈ ശങ്കയെ പരിഹരിപ്പാനാണ് ഭഗവാൻ 'അവൻ സ്വയമായി യാതൊന്നും ചെയ്യുന്നതുമില്ല, ദേഹേന്ദ്രിയങ്ങളെ കമ്മങ്ങളിൽ പ്രവത്തിപ്പിക്കുന്നതുമില്ല' എന്നു പറഞ്ഞത്.

പൂവ്വപക്ഷം—നടന്നുകൊണ്ടിരിക്കുന്ന ഒരുവൻ നടത്തം വേണ്ടെന്നുവെച്ചാൽ അവൻെറ ഗതി എങ്ങിനെ ഇല്ലാതാകുന്നുവോ അതുപോലെ ആത്മാവോടു സമവായിയായിരിക്കുന്ന കത്തൃത്വവും കാരയിതൃത്വവും സവ്വകമ്മസന്ന്യാസംകൊണ്ട് ഇല്ലാതാകുന്നു എന്നോ? അതോ, ആത്മാവിന്നു കത്തൃത്വവും കാരയിതൃത്വവും സ്വതേതന്നെ ഇല്ല എന്നോ?

സമാധാനം—ആത്മാവിന്നു സ്വതേ കത്തൃത്വവും കാരയിതൃത്വവുമില്ല. എന്തെന്നാൽ 'അവികായ്യോയമുച്യതേ' (അ. ൨. ശ്ലോ. ൨൫) 'ശരീരസ്ഥോപി കൌന്തേയ ന കരോതി ന ലിപ്യതേ' (അ. ൧൩. ശ്ലോ. ൩൧) എന്നിങ്ങിനെ ഭഗവാൻതന്നെ ഉപദേശിക്കുന്നു. 'ധ്യായതീവ, ലേലായതീവ (അതു ചലിക്കുന്നപോലേയും ധ്യാനിക്കുന്നപോലേയും തോന്നുന്നു.') (ബൃ. ഉ. ൪. ൩. ൭). എന്നു ശ്രുതിവാക്യവുമുണ്ട്.

അതിന്നും പുറമെ—

൧൪. ന കത്തൃത്വം ന കമ്മാണി ലോകസ്യ സൃജതി പ്രഭുഃ
ന കമ്മഫലസംയോഗം സ്വഭാവസ്തു പ്രവത്തതേ.

പ്രഭുഃ*=ഈശ്വരൻ, ലോകസ്യ=ജീവലോകത്തിന്നു (വേണ്ടി), കർത്തൃത്വം=കർത്തൃത്വത്തെ (സ്വാതന്ത്ര്യത്തെ), ന സൃജതി=സൃഷ്ടിക്കുന്നില്ല. കമ്മാണി ന=കമ്മങ്ങളേയും സൃഷ്ടിക്കുന്നില്ല. കമ്മഫലസംയോഗം ന=കമ്മഫലസംബന്ധത്തേയും സൃഷ്ടിക്കുന്നില്ല. സ്വഭാവഃ തു=എന്നാൽ (ജീവൻെറ) പ്രകൃതി (മായ), പ്രവത്തതേ=(കർത്തൃത്വാദിരൂപമായി) പ്രവത്തിക്കുന്നു.

ഈശ്വരൻ ജീവലോകത്തിനായിക്കൊണ്ടു കത്തൃത്വത്തേയോ, കമ്മങ്ങളേയോ, കമ്മഫലസംബന്ധത്തേയോ, സൃഷ്ടിക്കുന്നില്ല. എന്നാൽ അവിദ്യാ

---

വിവേകിയായ സന്ന്യാസിക്കു ദേഹത്തിൽ അവസ്ഥാനം (ഇരിക്കുക എന്നത്) പറയാവുന്നതാണ്. അവിദ്വാൻെറ തോന്നലിനെ അപേക്ഷിച്ചു വിശേഷണം നിരത്ഥകമാണെങ്കിലും വിദ്വാൻെറ തോന്നലിനെ അപേക്ഷിച്ച് ആ വിശേഷണം അത്ഥവത്തായിത്തന്നെ ഇരിക്കുന്നു.

* [ശ—സ] താൻതന്നെ സകലദിക്കിലും പ്രകർഷേണ പ്രകാശിക്കുന്നു, അല്ലെങ്കിൽ താൻതന്നെ സവ്വത്തേയും പ്രകാശിപ്പിക്കുന്നു, അല്ലെങ്കിൽ താൻതന്നെ സവ്വാത്മനാ പ്രകാശിക്കുന്നു, എന്നതുകൊണ്ടു പ്രഭു.

രൂപമായിരിക്കുന്ന (ജീവികളുടെ) പ്രകൃതിതന്നെയാണ് (കർത്തൃത്വാദിരൂപമായി എല്ലാം) പ്രവർത്തിക്കുന്നത്.

(ശം-ഭാ) ആത്മാ (ദേഹി) കർത്തൃത്വത്തെ സൃഷ്ടിക്കുന്നില്ല—ഒരുവനെക്കൊണ്ട് ഒന്നും ചെയ്യിക്കുന്നില്ല. കർമ്മങ്ങളേയും സൃഷ്ടിക്കുന്നില്ല—രഥം, ഘടം, പ്രാസാദം മുതലായ ഈപ്സിതവസ്തുക്കളെ സൃഷ്ടിക്കുന്നതുമില്ല. രഥാദികളെ ഉണ്ടാക്കുന്നവനെ, ആത്മാ, തൽഫലത്തോടു സംബന്ധിപ്പിക്കുന്നതുമില്ല. ദേഹി സ്വതേ ഒന്നും ചെയ്യുകയും ചെയ്യിപ്പിക്കുകയുമില്ലെങ്കിൽ പിന്നെ ആരാണ് ചെയ്യുന്നതും ചെയ്യിപ്പിക്കുന്നതും? സമാധാനം:—സ്വഭാവം—അവിദ്യാലക്ഷണമായ പ്രകൃതി, അല്ലെങ്കിൽ മായ, ആകുന്നു പ്രവർത്തിക്കുന്നത്. 'ദൈവീ ഹ്യേഷാ ഗുണമയീ' (അ. ൭. ശ്ലോ. ൧൪) എന്ന് ഇനി പറയുവാൻ പോകുന്ന മായതന്നെയാണ് സ്വഭാവം.

എന്നാൽ പരമാത്മമായിട്ട്—

൧൫. നാദത്തേ കസ്യചിൽ പാപം ന ചൈവ സുകൃതം വിഭുഃ
അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ.

വിഭുഃ=ഈശ്വരൻ (പരിപൂർണ്ണൻ, ആപ്തകാമൻ), കസ്യചിൽ=ആരുടേയും, പാപം=പാപത്തെ, ന ആദത്തേ=ഗ്രഹിക്കുന്നില്ല. സുകൃതം ച=പുണ്യത്തേയും, ന ഏവ (ആദത്തേ)=ഗ്രഹിക്കുന്നില്ല. അജ്ഞാനേന=(ദണ്ഡനയും അനുഗ്രഹംതന്നെയാണ് എന്നറിയാതെയിരിക്കുന്ന) അജ്ഞാനത്താൽ, ജ്ഞാനം=(ഈശ്വരൻ സർവ്വത്ര സമനായിരിക്കുന്നുവെന്ന) ജ്ഞാനം, ആവൃതം=മൂടപ്പെട്ടിരിക്കുന്നു. തേന=അതുഹേതുവായിട്ട്, ജന്തവഃ=ജന്തുക്കൾ (ജീവികൾ), മുഹ്യന്തി=മോഹിക്കുന്നു (ഈശ്വരങ്കൽ വൈഷമ്യമുണ്ടെന്നു വിചാരിക്കുന്നു).

ഈശ്വരൻ ആരുടേയും പാപത്തേയും പുണ്യത്തേയും ഗ്രഹിക്കുന്നില്ല. അജ്ഞാനത്തിനാൽ വിവേകം മൂടപ്പെട്ടിരിക്കുന്നു. അതുഹേതുവായിട്ട് ജീവികൾ മോഹിക്കുന്നു.

(ശം-ഭാ) ആരുടേയും (=കസ്യചിൽ) ഭക്തന്റേയുംകൂടി എന്നു താൽപര്യം. എന്നാൽ പിന്നെ എന്തിനാണ് ഭക്തന്മാർ പൂജാദിലക്ഷണമായിരിക്കുന്ന യാഗദാനഹോമാദിപുണ്യകർമ്മത്തെ ചെയ്യുന്നത്?—ഭഗവാൻ ഇതിന്നു സമാധാനം പറയുന്നു: വിവേകവിജ്ഞാനം അജ്ഞാനത്താൽ മൂടപ്പെട്ടിരിക്കുന്നു. തന്നിമിത്തം സംസാരികളായ (അവിവേകികളായ) ജീവികൾ 'ഞാൻ ചെയ്യുന്നു; ഞാൻ ചെയ്യിപ്പിക്കുന്നു; ഞാൻ സുഖമനുഭവിക്കും; ഞാൻ സുഖമനുഭവിപ്പിക്കുന്നു' എന്നിങ്ങിനെ വിചാരിച്ച് മോഹത്തെ പ്രാപിക്കുന്നു.

(ശ്രീ) 'ഈശ്വരൻ സർവ്വത്ര സമമായിരിക്കുന്നു' എന്ന ജ്ഞാനം 'ദണ്ഡവുംകൂടി അനുഗ്രഹംതന്നെയാണ്' എന്നറിയാതെയിരിക്കുന്ന അജ്ഞാനത്തിനാൽ മൂടപ്പെട്ടിരിക്കുന്നു. അതുഹേതുവായിട്ട് തങ്ങൾ പൂർവ്വകർമ്മാനുസാരമായി ദുഃഖമനുഭവിക്കുമ്പോൾ ഭഗവാൻ പക്ഷപാതിയാണെന്നു ജീവികൾ വിചാരിച്ചു മോഹത്തെ പ്രാപിക്കുന്നു.

(ശ്രീ) എന്നാൽ ജ്ഞാനികൾ അപ്രകാരം മോഹത്തെ പ്രാപിക്കുന്നില്ല എന്നു പറയുന്നു—

൧൬. ജ്ഞാനേന തു തദജ്ഞാനം യേഷാം നാശിതമാത്മനഃ
തേഷാമാദിത്യവൽ ജ്ഞാനം പ്രകാശയതി തൽപരം.

ആത്മനഃ ജ്ഞാനേന തു=എന്നാൽ ഭഗവൽജ്ഞാനത്താൽ, യേഷാം തൽ അജ്ഞാനം=യാതൊരുത്തരുടെ ആ അജ്ഞാനം, നാശിതം=നശിപ്പിക്കപ്പെട്ടിരിക്കുന്നുവോ, തേഷാം=അവരുടെ, ജ്ഞാനം=(ആ) ജ്ഞാനം, ആദിത്യവൽ=സൂര്യനെന്നപോലെ, തൽപരം=പരിപൂർണ്ണമായിരിക്കുന്ന ഈശ്വരസ്വരൂപത്തെ, പ്രകാശയതി=പ്രകാശിപ്പിക്കുന്നു.

എന്നാൽ, ഭഗവൽജ്ഞാനത്താൽ യാതൊരുത്തരുടെ ആ അജ്ഞാനം നശിപ്പിക്കപ്പെട്ടിരിക്കുന്നുവോ അവരിൽ ആ ജ്ഞാനം, സൂര്യനെന്നപോലെ, പരബ്രഹ്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നു (സൂര്യൻ എപ്രകാരമാണ് ഇരുട്ടിനെ കളഞ്ഞു സകലവസ്തുക്കളേയും പ്രകാശിപ്പിക്കുന്നത് അതുപോലെ എന്നാർത്ഥം.)

(ശം—ഭാ) യാതൊന്നിനാൽ മൂടപ്പെട്ടിട്ടാണ് ജന്തുക്കൾ മോഹിക്കുന്നത് ആ അജ്ഞാനം, യാതൊരുത്തരുടെ ആ അജ്ഞാനമാണ്, ആത്മവിഷയമായ വിവേകജ്ഞാനത്താൽ നശിപ്പിക്കപ്പെട്ടിരിക്കുന്നത് അവരിൽ ആ ജ്ഞാനം, സൂര്യൻ സകലവസ്തുക്കളേയും പ്രകാശിപ്പിക്കുന്നപോലെ, ജ്ഞേയമായ സമസ്തവസ്തുവിനെ—ആ പരമാർത്ഥതത്ത്വത്തെ—പ്രകാശിപ്പിക്കുന്നു.

യാതൊരു പരമാർത്ഥതത്ത്വത്തെയാണ് ജ്ഞാനം പ്രകാശിപ്പിക്കുന്നത് അതിൽ—

൧൭. തദ്ബുദ്ധയസ്തദാത്മാനസ്തന്നിഷ്ഠാസ്തൽപരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിർദ്ധൂതകല്മഷാഃ.

തദ്ബുദ്ധയഃ=നിശ്ചയമായ ബ്രഹ്മജ്ഞാനത്തോടുകൂടിയവരായും (പരിപൂർണ്ണമായ ഈശ്വരസ്വരൂപത്തിൽതന്നെ നിശ്ചയാത്മികയായ ബുദ്ധിയോടുകൂടിയവരായും), തദാത്മാനഃ=ബ്രഹ്മസ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന മനസ്സോടുകൂടിയവരായും, തന്നിഷ്ഠാഃ=ബ്രഹ്മസ്വരൂപത്തിൽതന്നെ നിഷ്ഠയോടു (താൽപര്യത്തോടു) കൂടിയവരായും, തൽപരായണാഃ=ബ്രഹ്മത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നവരായും, ജ്ഞാനനിർദ്ധൂതകല്മഷാഃ=(ഈശ്വരപ്രസാദം കൊണ്ടു ലഭിച്ചിട്ടുള്ള) ജ്ഞാനംകൊണ്ടു പാപത്തെ നശിപ്പിച്ചവരായുമിരിക്കുന്നവർ, അപുനരാവൃത്തിം=തിരിയെ സംസാരത്തിലേയ്ക്കു വരാത്തതായ സ്ഥാനത്തെ (മോക്ഷത്തെ), ഗച്ഛന്തി=പ്രാപിക്കുന്നു.

ബ്രഹ്മസ്വരൂപത്തിൽതന്നെ നിശ്ചയാത്മികയായ ബുദ്ധിയോടുകൂടിയവരും, ബ്രഹ്മജ്ഞാനത്തിൽ സ്ഥിതിചെയ്യുന്ന മനസ്സോടുകൂടിയവരും, ബ്രഹ്മനിഷ്ഠയോടുകൂടിയവരും, ബ്രഹ്മത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നവരും, ജ്ഞാനംകൊണ്ടു സകലപാപങ്ങളേയും നശിപ്പിച്ചിരിക്കുന്നവരും, ആയവർ തിരിയെ സംസാരത്തിലേയ്ക്കു വരാത്ത സ്ഥാനമായ മോക്ഷത്തെ പ്രാപിക്കുന്നു.

(ശം—ഭാ) 'തദ്ബുദ്ധയഃ' എന്നു തുടങ്ങിയ പദങ്ങളിലെ 'തൽ' ശബ്ദം ബ്രഹ്മത്തെ സൂചിപ്പിക്കുന്നു. ബ്രഹ്മത്തിൽതന്നെ നിശ്ചയബുദ്ധിയോടുകൂടിയവരും, പരമായിരിക്കുന്ന ബ്രഹ്മംതന്നെ ആത്മാവായിട്ടുള്ളവരും, സകലകർമ്മങ്ങളേയുമുപേക്ഷിച്ച് ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്നവരും, ബ്രഹ്മംതന്നെ പരമാശ്രയമായിട്ടുള്ളവരും—കേവലം ആത്മാരാമന്മാരും—മുൻപറയപ്പെട്ട ജ്ഞാനംകൊണ്ടു പാപം മുതലായ സകലസംസാരകാരണദോഷങ്ങളേയും നശിപ്പിച്ചവരുമായ യതികൾ പിന്നെ ദേഹസംബന്ധത്തെ പ്രാപിക്കുന്നില്ല. (ഇപ്പോഴുള്ള

ദേഹം നശിച്ചാൽ ഇനി ഒരു ദേഹത്തെ സ്വീകരിക്കുന്നില്ല. മുക്തിയെ പ്രാപിക്കുന്നുവെന്നാത്ഥം).

യാതൊരുത്തരുടെ അജ്ഞാനമാണ് ജ്ഞാനത്താൽ നശിപ്പിക്കപ്പെട്ടത് അങ്ങിനെയുള്ള പണ്ഡിതന്മാർ എങ്ങിനെയാണ് തത്വത്തെ കാണുന്നത്? ഭഗവാൻ പറയുന്നു—

൧൮. വിദ്യാവിനയസംപന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദശിനഃ.

വിദ്യാവിനയസംപന്നേ=വിദ്യയും വിനയവുമുള്ള, ബ്രാഹ്മണേ=ബ്രാഹ്മണനിലും, ഗവി=പശുവിങ്കലും, ഹസ്തിനി=ആനയിലും, ശുനി ച=ശ്വാവിലും, ശ്വപാകേ ച ഏവ=ശ്വാവിനെ വെച്ചുതിന്നുന്ന ചണ്ഡാലനിലും, പണ്ഡിതാഃ=ജ്ഞാനികൾ, സമദശിനഃ=ബ്രഹ്മത്തെ സമമായി കാണുന്നവരാകുന്നു.

വിദ്യയും വണക്കവുമുള്ള ബ്രാഹ്മണനിലും, പശുവിങ്കലും, ആനയിലും, ശ്വാവിങ്കലും, ചണ്ഡാലനിലും ജ്ഞാനികൾ ബ്രഹ്മത്തെ സമമായി ദശിക്കുന്നു.

(ശം-ഭാ) വിദ്യാ=വേദാത്ഥവിജ്ഞാനം (ആത്മബോധം), വിനയം=ഉപശമം; വിദ്യാവിനയങ്ങളോടുകൂടിയവനും (വിദ്വാനും വിനീതനുമായവനും) സാത്വികനുമായ ബ്രാഹ്മണനാണ് എല്ലാ പ്രാണികളിലുംവെച്ച് ഉത്തമൻ. അവനിലും, പിന്നെ മദ്ധ്യമമായിട്ടുള്ളതും രാജസഗുണത്തോടുകൂടിയതുമായ പശുവിലും, പിന്നെ അധമന്മാരും ഏററവും താമസപ്രധാനന്മാരുമായ ആന ശ്വാവ് മുതലായവയിലും, പണ്ഡിതന്മാർ സമമായി—മുൻപറഞ്ഞ മൂന്നു ഗുണങ്ങളാലും തജ്ജന്യസംസ്കാരങ്ങളാലും ലേശം സ്പശിക്കപ്പെടാതേയും, അദ്വിതീയമായും അവിക്രിയമായുമിരിക്കുന്ന ബ്രഹ്മത്തെത്തന്നെ—കാണുന്നു.

[ശ്-സ്] ജീവേശ്വരൈകത്വവിജ്ഞാനത്തോടുകൂടിയ പണ്ഡിതന്മാർ സദാ സമദശികളായിത്തന്നെ ഭവിക്കുന്നു. അവർ ഒരിക്കലും വിഷമദശികളായി ഭവിക്കുന്നില്ല. സമദശിത്വമാണ് പണ്ഡിതന്മാരുടെ ധമ്മമെന്ന് ഇതുകൊണ്ടു സൂചിപ്പിക്കുന്നു.

സമദശിനഃ=തത്തൽദ്രവ്യങ്ങളാലും തത്തൽഗുണങ്ങളാലും തത്തദ്ധമ്മങ്ങളാലും തത്തൽകമ്മങ്ങളാലും സ്പശിക്കപ്പെടാതേയും, ആകാശംപോലെ സവ്വദാ ഏകരൂപമായും സമരസമായും സ്ഥിതിചെയ്യുന്ന പരബ്രഹ്മം സമമെന്നു പറയപ്പെടുന്നു. അങ്ങിനെയിരിക്കുന്ന പരബ്രഹ്മത്തെ ദശിക്കുന്നവർ—ആരോപിതമായിരിക്കുന്ന നാമരൂപങ്ങളെ ഗ്രഹിക്കാതെ സവ്വത്ര അധിഷ്ഠാനഭൂതമായിരിക്കുന്ന ബ്രഹ്മത്തെമാത്രം കാണുന്നവരായ പണ്ഡിതന്മാരെന്നാത്ഥം.

അപ്പോൾ ഇങ്ങിനെ ഒരു പൂവ്വപക്ഷം ജനിക്കുന്നു—'അവർ (മുൻപറയപ്പെട്ട പണ്ഡിതന്മാർ) ദോഷത്തോടുകൂടിയവരാകുന്നു, അവരുടെ അന്നത്തെ ആക്കും ഭക്ഷിച്ചുകൂട. എന്തെന്നാൽ, 'സമാസമാഭ്യാം വിഷമസമേ പൂജാതഃ=തനിക്കു തുല്യന്മാരായവരെ വ്യത്യാസമായും, സമന്മാരല്ലാത്തവരെ സമന്മാരെപ്പോലെയും പൂജിക്കുന്നവൻെറ അന്നത്തെ ഭക്ഷിച്ചുകൂട' (ഗൌതമവാക്യം ൧൭. ൨൦.) എന്നു സ്മൃതിയുണ്ട്.

സമാധാനം—അവർ പാപത്തോടുകൂടിയവരല്ല. എങ്ങിനെയെന്നാൽ—

൧൯. ഇഹൈവ തൈജ്ജിതഃ സഗ്ഗോ യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ തസ്മാൽ ബ്രഹ്മണി തേ സ്ഥിതാഃ.

യേഷാം=യാതൊരുത്തരുടെ, മനഃ=മനസ്സ്, സാമ്യേ=ബ്രഹ്മം സകലത്തിലും സമമെന്ന വിഷയത്തിൽ, സ്ഥിതം=സ്ഥിരമായിരിക്കുന്നുവോ, തൈഃ=അവരാൽ, ഇഹ ഏവ=

ഈ ദോഷത്തോടുകൂടിയിരിക്കുമ്പോഠംതന്നെ, സൎഗ്ഗഃ=(ജനനമരണമാകുന്ന) സംസാരം, ജിതഃ=ജയിക്കപ്പെട്ടിരിക്കുന്നു (നിരസ്തമാക്കിയിരിക്കുന്നു). ഹി=എന്തുകൊണ്ടെന്നാൽ, ബ്രഹ്മ=പരബ്രഹ്മം, നിർദ്ദോഷം=ദോഷരഹിതമായും, സമം=സകലത്തിലും സമമായുമിരിക്കുന്നു. തസ്മാൽ=അതിനാൽ, തേ=ആ സമദൎശികഠം, ബ്രഹ്മണി (ഏവ)=പരബ്രഹ്മത്തിൽതന്നെ, സ്ഥിതാഃ=സ്ഥിതിചെയ്യുന്നു.

യാതൊരുത്തരുടെ മനസ്സ്, ബ്രഹ്മം സകലത്തിലും സമമെന്ന വിഷയത്തിൽ സ്ഥിരമായിരിക്കുന്നുവോ അവരാൽ, ഈ ദേഹത്തോടുകൂടിയിരിക്കുമ്പോഠം തന്നെ, ജനനമരണരൂപമായ സംസാരം ജയിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ, ബ്രഹ്മം ദോഷരഹിതമായും സകലത്തിലും സമമായുമിരിക്കുന്നു. അതിനാൽ അവർ ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്നു (ബ്രഹ്മഭാവത്തെ പ്രാപിച്ചവരാകുന്നുവെന്നൎത്ഥം.)

(ശം-ഭാ) സകലഭൂതങ്ങളിലും സമമായിരിക്കുന്ന ബ്രഹ്മത്തിൽ നിശ്ചലമാനസന്മാരായിരിക്കുന്നവരെവരോ അങ്ങിനെയിരിക്കുന്ന പണ്ഡിതന്മാർ, ഈ ദേഹത്തോടുകൂടിയിരിക്കുമ്പോഠം (ജീവിച്ചിരിക്കുമ്പോഠം) തന്നെ, ജന്മത്തെ ജയിച്ചിരിക്കുന്നു—വശീകരിച്ചിരിക്കുന്നു. ദോഷത്തോടുകൂടിയിരിക്കുന്ന ചണ്ഡാളന്മാർ മുതലായവരിൽ (അന്തൎയ്യാമിത്വേന സ്ഥിതചെയ്യുന്ന) ബ്രഹ്മം അവരുടെ ദോഷത്താൽ സ്പൃശിക്കപ്പെടുന്നുവെന്നു മൂഢന്മാൎക്കു തോന്നുന്നുവെങ്കിലും (വാസ്തവത്തിൽ) ആ ദോഷത്താൽ സ്പൃശിക്കപ്പെടുന്നില്ല. അതിനാൽ ബ്രഹ്മം ദോഷവൎജ്ജിതമായിരിക്കുന്നു. ബ്രഹ്മം, തന്നിലിരിക്കുന്ന (സ്വഗത) ഗുണഭേദംകൊണ്ടു ഭിന്നമായി ഭവിക്കുന്നതുമില്ല. എന്തെന്നാൽ, ചൈതന്യം നിൎഗ്ഗുണമാകുന്നു. ഇച്ഛാദികളെല്ലാം ദേഹധൎമ്മമാണെന്നും (അ. ൧൩-ശ്ലോ. ൬), ആത്മാ അനാദിയും ഗുണരഹിതനുമാണെന്നും (അ. ൧൩-ശ്ലോ. ൩൧), ഭഗവാൻ മേലിൽ പറയുന്നതാണ്. ഭിന്നത്വത്തെ കാണിക്കുന്ന അന്ത്യവിശേഷങ്ങളും ആത്മാവിന്നില്ല. എന്തെന്നാൽ, ദേഹംപ്രതി ആത്മാക്കഠം ഭിന്നമായിരിക്കുന്നുവെന്നതിന്നു പ്രമാണം കാണുന്നില്ല. അതിനാൽ ബ്രഹ്മം ഏകമായും സകലത്തിലും സമമായുമിരിക്കുന്നു. അതുഹേതുവായിട്ട് അവർ (പണ്ഡിതന്മാർ) ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്നു. ദേഹേന്ദ്രിയങ്ങളിൽ ആത്മബുദ്ധിയില്ലാത്തതുനിമിത്തം അഭിമാനമില്ലായ്കയാൽ അങ്ങിനെയുള്ള പണ്ഡിതന്മാരെ ദോഷം ലേശം പോലും സ്പൃശിക്കുന്നില്ല. ദേഹാദിയിൽ ആത്മദൎശനംനിമിത്തം അവയിൽ അഭിമാനത്തോടുകൂടിയവരെ ഉദ്ദേശിച്ചാണ് 'സമാസമാഭ്യാം' എന്ന (മുൻ പറഞ്ഞ) സ്മൃതി പറഞ്ഞിരിക്കുന്നത്. എന്തെന്നാൽ, പൂജിക്കുന്നവരേയും പൂജിക്കപ്പെടുന്നവരേയുമാണ് (പൂജാവിഷയത്വത്തെയാണ്) അതു വിശേഷിപ്പിക്കുന്നത്. പൂജാദാനാദിവിഷയങ്ങളിൽ ബ്രഹ്മജ്ഞാനം, ഷഡംഗജ്ഞാനം, ചതുൎവേദജ്ഞാനം എന്നിങ്ങിനെയുള്ള ചില പ്രത്യേകഗുണങ്ങഠം സംബന്ധിച്ചിരിക്കുന്നതായി കാണപ്പെടുന്നു. എന്നാൽ ബ്രഹ്മം സകലഗുണദോഷവൎജ്ജിതമാ

യിരിക്കുന്നു. അതിനാൽ 'അവർ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നു' എന്നു പറഞ്ഞതു യുക്തംതന്നെ.

'സമാസമാഭ്യാം' എന്ന സ്മൃതിവാക്യം കർമ്മവിഷയമായിട്ടാകുന്നു. എന്നാൽ ഇതു സർവ്വകർമ്മസന്യാസവിഷയമായിട്ടാണ്. 'സർവ്വകർമ്മാണി മനസാ' (അ. ൫. ശ്ലോ. ൧൩) എന്ന ശ്ലോകം മുതൽ അധ്യായാവസാനംവരെ കർമ്മസന്യാസത്തെപ്പററിയാകുന്നു പറയുന്നത്.

[ശ-സ] ഇഹ....സർഗ്ഗഃ=മുൻപറഞ്ഞ ലക്ഷണത്തോടുകൂടിയ ബ്രഹ്മവിത്തുകൾ (സമ്യഗ്ദർശികൾ) ജീവിച്ചിരിക്കുമ്പോൾതന്നെ ഭവിഷ്യദ്ദേഹസംബന്ധമായ ജനനമരണങ്ങളെ ജയിച്ചിരിക്കുന്നു. അവിദ്യകൊണ്ടുണ്ടായിട്ടുള്ള കാമകർമ്മങ്ങളാണ് ദേഹാരംഭകങ്ങളായി ഭവിക്കുന്നത്. അദ്വിതീയമായിരിക്കുന്ന ബ്രഹ്മത്തിൽ ജഗൽബുദ്ധിയെ ഉണ്ടാക്കുന്നതും ദേഹാദിയിൽ 'ഞാൻ, എന്റെ' എന്ന ബുദ്ധിയെ ഉണ്ടാക്കുന്നതുമായ വാസനയാണ് അവിദ്യ. അവിദ്യകൊണ്ടാണ് കാമമുണ്ടാകുന്നത്. കാമത്തിന്റെ കാര്യങ്ങളാണ് കർമ്മങ്ങൾ. അപ്രകാരമുള്ള അവിദ്യാകാമകർമ്മങ്ങൾ നിത്യനിരന്തരബ്രഹ്മനിഷ്ഠകൊണ്ടു നിശ്ശേഷം നശിക്കുന്നതോടുകൂടി, കാരണനാശത്തിങ്കൽ കാര്യവും നശിക്കുന്നുവെന്ന ന്യായപ്രകാരം തൽകാര്യഭൂതമായിരിക്കുന്ന ഭാവിദേഹസംബന്ധനാശവും സിദ്ധിക്കുന്നുവെന്നർത്ഥം. ഹി=എന്തെന്നാൽ. ബ്രഹ്മ=പരബ്രഹ്മം. നിർദ്ദോഷം=ഇവിടെ ദോഷശബ്ദംകൊണ്ടു തൽകാര്യമായിരിക്കുന്ന ദുഃഖത്തെയാണ് കാണിക്കുന്നത്—ദുഃഖലേശശൂന്യമായും ആനന്ദരൂപമായുമിരിക്കുന്നുവെന്നർത്ഥം. സമം=പരബ്രഹ്മം സർവ്വത്ര സമംതന്നെയായിരിക്കുന്നു—സദാ ആനന്ദമാത്രമായും ഏകരസമായുമിരിക്കുന്നു. 'സൽഘനോയം ചിൽഘന ആനന്ദഘന ഏകരസഃ' എന്നിങ്ങിനെയുള്ള ശ്രുതിവാക്യംകൊണ്ട്, ബ്രഹ്മം സദാ ഏകസ്വഭാവത്തോടുകൂടിയതുതന്നെയാണെന്നു സിദ്ധമാകുന്നു. ഇതുകൊണ്ടു ബ്രഹ്മത്തിന്നു സജാതീയവിജാതീയാദിഭേദമില്ലെന്നു പ്രതിപാദിക്കുന്നു. തസ്മാൽ=പരബ്രഹ്മം സദാ ആനന്ദൈകരസമായിത്തന്നെയിരിക്കുന്നു, അവിദ്യയാലാകട്ടെ തൽകാര്യതദ്ധർമ്മതൽകർമ്മലേശത്താലാകട്ടെ സ്പർശിക്കപ്പെടുന്നില്ല എന്ന കാരണത്താൽ തന്നെ. ബ്രഹ്മണി തേ സ്ഥിതാഃ=ബ്രഹ്മവിത്തുക്കൾ ബ്രഹ്മാനന്ദാമൃതരസാസ്വാദനത്തിന്നുള്ള ആസക്തിയോടുകൂടി ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്നു. യാവചില ബ്രഹ്മവിത്തുക്കളുടെ മനസ്സാണ് ആനന്ദഘനമായിരിക്കുന്ന ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്നത് അവർ വിദേഹമുക്തിയെ പ്രാപിക്കുന്നുവെന്നു സിദ്ധമാകുന്നു.

ബ്രഹ്മം—ആത്മാ—ദോഷവർജ്ജിതവും സകലത്തിലും സമവുമായിരിക്കുന്നതുകൊണ്ട്—

൨൦. ന പ്രഹൃഷ്യേൽ പ്രിയം പ്രാപ്യ നോദ്വിജേൽ പ്രാപ്യ ചാപ്രിയം
സ്ഥിരബുദ്ധിരസംമൂഢോ ബ്രഹ്മവിൽ ബ്രഹ്മണി സ്ഥിതഃ.

സ്ഥിരബുദ്ധിഃ=ബ്രഹ്മത്തിൽ നിശ്ചലയായ ബുദ്ധിയോടുകൂടിയവനായും, അസംമൂഢഃ=അശേഷം അജ്ഞാനമില്ലാത്തവനായും (മോഹത്തിൽനിന്നു നിവർത്തിച്ചവനായും), ബ്രഹ്മണി സ്ഥിതഃ[1]=ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്ന (ബ്രഹ്മനിഷ്ഠയോടുകൂടിയ)വനായുമിരിക്കുന്ന, ബ്രഹ്മവിൽ=ബ്രഹ്മജ്ഞാനി, പ്രിയം പ്രാപ്യ=ഇഷ്ടപദാർത്ഥത്തെ പ്രാപിച്ചാൽ, ന പ്രഹൃഷ്യേൽ[2]=സന്തോഷിക്കരുത്. അപ്രിയം പ്രാപ്യ=അനിഷ്ടപദാർത്ഥത്തെ പ്രാപിച്ചാൽ, ന ഉദ്വിജേൽ ച=വ്യസനിക്കുകയുമരുത്.

---

[ശ-സ] 1 ബ്രഹ്മണി സ്ഥിതഃ=ബ്രഹ്മമാത്രദർശനമായിരിക്കുന്ന സമാധിയിൽ പ്രവർത്തിക്കുന്ന ബ്രഹ്മവിത്ത്.

2 ന പ്രഹൃഷ്യേൽ=ഹർഷത്തെ ചെയ്യരുത്. ഹർഷം അനാത്മധർമ്മമാകുന്നു. അതിനെ ചെയ്താൽ അനാത്മതാദാത്മ്യമുണ്ടാകുന്നു. അപ്പോൾ ആത്മാവിൽ അസദാരോപണവുമുണ്ടാകും. വസ്തുക്കളുടെ നാമരൂപഗുണവിശേഷങ്ങളുടെ വിമർശനം (നിരൂപണം) കൂടാതെ അവയിൽ സത്യബുദ്ധിയും ഇഷ്ടതാബുദ്ധിയും ഉണ്ടാകുന്നതല്ല. സത്യബുദ്ധികൂടാതെ ഹർഷം

ബ്രഹ്മത്തിൽ നിശ്ചലയായ ബുദ്ധിയോടുകൂടിയവനും, അശേഷം അജ്ഞാനമില്ലാത്തവനും, ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്നവനും ആയ ബ്രഹ്മജ്ഞാനി ഇഷ്ടത്തെ പ്രാപിച്ചാൽ സന്തോഷിക്കുകയോ, അനിഷ്ടത്തെ പ്രാപിച്ചാൽ വ്യസനിക്കുകയോ അരുത്.

(ശം_ഭാ) ദേഹംതന്നെയാണ് ആത്മാ എന്നു വിചാരിക്കുന്നവക്കു മാത്രമേ ഇഷ്ടാനിഷ്ടപ്രാപ്തിയിൽ ഹഷവിഷാദങ്ങളുണ്ടാകുന്നുള്ളു. കേവലാത്മദശികഠംക്ക് ഇഷ്ടാനിഷ്ടപ്രാപ്തിയില്ലായ്കയാൽ (ഹഷവിഷാദങ്ങഠം) ഉണ്ടാകുന്നില്ല. ആത്മദശി, സവ്വഭൂതങ്ങളിലും ആത്മാ ഒന്നാണ്, സമനാണ്, നിദ്ദോഷിയാണ്, എന്നു സ്ഥിരമായ (സംശയരഹിതമായ) ബുദ്ധിയോടുകൂടിയവനായിരിക്കുന്നു. അവൻ മോഹവജ്ജിതനായുമിരിക്കുന്നു. അവൻ (ബ്രഹ്മവിത്ത്) ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്നു. അവൻ ഒന്നും ചെയ്യുന്നില്ല—സവ്വകമ്മങ്ങളേയും സന്ന്യസിച്ചവനാകുന്നുവെന്നത്ഥം.

അതിന്നും പുറമേ, ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവൻ—

൨൧. ബാഹ്യസ്പശേഷ്വസക്താത്മാ വിന്ദത്യാത്മനി യൽ സുഖം
സ ബ്രഹ്മയോഗയുക്താത്മാ സുഖമക്ഷയമശ്നുതേ.

ബാഹ്യസ്പശേഷു=ബാഹ്യേന്ദ്രിയവിഷയങ്ങളിൽ, അസക്താത്മാ=സക്തിയില്ലാത്ത മനസ്സോടുകൂടിയവൻ (അനാസക്തചിത്തൻ), ആത്മനി=തന്റെ അന്തഃകരണത്തിൽ, യൽ സുഖം=(ഉപശമാത്മകമായ) യാതൊരു സാത്വികസുഖമാണുള്ളത്, (തൽ സുഖം)=ആ സുഖത്തെ, വിന്ദതി=പ്രാപിക്കുന്നു. സഃ ച=അവൻതന്നെ, (ഉപശമാത്മകം സുഖം ലബ്ധ്വാ)= ഉപശമസുഖത്തെ ലഭിച്ച്, ബ്രഹ്മയോഗയുക്താത്മാ=ബ്രഹ്മധ്യാനത്തിൽ മനസ്സോടുകൂടിയവനായി (ബ്രഹ്മത്തിൽ സമാധികൊണ്ടു തദൈക്യത്തെ പ്രാപിച്ച മനസ്സോടുകൂടിയവനായി), അക്ഷയം=നാശമില്ലാത്ത, സുഖം=സുഖത്തെ, അശ്നുതേ=പ്രാപിക്കുന്നു.

ബാഹ്യവിഷയങ്ങളിൽ സക്തിയില്ലാത്ത മനസ്സോടുകൂടിയവൻ തന്റെ അന്തഃകരണത്തിൽ ഉണ്ടാകുന്ന ഉപശമാത്മകമായ സാത്വികസുഖത്തെ പ്രാപിക്കുന്നു. അവൻ പിന്നെ ബ്രഹ്മധ്യാനത്തിൽ മനസ്സോടുകൂടിയവനായി ക്ഷയമില്ലാത്ത സുഖത്തെ (സദാ സവ്വത്ര ബ്രഹ്മാനന്ദത്തെ) പ്രാപിക്കുന്നു.

(ശം_ഭാ) അതിനാൽ, ആത്മാവിൽ ക്ഷയമില്ലാത്ത സുഖത്തെ ലഭിക്കേണമെന്നിച്ഛയുള്ളവൻ ക്ഷണികങ്ങളായ ബാഹ്യവിഷയസുഖങ്ങളിൽനിന്നു മനസ്സിനെ നിവത്തിപ്പിക്കണമെന്നു താല്പയ്യം.

[ശ_സ] 'ന പ്രഹൃഷ്യേൽ പ്രിയം പ്രാപ്യ' എന്നു പറഞ്ഞതുകൊണ്ടു വിഷയസുഖത്തെ പരിത്യജിക്കേണ്ടതാണ് എന്നു സൂചിപ്പിച്ചു. വിഷയസുഖങ്ങളെ പരിത്യജിച്ചാൽ പിന്നെ ബ്രഹ്മവിത്തിന്റെ സ്ഥിതി ഉന്മത്തനെപ്പോലെയാകുന്നു, കേവലം നിഷ്ഫലംതന്നെയായി ഭവിക്കുന്നു, എന്നു

---

ജനിക്കുന്നില്ല. ദ്രഷ്ടാവിലും ഭോക്താവിലും ആത്മത്വാഭിനിവേശംകൂടാതെ ഹഷവുമുണ്ടാകുന്നില്ല. ഇങ്ങിനെ പദാത്ഥവിമശനം അനത്ഥഹേതുവായി ഭവിക്കുന്നു. പദാത്ഥവിമശനത്തിലാണ് രമ്യതാബുദ്ധിയും, ഇഷ്ടതാബുദ്ധിയും. അതിനാൽ ബ്രഹ്മവിത്ത് പ്രത്യഗ്ദൃഷ്ടിയെ ഉപേക്ഷിച്ചു പദാത്ഥവിമശനം, രമ്യതാബുദ്ധി, ഇഷ്ടതാദിബുദ്ധി, ഹഷം, എന്നിവയെ ചെയ്യരുത്—സവ്വത്ര പ്രത്യഗ്ദൃഷ്ടിയായിരിക്കേണമെന്നത്ഥം.

ശങ്കിക്കവാൻ പാടില്ല. എന്തെന്നാൽ, 'രസം ഹ്യേവായം ലബ്ധ്വാനന്ദീ ഭവതി' എന്ന ശ്രുതിവാക്യമുള്ളതിനാൽ നിത്യമായും നിരന്തരമായും നിരതിശയമായുമുള്ള ബ്രഹ്മസുഖമാണ് ബ്രഹ്മനിഷ്ഠയിൽ സ്ഥിതിചെയ്യുന്ന ഇവനുണ്ടാകുന്നതെന്നു പറയുന്നു—ബാഹ്യസ്പർശേഷ്വിതി.

ഗുഹയിലോ മറ്റോ ഇരുന്നു രഹസ്യമായി സമാധിയെ ചെയ്യുന്നവനു സമാധികാലത്തു മാത്രമേ ആനന്ദാനുഭവമുണ്ടാകുന്നുള്ളൂ. എപ്പോഴുമുണ്ടാകുന്നില്ല. എന്നാൽ സർവ്വത്ര ബ്രഹ്മയോഗയുക്താത്മാവായിരിക്കുന്നവനു സർവ്വദാ സർവ്വത്ര ബ്രഹ്മാനന്ദാനുഭവമുണ്ടാകുന്നുവെന്നഭിപ്രായം.

താഴെ പറയുന്ന കാരണംകൊണ്ടും അവൻ ബാഹ്യവിഷയങ്ങളിൽനിന്ന് ഇന്ദ്രിയങ്ങളെ നിവർത്തിപ്പിക്കണം എന്നു പറയുന്നു—

൨൨. യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൌന്തേയ ന തേഷു രമതേ ബുധഃ.

ഹേ കൌന്തേയ= അല്ലയോ കുന്തീപുത്ര, സംസ്പർശജാഃ=വിഷയങ്ങളിൽനിന്നുണ്ടാകുന്ന, ഭോഗാഃ=സുഖങ്ങൾ, യേ=ഏവയോ, തേ=അവ, ദുഃഖയോനയഃ ഏവ=ദുഃഖത്തിന്നു കാരണമായിത്തന്നെയിരിക്കുന്നു. ഹി=എന്തെന്നാൽ, ആദ്യന്തവന്തഃ=(അവ) ഉണ്ടായിട്ടു പിന്നെ നശിക്കുന്നു (ഉൽപത്തിവിനാശങ്ങളോടുകൂടിയവയാകുന്നു). (അതഃ)=അതിനാൽ, ബുധഃ=വിവേകിയായവൻ, തേഷു=അവയിൽ, ന രമതേ=സന്തോഷിക്കുന്നില്ല.

അല്ലയോ കുന്തീപുത്ര, വിഷയങ്ങളിൽനിന്നുണ്ടാകുന്ന സുഖങ്ങൾ ദുഃഖത്തിന്നു കാരണമായിത്തന്നെയിരിക്കുന്നു. എന്തെന്നാൽ, അവ ഉൽപത്തിവിനാശങ്ങളോടുകൂടിയവയാകുന്നു. അതിനാൽ വിവേകികൾ അവയിൽ സന്തോഷിക്കുന്നില്ല.

(ശം_ഭാ) വിഷയേന്ദ്രിയങ്ങളുടെ സംസ്പർശംകൊണ്ടുണ്ടാകുന്ന സുഖങ്ങൾ ദുഃഖത്തിന്നു ഹേതുക്കളാകുന്നു. എന്തെന്നാൽ ആ സുഖങ്ങൾതന്നെ അവിദ്യാനിമിത്തമാണുണ്ടാകുന്നത്. ആധ്യാത്മികം മുതലായ സകലദുഃഖങ്ങളും അവ (വിഷയസുഖങ്ങൾ) നിമിത്തംതന്നെയാണെന്നു നാം കാണുന്നു. 'ഏവ'ശബ്ദംകൊണ്ട് ഇഹലോകത്തിലെന്നപോലെ പരലോകത്തിലും എന്നാർത്ഥത്തെ കാണിക്കുന്നു. സംസാരത്തിൽ സുഖത്തിൻെറ ലേശംപോലുമില്ലെന്നറിഞ്ഞിട്ട് ഒരുവൻ വിഷയങ്ങളായ മൃഗതൃഷ്ണികയിൽനിന്ന് ഇന്ദ്രിയങ്ങളെ നിവർത്തിപ്പിക്കണം. വിഷയസുഖങ്ങൾ കേവലം ദുഃഖത്തിന്നു ഹേതുക്കളാണെന്നു മാത്രമല്ല അവ ആദ്യന്തവത്തുക്കളുമാകുന്നു. (അവയ്ക്ക് ആദിയും അന്തവുമുണ്ട്). വിഷയേന്ദ്രിയങ്ങളുടെ സംയോഗമാണ് (സുഖങ്ങളുടെ) ആദി. അവയുടെ വേർപാട് അവയുടെ അന്തവുമാകുന്നു. ആദിയുടേയും അന്തത്തിൻേറയും മധ്യത്തിൽ മാത്രമിരിക്കുന്നതുകൊണ്ട് അവ (വിഷയസുഖങ്ങൾ) അനിത്യങ്ങളാകുന്നു. വിവേകിയും പരമാർത്ഥതത്ത്വത്തെ ഗ്രഹിച്ചവനുമായവൻ അവയിൽ (ഭോഗങ്ങളിൽ) സന്തോഷിക്കുന്നില്ല. പശു മുതലായ മൃഗങ്ങളെപ്പോലെ അത്യന്തം മൂഢന്മാരായവർക്കു മാത്രമേ വിഷയങ്ങളിൽ സന്തോഷം കാണപ്പെടുന്നുള്ളൂ.

എന്നാൽ മോക്ഷമാർഗ്ഗത്തിന്നു ശത്രുവായിട്ട് ഈ ഒരു ദോഷമുണ്ട്. അതു വളരെ കഷ്ടമായിട്ടുള്ളതും, സകലാനർത്ഥപ്രാപ്തിക്കു ഹേതുവും, അതിനെ തടുക്കുവാൻ വളരെ പ്രയാസവും, ആകുന്നു. ...

തിനാൽ അതിനെ പരിഹരിക്കുന്നതിന്ന് അതിയായ യത്നം ചെയ്യേണ്ടതാകുന്നുവെന്നു ഭഗവാൻ പറയുന്നു—

൨൩. ശക്നോതീഹൈവ യഃ സോഢും പ്രാക് ശരീരവിമോക്ഷണാൽ
കാമക്രോധോത്ഭവം വേഗം സ യുക്തഃ സ സുഖീ നരഃ.

കാമക്രോധോത്ഭവം=ഇച്ഛ, ക്രോധം, ഇവയിൽനിന്നുണ്ടാകുന്ന, വേഗം=മനസ്സിൻെറ ക്ഷോഭത്തെ, ഇഹ ഏവ=ഈ ജന്മത്തിൽതന്നെ (കാമക്രോധങ്ങളുടെ ഉത്ഭവസമയത്തുതന്നെ) ശരീരവിമോക്ഷണാൽ പ്രാക്= ശരീരമുപേക്ഷിക്കുന്നതിന്നു മുമ്പ് (ദേഹം നശിക്കുന്നതിന്നുമുമ്പ്) സോഢും=സഹിപ്പാൻ (പ്രതിരോധിപ്പാൻ), യഃ നരഃ=ഏതു മനുഷ്യൻ, ശക്നോതി=ശക്തനാകുന്നുവോ, സഃ=അവൻ, യുക്തഃ=മനസ്സമാധാനമുള്ള യോഗി (സമാഹിതൻ), സഃ= അവൻ, സുഖീ=സുഖി (ആകുന്നു).

ദേഹം നശിക്കുന്നതിന്നു മുമ്പ് ഈ ജന്മത്തിൽതന്നെ ഇച്ഛ, ക്രോധം, ഇവയിൽനിന്നുണ്ടാകുന്ന മനഃക്ഷോഭത്തെ എവൻ സഹിപ്പാൻ ശക്തനാകുന്നുവോ അവൻ മനസ്സമാധാനമുള്ള യോഗിയും സുഖിയുമാകുന്നു. *

(ശം-ഭാ) ഇഹ=ജീവിച്ചിരിക്കുമ്പോൾതന്നെ. ശരീരവിമോക്ഷണാൽ പ്രാക്=ശരീരത്തെ ഉപേക്ഷിക്കുന്നതിന്നു മുമ്പ്—മരണംവരെ എന്നർത്ഥം. മരണംവരെ എന്ന് അവധി പറഞ്ഞതുകൊണ്ടു കാമക്രോധങ്ങളിൽനിന്നുണ്ടാകുന്ന മനഃക്ഷോഭം ജീവിച്ചിരിക്കുമ്പോൾ നിശ്ചയമായി ഉണ്ടാകുമെന്നു ഭഗവാൻ ഉപദേശിക്കുന്നു. എന്തെന്നാൽ, അതിന്നുള്ള കാരണം അനന്തമാകുന്നു. (അതിനാൽ) മരണംവരെ അതിനെ വിശ്വസിപ്പാൻ പാടില്ല എന്നർത്ഥം.

കാമം—നാമനുഭവിച്ചിട്ടുള്ളതും സുഖഹേതുവുമായ ഇഷ്ടവിഷയത്തെ കാണുമ്പോഴും, കേൾക്കുമ്പോഴും, വിചാരിക്കുമ്പോഴുമുണ്ടാകുന്ന തൃഷ്ണയാകുന്നു കാമം. ക്രോധം—ദുഃഖഹേതുക്കളാകുന്ന പ്രതികൂലവിഷയങ്ങളെ കാണുമ്പോഴും, കേൾക്കുമ്പോഴും വിചാരിക്കുമ്പോഴുമുണ്ടാകുന്ന ദ്വേഷ്യമാകുന്നു ക്രോധം. കാമക്രോധങ്ങൾ യാതൊരു വേഗത്തിന്ന് ഉത്ഭവമായിരിക്കുന്നുവോ അതു കാമക്രോധോത്ഭവമായ വേഗം. രോമാഞ്ചം, മുഖനേത്രപ്രസാദം എന്നീ ലക്ഷണങ്ങളോടുകൂടിയ അന്തഃകരണത്തിൻെറ ക്ഷോഭം കാമോത്ഭവമായ വേഗമാകുന്നു. ദേഹത്തിൽ വിറ, വിയപ്പ്, ചുണ്ടു കടിക്കുക, കണ്ണു ചുവക്കുക മുതലായ ലക്ഷണങ്ങളോടുകൂടിയ മനഃക്ഷോഭം ക്രോധോത്ഭവമായ വേഗവുമാകുന്നു. ഇങ്ങിനെയുള്ള രണ്ടുവക വേഗങ്ങളെ സഹിപ്പാൻ ആർ ശക്തനാകുന്നുവോ അവൻ ഈ ലോകത്തിൽ യോഗിയും സുഖിയുമാകുന്നു.

---

* (ശ്രീ) ഒരു മൃതശരീരത്തെ സുന്ദരിമാരായ സ്ത്രീകൾ ആലിംഗനം ചെയ്താലും, പുത്രാദികൾ അതിനെ ദഹിപ്പിച്ചാലും, പ്രാണശൂന്യമായിരിക്കുന്ന ആ ദേഹം അവയെ എല്ലാം (കാമക്രോധോത്ഭവമായ വേഗത്തെ) എപ്രകാരം സഹിക്കുന്നുവോ അതുപോലെ യാതൊരുവനാണ് മരണത്തിനുമുമ്പ്—ജീവിച്ചിരിക്കുമ്പോൾ തന്നെ—കാമക്രോധോത്ഭവമായ വേഗത്തെ സഹിക്കുന്നത് അവൻ യോഗിയും സുഖിയുമാകുന്നു. ഇതിനെപ്പററി വസിഷ്ഠൻ ഇങ്ങിനെ പറയുന്നു.

'പ്രാണേ ഗതേ യഥാ ദേഹഃ സുഖദുഃഖേ ന വിന്ദതി
തഥാ ചേൽ പ്രാണയുക്തോപി, സ കൈവല്യാശ്രമേ വസേൽ.

[ശ-സ] ദുല്ലഭോ മാനുഷോ·ദേഹോ ബ്രാഹ്മോ ദേഹഃ സുദുല്ലഭഃ
ബ്രാഹ്മം ദേഹം സമാസാദ്യ യേന മുക്ത്യൈ ന യത്യതേ
സുമേരോരഗ്രമാസാദ്യ സ്വദേഹം പാതയത്യധഃ.
തമേവ പതിതം വിദ്യുജ്ജാതിഭ്രഷ്ടം മഹഷ്യഃ=മനുഷ്യദേഹം ദുല്ലഭമാകുന്നു. ബ്രാഹ്മമായിരിക്കുന്ന ദേഹം (ബ്രാഹ്മണജന്മം) അതിലധികം ദുല്ലഭമാകുന്നു. ബ്രാഹ്മമായ ദേഹത്തെ പ്രാപിച്ചിട്ടു യാതൊരുവൻ മുക്തിക്കായിട്ടു പ്രയത്നം ചെയ്യുന്നില്ലയോ അവൻ മേരുപവ്വതത്തിൻെറ ശിഖരത്തിൽ കയറി സ്വയമേവ കീഴ്പ്പോട്ടു വീഴുകയാകുന്നു. അങ്ങിനെയുള്ള പതിതനെയാണ് മഹഷിമാർ ജാതിഭ്രഷ്ടൻ എന്നു പറയുന്നത് എന്നിങ്ങിനെയുള്ള ന്യായപ്രകാരം ബ്രാഹ്മമായും മോക്ഷസമ്പാദനത്തിന്നു യോഗ്യമായുമുള്ള ദേഹത്തെ പ്രാപിച്ചിട്ടു കാമക്രോധപരവശനായി ഭവിച്ചു പതിതനാകുന്നുവെങ്കിൽ പിന്നെ മുൻപറഞ്ഞ ദേഹം കിട്ടുന്നതല്ല. അതിനാൽ മുമുക്ഷുവായവൻ വിവേകവൈരാഗ്യങ്ങളെക്കൊണ്ടു യൌവനകാലത്തിൽതന്നെ കാമാദിശത്രുക്കളെ ജയിച്ചു പ്രയത്നേന മോക്ഷത്തെ സമ്പാദിക്കേണ്ടതാണ് എന്നഭിപ്രായം.

ഇങ്ങിനെയുള്ളവനാണ് ബ്രഹ്മത്തിൽ സ്ഥിതിചെയ്തുകൊണ്ടു ബ്രഹ്മത്തെ പ്രാപിക്കുന്നതെന്നു ഭഗവാൻ പറയുന്നു—

൨൪. യോന്തസ്സുഖോന്തരാരാമസ്തഥാന്തൎജ്ജ്യോതിരേവ യഃ
സ യോഗീ ബ്രഹ്മനിവ്വാണം ബ്രഹ്മഭൂതോധിഗച്ഛതി.

അന്തസ്സുഖഃ[1]=തൻെറ ആത്മാവിൽതന്നെ സുഖമുള്ളവനും, അന്തരാരാമഃ[2]=തൻെറ ആത്മാവിൽതന്നെ ക്രീഡിക്കുന്നവനുമായവൻ, യഃ=എവനോ, തഥാ=അപ്രകാരംതന്നെ, അന്തൎജ്ജ്യോതിഃ ഏവ[3]=തൻെറ ആത്മാവിൽതന്നെ ദൃഷ്ടിയുള്ളവൻ, യഃ=എവനോ, സഃ യോഗീ=ബ്രഹ്മനിഷ്ഠനായ ആ യോഗി, ബ്രഹ്മഭൂതഃ=ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവനായി (ബ്രഹ്മസ്വരൂപനായി), ബ്രഹ്മനിവ്വാണം[4]=ബ്രഹ്മത്തിൽ ലയത്തെ (ബ്രഹ്മാനന്ദത്തെ), അധിഗച്ഛതി=പൂണ്ണമായി പ്രാപിക്കുന്നു.

ആത്മാവിൽതന്നെ സുഖത്തെ പ്രാപിച്ചവനായും, ആത്മാവിൽതന്നെ ക്രീഡിക്കുന്നവനായും, അപ്രകാരം ആത്മാവിൽതന്നെ ദൃഷ്ടിയുള്ളവനായുമിരിക്കുന്നതാരോ അങ്ങിനെയുള്ള ബ്രഹ്മനിഷ്ഠനായ യോഗി ബ്രഹ്മസ്വരൂപനായി ബ്രഹ്മത്തിൽ ലയത്തെ പ്രാപിക്കുന്നു.

(ശം-ഭാ) അന്തൎജ്ജ്യോതിഃ=ആത്മാവുതന്നെയാകുന്ന പ്രകാശത്തോടുകൂടിയവൻ. അങ്ങിനെയുള്ള യോഗി ജീവിച്ചിരിക്കുമ്പോഠംതന്നെ ബ്രഹ്മഭൂതനായി മോക്ഷത്തെ പ്രാപിക്കുന്നു.

അതിന്നും പുറമെ—

൨൫. ലഭന്തേ ബ്രഹ്മനിവ്വാണമൃഷയഃ ക്ഷീണകല്മഷാഃ
ഛിന്നദ്വൈധാ യതാത്മാനഃ സവ്വഭൂതഹിതേ രതാഃ.

---

[ശ-സ] 1 'അന്തഃ' ശബ്ദം എല്ലാററിന്നും ആന്തരമായിരിക്കുന്ന ആത്മാവിനെ സൂചിപ്പിക്കുന്നു. സദാ ആത്മാവിൽതന്നെ അന്യസാധനാപേക്ഷകൂടാതെ ആത്മീയമായ സുഖത്തോടുകൂടിയവൻ.

2 ആത്മാവിൽതന്നെ അഹംബുദ്ധിയെ ക്രീഡിപ്പിക്കുന്നവൻ—അനാത്മവസ്തുക്കളിലല്ലാതെ ആത്മാവിൽതന്നെ അഹംബുദ്ധിയോടുകൂടിയവൻ എന്നൎത്ഥം.

3 ജ്യോതിശ്ശബ്ദത്തിന്നു മനസ്സ് എന്നൎത്ഥം. ആത്മാവിൽതന്നെ മനസ്സിനെ ഉറപ്പിച്ചവൻ—സദാ സവ്വത്ര ആത്മാവിനെത്തന്നെ കാണുന്നവൻ എന്നൎത്ഥം.

4 വിദേഹകൈവല്യസുഖത്തെ.

ക്ഷീണകല്മഷാഃ=പാപം ക്ഷയിച്ചിരിക്കുന്നവരും,. ഛിന്നദ്വൈധാഃ*=സംശയമെല്ലാം തീൎന്നിരിക്കുന്നവരും, യതാത്മാനഃ=ചിത്തത്തെ സ്വാധീനപ്പെടുത്തീട്ടുള്ളവരും, സൎവ്വഭൂതഹിതേ രതാഃ=സകലപ്രാണികൾക്കും നന്മയെ ചെയ്യാൻ താല്പൎയ്യമുള്ളവരും (കൃപാലുക്കളും) ആയ, ഋഷയഃ=സമ്യഗ്ദൎശികൾ, ബ്രഹ്മനിൎവ്വാണം=മോക്ഷത്തെ, ലഭന്തേ=പ്രാപിക്കുന്നു.

പാപം ക്ഷയിച്ചിരിക്കുന്നവരും, സംശയം തീൎന്നിരിക്കുന്നവരും, ചിത്തത്തെ സ്വാധീനപ്പെടുത്തിട്ടുള്ളവരും, സകലപ്രാണികൾക്കും നന്മയെ ചെയ്യാൻ താല്പൎയ്യമുള്ളവരുമായ ഋഷികൾ ബ്രഹ്മത്തിൽ ലയത്തെ, അല്ലെങ്കിൽ മോക്ഷത്തെ, പ്രാപിക്കുന്നു.

(ശം—ഭാ) യതാത്മാനഃ=ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്തിട്ടുള്ളവർ. ഋഷയഃ=സമ്യഗ്ദൎശികളും സന്ന്യാസികളുമായിട്ടുള്ളവർ. സൎവ്വഭൂതഹിതേ രതാഃ=സകലഭൂതങ്ങളുടേയും ഹിതത്തിൽ (=ആനുകൂല്യേ) തല്പരന്മാർ—അഹിംസകന്മാരെന്നൎത്ഥം. ശേഷം സ്പഷ്ടം.

അതിന്നും പുറമേ—

൨൬. കാമക്രോധവിമുക്താനാം[1] യതീനാം യതചേതസാം
അഭിതോ ബ്രഹ്മനിൎവ്വാണം വൎത്തതേ വിദിതാത്മനാം.

കാമക്രോധവിമുക്താനാം=കാമക്രോധങ്ങളിൽനിന്നു മോചിച്ചവരും, യതചേതസാം=ചിത്തത്തെ അടക്കീട്ടുള്ളവരും, വിദിതാത്മനാം=ആത്മതത്വത്തെ അറിഞ്ഞിരിക്കുന്നവരുമായ, യതീനാം=സന്ന്യാസികൾക്ക് (സൎവ്വകൎമ്മങ്ങളേയും സന്ന്യസിച്ച ബ്രഹ്മനിഷ്ഠന്മാൎക്ക്), ബ്രഹ്മനിൎവ്വാണം=മോക്ഷം, അഭിതഃ=രണ്ടവസ്ഥയിലും (ജീവിച്ചിരിക്കുമ്പോഴും മരിച്ചതിന്റെ ശേഷവും), വൎത്തതേ=ഉണ്ട്.

കാമക്രോധങ്ങളിൽനിന്നു മോചിച്ചവരും, ചിത്തത്തെ അടക്കിയവരും, ആത്മതത്വത്തെ അറിഞ്ഞിരിക്കുന്നവരുമായ സന്ന്യാസികൾക്കു ബ്രഹ്മനിൎവ്വാണം (മോക്ഷം) രണ്ടവസ്ഥയിലുമുണ്ട്.

(ശം—ഭാ) സമ്യഗ്ദൎശികളായ യതികൾ ഇരിക്കുമ്പോഴും മരിച്ചതിന്റെ ശേഷവും മുക്തന്മാരാകുന്നുവെന്നൎത്ഥം.

---

* [ശ—സ] അൎത്ഥജ്ഞാനത്തിൽ ഭിന്നാഭിപ്രായം കാണുകയാൽ സംശയമുണ്ടാകുന്നു. എങ്ങിനെ എന്നാൽ—ആത്മാ ചിദ്രൂപനോ അചിദ്രൂപനോ, ചിദ്രൂപനാണെങ്കിലും നിത്യനോ അനിത്യനോ, നിത്യനാണെങ്കിലും ദേഹാദികളിൽനിന്നു ഭിന്നനോ അഭിന്നനോ, ഭിന്നനാണെങ്കിൽതന്നെ ദേഹാദികളോടു യോജിച്ചിരിക്കുന്നുവോ ഇല്ലയോ, യോജിച്ചിരിക്കുന്നില്ലെങ്കിലും ആത്മാ കൎത്തൃത്വാദിധൎമ്മത്തോടുകൂടിയവനോ അല്ലയോ, കൎത്തൃത്വാദിധൎമ്മത്തോടുകൂടിയവനല്ലെങ്കിലും സ്വയം അസംഗനോ അല്ലയോ, അസംഗനാണെങ്കിലും ദേഹാദികൾ ചെയ്യുന്ന കൎമ്മം ആത്മാവിൽ ഒട്ടുമോ ഇല്ലയോ, കൎമ്മങ്ങൾ ഒട്ടുന്നില്ല എങ്കിലും ആത്മാ ബ്രഹ്മത്തിൽനിന്നു ഭിന്നമോ അഭിന്നമോ, ആത്മാ ബ്രഹ്മാഭിന്നമാണെങ്കിലും ബ്രഹ്മാത്മൈകത്വവിജ്ഞാനം എനിക്കുണ്ടായോ ഇല്ലയോ, ഉണ്ടായെങ്കിലും ആ ജ്ഞാനം യഥാൎത്ഥമോ അയഥാൎത്ഥമോ, യഥാൎത്ഥമാണെങ്കിൽതന്നെയും അതു മുക്തിക്കു സാധനമാകുമോ ഇല്ലയോ, സാധനമാണെങ്കിലും എനിക്കു ജീവന്മുക്തി ഉണ്ടോ ഇല്ലയോ, ഉണ്ടെങ്കിൽതന്നെയും എനിക്കു വിദേഹമുക്തി സിദ്ധിക്കുമോ ഇല്ലയോ—എന്നിങ്ങിനെയുള്ള സംശയങ്ങളെ മുൻപറയപ്പെട്ട ജ്ഞാനംകൊണ്ടു നശിപ്പിക്കുന്നവർ എന്നൎത്ഥം.

1 വിയുക്താനാം എന്നു പാഠാന്തരം.

[ശ_സ] വിക്ഷേപത്തിന്ന കാരണമായിരിക്കുന്ന കാമക്രോധാദികളെ ദൂരേ ത്യജിച്ച സമാധിനിഷ്ഠയിൽതന്നെയിരിക്കുന്ന യതിക്കു മാത്രമേ സമ്യഗ്ജ്ഞാനവും തൽഫലമായിരിക്കുന്ന മോക്ഷവും സിദ്ധിക്കുന്നുള്ളുവെന്നു സൂചിപ്പിക്കുന്നു.

സമ്യഗ്ദർശനത്തിൽ നിഷ്ഠയുള്ള സന്ന്യാസിമാൎക്ക് ഉടനെ മോക്ഷം സിദ്ധിക്കുന്നുവെന്നു പറഞ്ഞു. സകലകൎമ്മങ്ങളേയും ഈശ്വരാൎപ്പണബുദ്ധിയോടുകൂടി ബ്രഹ്മത്തിൽ അൎപ്പിച്ചുകൊണ്ടു ചെയ്യുന്നുവെങ്കിൽ ആ കൎമ്മയോഗം, മനഃശ്ശുദ്ധി ജ്ഞാനപ്രാപ്തി സൎവ്വകൎമ്മസന്ന്യാസം എന്നീ ക്രമത്തിൽ മോക്ഷസിദ്ധിക്കായിക്കൊണ്ടു ഭവിക്കുന്നുവെന്നു ഭഗവാൻ അവിടവിടെ പറഞ്ഞിട്ടുണ്ട്. ഇനിയും പറയുന്നതാണ്. ഇപ്പോൾ സമ്യഗ്ദർശനത്തിന്നു സാക്ഷാൽ സാധനമായ ധ്യാനയോഗത്തെ ഉപദേശിക്കേണമെന്ന ഉദ്ദേശ്യത്തോടുകൂടി ഭഗവാൻ വാസുദേവൻ താഴെ കാണിക്കുന്ന സൂത്രസ്ഥാനീയങ്ങളായ ശ്ലോകങ്ങളെക്കൊണ്ടു ധ്യാനയോഗത്തെ ഉപദേശിക്കുന്നു—

൨൭. സ്പൎശാൻ കൃത്വാ ബഹിൎബ്ബാഹ്യാംശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ
പ്രാണാപാനൌ സമൌ കൃത്വാ നാസാഭ്യന്തരചാരിണൌ.

൨൮. യതേന്ദ്രിയമനോബുദ്ധിൎമ്മുനിൎമ്മോക്ഷപരായണഃ
വിഗതേച്ഛാഭയക്രോധോ യഃ സദാ മുക്ത ഏവ സഃ.

ബാഹ്യാൻ സ്പൎശാൻ=(ദേഹത്തിൽനിന്നു) ബാഹ്യമായ വിഷയങ്ങളെ, ബഹിഃ കൃത്വാ=(ചിന്താത്യാഗേന) പുറത്തുതന്നെ തള്ളിക്കളഞ്ഞും, ചക്ഷുഃ=ദൃഷ്ടിയെ, ഭ്രുവോഃ അന്തരേ ഏവ[1] കൃത്വാ=പുരികങ്ങളുടെ മദ്ധ്യത്തിൽതന്നെ നിൎത്തീട്ട്, പ്രാണാപാനൌ=പ്രാണാപാനവായുക്കളെ, നാസാഭ്യാന്തരചാരിണൌ=മൂക്കിൻെറ ഉള്ളിൽതന്നെ സഞ്ചരിക്കുന്ന വിധത്തിൽ, സമൌ ച കൃത്വാ=സമമാക്കീട്ട് (കുംഭകത്തെ ചെയ്തിട്ട്), യതേന്ദ്രിയമനോബുദ്ധിഃ=ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, ഇവയെ അടക്കിയവനായി, വിഗതേച്ഛാഭയക്രോധഃ[2]=ഇച്ഛാ, ഭയം, കോപം, ഇവയെ ഉപേക്ഷിച്ചവനായി, മോക്ഷപരായണഃ=മോക്ഷത്തെത്തന്നെ ഏററവും ആശ്രയമായി (പ്രാപ്യമായി) വിചാരിക്കുന്നവനായിരിക്കുന്ന, മുനിഃ യഃ=മുനി (മനനശീലൻ) എവനോ, സഃ=അവൻ, സദാ=എപ്പോഴും (ജീവിച്ചിരിക്കുമ്പോഴും), മുക്തഃ ഏവ=മുക്തൻതന്നെ.

ദേഹത്തിൽനിന്നു ബാഹ്യമായിരിക്കുന്ന ശബ്ദാദിവിഷയങ്ങളെ (തൽചിന്താനിമിത്തം) ഉള്ളിലേയ്ക്കു പ്രവേശിപ്പിക്കാതെ പുറത്തുതന്നെ തള്ളിക്കളഞ്ഞും, ദൃഷ്ടിയെ പുരികങ്ങളുടെ മദ്ധ്യേ ഉറപ്പിച്ചും, പ്രാണാപാനവായുക്കളെ മൂക്കിൻെറ ഉള്ളിൽ സമമായി സഞ്ചരിക്കുന്ന വിധത്തിൽ അടക്കിയും, ഇന്ദ്രിയങ്ങൾ മനസ്സ് ബുദ്ധി ഇവയെ അടക്കിയും, ഇച്ഛ ഭയം ക്രോധം ഇവയെ ഉപേക്ഷിച്ചും, മോക്ഷത്തെത്തന്നെ ഏററവുമാശ്രയമായി വിചാരിച്ചും ഇരിക്കുന്ന മുനി (മനനശീലൻ) എവനോ അവൻ എപ്പോഴും മുക്തനാകുന്നു.

---

(ശ്രീ) 1 കണ്ണുകളെ മുറുക്കി അടച്ചാൽ നിദ്രകൊണ്ടു മനസ്സു ലയിക്കുന്നു. നല്ലവണ്ണം തുറന്നാൽ ബാഹ്യവിഷയങ്ങളിൽ മനസ്സു സഞ്ചരിക്കുന്നു. ഇവ രണ്ടിനേയും പരിഹരിപ്പാൻ കണ്ണുകൾ പകുതി അടച്ചു ഭ്രൂമദ്ധ്യത്തിൽ ദൃഷ്ടിയെ ഉറപ്പിച്ച് എന്നൎത്ഥം.

2 എന്തെങ്കിലും ഒരു വിഷയത്തിൽ ഇച്ഛയുണ്ടെങ്കിൽ സമാധി സിദ്ധിക്കുന്നതല്ല. പകലാകട്ടെ രാത്രിയാകട്ടെ കാട്ടിലോ ഗുഹയിലോ ജന്തുക്കളിൽനിന്നു ഭയമുണ്ടാകുന്നുവെങ്കിൽ സമാധി സിദ്ധിക്കുന്നതല്ല. ഈച്ച കൊതു എറുമ്പു മുതലായവയുടെ നേരെ ക്രോധം തോന്നുന്നുവെങ്കിൽ സമാധി സിദ്ധിക്കുന്നതല്ല. അതിനാൽ ഈ മൂന്നു കൂട്ടത്തേയും നിദിദ്ധ്യാസുവായവൻ പരിത്യജിക്കേണ്ടതാണ് എന്നൎത്ഥം.

(ശം–ഭാ) ശബ്ദാദിവിഷയങ്ങറം അതാത് ഇന്ദ്രിയത്തിൽകൂടി അന്തഃകരണത്തിൽ പ്രവേശിക്കുന്നു. അവയെ പുറത്തു തള്ളിക്കളയുക എന്നാത് അവയെ വിചാരിക്കാതിരിക്കുകയാകുന്നു. മുനി—മനനംഹേതുവായിട്ടു മുനി എന്നു പറയപ്പെടുന്നു, സന്യാസി എന്നാൎത്ഥം. മോക്ഷപരായണഃ=മോക്ഷംതന്നെ പരമഗതിയായിട്ടുള്ളവൻ—അവൻ സദാ മുക്തനാകുന്നു. മോക്ഷപ്രാപ്തിക്ക് അവന് ഇനി ഒന്നും ചെയ്യാനില്ല എന്നാൎത്ഥം.

ഇപ്രകാരം സമാഹിതചിത്തനായ യോഗിക്ക് എന്താണ് അറിയേണ്ടതായിട്ടുള്ളത്? പറയുന്നു—

൨൯. ഭോക്താരം യജ്ഞതപസാം സൎവ്വലോകമഹേശ്വരം
സുഹൃദം സൎവ്വഭൂതാനാം ജ്ഞാത്വാ മാം ശാന്തിമൃച്ഛതി.

യജ്ഞതപസാം=(എൻെറ ഭക്തന്മാരാൽ സമൎപ്പിക്കപ്പെട്ട) യജ്ഞങ്ങളുടേയും തപസ്സുകളുടേയും ഫലങ്ങളെ, ഭോക്താരം=അനുഭവിക്കുന്നവനും (രക്ഷിക്കുന്നവനും), സൎവ്വലോകമഹേശ്വരം1=സൎവ്വലോകങ്ങറക്കും മഹേശ്വരനായിരിക്കുന്നവനും, സൎവ്വഭൂതാനാം=സകലപ്രാണികറക്കും, സുഹൃദം2=(പ്രത്യുപകാരത്തെ അപേക്ഷിക്കാതെ) ഉപകാരിയായിരിക്കുന്നവനുമായി, മാം=എന്നെ (അന്തൎയ്യാമിയായിരിക്കുന്ന എന്നെ), ജ്ഞാത്വാ=അറിഞ്ഞ്, ശാന്തിം=മോക്ഷത്തെ, ഋച്ഛതി=പ്രാപിക്കുന്നു.

എന്നെ, യജ്ഞതപസ്സുകളുടെ ഫലങ്ങളെ രക്ഷിക്കുന്നവനായും, സകലലോകങ്ങറക്കും മഹേശ്വരനായും, സകലഭൂതങ്ങറക്കും ഉപകാരിയായും, (യോഗനിഷ്ഠകൊണ്ട്) അറിഞ്ഞ് യോഗിയായവൻ, മൽപ്രസാദത്താൽ, മോക്ഷത്തെ പ്രാപിക്കുന്നു.

(ശം–ഭാ) നാരായണനായിരിക്കുന്ന ഞാൻ കൎത്തൃരൂപമായിട്ടും ദേവതാരൂപമായിട്ടും യജ്ഞതപസ്സുകളുടെ ഭോക്താവാകുന്നു. ഞാൻ സൎവ്വലോകങ്ങറക്കും മഹേശ്വരനാകുന്നു. ഞാൻ സകലപ്രാണികറക്കും പ്രത്യുപകാരത്തെ ഇച്ഛിക്കാതെ ഉപകാരം ചെയ്യുന്നവനാകുന്നു. ഞാൻ സകലഭൂതങ്ങളുടേയും ഹൃദയത്തിൽ ഇരിക്കുന്നു. സകലകൎമ്മങ്ങറക്കും തൽഫലങ്ങറക്കും ഞാൻ അദ്ധ്യക്ഷനുമാകുന്നു. ഞാൻ സകലജ്ഞാനത്തിന്നും സാക്ഷിയാകുന്നു. ഇപ്രകാരം എന്നെ അറിഞ്ഞ് അവർ (യോഗികറ) സംസാരോപരതിയായ മോക്ഷത്തെ പ്രാപിക്കുന്നു.

[ശ–സ] യജ്ഞതപസ്സുകളുടെ ഭോക്താവ്=കാൎയ്യോപാധികൻ—'ത്വം' പദാൎത്ഥമായിരിക്കുന്ന ജീവാത്മാ. സൎവ്വഭൂതങ്ങളുടേയും സുഹൃത്തായും സൎവ്വലോകമഹേശ്വരനായുമിരിക്കുന്നവൻ കാരണോപാധികൻ—'തൽ' പദാൎത്ഥമായിരിക്കുന്ന പരബ്രഹ്മം. ഉപാധികളെ രണ്ടിനേയും നീക്കിക്കളഞ്ഞാൽ പിന്നെ ശേഷിക്കുന്നതു കേവലം ചൈതന്യം മാത്രം. അപ്രകാരമുള്ള 'തത്ത്വം' പദാൎത്ഥങ്ങറക്ക്

[ശ–സ] 1 അവ്യക്തം മുതൽ സ്ഥൂലപ്രപഞ്ചംവരേയുള്ള സകലലോകങ്ങളേക്കാളും മഹത്തമനായും സ്വസന്നിധിമാത്രംകൊണ്ടു സൎവ്വത്തേയും ചേഷ്ടിപ്പിക്കുന്നവനായുമിരിക്കുന്നവൻ സൎവ്വലോകമഹേശ്വരൻ.

2 സൎവ്വഭൂതങ്ങളുടേയും ഹൃദയത്തിൽ ആത്മത്വേന സ്ഥിതിചെയ്യുന്നവൻ.

അധിഷ്ഠാനമായിരിക്കുന്ന ഞാൻ സത്യമായും ജ്ഞാനമായും അനന്തമായും ചിദാനന്ദൈകരസമായും നിർവ്വിശേഷമായുമിരിക്കുന്ന പരബ്രഹ്മംതന്നെയാണ് എന്നറിഞ്ഞ് 'ഇതുതന്നെയാണ് ഞാൻ' എന്നിങ്ങിനെ എന്നെ പരബ്രഹ്മമായിത്തന്നെ സ്വാത്മാവുകൊണ്ടു ധ്യാനിച്ച് വിദേഹമുക്തിയെ പ്രാപിക്കുന്നുവെന്നർത്ഥം.

ഇതി ശ്രീമൽഭഗവൽഗിതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
സംന്യാസയോഗോ നാമ
പഞ്ചമോധ്യായഃ.

സന്ന്യാസയോഗമെന്ന അഞ്ചാമദ്ധ്യായം

സമാപ്തം.



# ആറാമദ്ധ്യായം

(ശം–ഭാ) ഇതിന്നു മുമ്പിലത്തെ അദ്ധ്യായത്തിൻെറ അവസാനത്തിൽ സമ്യദ്ദശനത്തിന്ന് അടുത്തിരിക്കുന്ന സാധനമായ ധ്യാനയോഗം സൂത്രഭൂതങ്ങളായിരിക്കുന്ന ചില ശ്ലോകങ്ങളെക്കൊണ്ട് ഉപദേശിക്കപ്പെട്ടു (അ. ൫. ശ്ലോ. ൨൭—൨൮). അവയ്ക്ക് ഒരു വ്യാഖ്യാനമെന്നപോലെയാണ് ഈ ആറാമദ്ധ്യായമാരംഭിക്കപ്പെടുന്നത്. കമ്മം ധ്യാനയോഗത്തിന്നു ബാഹ്യമായ സഹായമാകുന്നു. കമ്മങ്ങൾക്കധികാരിയായ ഗൃഹസ്ഥൻ ധ്യാനയോഗാരോഹണത്തിന്നു സമത്ഥനാകുന്നതുവരെ വിധിക്കപ്പെട്ടിട്ടുള്ള കമ്മങ്ങളെ ചെയ്യേണ്ടതാകുന്നു. അതിനാൽ ഭഗവാൻ കമ്മത്തെ സ്തുതിക്കുന്നു.

പൂവ്വപക്ഷം*—വിഹിതകമ്മങ്ങൾ ജീവകാലം മുഴുവൻ ചെയ്യപ്പെടേണ്ടിയിരിക്കേ ധ്യാനയോഗത്തെ പ്രാപിക്കുന്നതുവരെ എന്ന് അവധിയെ കല്പിക്കുന്നതെന്തിന്?

സമാധാനം—അങ്ങിനെയല്ല. എന്തെന്നാൽ, (ധ്യാന) യോഗത്തെ പ്രാപിപ്പാനിച്ഛയുള്ള മുനിക്കു കമ്മമാണ് കാരണ (സാധന) മായിരിക്കുന്നതെന്നു വിശേഷിപ്പിക്കുന്നുണ്ട്. യോഗത്തെ പ്രാപിച്ചവൻ സകലകമ്മങ്ങളേയും സന്ന്യസിക്കുകമാത്രമാണ് വേണ്ടതെന്നും (അ. ൬. ശ്ലോ. ൩) ഭഗവാൻ പറയുന്നതാകുന്നു. യോഗത്തെ പ്രാപിപ്പാനിച്ഛയുള്ളവനും യോഗത്തെ പ്രാപിച്ചവനും, രണ്ടുവകക്കാരും കമ്മവും കമ്മസന്ന്യാസവും (ശമവും) രണ്ടും ചെയ്യേണമെന്നാണ് അഭിപ്രായമെങ്കിൽ, എന്നാൽ യോഗത്തെ പ്രാപിപ്പാനിച്ഛയുള്ളവന്ന് (ആരുരുക്ഷുവിന്നു) കമ്മവും യോഗത്തെ പ്രാപിച്ചവന്ന് (ആരൂഢന്നു) കമ്മസന്ന്യാസവും എന്നിങ്ങിനെ വിശേഷിച്ചു വിഭാഗംചെയ്തിട്ടുള്ളതിന്ന് അത്ഥമില്ലാതെയായി ഭവിക്കും.

പൂവ്വപക്ഷം—ആശ്രമികളിൽ (ഗൃഹസ്ഥന്മാരിൽ) ഒരുവൻ യോഗത്തെ പ്രാപിപ്പാനിച്ഛയുള്ളവനായി (ആരുരുക്ഷുവായി) ഭവിക്കുന്നു. മറെറാരുവൻ യോഗത്തെ പ്രാപിച്ചവനായും (ആരൂഢനായും) ഭവിക്കുന്നു. എന്നാൽ വേറെ ചിലർ ആരുരുക്ഷുക്കളുമല്ല, ആരൂഢന്മാരുമല്ല. അങ്ങിനെയിരിക്കേ ഇവരെ അപേക്ഷിച്ച് ആരുരുക്ഷു, ആരൂഢൻ, എന്നു വിശേഷിച്ചു വിഭാഗിക്കുന്നതു യുക്തമായിരിക്കുന്നു. 1

സമാധാനം—അതും ശരിയല്ല; എന്തെന്നാൽ, (൬–ാം അ. ൩–ാം ശ്ലോകത്തിൽ) 'തസ്യൈവ' (അവന്നുതന്നെ) എന്ന വചനത്തേയും 'യോഗാരൂ

(ആ) * ജ്ഞാനവും കമ്മവും ഒന്നിച്ച് അനുഷ്ഠിക്കപ്പെട്ടാലേ തൽഫലസിദ്ധിയുണ്ടാവുകയുള്ളു എന്നു വ്യവഹരിക്കുന്ന സമുച്ചയവാദിയാണ് ഇവിടെ പൂവ്വപക്ഷക്കാരൻ.

1. ആരുരുക്ഷുവല്ലാത്തവനെ അപേക്ഷിച്ച് ആരുരുക്ഷു എന്ന വിശേഷണം അവന്നു യോഗാരോഹണകാരണം കമ്മം, അപ്രകാരംതന്നെ ആരൂഢനല്ലാത്തവനെ അപേക്ഷിച്ച് ആരൂഢൻ എന്ന വിശേഷണം അവന്നു യോഗഫലപ്രാപ്തിക്കു ശമം (സന്ന്യാസം) കാരണം; ഇങ്ങിനെ വിശേഷണവിഭാഗം യുക്തമായിരിക്കുന്നുണ്ട് എന്നാണ് പൂവ്വപക്ഷക്കാരൻെറ അഭിപ്രായം.

ഢസ്യ' എന്നതിൽ 'വീണ്ടും യോഗ'പദത്തേയും, പ്രയോഗിച്ചിരിക്കുന്നതിനാൽ, ആദ്യം ആരുരുക്ഷുവായിരുന്നവൻതന്നെ യോഗാരൂഢനായാൽ പിന്നെ അവൻ കർമ്മസന്ന്യാസത്തെത്തന്നെയാണ് ചെയ്യേണ്ടത് എന്നും, കർമ്മസന്ന്യാസം യോഗഫലത്തിന്നു കാരണമാകുന്നുവെന്നും, ആകുന്നു ഭഗവാൻ ഉപദേശിച്ചിരിക്കുന്നതിൻെറ താൽപര്യം. അതിനാൽ ജീവപര്യന്തം ചെയ്യപ്പെടേണ്ടതായി യാതൊരു കർമ്മവുമില്ലെന്നു സിദ്ധമാകുന്നു.

ഇവിടെ (൬-ാമദ്ധ്യായം ൩൭, ൩൮, ശ്ലോകങ്ങളിൽ) യോഗഭ്രംശത്തെപ്പററിയും പറയുന്നുണ്ട്. ൬-ാമദ്ധ്യായത്തിൽ ഗൃഹസ്ഥനാണ് കർമ്മയോഗം വിധിക്കപ്പെട്ടിട്ടുള്ളത് എങ്കിൽ, അവൻ, യോഗത്തിൽനിന്നു ഭ്രഷ്ടനാണെന്നു വരികിലും തന്നിമിത്തം ഒരിക്കലും തീരെ നഷ്ടനാവുകയില്ല. എന്തെന്നാൽ, അവൻ കർമ്മങ്ങളുടെ ഫലത്തെ അനുഭവിക്കുന്നു. നിത്യമായിട്ടുള്ളതോ കാമ്യമായിട്ടുള്ളതോ ആയ ഏതെങ്കിലും ഒരു കർമ്മം ചെയ്യപ്പെട്ടാൽ അതു നിശ്ചയമായി തൽഫലത്തെ പുറപ്പെടുവിക്കുന്നു. എന്നാൽ അവയ്ക്കു് മോക്ഷഫലത്തെ ഉണ്ടാക്കുവാൻ കഴികയില്ല. എന്തെന്നാൽ, മോക്ഷം നിത്യമാകയാൽ ഒരു കർമ്മംകൊണ്ട് അതു സാദ്ധ്യമാകുന്നതല്ല. നിത്യകർമ്മങ്ങൾ (നിത്യനൈമിത്തികകർമ്മങ്ങൾ) വേദപ്രമാണങ്ങളായി അറിയപ്പെടുന്നതിനാൽ അവയും സ്വഫലത്തോടുകൂടിയിരിക്കണമെന്നും, അല്ലെങ്കിൽ, വേദം നിഷ്പ്രയോജനമാണെന്നു കല്പിക്കേണ്ടിവരുമെന്നും, നാം ഇതിന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. (ശം. ഭാ. അ. ൪. ശ്ലോ. ൧൮) ഗൃഹസ്ഥൻ കർമ്മം ചെയ്തുകൊണ്ടിരിക്കുമ്പോഴും അവൻ രണ്ടു പ്രകാരത്തിലും (ഉഭയ) ഭ്രഷ്ടനാണെന്നു പറവാൻ പാടില്ല. എന്തെന്നാൽ, കർമ്മം ചെയ്യുമ്പോൾ ഭ്രംശം ഒരിക്കലും വരുന്നതല്ല.

പൂർവ്വപക്ഷം—കർമ്മങ്ങളെല്ലാം ഈശ്വരാർപ്പണമായി ചെയ്യപ്പെട്ടു. അതിനാൽ കർമ്മം ചെയ്തവനിൽ തൽഫലമുണ്ടാകുന്നതല്ല.

സമാധാനം—അതങ്ങിനെയല്ല. എന്തെന്നാൽ, കർമ്മങ്ങൾ ഈശ്വരനിൽ അർപ്പിക്കപ്പെട്ടാൽ അവ അധികഫലത്തെ ഉണ്ടാക്കുന്നു.

പൂർവ്വപക്ഷം—അതു മോക്ഷസാധനമായി ഭവിക്കുമായിരിക്കാം. യോഗത്തോടുകൂടി ഒരുവൻ ചെയ്യുന്ന കർമ്മങ്ങളുടെ ഈശ്വരങ്കലുള്ള അർപ്പണം മോക്ഷത്തിന്നായിട്ടല്ലാതെ അന്യഫലത്തിന്നായി ഭവിക്കുന്നില്ല. പക്ഷേ അവൻ യോഗത്തിൽനിന്നു ഭ്രഷ്ടനാണുതാനും. അപ്പോൾ അങ്ങിനെയുള്ളവൻ നഷ്ടനാകുമെന്നു ശങ്കിപ്പാനവകാശമുണ്ട്.

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ, 'ഏകാകീ യതചിത്താത്മാ' (അ. ൬ ശ്ലോ. ൧൦), 'ബ്രഹ്മചാരിവ്രതേ സ്ഥിതഃ' (അ. ൬. ശ്ലോ. ൧൪), എന്നിങ്ങിനെയുള്ള ശ്ലോകങ്ങളെക്കൊണ്ടു സർവ്വകർമ്മസന്ന്യാസമാണ് വിധിക്കപ്പെട്ടിട്ടുള്ളത്. ധ്യാനകാലത്തിൽ സ്ത്രീയുടെ സഹായമാവശ്യമില്ല. അതിനാലാണ് ഏകാകിത്വം വിധിക്കപ്പെട്ടിട്ടുള്ളത്. ഗൃഹസ്ഥനെ സംബന്ധിച്ച് 'നി

രാശീരപരിഗ്രഹഃ' (അ. ൬. ശ്ലോ. ൧൦) എന്ന വചനവും യോജിക്കുന്നില്ല; രണ്ടു വിധത്തിലും ഭ്രഷ്ടനാകുമോ ( അ. ൬. ശ്ലോ. ൩൮) എന്ന ചോദ്യവും യുക്തമാവുകയില്ല.

പൂൎവ്വപക്ഷം—'അനാശ്രിതഃ കൎമ്മഫലം' (അ. ൬. ശ്ലോ. ൧) എന്ന ശ്ലോകത്തിൽ കൎമ്മികൾക്കാണ് (ഗൃഹസ്ഥന്മാൎക്കാണ്) സന്ന്യാസിത്വവും യോഗിത്വവും വിധിക്കപ്പെട്ടിട്ടുള്ളതെന്നും, കൎമ്മികളല്ലാത്തവൎക്കും നിരഗ്നികൾക്കും അവ പ്രതിഷേധിക്കപ്പെട്ടിരിക്കുന്നുവെന്നും, പറഞ്ഞിട്ടുണ്ടല്ലോ.

സമാധാനം—അതങ്ങിനെയല്ല. എന്തെന്നാൽ, ൬-ാമദ്ധ്യായം ഒന്നാം ശ്ലോകംകൊണ്ടു കൎമ്മത്തിലുള്ള ആസക്തിയുടെ സന്ന്യാസത്തെയാണ് സ്തുതിച്ചിരിക്കുന്നത്. കൎമ്മം ധ്യാനയോഗത്തിന്നു ബാഹ്യമായിട്ടൊരു സഹായമേ ആവുകയുള്ളു. കേവലം നിരഗ്നിയും അകൎമ്മിയും മാത്രമല്ല സന്ന്യാസിയും യോഗിയുമായി ഭവിക്കുന്നതെന്നും, ഫലാപേക്ഷകൂടാതെ മനഃശ്ശുദ്ധിക്കായിക്കൊണ്ടു കൎമ്മം ചെയ്യുന്ന ഒരു കൎമ്മിയുംകൂടി ഒരു സന്ന്യാസിയും യോഗിയുമായി ഭവിക്കുന്നുവെന്നും, ഉള്ള താൽപൎയ്യത്തോടുകൂടിയാണ് അതിൽ കൎമ്മിയെ സ്തുതിച്ചിരിക്കുന്നത്. അതു കൂടാതെ, ഒരു വാക്യത്തിൽത്തന്നെ കൎമ്മഫലത്തിലുള്ള സക്തിയുടെ സന്ന്യാസത്തെ സ്തുതിക്കുകയും, നാലാമത്തെ ആശ്രമമായ സന്ന്യാസത്തെ പ്രതിഷേധിക്കുകയും, ചെയ്യുന്നതു യുക്തമല്ല. ശ്രുതി, സ്മൃതി, പുരാണം, ഇതിഹാസം, യോഗശാസ്ത്രം എന്നിങ്ങിനെയുള്ള പ്രമാണങ്ങളിൽ വിധിക്കപ്പെട്ടിട്ടുള്ള നിരഗ്നിയായും അകൎമ്മിയായുമുള്ള പരമാത്മസന്ന്യാസിയുടെ പ്രസിദ്ധമായ സന്ന്യാസിത്വത്തേയും യോഗിത്വത്തേയും ഭഗവാൻ ഒരിക്കലും പ്രതിഷേധിക്കുകയില്ല. നാലാമാശ്രമത്തെ പ്രതിഷേധിക്കുന്നപക്ഷം, അദ്ദേഹംതന്നെ 'സൎവ്വകൎമ്മാണി മനസാ സംന്ന്യസ്യ', 'നൈവ കുൎവ്വന്ന കാരയൻ', 'ആസ്തേ മൌനീ സന്തുഷ്ടോ യേന കേന ചിൽ', 'അനികേതഃ സ്ഥിരമതിഃ', 'വിഹായ കാമാൻ യഃ സൎവ്വാൻ പുമാംശ്ചരതി നിഃസ്പൃഹഃ', 'സൎവ്വാരംഭപരിത്യാഗീ' എന്നിങ്ങിനെ അവിടവിടെ ഉപദേശിച്ചിട്ടുള്ള സ്വവചനത്തിന്നു വിരോധമായി പറയേണ്ടിവരും. അതിനാൽ, യോഗാരോഹണത്തിന്നിച്ഛയുള്ളവനും ഗൃഹസ്ഥാശ്രമത്തെ സ്വീകരിച്ചവനുമായ മുനി അഗ്നിഹോത്രാദികൎമ്മങ്ങളെ ഫലാപേക്ഷകൂടാതെ ചെയ്യുന്നുവെങ്കിൽ ആ കൎമ്മങ്ങൾ മനഃശ്ശുദ്ധിദ്വാരേണ അവൻെറ യോഗാരോഹണത്തിന്നു സാധനമായി ഭവിക്കുന്നുവെന്നു സിദ്ധിക്കുന്നു.

അതിനാലാണ് അവൻ സന്ന്യാസിയുമാണ് യോഗിയുമാണ് എന്നു സ്തുതിക്കപ്പെടുന്നത്.

ശ്രീഭഗവാനുവാച.

൧. അനാശ്രിതഃ കൎമ്മഫലം കാൎയ്യം കൎമ്മ കരോതി യഃ
സ സംന്ന്യാസീ ച യോഗീ ച ന നിരഗ്നിൎന്ന ചാക്രിയഃ.

ഭഗവാൻ പറഞ്ഞു.

കൎമ്മഫലം=കൎമ്മഫലത്തെ, അനാശ്രിതഃ=അപേക്ഷിക്കാതെ (ആശ്രയിക്കാത്തവനായി) കാൎയ്യം കൎമ്മ=കൎത്തവ്യകൎമ്മത്തെ (നിത്യനൈമിത്തികാദിവിഹിതകൎമ്മത്തെ), യഃ കരോ

തി=എവൻ ചെയ്യുന്നുവോ, സഃ=അവൻ, സംന്യാസീ ച [1]=സംന്യാസിയും, യോഗീ ച[2]= യോഗിയും, (ഭവതി)=ആകുന്നു. നിരഗ്നിഃ ന=അഗ്നിയെ ഉപേക്ഷിച്ചവനുമല്ല; അക്രിയഃ ച ന[3]=കമ്മത്തെ ഉപേക്ഷിച്ചവനുമല്ല.

കമ്മഫലത്തെ ആശ്രയിക്കാതെ വിഹിതകമ്മത്തെ എവൻ ചെയ്യുന്നുവോ അവൻ സന്ന്യാസിയും യോഗിയുമാകുന്നു. അഗ്നിയെ ഉപേക്ഷിച്ചവൻ (മാത്രം) സന്ന്യാസിയല്ല. കമ്മത്തെ ഉപേക്ഷിച്ചവൻ (മാത്രം) യോഗിയുമല്ല.

(ശം-ഭാ) കമ്മഫലത്തിൽ തൃഷ്ണയോടുകൂടിയവൻ കമ്മഫലത്തെ ആശ്രയിക്കുന്നവനാകുന്നു. എന്നാൽ ഇവിടെ പറയപ്പെട്ടവൻ തദ്വിപരീതനാകുന്നു. അവൻ കമ്മഫലത്തെ ആശ്രയിക്കുന്നില്ല. ഇപ്രകാരം കമ്മത്തെ അശ്രയിക്കാതെ യാതൊരുവനാണ് കാമ്യകമ്മങ്ങൾക്കു വിപരീതമായും നിത്യം ചെയ്യപ്പെടേണ്ടതായുമിരിക്കുന്ന അഗ്നിഹോത്രാദികമ്മത്തെ ചെയ്യുന്നത് അങ്ങിനെയുള്ളവൻ അന്യകമ്മികളേക്കാറം വിശിഷ്ടനാകുന്നു. ഈ അത്ഥത്തെ വിശദമാക്കുന്നതിനാണ് അവൻ സന്ന്യാസിയുമാണ് യോഗിയുമാണ് എന്നു ഭഗവാൻ പറയുന്നത്. സന്ന്യാസമെന്നതു പരിത്യാഗമാകുന്നു. അതാക്കുണ്ടോ അവൻ സന്ന്യാസിയാകുന്നു. യോഗമെന്നതു ചിത്തസമാധാനമാകുന്നു. അതുള്ളവൻ യോഗിയുമാകുന്നു. ഇവൻ ഈ രണ്ടു ഗുണങ്ങളോടുകൂടിയവനാണെന്നു ധരിക്കേണ്ടതാകുന്നു. അല്ലാതെ കേവലം നിരഗ്നിയും അക്രിയനും മാത്രമാണ് സന്ന്യാസിയും യോഗിയും (ആയി ഭവിക്കുന്നത്) എന്നു വിചാരിപ്പാൻ പാടില്ല.

കമ്മാംഗഭൂതമായിരിക്കുന്ന അഗ്നിയെ ഉപേക്ഷിച്ചവൻ നിരഗ്നി. അഗ്നിയുടെ അപേക്ഷയില്ലാത്ത തപോദാനാദികമ്മങ്ങളെ ചെയ്യാത്തവൻ അക്രിയൻ.

പൂവ്വപക്ഷം—ശ്രുതി, സ്മൃതി, യോഗശാസ്ത്രം, ഇവയിൽ നിരഗ്നിയും അക്രിയനുമായിട്ടുള്ളവനാണല്ലോ സന്ന്യാസിത്വവും യോഗിത്വവും പ്രസിദ്ധമായിരിക്കുന്നത്. അങ്ങിനെയിരിക്കെ, അഗ്നിയുള്ളവനും കമ്മിയുമായവനാണ് സന്ന്യാസിത്വവും യോഗിത്വവുമെന്നിങ്ങിനെ അപ്രസിദ്ധമായിട്ടുള്ളതിനെ എങ്ങിനെയാണുപദേശിക്കുന്നത്?

സമാധാനം—അതുകൊണ്ടു ദോഷമില്ല. എന്തെന്നാൽ, ആ രണ്ടു പദങ്ങളുടേയും (സന്ന്യാസിത്വത്തിൻേറയും യോഗിത്വത്തിൻേറയും) ഗുണവൃത്തികൊണ്ടു മാത്രമാണ് കമ്മിയായവൻ സന്ന്യാസിയുമാണ് യോഗിയുമാണ് എന്നു പറഞ്ഞത്. എങ്ങിനെയെന്നാൽ—കമ്മഫലസങ്കല്പത്തെ സന്ന്യസിക്കുന്നതുകൊണ്ട് അവന്നു സന്ന്യാസിത്വവും, യോഗാംഗമായി കമ്മം ചെയ്യുന്നതുകൊണ്ടും ചിത്തവിക്ഷേപത്തിന്നു ഹേതുവായ കമ്മഫലസങ്കല്പത്തിൻെറ പരിത്യാഗംകൊണ്ടും അവന്നു യോഗിത്വവും, സിദ്ധിക്കുന്നു. അവന്നു സന്ന്യാസിത്വവും യോഗിത്വവും ഗൌണമായിട്ടു മാത്രമാകുന്നു. അല്ലാതെ, അ

1 [ശ-സ] കമ്മഫലകാമനാപരിത്യാഗരൂപമായ സന്ന്യാസത്തോടുകൂടിയവനാകയാൽ അവൻ സന്ന്യാസിയാകുന്നു.

2. കമ്മയോഗത്തിൽ ചിത്തസമാധാനത്തോടുകൂടിയവനാകയാൽ അവൻ യോഗിയുമാകുന്നു.

3. ഇവിടെ അവധാരണപദംകൂടി ഇങ്ങിനെ വായിക്കണം. നിരഗ്നിരേവ സംന്യാസീതി ന, അക്രിയ ഏവ യോഗീതി ച ന=നിരഗ്നിതന്നേ സന്ന്യാസിയാവുകയുള്ളു എന്നില്ല അക്രിയൻതന്നേ യോഗിയാവുകയുള്ളു എന്നുമില്ല.

വൻ പരമാത്ഥസന്ന്യാസിയോ യോഗിയോ അല്ല. ഈ അത്ഥത്തെ വിശദമാക്കുന്നതിന്നായി പറയുന്നു—

൨. യം സംന്യാസമിതി പ്രാഹുര്യോഗം തം വിദ്ധി പാണ്ഡവ
ന ഹ്യസംന്യസ്തസംകല്പോ യോഗീ ഭവതി കശ്ചന.

ഹേ പാണ്ഡവ=അല്ലയോ അജ്ജുന, യം=യാതൊന്നിനെ, സംന്യാസം ഇതി=സന്ന്യാസമെന്ന്, പ്രാഹുഃ=ശ്രേഷ്ഠമായി പറയുന്നുവോ, തം=അതിനെ, യോഗം (ഇതി)=യോഗമെന്ന്, വിദ്ധി=അറിഞ്ഞാലും. ഹി=എന്തെന്നാൽ, അസംന്യസ്തസംകല്പഃ=സകലസങ്കല്പങ്ങളേയുമുപേക്ഷിക്കാത്ത, കശ്ചന=ഒരുവനും, യോഗീ=യോഗിയായി, ന ഭവതി=ഭവിക്കുന്നില്ല.

അല്ലയോ അജ്ജുന, യാതൊന്നിനെയാണ് സന്ന്യാസമെന്നു പറയുന്നത്, അതുതന്നെയാണ് യോഗം എന്നറിഞ്ഞാലും. എന്തെന്നാൽ, സകലസങ്കല്പങ്ങളേയും ഉപേക്ഷിക്കാത്ത ഒരുവനും യോഗിയായി ഭവിക്കുന്നതല്ല.

(ശം_ഭാ) സവ്വകമ്മങ്ങളുടേയും തൽഫലസഹിതമായിട്ടുള്ള പരിത്യാഗമാകുന്നു പരമാത്ഥസന്ന്യാസം. യാതൊന്നിനെയാണ് പരമാത്ഥസന്ന്യാസമെന്നു ശ്രുതിസ്മൃതികളിൽ അറിവുള്ളവർ പറയുന്നത് അതുതന്നെയാണ് കമ്മാനുഷ്ഠാനലക്ഷണമായ യോഗവും എന്നറിഞ്ഞാലും. ഇവിടെ ഇങ്ങിനെ ഒരു പൂവ്വപക്ഷം ജനിച്ചേയ്ക്കാം.—പ്രവൃത്തിലക്ഷണമായിരിക്കുന്ന കമ്മയോഗത്തിന്നും അതിന്റെ വിപരീതമായ നിവൃത്തിലക്ഷണമായിരിക്കുന്ന പരമാത്ഥസന്ന്യാസത്തിന്നും തമ്മിൽ എപ്രകാരമുള്ള സാമ്യത്തെ അംഗീകരിച്ചാണ് പറഞ്ഞത്? ...—ഇതിന്നു സമാധാനമായി നാം ഇങ്ങിനെ പറയുന്നു:—കമ്മയോഗത്തിന്നു പരമാത്ഥസന്ന്യാസത്തോടു കത്തൃദ്വാരകമായ (കത്താവിനെ സംബന്ധിച്ച) സാദൃശ്യമുണ്ട്. എന്തെന്നാൽ, പരമാത്ഥസന്ന്യാസിയായവൻ സവ്വകമ്മങ്ങളേയും സാധനസഹിതം ത്യജിക്കുന്നതോടുകൂടി സവ്വകമ്മവിഷയമായും തൽഫലവിഷയമായുമിരിക്കുന്ന സങ്കല്പത്തേയും—കമ്മംചെയ്യാനുള്ള ഇച്ഛയ്ക്കു കാരണമായിരിക്കുന്ന സങ്കല്പത്തേയും—ത്യജിക്കുന്നു. അതുപോലെതന്നെ കമ്മയോഗിയും, കമ്മം ചെയ്യുന്നുവെങ്കിലും ഫലവിഷയമായ സങ്കല്പത്തെ ത്യജിക്കുന്നു. ഈ അത്ഥത്തെ വിശദമാക്കുന്നതിന്നു ഭഗവാൻ (താഴെ പറയുന്ന വാക്യത്തെ) പറയുന്നു—'ന ഹി........'=ഫലവിഷയമായ സങ്കല്പത്തെ സന്ന്യസിക്കാത്ത ഒരു കമ്മി ഒരിക്കലും മനസ്സമാധാനത്തോടുകൂടിയ യോഗിയായി ഭവിക്കുന്നതല്ല. എന്തെന്നാൽ, ഫലസങ്കല്പമാണ് ചിത്തവിക്ഷേപത്തിന്നു ഹേതു. അതിനാൽ ഏതൊരു കമ്മയോഗിയാണ് ഫലസങ്കല്പത്തെ സന്ന്യസിച്ചിട്ടുള്ളത് അവൻ സമാധാനത്തോടുകൂടിയ യോഗിയായി ഭവിക്കുന്നു. അല്ലാതെ വിക്ഷിപ്തചിത്തനായി ഭവിക്കുന്നില്ല. എന്തെന്നാൽ, ചിത്തവിക്ഷേപത്തിന്നു ഹേതുവായ ഫലസങ്കല്പത്തെ അവൻ ത്യജിക്കുന്നു. ഇതാണ് ഈ ശ്ലോകത്തിന്റെ അഭിപ്രായം. ഇങ്ങിനെ, കമ്മയോഗത്തിന്നും പരമാത്ഥസന്ന്യാസത്തിന്നും തമ്മിൽ കത്തൃദ്വാരകമായ സാദൃശ്യത്തെ (സന്ന്യാസസാമാന്യത്തെ) അപേക്ഷിച്ചു ഭഗ

വാൻ 'ഹേ പാണ്ഡവ, യാതൊന്നിനെ സന്ന്യാസമെന്നു പറയുന്നുവോ അതുതന്നെയാണ് യോഗം' എന്നിങ്ങിനെ കമ്മയോഗത്തെ സ്തുതിക്കുന്നതിന്നാണ് അതിന്നു സന്ന്യാസത്വം പറഞ്ഞത്.

ഫലാപേക്ഷ കൂടാതെയുള്ള കമ്മയോഗം ധ്യാനയോഗത്തിന്നു ബാഹ്യമായ സാധനമായി ഭവിക്കുന്നു എന്നിങ്ങിനെ അതിനെ (കമ്മയോഗത്തെ) സന്ന്യാസത്വേന സ്തുതിച്ചിട്ടു ഭഗവാൻ ഇപ്പോൾ കമ്മയോഗം ധ്യാനയോഗത്തിന്നു സാധനമാണ് എന്നതിനെ കാണിക്കുന്നു—

൩. ആരുരുക്ഷോർമ്മുനേർയ്യോഗം കമ്മ കാരണമുച്യതേ
യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ.

യോഗം=ജ്ഞാനയോഗത്തെ (സമ്യഗ്ദശ്നനിഷ്ഠയെ), ആരുരുക്ഷോഃ=പ്രാപിപ്പാനിച്ഛയുള്ള, മുനേഃ1=യോഗിക്ക്, കമ്മ=കമ്മയോഗം, കാരണം ഉച്യതേ=(ചിത്തശുദ്ധികരമാകയാൽ ജ്ഞാനപ്രാപ്തിക്ക്) കാരണമെന്നു പറയപ്പെടുന്നു. യോഗാരൂഢസ്യ തസ്യ ഏവ=ജ്ഞാനയോഗത്തെ പ്രാപിച്ച അവന്ന് (ആ ജ്ഞാനനിഷ്ഠന്ന്) തന്നെ, ശമഃ2=ചിത്തവിക്ഷേപത്തെ ഉണ്ടാക്കുന്ന കമ്മത്തിന്റെ ഉപരതി, കാരണം=(ജ്ഞാനപരിപാകത്തിന്നു) കാരണമെന്ന്, ഉച്യതേ=പറയപ്പെടുന്നു.

ജ്ഞാനയോഗത്തെ പ്രാപിപ്പാനിച്ഛയുള്ള യോഗിക്ക് (ജ്ഞാനപ്രാപ്തിക്ക്) കമ്മയോഗം (ചിത്തശുദ്ധിദ്വാരേണ) കാരണമായി ഭവിക്കുന്നുവെന്നും, ജ്ഞാനയോഗത്തെ പ്രാപിച്ച ആ മുനിക്കുതന്നെ കർമ്മോപരമമായ ശമം (ജ്ഞാനപരിപാകത്തിന്ന്) കാരണമായി ഭവിക്കുന്നുവെന്നും, പറയപ്പെടുന്നു.

(ശം-ഭാ) ആരുരുക്ഷുഃ=യോഗത്തെ പ്രാപിപ്പാനിച്ഛയുള്ളവൻ, അനാരൂഢൻ—ധ്യാനയോഗത്തിലിരിപ്പാൻ ശക്തിയില്ലാത്തവൻ എന്നത്ഥം. അനാരൂഢനായ മുനിക്ക്—കമ്മഫലത്തെ സന്ന്യസിച്ചവന്ന്—കമ്മം തൽപ്രാപ്തിക്ക് (ധ്യാനയോഗപ്രാപ്തിക്ക്) കാരണമായി (സാധനമായി) ഭവിക്കുന്നു. എന്നാൽ യോഗത്തെ പ്രാപിച്ച ആ മുനിക്കുതന്നെ സവ്വകമ്മങ്ങളിൽനിന്നുള്ള നിവൃത്തിയായ ഉപശമമാണ് യോഗാരൂഢത്വത്തിന്നു * കാരണമായി പറയപ്പെടുന്നത്. കമ്മങ്ങളിൽനിന്നു നിവത്തിച്ചു വരുന്തോറും ജിതേന്ദ്രിയനും നിരായാസനുമായ അവന്റെ ചിത്തം സമാധിയിലുറച്ചുറച്ചു വരുന്നു. അപ്പോൾ അവൻ വേഗത്തിൽ യോഗാരൂഢനായി ഭവിക്കുന്നു. വ്യാസമഹഷി മഹാഭാരതത്തിൽ ഇങ്ങിനെ പറയുന്നു—

'നൈതാദൃശം ബ്രാഹ്മണസ്യാസ്തി വിത്തം
യഥൈകതാ സമതാ സത്യതാ ച
ശീലം സ്ഥിതിർദ്ദണ്ഡനിധാനമാർജ്ജവം
തതസ്തതശ്ചോപരമഃ ക്രിയാഭ്യഃ=ഐക്യബുദ്ധി, സകലത്തിലും സ

[ശ-സ] 1 'ഗൃഹസ്ഥഃ സ്ത്രീയമുദ്വഹേൽ' എന്ന ന്യായപ്രകാരം അവന്നു ഭവിഷ്യത്സന്ന്യാസിത്വത്തെ സ്വീകരിച്ചാണ് സന്ന്യാസിത്വം പറഞ്ഞിരിക്കുന്നത്—ഭവിഷ്യന്മുനിയായവന്ന് എന്നത്ഥം.

2 ബ്രഹ്മത്തിൽ ആരോപിക്കപ്പെട്ടിട്ടുള്ള നാമരൂപങ്ങളെ ഗ്രഹിക്കാതിരിക്കുന്നതു ശമം.

(ആ) * സവ്വകമ്മനിവൃത്തിയിങ്കൽ വ്യാപാരമില്ലായ്കയാൽ സകല ഇന്ദ്രിയങ്ങളും സ്വാധീനപ്പെടുന്നു. അപ്പോളുണ്ടാകുന്ന മനസ്സമാധാനത്തിലാണ് യോഗാരൂഢത്വം സിദ്ധിക്കുന്നത്.

മത്സരദർശനം, സത്യം, ശീലഗ്രഹണം, സ്ഥൈര്യം, നിരുപദ്രവം, അവക്രത, കർമ്മങ്ങളിൽനിന്നുള്ള ഉപരമം, എന്നിവയ്ക്കു തുല്യമായിട്ട് ഒരു ബ്രാഹ്മണന്നു വേറെ ഒരു ധനവുമില്ല.' (ശാന്തിപർവ്വം ൧൭൫. ൩൭.)

എപ്പോഴാണ് ഒരുവൻ യോഗാരൂഢനാകുന്നത്? പറയുന്നു—

൪. യദാ ഹി നേന്ദ്രിയാർത്ഥേഷു ന കർമ്മസ്വനുഷജ്ജതേ
സർവ്വസംകല്പസംന്യാസീ യോഗാരൂഢസ്തദോച്യതേ.

യദാ=എപ്പോൾ, സർവ്വസംകല്പസംന്യാസീ=ഭോഗവിഷയമായും കർമ്മവിഷയമായുമുള്ള സകലസങ്കല്പങ്ങളേയും സന്ന്യസിച്ചിരിക്കുന്ന അവൻ, ഇന്ദ്രിയാർത്ഥേഷു=വിഷയങ്ങളിൽ, ന അനുഷജ്ജതേ=ആസക്തിയെ ചെയ്യുന്നില്ലയോ, കർമ്മസു ന=കർമ്മങ്ങളിലും ആസക്തിയെ ചെയ്യുന്നില്ലയോ, തദാ=അപ്പോൾ, യോഗാരൂഢഃ=യോഗാരൂഢനെന്ന്, ഉച്യതേ ഹി*=പറയപ്പെടുന്നു.

ഒരുവൻ എപ്പോൾ സകലസങ്കല്പങ്ങളേയും സന്ന്യസിച്ചു വിഷയങ്ങളിലും കർമ്മങ്ങളിലും ആസക്തിയെ ചെയ്യുന്നില്ലയോ അപ്പോൾ അവൻ യോഗാരൂഢൻ എന്നു പറയപ്പെടുന്നു.

(ശം—ഭാ) എപ്പോൾ യോഗിയായവൻ മനസ്സിനെ സമാധിയിൽ വെച്ചുകൊണ്ടു ശബ്ദാദിവിഷയങ്ങളിൽ ആസക്തിയെ ചെയ്യുന്നില്ലയോ, എപ്പോൾ അവൻ നിത്യമായോ നൈമിത്തികമായോ കാമ്യമായോ പ്രതിഷിദ്ധമായോ ഉള്ള സകലകർമ്മങ്ങളേയും, പ്രയോജനം കാണായ്കയാൽ, ചെയ്യേണ്ടതാണെന്നു വിചാരിക്കുന്നില്ലയോ, ഇഹലോകസംബന്ധമായും പരലോകസംബന്ധമായും ഉള്ള വിഷയങ്ങളിൽ ഇച്ഛയ്ക്കു കാരണമായ സകലസങ്കല്പങ്ങളേയും എപ്പോൾ അവൻ സന്ന്യസിച്ചിരിക്കുന്നുവോ അപ്പോൾ അവൻ യോഗാരൂഢൻ—യോഗത്തെ പ്രാപിച്ചവൻ—എന്നു പറയപ്പെടുന്നു. 'സർവ്വസങ്കല്പസംന്യാസീ' എന്ന വചനംകൊണ്ടു സകലകാമങ്ങളേയും സകലകർമ്മങ്ങളേയും സന്ന്യസിക്കേണ്ടതാണെന്നാർത്ഥമാകുന്നു. എന്തെന്നാൽ, സകലകാമങ്ങളും സങ്കല്പത്തിൽനിന്നാണുണ്ടാകുന്നത്:—'സംകല്പമൂലഃ, കാമോ വൈ യജ്ഞാഃ സംകല്പസംഭവാഃ=കാമം സങ്കല്പത്തിൽനിന്നുണ്ടാകുന്നു, യജ്ഞങ്ങളും സങ്കല്പത്തിൽനിന്നുത്ഭവിക്കുന്നു.' (മനു. ൨. ൩)

'കാമ ജാനാമി തേ മൂലം സങ്കല്പാത്ത്വം ഹി ജായസേ

ന ത്വാം സങ്കല്പയിഷ്യാമി തേന മേ ന ഭവിഷ്യസി=അല്ലയോ ഇച്ഛേ, നിന്റെ മൂലം എവിടെയാണെന്ന് എനിക്കു മനസ്സിലായി. നീ സങ്കല്പത്തിൽനിന്നുണ്ടായതാകുന്നു. ഞാൻ നിന്നെ സങ്കല്പിക്കുകയില്ല. അപ്പോൾ നീ ഇല്ലാതാകും' (മ. ഭാ. ശാന്തിപർവ്വം. ൧൭൭. ൨൫.) ഇത്യാദി സ്മൃതിവാക്യങ്ങളെക്കൊണ്ടു സർവ്വകാമപരിത്യാഗത്തിൽ സർവ്വകർമ്മസന്ന്യാസം സിദ്ധമായി ഭവിക്കുന്നുവെന്നു

* [ശ—സ] 'വിജാനന്വിദ്വാൻ ഭവതേ നാതിവാദീ ആത്മക്രീഡ ആത്മരതിഃ ക്രിയാവാൻ' എന്നിങ്ങിനെയുള്ള ശ്രുതിപ്രസിദ്ധിയെ കാണിക്കുന്നതിന്നാണ് 'ഹി' ശബ്ദം.

വരുന്നു. 'സ യഥാകാമോ ഭവതി തൽക്രതുർഭവതി, യൽക്രതുർഭവതി തൽകർമ്മ കുരുതേ=അവൻ ഏതിനെ ഇച്ഛിക്കുന്നുവോ അതിനെ ചെയ്യേണമെന്നു നിശ്ച യിക്കുന്നു. ഏതിനെ നിശ്ചയിക്കുന്നുവോ അതിനെ ചെയ്യുന്നു.' (ബൃ. ഉ. ൪. ൪. ൫) എന്ന ശ്രുതിവാക്യംകൊണ്ടും, 'യദ്യദ്ധി കുരുതേ കർമ്മ തത്തൽ കാമസ്യ ചേഷ്ടി തം=ഒരുവൻ എന്തെല്ലാം കർമ്മത്തെ ചെയ്യുന്നുവോ അതെല്ലാം കാമചേഷ്ടിത മാകുന്നു.' എന്ന സ്മൃതിവാക്യംകൊണ്ടും യുക്തികൊണ്ടും അതുതന്നെ സാധിക്കു ന്നു. സർവ്വസങ്കല്പങ്ങളേയും സന്ന്യസിക്കുന്ന ഒരുവന്നു പിന്നെ ചലിപ്പാൻപോലും പാടില്ലാതാകുന്നു. അതിനാൽ 'സർവ്വസങ്കല്പസംന്യാസീ' എന്ന വചനംകൊണ്ടു സകലകാമങ്ങളേയും സകലകർമ്മങ്ങളേയും ത്യജിക്കേണമെന്നാകുന്നു ഭഗവാൻെറ അഭിപ്രായം.

എപ്പോഴാണ് ഒരുവൻ യോഗാരൂഢനാകുന്നത് അപ്പോഠം അവനാൽ ആത്മാ അനർത്ഥസമൂ ഹമായിരിക്കുന്ന സംസാരത്തിൽനിന്നു തന്നെത്താൻ ഉദ്ധരിക്കപ്പെട്ടതായി ഭവിക്കുന്നു. അതിനാൽ—

൫. ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേൽ
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ.

ആത്മനാ=തന്നാൽ (വിവേകത്തോടു കൂടിയവനാൽ), ആത്മാനം=തന്നെ (ആത്മാ വിനെ), ഉദ്ധരേൽ=(സംസാരത്തിൽനിന്ന്) കരയേററണം. ആത്മാനം=ആത്മാവിനെ, ന അവസാദയേൽ=അധോനയിപ്പിക്കരുത് (നശിപ്പിക്കരുത്). ഹി=എന്തെന്നാൽ, ആ ത്മനഃ=തനിക്ക് (ആത്മാവിന്ന്), ആത്മാ ഏവ=താൻതന്നെ (ആത്മാതന്നെ), ബന്ധുഃ*= ബന്ധു (ഉപകാരകൻ); ആത്മനഃ=തനിക്ക് (ആത്മാവിന്ന്), ആത്മാ ഏവ=താൻതന്നെ (ആത്മാതന്നെ), രിപുഃ=ശത്രു (അപകാരകൻ).

ഒരുവൻ വിവേകത്തോടുകൂടിയ മനസ്സുകൊണ്ടു തൻെറ ആത്മാവിനെ സംസാരത്തിൽനിന്നു കരയേററണം. (അല്ലാതെ) ആത്മാവിനെ അധോനയി പ്പിക്കരുത്. എന്തെന്നാൽ, തനിക്ക് (തൻെറ ആത്മാവിന്ന്) താൻതന്നെയാ ണ് ബന്ധു. തനിക്കു (തൻെറ ആത്മാവിന്ന്) ശത്രുവും താൻതന്നെയാകുന്നു.

(ശം-ഭാ) ഒരുവൻ സംസാരസമുദ്രത്തിൽ മുങ്ങിക്കിടക്കുന്ന ആത്മാവി നെ താൻതന്നെ കരയേററണം. യോഗാരൂഢതയെ പ്രാപിപ്പിക്കണമെന്നർത്ഥം. ആത്മാവിൻെറ ഗതിയെ കീഴ്പ്പോട്ടാക്കരുത്. എന്തെന്നാൽ, ആത്മാതന്നെ യാണ് ആത്മാവിൻെറ ബന്ധു. സംസാര(സമുദ്ര)ത്തിൽനിന്നു മോചിപ്പിക്കു വാൻ ആത്മാവിന്ന് അന്യബന്ധുവില്ല, നിശ്ചയം. ബന്ധുവാണെന്നു പറയു ന്നവൻ മോക്ഷമാർഗ്ഗത്തിൽ ശത്രുവാകുന്നു. എന്തെന്നാൽ, ബന്ധത്തിന്നു ഹേതു വായ സ്നേഹം മുതലായതിന്ന് അവൻ പാത്രമാകുന്നു. അതിനാലാണ് ആ ത്മാതന്നെ ആത്മാവിൻെറ ബന്ധു എന്നുറപ്പിച്ചു പറഞ്ഞത്. അപ്രകാരംത ന്നെ, ആത്മാതന്നെയാണ് ആത്മാവിൻെറ ശത്രുവും. ബാഹ്യമായിട്ടുള്ള അ

* [ശ-സ] സംസാരദുഃഖത്തിൽനിന്നു മോചിപ്പിച്ചു നിരതിശയമോക്ഷസുഖത്തോടു ബന്ധി പ്പിക്കുന്നവൻ ബന്ധു.

ന്ദ്യശത്രുവിനെ ഉണ്ടാക്കുന്നതും ആത്മാതന്നെയാണ്. അതിനാൽ ആത്മാവിന്ന് ആത്മാതന്നെ ശത്രുവാകുന്നു എന്നുറപ്പിച്ചു പറഞ്ഞതും യുക്തംതന്നെ.

ആത്മാതന്നെയാണ് ആത്മാവിന്റെ ബന്ധുവെന്നും, ആത്മാതന്നെയാണ് ആത്മാവിന്റെ ശത്രുവെന്നും പറഞ്ഞു. എന്നാൽ, എന്തു ലക്ഷണത്തോടുകൂടിയ ആത്മാവാണ് ആത്മാവിന്റെ ബന്ധുവാകുന്നതെന്നും, എങ്ങിനെയിരിക്കുന്ന ആത്മാവാണ് ആത്മാവിന്റെ ശത്രുവെന്നും, ഇനി പറയുന്നു—

൬. ബന്ധുരാത്മാത്മനസ്തസ്യ യേനാത്മൈവാത്മനാ ജിതഃ
അനാത്മനസ്തു ശത്രുത്വേ വർത്തേതാത്മൈവ ശത്രുവൽ.

യേന ആത്മനാ ഏവ=ഏത് ആത്മാവിനാൽ, ആത്മാ=കാര്യകരണസംഘാതരൂപമായ ആത്മാ, ജിതഃ=വശീകരിക്കപ്പെട്ടിരിക്കുന്നുവോ, തസ്യ ആത്മനഃ=അപ്രകാരമുള്ള ആത്മാവിന്ന്, ആത്മാ (ഏവ)=ആത്മാതന്നെ, ബന്ധുഃ=ബന്ധു (താരകൻ). അനാത്മനഃ തു=എന്നാൽ ദേഹേന്ദ്രിയാദിസംഘാതത്തെ ജയിക്കാത്തവന്ന്, ആത്മാ ഏവ=ആത്മാ തന്നെ, ശത്രുത്വേ=അപകാരിത്വത്തിൽ, ശത്രുവൽ=ശത്രുവിനെപ്പോലെ, വർത്തേത=വർത്തിക്കും.

യാതൊരാത്മാവിനാൽ ദേഹേന്ദ്രിയാദിസംഘാതരൂപമായ ആത്മാ വശീകരിക്കപ്പെട്ടിരിക്കുന്നുവോ ആ ആത്മാവിന്ന് ആത്മാതന്നെയാണ് ബന്ധു. എന്നാൽ ദേഹേന്ദ്രിയാദിയെ ജയിക്കാത്ത ആത്മാവിന്ന് ആത്മാതന്നെയാണ് ശത്രുവിനെപ്പോലെ അപകാരിയായിരിക്കുന്നത്.

(ശം-ഭാ) യാതൊരാത്മാവിനാലാണ് ദേഹേന്ദ്രിയാദികൾ വശീകരിക്കപ്പെട്ടിരിക്കുന്നത്—യാതൊരുവനാണ് ജിതേന്ദ്രിയനായിരിക്കുന്നത്—(അവന്ന്) ആ ആത്മാവിന്ന് ആത്മാതന്നെയാണ് ബന്ധു. എന്നാൽ ആത്മാവിനെ (ദേഹേന്ദ്രിയാദിസംഘാതത്തെ) ജയിക്കാത്തവന്ന് ആത്മാ ഒരു ശത്രുവിനെപ്പോലെ അപകാരിയായി ഭവിക്കുന്നു.

[ശ-സ] ആത്മാ=ദേഹം, പ്രാണങ്ങൾ, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, അഹംകാരം, ഇവയുടെ സമൂഹം. ജിതഃ=വശീകരിക്കപ്പെട്ടിരിക്കുന്നു. എന്നുവെച്ചാൽ, ദേഹേന്ദ്രിയാദികളുടെ സ്വാഭാവികപ്രവൃത്തികളെ അതാതിന്നു വിപരീതമായ ഗുണശീലനംകൊണ്ടടക്കുക എന്നർത്ഥം. ദേഹം, കഴുത്ത്, ശിരസ്സ്, ഇവയുടെ സമത്വധാരണംകൊണ്ടും ധൈര്യംകൊണ്ടും ദേഹപ്രവൃത്തിയേയും, പ്രാണായാമം ക്ഷാന്തി ഇവയെക്കൊണ്ടു പ്രാണപ്രവൃത്തിയേയും, വൈരാഗ്യം ശാന്തി ഇവയെക്കൊണ്ട് ഇന്ദ്രിയമനഃപ്രവൃത്തികളേയും, സദസദ്വിവേകവിജ്ഞാനംകൊണ്ടും തീവ്രമോക്ഷേച്ഛകൊണ്ടും ബുദ്ധിപ്രവൃത്തിയേയും, ബ്രഹ്മത്തിൽതന്നെ ആത്മഭാവംകൊണ്ട് അഹംകാരപ്രവൃത്തിയേയും, ജയിക്കേണ്ടതാകുന്നുവെന്നു താൽപര്യം. ഇപ്രകാരം കാര്യകരണസംഘാതലക്ഷണമായിരിക്കുന്ന ആത്മാ യാതൊരു ആത്മാവിനാൽ വശീകരിക്കപ്പെട്ടിരിക്കുന്നുവോ ആ ആത്മാ മുൻപറയപ്പെട്ട 'അഹം, മമ' എന്ന മിഥ്യാഭിമാനത്തോടുകൂടിയ ആത്മാവിന്നു ബന്ധു—താരകൻ—ആയി ഭവിക്കുന്നു. ദേഹേന്ദ്രിയമനോബുദ്ധ്യാദിയുടെ ആനുകൂല്യത്തിൽ സമാധിയും, ജ്ഞാനവും, മോക്ഷവും സിദ്ധിക്കപ്പെടുന്നുവെന്നും മറെറാരു പ്രകാരത്തിലില്ലെന്നും, അതിനാൽ, ദേഹേന്ദ്രിയാദിയുടെ പ്രവൃത്തികളെ, അതാതിന്നു വിപരീതമായിരിക്കുന്ന ഗുണങ്ങളുടെ അവലംബംകൊണ്ടു മുമുക്ഷുവായ ഒരു യതി അവശ്യം ജയിക്കേണ്ടതാകുന്നുവെന്നും സൂചിപ്പിക്കപ്പെടുന്നു. എന്നാൽ ദേഹേന്ദ്രിയാദിയെ വശീകരിക്കാത്തവൻ തനിക്കു താൻതന്നെ ശത്രുവായി ഭവിക്കുന്നു.

(ശ്രീ) ജിതാത്മാവായിട്ടുള്ളവന്നു തന്നിൽ (ആത്മാവിൻെറ) ബന്ധുത്വത്തെ സ്പഷ്ടമാക്കുന്നു —

൭. ജിതാത്മനഃ പ്രശാന്തസ്യ പരമാത്മാ സമാഹിതഃ
ശീതോഷ്ണസുഖദുഃഖേഷു തഥാ മാനാവമാനയോഃ. *

ജിതാത്മനഃ=മനസ്സിനെ ജയിച്ചവനായും, പ്രശാന്തസ്യ=കാമക്രോധാദികളെ അടക്കിയവനായുമിരിക്കുന്നവൻെറ, (ഹൃദി)=ഹൃദയത്തിൽ, ശീതോഷ്ണസുഖദുഃഖേഷു=ശീതോഷ്ണസുഖദുഃഖപ്രാപ്തിയിലും, തഥാ=അപ്രകാരംതന്നെ, മാനാവമാനയോഃ=മാനാവമാനപ്രാപ്തിയിലും, പരമാത്മാ=പരമാത്മാ, സമാഹിതഃ=സ്ഥിതിചെയ്യുന്നു.

മനസ്സിനെ ജയിച്ചും കാമക്രോധാദികളെ അടക്കിയുമിരിക്കുന്നവൻെറ ഹൃദയത്തിൽ പരമാത്മാ സ്ഥിതിചെയ്യുന്നു. (അവൻ) ശീതോഷ്ണസുഖദുഃഖപ്രാപ്തിയിലും അപ്രകാരംതന്നെ മാനാവമാനപ്രാപ്തിയിലും സമനാകുന്നു. [അല്ലെങ്കിൽ, ജിതാത്മനഃ പ്രശാന്തസ്യ=മനസ്സിനെ ജയിച്ചവനും രാഗാദിരഹിതനുമായവൻെറ; ആത്മാ=മനസ്സ്; ശീതോഷ്ണസുഖദുഃഖേഷു (സൽസു അപി)=ശീതോഷ്ണസുഖദുഃഖപ്രാപ്തിയിലും; തഥാ=അപ്രകാരംതന്നെ; മാനാവമാനയോഃ=മാനാവമാനപ്രാപ്തിയിലും; പരം=അതിയായി, സമാഹിതഃ=സ്വാത്മാവിൽ നിഷ്ഠയോടുകൂടി ഇരിക്കുന്നു].

(ശം-ഭാ) ദേഹേന്ദ്രിയമനോബുദ്ധ്യാദിയെ ജയിച്ചവനും പ്രസന്നാന്തഃകരണനുമായ സന്ന്യാസിക്കു പരമാത്മാ സാക്ഷാൽ ആത്മഭാവത്തോടുകൂടിയിരിക്കുന്നു. എന്നുതന്നെയല്ല, അവൻ ശീതോഷ്ണസുഖദുഃഖങ്ങളിലും പൂജാപരിഭവങ്ങളിലും സമഭാവത്തോടുകൂടിയിരിക്കുന്നതുമാണ്.

൮. ജ്ഞാനവിജ്ഞാനതൃപ്താത്മാ കൂടസ്ഥോ വിജിതേന്ദ്രിയഃ
യുക്ത ഇത്യുച്യതേ യോഗീ സമലോഷ്ടാശ്മകാഞ്ചനഃ.

ജ്ഞാനവിജ്ഞാനതൃപ്താത്മാ=ജ്ഞാനംകൊണ്ടും അപരോക്ഷാനുഭവംകൊണ്ടും തൃപ്തിപ്പെട്ട മനസ്സോടുകൂടിയവനും, കൂടസ്ഥഃ=നിൎവ്വികാരനും, വിജിതേന്ദ്രിയഃ=ഇന്ദ്രിയങ്ങളെ നല്ലവണ്ണം ജയിച്ചവനും, സമലോഷ്ടാശ്മകാഞ്ചനഃ=മണ്ണാങ്കട്ട, കല്ല്, സ്വൎണ്ണം, ഇവയെ സമമായി വിചാരിക്കുന്നവനുമായ, യോഗീ=ജ്ഞാനയോഗി, യുക്തഃ ഇതി ഉച്യതേ=യോഗാരൂഢനെന്നു പറയപ്പെടുന്നു.

(ശാസ്ത്രോപദേശംകൊണ്ടുണ്ടാകുന്ന) ജ്ഞാനം, (അതുകൊണ്ടുണ്ടാകുന്ന) അപരോക്ഷാനുഭവം, ഇവയെക്കൊണ്ടു തൃപ്തിപ്പെട്ട മനസ്സോടുകൂടിയവനും, നിൎവ്വികാരനും, ഇന്ദ്രിയങ്ങളെ നല്ലവണ്ണം ജയിച്ചവനും, മണ്ണാങ്കട്ട കല്ല് സ്വൎണ്ണം ഇവയെ സമമായി വിചാരിക്കുന്നവനും, ആയ യോഗി യോഗാരൂഢനെന്നു പറയപ്പെടുന്നു.

(ശം-ഭാ) ജ്ഞാനം=ശാസ്ത്രോക്തപദാൎത്ഥങ്ങളുടെ പരിജ്ഞാനം, വിജ്ഞാനം=ശാസ്ത്രജ്ഞാനംകൊണ്ടുണ്ടായിട്ടുള്ള സ്വാനുഭവം. കൂടസ്ഥൻ=അപ്രകമ്പൻ (നിശ്ചലൻ). ശേഷം സ്പഷ്ടം.

* 'മാനാപമാനയോഃ' എന്നു പാഠാന്തരം.

അതിന്നും പുറമെ—

൯. സുഹൃന്മിത്രാര്യുദാസീനമദ്ധ്യസ്ഥദ്വേഷ്യബന്ധുഷു
സാധുഷ്വപി ച പാപേഷു സമബുദ്ധിർവ്വിശിഷ്യതേ.

സുഹൃന്മിത്രാര്യുദാസീനമദ്ധ്യസ്ഥദ്വേഷ്യബന്ധുഷു=സുഹൃത്ത്, മിത്രം, ശത്രു, ഉദാസീനൻ, മദ്ധ്യസ്ഥൻ, ദ്വേഷത്തിന്നു വിഷയമായിട്ടുള്ളവൻ, സംബന്ധി, ഇവരിലും, സാധുഷു അപി=സദാചാരന്മാരിലും, പാപേഷു ച=ദുരാചാരന്മാരിലും, സമബുദ്ധിഃ=സമമായ (രാഗദ്വേഷശൂന്യമായ) ബുദ്ധിയോടുകൂടിയവൻ, വിശിഷ്യതേ=വിശിഷ്ടനാകുന്നു.

സുഹൃത്ത് മിത്രം ശത്രു ഉദാസീനൻ മദ്ധ്യസ്ഥൻ ദ്വേഷത്തിന്നു വിഷയൻ സംബന്ധി ഇവരിലും, സദാചാരന്മാരിലും, ദുരാചാരന്മാരിലും സമമായ (രാഗദ്വേഷശൂന്യമായ) ബുദ്ധിയോടുകൂടിയവൻ വിശിഷ്ടനാകുന്നു.

(ശം—ഭാ) സുഹൃത്ത്=പ്രത്യുപകാരത്തെ അപേക്ഷിക്കാതെ ഉപകാരം ചെയ്യുന്നവൻ; മിത്രം=സ്നേഹത്തോടുകൂടിയവൻ; അരി=ശത്രു; ഉദാസീനൻ=ഒരു പക്ഷത്തിലും നില്ക്കാത്തവൻ; മദ്ധ്യസ്ഥൻ=വിരോധികളായ ഇരുകക്ഷിക്കാൎക്കും ഹിതത്തെ ഇച്ഛിക്കുന്നവൻ; ദ്വേഷ്യൻ=തനിക്ക് അപ്രിയൻ; ബന്ധു=തനിക്കു പ്രിയമായിട്ടുള്ളവൻ (സംബന്ധി); സാധു=ശാസ്ത്രത്തെ അനുവൎത്തിക്കുന്നവൻ; പാപി=പ്രതിഷിദ്ധകൎമ്മത്തെ ചെയ്യുന്നവൻ; സമബുദ്ധി=ഇവരിലെല്ലാവരിലും സമബുദ്ധിയായവൻ—എന്തു കൎമ്മം (സാരമില്ല) എന്നിങ്ങിനെ യാതൊന്നിലും ബുദ്ധിയെ പ്രവൎത്തിപ്പിക്കാതെയിരിക്കുന്നവൻ—എന്നൎത്ഥം. വിശിഷ്യതേ=വിശിഷ്ടനാകുന്നു. 'വിമുച്യതേ' എന്നു പാഠാന്തരം. യോഗാരൂഢന്മാരിൽ എല്ലാവരിലുംവെച്ച് ഉത്തമൻ എന്നൎത്ഥം.

അതുഹേതുവായിട്ട് ഉത്തമഫലത്തെ പ്രാപിക്കുന്നതിന്ന്—

൧൦. യോഗീ യുഞ്ജീത സതതമാത്മാനം രഹസി സ്ഥിതഃ
ഏകാകീ യതചിത്താത്മാ നിരാശീരപരിഗ്രഹഃ.

യതചിത്താത്മാ=ദേഹം മനസ്സ് ഇന്ദ്രിയങ്ങൾ ഇവയെ അടക്കിയവനായും, നിരാശീഃ=ആശയില്ലാത്തവനായും (നിരാകാംക്ഷനായും), അപരിഗ്രഹഃ=തനിക്കുവേണ്ടി (കൌപീനത്തെ ഒഴിച്ച്) ഒരു വസ്തുവിനേയും സൂക്ഷിക്കാത്തവനായുമിരിക്കുന്ന, യോഗീ*=യോഗാരൂഢൻ, ഏകാകീ (സൻ)=സംഗശൂന്യനായിട്ട്, രഹസി=വിജനപ്രദേശത്ത് (ഏകാന്തത്തിൽ), സ്ഥിതഃ=സ്ഥിരമായിരുന്നുകൊണ്ട്, ആത്മാനം=മനസ്സിനെ, സതതം=എപ്പോഴും, യുഞ്ജീത=സമാധിയിലുറപ്പിക്കേണ്ടതാകുന്നു.

മനസ്സ് ദേഹം ഇന്ദ്രിയങ്ങൾ ഇവയെ സ്വാധീനപ്പെടുത്തിയവനായും, ആശയില്ലാത്തവനായും, തനിക്കായി ഒരു വസ്തുവിനേയും സൂക്ഷിച്ചുവെക്കാത്തവനായും ഇരിക്കുന്ന യോഗാരൂഢൻ ഏകാകിയായി വിജനപ്രദേശത്തു സ്ഥിരമായിരുന്നുകൊണ്ടു മനസ്സിനെ എപ്പോഴും സമാധിയിലുറപ്പിക്കേണ്ടതാകുന്നു.

(ശം—ഭാ) യോഗിയായവൻ—ധ്യാനം ചെയ്യുന്നവൻ—അന്യസഹായം കൂടാതെ ഗിരിഗുഹാദിവിജനപ്രദേശത്തു പോയി അന്തഃകരണത്തെ സമാധിയി

* [ശ—സ] ബ്രഹ്മത്തിൽ ചിത്തത്തെ സ്ഥാപിപ്പാൻ ശീലമുള്ളവൻ യോഗി.

ലുറപ്പിക്കണം. 'ഏകാകീ' (=അസഹായൻ) എന്ന വിശേഷണംകൊണ്ട് അവൻ സന്ന്യാസത്തെ ചെയ്യേണമെന്നർത്ഥമാകുന്നു. യതചിത്താത്മാ=അന്തഃകരണത്തേയും ദേഹത്തേയുമടക്കിയിരിക്കുന്നവൻ. നിരാശീഃ=തൃഷ്ണയെ ത്യജിച്ചിരിക്കുന്നവൻ. അപരിഗ്രഹഃ=പരിഗ്രഹശൂന്യൻ. സന്ന്യാസിയായാലും പോരാ, സമാധിയെ ശീലിക്കുന്ന കാലത്തിൽ അവൻ സൎവ്വസ്വത്തേയും—കൗപീനാച്ഛാദനാദികളിൽക്കൂടി സക്തിയെ—ഉപേക്ഷിക്കേണമെന്നുകൂടി അപരിഗ്രഹഃ എന്ന പദംകൊണ്ടർത്ഥമാകുന്നു.

യോഗത്തെ അനുഷ്ഠിക്കുന്നവന്ന് യോഗസാധനമായി വിധിക്കപ്പെട്ടിട്ടുള്ള ആസനം, ആഹാരം, വിഹാരം, മുതലായവയുടെ നിയമത്തെപ്പററിയും, യോഗത്തെ പ്രാപിച്ചവന്റെ ലക്ഷണത്തെപ്പററിയും, തൽഫലത്തെപ്പററിയും ഇനി പറയുന്നതിന്നായാരംഭിക്കുന്നു. അവയിൽ ആദ്യം ആസനത്തെപ്പററി പറയുന്നു—

൧൧. ശുചൗ ദേശേ പ്രതിഷ്ഠാപ്യ സ്ഥിരമാസനമാത്മനഃ
നാത്യുച്ഛ്രിതം നാതിനീചം ചേലാജിനകുശോത്തരം.

൧൨. തത്രൈകാഗ്രം മനഃ കൃത്വാ യതചിത്തേന്ദ്രിയക്രിയഃ
ഉപവിശ്യാസനേ യുഞ്ജ്യാദ്യോഗമാത്മവിശുദ്ധയേ.

ശുചൗ=പരിശുദ്ധമായ, ദേശേ=സ്ഥാനത്ത് (സ്ഥലത്ത്), നാത്യുഛ്ശ്രിതം=അധികമുയരത്തിലല്ലാതേയും, നാതിനീചം=അധികം താന്നതല്ലാതേയും, ചേലാജിനകുശോത്തരം=കുശ, (വ്യാഘ്രം മുതലായതിന്റെ) തോൽ, വസ്ത്രം, ഇവയെ ക്രമത്തിൽ മീതയ്ക്കുമീതെ ഇട്ടതായും, സ്ഥിരം=ഇളക്കമില്ലാത്തതായുമുള്ള, ആത്മനഃ ആസനം=തന്റെ ആസനത്തെ, പ്രതിഷ്ഠാപ്യ=സ്ഥാപിച്ചിട്ട്, തത്ര ആസനേ=ആ ആസനത്തിൽ, ഉപവിശ്യ=ഇരുന്ന്, മനഃ=മനസ്സിനെ, ഏകാഗ്രം=വിക്ഷേപരഹിതമാക്കി, (ഒരേ നിലയിൽ) കൃത്വാ=ചെയ്തിട്ട് (ഉറപ്പിച്ചിട്ട്), യതചിത്തേന്ദ്രിയക്രിയഃ=മനസ്സിൻേറയുമിന്ദ്രിയങ്ങളുടേയും പ്രവൃത്തികളെ അടക്കിയവനായി, ആത്മവിശുദ്ധയേ=മനസ്സിന്റെ ഉപശാന്തിക്കായിക്കൊണ്ടു, യോഗം=യോഗത്തെ (ബ്രഹ്മധ്യാനത്തെ), യുഞ്ജ്യാൽ=അഭ്യസിക്കേണ്ടതാകുന്നു.

പരിശുദ്ധമായ സ്ഥലത്ത് അധികമുയരമില്ലാതേയും, അധികം താന്നതല്ലാതേയും, കുശ തോൽ വസ്ത്രം ഇവയെ ക്രമത്തിൽ മീതയ്ക്കുമീതെ ഇട്ടതായും, സ്ഥിരമായുമുള്ള തന്റെ ആസനത്തെ സ്ഥാപിച്ചിട്ട് ആ ആസനത്തിൽ ഇരുന്നു മനസ്സിനെ ഏകാഗ്രമാക്കീട്ട് മനസ്സിൻേറയും ഇന്ദ്രിയങ്ങളുടേയും വ്യാപാരങ്ങളെ അടക്കിയവനായി മനഃശുദ്ധിക്കായിക്കൊണ്ടു ബ്രഹ്മധ്യാനത്തെ ചെയ്യേണ്ടതാകുന്നു.

(ശം-ഭാ) ശുചൗ ദേശേ=സ്വഭാവേന ശുദ്ധമായിട്ടുള്ളതോ, അല്ലെങ്കിൽ ശുദ്ധമാക്കപ്പെട്ടിട്ടുള്ളതോ ആയ സ്ഥാനത്ത്; ചേലാജിനകുശോത്തരം....യുഞ്ജ്യാൽ=എല്ലാററിലും അടിയിൽ കുശ, അതിന്റെ മീതെ തോൽ, അതിന്റെ മേലെ വസ്ത്രം എന്നീ ക്രമത്തിൽ ആസനത്തെ സ്ഥാപിച്ച് അതിന്മേലിരുന്നുകൊണ്ടു സൎവ്വവിഷയങ്ങളിൽനിന്നും മനസ്സിനെ നിവൎത്തിപ്പിച്ച് ഒരേ നിലയിൽ ഉറപ്പിച്ചു ചിത്തേന്ദ്രിയങ്ങളെ അടക്കി മനഃശുദ്ധിക്കായിക്കൊണ്ടു യോഗത്തെ അഭ്യസിക്കേണ്ടതാകുന്നു.

ബാഹ്യസാധനമായിരിക്കുന്ന ആസനത്തെപ്പററി പറഞ്ഞു. ഇനി ദേഹത്തിൻെറ സ്ഥിതി എങ്ങിനെയായിരിക്കേണമെന്നു പറയുന്നു—

൧൩. സമം കായശിരോഗ്രീവം ധാരയന്നചലം സ്ഥിരഃ
സംപ്രേക്ഷ്യ നാസികാഗ്രം സ്വം ദിശശ്ചാനവലോകയൻ.

൧൪. പ്രശാന്താത്മാ വിഗതഭീഃ ബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ യുക്ത ആസീത മൽപരഃ.

യുക്തഃ=യോഗിയായവൻ, കായശിരോഗ്രീവം=ദേഹം കഴുത്ത് തല ഇവയെ, അചലം=ചലിക്കാതെ, ധാരയൻ=ധരിച്ചുകൊണ്ട്, സ്ഥിരഃ=അത്യന്തം പരിശുദ്ധനായിട്ട് (നിശ്ചലനായിട്ട്), സ്വം=തൻെറ, നാസികാഗ്രം=മൂക്കിൻെറ തുമ്പിനെ, സംപ്രേക്ഷ്യ=നോക്കിക്കൊണ്ടും, ദിശഃ ച=ദിക്കുകളെ, അനവലോകയൻ=നോക്കാതേയും, പ്രശാന്താത്മാ=മനസ്സമാധാനത്തെ പ്രാപിച്ചവനായി, വിഗതഭീഃ=ഭയരഹിതനായി, ബ്രഹ്മചാരിവ്രതേ സ്ഥിതഃ=ബ്രഹ്മചാരിവ്രതത്തിലിരുന്നുകൊണ്ടു, മനഃ സംയമ്യ=മനസ്സിനെ വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ അടക്കി, മച്ചിത്തഃ=എന്നിൽതന്നെ ചിത്തത്തെ ഉറപ്പിച്ചവനായും, മൽപരഃ=എന്നെത്തന്നെ പരമപുരുഷാൎത്ഥമായി വിചാരിക്കുന്നവനായും, ആസീത=ഇരിക്കേണ്ടതാകുന്നു.

യോഗിയായവൻ, ദേഹം കഴുത്ത് തല ഇവയെ ഇളകാതെ വെച്ചുകൊണ്ടും, നിശ്ചലമായിരുന്നുകൊണ്ടും, സ്വനാസികയുടെ അഗ്രത്തേയ്ക്കു നോക്കിക്കൊണ്ടും, അങ്ങുമിങ്ങും നോക്കാതേയും, ശാന്തമാനസനായും, നിൎഭയനായും, ബ്രഹ്മചാരിവ്രതത്തിൽ നിഷ്ഠയോടെ ഇരിക്കുന്നവനായും, മനസ്സിനെ (വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ) അടക്കിക്കൊണ്ട് എന്നിൽതന്നെ ചിത്തത്തെ ഉറപ്പിച്ചവനായും, എന്നെത്തന്നെ ധ്യാനംചെയ്യുന്നവനായും, ഇരിക്കേണ്ടതാകുന്നു.

(ശം-ഭാ) കായശിരോഗ്രീവങ്ങളെ സമമായി വെച്ചാലും അവയ്ക്കു ചലനം വന്നേയ്ക്കാം. അതിനാലാണ് 'അചലം' എന്ന വിശേഷണം. സ്വം നാസികാഗ്രം സംപ്രേക്ഷ്യ=തൻെറ നാസികയുടെ അഗ്രത്തെ നോക്കുന്നപോലെയായി. ഇവിടെ 'പോലെ' (ഇവ) എന്ന ശബ്ദം ലോപിച്ചിരിക്കുന്നുവെന്നറിയേണ്ടതാകുന്നു. മൂക്കിൻെറ തുമ്പത്തേയ്ക്കു നോക്കേണമെന്നല്ല ഇവിടെ വിധിച്ചിരിക്കുന്നത്. ദൃഷ്ടിയെ രൂപാദിവിഷയങ്ങളിൽനിന്നു നിവൎത്തിപ്പിച്ച് അന്തൎമ്മുഖമാക്കി നിൎത്തുന്നതിനെപ്പററിയാണ് പറഞ്ഞിരിക്കുന്നത്. അത് അന്തഃകരണത്തിൻെറ സമാധാനത്തെ അപേക്ഷിച്ചാണിരിക്കുന്നത്. അതല്ലാതെ മൂക്കിൻെറ തുമ്പത്തേയ്ക്കുതന്നെ നോക്കേണമെന്നാണ് പറഞ്ഞിട്ടുള്ളതെങ്കിൽ എന്നാൽ മനസ്സിനെ അവിടെത്തന്നെയാണ് നിൎത്തേണ്ടത്; ആത്മാവിലല്ല. പക്ഷേ 'ആത്മസംസ്ഥം മനഃ കൃത്വാ' എന്നു പറഞ്ഞിരിക്കകൊണ്ടു മനസ്സിൻെറ സമാധാനം ആത്മാവിൽതന്നെയാണെന്നു നിശ്ചയമാകുന്നു. അതിനാൽ 'ഇവ' ശബ്ദത്തിൻെറ ലോപംകൊണ്ടു 'സംപ്രേക്ഷ്യ' എന്നതിന്നു ദൃഷ്ടിസന്നിപാതം (ദൃഷ്ടികളെ ഏകാഗ്രമാക്കുക) എന്നുതന്നെയാണ് അൎത്ഥം ധരിക്കേണ്ടത്. ദിശഃ ച അനവലോകയൻ=അങ്ങുമിങ്ങും നോക്കാതെയും, ബ്രഹ്മചാരിവ്രതേ സ്ഥിതഃ (ഭവേൽ)=ബ്രഹ്മചാരിയുടെ വ്രതത്തെ അനുഷ്ഠിക്കുന്നവനായിരിക്കണം.

ബ്രഹ്മചര്യം=ഗുരുശുശ്രൂഷ, ഭിക്ഷയെടുത്തുപജീവനം മുതലായവ. മനഃ സംയമ്യ മൽപരഃ=മനസ്സിൻെറ വൃത്തികളെ അടക്കി പരമേശ്വരനായിരിക്കുന്ന എന്നെത്തന്നെ സദാ ചിന്തിക്കുന്നവനായും, എന്നെത്തന്നെ പരമായി വിചാരിക്കുന്നവനായും, സമാഹിതനായും, ഇരിക്കണം. ഒരു രാഗിയായവൻ ഒരു സ്ത്രീയെത്തന്നെ സദാ വിചാരിക്കുന്നുവെങ്കിലും അവളെ അവൻ പരമായി വിചാരിക്കുന്നില്ല. തൻെറ രാജാവിനേയോ അല്ലെങ്കിൽ മഹാദേവനേയോ മാത്രമേ അവൻ പരമായി വിചാരിക്കുന്നുള്ളു. എന്നാൽ ഈ യോഗി എന്നെത്തന്നെ സദാ വിചാരിക്കുകയും, എന്നെത്തന്നെ പരമായി വിചാരിക്കുകയും, ചെയ്യുന്നു.

ഇനി യോഗഫലത്തെപ്പററി പറയുന്നു—

൧൫. യുഞ്ജന്നേവം സദാത്മാനം യോഗീ നിയതമാനസഃ
ശാന്തിം നിർവാണപരമാം മത്സംസ്ഥാമധിഗച്ഛതി.

നിയതമാനസഃ=വിഷയങ്ങളിൽ പ്രവേശിക്കാതെ നിരോധിക്കപ്പെട്ട മനസ്സോടുകൂടിയ, യോഗീ=യോഗി, സദാ=എപ്പോഴും, ഏവം=മുൻപറയപ്പെട്ടപ്രകാരം, ആത്മാനം=മനസ്സിനെ, യുഞ്ജൻ=സമാഹിതമാക്കിച്ചെയ്തുകൊണ്ട് (ഒരേ നിലയിലുറപ്പിച്ചുകൊണ്ട്), നിർവാണപരമാം 1=യാതൊരവസ്ഥയിൽ മോക്ഷം പരമപ്രാപ്യമായിരിക്കുന്നുവോ അങ്ങിനെയിരിക്കുന്ന, മൽസംസ്ഥാം2=എൻെറ അധീനമായ, ശാന്തിം3=സംസാരനിവൃത്തിരൂപമായ ശാന്തിയെ, അധിഗച്ഛതി=പ്രാപിക്കുന്നു.

മേൽ പറയപ്പെട്ടപ്രകാരം മനസ്സിനെ എപ്പോഴും സമാധിയിലുറപ്പിച്ചുകൊണ്ട്, മനസ്സിനെ അടക്കിയിരിക്കുന്ന യോഗി മോക്ഷംതന്നെ പരമനിഷ്ഠമായിട്ടുള്ളതും എൻെറ അധീനത്തിലുള്ളതുമായ ശാന്തിയെ—സംസാരോപരമത്തെ—പ്രാപിക്കുന്നു.

(ശം-ഭാ) യുഞ്ജൻ=സമാധാനത്തെ ചെയ്തുകൊണ്ട്; ഏവം=മേൽ പറയപ്പെട്ടപ്രകാരം; നിർവാണപരമാം=ഉപരതിയെ (മോക്ഷത്തെ); മൽസംസ്ഥാം=മദധീനയായ. ശേഷം സ്പഷ്ടം.

ഇനി യോഗികളുള്ള ആഹാരാദിനിയമങ്ങളെപ്പററി പറയുന്നു—

൧൬. നാത്യശ്നതസ്തു യോഗോസ്തി ന ചൈകാന്തമനശ്നതഃ
ന ചാതിസ്വപ്നശീലസ്യ ജാഗ്രതോ നൈവ ചാർജ്ജുന.

ഹേ അർജ്ജുന=അല്ലയോ അർജ്ജുന, യോഗഃ=സമാധി, അത്യശ്നതഃ=അതിഭക്ഷണം ചെയ്യുന്നവന്ന്, ന തു അസ്തി=ഇല്ല. ഏകാന്തം അനശ്നതഃ=അശേഷം ഭക്ഷിക്കാത്തവനും, ന=ഇല്ല. അതിസ്വപ്നശീലസ്യ ച=അധികം ഉറക്കമുള്ളവനും, ന=ഇല്ല. ജാഗ്രതഃ ച=ഉറങ്ങാതിരിക്കുന്നവനും, ന ഏവ=ഇല്ല.

---

[ശ-സ] 1 നിർവ്വാണപരമാം—നിർവ്വാണം=ശരീരസംബന്ധരഹിതം; പരമം=പരമപുരുഷാൎത്ഥലക്ഷണമായ കൈവല്യം. നിർവ്വാണപരമം യാതൊന്നുകൊണ്ടോ ആ ശാന്തിയെ. അല്ലെങ്കിൽ, നിർവ്വാണം=മോക്ഷരൂപം, പരമം=നിരതിശയസുഖം; മോക്ഷരൂപമായ നിരതിശയസുഖം യാതൊന്നിങ്കലോ ആ ശാന്തിയെ.

2 യാതൊന്നിങ്കലാണ് എൻെറ സ്ഥിതി അങ്ങിനെയിരിക്കുന്ന (മൽഭാവാപത്തിരൂപമായും ബ്രഹ്മാത്മനാ സ്ഥിതിലക്ഷണമായുമിരിക്കുന്ന).

3 സർവ്വോപരതിയെ (ആത്യന്തികസംസാരനിവൃത്തിയെ).

അല്ലയോ അജ്ജുന, അധികം ഭക്ഷിക്കുന്നാവന്നു സമാധി സിദ്ധിക്കുന്നതല്ല. അപ്രകാരംതന്നെ അശേഷം ഭക്ഷിക്കാത്തവന്നും, അധികമുറക്കമുള്ളവന്നും, ലേശമുറങ്ങാത്തവന്നും ധ്യാനയോഗം സിദ്ധിക്കുന്നതല്ല.

(ശം-ഭാ) അളവില്ലാതെ ഭക്ഷിക്കുന്നാവനാണ് അത്യശ്നൻ. അത്യശ്നന്നും അശേഷം ഭക്ഷിക്കാത്തവന്നും യോഗം സിദ്ധിക്കുന്നതല്ല. ഇതിന്നു ശ്രുതി —'യദു ഹ വാ ആത്മസമ്മിതമന്നം തദവതി, തന്ന ഹിനസ്തി. യൽ ഭൂയോ ഹിനസ്തി തദ്യൽ കനീയോ ന തദവതി=ഒരുവൻ തനിക്കു വേണ്ട അന്നത്തെ മാത്രം ഭക്ഷിക്കുന്നതായാൽ അത് അവനെ രക്ഷിക്കുന്നു. ദോഷത്തെ ചെയ്യുന്നില്ല. വേണ്ടതിലധികം ഭക്ഷിച്ചാൽ അതു ദോഷത്തെ ചെയ്യുന്നു. വേണ്ടതിൽ കുറച്ചു ഭക്ഷിച്ചാൽ രക്ഷിക്കുന്നതുമില്ല' (ശതപഥബ്രാഹ്മണം). അതിനാൽ യോഗിയായവൻ തനിക്കു വേണ്ടതിൽ അധികമോ കുറച്ചോ ഭക്ഷിക്കരുത്. അല്ലെങ്കിൽ അതിന്നിങ്ങിനെ അത്ഥം പറയാം—യോഗശാസ്ത്രത്തിൽ വിധിക്കപ്പെട്ടിട്ടുള്ള അന്നപരിമാണത്തിലധികം യോഗിയായവൻ ഭക്ഷിച്ചാൽ അവന്നു യോഗസിദ്ധി ഉണ്ടാകുന്നതല്ല. ഭക്ഷണനിയമത്തെപ്പററി ഇങ്ങിനെ പറയുന്നു—'അദ്ധമശനസ്യ സവ്യഞ്ജനസ്യ തൃതീയമുദകസ്യ തു, വായോഃ സഞ്ചരണാത്ഥന്തു ചതുത്ഥമവശേഷയേൽ=(ആമാശയത്തിൻെറ) പകുതി ഭാഗം അന്നത്തിന്നും, നാലിലൊരു ഭാഗം ജലത്തിന്നും, ആകുന്നു. ശേഷം നാലിലൊരു ഭാഗം വായുസഞ്ചാരത്തിന്നൊഴിച്ചിടേണ്ടതാകുന്നു.' അപ്രകാരംതന്നെ അധികമുറങ്ങുന്നവന്നും, ഉറക്കമില്ലാത്തവന്നും, യോഗസിദ്ധി ഉണ്ടാകുന്നതല്ല.

എന്നാൽ പിന്നെ എങ്ങിനെയാണ് യോഗസിദ്ധി ഉണ്ടാകുന്നത്? പറയുന്നു—

൧൭. യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കമ്മസു
യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാ.

യുക്താഹാരവിഹാരസ്യ=മിതമായ ആഹാരത്തോടും വിഹാരത്തോടും കൂടിയവന്നും, കമ്മസു യുക്തചേഷ്ടസ്യ=കത്തവ്യകമ്മങ്ങളിൽ നിയതമായ ചേഷ്ടയോടുകൂടിയവന്നും, യുക്തസ്വപ്നാവബോധസ്യ=നിയതമായ നിദ്രയോടും ജാഗരത്തോടും കൂടിയവന്നുമായവന്ന്, യോഗഃ=ധ്യാനയോഗം, ദുഃഖഹാ=ദുഃഖത്തെ നിവത്തിപ്പിക്കുന്നതായി, ഭവതി=ഭവിക്കുന്നു.

മിതമായ ആഹാരവിഹാരങ്ങളോടുകൂടിയവന്നും, കത്തവ്യകമ്മങ്ങളിൽ നിയതചേഷ്ടയോടുകൂടിയവന്നും, നിയതമായ നിദ്രയോടും ജാഗരത്തോടും കൂടിയവന്നുമായവന്നു ധ്യാനയോഗം ദുഃഖനിവത്തകമായി ഭവിക്കുന്നു.

(ശം-ഭാ) മിതമായ ആഹാരത്തോടും നടക്കുക മുതലായ വിഹാരത്തോടും കൂടിയവന്നും, കമ്മങ്ങളിൽ നിയതചേഷ്ടയോടുകൂടിയവന്നും, നിയതകാലങ്ങളിൽ ഉറങ്ങി ഉണരുന്നവന്നുമായ യോഗിക്കു യോഗം സവ്വസംസാരദുഃഖങ്ങളേയും നശിപ്പിക്കുന്നതായി ഭവിക്കുന്നു.

എപ്പോഴാണ് അവൻ യുക്തനായി (മനസ്സമാധാനത്തോടുകൂടിയവനായി) ഭവിക്കുന്നത്? പറയുന്നു—

൧൮. യദാ വിനിയതം ചിത്തമാത്മന്യേവാവതിഷ്ഠതേ
നിഃസ്പൃഹഃ സവ്വകാമേഭ്യോ യുക്ത ഇത്യുച്യതേ തദാ.

യദാ=എപ്പോൾ, വിനിയതം=സ്വാധീനപ്പെടുത്തീട്ടുള്ള (നിരോധിക്കപ്പെട്ടിട്ടുള്ള), (യോഗിനഃ) ചിത്തം=യോഗിയുടെ ചിത്തം, ആത്മനി ഏവ=പരബ്രഹ്മസ്വരൂപത്തിൽതന്നെ, അവതിഷ്ഠതേ=നിശ്ചലമായി നില്ക്കുന്നുവോ, (യദാ)=എപ്പോൾ, സർവകാമേഭ്യഃ= സകലകാമ്യവിഷയങ്ങളിൽനിന്ന്, നിഃസ്പൃഹഃ=ഇച്ഛയെ വിട്ടിരിക്കുന്നവനായിരിക്കുന്നുവോ, തദാ=അപ്പോൾ, യുക്തഃ ഇതി=യോഗസിദ്ധിയെ പ്രാപിച്ചവനെന്ന്, ഉച്യതേ=പറയപ്പെടുന്നു.

എപ്പോൾ സ്വാധീനപ്പെടുത്തിയിരിക്കുന്ന യോഗിയുടെ മനസ്സിനെ ബ്രഹ്മസ്വരൂപത്തിൽതന്നെ നിർത്തുന്നുവോ, എപ്പോൾ സകലകാമ്യവിഷയങ്ങളിൽനിന്ന് ഇച്ഛയെ നിവർത്തിപ്പിച്ചവനായിരിക്കുന്നുവോ, അപ്പോൾ അവൻ യോഗസിദ്ധിയെ പ്രാപിച്ചവനെന്നു പറയപ്പെടുന്നു.

(ശം-ഭാ) വിനിയതം ചിത്തം=നല്ലവണ്ണം അടക്കപ്പെട്ട മനസ്സ്—ഏകാഗ്രതയെ പ്രാപിച്ച മനസ്സ്. ആത്മനി ഏവ അവതിഷ്ഠതേ=ബാഹ്യവിഷയങ്ങളിലുള്ള സകലവിചാരങ്ങളേയുമുപേക്ഷിച്ച ചിത്തം കേവലാത്മാവിൽതന്നെ സ്ഥിതിചെയ്യുന്നു. സർവകാമേഭ്യഃ നിഃസ്പൃഹഃ=ദൃഷ്ടമായും അദൃഷ്ടമായുമുള്ള വിഷയങ്ങളിൽനിന്നു തൃഷ്ണയെ വിട്ടിരിക്കുന്നവൻ. യുക്തഃ=സമാഹിതൻ.

യോഗിയുടെ സമാഹിതമായിരിക്കുന്ന ചിത്തത്തിന്ന് ഒരു ഉപമ പറയുന്നു—

൧൯. യഥാ ദീപോ നിവാതസ്ഥോ നേംഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ യുഞ്ജതോ യോഗമാത്മനഃ.

ആത്മനഃ യോഗം=ആത്മവിഷയമായ യോഗത്തെ (ആത്മധ്യാനത്തെ), യുഞ്ജതഃ= അഭ്യസിക്കുന്ന, യതചിത്തസ്യ=സ്വാധീനമായ മനസ്സോടുകൂടിയ (സംയതചിത്തനായ), യോഗിനഃ=യോഗിക്ക്, നിവാതസ്ഥഃ=കാററില്ലാത്ത പ്രദേശത്തിരിക്കുന്ന, ദീപഃ=വിളക്ക്, യഥാ=എപ്രകാരം, ന ഇംഗതേ=ഇളകാതിരിക്കുന്നു, സാ ഉപമാ=ആ (ഉപമാ) ദൃഷ്ടാന്തം, സ്മൃതാ=പറയപ്പെട്ടിരിക്കുന്നു (ചിന്തിക്കപ്പെട്ടിരിക്കുന്നു.)

'കാററില്ലാത്ത ദിക്കിൽ വിളക്ക് എപ്രകാരം ചലിക്കുന്നില്ലയോ'—ഇത് ആത്മവിഷയമായ യോഗത്തെ അഭ്യസിക്കുന്ന ജിതമാനസനായിരിക്കുന്ന യോഗിക്കു ദൃഷ്ടാന്തമായി ചിന്തിക്കപ്പെട്ടിരിക്കുന്നു. (നിവാതസ്ഥമായ ദീപം എപ്രകാരമോ അതുപോലെ ആത്മദ്ധ്യാനത്തെ അഭ്യസിക്കുന്ന ജിതമാനസനായിരിക്കുന്ന യോഗിയുടെ ചിത്തവും നിശ്ചലമായിരിക്കുന്നുവെന്നർത്ഥം.)

(ശം-ഭാ) സാ ഉപമാ സ്മൃതാ=ഈ ഉപമാ യോഗജ്ഞന്മാരാൽ—ചിത്തപ്രചാരദർശികളാൽ—ചിന്തിക്കപ്പെട്ടിരിക്കുന്നു. ആത്മനഃ യോഗം യുഞ്ജതഃ=സമാധിയെ അനുഷ്ഠിക്കുന്നവന്ന്. ശേഷം സ്പഷ്ടം.

ഇപ്രകാരം യോഗാഭ്യാസബലംകൊണ്ട്, കാററില്ലാത്ത പ്രദേശത്തിലിരിക്കുന്ന വിളക്കുപോലെ, ഏകാഗ്രമായി ഭവിച്ചിട്ട്—

൨൦. യത്രോപരമതേ ചിത്തം നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം പശ്യന്നാത്മനി തുഷ്യതി.

യത്ര=ഏതവസ്ഥയിൽ, യോഗസേവയാ=യോഗാഭ്യാസംകൊണ്ട്, നിരുദ്ധം=വിഷയങ്ങളിൽനിന്നു നിവർത്തിക്കപ്പെട്ട, ചിത്തം=മനസ്സ്, ഉപരമതേ=ഉപശമത്തെ പ്രാപി

ക്കുന്നുവോ, യത്ര ച=യാതൊരവസ്ഥയിൽ (യാതൊരു ചിത്തപരിപാകവിശേഷദശയിൽ), ആത്മനാ=ശുദ്ധമായ മനസ്സുകൊണ്ട്, ആത്മാനം (ഏവ)=ആത്മാവിനെത്തന്നെ, പശ്യൻ=കണ്ട് (സാക്ഷാൽ അപരോക്ഷമാക്കീട്ട്), ആത്മനി ഏവ=തന്റെ ആത്മാവിൽതന്നെ, തുഷ്യതി=സന്തോഷിക്കുന്നുവോ (ഞാൻ കൃതാൎത്ഥനാകുന്നു എന്നിങ്ങിനെ ആനന്ദത്തെ പ്രാപിക്കുന്നുവോ).

യോഗാഭ്യാസംകൊണ്ടു വിഷയങ്ങളിൽനിന്നു നിവൎത്തിപ്പിക്കപ്പെട്ടിരിക്കുന്ന മനസ്സ് യാതൊരവസ്ഥയിൽ ഉപശമത്തെ പ്രാപിക്കുന്നുവോ, യാതൊരവസ്ഥാവിശേഷത്തിൽ (യോഗിയായവൻ) ശുദ്ധമായ മനസ്സുകൊണ്ട് ആത്മാവിനെ കണ്ട് ആത്മാവിൽതന്നെ സന്തോഷിക്കുന്നുവോ ['തം യോഗസംജ്ഞിതം വിദ്യാൽ' (ശ്ലോ. ൨൩) എന്നു നാലാമത്തെ ശ്ലോകത്തോട് അന്വയിക്കുന്നു].

(ശം-ഭാ) വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ സകലത്തിൽനിന്നു നിവൎത്തിപ്പിക്കപ്പെട്ട ചിത്തം ഏതു കാലത്തിൽ ഉപരതിയെ പ്രാപിക്കുന്നുവോ, സമാധിപരിശുദ്ധമായ അന്തഃകരണംകൊണ്ടു പരമായിരിക്കുന്ന ചൈതന്യത്തെ —സൎവ്വത്ര ജ്യോതിഃസ്വരൂപമായിരിക്കുന്ന ആത്മാവിൽതന്നെ—കണ്ടിട്ട് (സാക്ഷാൽകരിച്ചിട്ട്) അവൻ തന്റെ ആത്മാവിൽതന്നെ എപ്പോഴും സന്തുഷ്ടനായിരിക്കുന്നുവോ.

൨൧. സുഖമാത്യന്തികം യത്തൽ ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തി യത്ര ന ചൈവായം സ്ഥിതശ്ചലതി തത്ത്വതഃ.

യത്ര ച=യാതൊരു അവസ്ഥാവിശേഷത്തിൽ, അയം=ഈ യോഗി, യൽ=യാതൊന്ന്, അതീന്ദ്രിയം=ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതും, ബുദ്ധിഗ്രാഹ്യം=ബുദ്ധിയാൽ (മാത്രം) അറിയത്തക്കതുമാകുന്നുവോ, തൽ=ആ, ആത്യന്തികം=അന്തമില്ലാത്ത (നിത്യമായ), സുഖം=നിരതിശയസുഖത്തെ, വേത്തി=അറിയുന്നുവോ, (യത്ര) സ്ഥിതഃ=യാതൊരവസ്ഥയിൽ സ്ഥിതിചെയ്യുന്നവനായിട്ട്, തത്ത്വതഃ=ആത്മസ്വരൂപത്തിൽനിന്ന്, ന ഏവ ചലതി=ചലിക്കുന്നില്ലയോ.

യാതൊരവസ്ഥാവിശേഷത്തിൽ ഇരിക്കുന്ന യോഗി, ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതും, ബുദ്ധിയാൽ മാത്രം ഗ്രഹിക്കത്തക്കതും നിത്യമായതും, ആയ നിരതിശയസുഖത്തെ അനുഭവിക്കുന്നുവോ, യാതൊരവസ്ഥയിൽ സ്ഥിതനായിട്ട് അവൻ ആത്മസ്വരൂപത്തിൽനിന്നു ചലിക്കുന്നില്ലയോ.

(ശം-ഭാ) അയം=വിദ്വാനായവൻ; ബുദ്ധിഗ്രാഹ്യം=ഇന്ദ്രിയങ്ങളുടെ അപേക്ഷകൂടാതെ ബുദ്ധിയാൽമാത്രം ഗ്രഹിക്കത്തക്കത്; അതീന്ദ്രിയം=ഇന്ദ്രിയങ്ങൾക്ക് അഗോചരമായിട്ടുള്ളത്—വിഷയങ്ങളിൽനിന്നുണ്ടാകാത്തത് എന്നൎത്ഥം; ആത്യന്തികം=അനന്തം; വേത്തി=അനുഭവിക്കുന്നു. ശേഷം സ്പഷ്ടം.

൨൨. യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ.

യം ലബ്ധ്വാ=യാതൊരു ആത്മസ്വരൂപത്തെ ലഭിച്ചിട്ട്, തതഃ=അതിലും മേലെ, അപരം=മറെറാന്നിനെ, അധികം ലാഭം=അധികം പ്രയോജനകരമായി, ന മന്യതേ=വിചാരിക്കുന്നില്ലയോ, യസ്മിൻ ച സ്ഥിതഃ=യാതൊരവസ്ഥാവിശേഷത്തിലിരിക്കുന്നവൻ, ഗു

രുണാ=മഹത്തായ, ദുഃഖേന അപി=(ശീതോഷ്ണാദി) ദുഃഖത്തിനാലുംകൂടി, ന വിചാല്യതേ=ചലിപ്പിക്കപ്പെടുന്നില്ലയോ.

യാതൊരു ആത്മസ്വരൂപത്തെ പ്രാപിച്ചിട്ട് അവൻ (പിന്നെ) അതിലും മേലെ മററൊന്നിനെ പ്രയോജനകരമായി വിചാരിക്കുന്നില്ലയോ, യാതൊരവസ്ഥാവിശേഷത്തിലിരിക്കുന്നവൻ മഹത്തായ ദുഃഖത്താൽകൂടി ചലിപ്പിക്കപ്പെടുന്നില്ലയോ.

(ശം-ഭാ) യം=യാതൊരു ആത്മലാഭത്തെ; യസ്മിൻ സ്ഥിതഃ=യാതൊരു ആത്മതത്ത്വത്തിലിരിക്കുന്നവൻ; ഗുരുണാ ദുഃഖേന അപി=ശസ്ത്രനിപാതാദിലക്ഷണമായ മഹത്തായ ദുഃഖത്താൽകൂടി. ശേഷം സ്പഷ്ടം.

'യത്രോപരമതേ ചിത്തം' (അ. ൬. ശ്ലോ. ൨൦) എന്നു മുതല്ക്കുള്ള ശ്ലോകങ്ങളിൽ പറയപ്പെട്ടിട്ടുള്ള വിശേഷണങ്ങളെക്കൊണ്ടു വിശിഷ്ടമായിരിക്കുന്ന ആത്മാവിന്റെ അവസ്ഥാവിശേഷമാകുന്ന യോഗം—

൨൩. തം വിദ്യാദ്ദുഃഖസംയോഗവിയോഗം യോഗസംജ്ഞിതം
സ നിശ്ചയേന യോക്തവ്യോ യോഗോ നിർവ്വിണ്ണചേതസാ.

ദുഃഖസംയോഗവിയോഗം=വൈഷയികമായ സകലസുഖദുഃഖങ്ങളുടെ സംബന്ധത്തെ വേർപെടുത്തുന്ന, തം=ഇപ്രകാരമുള്ള അവസ്ഥാവിശേഷത്തെ, യോഗസംജ്ഞിതം=യോഗമെന്ന പേരോടുകൂടിയതായി, വിദ്യാൽ=അറിയേണ്ടതാകുന്നു. സഃ യോഗഃ=അപ്രകാരമുള്ള യോഗം, നിശ്ചയേന=ശാസ്ത്രാചാര്യോപദേശജനിതമായ നിശ്ചയത്തോടുകൂടിയും, അനിർവ്വിണ്ണചേതസാ*=ചലിക്കാത്ത (നിർവ്വേദരഹിതമായ) മനസ്സോടുകൂടിയും, യോക്തവ്യഃ=അഭ്യസിക്കപ്പെടേണ്ടതാകുന്നു.

സകലദുഃഖസംബന്ധത്തെ വേർപെടുത്തുന്ന ആ അവസ്ഥാവിശേഷത്തെ യോഗമെന്ന പേരോടുകൂടിയതായി അറിയേണ്ടതാകുന്നു. ഈ യോഗം ചിത്തദാർഢ്യത്തോടുകൂടിയും ബുദ്ധിക്ഷയംകൂടാതേയും അഭ്യസിക്കപ്പെടേണ്ടതാകുന്നു.

(ശം-ഭാ) ദുഃഖസംയോഗവിയോഗം തം യോഗം വിദ്യാൽ=ദുഃഖസംബന്ധത്തിന്റെ വേർപാടായ അതിനെ യോഗമെന്ന പേരോടുകൂടി വിപരീതലക്ഷണയായി 1 അറിയേണ്ടതാകുന്നു. യോഗഫലത്തെ ഉപസംഹരിച്ചിട്ട് യോഗത്തിന്നു ചിത്തദാർഢ്യവും നിർവ്വേദരാഹിത്യവും, സാധനങ്ങളാണെന്നു കാണിപ്പാൻവേണ്ടി യോഗം അനുഷ്ഠിക്കപ്പെടേണ്ടതാണെന്ന് ഇനിയും ഉപദേശിക്കുന്നു— സഃ യോഗഃ=യഥോക്തഫലത്തോടുകൂടിയ ആ യോഗം; നിശ്ചയേന=അ

---

* [ശ-സ] 'നാസാഗ്രദർശനം, ഇന്ദ്രിയനിരോധം, ദേഹത്തെ സമമായി സ്ഥാപിക്കുക, മനോനിഗ്രഹം എന്നിവയെല്ലാം ക്ലേശമാകുന്നു. അത് എനിക്കു സാധിക്കുകയില്ല' എന്നിങ്ങിനെ സമാധികരണത്തിലുള്ള അലസത്വം നിർവ്വേദമെന്നു പറയപ്പെടുന്നു. ആ ദോഷത്തോടുകൂടിയ ചിത്തം നിർവ്വിണ്ണചേതസ്സ്; തീവ്രമോക്ഷേച്ഛകൊണ്ടു തദ്ദോഷരഹിതമായത് അനിർവ്വിണ്ണചേതസ്സ്; അപ്രകാരമുള്ള മനസ്സോടുകൂടിയും.

1 (ആ) യോഗം എന്നതിന്നു സംയോഗമെന്നാണ് ശബ്ദാർത്ഥം. അതിനെ (ദുഃഖസംബന്ധ) വിയോഗമായി ധരിക്കുന്നതു വിപരീതലക്ഷണയായി അറിയുകതന്നെ.

ധ്യവസായംകൊണ്ടും; അനിൎവ്വിണ്ണചേതസാ=നിൎവ്വേദരഹിതമായ മനസ്സോടുകൂടിയും; യോക്തവ്യഃ=ചെയ്യപ്പെടേണ്ടതാകുന്നു.

(ശ്രീ) അനിൎവ്വിണ്ണചേതസാ=നിൎവ്വേദരഹിതമായ മനസ്സോടുകൂടി; ദുഃഖബുദ്ധിയാൽ പ്രയത്നം ചെയ്യാനുള്ള അജാഗ്രതയാണ് നിൎവ്വേദം; തദ്രഹിതമായ മനസ്സോടുകൂടി എന്നൎത്ഥം.

അതിന്നും പുറമെ—

൨൪. സങ്കല്പപ്രഭവാൻ കാമാംസ്ത്യക്ത്വാ സൎവ്വാനശേഷതഃ
മനസൈവേന്ദ്രിയഗ്രാമം വിനിയമ്യ സമന്തതഃ.

സങ്കല്പപ്രഭവാൻ=സങ്കല്പംകൊണ്ടുണ്ടാകുന്ന, സൎവ്വാൻ കാമാൻ=(യോഗത്തിന്നു പ്രതികൂലങ്ങളായ) സകലകാമങ്ങളേയും, അശേഷതഃ=തീരെ (വാസനാസഹിതം), ത്യക്ത്വാ=ഉപേക്ഷിച്ചിട്ട്, മനസാ ഏവ=(വിഷയങ്ങളിൽ ദോഷത്തെ ദൎശിക്കുന്നതായ) മനസ്സുകൊണ്ടുതന്നെ, ഇന്ദ്രിയഗ്രാമം=ഇന്ദ്രിയസമൂഹത്തെ, സമന്തതഃ=സകലവിഷയങ്ങളിൽനിന്ന്, വിനിയമ്യ=നിവൎത്തിപ്പിച്ച്, (യോഗഃ യോക്തവ്യഃ)=യോഗമഭ്യസിക്കപ്പെടേണ്ടതാകുന്നു.

സങ്കല്പംകൊണ്ടുണ്ടാകുന്ന സകലവിഷയേച്ഛകളേയും വാസനാസഹിതമുപേക്ഷിച്ച് മനസ്സുകൊണ്ടുതന്നെ ഇന്ദ്രിയസമൂഹത്തെ സകലവിഷയങ്ങളിൽനിന്നു നിവൎത്തിപ്പിച്ച് യോഗത്തെ അഭ്യസിക്കേണ്ടതാകുന്നു.

(ശം-ഭാ) മനസാ=വിവേകത്തോടുകൂടിയ മനസ്സുകൊണ്ട്. ശേഷം സ്പഷ്ടം.

൨൫. ശനൈഃ ശനൈരുപരമേൽ ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃ കൃത്വാ ന കിഞ്ചിദപി ചിന്തയേൽ.

ധൃതിഗൃഹീതയാ=ധാരണകൊണ്ടു വശീകരിക്കപ്പെട്ട, ബുദ്ധ്യാ=ബുദ്ധികൊണ്ട്, മനഃ=മനസ്സിനെ, ആത്മസംസ്ഥം=ആത്മാവിൽതന്നെ സ്ഥിതിചെയ്യുന്നതാക്കി (നിശ്ചലമാക്കി) കൃത്വാ=ചെയ്ത്, ശനൈഃ ശനൈഃ=ക്രമത്തിലുള്ള അഭ്യാസംകൊണ്ട്, ഉപരമേൽ=(മനസ്സിനെ ബാഹ്യവിഷയങ്ങളിൽനിന്നും പിന്നെ ഇന്ദ്രിയങ്ങളിൽനിന്നും) നിവൎത്തിപ്പിക്കേണ്ടതാകുന്നു. കിഞ്ചിൽ അപി ന ചിന്തയേൽ=ഒന്നിനേയും വിചാരിക്കാതെയിരിക്കേണ്ടതാകുന്നു.

ധാരണകൊണ്ടു സ്വാധീനപ്പെടുത്തിയ ബുദ്ധികൊണ്ടു മനസ്സിനെ ആത്മാവിൽതന്നെ ഇരുത്തി ക്രമേണ ഉപരതിയെ ശീലിക്കേണ്ടതാകുന്നു. ഒന്നുംതന്നെ വിചാരിക്കാതേയുമിരിക്കേണ്ടതാകുന്നു.

(ശം-ഭാ) ധൃതിഗൃഹീതയാ ബുദ്ധ്യാ=ധൈൎയ്യത്തോടുകൂടിയ ബുദ്ധികൊണ്ട്; ആത്മസംസ്ഥം മനഃ കൃത്വാ='എല്ലാം ആത്മാവാണ്, അതല്ലാതെ വേറെ ഒന്നുമില്ല' എന്നിങ്ങിനെയുള്ള വിചാരംകൊണ്ടു മനസ്സിനെ ആത്മാവിൽതന്നെ ഇരുത്തീട്ട്; ന കിഞ്ചിദപി ചിന്തയേൽ=ഒന്നുംതന്നെ വിചാരിക്കരുത്. (ഇതാണ് യോഗത്തിന്റെ പരമവിധി. ഇതാണ് യോഗത്തിന്റെ പരമാവധി.

മനസ്സിനെ ആത്മാവിൽത്തന്നെ ഇരുത്തുവാൻ ശ്രമിക്കുന്ന യോഗി—

൨൬. യതോ യതോ നിശ്ചരതി മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈതദാത്മന്യേവ വശം നയേൽ.

ചഞ്ചലം=സ്വഭാവേന ചലിച്ചുകൊണ്ടിരിക്കുന്നതും, അസ്ഥിരം=സ്ഥിരമല്ലാത്തതും ആയ (വ്യവസ്ഥയില്ലാത്തതുമായ), മനഃ=മനസ്സ്, യതഃ യതഃ=ഏതേതു വിഷയത്തിൽ, നി

ശ്ചരതി=പ്രവേശിക്കുന്നുവോ (നിർഗ്ഗമിക്കുന്നുവോ) തതഃ തതഃ=അതാതു വിഷയത്തിൽനിന്ന്, ഏതൽ=ഈ മനസ്സിനെ, നിയമ്യ=(പ്രത്യാഹരിച്ചിട്ട്) നിവർത്തിപ്പിച്ചിട്ട്, ആത്മനി ഏവ= ആത്മസ്വരൂപത്തിൽതന്നെ, വശം നയേൽ=സ്ഥിരമായി നിർത്തണം.

ചപലസ്വഭാവത്തോടുകൂടിയതും വ്യവസ്ഥയില്ലാത്തതുമായ മനസ്സ് ഏതേതു വിഷയത്തിൽ പ്രവേശിക്കുന്നുവോ അതാതു വിഷയത്തിൽനിന്ന് ഈ മനസ്സിനെ പ്രത്യാഹരിച്ച് തന്റെ ആത്മസ്വരൂപത്തിൽത്തന്നെ സ്ഥിരമായി നിർത്തേണ്ടതാകുന്നു.

(ശം_ഭാ) സ്വാഭാവികമായ ദോഷത്താൽതന്നെ ചഞ്ചലമായും അതുഹേതുവായിട്ടുതന്നെ അസ്ഥിരമായുമിരിക്കുന്ന മനസ്സ് ഏതേതു ശബ്ദാദിവിഷയങ്ങൾനിമിത്തമാണ് നിർഗ്ഗമിക്കുന്നത് അതാതു വിഷയങ്ങളിൽനിന്നുതന്നെ മനസ്സിനെ, പരമാത്മനിരൂപണംകൊണ്ടു വിഷയങ്ങളെ ആഭാസമാക്കിച്ചെയ്തും (അവയുടെ മിഥ്യാത്വത്തെ അറിഞ്ഞും), അവയിൽ വൈരാഗ്യഭാവനകൊണ്ടും, നിവർത്തിപ്പിച്ച് ആത്മാവിൽതന്നെ സ്ഥിതിചെയ്യിക്കേണ്ടതാകുന്നു. ഇപ്രകാരമുള്ള യോഗാഭ്യാസബലംകൊണ്ടു യോഗിയുടെ മനസ്സ് ആത്മാവിൽതന്നെ ശാന്തിയെ പ്രാപിക്കുന്നു.

൨൭. പ്രശാന്തമനസം ഹ്യേനം യോഗിനം സുഖമുത്തമം
ഉപൈതി ശാന്തരജസം ബ്രഹ്മഭൂതമകല്മഷം.

ശാന്തരജസം=രജോഗുണമററിരിക്കുന്നവനും, പ്രശാന്തമനസം=ശാന്തമായ മനസ്സോടുകൂടിയവനും, അകല്മഷം=പാപരഹിതനും (കല്മഷരഹിതനും), ബ്രഹ്മഭൂതം=ബ്രഹ്മത്വത്തെ പ്രാപിച്ചവനും ആയ (ജീവന്മുക്തനുമായ), ഏനം യോഗിനം=ഇപ്രകാരമുള്ള യോഗിയെ, ഉത്തമം സുഖം=ശ്രേഷ്ഠമായ സമാധിസുഖം, ഉപൈതി ഹി=സ്വയമേവ പ്രാപിക്കുന്നു (എന്നത് വേദപ്രസിദ്ധമാകുന്നു).

രജോഗുണമററവനും, ശാന്തമനസ്കനും, കല്മഷരഹിതനും, ബ്രഹ്മത്വത്തെ പ്രാപിച്ചവനുമായ ഇപ്രകാരമുള്ള യോഗിയെ ഉത്തമമായ സമാധിസുഖം താനേ പ്രാപിക്കുന്നു.

(ശം_ഭാ) ശാന്തരജസം=രാഗാദിക്ലേശവിഷയങ്ങളററിരിക്കുന്നവനും; പ്രശാന്തമനസം=വളരെ ശാന്തമായ മനസ്സോടുകൂടിയവനും; ബ്രഹ്മഭൂതം=സകലവും ബ്രഹ്മംതന്നെയെന്നുള്ള നിശ്ചയത്തോടുകൂടിയവനും—ജീവന്മുക്തനും; അകല്മഷം=ധർമ്മാധർമ്മാദിവർജ്ജിതനും ആയ; ഏനം യോഗിനം=ഈ യോഗിയെ; ഉത്തമം സുഖം=നിരതിശയമായ സുഖം; ഉപൈതി=പ്രാപിക്കുന്നു.

൨൮. യുഞ്ജന്നേവം സദാത്മാനം യോഗീ വിഗതകല്മഷഃ
സുഖേന ബ്രഹ്മസംസ്പർശമത്യന്തം സുഖമശ്നുതേ.

ഏവം=ഇപ്രകാരം, സദാ=എപ്പോഴും, ആത്മാനം=മനസ്സിനെ, യുഞ്ജൻ=സ്വാധീനമാക്കിക്കൊണ്ട് (വശീകരിച്ചിട്ട്), വിഗതകല്മഷഃ=പാപം തീരെ ക്ഷയിച്ചിരിക്കുന്ന, യോഗീ=യോഗി, സുഖേന=പ്രയാസംകൂടാതെ, ബ്രഹ്മസംസ്പർശം=(അവിദ്യാനിവർത്തകമായ) ബ്ര

ഹ്മസാക്ഷാൽകാരമാകുന്ന, അത്യന്തം സുഖം=എല്ലാററിലുംവെച്ചുത്തമമായ സുഖത്തെ, അ ശ്നുതേ=പ്രാപിക്കുന്നു.

ഇപ്രകാരം എപ്പോഴും മനസ്സിനെ സ്വാധീനമാക്കിക്കൊണ്ടു പാപരഹിതനായ യോഗി പ്രയാസംകൂടാതെതന്നെ ബ്രഹ്മസാക്ഷാൽകാരമായ ഉത്തമസുഖത്തെ പ്രാപിക്കുന്നു (ജീവന്മുക്തനായി ഭവിക്കുന്നുവെന്നത്ഥം.)

(ശം-ഭാ) ഏവം=മുൻപറയപ്പെട്ട ക്രമത്തിൽ; സദാ=(യോഗത്തിന്നു പ്രതിബന്ധമായി ഭവിക്കുന്ന രാഗദ്വേഷാദികൾകൂടാതെ) എപ്പോഴും; അത്യന്തം സുഖം=ഉൽകൃഷ്ടമായ സുഖത്തെ—നിരതിശയമായ സുഖത്തെ; അശ്നുതേ= പ്രാപിക്കുന്നു. ശേഷം സ്പഷ്ടം.

സവ്വസംസാരനാശത്തിന്നു കാരണമായ യോഗഫലത്തെ, അതായത് ബ്രഹ്മൈകത്വദശ്നത്തെപ്പററി ഇനി പറയുന്നു—

൨൯. സവ്വഭൂതസ്ഥമാത്മാനം സവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സവ്വത്ര സമദശ്നഃ.

യോഗയുക്താത്മാ=സമാഹിതചിത്തനും (ധ്യാനയോഗത്തിൽതന്നെ മനസ്സോടുകൂടിയവനും), സവ്വത്ര=(ബ്രഹ്മാമുതൽ സ്തംബപര്യന്തമുള്ള) സകലവസ്തുക്കളിലും, സമദശ്നഃ= സമമായി ബ്രഹ്മഭാവത്തെ കാണുന്നവനുമായ യോഗി, ആത്മാനം=തന്നെ (ആത്മാവിനെ), സവ്വഭൂതസ്ഥം=സകലഭൂതങ്ങളിലുമിരിക്കുന്നതായും, ആത്മനി=തന്നിൽ (ആത്മാവിൽ), സവ്വഭൂതാനി ച=സകലഭൂതങ്ങളുമിരിക്കുന്നതായും, ഈക്ഷതേ=കാണുന്നു.

സമാഹിതചിത്തനും, (ബ്രഹ്മാമുതൽ സ്തംബപര്യന്തമുള്ള) സകലവസ്തുക്കളിലും സമമായിരിക്കുന്ന ബ്രഹ്മത്തെ കാണുന്നവനുമായ യോഗി, (തന്റെ) ആത്മാ സകലഭൂതങ്ങളിലുമിരിക്കുന്നുവെന്നും, (തന്റെ) ആത്മാവിൽ സകലഭൂതങ്ങളുമിരിക്കുന്നുവെന്നും കാണുന്നു.

(ശം-ഭാ) യോഗയുക്താത്മാ=സമാഹിതമായിരിക്കുന്ന അന്തഃകരണത്തോടുകൂടിയവൻ; സവ്വത്ര സമദശ്നഃ=ബ്രഹ്മാമുതൽ സ്ഥാവരാന്തം പലവിധമായിരിക്കുന്ന (പല വിശേഷങ്ങളോടുകൂടിയിരിക്കുന്ന) സവ്വഭൂതങ്ങളിലും ഏകമായും നിവ്വിശേഷമായും വികാരരഹിതമായുമുള്ള ബ്രഹ്മാത്മൈകത്വവിഷയമായ ജ്ഞാനത്തോടുകൂടിയവൻ (ബ്രഹ്മഭാവത്തെ മാത്രം ദശിക്കുന്നവൻ); ആത്മാനം= തന്റെ ആത്മാവിനെ; സവ്വഭൂതസ്ഥം=സകലഭൂതങ്ങളിലും സ്ഥിതിചെയ്യുന്നതായും; ആത്മനി=സ്വാത്മാവിൽ; സവ്വഭൂതാനി ച=സകലഭൂതങ്ങളും ഐക്യത്തെ പ്രാപിച്ചതായും; ഈക്ഷതേ=കാണുന്നു.

ഇങ്ങിനെയുള്ള ആത്മൈകത്വദശ്നത്തിന്റെ ഫലത്തെ പറയുന്നു—

൩൦. യോ മാം പശ്യതി സവ്വത്ര സവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി.

യഃ=യാതൊരുവൻ, സവ്വത്ര=സവ്വഭൂതങ്ങളിലും, മാം=പരമേശ്വരനായിരിക്കുന്ന എന്നെ, പശ്യതി=കാണുന്നുവോ, സവ്വം ച=സവ്വപ്രാണികളേയും, മയി=എന്നിൽ, (യഃ)= യാതൊരുവൻ, പശ്യതി=കാണുന്നുവോ, തസ്യ=അവന്ന്, അഹം=ഞാൻ, ന പ്രണശ്യാമി= അദൃശ്യനായി ഭവിക്കുന്നില്ല. സഃ ച=അവനും, മേ=എനിക്ക്, ന പ്രണശ്യതി=അദൃശ്യനായി ഭവിക്കുന്നില്ല.

യാതൊരുവൻ സൎവ്വഭൂതങ്ങളിലും പരമേശ്വരനായിരിക്കുന്ന എന്നേയും, (അപ്രകാരംതന്നെ) സകലപ്രാണികളേയുമെന്നിലും, കാണുന്നുവോ അവന്നു ഞാൻ അദൃശ്യനായി ഭവിക്കുന്നില്ല. (അവന്നു ഞാൻ പ്രത്യക്ഷനായിട്ടു കൃപാദൃഷ്ടികൊണ്ട് അവനെ അനുഗ്രഹിക്കുന്നുവെന്നൎത്ഥം.)'

(ശം-ഭാ) സൎവ്വത്തിന്നുമാത്മാവായും വാസുദേവനായുമിരിക്കുന്ന എന്നെ എവൻ സൎവ്വഭൂതങ്ങളിലും കാണുന്നുവോ, (അപ്രകാരംതന്നെ) ബ്രഹ്മാദിസ്തംബപൎയ്യന്തമുള്ള സകലഭൂതങ്ങളേയും സൎവ്വാത്മാവായ എന്നിൽ എവൻ കാണുന്നുവോ, അങ്ങിനെയിരിക്കുന്ന ആത്മൈകത്വദൎശിക്ക് ഈശ്വരനായിരിക്കുന്ന ഞാൻ പരോക്ഷമായി ഭവിക്കുകയില്ല. (പ്രത്യക്ഷമായിത്തന്നെയിരിക്കും എന്നൎത്ഥം). അങ്ങിനെയുള്ള വിദ്വാൻ വാസുദേവനായിരിക്കുന്ന എനിക്കു പരോക്ഷമായി ഭവിക്കുകയുമില്ല. എന്തെന്നാൽ അവന്റേയും എന്റേയും ആത്മാ ഒന്നാകുന്നു. ഏതൊരുത്തന്നും തന്റെ ആത്മാ പ്രിയമായി (അതുഹേതുവായിട്ടുതന്നെ അപരോക്ഷമായി)രിക്കുകയും ചെയ്യുന്നു, സൎവ്വാത്മൈകത്വദൎശിയായിരിക്കുന്ന ആ വിദ്വാൻ ഞാൻതന്നെയാകുന്നു. (അതുഹേതുവായിട്ട് ഏകത്വദൎശനത്തിന്നായിക്കൊണ്ടു പ്രയത്നം ചെയ്യേണ്ടതാകുന്നുവെന്നു താൽപൎയ്യം.)

ഇങ്ങിനെ മുൻശ്ലോകത്തിന്റെ അൎത്ഥമായ സമ്യഗ്ദൎശനത്തെ ഉപദേശിച്ചിട്ട് ഇനി തൽഫലമായ മോക്ഷത്തെപ്പററി പറയുന്നു—

൩൧. സൎവ്വഭൂതസ്ഥിതം യോ മാം ഭജത്യേകത്വമാസ്ഥിതഃ
സൎവ്വഥാ വൎത്തമാനോപി സ യോഗീ മയി വൎത്തതേ.

യഃ=യാതൊരുവൻ, ഏകത്വം ആസ്ഥിതഃ=അഭേദത്തെ ആശ്രയിച്ചിട്ട്, സൎവ്വഭൂതസ്ഥിതം മാം=സൎവ്വപ്രാണികളിലുമിരിക്കുന്ന എന്നെ, ഭജതി=ഭജിക്കുന്നുവോ, സഃ യോഗീ=ആ യോഗി, സൎവ്വഥാ വൎത്തമാനഃ അപി=ഏതു മാൎഗ്ഗത്തിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നവനായാലും, മയി വൎത്തതേ (ഏവ)=എന്നിൽതന്നെയിരിക്കുന്നു.

യാതൊരുവൻ അഭേദത്തെ ആശ്രയിച്ചവനായിട്ട് സകലപ്രാണികളിലും ഇരിക്കുന്ന എന്നെ ഭജിക്കുന്നുവോ ആ യോഗി ഏതു മാൎഗ്ഗത്തിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നവനായാലും എന്നിൽതന്നെയിരിക്കുന്നു. (അവൻ മുക്തനായി ഭവിക്കുന്നു. ഭ്രഷ്ടനാകുന്നില്ല എന്നൎത്ഥം).

(ശം-ഭാ) സമ്യഗ്ദൎശിയായിരിക്കുന്ന ആ യോഗി സൎവ്വപ്രകാരത്തിലുമിരിക്കുന്നവനായാലും വൈഷ്ണവമായിരിക്കുന്ന പരമപദത്തിൽതന്നെ അവൻ ഇരിക്കുന്നു. അവൻ നിത്യമുക്തൻതന്നെയാകുന്നു. മോക്ഷമാൎഗ്ഗത്തിൽ അവന്നു യാതൊരു പ്രതിബന്ധവുമില്ല എന്നൎത്ഥം.

അതിന്നും പുറമെ—

൩൨. ആത്മൌപമ്യേന സൎവ്വത്ര സമം പശ്യതി യോൎജ്ജുന
സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ.

ഹേ അൎജ്ജുന=അല്ലയോ അൎജ്ജുന, സൎവ്വത്ര=സകലഭൂതങ്ങളിലും, സുഖം വാ=സുഖമാകട്ടെ, യദി വാ ദുഃഖം=ദുഃഖമാകട്ടെ, ആത്മൌപമ്യേന=തനിക്കുള്ളതുപോലെ, സമം=സമ

മായി, യഃ പശ്യതി=എവൻ കാണന്നുവോ, സഃ യോഗീ=ആ യോഗി, പരമഃ മതഃ=ശ്രേഷ്ഠനെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

അല്ലയോ അർജ്ജുന, യാതൊരുവൻ സകലപ്രാണികളിലും, സുഖമാകട്ടെ ദുഃഖമാകട്ടെ, തനിക്കുള്ളതുപോലെ സമമായി വിചാരിക്കുന്നുവോ ആ യോഗി ശ്രേഷ്ഠനെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

(ശം-ഭാ) തനിക്കിഷ്ടമായിട്ടുള്ളത് അന്യജീവികൾക്കുമിഷ്ടമെന്നും, തനിക്കനിഷ്ടമായിട്ടുള്ളത് അന്യജീവികൾക്കുമനിഷ്ടമെന്നും, ഇങ്ങിനെ തന്നെപ്പോലെ അന്യജീവികളേയും സമമായി വിചാരിക്കുന്ന ഒരുവൻ അവക്ക് ഒരു വിധത്തിലും പ്രതികൂലമായി പ്രവർത്തിക്കുന്നില്ല. യാതൊരുവനാണ് ഇപ്രകാരം അഹിംസകനും സമ്യഗ്ദർശനനിഷ്ഠനുമായിരിക്കുന്നത് ആ യോഗി എല്ലാവരിലും (എല്ലാ യോഗികളിലും)വെച്ച് ഉൽകൃഷ്ടനാകുന്നുവെന്നാണ് അഭിപ്രായപ്പെടുന്നത്.

സമ്യഗ്ദർശനലക്ഷണമായിരിക്കുന്ന മുൻപറയപ്പെട്ടപ്രകാരമുള്ള യോഗത്തെ സിദ്ധിപ്പാൻ വളരെ പ്രയാസമാണെന്നു കാണുകയാൽ അതിനെ പ്രാപിപ്പാനുള്ള ഉപായത്തെ അറിയണമെന്ന ഇച്ഛയോടുകൂടി അർജ്ജുനൻ ചോദിക്കുന്നു—

അർജ്ജുന ഉവാച.

൩൩. യോയം യോഗസ്ത്വയാ പ്രോക്തഃ സാമ്യേന മധുസൂദന
ഏതസ്യാഹം ന പശ്യാമി ചഞ്ചലത്വാൽ സ്ഥിതിം സ്ഥിരാം.

അർജ്ജുനൻ പറഞ്ഞു.

ഹേ മധുസൂദന=അല്ലയോ കൃഷ്ണസ്വാമിൻ, സാമ്യേന=സാമ്യമായിട്ടുള്ള (മനസ്സിന്റെ ലയവിക്ഷേപങ്ങൾ കൂടാതെ കേവലാത്മാകാരാവസ്ഥാനത്തോടുകൂടിയുള്ള), യഃ അയം യോഗഃ=യാതൊരു യോഗം, ത്വയാ=അങ്ങാൽ, പ്രോക്തഃ=ഉപദേശിക്കപ്പെട്ടുവോ, ഏതസ്യ=ഈ യോഗത്തിന്റെ, സ്ഥിരാം=സ്ഥിരമായ (ദീർഘകാലമായ), സ്ഥിതിം=സ്ഥിതിയെ, ചഞ്ചലത്വാൽ=(മനസ്സിന്റെ) ചലനംഹേതുവായിട്ട്, അഹം=ഞാൻ, ന പശ്യാമി=കാണുന്നില്ല (അറിയുന്നില്ല).

അല്ലയോ കൃഷ്ണസ്വാമിൻ, സാമ്യമായ യാതൊരു യോഗമാണ് അങ്ങാൽ ഉപദേശിക്കപ്പെട്ടത് ആ യോഗത്തിന്റെ സ്ഥിരമായ സ്ഥിതി, മനസ്സിന്റെ ചലനംഹേതുവായിട്ട്, ഞാൻ കാണുന്നില്ല.

(ശം-ഭാ) സാമ്യേന=സമത്വമായിട്ട്; ന പശ്യാമി=കാണുന്നില്ല. (എനിക്ക് ഉപലബ്ധിയുണ്ടാകുന്നില്ല); സ്ഥിരാം സ്ഥിതിം=അചലമായ സ്ഥിതിയെ. ശേഷം സ്പഷ്ടം.

ഇത് (മനസ്സിന്റെ ചാഞ്ചല്യം) പ്രസിദ്ധമായിട്ടുള്ളതാകുന്നു—

൩൪. ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ്ദൃഢം
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം.

ഹി=എന്തുകൊണ്ടെന്നാൽ, ഹേ കൃഷ്ണ=അല്ലയോ ശ്രീകൃഷ്ണഭഗവാനേ, മനഃ=മനസ്സ്, ചഞ്ചലം=സ്വഭാവത്താൽതന്നെ ചപലമായിട്ടുള്ളതായും, പ്രമാഥി=ദേഹേന്ദ്രിയങ്ങളെ ക്ഷോഭിപ്പിക്കുന്നതായും, ബലവൽ=വിചാരംകൊണ്ടുതന്നെ ജയിപ്പാനസാദ്ധ്യമായിട്ടുള്ളതായും,

ദൃഢം=വിഷയവാസനാനുബന്ധംകൊണ്ടു ദുർഭേദ്യമായിട്ടുള്ളതായുമിരിക്കുന്നു. (അതഃ)=അതിനാൽ, തസ്യ=ആ മനസ്സിന്റെ, നിഗ്രഹം=നിരോധം, വായോഃ ഇവ=കാററിന്റെ (നിരോധമെന്ന) പോലെ, സുദുഷ്കരം=ചെയ്യാനേററവുമസാദ്ധ്യമെന്ന്, അഹം=ഞാൻ, മന്യേ=വിചാരിക്കുന്നു.

എന്തെന്നാൽ, ഹേ കൃഷ്ണസ്വാമിൻ, മനസ്സ് സ്വഭാവേന ചലനമുള്ളതായും, ദേഹേന്ദ്രിയങ്ങളെ ക്ഷോഭിപ്പിക്കുന്നതായും, വിചാരംകൊണ്ടുതന്നെ ജയിപ്പാനസാദ്ധ്യമായിട്ടുള്ളതായും, വിഷയവാസനാനുബന്ധംകൊണ്ടു ഭേദിക്കപ്പെട്ടുവാനസാദ്ധ്യമായിട്ടുള്ളതായുമിരിക്കുന്നു. അതിന്റെ നിരോധം, കാററിന്റെ നിഗ്രഹമെന്നപോലെ, ഏററവുമസാദ്ധ്യമാണെന്നു ഞാൻ വിചാരിക്കുന്നു.

(ശം-ഭാ) ഭക്തജനങ്ങളുടെ പാപാദിസകലദോഷങ്ങളേയും ആകർഷിക്കുന്നതുകൊണ്ടാണ് ഭഗവാന് 'കൃഷ്ണൻ' എന്ന പേര്. (കൃഷ്ധാതുവിന്ന് വിലേഖനാൎത്ഥമാകുന്നു). മനസ്സ് കേവലം ചഞ്ചലമെന്നു തന്നെയല്ല അതു ദേഹേന്ദ്രിയങ്ങളെ ഇളക്കിമറിച്ച് അവയെ പരവശമാക്കിത്തീൎക്കുകയും ചെയ്യുന്നു. അതിനെ അടക്കിനിൎത്തുവാൻ ഒന്നിനും ശക്തിയില്ല. എന്തെന്നാൽ അതിനെ വിഷയങ്ങളിൽനിന്നാകൎഷിപ്പാനേററവും പ്രയാസമാകുന്നു. എന്നുതന്നെയുമല്ല, തന്തുനാഗമെന്ന മത്സ്യം * എപ്രകാരമോ അതുപോലെതന്നെ അതും വെട്ടിമുറിക്കപ്പെടത്തക്കതല്ല. അങ്ങിനെയിരിക്കുന്ന മനസ്സിന്റെ നിരോധം അസാദ്ധ്യമെന്നു ഞാൻ വിചാരിക്കുന്നു. വായുവിന്റെ നിഗ്രഹം എത്ര അസാദ്ധ്യമോ അതിലുമധികം പ്രയാസമാകുന്നു മനോനിഗ്രഹം എന്നാഭിപ്രായം.

അതു നീ പറയുന്നതുപോലെതന്നെയാകുന്നു—

ശ്രീഭഗവാനുവാച.

൩൫. അസംശയം മഹാബാഹോ മനോ ദുർന്നിഗ്രഹം ചലം
അഭ്യാസേന തു കൌന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ.

ഭഗവാൻ പറഞ്ഞു.

ഹേ മഹാബാഹോ=അല്ലയോ അൎജ്ജുന, മനഃ=മനസ്സ്, ദുർന്നിഗ്രഹം=നിരോധിപ്പാൻ വളരെ പ്രയാസമായിട്ടുള്ളതും, ചലം=ചഞ്ചലമായിട്ടുള്ളതും, ഇതി ഏതൽ=ആകുന്നു എന്നുള്ളത്, അസംശയം=സംശയമില്ല. (തഥാപി) തു=എങ്കിലും, ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, അഭ്യാസേന=അഭ്യാസംകൊണ്ടും പരമാത്മാകാരയായ വൃത്തികൊണ്ടും, വൈരാഗ്യേണ ച=(വിഷയങ്ങളിൽ) വൈരാഗ്യംകൊണ്ടും, ഗൃഹ്യതേ=നിരോധിക്കപ്പെടുന്നു.

അല്ലയോ അൎജ്ജുന, മനസ്സ് നിരോധിക്കപ്പെട്ടുവാൻ വളരെ പ്രയാസമായിട്ടുള്ളതും ചാഞ്ചലമായിട്ടുള്ളതുമാണെന്നുള്ളതിന്നു സംശയമില്ല. എങ്കിലും അഭ്യാസംകൊണ്ടും വിഷയങ്ങളിൽ വൈരാഗ്യംകൊണ്ടും അതു നിരോധിക്കപ്പെടാവുന്നതാണ്.

---

* (ആ) തന്തുനാഗം എന്നത് വരുണപാശം (Shark) എന്നു പേരായ ഒരു ജലജന്തുവാകുന്നു. അതിന്റെ ശരീരം വളരെ ദൃഢമാകയാൽ അതിനെ വെട്ടിമുറിക്കുവാൻ വളരെ പ്രയാസമാകുന്നുവെന്നതു പ്രസിദ്ധമാണ്. അതുകൊണ്ടാണ് അതിവിടെ ഉപമയായി ചേൎത്തത്.

(ശം—ഭാ) അഭ്യാസം=ചിത്തത്തിൽ ഒരേ വിഷയത്തെത്തന്നെ വീണ്ടും വിചാരിച്ചു ശീലിക്കുക. വൈരാഗ്യം=ദൃഷ്ടമായും അദൃഷ്ടമായുമുള്ള ഇഷ്ടവിഷയങ്ങളിൽ ദോഷദശനത്തെ ശീലിക്കുകനിമിത്തം അവയിൽ ഉള്ള വിരക്തി—ഇപ്രകാരമുള്ള അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും ചിത്തത്തിൻെറ വിക്ഷേപരൂപമായ (വിഷയങ്ങളിലുള്ള) പ്രചാരം നിരോധിക്കപ്പെടാവുന്നതാണ്. ഇങ്ങിനെയാണ് മനസ്സ് നിരോധിക്കപ്പെടുന്നത്. [അഭ്യാസവൈരാഗ്യങ്ങളെക്കൊണ്ടു ചിത്തപ്രചാരത്തെ നിരോധിക്കുമ്പോൾ (അപ്രകാരം) നിരുദ്ധവൃത്തികമായ മനസ്സ് വിഷയമുഖമായും അന്തൎന്നിഷ്ഠമായും ഭവിക്കുന്നുവെന്നൎത്ഥം.]

എന്നാൽ ആത്മസംയമമില്ലാത്തവൻെറ കാൎയ്യത്തിൽ ഇങ്ങിനെ പറയുന്നു—

൩൬. അസംയതാത്മനാ യോഗോ ദുഷ്പ്രാപ ഇതി മേ മതിഃ
വശ്യാത്മനാ തു യതതാ ശക്യോവാപ്തുമുപായതഃ.

അസംയതാത്മനാ=അഭ്യാസവൈരാഗ്യങ്ങളെക്കൊണ്ടു മനസ്സിനെ നിരോധിക്കാത്തവനാൽ, യോഗഃ=യോഗം, ദുഷ്പ്രാപഃ ഇതി=പ്രാപിക്കപ്പെടുവാൻ കഴിയുന്നതല്ല എന്ന്, മേ=എൻെറ, മതിഃ=നിശ്ചയം. വശ്യാത്മനാ തു=എന്നാൽ (അഭ്യാസവൈരാഗ്യങ്ങളെക്കൊണ്ട്), മനസ്സിനെ അടക്കീട്ടുള്ള, യതതാ=പ്രയത്നശാലിയാൽ, ഉപായതഃ=(മുൻപറഞ്ഞ) ഉപായംകൊണ്ട്, അവാപ്തും=പ്രാപിക്കുന്നതിന്ന്, ശക്യഃ=സാദ്ധ്യമാകുന്നു.

മനസ്സിനെ അടക്കാത്തവനാൽ യോഗം പ്രാപിക്കപ്പെടുന്നതല്ലെന്നാണ് എൻെറ അഭിപ്രായം. എന്നാൽ മനസ്സിനെ അടക്കീട്ടുള്ള ഉത്സാഹശാലിയാൽ മുൻപറഞ്ഞ ഉപായംകൊണ്ടു യോഗം പ്രാപിക്കപ്പെടുവാൻ കഴിയുന്നതാകുന്നു.

(ശം—ഭാ) ദുഷ്പ്രാപഃ=പ്രാപിക്കുവാൻ വളരെ പ്രയാസമാകുന്നു. യതതാ=പിന്നെയും പിന്നെയും പ്രയത്നം ചെയ്യുന്നവനാൽ; ഉപായതഃ=മുൻപറയപ്പെട്ട ഉപായത്താൽ. ശേഷം സ്പഷ്ടം.

യോഗാഭ്യാസത്തെ അംഗീകരിച്ചതുകൊണ്ട് ഇഹലോകപരലോകപ്രാപ്തിക്കു കാരണമായ കൎമ്മങ്ങളെ സന്ന്യസിച്ചു. യോഗസിദ്ധിഫലമായും മോക്ഷസാധനമായുമിരിക്കുന്ന സമ്യഗ്ദശനത്തെ പ്രാപിച്ചതുമില്ല. ഇങ്ങിനെ യോഗിയായവൻെറ മനസ്സ് മരണകാലത്തിൽ യോഗമാൎഗ്ഗത്തിൽനിന്ന് ഇളകി വശാവുകയും ചെയ്തു. അങ്ങിനെയുള്ളവന്നു നാശം സംഭവിക്കുമെന്നു ശങ്കിച്ച് അൎജ്ജുനൻ ചോദിക്കുന്നു—

അൎജ്ജുന ഉവാച.

൩൭. അയതിഃ ശ്രദ്ധയോപേതോ യോഗാച്ചലിതമാനസഃ
അപ്രാപ്യ യോഗസംസിദ്ധിം കാം ഗതിം കൃഷ്ണ ഗച്ഛതി.

അൎജ്ജുനൻ പറഞ്ഞു.

ഹേ കൃഷ്ണ=അല്ലയോ ശ്രീകൃഷ്ണസ്വാമിൻ, ശ്രദ്ധയാ ഉപേതഃ=(ആദ്യം) ശ്രദ്ധയോടുകൂടി യോഗത്തിൽ പ്രവേശിച്ച്, അയതിഃ=(പിന്നെ അതിനെ പൂൎത്തിയാക്കുന്നതിന്ന്) പ്രയത്നം വേണ്ടുംവണ്ണം ചെയ്യാത്തവനായി (ശിഥിലാഭ്യാസനായി), യോഗാൽ=യോഗത്തിൽനിന്ന്, ചലിതമാനസഃ=ഇളകി വിഷയങ്ങളിൽ പ്രവേശിച്ച മനസ്സോടുകൂടിയവനായിരിക്കുന്നവൻ (മന്ദവൈരാഗ്യനായിരിക്കുന്നവൻ), യോഗസംസിദ്ധിം=യോഗഫലമാകുന്ന ജ്ഞാനത്തെ, അപ്രാപ്യ=പ്രാപിക്കാതെ, കാം ഗതിം=ഏതു ഗതിയെ, ഗച്ഛതി=പ്രാപിക്കുന്നു.

അല്ലയോ കൃഷ്ണ, ആദ്യം യോഗത്തിൽ ശ്രദ്ധയോടുകൂടി പ്രവേശിച്ച് പിന്നെ അതിനെ പൂൎത്തിയാക്കുന്നതിന്നു പ്രയത്നം പോരാതെ യോഗത്തിൽനിന്ന് ഇളകി വിഷയങ്ങളിൽ പ്രവേശിച്ച മനസ്സോടുകൂടിയവൻ യോഗഫലത്തെ സിദ്ധിക്കാതെ ഏതു ഗതിയെ പ്രാപിക്കുന്നു?

(ശം-ഭാ) ഒരുവന്നു യോഗത്തിൽ ശ്രദ്ധയും വിശ്വാസവുമുണ്ട്. പക്ഷെ അവൻ അതിൽ പ്രയത്നം ചെയ്യുന്നില്ല. അവസാനകാലത്തിൽ യോഗത്തിൽനിന്നു മനസ്സിളകി അവന്റെ സ്മൃതിയും നശിക്കുന്നു. അങ്ങിനെയുള്ളവൻ യോഗഫലമാകുന്ന സമ്യഗ്ദൎശനത്തെ പ്രാപിക്കാതെ എന്തു ഗതിയെ പ്രാപിക്കുന്നു?

൩൮. കച്ചിന്നോഭയവിഭ്രഷ്ടഃ ഛിന്നാഭ്രമിവ നശ്യതി
അപ്രതിഷ്ഠോ മഹാബാഹോ വിമൂഢോ ബ്രഹ്മണഃ പഥി.

ഹേ മഹാബാഹോ=അല്ലയോ ശ്രീകൃഷ്ണഭഗവാനേ, ഉഭയവിഭ്രഷ്ടഃ=(കൎമ്മമാൎഗ്ഗം, യോഗമാൎഗ്ഗം, എന്നീ) രണ്ടിൽനിന്നും ഭ്രഷ്ടനായി, അപ്രതിഷ്ഠഃ=നിരാശ്രയനായി, ബ്രഹ്മണഃ പഥി=ബ്രഹ്മപ്രാപ്ത്യുപായമായ മാൎഗ്ഗത്തിൽ, വിമൂഢഃ=മൂഢനായിട്ടുള്ളവൻ, ഛിന്നാഭ്രം ഇവ=ഛിന്നിച്ചിതറിപ്പോയ മേഘംപോലെ, ന നശ്യതി കച്ചിൽ=നാശത്തെ പ്രാപിക്കുന്നില്ലയോ.

അല്ലയോ കൃഷ്ണ, കൎമ്മമാൎഗ്ഗം യോഗമാൎഗ്ഗം എന്നീ രണ്ടിൽനിന്നും ഭ്രഷ്ടനായി, ബ്രഹ്മപ്രാപ്ത്യുപായമായ മാൎഗ്ഗത്തെ അറിഞ്ഞുകൂടാത്തവനായിട്ടുള്ളവൻ, ഛിന്നിച്ചിതറിപ്പോയ മേഘംപോലെ, നാശത്തെ പ്രാപിക്കുന്നില്ലയോ?

(ശം-ഭാ) ഉഭയവിഭ്രഷ്ടഃ=കൎമ്മമാൎഗ്ഗത്തിൽനിന്നും യോഗമാൎഗ്ഗത്തിൽനിന്നും ഭ്രഷ്ടനായിട്ടുള്ളവൻ; ബ്രഹ്മണഃ പഥി=ബ്രഹ്മപ്രാപ്തിക്കുള്ള മാൎഗ്ഗത്തിൽ. ശേഷം സ്പഷ്ടം.

൩൯. ഏതന്മേ സംശയം കൃഷ്ണ ഛേത്തുമൎഹസ്യശേഷതഃ
ത്വദന്യഃ സംശയസ്യാസ്യ ഛേത്താ ന ഹ്യുപപദ്യതേ.

ഹേ കൃഷ്ണ=അല്ലയോ കൃഷ്ണസ്വാമിൻ, മേ=എന്റെ, ഏതത് സംശയം=ഈ സംശയത്തെ, അശേഷതഃ=മുഴുവൻ, ഛേത്തും=നിവൎത്തിപ്പിക്കുന്നതിന്ന്, അൎഹസി=അങ്ങ് അൎഹനാകുന്നു. ഹി=എന്തുകൊണ്ടെന്നാൽ, അസ്യ സംശയസ്യ=ഈ സംശയത്തിന്റെ, ഛേത്താ=നിവൃത്തിയെ ചെയ്യുന്നവൻ, ത്വദന്യഃ=അങ്ങല്ലാതെ വെറൊരാാം, ന ഉപപദ്യതേ=ഇല്ല.

അല്ലയോ കൃഷ്ണ, എന്റെ ഈ സംശയത്തെ തീരെ നിവൎത്തിപ്പിക്കുവാൻ അങ്ങ് അൎഹനാകുന്നു. എന്തെന്നാൽ, ഈ സംശയത്തെ തീൎക്കുന്നതിന്ന് അങ്ങല്ലാതെ വേറെ ആരുമില്ല.

(ശം-ഭാ) ത്വദന്യഃ=അങ്ങിൽനിന്നന്യനായിട്ട് ഒരു ദേവനോ ഋഷിയോ; അസ്യ സംശയസ്യ ഛേത്താ=ഈ സംശയത്തെ നശിപ്പിക്കുന്നവനായി; ന ഉപപദ്യതേ=ഇല്ല. അതിനാൽ ഈ സംശയത്തെ അങ്ങ് തീൎക്കണം എന്നൎത്ഥം.

ശ്രീഭഗവാനുവാച.

൪൦. പാൎത്ഥ നൈവേഹ നാമുത്ര വിനാശസ്തസ്യ വിദ്യതേ
ന ഹി കല്യാണകൃൽ കശ്ചിദ്ദുൎഗ്ഗതിം താത ഗച്ഛതി.

ഭഗവാൻ പറഞ്ഞു.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, ഇഹ=ഈ ലോകത്തിൽ, തസ്യ=അവന്ന് (യോഗഭ്രഷ്ടന്ന്), വിനാശഃ=നാശം (ഉഭയഭ്രംശംനിമിത്തം പാതിത്യം), ന വിദ്യതേ ഏവ=ഉണ്ടാകുന്നതേ ഇല്ല. അമുത്ര ന=പരലോകത്തിലും (അവന്ന്) നാശമുണ്ടാകുന്നതല്ല. ഹേ താത[1]=അല്ലയോ പുത്ര, (ലോകരീത്യാ ലാളിച്ചുകൊണ്ടുള്ള സംബോധനം), കല്യാണകൃൽ കശ്ചിൽ[2]=ശുഭകൎമ്മത്തെ ചെയ്യുന്ന ഒരുവനും, ദുൎഗ്ഗതിം=നികൃഷ്ടഗതിയെ, ന ഗച്ഛതി ഹി=പ്രാപിക്കുന്നില്ല, നിശ്ചയം.

അല്ലയോ അൎജ്ജുന, ഇഹലോകത്തിലാകട്ടെ പരലോകത്തിലാകട്ടെ അവന്ന് ഒരിക്കലും നാശമുണ്ടാകുന്നതല്ല. ഹേ പുത്ര, ശുഭകൎമ്മം ചെയ്യുന്ന ഒരുവനും നികൃഷ്ടഗതിയെ പ്രാപിക്കുന്നതല്ല.

(ശം-ഭാ) യോഗഭ്രഷ്ടന്ന് ഈ ജന്മത്തിനേക്കാറം താണതായ ഒരു ജന്മപ്രാപ്തി ഉണ്ടാകുന്നതല്ല. എന്തുകൊണ്ടെന്നാൽ ശുഭകൎമ്മത്തെ ചെയ്യുന്നവൻ കുത്സിതഗതിയെ ഒരിക്കലും പ്രാപിക്കുന്നതല്ല. താത—പുത്രരൂപേണ തന്നെത്താൻ വൃദ്ധിയെ പ്രാപിക്കുന്നതുകൊണ്ടു പിതാവ് താതൻ എന്നു പറയപ്പെടുന്നു. ഇങ്ങിനെ അച്ഛൻതന്നെ മകനാകുന്നതുകൊണ്ടു മകനും താതൻ എന്നു പറയപ്പെടുന്നു. ഒരു ശിഷ്യനും പുത്രനെപ്പോലെയാകയാൽ താതൻ എന്നു പറയപ്പെടുന്നു.

എന്നാൽ പിന്നെ അവന്ന് എന്തു സംഭവിക്കുന്നു? പറയുന്നു—

൪൧. പ്രാപ്യ പുണ്യകൃതാം ലോകാനുഷിത്വാ ശാശ്വതീഃ സമാഃ
ശുചീനാം ശ്രീമതാം ഗേഹേ യോഗഭ്രഷ്ടോഭിജായതേ.

യോഗഭ്രഷ്ടഃ=യോഗഭ്രഷ്ടനായവൻ, പുണ്യകൃതാം=പുണ്യം ചെയ്തവരുടെ (അശ്വമേധാദിയാഗം ചെയ്തവർ പ്രാപിക്കുന്നതായ) ലോകാൻ=ലോകങ്ങളെ, പ്രാപ്യ=പ്രാപിച്ച്, ശാശ്വതീഃ സമാഃ=വളരെ സംവത്സരം, ഉഷിത്വാ=വാസസുഖമനുഭവിച്ച്, ശുചീനാം=സദാചാരന്മാരും, ശ്രീമതാം=ധനികന്മാരുമായവരുടെ, ഗേഹേ=ഭവനത്തിൽ, അഭിജായതേ=ജന്മത്തെ പ്രാപിക്കുന്നു.

യോഗഭ്രഷ്ടൻ പുണ്യവാന്മാർ പ്രാപിക്കുന്നതായ ലോകങ്ങളെ പ്രാപിച്ച് (അവിടെ) വളരെ കാലം സുഖമായി വസിച്ചതിൻെറശേഷം (പിന്നീട്) സദാചാരന്മാരും ധനവാന്മാരുമായവരുടെ ഭവനത്തിൽ ജന്മത്തെ പ്രാപിക്കുന്നു.

(ശം-ഭാ) യോഗഭ്രഷ്ടഃ—പ്രകൃതംകൊണ്ട് (ധ്യാന)യോഗമാൎഗ്ഗത്തിൽ പ്രവൃത്തനായ സന്യാസിയെപ്പററിയാണ് ഇതു പറയുന്നതെന്നു സ്പഷ്ടമാകുന്നു. പുണ്യകൃതാം=അശ്വമേധാദിയാഗങ്ങളെ ചെയ്യുന്നവർ. അപ്രകാരമുള്ള പുണ്യവാന്മാർ പ്രാപിക്കുന്ന ലോകങ്ങളെ പ്രാപിച്ച് അവിടെ വളരെ കാലം വാസമ

---

[ശ-സ] 1 തന്നാൽ ദത്തമായിട്ടുള്ള ബ്രഹ്മവിദ്യയെ ശിഷ്യപ്രശിഷ്യദ്വാരേണ വിസ്താരത്തെ പ്രാപിപ്പിക്കുന്നതിനാൽ 'താത' എന്ന സംബോധനം.

2 മംഗളസ്വരൂപമായിരിക്കുന്ന ബ്രഹ്മത്തെ സ്വാത്മാവുകൊണ്ടു സാക്ഷാലായി അറിയുന്നവൻ കല്യാണകൃൽ. 'പവിത്രം മംഗലം പരം' എന്നിങ്ങിനെ പരബ്രഹ്മത്തിന്നു മംഗലസ്വരൂപത്വം സ്മരിക്കപ്പെട്ടിട്ടുണ്ട്.

നുഭവിച്ചതിൻെറശേഷം തൽഭോഗക്ഷയത്തിൽ യോഗഭ്രഷ്ടൻ യഥോക്തകാരികളും ശ്രീമാന്മാരുമായവരുടെ ഗൃഹത്തിൽ വീണ്ടും ജനിക്കുന്നു.

ശുചീനാം=വിധിപ്രകാരം കർമ്മത്തെ ചെയ്യുന്നവരുടെ (യഥോക്തകാരികളുടെ). ശ്രീമതാം=വിഭൂതിയോടുകൂടിയവരുടെ (ഐശ്വര്യത്തോടുകൂടിയവരുടെ).

(ആ) അല്പകാലാഭ്യസ്തയോഗഭ്രംശത്തിലുള്ള ഗതിവിശേഷത്തെ പറഞ്ഞിട്ട് ഇനി ചിരാഭ്യസ്തയോഗഭ്രംശത്തിലുള്ള പക്ഷാന്തരത്തെ പറയുന്നു—.

൪൨. അഥവാ യോഗിനാമേവ കുലേ ഭവതി ധീമതാം
ഏതദ്ധി ദുർല്ലഭതരം ലോകേ ജന്മ യദീദൃശം.

അഥവാ=അല്ലെങ്കിൽ, യോഗിനാം=യോഗനിഷ്ഠന്മാരായ, ധീമതാം=ജ്ഞാനികളുടെ, കുലേ ഏവ=കുലത്തിൽതന്നെ, ഭവതി=ജനിക്കുന്നു. ഈദൃശം ജന്മ=ഇപ്രകാരമുള്ള ജന്മം, യൽ=യാതൊന്നോ, ഏതൽ=ഇത്, ലോകേ=ഇഹലോകത്തിൽ, ദുർല്ലഭതരം ഹി=വളരെ ദുർല്ലഭംതന്നെയാകുന്നു.

അല്ലെങ്കിൽ, (അവൻ) യോഗനിഷ്ഠന്മാരായ ജ്ഞാനികളുടെ കുലത്തിൽ തന്നെ ജനിക്കുന്നു (അല്ലാതെ മുൻപറയപ്പെട്ടപ്രകാരം യോഗാരൂഢന്മാരല്ലാത്തവരുടെ കുലത്തിലല്ല എന്നൎത്ഥം). ഇപ്രകാരമുള്ള ജന്മം ഇഹലോകത്തിൽ വളരെ ദുർല്ലഭമാകുന്നു. (എന്തെന്നാൽ അതു മോക്ഷത്തിന്നു ഹേതുവാകുന്നു.)

(ശം-ഭാ) അഥവാ=അല്ലെങ്കിൽ—ശ്രീമാന്മാരായവരുടെ കുലത്തിലല്ലാത്തപക്ഷം; ധീമതാം യോഗിനാം ഏവ കുലേ=ബുദ്ധിമാന്മാരും ദരിദ്രന്മാരുമായ യോഗികളുടെ കുലത്തിൽ; ഭവതി=ജനിക്കുന്നു. ഇപ്രകാരം ഒരു ദരിദ്രനായ യോഗിയുടെ കുലത്തിലുള്ള ജന്മം മുൻപറയപ്പെട്ടതിനേക്കാൾ വളരെ അധികം ദുർല്ലഭമാകുന്നു.

എന്തുകൊണ്ടെന്നാൽ—

൪൩. തത്ര തം ബുദ്ധിസംയോഗം ലഭതേ പൌർവ്വദേഹികം
യതതേ ച തതോ ഭൂയഃ സംസിദ്ധൌ കുരുനന്ദന.

ഹേ കുരുനന്ദന=അല്ലയോ അൎജ്ജുന, തത്ര=അങ്ങിനെയുള്ള ജന്മത്തിൽ, (സഃ)=അവൻ (യോഗഭ്രഷ്ടൻ), പൌർവ്വദേഹികം=മുജ്ജന്മവാസനയായ (മുൻജന്മത്തിലനുഷ്ഠിക്കപ്പെട്ട ശ്രവണാദിയിൽനിന്നുണ്ടായ), തം ബുദ്ധിസംയോഗം*=അപ്രകാരമുള്ള ബ്രഹ്മവിഷയമായ ബുദ്ധിയോടുള്ള സംയോഗത്തെ, ലഭതേ=പ്രാപിക്കുന്നു. തതഃ ച=മുമ്പത്തേക്കാളും (അതിൻെറ ശേഷം), ഭൂയഃ ച=അധികം (പിന്നേയും), സംസിദ്ധൌ=(മുജ്ജന്മത്തു വിട്ടുപോയ) യോഗസിദ്ധിയിൽ (മോക്ഷസിദ്ധിക്കായി), യതതേ=പ്രയത്നം ചെയ്യുന്നു.

അല്ലയോ അൎജ്ജുന, അതിൽ (മുമ്പറഞ്ഞപ്രകാരമുള്ള നല്ല കുലത്തിലുള്ള ജന്മത്തിൽ) പൂർവ്വദേഹവാസനയായ അപ്രകാരമുള്ള ബ്രഹ്മവിഷയമായ ബുദ്ധിസംയോഗത്തെ പ്രാപിക്കുന്നു. അതിൻെറശേഷം പൂർവ്വജന്മത്തിൽ വിട്ട

* [ശ-സ] ബുദ്ധിസംയോഗം—ബുദ്ധി=പരാപരൈകത്വപ്രവേദനലക്ഷണമായ ജ്ഞാനം, അതുതന്നെ സമീചീനമായ യോഗം (=മുക്തിസിദ്ധിക്ക പരമോപായം) ബുദ്ധിസംയോഗം—ജ്ഞാനയോഗം എന്നൎത്ഥം.

പോയിരിക്കുന്ന ആ യോഗസിദ്ധിയെ പ്രാപിക്കുന്നതിന്നുവേണ്ടി പിന്നേയും അതിലധികമായിട്ട് അവൻ പ്രയത്നം ചെയ്യുന്നു.

(ശം-ഭാ) തത്ര=യോഗികളുടെ കുലത്തിൽ; തതഃ=പൂർവ്വകൃതസംസ്കാരത്തേക്കാൾ; ഭൂയഃ=ബഹുതരം (അധികം), സംസിദ്ധൌ=സംസിദ്ധിനിമിത്തം (മോക്ഷത്തിനായിട്ട്); യതതേ=യത്നംചെയ്യുന്നു.

പൂർവ്വദേഹബുദ്ധിസംയോഗം എപ്രകാരമുള്ളതാകുന്നു?—.

൪൪. പൂർവ്വാഭ്യാസേന തേനൈവ ക്രിയതേ ഹ്യവശോപി സഃ
ജിജ്ഞാസുരപി യോഗസ്യ ശബ്ദബ്രഹ്മാതിവർത്തതേ.

തേന പൂർവ്വാഭ്യാസേന ഏവ=മുജ്ജന്മത്തിൽ ചെയ്യപ്പെട്ടിട്ടുള്ള ആ അഭ്യാസംകൊണ്ടുതന്നെ, അവശഃ അപി=പരാധീനനായാലും (എന്തോ പ്രതിബന്ധംനിമിത്തം അവൻ ഇച്ഛിക്കുന്നില്ലെങ്കിലും), സഃ=അവൻ (പൂർവ്വജന്മത്തിൽ യോഗഭ്രഷ്ടനായവൻ), ക്രിയതേ*=വിഷയങ്ങളിൽനിന്നും നിവർത്തിപ്പിച്ച് ബ്രഹ്മനിഷ്ഠനാക്കി തീക്കപ്പെടുന്നു. യോഗസ്യ ജിജ്ഞാസുഃ=യോഗത്തിന്റെ സ്വരൂപമറിയണമെന്നിച്ഛിക്കുന്നവനുംകൂടി, ശബ്ദബ്രഹ്മ=വേദത്തെ (വേദോക്തകർമ്മഫലത്തെ), അതിവർത്തതേ ഹി=അതിക്രമിക്കുന്നു.

അവൻ (പൂർവ്വജന്മത്തിൽ യോഗഭ്രഷ്ടനായവൻ), താൻ ഇച്ഛിക്കുന്നില്ലെങ്കിലും, പൂർവ്വജന്മാഭ്യാസത്തിനാൽതന്നെ, വിഷയങ്ങളിൽനിന്നു നിവർത്തിച്ചു ബ്രഹ്മനിഷ്ഠനായി ഭവിക്കുന്നു. കേവലം യോഗസ്വരൂപത്തെ അറിവാനിച്ഛയുള്ളവനുംകൂടി വേദോക്തമായ കർമ്മഫലത്തെ അതിക്രമിക്കുന്നു. (അതിലും അധികം ഫലത്തെ പ്രാപിച്ച് അവൻ മുക്തനായി ഭവിക്കുന്നുവെന്നർത്ഥം).

(ശം-ഭാ) പൂർവ്വജന്മാഭ്യാസബലംകൊണ്ടു യോഗഭ്രഷ്ടൻ, അവശനാണെങ്കിലും, സംസിദ്ധിക്കായിക്കൊണ്ടുതന്നെ (ഹ്രിയതേ=) ആകർഷിക്കപ്പെടുന്നു. അധർമ്മാദിലക്ഷണമായിരിക്കുന്ന അവന്റെ കർമ്മങ്ങൾ യോഗാഭ്യാസജനിതമായ സംസ്കാരത്തേക്കാൾ അധികം ബലമായിരിക്കുന്നില്ലെങ്കിൽ അവൻ തൽസംസ്കാരത്താൽ വശീകൃതനായിട്ട്, ഇച്ഛിക്കുന്നില്ലെങ്കിലും, യോഗനിഷ്ഠയിലേയ്ക്കുതന്നെ ആകർഷിക്കപ്പെടുന്നു. എന്നാൽ അധർമ്മം അധികം ബലമായിരിക്കുന്നുവെങ്കിൽ യോഗാഭ്യാസജനിതമായ അവന്റെ സംസ്കാരത്തെ അത് അഭിഭവിക്കുന്നു. പക്ഷേ അതിന്റെ (അധർമ്മത്തിന്റെ) ക്ഷയത്തോടുകൂടി യോഗാഭ്യാസജനിതമായ സംസ്കാരം സ്വയമേവ സ്വഫലത്തെ പുറപ്പെടുവിപ്പാനാരംഭിക്കുന്നു. വളരെക്കാലം വേണ്ടിവന്നാലും അതിന്നു യാതൊരു നാശവുമില്ല എന്നർത്ഥം. ഇങ്ങിനെ യോഗത്തിന്റെ സ്വരൂപമറിവാനിച്ഛിക്കുന്നവനായി യോഗമാർഗ്ഗത്തിൽ പ്രവർത്തിക്കുന്ന സന്ന്യാസിയുംകൂടി—പ്രകൃതംകൊണ്ടു യോഗഭ്രഷ്ടനായവൻ (അല്ലാതെ കർമ്മമാർഗ്ഗത്തിൽ പ്രവർത്തിച്ച് അതിൽനിന്നു ഭ്രഷ്ടനായ കർമ്മയോഗി എന്നർത്ഥം ധരിച്ചുകൂടാ)—വേദോക്തമായ കർമ്മാനുഷ്ഠാനഫലത്തെ അതിക്രമിക്കുന്നു. അപ്പോൾ പിന്നെ യോഗത്തെ അറിഞ്ഞു യോഗനിഷ്ഠയിൽ

* 'ഹ്രിയതേ' എന്നു വേറൊരു പാഠം—വിഷയങ്ങളിൽനിന്നു യോഗനിഷ്ഠയിലേയ്ക്കു വലിക്കപ്പെടുന്നു എന്നർത്ഥം.

തന്നെയിരുന്നുകൊണ്ട് അഭ്യാസം ചെയ്യുന്നവൻ വേദോക്തകർമ്മാനുഷ്ഠാനഫല ത്തെ അതിക്രമിക്കുന്നുവെന്നു പറയേണമോ?

എന്തുകൊണ്ടാണ് യോഗിത്വം ശ്രേഷ്ഠമായിരിക്കുന്നത്? പറയുന്നു—

൪൫. പ്രയത്നാദ്യതമാനസ്തു യോഗീ സംശുദ്ധകില്ബിഷഃ
അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം.

പ്രയത്നാൽ[1]=പിന്നെപ്പിന്നെ അധികം ഉത്സാഹത്തോടുകൂടി, യതമാനഃ യോഗീ തു[2]=യോഗാഭ്യാസത്തിൽ യത്നം ചെയ്യുന്ന യോഗിയാകട്ടെ, സംശുദ്ധകില്ബിഷഃ[3]=യോഗംകൊണ്ടുതന്നെ പാപത്തിൽനിന്നു മോചിച്ചവനായി, അനേകജന്മസംസിദ്ധഃ=അനേകജന്മങ്ങളെക്കൊണ്ടു ജ്ഞാനസിദ്ധിയെ പ്രാപിച്ചവനായി (സമ്യഗ്ജ്ഞാനിയായി) ഭവിച്ചിട്ട്, തതഃ[4]=അതിന്റെശേഷം, പരാം ഗതിം[5]=ശ്രേഷ്ഠമായ ഗതിയെ (മോക്ഷത്തെ), യാതി=പ്രാപിക്കുന്നു.

മേല്ക്കുമേൽ അധികം പ്രയത്നത്തോടുകൂടി യോഗാഭ്യാസം ചെയ്യുന്ന യോഗി പാപത്തിൽനിന്നു മോചിച്ചവനായി അനേകം ജന്മങ്ങളിൽ ചെയ്ത യോഗാഭ്യാസംകൊണ്ടു ജ്ഞാനസിദ്ധിയെ പ്രാപിച്ചതിന്റെശേഷം (പരമപുരുഷാത്മമായിരിക്കുന്ന) മോക്ഷത്തെ പ്രാപിക്കുന്നു.

(ശം-ഭാ) അധികമായി പ്രയത്നംചെയ്യുന്ന വിദ്വാൻ പാപരഹിതനായി, ഓരോ ജന്മത്തിൽ കുറച്ചുകുറച്ചായി യോഗാനുഷ്ഠാനത്തിനുള്ള വാസനയെ സഞ്ചയിച്ച് ഒടുക്കം അനേകജന്മങ്ങളെക്കൊണ്ടു സഞ്ചിതമായിരിക്കുന്ന സംസ്കാരത്താൽ ജ്ഞാനസിദ്ധിയെ പ്രാപിക്കുന്നു. അതിന്റെശേഷം സമ്യഗ്ദർശനത്തെ ലഭിച്ചവനായി അവൻ ഉൽകൃഷ്ടഗതിയെ പ്രാപിക്കുന്നു.

(ആ) വേഗത്തിൽ മുക്തിയെ പ്രാപിക്കണമെന്നിച്ഛിക്കുന്നവൻ അധികം പ്രയത്നം ചെയ്യേണ്ടതാണെന്നും അല്പപ്രയത്നം ചെയ്യുന്നവൻ വളരെക്കാലംകൊണ്ടേ മുക്തിയെ പ്രാപിക്കുകയുള്ളുവെന്നും (ഇതുകൊണ്ട്) അർത്ഥമാകുന്നു.

അതുഹേതുവായിട്ട്—

൪൬. തപസ്വിഭ്യോധികോ യോഗീ ജ്ഞാനിഭ്യോപി മതോധികഃ
കർമ്മിഭ്യശ്ചാധികോ യോഗീ തസ്മാദ്യോഗീ ഭവാർജ്ജുന.

യോഗീ=ധ്യാനയോഗി (ജ്ഞാനനിഷ്ഠനായിരിക്കുന്ന ബ്രഹ്മവിത്ത്), തപസ്വിഭ്യഃ=കൃച്ഛ്രചാന്ദ്രായണാദിതപോനിഷ്ഠന്മാരേക്കാളും, അധികഃ=ശ്രേഷ്ഠനാകുന്നു. ജ്ഞാനിഭ്യഃ

[ശ-സ] 1 സമാധിയിൽ പ്രകൃഷ്ടമായ യത്നം.
2 അതിശ്രദ്ധയോടുകൂടി നിയമേന നിത്യമായും നിരന്തരമായും സമാധിനിഷ്ഠയെ ചെയ്യുന്നവൻ. കാലാന്തരത്തിൽമാത്രം ഫലം സിദ്ധിക്കപ്പെടുന്നതിനാൽ മന്ദപ്രയത്നനായ ഭിക്ഷുവിൽനിന്ന് ഇവനെ വേർതിരിക്കുന്നതിന്നാണ് ഇവിടെ 'തു' ശബ്ദം.
3 നിരന്തരമായ സമാധിനിഷ്ഠകൊണ്ട് അജ്ഞാനതൽകാര്യലക്ഷണമായിരിക്കുന്ന പാപത്തിൽനിന്നു മോചിച്ചവനായി അവന്റെ സകലബാഹ്യവാസനകളും തൽകാര്യമായിരിക്കുന്ന കാമകർമ്മഫലങ്ങളും സമാധിനിഷ്ഠകൊണ്ടു നശിച്ചിരിക്കുന്നുവെന്നർത്ഥം.
4 ആ സമ്യഗ്ദർശനംകൊണ്ടുതന്നെ.
5 പരമപുരുഷാത്മമായിരിക്കുന്ന ഗതിയെ—സ്വസ്വരൂപമായിരിക്കുന്ന പരമാവസ്ഥയെ—വിദേഹമുക്തിയെ.

അപി=ശാസ്ത്രജ്ഞാനമുള്ളവനേക്കാളും, അധികഃ=ശ്രേഷ്ഠനാകുന്നു. യോഗീ=യോഗിയായ വൻ, കർമ്മിഭ്യഃ ച*=(ഇഷ്ടാപൂർത്താദി) കർമ്മങ്ങളെ ചെയ്യുന്നവരേക്കാളും, അധികഃ (ഇതി)= ശ്രേഷ്ഠനാകുന്നുവെന്നാണ്, മതഃ=എന്റെ അഭിമതം. തസ്മാൽ=അതുഹേതുവായിട്ട്, ഹേ അ ർജ്ജുന=അല്ലയോ അർജ്ജുന, യോഗീ ഭവ=നീ യോഗിയായി ഭവിച്ചാലും.

തപസ്സു ചെയ്യുന്നവർ, ശാസ്ത്രജ്ഞാനമുള്ളവർ, കർമ്മം ചെയ്യുന്നവർ, എന്നിങ്ങിനെയുള്ളവരേക്കാളും ധ്യാനയോഗി ശ്രേഷ്ഠനാകുന്നുവെന്നാണ് എ ന്റെ അഭിമതം. അതിനാൽ, ഹേ അർജ്ജുന, നീ യോഗിയായി ഭവിച്ചാലും.

(ശം-ഭാ) യോഗിയായവൻ വെറും ശാസ്ത്രാർത്ഥപാണ്ഡിത്യത്തോടുകൂടിയ വരേക്കാളും, തപസ്വികളേക്കാളും, ശ്രേഷ്ഠനാകുന്നുവെന്ന് (മതഃ=) അറിയപ്പെ ടുന്നു. യോഗി അഗ്നിഹോത്രാദികർമ്മങ്ങളെ ചെയ്യുന്നവരേക്കാളും വിശിഷ്ടനാ കുന്നു. അതിനാൽ, ഹേ അർജ്ജുന, നീ യോഗിയായി ഭവിച്ചാലും.

൪൭. യോഗിനാമപി സർവ്വേഷാം മൽഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം സ മേ യുക്തതമോ മതഃ.

യഃ=യാതൊരുവൻ, മൽഗതേന അന്തരാത്മനാ=എന്നിൽ ആസക്തമായ മനസ്സോ ടുകൂടി, ശ്രദ്ധാവാൻ=ശ്രദ്ധയോടുകൂടിയവനായി, മാം ഭജതേ=പരമേശ്വരനായിരിക്കുന്ന എന്നെ ഭജിക്കുന്നുവോ, സഃ=അവൻ, സർവ്വേഷാം അപി യോഗിനാം, (മദ്ധ്യേ)=യമനിയമാ ദിപരന്മാരായ സകലവിധയോഗികളിലുംവെച്ച്, യുക്തതമഃ (ഇതി)=ശ്രേഷ്ഠനായ യോഗി എന്നാണ്, മേ മതഃ=എന്റെ സംമതം.

യാതൊരുവൻ എന്നിൽ മനസ്സിനെ ഉറപ്പിച്ച് ശ്രദ്ധയോടുകൂടി എ ന്നെ ഭജിക്കുന്നുവോ അവൻ സകലവിധയോഗികളിലുംവെച്ച് ശ്രേഷ്ഠനായ യോ ഗിയാകുന്നുവെന്നാണ് എന്റെ അഭിപ്രായം. (അതിനാൽ നീ എന്റെ ഭ ക്തനായി ഭവിച്ചാലും എന്നു ഭാവം).

(ശം-ഭാ) സർവ്വേഷാം അപി യോഗിനാം മദ്ധ്യേ=രുദ്രാദിത്യാദിദേവന്മാ രെ ധ്യാനിക്കുന്ന യോഗികളിൽവെച്ച്; മൽഗതേന അന്തരാത്മനാ=വാസുദേവ നായിരിക്കുന്ന എന്നിൽ മനസ്സിനെ ഉറപ്പിച്ചുകൊണ്ട്; ശ്രദ്ധാവാൻ യഃ മാം ഭ ജതേ=ശ്രദ്ധയോടുകൂടി യാതൊരുവൻ എന്നെ സേവിക്കുന്നുവോ; സഃ യുക്തതമഃ മതഃ=അവൻ ഏററവുമുൽകൃഷ്ടനായ യോഗിയാകുന്നുവെന്നാണ് എന്റെ അഭി പ്രായം.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
ധ്യാനയോഗോ നാമ
ഷഷ്ഠോദ്ധ്യായഃ
ധ്യാനയോഗമെന്ന ആറാമദ്ധ്യായം
സമാപ്തം.



* [ശ-സ] ഇവിടെ പറയപ്പെട്ടവരേക്കാളും, പറയപ്പെടാതെയുള്ള സാംഖ്യയോഗാദിമതനി ഷ്ഠന്മാരായ മററുള്ള സകലരേക്കാളും ജ്ഞാനനിഷ്ഠനായ ബ്രഹ്മവിത്ത് അധികം ശ്രേഷ്ഠനാണെന്നറിയി ക്കുവാൻവേണ്ടിയാണ് 'ച'കാരം.

# ഏഴാമദ്ധ്യായം

'യോഗിനാമപി സർവ്വേഷാം' (അ. ൬. ശ്ലോ. ൪൭) എന്ന ശ്ലോകംകൊണ്ട് ഇനിയും ചോദ്യത്തിന്നിടവരുത്തീട്ട്, താൻതന്നെ 'എന്റെ തത്വം ഇന്നപ്രകാരമാണ്, ഇന്നിന്ന വിധമാണ് എന്നിൽ അന്തരാത്മാവിനെ (മനസ്സിനെ) ഉറപ്പിക്കേണ്ടത്' എന്നിങ്ങിനെ (അർജ്ജുനൻ ചോദിക്കുംമുമ്പു തന്നെ) ഉപദേശിക്കുവാനിച്ഛിച്ചുകൊണ്ടു ഭഗവാൻ പറയുന്നു—

ശ്രീഭഗവാനുവാച.

൧. മയ്യാസക്തമനാഃ പാർത്ഥ യോഗം യുഞ്ജന്മദാശ്രയഃ
അസംശയം സമഗ്രം മാം യഥാ ജ്ഞാസ്യസി തച്ഛൃണു.

ഭഗവാൻ പറഞ്ഞു.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, മയി=പരമാത്മാവായ (പരമേശ്വരനായ) എന്നിൽ, ആസക്തമനാഃ=അഭിനിവിഷ്ടമായ (ആസക്തമായ) മനസ്സോടുകൂടിയവനായി, യോഗം=യോഗത്തെ, യുഞ്ജൻ=അഭ്യസിക്കുന്നവനായും, മദാശ്രയഃ (സൻ)=എന്നെത്തന്നെ ശരണംപ്രാപിച്ചവനായുമിരുന്നുകൊണ്ട്, സമഗ്രം=പൂർണ്ണമായിരിക്കുന്ന (വിഭൂതിബലൈശ്വര്യാദികളോടുകൂടിയിരിക്കുന്ന), മാം=എന്നെ, യഥാ=ഏതു പ്രകാരം, അസംശയം=സംശയംകൂടാതെ, ജ്ഞാസ്യസി=അറിയുമോ, തൽ=അതിനെ, ശൃണു=കേട്ടാലും.

അല്ലയോ അർജ്ജുന, പരമേശ്വരനായിരിക്കുന്ന എന്നിൽ മനസ്സിനെ ഉറപ്പിച്ച് യോഗത്തെ അഭ്യസിക്കുന്നവനും, എന്നെ ശരണം പ്രാപിച്ചവനുമായിട്ടു നീ ഏതു പ്രകാരം പൂർണ്ണമായിരിക്കുന്ന എന്നെ സംശയംകൂടാതെ അറിയുമോ (ആ പ്രകാരം ഞാൻ നിനക്കുപദേശിക്കാം); അതിനെ കേട്ടാലും.

(ശം—ഭാ) ഇനി പറയുവാൻപോകുന്ന വിശേഷണങ്ങളോടുകൂടിയ പരമേശ്വരനായ എന്നിൽ ആസക്തചിത്തനായ യോഗി പരമേശ്വരനായ എന്നെത്തന്നെ ആശ്രയിച്ചുകൊണ്ട് മനസ്സമാധാനത്തെ ചെയ്യുന്നു. ഒരുവൻ ഏതെങ്കിലും ഒരു പുരുഷാർത്ഥത്തെ ഇച്ഛിക്കുന്നുവെങ്കിൽ അവൻ തൽപ്രാപ്തിക്കു സാധനമായിട്ടുള്ള കർമ്മത്തെ—അഗ്നിഹോത്രം മുതലായത്, തപസ്സ്, ദാനം, ഇങ്ങിനെ ഏതെങ്കിലും ഒരു കർമ്മത്തെ—മാത്രമേ ആശ്രയിക്കുന്നുള്ളു. എന്നാൽ ഈ യോഗിയായവൻ അന്യസാധനങ്ങളെ ഉപേക്ഷിച്ച് എന്നിൽ ആസക്തചിത്തനായി എന്നെത്തന്നെ ആശ്രയിക്കുന്നു. നീയും അങ്ങിനെയായിട്ട്, സമസ്തവിഭൂതിബലശക്ത്യൈശ്വര്യാദിഗുണങ്ങളോടുകൂടിയിരിക്കുന്ന എന്നെ നീ ഏതു പ്രകാരം യാതൊരു സംശയവുംകൂടാതെ 'ഭഗവാൻ ഇന്നപ്രകാരമാകുന്നു' എന്നറിയുമോ, ഞാനിനി പറയുവാൻ പോകുന്ന അതിനെ നീ കേട്ടാലും.

(ശ്രീ—സ) ആറാമദ്ധ്യായത്തിൽ ജ്ഞാനയോഗത്തെ പ്രാപിപ്പാനിച്ഛിക്കുന്നവന്നു കർമ്മംതന്നെയാണ് തത്സാധനമായിട്ടുള്ളതെന്നും, യോഗാരൂഢനായ അവന്നുതന്നെ കർമ്മസന്ന്യാസമാണ് സാധനമായിട്ടുള്ളതെന്നും, ഇങ്ങിനെ കർമ്മവും തത്സന്ന്യാസവും ക്രമത്തിൽ ചിത്തശുദ്ധിക്കും ജ്ഞാനയോഗസിദ്ധിക്കും കാരണമാണ് എന്നു പ്രതിപാദിച്ച് അതിൽതന്നെ സകല അംഗങ്ങളോടുകൂടിയിരിക്കുന്ന യോഗത്തെ സലക്ഷണം നിരൂപിക്കുകയും, യോഗഭ്രഷ്ടനായവന്ന് നാശമുണ്ടാകുമോ എന്ന ശങ്ക വേണ്ട എന്നുപദേശിക്കുകയും, ചെയ്തിട്ട് ബ്രഹ്മവിത്തായിട്ടുള്ളവൻ സദാ ബ്രഹ്മനിഷ്ഠനായിത്തന്നെയിരിക്കേണ്ടതാണ് എന്നും പറഞ്ഞു. ഇനി ഇപ്പോൾ ബ്രഹ്മവിത്തായവൻ യാതൊരു നിഷ്ഠയോടുകൂടി

സദാ സ്ഥിതിചെയ്യുന്നവോ ആ ബ്രഹ്മം എന്തൊരു മാതിരിയാകുന്നു, എന്തൊരു ലക്ഷണത്തോടുകൂടിയതാകുന്നു, എങ്ങിനെയാണ' അതിൽ സ്ഥിതിചെയ്യേണ്ടത്, എന്നിങ്ങിനെയുള്ള സംഗതികളെ നിരൂപിക്കുന്നതിന്നായി ഏഴാമദ്ധ്യായമാരംഭിക്കുന്നു. അതിൽ ആദ്യംതന്നെ ഈശ്വരൈകശരണതയോടുകൂടി ഈശ്വരതത്ത്വത്തെ കേൾപ്പാനിച്ഛിക്കുന്ന മുമുക്ഷു തത്ത്വശ്രവണകാൎയ്യത്തിൽ സാവധാനത്തോടുകൂടിയിരിക്കേണ്ടതാണ് എന്നു മനസ്സിലാക്കുന്നതിന്നുവേണ്ടി, 'സദാ മദാശ്രയനും എന്നിൽതന്നെ മനസ്സോടുകൂടിയവനുമായി ഞാൻ പറയുവാൻ ഭാവിക്കുന്ന അൎത്ഥത്തെ സാവധാനമായി കേട്ടാലും' എന്ന് അൎജ്ജുനനെ ബോധിപ്പിക്കുന്നതിന്നായി ശ്രീഭഗവാൻ പറയുന്നു—മയ്യാസക്തമനാ ഇതി.

(ശ്രീ) മൂന്നദ്ധ്യായാവസാനത്തിൽ 'മൽഗതേനാന്തരാത്മനാ യോ മാം ഭജതേ സ മേ യുക്തതമോ മതഃ' എന്നു പറഞ്ഞു. എന്റെ ആ തത്ത്വം എപ്രകാരമാകുന്നു, ആരുടെ ഭക്തിയെയാണ് ചെയ്യേണ്ടത് എന്ന ശങ്കയ്ക്കു സ്വസ്വരൂപത്തെ നിരൂപിക്കുന്നതിന്നായി ശ്രീഭഗവാൻ പറയുന്നു—മയ്യാസക്തമനാ ഇതി.

മദ്വിഷയമായ ഈ ജ്ഞാനമാകട്ടെ—

൨. ജ്ഞാനം തേഹം സവിജ്ഞാനമിദം വക്ഷ്യാമ്യശേഷതഃ
യൽ ജ്ഞാത്വാ നേഹ ഭൂയോന്യൽ ജ്ഞാതവ്യമവശിഷ്യതേ.

യൽ=യാതൊന്നിനെ, ജ്ഞാത്വാ=അറിഞ്ഞ്, ഇഹ=ശ്രേയോമാൎഗ്ഗത്തിൽ (മോക്ഷമാൎഗ്ഗത്തിൽ), ഭൂയഃ=ഇനിയും, അന്യൽ=മറ്റൊന്ന്, ജ്ഞാതവ്യം=അറിയപ്പെടേണ്ടതായി, ന അവശിഷ്യതേ=ശേഷിക്കുന്നില്ലയോ, സവിജ്ഞാനം=അനുഭവത്തോടുകൂടിയ, ഇദം ജ്ഞാനം=മദ്വിഷയമായ ഈ ജ്ഞാനത്തെ, അശേഷതഃ=മുഴുവനും, അഹം=ഞാൻ, തേ=നിനക്ക്, വക്ഷ്യാമി=പറഞ്ഞുതരാം.

ഏതിനെ അറിഞ്ഞാൽ മോക്ഷമാൎഗ്ഗത്തിൽ പിന്നെ മറ്റൊന്ന് അറിയത്തക്കതായി ശേഷിക്കുന്നില്ലയോ അങ്ങിനെയിരിക്കുന്ന അനുഭവത്തോടുകൂടിയിരിക്കുന്ന ഈ ജ്ഞാനത്തെ ആസകലം ഞാൻ നിനക്ക് ഉപദേശിച്ചുതരാം.

(ശം—ഭാ) സ്വാനുഭവത്തോടുകൂടിയിരിക്കുന്ന ഈ ജ്ഞാനത്തെ ആസകലം ഞാൻ നിനക്കുപദേശിക്കാം. ശ്രോതാവ് (അൎജ്ജുനൻ) മനസ്സിരുത്തി കേൾക്കുന്നതിന്നുവേണ്ടി ഭഗവാൻ ഉപദേശിപ്പാൻ ഭാവിക്കുന്ന ജ്ഞാനത്തെ സ്തുതിക്കുന്നു—ഇതിനെ അറിഞ്ഞാൽ പിന്നെ അറിയപ്പെടേണ്ടതായി വേറെ പുരുഷാൎത്ഥസാധനമൊന്നുംതന്നെ ശേഷിക്കുന്നില്ല. എന്റെ തത്ത്വത്തെ അറിയുന്നവൻ സൎവ്വജ്ഞനായി ഭവിക്കുന്നുവെന്നൎത്ഥം. അതിനാൽ, ജ്ഞാനം വിശിഷ്ടഫലത്തോടുകൂടിയതാകുന്നു. അതുഹേതുവായിട്ട് അതു വളരെ പ്രയാസമായിട്ടേ പ്രാപിക്കപ്പെടുന്നതുമുള്ളു.

എന്തുകൊണ്ട്? കേട്ടാലും—

൩. മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ
യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്ത്വതഃ.

മനുഷ്യാണാം സഹസ്രേഷു (മദ്ധ്യേ)=അനേകം മനുഷ്യരുടെ ഇടയിൽ, കശ്ചിൽ=ഒരുവൻ, സിദ്ധയേ=ആത്മജ്ഞാനസിദ്ധിക്കായിക്കൊണ്ട്, യതതി=പ്രയത്നം ചെയ്യുന്നു. യതതാം അപി=പ്രയത്നം ചെയ്യുന്ന, സിദ്ധാനാം (സഹസ്രേഷു മദ്ധ്യേ)=അനേകം ജ്ഞാനികളുടെ ഇടയിൽ, കശ്ചിൽ=ഒരുവൻ, മാം=പരമാത്മാവായിരിക്കുന്ന എന്നെ, തത്ത്വതഃ=പരമാൎത്ഥമായി, വേത്തി=അറിയുന്നു.

അനേകം മനുഷ്യരുടെ ഇടയിൽ കഷ്ടിച്ച് ഒരുവൻ (പൂർവ്വപുണ്യവശാൽ) ആത്മജ്ഞാനസിദ്ധിക്കായിക്കൊണ്ടു പ്രയത്നം ചെയ്യുന്നു. പ്രയത്നം ചെയ്യുന്ന അനേകം ജ്ഞാനികളുടെ ഇടയിൽതന്നെ കഷ്ടിച്ച് ഒരുവൻ പരമാത്മാവായിരിക്കുന്ന എന്നെ (മൽപ്രസാദംകൊണ്ടു) പരമാർത്ഥമായി അറിയുന്നു. (ആത്മതത്ത്വം അതിദുർല്ലഭമാണെങ്കിലും അതിനെ ഞാൻ നിനക്കുപദേശിച്ചുതരാമെന്നർത്ഥം.)

(ശം-ഭാ) യാതൊരുവർ മോക്ഷത്തിന്നായിക്കൊണ്ടു മോക്ഷമാർഗ്ഗത്തിൽ പ്രയത്നം ചെയ്യുന്നുവോ അവരും സിദ്ധന്മാർതന്നെയാകുന്നു. അവരിൽതന്നെ ദുർല്ലഭമായിട്ടൊരാളോ മറ്റോ മാത്രമേ എന്നെ യഥാർത്ഥമായിട്ടറിയുന്നുള്ളു.

ഇപ്രകാരം ശ്രോതാവിനെ രുചിപ്പെടുത്തി ഉപദേശത്തിൽ താൽപര്യമുള്ളവനാക്കിത്തീർത്തിട്ട് ഭഗവാൻ പറയുന്നു—

൪. ഭൂമിരാപോനലോ വായുഃ ഖം മനോ ബുദ്ധിരേവ ച
അഹംകാര ഇതീയം മേ ഭിന്നാ പ്രകൃതിരഷ്ടധാ.

മേ=എന്റെ, ഇയം പ്രകൃതിഃ ഏവ ച=മായയെന്ന ഈ ശക്തിതന്നെ, ഭൂമിഃ=ഭൂമി, ആപഃ=ജലം, അനലഃ=അഗ്നി, വായുഃ=വായു, ഖം=ആകാശം, മനഃ=മനസ്സ്, ബുദ്ധിഃ=ബുദ്ധി, അഹംകാരഃ=അഹംകാരം, ഇതി അഷ്ടധാ=എന്ന് എട്ടുവിധമായി, ഭിന്നാ=വിഭാഗിക്കപ്പെട്ടിരിക്കുന്നു.

എന്റെ ഈ പ്രകൃതിതന്നെ ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹംകാരം, എന്നിങ്ങിനെ എട്ടായി വിഭാഗിക്കപ്പെട്ടിരിക്കുന്നു.

(ശം-ഭാ) ഭൂമി എന്ന ശബ്ദംകൊണ്ടു മഹാസൂക്ഷ്മമായ പൃഥിവിതന്മാത്ര എന്നർത്ഥം ഗ്രഹിക്കേണ്ടതാകുന്നു. പ്രകൃതി എട്ടായി വിഭാഗിക്കപ്പെട്ടിരിക്കുന്നുവെന്നു പറഞ്ഞതുകൊണ്ടു സ്ഥൂലമായ പൃഥിവി എന്നർത്ഥമെടുക്കുവാൻ പാടില്ല. അതുപോലെതന്നെ ജലം, അഗ്നി, വായു, ആകാശം എന്ന ശബ്ദങ്ങളെക്കൊണ്ട് അതാതിന്റെ തന്മാത്ര എന്നർത്ഥം ഗ്രഹിക്കേണ്ടതാകുന്നു. മനസ്സ് എന്നതുകൊണ്ടു മനസ്സിന്നു കാരണമായ അഹംകാരം എന്നർത്ഥം ഗ്രഹിക്കണം. ബുദ്ധി എന്നതുകൊണ്ട് അഹംകാരകാരണമായ മഹത്തത്ത്വത്തെ ഗ്രഹിക്കണം. അഹംകാരം എന്ന ശബ്ദംകൊണ്ട് അവിദ്യയോടുകൂടിയിരിക്കുന്ന അവ്യക്തത്തെ ഗ്രഹിക്കേണ്ടതാകുന്നു. എപ്രകാരമാണ് വിഷം ചേർന്നിരിക്കുന്ന അന്നം വിഷമെന്നുതന്നെ പറയപ്പെടുന്നത് അപ്രകാരംതന്നെ അഹംകാരവാസനയോടുകൂടിചേർന്നിരിക്കുന്ന മൂലകാരണമായ അവ്യക്തവും അഹംകാരമെന്നു പറയപ്പെടുന്നു. അഹംകാരത്തെ പ്രവർത്തിപ്പിക്കുന്നതും മൂലകാരണമായ അവ്യക്തമാകുന്നു. പരമാർത്ഥത്തിൽ അഹംകാരമാണ് സകലജീവികളുടെ പ്രവൃത്തികൾക്കും കാരണമെന്നു നാം അനുഭവത്തിൽ കാണുന്നുണ്ടല്ലോ. ഇപ്രകാരം ഐശ്വരിയായ എന്റെ മായാശക്തി എട്ടായി വിഭാഗിക്കപ്പെട്ടിരിക്കുന്നു.





(ശ്രീ) ഇങ്ങിനെ ശ്രോതാവിനെ അഭിമുഖീകരിച്ചു പ്രകൃതിദ്വാരാ സൃഷ്ട്യാദികർത്തൃത്വേന ഈശ്വരതത്ത്വത്തെ നിരൂപിക്കുന്നതിന്നായി പരാ എന്നും അപരാ എന്നുമുള്ള ഭേദത്തോടുകൂടിയിരിക്കുന്ന രണ്ടു പ്രകൃതികളെപ്പററി പറയുന്നു—ഭൂമിരിതി.

൫. അപരേയമിതസ്ത്വന്യാം പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ യയേദം ധാൎയ്യതേ ജഗൽ.

ഹേ മഹാബാഹോ=അല്ലയോ അൎജ്ജുന, ഇയം=ഇത് (മുൻ എട്ടായി വിഭാഗിക്കപ്പെട്ടിട്ടുള്ള പ്രകൃതി), അപരാ=(ജഡത്വം ഹേതുവായിട്ട്) നികൃഷ്ടമാകുന്നു. ഇതഃ തു=എന്നാൽ ഇതിൽനിന്ന് (മേൽപറയപ്പെട്ട പ്രകൃതിയിൽനിന്ന്), അന്യാം=ഭിന്നമായും, ജീവഭൂതാം=ജീവസ്വരൂപമായും (ക്ഷേത്രജ്ഞരൂപമായും), യയാ[1]=യാതൊരു പ്രകൃതിയാൽ, ഇദം ജഗൽ=ഈ ജഗത്ത്, ധാൎയ്യതേ[2]=ധരിക്കപ്പെട്ടിരിക്കുന്നുവോ, (താം)=അങ്ങിനെയിരിക്കുന്നതായുമുള്ള, മേ=എന്റെ, പരാം=പ്രകൃഷ്ടമായ, പ്രകൃതിം=പ്രകൃതിയെ, വിദ്ധി=അറിഞ്ഞാലും.

അല്ലയോ അൎജ്ജുന, ഇതു (മേൽ എട്ടു വിധമായി വിഭാഗിക്കപ്പെട്ട ഈ പ്രകൃതി) നികൃഷ്ടമാകുന്നു. എന്നാൽ, ഇതിൽനിന്നു ഭിന്നമായും, ജീവസ്വരൂപമായും, ഈ ജഗത്തിനെ ധരിച്ചുകൊണ്ടിരിക്കുന്നതായും, ഇരിക്കുന്ന എന്റെ പ്രകൃഷ്ടമായ പ്രകൃതിയെ അറിഞ്ഞാലും.

(ശം—ഭാ) ഈ പ്രകൃതി നികൃഷ്ടവും, അശുദ്ധവും, അനൎത്ഥത്തെ ഉണ്ടാക്കുന്നതും, സംസാരബന്ധത്തെ ഉണ്ടാക്കുന്ന സ്വരൂപത്തോടുകൂടിയതും, ആകുന്നു. എന്നാൽ, ഇതിൽനിന്നു ഭിന്നമായിട്ടുള്ള എന്റെ ശുദ്ധമായും പ്രകൃഷ്ടമായുമിരിക്കുന്ന പ്രകൃതിയെ അറിഞ്ഞാലും. അത് എന്റെ ആത്മസ്വരൂപം തന്നെയായും, ക്ഷേത്രജ്ഞലക്ഷണത്തോടുകൂടിയും, പ്രാണ(ജീവ)ധാരണത്തിന്നു നിമിത്തഭൂതമായും, ഇരിക്കുന്നു. അത് ഈ ജഗത്തിന്റെ ഉള്ളിൽ പ്രവേശിച്ച് അതിനെ ധരിക്കുന്നു.

൬. ഏതദ്യോനീനി ഭൂതാനി സൎവ്വാണീത്യുപധാരയ
അഹം കൃത്സ്നസ്യ ജഗതഃ പ്രഭവഃ പ്രളയസ്തഥാ.

സൎവ്വാണി ഭൂതാനി=സ്ഥാവരജംഗമാത്മകങ്ങളായിരിക്കുന്ന സകലഭൂതങ്ങളും, ഏതദ്യോനീനി ഇതി=ഈ രണ്ടു വക പ്രകൃതികളിൽനിന്നുണ്ടായവയാണെന്ന്, ഉപധാരയ=അറിഞ്ഞാലും. (അതഃ) *=ഇതുഹേതുവായിട്ട്, അഹം=ഞാൻ, കൃത്സ്നസ്യ ജഗതഃ=സകലജഗത്തി

[ശ—സ] 1 ക്ഷേത്രജ്ഞരൂപമായി അന്തരംഗസ്ഥമായിരിക്കുന്ന യാതൊരു ശ്രേഷ്ഠപ്രകൃതിയാൽ.

2 സൎവ്വത്ര ദേഹേന്ദ്രിയാദിരൂപമായിരിക്കുന്ന ജഗത്ത് ജീവനാലാണ് ധരിക്കപ്പെടുന്നത്— 'ഞാൻ, എന്റെ' എന്നിങ്ങിനെയുള്ള അഭിമാനത്തോടുകൂടി തോഷണപോഷണരക്ഷണാദിക്രിയകൾ നിൎവ്വഹിക്കപ്പെടുന്നത്. അപ്രകാരംതന്നെ ബാഹ്യപ്രപഞ്ചത്തിലും 'ഇത് ഘടം, ഇത് പടം' എന്നിങ്ങിനെയുള്ള സ്മൃതിയെ ഉണ്ടാക്കി നാമരൂപാദിഭേദകല്പനകൊണ്ടും ഭോഗ്യത്വസംഭാവനകൊണ്ടും വിനിയോഗംകൊണ്ടും ഉള്ള ജഗത്തിന്റെ നിൎവ്വാഹം ഈ പ്രകൃഷ്ടപ്രകൃതിയാൽതന്നെയാണ് ചെയ്യപ്പെടുന്നത്.

* [ശ്രീ] എന്റെ രണ്ടു പ്രകൃതികളിൽ ജഡമായിരിക്കുന്ന പ്രകൃതി ദേഹരൂപമായി പരിണമിക്കുന്നു. എന്റെ അംശഭൂതമായും ചേതനമായുമിരിക്കുന്ന ശ്രേഷ്ഠപ്രകൃതി ഭോക്താവിന്റെ നിലയിൽ ദേഹങ്ങളിൽ പ്രവേശിച്ചു സ്വകൎമ്മങ്ങളെക്കൊണ്ട് അവയെ ധരിക്കുന്നു. എന്റെ ഈ രണ്ടു പ്രകൃതികളും എന്നിൽനിന്നുത്ഭവിച്ചവയാകുന്നു. ഇതുഹേതുവായിട്ട്.

ന്നും, പ്രഭവഃ=ഉൽപത്തികാരണവും (പരമകാരണമായും), തഥാ=അപ്രകാരംതന്നെ, പ്രളയഃ=ലയകാരണവും ആകുന്നു (സംഹത്താവായുമിരിക്കുന്നു).

സ്ഥാവരജംഗമാത്മകങ്ങളായിരിക്കുന്ന സകലഭൂതങ്ങളും ഈ രണ്ടു വക പ്രകൃതികളിൽനിന്നുണ്ടായവയാകുന്നു. അതുഹേതുവായിട്ടു ഞാൻ സകലജഗത്തിന്നും ഉൽപത്തികാരണവും ലയകാരണവുമാകുന്നു.

(ശം-ഭാ) ക്ഷേത്രക്ഷേത്രജ്ഞലക്ഷണമായിരിക്കുന്ന അപരയായും പരയായുമിരിക്കുന്ന എന്റെ ഈ രണ്ടു പ്രകൃതികഠം സകലഭൂതങ്ങളുടേയും യോനിയാണെന്ന് (ഉൽപത്തിക്കു ഹേതുവാണെന്ന്) അറിഞ്ഞാലും. ഈ രണ്ടു പ്രകൃതികഠംമൂലമായി സർവ്വജ്ഞനായും ഈശ്വരനായുമിരിക്കുന്ന ഞാൻ സകലജഗത്തിന്റെയും ഉൽപത്തിലയങ്ങഠംക്കു കാരണമായി ഭവിക്കുന്നു.

അതുഹേതുവായിട്ട്—

൭. മത്തഃ പരതരം നാന്യൽ കിഞ്ചിദസ്തി ധനഞ്ജയ
മയി സർവമിദം പ്രോതം സൂത്രേ മണിഗണാ ഇവ.

ഹേ ധനഞ്ജയ=അല്ലയോ അർജ്ജുന, മത്തഃ*=എന്നേക്കാഠം, പരതരം=അധികം ശ്രേഷ്ഠമായി, അന്യൽ=വേറെ, കിഞ്ചിൽ=ഒന്നും (ജഗത്തിന്റെ സൃഷ്ടിസംഹാരങ്ങഠംക്കു സ്വതന്ത്രമായ ഒരു കാരണവും), ന അസ്തി[1]=ഇല്ല. സൂത്രേ=നൂൽച്ചരടിൽ, മണിഗണാഃ ഇവ= രത്നങ്ങഠം എന്നപോലെ, മയി=എന്നിൽ, ഇദം സർവ്വം=ഈ സകലപ്രപഞ്ചവും, പ്രോതം= കോക്കപ്പെട്ടിരിക്കുന്നു.

അല്ലയോ അർജ്ജുന, എന്നേക്കാഠം അധികം ശ്രേഷ്ഠമായി വേറെ ഒന്നുമില്ല. നൂൽച്ചരടിൽ രത്നങ്ങഠം എന്നപോലെ ഈ പ്രപഞ്ചമെല്ലാം എന്നിൽ കോക്കപ്പെട്ടിരിക്കുന്നു (എന്നെ ആശ്രയിച്ചിരിക്കുന്നു).

(ശം-ഭാ) പരമേശ്വരനായിരിക്കുന്ന എന്നിൽനിന്ന് അന്യമായി വേറെ ഒരു കാരണവുമില്ല. ഞാൻതന്നെയാണ് ഈ ജഗത്തിന് (പരമ) കാരണമായിരിക്കുന്നതെന്നത്ഥം. അതുഹേതുവായിട്ട് സകലഭൂതങ്ങളും, ഈ ജഗത്താസകലംതന്നെയും, നീളമുള്ള നൂലുകളിൽ വസ്ത്രമെന്നപോലെയും, ചരടിൽ രത്നങ്ങഠം എന്നപോലെയും, പരമേശ്വരനായിരിക്കുന്ന എന്നിൽ ഗ്രഥിതമായിരിക്കുന്നു—അനുഗതമായിരിക്കുന്നു, അല്ലെങ്കിൽ അനുസ്യൂതമായിരിക്കുന്നു.

[ശ-സ] ചിലർ ബ്രഹ്മത്തിൽനിന്നു ഭിന്നമായി ജഗത്തിന്നു കാരണത്തെ കല്പിച്ച് ആ കാരണത്തെ ജഗദാധാരമായി വൎണ്ണിക്കുന്നു. ഇതു ശ്രുതിവിരോധമാകുന്നു. ഇതിനെ നിഷേധിച്ചുകൊണ്ടു സർവ്വാധാരവും താൻതന്നെയാണെന്നു ഭഗവാൻ പറയുന്നു—മത്ത ഇതി.

---

[ശ-സ] * പ്രകൃത്യുപാധികനായും സത്യാദിലക്ഷണനായുമിരിക്കുന്ന പരമേശ്വരനായിരിക്കുന്ന എന്നിൽനിന്ന് അന്യമായിട്ട്.

2. നിരീശ്വരന്മാരായ സാംഖ്യമതക്കാർ, പ്രധാനം (അവ്യക്തം അല്ലെങ്കിൽ മൂലപ്രകൃതി) ആണ് ജഗത്തിന്നു കാരണമായിരിക്കുന്നതെന്നു വാദിക്കുന്നു. നൈയായികന്മാർ ജഗൽകാരണമായി പരമാണുക്കളെയാണ് സ്വീകരിച്ചിരിക്കുന്നത്. ഇങ്ങിനെ ഓരോരുത്തർ ഓരോന്നിനെ ജഗൽകാരണമായി സ്വീകരിച്ചിരിക്കുന്നു. എന്നാൽ ഭഗവാൻ ഇവിടെ അവയെയെല്ലാം നിരസിച്ചുകൊണ്ട് 'എന്നിൽനിന്നന്യമായിട്ട് വേറൊരു ജഗൽകാരണമില്ല' എന്നുപദേശിക്കുന്നു.

ഏതേതു ധമ്മത്താൽ വിശിഷ്ടമായിരിക്കുന്ന അങ്ങിലാണ് ഇതെല്ലാം അനുസ്യൂതമായിരിക്കു ന്നത്? പറയുന്നു—

വ്വ. രസോഹമപ്സു കൌന്തേയ പ്രഭാസ്മി ശശിസൂൎയ്യയോഃ
പ്രണവഃ സൎവ്വവേദേഷു ശബ്ദഃ ഖേ പൌരുഷം നൃഷു.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, അപ്സു=ജലങ്ങളിൽ, രസഃ=രസം, അ ഹം=ഞാനാകുന്നു. ശശിസൂൎയ്യയോഃ=ചന്ദ്രസൂൎയ്യന്മാരിലുള്ള, പ്രഭാ=പ്രകാശം, അസ്മി=ഞാ നാകുന്നു. സവ്വവേദേഷു=സകലവേദങ്ങളിലുള്ള, പ്രണവഃ=പ്രണവമെന്ന 'ഓം' കാരവും, ഖേ=ആകാശത്തിൽ, ശബ്ദഃ=ശബ്ദവും, നൃഷു=പുരുഷന്മാരിൽ, പൌരുഷം=പുരുഷസ്വഭാവ വും (ഉദ്യമവും) (അസ്മി)=ഞാനാകുന്നു.

അല്ലയോ അജ്ജുന, ജലങ്ങളിലുള്ള രസം ഞാനാകുന്നു. സൂൎയ്യചന്ദ്ര ന്മാരിലുള്ള പ്രകാശം ഞാനാകുന്നു. സകലവേദങ്ങളിലുള്ള ഓംകാരവും, ആകാ ശത്തിലുള്ള ശബ്ദവും, പുരുഷന്മാരിലുള്ള പുരുഷസ്വഭാവവും, ഞാൻതന്നെ യാകുന്നു.

(ശം-ഭാ) ജലത്തിൻെറ സാരം രസമാകുന്നു. രസഭൂതമായിരിക്കുന്ന എന്നിൽ ജലം ഗ്രഥിതമായിരിക്കുന്നു (അനുഗതമായിരിക്കുന്നു.) ഇങ്ങിനെ എ ല്ലാ ദിക്കിലും അൎത്ഥം ധരിക്കേണ്ടതാകുന്നു. ജലത്തിലെ രസമെന്നതുപോലെ തന്നെ ഞാൻ സൂൎയ്യചന്ദ്രന്മാരുടെ പ്രഭയുമാകുന്നു. സകലവേദങ്ങളിലുമുള്ള ഓം കാരം ഞാനാകുന്നു—പ്രണവഭൂതമായിരിക്കുന്ന എന്നിൽ സകലവേദങ്ങളും അ നുഗതമായിരിക്കുന്നു. അതുപോലെതന്നെ, ആകാശത്തിന്നു സാരഭൂതമായിരി ക്കുന്നതു ശബ്ദമാകുന്നു. ശബ്ദരൂപമായിരിക്കുന്ന എന്നിൽ ആകാശം ഗ്രഥിത മായിരിക്കുന്നു. അപ്രകാരംതന്നെ പുരുഷന്മാരിലുള്ള പൌരുഷം ഞാനാകുന്നു. പുരുഷൻെറ ഭാവം പൌരുഷം. തദ്രൂപമായിരിക്കുന്ന എന്നിൽ പുരുഷന്മാർ ഗ്രഥിതമായിരിക്കുന്നു.

[ശ-സ] അപ്സു=ജലങ്ങളിൽ, അഹം=ഞാൻ; രസഃ=രസരൂപമായി സ്ഥിതിചെയ്യുന്നു—സ്വകാരണമായും രസാത്മകമായുമിരിക്കുന്ന എന്നിൽ ജലം മദേകസത്താമാത്രമായി സ്ഥിതിചെയ്യുന്നു. ഉദാഹരണം—മൃത്ത് (മണ്ണ്) കൊണ്ടുണ്ടാക്കപ്പെട്ട കുടം മൃണ്മയമായി മൃത്തിൽതന്നെ സ്ഥിതിചെയ്യുന്നു വെന്നും അത് (കുടം) മണ്ണിൽനിന്ന് ഭിന്നമല്ലെന്നും, ഉള്ള സംഗതി പ്രത്യക്ഷസിദ്ധമാണല്ലോ. ഈ ദൃഷ്ടാന്തം എല്ലാ ദിക്കിലേക്കും യോജിപ്പിക്കേണ്ടതാകുന്നു.

൯. പുണ്യോ ഗന്ധഃ പൃഥിവ്യാഞ്ച തേജശ്ചാസ്മി വിഭാവസൌ
ജീവനം സൎവ്വഭൂതേഷു തപശ്ചാസ്മി തപസ്വിഷു.

പൃഥിവ്യാം=ഭൂമിയിൽ (ഉള്ള), പുണ്യഃ ഗന്ധഃ ച=സുഗന്ധവും (അവികൃതമായ ഗ ന്ധവും), വിഭാവസൌ=അഗ്നിയിൽ (ഉള്ള), തേജഃ ച=പ്രകാശവും, അസ്മി=ഞാനാകുന്നു. സൎവ്വഭൂതേഷു=സകലപ്രാണികളിലുമുള്ള, ജീവനം=ആയുസ്സും, തപസ്വിഷു=(വാനപ്രസ്ഥൻ മുതലായ) തപസ്വികളിലുള്ള, തപഃ ച=തപസ്സും, അസ്മി=ഞാനാകുന്നു.

ഭൂമിയിലുള്ള സുഗന്ധവും, അഗ്നിയിലുള്ള പ്രകാശവും, ഞാനാകുന്നു. സൎവ്വഭൂതങ്ങളിലുള്ള ആയുസ്സും, തപസ്വികളിലുള്ള തപസ്സും, ഞാനാകുന്നു.

(ശം-ഭാ) പൃഥിവിയിലുള്ള സുരഭിഗന്ധം ഞാനാകുന്നു. ഗന്ധഭൂത മായിരിക്കുന്ന എന്നിൽ പൃഥിവി അനുഗതമായിരിക്കുന്നു (കോൎക്കപ്പെട്ടിരിക്കുന്നു.)

പൃഥിവിയിലുള്ള ഗന്ധത്തിന്നു പുണ്യത്വം (സൌരഭ്യം) സ്വഭാവമായിട്ടുള്ളതാകുന്നു. ഗന്ധാദികൾക്ക് അപുണ്യത്വം സംസാരികളായിരിക്കുന്നവരുടെ അജ്ഞാനംകൊണ്ടും, അധർമ്മംകൊണ്ടും, പിന്നെ ചില പദാർത്ഥങ്ങൾ തമ്മിലുള്ള സംയോഗംകൊണ്ടും, ആണ് സംഭവിക്കുന്നത്. ഗന്ധത്തെ സംബന്ധിച്ചു പറയപ്പെട്ട പുണ്യത്വം ജലം മുതലായവയിലുള്ള രസാദികൾക്കും യോജിപ്പിക്കേണ്ടതാകുന്നു. അഗ്നിയിലുള്ള പ്രകാശവും ഞാനാകുന്നു. അപ്രകാരംതന്നെ, യാതൊന്നുനിമിത്തമായിട്ടാണ് സകലപ്രാണികളും ജീവിക്കുന്നത് (അമൃതാഖ്യമായ യാതൊരു അന്നരസത്താലാണ് സകലപ്രാണികളും ജീവിക്കുന്നത്) ആ ജീവനവും ഞാനാകുന്നു. തപസ്വികളിലുള്ള തപസ്സും ഞാനാകുന്നു; തപോരൂപമായിരിക്കുന്ന എന്നിൽ (ഈശ്വരനിൽ) തപസ്വികൾ പ്രോതമായിരിക്കുന്നു (അനുഗതമായിരിക്കുന്നു.)

൧൦. ബീജം മാം സർവ്വഭൂതാനാം വിദ്ധി പാർത്ഥ സനാതനം
ബുദ്ധിർബ്ബുദ്ധിമതാമസ്മി തേജസ്തേജസ്വിനാമഹം.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, മാം=എന്നെ, സർവ്വഭൂതാനാം=ചരങ്ങളായും അചരങ്ങളായുമിരിക്കുന്ന സകലഭൂതങ്ങളുടേയും, സനാതനം=നിത്യമായിരിക്കുന്ന, ബീജം=വിത്തായി, വിദ്ധി=അറിഞ്ഞാലും. ബുദ്ധിമതാം=ബുദ്ധിമാന്മാരുടെ, ബുദ്ധിഃ=പ്രജ്ഞയും (നിശ്ചയജ്ഞാനവും), തേജസ്വിനാം=പ്രഗല്ഭന്മാരുടെ, തേജഃ=പ്രാഗല്ഭ്യവും, അഹം അസ്മി=ഞാനാകുന്നു.

അല്ലയോ അർജ്ജുന, എന്നെ സകലഭൂതങ്ങളുടേയും നിത്യബീജമായി അറിഞ്ഞാലും. ബുദ്ധിമാന്മാരുടെ പ്രജ്ഞയും പ്രഗല്ഭന്മാരുടെ പ്രാഗല്ഭ്യവും, ഞാനാകുന്നു.

(ശം_ഭാ) ബീജം=പ്രരോഹകാരണം. ബുദ്ധിഃ=അന്തഃകരണത്തിൻെറ വിവേകശക്തി. സനാതനം=ചിരന്തനം. തേജസ്സ്=പ്രാഗല്ഭ്യം (=അന്യനെ കീഴടക്കുവാനുള്ള സാമർത്ഥ്യം.)

(ശ്രീ) ബീജം=സജാതീയമായ കാര്യത്തെ ഉൽപാദിപ്പിപ്പാനുള്ള സാമർത്ഥ്യം. സനാതനം=നിത്യം; ബീജത്തിൻെറ വിശേഷണം. എല്ലാ കാലങ്ങളിലും ഉത്തരോത്തരസർവ്വകാര്യങ്ങളിലും അനുസ്യൂതമായിരിക്കുന്നതിനാൽ നിത്യം.

൧൧. ബലം ബലവതാം ചാഹം കാമരാഗവിവർജ്ജിതം
ധർമ്മാവിരുദ്ധോ ഭൂതേഷു കാമോസ്മി ഭരതർഷഭ.

ഹേ ഭരതർഷഭ=അല്ലയോ ഭരതശ്രേഷ്ഠ, ബലവതാം=ബലവാന്മാരുടെ, കാമരാഗവിവർജ്ജിതം[1]=കാമവും രാഗവും കൂടാതെയുള്ള, ബലം ച[2]=ബലവും, അഹം=ഞാനാകുന്നു. ഭൂതേഷു=പ്രാണികളിൽ, ധർമ്മാവിരുദ്ധഃ=ധർമ്മത്തിന്നു വിരോധമല്ലാത്തതായ, കാമഃ=ഇച്ഛ (സ്വഭാര്യയിൽ പുത്രോൽപാദനമാത്രോപയോഗിയായ കാമം), അസ്മി=ഞാനാകുന്നു.

(ശ്രീ) 1 കാമഃ=അപ്രാപ്തങ്ങളായ വസ്തുക്കളിൽ അഭിലാഷം. അതു രാജസമാകുന്നു. രാഗഃ=ഒരു വസ്തു പ്രാപ്തമായാലും ഇനിയും വേണമെന്നിങ്ങിനെ അതിൽ ചിത്തരഞ്ജനാത്മകമായ തൃഷ്ണ. അതു താമസമാകുന്നു. ഇങ്ങിനെ രാജസതാമസങ്ങളായ കാമരാഗങ്ങൾ കൂടാതെയുള്ള.

2. സാത്ത്വികമായ സ്വധർമ്മാനുഷ്ഠാനസാമർത്ഥ്യം.

അല്ലയോ അജ്ജുന, ബലവാന്മാരുടെ കാമരാഗവിവജ്ജിതമായ ബലം ഞാനാകുന്നു. ഭൂതങ്ങളിൽ ഉള്ള ധമ്മാവിരുദ്ധമായ ഇച്ഛയും ഞാനാകുന്നു.

(ശം_ഭാ) കാമരാഗവിവജ്ജിതം—കാമഃ=അസന്നികൃഷ്ടമായ (ഇന്ദ്രിയങ്ങൾക്ക പ്രത്യക്ഷമല്ലാത്ത) വിഷയങ്ങളിൽ തൃഷ്ണ; രാഗഃ=പ്രാപ്തവിഷയങ്ങളിൽ രഞ്ജന (ആസക്തി); ഇങ്ങിനെയുള്ള കാമരാഗങ്ങൾ കൂടാതെയുള്ള; ബലം=സാമത്ഥ്യം, ഓജസ്സ്; ബലവാന്മാരുടെ കാമരാഗവിവജ്ജിതമായ—ദേഹധാരണത്തിന്നുമാത്രം വേണ്ടിയ—ബലം ഞാനാകുന്നു. അല്ലാതെ തൃഷ്ണയ്ക്കും രാഗത്തിന്നും കാരണമായ സംസാരികളുടെ ബലമല്ല (എന്നത്ഥം). അപ്രകാരംതന്നെ ധമ്മശാസ്ത്രാത്ഥത്തിന്നു വിരോധമല്ലാത്തതായ യാതൊരു കാമമാണ് പ്രാണികളിൽ ഉള്ളത് അതും ഞാനാകുന്നു—ദേഹധാരണത്തിന്നു മാത്രമായിട്ടുള്ള ഭക്ഷണം, പാനം, എന്നിവയെ സംബന്ധിച്ചുള്ള ഇച്ഛ ഞാനാകുന്നുവെന്നത്ഥം.

അത്രയുമല്ല—

൧൨. യേ ചൈവ സാത്ത്വികാ ഭാവാ രാജസാസ്താമസാശ്ച യേ
മത്ത ഏവേതി താൻ വിദ്ധി ന ത്വഹം തേഷ്വ തേ മയി.

സാത്ത്വികാഃ ഏവ=സത്ത്വഗുണത്തിൽനിന്നുണ്ടാകുന്ന, ഭാവാഃ=വസ്തുക്കൾ, യേ=എവയോ, രാജസാഃ ച=രാജോഗുണത്തിൽനിന്നുണ്ടാകുന്നവയും, താമസാഃ ച=തമോഗുണത്തിൽനിന്നുണ്ടാകുന്നവയുമായ (ഭാവാഃ)=വസ്തുക്കൾ, യേ=എവയോ, താൻ=അവയെ (എല്ലാം), മത്തഃ ഏവ ഇതി=എന്നിൽനിന്നുണ്ടായവയെന്ന്, വിദ്ധി=അറിഞ്ഞാലും. (ഏവം അപി)=ഇങ്ങിനെയാണെങ്കിലും, തേഷു=അവയിൽ, അഹം=ഞാൻ, ന (വത്തേ)=ഇരിക്കുന്നില്ല. തേ തു=എന്നാൽ അവ, മയി=എന്നിൽ, (വത്തന്തേ)=(എൻെറ അധീനങ്ങളായി) ഇരിക്കുന്നു.

സാത്ത്വികമായും രാജസമായും താമസമായും യാതൊരു വസ്തുക്കളാണുള്ളത് അവയെല്ലാം എന്നിൽനിന്നുണ്ടായവയാണെന്നറിഞ്ഞാലും. എന്നാലും ഞാൻ അവയിൽ (ജീവനെപ്പോലെ തദധീനനായി) ഇരിക്കുന്നില്ല. എന്നാൽ അവയെല്ലാം (മദധീനന്മാരായി) എന്നിലിരിക്കുന്നു.

(ശം_ഭാ) ജീവികൾ (അവരവർ) ചെയ്യുന്ന കമ്മങ്ങളുടെ ഫലമായി സാത്ത്വികമായും രാജസമായും എന്തെല്ലാം പദാത്ഥങ്ങളാണുണ്ടാകുന്നത് അവയെല്ലാം എന്നിൽനിന്നുണ്ടാകുന്നവയാണെന്നറിഞ്ഞാലും. ഇങ്ങിനെ അവയെല്ലാം എന്നിൽനിന്നുണ്ടാകുന്നുവെങ്കിലും ഞാൻ, സംസാരികളെപ്പോലെ, തദ്വശനായിരിക്കുന്നില്ല. നേരെമറിച്ച്, അവർ എൻെറ അധീനത്തിലിരിക്കുന്നു.

[ശ_സ] 'മത്തഃ പരതരം നാന്യൽ' എന്നതു മുതല്ക്കു സംക്ഷേപമായി പ്രതിപാദിക്കപ്പെട്ടിട്ടുള്ള അത്ഥത്തെത്തന്നെ, 'രസോഹം' എന്നതു മുതൽ 'കാമോസ്മി ഭരതഷഭ' എന്നതുവരേയുള്ള ശ്ലോകങ്ങളെക്കൊണ്ടു രസപ്രഭാദ്യാകാരമായിട്ട് (അപ്പ് മുതലായവയ്ക്ക്) താൻ കാരണമാണെന്നും, ചന്ദ്രാദികൾ കായ്യങ്ങളാണെന്നും, രസാദിരൂപേണ അവയ്ക്കു കാരണമായിരിക്കുന്ന തന്നിൽ അവ അന്തഗതമായിരിക്കുന്നുവെന്നും, കാരണവ്യതിരിക്തമായിട്ട് അവയ്ക്കു സത്തയില്ലെന്നും, പ്രതിപാദിച്ചിട്ട് ഇപ്പോൾ ഉപക്രാന്തമായ അത്ഥത്തെത്തന്നെ ഉപസംഹരിക്കുന്നതിന്നായി സാമാന്യേന സകലപദാത്ഥങ്ങളും തന്നിൽനിന്നാണ് ഉണ്ടാകുന്നതെന്നും, ഉൽപന്നമായിരിക്കുന്ന അവയെല്ലാം തന്നിൽതന്നെ സ്വാത്മനാ സ്ഥിതിചെയ്യുന്നുവെന്നും, പ്രതിപാദിക്കുന്നു—യ ഇതി.

സാത്ത്വികാഃ ഭാവാഃ=സത്ത്വഗുണപ്രധാനമായിട്ടുള്ള പദാർത്ഥങ്ങൾ—ദേവന്മാർ, ഋഷികൾ, ബ്രാഹ്മണർ, ശർക്കരാദികൾ. രാജസാഃ (ഭാവാഃ)=രജോഗുണപ്രധാനമായിട്ടുള്ള പദാർത്ഥങ്ങൾ—ഗന്ധർവ്വന്മാർ, യക്ഷന്മാർ, ക്ഷത്രിയർ, മുളക മുതലായവ. താമസാഃ (ഭാവാഃ)=തമോഗുണപ്രധാനമായിട്ടുള്ള പദാർത്ഥങ്ങൾ—രാക്ഷസന്മാർ, മാംസഭക്ഷകർ, ശൂദ്രർ, വെളുത്തുള്ളി മുതലായവ. ഇങ്ങിനെ സാത്ത്വികമായും രാജസമായും താമസമായും എന്തെല്ലാം ഭാവങ്ങളാണുണ്ടാകുന്നത്, എന്തെല്ലാമാണുണ്ടായിട്ടുള്ളത്, എന്തെല്ലാമാണ് ഇനി ഉണ്ടാവാൻ പോകുന്നത്; താൻ മത്തഃ ഏവ ഇതി വിദ്ധി=അവയെല്ലാം തത്തൽഗുണോപാധികമായും ജഗൽബീജമായുമിരിക്കുന്ന എന്നിൽനിന്നുതന്നെയാണുണ്ടാകുന്നത്, മറ്റൊന്നിൽനിന്നല്ല, എന്നു ധരിച്ചാലും. ആ വക സാത്ത്വികാദിപദാർത്ഥങ്ങളിൽ ഞാൻ സത്ത്വരജസ്തമോഗുണരൂപേണ അവയ്ക്കു കാരണമായി സ്ഥിതിചെയ്യുന്നു. അതിനാൽ അവയെല്ലാം സത്ത്വാദിഗുണാത്മകമായും സ്വകാരണമായുമിരിക്കുന്ന എന്നിൽ പ്രോതമായിട്ടു മദാത്മനാ സ്ഥിതിചെയ്യുന്നുവെന്നർത്ഥം. എപ്രകാരമാണ് സത്ത്വഗുണകാര്യമായ ശർക്കര മുതലായവ മാധുര്യം മാത്രമായി ഭവിക്കുന്നത്, എപ്രകാരമാണ് രജോഗുണകാര്യമായ മുളക് എരുവു മാത്രമായി ഭവിക്കുന്നത്, എപ്രകാരമാണ് തമോഗുണകാര്യമായ വെളുത്തുള്ളി മത്തതമാത്രമായി ഭവിക്കുന്നത്, അതുപോലെ ബ്രഹ്മകാര്യമായിരിക്കുന്ന ഈ കാണുന്ന ജഗത്താസകലവും ബ്രഹ്മമാത്രംതന്നെയാണെന്നറിയേണ്ടതാകുന്നു. ഇതുകൊണ്ട്, 'മത്തഃ പരതരം നാന്യൽ', 'മയി സർവ്വമിദം പ്രോതം' എന്നു തുടങ്ങി 'രാജസാസ്താമസാശ്ച യേ' എന്നതുവരെയുള്ള ശ്ലോകങ്ങളെക്കൊണ്ടു മായാശബളിതമായിരിക്കുന്ന ബ്രഹ്മത്തിന്ന്, മുത്തിനെപ്പോലെ, പരിണാമകാരണത്വത്തെ ആശ്രയിച്ചിട്ട്, മൃൽഘടാദികൾ എന്നപോലെ കാര്യം കാരണമാത്രമാണ് എന്ന ന്യായംകൊണ്ടും, 'സർവ്വം ഖല്വിദം ബ്രഹ്മ' എന്നിങ്ങിനെയുള്ള ശ്രുതിബലംകൊണ്ടും, ബ്രഹ്മകാര്യമായിരിക്കുന്ന ജഗത്ത് ബ്രഹ്മമാത്രമാണ് എന്നു നല്ലവണ്ണം മനസ്സിലുറപ്പിച്ച്, മുമുക്ഷുക്കളും വേദാന്തശാസ്ത്രത്തെ നല്ലവണ്ണം ശ്രവണം ചെയ്തിട്ടുള്ളവരും അതിന്റെ അർത്ഥത്തെ നല്ലവണ്ണം ഗ്രഹിച്ചിട്ടുള്ളവരുമായ യതികൾ 'കണ്ടതും കേട്ടതും തൊട്ടതും, എന്നുവേണ്ട, ഈ കാണുന്ന സകലപ്രപഞ്ചവും ഞാനും ബ്രഹ്മംതന്നെയാകുന്നു' എന്നിങ്ങിനെയുള്ള ഭാവനകൊണ്ടു പൂർവ്വവാസനാകൊണ്ടുണ്ടായിട്ടുള്ള നാമരൂപഭേദകല്പനയെ നിശ്ശേഷം തള്ളിക്കളഞ്ഞു തങ്കലും ഈ കാണുന്ന സകലപ്രപഞ്ചത്തിലും ബ്രഹ്മബുദ്ധിയെത്തന്നെ പ്രയത്നേന സമ്പാദിക്കേണ്ടതാണ് എന്നു സൂചിപ്പിക്കപ്പെടുന്നു. സർവ്വത്ര ബ്രഹ്മാകാരമായ (ചിത്ത) വൃത്തിതന്നെയാണ് സമാധി എന്നു പറയുന്നത്. അപ്രകാരമുള്ള ബ്രഹ്മത്വവാസന എപ്രകാരമായാലാണ് ദൃഢമായും നിരന്തരമായും വശ്യമായും ഭവിക്കുന്നത് അതുപ്രകാരം തത്സമ്പാദനത്തിന്നായിക്കൊണ്ടു പ്രയത്നം ചെയ്യേണ്ടതാകുന്നുവെന്നും സൂചിപ്പിക്കപ്പെടുന്നു.

'ഇപ്രകാരമാണെങ്കിലും പരമേശ്വരനായും സ്വഭാവേന നിത്യനായും ശുദ്ധനായും ബുദ്ധനായും മുക്തനായും സർവ്വഭൂതങ്ങൾക്കുമാത്മാവായും നിർഗ്ഗുണനായും സംസാരദോഷമാകുന്ന ബീജത്തെ ദഹിപ്പിക്കുന്നതിന്നു കാരണഭൂതനായും ഇരിക്കുന്ന എന്നെ ലോകം അറിയുന്നില്ല' എന്നിങ്ങിനെ ഭഗവാൻ കാരുണ്യത്തെ സൂചിപ്പിക്കുന്നു (അനുതപിക്കുന്നു). എന്നാൽ എന്തുനിമിത്തമാണ് ജഗത്തിന്ന് ഈ അജ്ഞാനം? പറയുന്നു—.

൧൩. ത്രിഭിർഗ്ഗുണമയൈർഭാവൈരേഭിഃ സർവമിദം ജഗൽ
മോഹിതം നാഭിജാനാതി മാമേഭ്യഃ പരമവ്യയം.

ത്രിഭിഃ ഗുണമയൈഃ=(കാമലോഭാദി) മൂന്നുവിധഗുണവികാരങ്ങളായ, ഏഭിഃ ഭാവൈഃ=ഈ (മുൻപറയപ്പെട്ട) സ്വഭാവങ്ങളാൽ, ഇദം സർവം ജഗൽ=ഈ സകലപ്രപഞ്ചവും (സകലപ്രാണികളും), മോഹിതം=മോഹത്തെ പ്രാപിച്ചിരിക്കുന്നു. (അതഃ)=ഇതുഹേതുവായിട്ട്, ഏഭ്യഃ=ഇവയിൽനിന്ന് (ഈ ഭാവങ്ങളിൽനിന്ന്), പരം=ഭിന്നനായും (ഇവയാൽ സ്പർശിക്കപ്പെടാത്തവനായും), അവ്യയം=നാശരഹിതനായും (നിർവ്വികാരനായും) ഇരിക്കുന്ന, മാം=എന്നെ, ന അഭിജാനാതി=അറിയുന്നില്ല.

മൂന്നുവിധഗുണവികാരങ്ങളായ ഈ ഭാവങ്ങളാൽ മോഹിതന്മാരാക യാൽ സകലപ്രാണികളും, ഇവയിൽനിന്നു ഭിന്നനായും നാശരഹിതനായുമിരി ക്കുന്ന എന്നെ അറിയുന്നില്ല.

(ശം-ഭാ) ത്രിഗുണങ്ങളുടെ വികാരങ്ങളായ രാഗദ്വേഷമോഹാദിപ്രകാര ങ്ങളായ ഈ പദാൎത്ഥങ്ങളാൽ സകലപ്രാണികളും അജ്ഞാനത്തെ (അവിവേക തയെ) പ്രാപിച്ചിട്ട്, ഇവയിൽനിന്ന്—മേൽപ്പറഞ്ഞ ഗുണങ്ങളിൽനിന്ന്—വി ലക്ഷണനായും (വ്യതിരിക്തനായും) വ്യയരഹിതനായുമിരിക്കുന്ന എന്നെ അറി യുന്നില്ല.

അവ്യയൻ=ജന്മാദിസൎവ്വഭാവവികാരവുമില്ലാത്തവൻ (ഷഡ്ഭാവവികാ രരഹിതൻ).

[ശ-സ] ആവരണാത്മികയായും വാസനാത്മികയായും ത്രിഗുണാത്മികയായും അനാദിയായു മിരിക്കുന്ന അവിദ്യ (അജ്ഞാനം) ഹേതുവായിട്ട് 'പഞ്ചകോശാത്മകമായിരിക്കുന്ന ഈ ദേഹമാണ് ഞാൻ' എന്നിങ്ങിനെ ദേഹത്തിൽ ആത്മബുദ്ധിയോടുകൂടി സകലപ്രാണികളും വിഷയഭോഗങ്ങളിൽ ആസക്തചിത്തന്മാരായിട്ടു സത്വാദിഗുണങ്ങളിൽനിന്നും തൽകാൎയ്യങ്ങളിൽനിന്നും, എന്നല്ല, സകല ദൃശ്യപദാൎത്ഥങ്ങളിൽനിന്നും ഭിന്നനായും—നിത്യനായും നിൎഗ്ഗുണനായും ശുദ്ധനായും ബുദ്ധനായും ഏക രസനായും ആനന്ദഘനനായുമിരിക്കുകയാൽ സത്വാദിഗുണതൽകാൎയ്യവിലക്ഷണനായും—അവിക്രി യനായും ശാശ്വതനായും പരിപൂൎണ്ണനായും പരബ്രഹ്മമായുമിരിക്കുന്ന എന്നെ അറിയുന്നില്ല. ചിലർ ബ്രഹ്മതത്വത്തെ പരോക്ഷമായി അറിയുന്നുവെങ്കിലും 'ഇതുതന്നെയാണ് ഞാൻ' എന്നിങ്ങിനെയുള്ള സ്വാനുഭവത്തോടുകൂടി സാക്ഷാൽക്കരിക്കുന്നില്ല. 'അഹോ! ഇതുതന്നെയാണ് ലോകത്തിൽ അത്യത്ഭു തമായിട്ടുള്ളത്' എന്നു ഭഗവാൻ വിചാരിക്കുന്നു.

എന്നാൽ പിന്നെ എങ്ങിനെയാണ് ദൈവിയായും വൈഷ്ണവിയായും ത്രിഗുണാത്മികയായുമി രിക്കുന്ന മായയെ അതിക്രമിക്കുന്നത്? കേട്ടാലും—

൧൪. ദൈവീ ഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ.

ദൈവീ[1]=അലൗകികിയായും (അത്യത്ഭുതമായും), ഗുണമയീ=സത്വാദിഗുണവികാ രാത്മികയായും ഇരിക്കുന്ന, ഏഷാ=ഈ, മമ മായാ=എന്റെ ശക്തിയായ പ്രകൃതി, ദുരത്യ യാ ഹി=അതിക്രമിക്കുവാൻ ബഹുപ്രയാസമായിട്ടുള്ളതാകുന്നു എന്നതു പ്രസിദ്ധമാകുന്നു. (ത ഥാപി)=അങ്ങിനെയാണെങ്കിലും, മാം ഏവ[2]=എന്നെത്തന്നെ, യേ=യാതൊരുവർ, പ്രപ

[ശ-സ] 1 മൂന്നു കാലത്തിലും അന്യാപേക്ഷകൂടാതെ സ്വയമേവ പ്രകാശിച്ചുകൊണ്ടിരിക്കുന്നവൻ ദേ വൻ—നിൎവ്വിശേഷനായ പരമാത്മാ. പരമാത്മാവായ എന്നിൽ, ആകാശത്തിൽ നീല വൎണ്ണംപോലെ, ആഭാസരൂപേണ സ്ഥിതിചെയ്യുന്നതുകൊണ്ടു ദൈവീ.

2 'മാമേവ യേ പ്രപദ്യന്തേ' എന്നതിൽ പ്രയോഗിക്കപ്പെട്ടിട്ടുള്ള അസ്മച്ഛബ്ദംകൊണ്ടു സ ഗുണമായ വസ്തുവല്ല വിവക്ഷിക്കപ്പെട്ടിട്ടുള്ളത്. അങ്ങിനെയാണെങ്കിൽ തദുപാസനകൊ ണ്ടു ഗുണമയിയായിരിക്കുന്ന മായയുടെ അതിക്രമണം സംഭവിക്കുന്നതല്ല. എന്തെന്നാൽ സഗുണോപാസനകൊണ്ടു സത്വാദിഗുണാതിക്രമണവും ഭേദദൎശനനിവൃത്തിയും സിദ്ധിക്ക പ്പെടുന്നതല്ല. വിഷസേവകൊണ്ട് അമൃതസിദ്ധി ഉണ്ടാകുന്നതല്ല. അമൃതസേവകൊണ്ടുത ന്നെയാണ് അമൃതസിദ്ധി. അതുപോലെ നിൎഗ്ഗുണോപാസനകൊണ്ടാണ് മായയുടേയും തൽ കാൎയ്യത്തിന്റേയും നിശ്ശേഷനിവൃത്തിയുണ്ടാകുന്നത്. അതിനാൽ ഇവിടെ അസ്മച്ഛബ്ദം കൊണ്ടു നിൎഗ്ഗുണമായിരിക്കുന്ന പരബ്രഹ്മമെന്നാണ് അൎത്ഥമെന്നും, തദുപാസനയെ ചെ യ്യുന്നവനാണ് മായയെ അതിക്രമിക്കുന്നതെന്നും, സിദ്ധമാകുന്നു.

ദ്യന്തേ=(ഇളകാത്ത ഭക്തിയോടുകൂടി) ശരണം പ്രാപിക്കുന്നുവോ, തേ=അവർ, ഏതാം മായാം=ദുസ്തരയായിരിക്കുന്ന ഈ മായയെ, തരന്തി=കടക്കുന്നു (നിവൎത്തിക്കുന്നു).

അത്യത്ഭുതമായും ഗുണത്രയരൂപമായുമിരിക്കുന്ന എന്റെ മായാശക്തിയെ അതിക്രമിക്കുവാൻ വളരെ പ്രയാസമാകുന്നു. എങ്കിലും, യാതൊരുത്തരാണ് (ഏകാന്തഭക്തിയോടുകൂടി) എന്നെത്തന്നെ ശരണം പ്രാപിക്കുന്നത് അവർ ഈ മായയെ കടക്കുന്നു (അതിക്രമിക്കുന്നു).

(ശം-ഭാ) ത്രിഗുണാത്മികയായ ഈ മായ ദേവനായും ഈശ്വരനായും വിഷ്ണുവായുമിരിക്കുന്ന എന്നിൽ ഉള്ളതാകുന്നു. അതിനാൽ അതിനെ അതിക്രമിക്കുവാൻ വളരെ പ്രയാസമാകുന്നു. അങ്ങിനെയിരിക്കെ യാതൊരുവരാണ് സകലധൎമ്മങ്ങളേയുമുപേക്ഷിച്ചു മായാവിയായും സ്വാത്മാവുതന്നെയായുമിരിക്കുന്ന എന്നെത്തന്നെ സൎവ്വാത്മനാ ശരണം പ്രാപിക്കുന്നത് അവർ സകലഭൂതങ്ങളേയും മോഹിപ്പിക്കുന്നതായ ഈ മായയെ അതിക്രമിക്കുന്നു. സംസാരബന്ധത്തിൽനിന്ന് അവർ മോചിക്കുന്നുവെന്നൎത്ഥം.

അങ്ങേ ആശ്രയിക്കുന്നവർ ഈ മായയെ അതിക്രമിക്കുന്നുവെങ്കിൽ എന്തുകൊണ്ടാണ് എല്ലാവരും അങ്ങേത്തന്നെ ശരണം പ്രാപിക്കാത്തത്? കേട്ടാലും—

൧൫. ന മാം ദുഷ്കൃതിനോ മൂഢാഃ പ്രപദ്യന്തേ നരാധമാഃ
മായയാപഹൃതജ്ഞാനാ ആസുരം ഭാവമാശ്രിതാഃ.

ദുഷ്കൃതിനഃ=പാപശീലന്മാരായും, മൂഢാഃ=മൂഢന്മാരായും, മായയാ അപഹൃതജ്ഞാനാഃ=മായയാലപഹരിക്കപ്പെട്ട ജ്ഞാനത്തോടുകൂടിയവരായും, ആസുരം ഭാവം=('ദംഭോ ദൎപ്പോഭിമാനശ്ച' എന്നിങ്ങിനെ ഇനി പറയുന്ന) ആസുരസ്വഭാവത്തെ, ആശ്രിതാഃ=ആശ്രയിച്ചിരിക്കുന്നവരായും (പ്രാപിച്ചിരിക്കുന്നവരായും), നരാധമാഃ=മനുഷ്യരിൽ അധമന്മാരായിരിക്കുന്നവർ, മാം=എന്നെ, ന പ്രപദ്യന്തേ=ശരണം പ്രാപിക്കുന്നില്ല (ഭജിക്കുന്നില്ല).

പാപശീലന്മാരായും മൂഢന്മാരായും ആത്മജ്ഞാനസ്വരൂപമില്ലാത്തവരായും ആസുരഭാവത്തെ ആശ്രയിച്ചിരിക്കുന്നവരായും മനുഷ്യരിൽ അധമന്മാരായുമിരിക്കുന്നവർ എന്നെ ഭജിക്കുന്നില്ല.

(ശം-ഭാ) മാം=പരമേശ്വരനായ എന്നെ. ദുഷ്കൃതിനഃ=പാപം ചെയ്യുന്നവർ. നരാധമാഃ=മനുഷ്യരിൽവെച്ച് നികൃഷ്ടന്മാർ. ആസുരം ഭാവം=ഹിംസ അസത്യം മുതലായ ലക്ഷണത്തോടുകൂടിയ ഭാവം. ശേഷം സ്പഷ്ടം.

എന്നാൽ പുണ്യകൎമ്മങ്ങളെ ചെയ്യുന്നവരായ നരോത്തമന്മാർ—

൧൬. ചതുൎവ്വിധാ ഭജന്തേ മാം ജനാഃ സുകൃതിനോൎജ്ജുന
ആൎത്തോ ജിജ്ഞാസുരൎത്ഥാൎത്ഥീ ജ്ഞാനീ ച ഭരതൎഷഭ.

ഹേ ഭരതൎഷഭ, ഹേ അൎജ്ജുന=ഭരതകുലത്തിൽ ശ്രേഷ്ഠനായ അല്ലയോ അൎജ്ജുന, ആൎത്തഃ=രോഗാദികളെക്കൊണ്ടു പീഡിതനായവൻ, ജിജ്ഞാസുഃ=ആത്മജ്ഞാനത്തെ പ്രാപിപ്പാനിച്ഛിക്കുന്നവൻ, അൎത്ഥാൎത്ഥീ=ഇഹത്തിലും പരത്തിലും ഭോഗസാധനവിഷയങ്ങളെ പ്രാപിപ്പാനിച്ഛിക്കുന്നവൻ, ജ്ഞാനീ ച=ആത്മാവിനെ അറിയുന്നവൻ (ബ്രഹ്മജ്ഞാനി), (ഇതി) ചതുൎവ്വിധാഃ=ഇങ്ങിനെ നാലുവിധത്തിലുള്ള, സുകൃതിനഃ=പുണ്യശാലികളായ, ജനാഃ=ജനങ്ങൾ, മാം=എന്നെ, ഭജന്തേ=ഭജിക്കുന്നു.

ഭരതകുലത്തിൽ ശ്രേഷ്ഠനായ അല്ലയോ അർജ്ജുന, രോഗാദികളെക്കൊണ്ടു പീഡിതനായവൻ, ആത്മജ്ഞാനത്തെ പ്രാപിപ്പാനിച്ഛിക്കുന്നവൻ, ഇഹലോകത്തിലും പരലോകത്തിലും ഭോഗസാധനവിഷയങ്ങളെ പ്രാപിപ്പാനിച്ഛിക്കുന്നവൻ, ബ്രഹ്മജ്ഞാനി, എന്നിങ്ങിനെ നാലുവിധപുണ്യശാലികളായ ജനങ്ങൾ എന്നെ ഭജിക്കുന്നു.

(ശം_ഭാ) ആർത്തഃ=തസ്കരനാലോ വ്യാഘ്രത്താലോ രോഗം മുതലായതിനാലോ അഭിഭൂതനായവൻ (പരാജിതനായവൻ); ജിജ്ഞാസുഃ=ഭഗവത്തത്ത്വത്തെ അറിവാനിച്ഛിക്കുന്നവൻ; അർത്ഥാർത്ഥീ=ധനത്തെ കാമിക്കുന്നവൻ; ജ്ഞാനീ=വിഷ്ണുവിൻെറ തത്ത്വത്തെ അറിയുന്നവൻ (ശബ്ദജ്ഞാനത്തോടുകൂടിയവനും ആത്മതത്ത്വസാക്ഷാൽകാരത്തെ മാത്രമിച്ഛിക്കുന്നവനുമായ മുമുക്ഷു എന്നർത്ഥം.) ശേഷം സ്പഷ്ടം.

[ശ_സ] സുകൃതിനഃ ജനാഃ=ഇജ്ജന്മത്തിലും അനേകം ജന്മാന്തരങ്ങളിലും 'സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ' (അ. ൧൮. ശ്ലോ. ൪൬) എന്നിങ്ങിനെയുള്ള ശാസ്ത്രത്താലും തദർത്ഥജ്ഞനായ ഗുരുവിനാലും ശിക്ഷിതന്മാരായിട്ടു യാതൊരുവർ ഈശ്വരാർപ്പണബുദ്ധ്യാ മന്ത്രതന്ത്രാദികൾക്കു യാതൊരു ലോപവും കൂടാതെ ശ്രൗതമായും സ്മാർത്തമായുമുള്ള കർമ്മങ്ങളെ യഥാവിധി അനുഷ്ഠിക്കുന്നുവോ അവർ സുകൃതികളാകുന്നു. ഇപ്രകാരം സൽകർമ്മാനുഷ്ഠാനപരന്മാരായ വിവേകികൾ (ചതുർവ്വിധാഃ=) നാലു പ്രകാരമാകുന്നു. ആ നാലുവിധസുകൃതികളാണ് (മാം ഭജന്തേ=) എന്നെ ഭജിക്കുന്നത്. അവരാരെല്ലാമെന്നാൽ— ആർത്തഃ=ആദ്ധ്യാത്മികാദ്യുപദ്രവങ്ങളെക്കൊണ്ടു പീഡിതന്മാരായവർ, തദുപദ്രവനിവൃത്തിക്കായിക്കൊണ്ടും; ജിജ്ഞാസുഃ=നിത്യാനിത്യപദാർത്ഥവിവേകംകൊണ്ട് ആത്മതത്ത്വത്തെ അറിവാനിച്ഛിക്കുന്നവൻ, മൽപ്രസാദസിദ്ധിക്കായിക്കൊണ്ടും; അർത്ഥാർത്ഥീ=ഐഹികമായും ആമുഷ്മികമായുമുള്ള സുഖസാധനവിഷയങ്ങളെ ഇച്ഛിക്കുന്നവൻ, കാമസിദ്ധിക്കായിക്കൊണ്ടും; ജ്ഞാനീ=ബ്രഹ്മവിത്ത്, ജ്ഞാനം സിദ്ധിക്കപ്പെട്ടുവെങ്കിലും അതിൻെറ അപ്രതിബന്ധത്വസിദ്ധിക്കായിക്കൊണ്ടും; ഇങ്ങിനെ നാലുവിധജനങ്ങൾ (നാലുദ്ദേശ്യത്തോടുകൂടി) എന്നെ ഭജിക്കുന്നു. ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി എന്നീ മൂന്നുവകക്കാർ ഈശ്വരൻ എന്നു പറയപ്പെടുന്ന എൻെറ സഗുണാവസ്ഥയെയാണ് ഭജിക്കുന്നത്. എന്നാൽ ജ്ഞാനിയായവൻ പരബ്രഹ്മമെന്നു പറയപ്പെടുന്ന എൻെറ നിർഗ്ഗുണാവസ്ഥയെയാണുപാസിക്കുന്നത്. 'ഇതുതന്നെയാണ് ഞാൻ' എന്നിങ്ങിനെ തൻെറ മനസ്സുകൊണ്ടു നിരന്തരമായി ധ്യാനം ചെയ്യുന്നുവെന്നറിയേണ്ടതാകുന്നു.

൧൭. തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തിർവ്വിശിഷ്യതേ
പ്രിയോ ഹി ജ്ഞാനിനോത്യർത്ഥമഹം സ ച മമ പ്രിയഃ.

തേഷാം=അവരിൽവെച്ച് (മുൻപറഞ്ഞ നാലുവിധസുകൃതികളിൽവെച്ച്), നിത്യയുക്തഃ=സദാ എന്നിൽതന്നെ നിഷ്ഠയോടും, ഏകഭക്തിഃ ജ്ഞാനീ=എന്നിൽമാത്രംഭക്തിയോടും കൂടിയിരിക്കുന്ന ജ്ഞാനി, വിശിഷ്യതേ=ശ്രേഷ്ഠനാകുന്നു (വിശിഷ്ടനാകുന്നു). (യതഃ)=എന്തെന്നാൽ, ജ്ഞാനിനഃ=ആ ജ്ഞാനിക്ക്, അഹം=ഞാൻ, അത്യർത്ഥം=ഏററവും, പ്രിയഃ=പ്രിയമുള്ളവനാകുന്നു. സഃ ച=അവനും, മമ=എനിക്ക്, പ്രിയഃ ഹി=പ്രിയമുള്ളവനാകുന്നു.

അവരിൽവെച്ച് സദാ മന്നിഷ്ഠനും, എന്നിൽമാത്രം ഭക്തിയോടുകൂടിയവനുമായ ജ്ഞാനി ശ്രേഷ്ഠനാകുന്നു. എന്തെന്നാൽ ആ ജ്ഞാനിക്കു ഞാനത്യന്തം പ്രിയനാകുന്നു. അവൻ എനിക്കും പ്രിയനാകുന്നു. (ജ്ഞാനിക്കു ദേഹാദിയിൽ അഭിമാനാഭാവംകൊണ്ടു ചിത്തവിക്ഷേപാഭാവമുണ്ടാകുന്നു. ചിത്തവിക്ഷേപാഭാവംകൊണ്ടാണ് നിത്യയുക്തത്വവും ഏകഭക്തിത്വവും സംഭവിക്കുന്ന

ത്. മററൊരുവന്ന് അതു സംഭവിക്കുന്നതല്ല. അതിനാൽ നിത്യയുക്തതാദി നാലു ഹേതുക്കളാൽ ജ്ഞാനി ഉത്തമനാകുന്നുവെന്നത്ഥം)

(ശം-ഭാ) ആ നാലു വകക്കാരിൽവെച്ച് ജ്ഞാനിയായവൻ, തത്ത്വത്തെ അറിയുന്നതുകൊണ്ട്, സദാ യോഗയുക്തനായും എന്നിൽമാത്രം ഭക്തിയുള്ളവനായുമിരിക്കുന്നു. എന്തെന്നാൽ അന്യഭജനീയവസ്തുവിനെ അവൻ കാണുന്നില്ല. അതുഹേതുവായിട്ട് ഏകഭക്തിയോടുകൂടിയിരിക്കുന്ന അവൻ വിശേഷത്തെ (ആധിക്യത്തെ) പ്രാപിക്കുന്നു—അവൻ ശ്രേഷ്ഠനാകുന്നുവെന്നത്ഥം. ഞാൻ ജ്ഞാനിയുടെ ആത്മാവുതന്നെയാകയാൽ അവന്ന് (ഞാൻ) ഏററവും പ്രിയനാകുന്നു. ആത്മാ എല്ലാവക്കും പ്രിയമാണെന്നുള്ളത് ലോകപ്രസിദ്ധമാണല്ലോ. അതുകൊണ്ടു ജ്ഞാനിയുടെ ആത്മാവാകയാൽ വാസുദേവനായ ഞാൻ അവന്ന് ഏററവും പ്രിയനാകുന്നു. ആ ജ്ഞാനിയും വാസുദേവനായ എന്റെ ആത്മാവുതന്നെയാകയാൽ എനിക്ക് അവനും പ്രിയനാകുന്നു.

എന്നാൽ ആത്തൻ മുതലായ ശേഷം മൂന്നുപേർ വാസുദേവന്നു പ്രിയമല്ല, എന്നോ? അങ്ങിനെയല്ല. പിന്നെ എങ്ങിനെയാണ്? കേട്ടാലും—

൧൮. ഉദാരാഃ സവ്വ ഏവൈതേ ജ്ഞാനീ ത്വാത്മൈവ മേ മതം
ആസ്ഥിതഃ സ ഹി യുക്താത്മാ മാമേവാനുത്തമാം ഗതിം.

ഏതേ സവ്വേ=ഇവരെല്ലാവരും, ഉദാരാഃ ഏവ=മഹാന്മാർതന്നെ (മോക്ഷഭാക്കുകൾ തന്നെ). ജ്ഞാനീ തു=എന്നാൽ ജ്ഞാനിയായവൻ, ആത്മാ ഏവ=(എന്റെ) ആത്മാവ്തന്നെ (ഞാൻ തന്നെ), (ഇതി) മേ മതം=എന്നാണ് എന്റെ നിശ്ചയം. ഹി=എന്തുകൊണ്ടെന്നാൽ, സഃ=അവൻ, യുക്താത്മാ=എന്നിൽതന്നെ മനസ്സിനെ ഉറപ്പിച്ചിരിക്കുന്നവനും, മാം ഏവ=എന്നെത്തന്നെ, അനുത്തമാം=സവ്വോത്തമമായ, ഗതിം=ഗതിയായി, ആസ്ഥിതഃ=ആശ്രയിച്ചിരിക്കുന്നവനുമാകുന്നു.

ഇവരെല്ലാവരും മഹാന്മാർതന്നെയാകുന്നു. എന്നാൽ ജ്ഞാനിയായവൻ ഞാൻതന്നെയാകുന്നു എന്നാണ് എന്റെ നിശ്ചയം. എന്തെന്നാൽ അവൻ എന്നിൽ മനസ്സിനെ ഉറപ്പിച്ചിരിക്കുന്നവനും, എന്നെത്തന്നെ സവ്വോത്തമമായ ഗതിയായി ആശ്രയിക്കുന്നവനും, ആകുന്നു. (മദ്വ്യതിരിക്തമായി അന്യഫലത്തെ അവൻ വിചാരിക്കുന്നില്ല എന്നത്ഥം.)

(ശം-ഭാ) ഇവരെല്ലാവരും ഉൽകൃഷ്ടന്മാരാകുന്നു. ആത്തൻ മുതലായ ശേഷം മൂന്നു വകക്കാരും എനിക്കു പ്രിയമാകുന്നുവെന്നത്ഥം. എന്റെ ഭക്തനായ ഒരുവനും വാസുദേവനായ എനിക്ക് അപ്രിയനായി ഭവിക്കുന്നില്ല. എങ്കിലും ഈ ഒരു വിശേഷമുണ്ട്. ജ്ഞാനിയായവൻ എനിക്ക് ഏററവും പ്രിയനാകുന്നു. അതെന്തുകൊണ്ടെന്നാൽ, ജ്ഞാനി ഞാൻതന്നെയാണ്—എന്നിൽനിന്നു ഭിന്നനല്ല—എന്നാണ് എന്റെ നിശ്ചയം. ജ്ഞാനിയായവൻ 'ഞാൻതന്നെയാണ് ഭഗവാനായ വാസുദേവൻ, ഞാൻ മററാരുമല്ല' എന്നിങ്ങിനെ സമാഹിതചിത്തനായി എന്നെ പ്രാപിപ്പാനുത്സാഹിക്കുന്നു—പരബ്രഹ്മമായിരിക്കുന്ന എന്നെത്തന്നെ പരഗതിയായി ആശ്രയിക്കുന്നു.

ജ്ഞാനിയെ ഇനിയും സ്തുതിക്കുന്നു—

൧൯. ബഹൂനാം ജന്മനാമന്തേ ജ്ഞാനവാൻ മാം പ്രപദ്യതേ
വാസുദേവഃ സർവ്വമിതി സ മഹാത്മാ സുദുർല്ലഭഃ.

ബഹൂനാം ജന്മനാം അന്തേ=അനേകം ജന്മങ്ങളെ എടുത്തതിൻെറ ശേഷം, ജ്ഞാനവാൻ=ജ്ഞാനിയായവൻ, വാസുദേവഃ സർവ്വം ഇതി=സകലവും വാസുദേവസ്വരൂപമാണ് എന്നിങ്ങിനെ സർവ്വാത്മദൃഷ്ടിയോടുകൂടി, മാം=എന്നെ, പ്രപദ്യതേ=ഭജിക്കുന്നു. (അതഃ)= അതുഹേതുവായിട്ട്, സഃ മഹാത്മാ=അപ്രകാരമുള്ള മഹാത്മാവ് (അപരിച്ഛിന്ന) ദൃഷ്ടിയോടുകൂടിയവൻ, സുദുർല്ലഭഃ=ഏററവും ദുർല്ലഭനാകുന്നു.

അനേകം ജന്മങ്ങളെ എടുത്തതിൻെറശേഷം ജ്ഞാനിയായവൻ 'ചരാചരാത്മകമായിരിക്കുന്ന ഈ സകലപ്രപഞ്ചവും വാസുദേവസ്വരൂപമാകുന്നു' എന്നിങ്ങിനെ എല്ലാററിലും ആത്മദൃഷ്ടിയോടുകൂടി എന്നെ ഭജിക്കുന്നു. അപ്രകാരമുള്ള മഹാത്മാവ് വളരെ ദുർല്ലഭമായിട്ടേ കാണപ്പെടുന്നുള്ളു.

(ശം-ഭാ) ജ്ഞാനപ്രാപ്തിക്കു സാധനഭൂതങ്ങളായ സംസ്കാരങ്ങളെ സമ്പാദിക്കുന്നതിന്ന് അനേകം ജന്മങ്ങളെ എടുത്തതിൻെറശേഷം പരിപാകജ്ഞാനത്തെ സിദ്ധിച്ചവൻ പ്രത്യഗാത്മാവായും വാസുദേവനായുമിരിക്കുന്ന എന്നെ പ്രാപിക്കുന്നു. എങ്ങിനെ?—സർവ്വവും വാസുദേവനാണെന്ന് അവൻ പ്രത്യക്ഷമായി അനുഭവിക്കുന്നു. ഇങ്ങിനെ സർവ്വാത്മാവായിരിക്കുന്ന എന്നെ ആരാണ് പ്രാപിക്കുന്നത് അവൻ മഹാത്മാവാകുന്നു. അവനു തുല്യമായിട്ടോ, മേലെയായിട്ടോ, ആരുമില്ല. അതിനാൽ അവൻ വളരെ ദുർല്ലഭനാകുന്നു. എന്തെന്നാൽ, 'മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ' (അ. ൭. ശ്ലോ. ൩) എന്നു പറഞ്ഞിട്ടുണ്ടല്ലോ.

ആത്മാവായിത്തന്നെയിരിക്കുന്ന വാസുദേവനാകുന്നു സർവ്വവും എന്ന് (ജനങ്ങൾ) അറിയാതിരിക്കുന്നതിന്നുള്ള കാരണം ഇനി പറയുന്നു—

൨൦. കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ പ്രപദ്യന്തേന്യദേവതാഃ
തം തം നിയമമാസ്ഥായ പ്രകൃത്യാ നിയതാഃ സ്വയാ.

സ്വയാ പ്രകൃത്യാ=തങ്ങളുടെ സ്വഭാവത്തിനാൽ, നിയതാഃ=വശീകൃതന്മാരായി, തൈഃ തൈഃ കാമൈഃ=(പുത്രകീർത്തിശത്രുജയാദിവിഷയങ്ങളായിരിക്കുന്ന) അതാത് ഇച്ഛകളാൽ, ഹൃതജ്ഞാനാഃ=അപഹരിക്കപ്പെട്ട ജ്ഞാനത്തോടുകൂടിയവരായി, തം തം നിയമം= അതാതു ദേവന്മാരുടെ ഉപാസനയിൽ (ഉപവാസാദിലക്ഷണമായിരിക്കുന്ന) അതാതു നിയമത്തെ, ആസ്ഥായ=ആശ്രയിച്ച് (സ്വീകരിച്ച്), അന്യദേവതാഃ=(ഭൂതപ്രേതയക്ഷാദി) അന്യദേവന്മാരെ, പ്രപദ്യന്തേ=ഭജിക്കുന്നു.

തങ്ങളുടെ സ്വഭാവത്തിനാൽ (പൂർവ്വജന്മകർമ്മവാസനയാൽ) വശീകരിക്കപ്പെട്ടവരും, നാനാവിധ ഇച്ഛകളാൽ അപഹരിക്കപ്പെട്ട ജ്ഞാനത്തോടുകൂടിയവരും ആയ ജനങ്ങൾ (അതാതു ദേവന്മാരുടെ ഉപാസനയിൽ ഉപവാസാദിലക്ഷണമായിരിക്കുന്ന) അനേകം നിയമങ്ങളെ സ്വീകരിച്ച് ഇതരദേവന്മാരെ ഭജിക്കുന്നു.

(ശം-ഭാ) പുത്രപശുസ്വൎഗ്ഗാദിവിഷയങ്ങളിലുള്ള ഇച്ഛ ജനങ്ങളുടെ വിവേകവിജ്ഞാനത്തെ അപഹരിക്കുന്നു. തന്നിമിത്തം അവർ ആത്മാവായ വാസുദേവനിൽനിന്ന് അന്യന്മാരായ ദേവന്മാരെ പ്രാപിക്കുന്നു. അവർ തങ്ങളുടെ പ്രകൃതിക്കു വശന്മാരായിട്ട് ഈ ദേവന്മാൎക്കു പ്രത്യേകമായി വിധിക്കപ്പെട്ടിട്ടുള്ള അനേകം ആരാധനകളെ ചെയ്യുന്നു. പ്രകൃതി=ജന്മാന്തരങ്ങളിൽ സമ്പാദിക്കപ്പെട്ടിട്ടുള്ള സംസ്കാരവിശേഷം; സ്വഭാവം എന്നൎത്ഥം. ആസ്ഥായ=ആശ്രയിച്ചിട്ട്.

ആ കാമിജനങ്ങളിൽ—

൨൧. യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാൎച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം.

യഃ യഃ ഭക്തഃ=ഏതേതു ഭക്തൻ, യാം യാം തനും=ഏതേതു ദേവതാരൂപത്തെ, ശ്രദ്ധയാ=വിശ്വാസത്തോടുകൂടി, അൎച്ചിതും=പൂജിക്കുന്നതിന്ന്, ഇച്ഛതി=ഇച്ഛിക്കുന്നുവോ (പ്രവൎത്തിക്കുന്നുവോ), തസ്യ തസ്യ=അതാതു ഭക്തന്റെ, താം ശ്രദ്ധാം ഏവ=തത്തന്മൂൎത്തിവിഷയമായിരിക്കുന്ന അതാതു ശ്രദ്ധയെത്തന്നെ, അചലാം=ദൃഢമാക്കി (സ്ഥിരമാക്കി), അഹം=അന്തൎയ്യാമിയായിരിക്കുന്ന ഞാൻ, വിദധാമി=ചെയ്യുന്നു.

ഏതേതു ഭക്തൻ ഏതേതു ദേവതാരൂപത്തെ ശ്രദ്ധയോടുകൂടി പൂജിക്കുവാനിച്ഛിക്കുന്നുവോ അതാതു ഭക്തന്റെ തത്തന്മൂൎത്തിവിഷയമായ ശ്രദ്ധയെത്തന്നെ അന്തൎയ്യാമിയായിരിക്കുന്ന ഞാൻ ദൃഢമാക്കി ചെയ്യുന്നു.

(ശം-ഭാ) ഒരു കാമിയായവൻ ഏതൊരു ദേവതാശരീരത്തെയാണ് ശ്രദ്ധയോടും ഭക്തിയോടുംകൂടി പൂജിക്കുവാനിച്ഛിക്കുന്നത് ആ ദേവന്റെ ഭജനത്തിൽ ഞാൻ അവന്റെ (ആ കാമിയുടെ) ആ ശ്രദ്ധയെത്തന്നെ സ്ഥിരമാക്കിത്തീൎക്കുന്നു.

സ്വഭാവേന പ്രവൃത്തനായിരിക്കുന്ന ഒരുവൻ ഏതൊരു ദേവതാശരീരത്തെ ഏതൊരു ശ്രദ്ധയോടുകൂടി പൂജിക്കുവാനിച്ഛിക്കുന്നുവോ—.

൨൨. സ തയാ ശ്രദ്ധയാ യുക്തസ്തസ്യാരാധനമീഹതേ
ലഭതേ ച തതഃ കാമാൻ മയൈവ വിഹിതാൻ ഹി താൻ.

സഃ=ആ (മേൽപറഞ്ഞ) ഭക്തൻ, തയാ=അപ്രകാരമുള്ള, ശ്രദ്ധയാ യുക്തഃ=(ദൃഢമായ) ശ്രദ്ധയോടുകൂടിയവനായി, തസ്യ ആരാധനം=ആ ദേവതാശരീരത്തിന്റെ ആരാധനത്തെ, ഈഹതേ=ചെയ്യുന്നു. മയാ ഏവ=തത്തദ്ദേവതാന്തൎയ്യാമിയായിരിക്കുന്ന എന്നാൽതന്നെ, വിഹിതാൻ=നിൎമ്മിക്കപ്പെട്ടിട്ടുള്ള, താൻ കാമാൻ=ആ ഇഷ്ടവസ്തുക്കളെ, തതഃ=ആ ദേവതയിൽനിന്നുതന്നെ, ലഭതേ ച ഹി=കിട്ടുന്നു എന്നുള്ളതു സ്പഷ്ടമാണല്ലോ.

മേൽപറഞ്ഞ ഭക്തൻ അപ്രകാരമുള്ള ദൃഢവിശ്വാസത്തോടുകൂടി ആ ദേവതയുടെ ആരാധനത്തെ ചെയ്യുന്നു. തത്തദ്ദേവതാന്തൎയ്യാമിയായിരിക്കുന്ന എന്നാൽതന്നെ നിൎമ്മിക്കപ്പെട്ടിട്ടുള്ള ആ ഇഷ്ടവസ്തുക്കളെ ആ ദേവതയിൽനിന്നുതന്നെ അവന്നു ലഭിക്കുന്നുവെന്നതു സ്പഷ്ടമാകുന്നു. (എന്തെന്നാൽ, എല്ലാ ദേവന്മാരും മദധീനന്മാരും എന്റെ രൂപത്തോടുകൂടിയവരുമാകുന്നു).

(ശം–ഭാ) അവൻ, എന്നാൽ സ്ഥിരമാക്കി ചെയ്യപ്പെട്ട (ദത്തമായ) ശ്രദ്ധയോടുകൂടിയവനായി ആ ദേവതാതനുവിൻെറ ആരാധനത്തെ ചെയ്യുന്നു. അപ്രകാരം ആരാധിക്കപ്പെട്ട ആ ദേവതയിൽനിന്ന് അവന്ന് ഇഷ്ടപദാൎത്ഥങ്ങളെ ലഭിക്കുന്നു. ആ വക ഇഷ്ടപദാൎത്ഥങ്ങൾ പരമേശ്വരനും സൎവ്വജ്ഞനുമായിരിക്കുന്ന എന്നാൽതന്നെയാണ് നിൎമ്മിക്കപ്പെട്ടിട്ടുള്ളത്. എന്തെന്നാൽ കൎമ്മവും തൽഫലവും തമ്മിലുള്ള സൂക്ഷ്മസംബന്ധത്തെ ഞാൻ മാത്രമേ അറിയുകയുള്ളു. സകലകാമങ്ങളേയും ഭഗവാൻതന്നെ നിൎമ്മിക്കുന്നതിനാൽ അവയെ ഭക്തന്മാൎക്കു ലഭിക്കുന്നുവെന്നാൎത്ഥം.

'ഹി, താൻ' എന്നതിന്നുപകരം 'ഹിതാൻ' എന്ന് ഒരു പദമായി പദച്ഛേദം ചെയ്യുന്നുവെങ്കിൽ കാമങ്ങൾ ഹിതങ്ങളാണെന്നാൎത്ഥമാകും. എന്നാൽ ഈ അൎത്ഥം ഉപചാരമായിട്ടേ കല്പിക്കപ്പെടുവാൻ പാടുള്ളു. എന്തെന്നാൽ സൂക്ഷ്മം നോക്കുന്നതാണെങ്കിൽ കാമങ്ങൾ ആൎക്കും ഹിതങ്ങളാകുന്നില്ല.

അവർ അവിവേകികളും, കാമികളും, അന്തത്തോടുകൂടിയിരിക്കുന്ന ഫലത്തെ ഉണ്ടാക്കുന്ന സാധനങ്ങളിൽ പ്രവൎത്തിക്കുന്നവരുമാകയാൽ—

൨൩. അന്തവത്തു ഫലം തേഷാം തൽ ഭവത്യല്പമേധസാം
ദേവാൻ ദേവയജോ യാന്തി മൽഭക്താ യാന്തി മാമപി.

ദേവയജഃ=ദേവന്മാരെ പൂജിക്കുന്നവർ, ദേവാൻ യാന്തി=ദേവന്മാരെ പ്രാപിക്കുന്നു. അല്പമേധസാം=അല്പബുദ്ധികളായ (പരിച്ഛിന്നദൃഷ്ടികളായ), തേഷാം=അവരുടെ, തൽ ഫലം=ദേവതാപൂജയാലുണ്ടാകുന്ന ആ ഫലം, അന്തവൽ തു=അന്തത്തോടുകൂടിയതുതന്നെയായി, ഭവതി=ഭവിക്കുന്നു. മൽഭക്താഃ അപി=എന്നാൽ എൻെറ ഭക്തന്മാർ, മാം=എന്നെ, യാന്തി=പ്രാപിക്കുന്നു.

ദേവന്മാരെ പൂജിക്കുന്നവർ ദേവന്മാരെ പ്രാപിക്കുന്നു. അല്പബുദ്ധികളായ അവരുടെ (ആ ദേവതാപൂജകൊണ്ടുണ്ടാകുന്ന) ഫലം നാശത്തോടുകൂടിയതാകുന്നു. എന്നാൽ എൻെറ ഭക്തന്മാർ എന്നെത്തന്നെ പ്രാപിക്കുന്നു.

(ശം–ഭാ) രണ്ടു ജാതി ഭജനത്തിന്നും പ്രയത്നം ശരിയാണെങ്കിലും അനന്തഫലത്തിന്നായിക്കൊണ്ടു ജനങ്ങൾ എന്നെ സേവിക്കുന്നില്ല. അഹോ കഷ്ടം!—എന്നിങ്ങിനെ ഭഗവാൻ കരുണയെ സൂചിപ്പിക്കുന്നു.

എന്തുകൊണ്ടാണ് അവർ എന്നെത്തന്നെ ഭജിക്കാത്തത്? പറയാം. കേൾക്കുക—

൨൪. അവ്യക്തം വ്യക്തിമാപന്നം മന്യന്തേ മാമബുദ്ധയഃ
പരം ഭാവമജാനന്തോ മമാവ്യയമനുത്തമം.

അവ്യയം[1]=നിത്യമായും, അനുത്തമം[2]=സൎവ്വോത്തമമായും, പരം[3]=പ്രപഞ്ചവിലക്ഷണമായുമുള്ള, മമ ഭാവം=എൻെറ സ്വരൂപത്തെ (എൻെറ പരമതത്വത്തെ), അജാന

[ശ–സ] 1 അവ്യക്തം മുതൽ സ്ഥൂലംവരേയുള്ള സകലദൃശ്യപദാൎത്ഥങ്ങൾ നശിച്ചാലും സ്വയം നാശരഹിതമായും.

2 എല്ലാ ദിക്കിലും പരിപൂൎണ്ണമായും.

3 ചേതനത്വം ഹേതുവായിട്ടും, സൎവ്വപ്രകാശകത്വം ഹേതുവായിട്ടും, സൎവ്വാധാരത്വം ഹേതുവായിട്ടും, സൎവ്വദ്രഷ്ടൃത്വം ഹേതുവായിട്ടും ബുദ്ധ്യാദിയിൽനിന്നു ഭിന്നമായും വിലക്ഷണമായുമിരിക്കുന്നു.

ന്തഃ=അറിയാത്തവരായി, അബുദ്ധയഃ=അല്പബുദ്ധികളായവർ (അവിവേകികൾ), അവ്യക്തം1=പ്രപഞ്ചാതീതമായിരിക്കുന്ന, മാം2=എന്നെ, വ്യക്തിം=വ്യക്തിയെ (മനുഷ്യമത്സ്യകൂർമ്മാദിഭാവത്തെ), ആപന്നം3=പ്രാപിച്ചവനായി, മന്യന്തേ=വിചാരിക്കുന്നു.

നിത്യമായും സർവ്വോത്തമമായും പ്രപഞ്ചവിലക്ഷണമായുമിരിക്കുന്ന എന്റെ സ്വരൂപത്തെ അറിയാതെ മന്ദമതികളായവർ പ്രപഞ്ചാതീതനായിരിക്കുന്ന എന്നെ വ്യക്തിയെ (മനുഷ്യാദിസ്വരൂപത്തെ) പ്രാപിച്ചവനായി വിചാരിക്കുന്നു.

(ശം-ഭാ) വ്യയരഹിതമായും നിരതിശയമായുമിരിക്കുന്ന എന്റെ പരമാത്മസ്വഭാവത്തെ അവിവേകികൾ അറിയുന്നില്ല. അതുഹേതുവായിട്ട് നിത്യപ്രസിദ്ധനായിരിക്കുന്ന ഈശ്വരനാണെങ്കിലും ഞാൻ ഇതേവരെ അപ്രകാശനായിരുന്നുവെന്നും, ഇപ്പോൾ പ്രകാശത്തെ പ്രാപിച്ചവനായിരിക്കുന്നുവെന്നും, അവർ (ആ അവിവേകികൾ) വിചാരിക്കുന്നു.

അവരുടെ അജ്ഞാനം എന്തുനിമിത്തമാണുണ്ടാകുന്നത്? പറയുന്നു—

൨൫. നാഹം പ്രകാശഃ സർവ്വസ്യ യോഗമായാസമാവൃതഃ
മൂഢോയം നാഭിജാനാതി ലോകോ മാമജമവ്യയം.

യോഗമായാസമാവൃതഃ*=യോഗമായയാൽ മറയ്ക്കപ്പെട്ടിരിക്കുന്ന, അഹം=ഞാൻ, സർവ്വസ്യ=എല്ലാവക്കും, ന പ്രകാശഃ=പ്രത്യക്ഷനല്ല (പ്രകടനായി ഭവിക്കുന്നില്ല). (അതഃ ഏവ)=അതുഹേതുവായിട്ടുതന്നെ, മൂഢഃ അയം ലോകഃ=മോഹത്തെ പ്രാപിച്ചിരിക്കുന്ന ഈ ലോകം (ജനങ്ങൾ), മാം=എന്നെ, അജം=ജനനമില്ലാത്തവനായും, അവ്യയം=നാശമില്ലാത്തവനായും, ന അഭിജാനാതി=അറിയുന്നില്ല.

യോഗമായയാൽ മറയ്ക്കപ്പെട്ടിരിക്കുന്ന ഞാൻ എല്ലാവക്കും പ്രത്യക്ഷനായി ഭവിക്കുന്നില്ല. അതുഹേതുവായിട്ടുതന്നെ മോഹത്തെ പ്രാപിച്ചിരിക്കുന്ന ഈ ജനങ്ങൾ എന്നെ ജനനമില്ലാത്തവനായും നാശമില്ലാത്തവനായും അറിയുന്നില്ല.

---

1 യാതൊരു പ്രമാണംകൊണ്ടും വ്യക്തമാക്കുവാൻ പാടില്ലാത്തത്. അല്ലെങ്കിൽ, വ്യക്തം എന്നതു ദേഹേന്ദ്രിയാദിവികാരങ്ങൾ. അവയോടു ബന്ധമില്ലായ്കയാൽ അവ്യക്തം.

2 (അവ്യക്തമായിരിക്കുന്ന) അഹമർത്ഥമായ ആത്മാവിനെ.

3 ദേഹാദിയോടു താദാത്മ്യത്തെ പ്രാപിച്ചവനായി. (ദേഹത്തിൽ ആത്മാവിനേയും ആത്മാവിൽ ദേഹത്തേയും അന്യോന്യം അധ്യാസംചെയ്ത് അവിവേകികളായവർ 'ഞാൻ ദേഹംതന്നെയാണ്' എന്നിങ്ങിനെ ആത്മാവിനെ ദേഹംതന്നെയായി കാണുന്നുവെന്നു താൽപര്യം.)

* (ശ്രീ) യോഗഃ=യുക്തി—എന്റെ അചിന്ത്യമായിരിക്കുന്ന എന്തോ ഒരു പ്രജ്ഞാവിലാസം. അതുതന്നെ മായ. അങ്ങിനെയിരിക്കുന്ന യോഗമായയാൽ, അഘടമാനഘടനാസാമർത്ഥ്യംഹേതുവായിട്ട്, മൂടപ്പെട്ടിരിക്കുന്നു.

[ശ-സ] യോഗമായാസമാവൃതഃ—സ്വവൃത്തികൊണ്ടു പുരുഷനെ ജനനമരണദുഃഖമാകുന്ന പ്രവാഹത്തോടുകൂടി യോജിപ്പിക്കുന്നതു യോഗം. അതുതന്നെ മായയായതു യോഗമായ. അങ്ങിനെയിരിക്കുന്ന യോഗമായയാൽ മൂടപ്പെട്ടിരിക്കുന്നു.

(ശം-ഭാ) ഞാൻ ലോകത്തിൽ എല്ലാവക്കും പ്രത്യക്ഷമായി ഭവിക്കുന്നില്ല. എന്റെ ഭക്തന്മാരായ ചിലക്കു മാത്രം ഞാൻ പ്രത്യക്ഷമായി ഭവിക്കുന്നു എന്നു താൽപയ്യം. യോഗമായാസമാവൃതഃ—യോഗം=ത്രിഗുണങ്ങളുടെ ഘടന; അതുതന്നെയാണ് മായ; ആ യോഗമായയാൽ ഞാൻ മൂടപ്പെട്ടിരിക്കുന്നു. അതുഹേതുവായിട്ടു മൂഢന്മാരായ ജനങ്ങൾ എന്നെ അജനായും അവ്യയനായും അറിയുന്നില്ല.

യാതൊരു യോഗമായയാൽ ചുററപ്പെട്ടവനായിരിക്കുന്ന എന്നെ ലോകം അറിയുന്നില്ലയോ ആ മായ എന്റേതാകുന്നു. അതുഹേതുവായിട്ട് (മദധീനമായിരിക്കുന്നതിനാൽ) അതു മായാവിയും ഈശ്വരനുമായിരിക്കുന്ന എന്റെ ജ്ഞാനത്തെ പ്രതിബന്ധിക്കുന്നില്ല. എപ്രകാരമാണ് വേറെ ഒരു ഇന്ദ്രജാലക്കാരൻ പ്രയോഗിക്കുന്ന കൺകെട്ട് (മായ) അവന്റെ ജ്ഞാനത്തെ പ്രതിബന്ധിക്കുന്നില്ലയോ അതുപോലെയാകുന്നു (എന്റെ മായയും). അതിനാൽ—

൨൬. വേദാഹം സമതീതാനി വത്തമാനാനി ചാജ്ജുന
ഭവിഷ്യാണി ച ഭൂതാനി മാം തു വേദ ന കശ്ചന.

ഹേ അജ്ജുന=അല്ലയോ അജ്ജുന, സമതീതാനി=കഴിഞ്ഞുപോയവയും, വത്തമാനാനി ച=ഇപ്പോളുള്ളവയും, ഭവിഷ്യാണി ച=വരുവാൻപോകുന്നവയുമായ, ഭൂതാനി=(സ്ഥാവരജംഗമങ്ങളായ സകല) ജീവികളേയും, അഹം=ഞാൻ, വേദ=അറിയുന്നു. മാം തു=എന്നാൽ എന്നെ, കശ്ചന=ഒരുവനും, ന വേദ=അറിയുന്നില്ല.

അല്ലയോ അജ്ജുന, കഴിഞ്ഞുപോയവയും ഇപ്പോളുള്ളവയും വരുവാൻ പോകുന്നവയുമായ സകലജീവികളേയും ഞാൻ അറിയുന്നു. എന്നാൽ എന്നെ ആരും അറിയുന്നില്ല.

(ശം-ഭാ) എന്നെ ശരണം പ്രാപിച്ചിരിക്കുന്നവനും എന്റെ ഭക്തനുമല്ലാതെ ആരും എന്നെ അറിയുന്നില്ല. എന്റെ തത്വം അറിഞ്ഞുകൂടാത്തതുകൊണ്ടുതന്നെയാണ് ഒരുവനും എന്നെ ഭജിക്കാത്തത്.

[ശ-സ] ഭൂതാനി=(ഭോക്തൃഭോഗാത്ഥം മത്ത ഏവ ഭവന്തി ഇതി ഭൂതാനി) മനോബുദ്ധ്യാദികളും തൽപ്രവത്തനങ്ങളും. വേദാഹം....ഭൂതാനി=ജാഗ്രദാദ്യവസ്ഥകളിൽ മനോബുദ്ധ്യാദികൾക്കു സ്ഫൂത്തിയേയും പ്രവത്തനശക്തിയേയും കൊടുത്തുകൊണ്ടു സദാ പ്രകാശമാനനായി പ്രത്യഗ്രൂപനായിരിക്കുന്ന ഞാൻ അവയെല്ലാം അറിയുന്നു. ദേഹേന്ദ്രിയങ്ങളുടെ പ്രവൃത്തിയേയും നിവൃത്തിയേയും അവസ്ഥാഭേദംകൊണ്ടുള്ള സത്തയേയും അസത്തയേയും ഞാൻ സാക്ഷാലായി അറിയുന്നുവെന്നത്ഥം.

എന്റെ തത്വത്തെ അറിയുന്നതിന്നുള്ള എന്തൊരു പ്രതിബന്ധംകൊണ്ടു പ്രതിബദ്ധന്മാരായി ജനിക്കുന്നു എന്നതുകൊണ്ടാണ് സകലപ്രാണികളും എന്നെ അറിയാത്തത് എന്നു ചോദിക്കുന്നുവെങ്കിൽ, കേൾക്കുക—

൨൭. ഇച്ഛാദ്വേഷസമുത്ഥേന ദ്വന്ദ്വമോഹേന ഭാരത
സവ്വഭൂതാനി സംമോഹം സഗ്ഗേ യാന്തി പരന്തപ.

ഹേ ഭാരത=അല്ലയോ ഭരതകുലത്തിൽ ജനിച്ചവനേ, ഹേ പരന്തപ=അല്ലയോ ശത്രുതാപന, സഗ്ഗേ=സ്ഥൂലദേഹോൽപത്തിയിൽതന്നെ (ദേഹത്തെ പ്രാപിക്കുമ്പോൾതന്നെ), ഇച്ഛാദ്വേഷസമുത്ഥേന=കാമക്രോധങ്ങളിൽനിന്നുണ്ടാകുന്ന, ദ്വന്ദ്വമോഹേന=ശീതോഷ്ണസുഖദുഃഖാദിദ്വന്ദ്വങ്ങൾനിമിത്തമുണ്ടാകുന്ന അവിവേകത്താൽ, സവ്വഭൂതാനി=സകലഭൂ

ങ്ങളും (സകലപ്രാണികളും), സംമോഹം=ഞാൻതന്നെ സുഖി ദുഃഖി എന്നിങ്ങിനെ ഗാഢതരമായ അഭിനിവേശത്തെ, യാന്തി=പ്രാപിക്കുന്നു.

ഹേ ഭാരത, ഹേ ശത്രുതാപന, സ്ഥൂലദേഹോൽപത്തിയിൽതന്നെ (ജനിക്കുമ്പോഴുംതന്നെ) കാമക്രോധങ്ങളിൽനിന്നുത്ഭവിക്കുന്ന ശീതോഷ്ണസുഖദുഃഖാദിദ്വന്ദ്വങ്ങളാംനിമിത്തമുണ്ടാകുന്ന അവിവേകത്താൽ സകലപ്രാണികളും വിഷയാഭിമാനത്തെ പ്രാപിക്കുന്നു.

(ശം–ഭാ) ഇച്ഛാദ്വേഷങ്ങളാംതന്നെ, ശീതോഷ്ണങ്ങളെപ്പോലെ, പരസ്പരവിരുദ്ധങ്ങളാകുന്നു. സുഖദുഃഖങ്ങൾക്കും തൽകാരണങ്ങൾക്കും വിഷയമായിട്ടാണ് അവയുണ്ടാകുന്നത്. അവ സകലപ്രാണികളേയും യഥാകാലം സംബന്ധിക്കുന്നു. (അതിനാൽ) അവ (യും) ദ്വന്ദ്വങ്ങൾ എന്നു പറയപ്പെടുന്നു. സുഖദുഃഖങ്ങളുടേയും അവയുടെ ഹേതുക്കളുടേയും സംപ്രാപ്തികൊണ്ട് എപ്പോഴാണ് ഇച്ഛാദ്വേഷങ്ങളുണ്ടാകുന്നത് അപ്പോൾ അവ (ഇച്ഛാദ്വേഷങ്ങൾ) സകലപ്രാണികളുടേയും പ്രജ്ഞയെ സ്വവശമാക്കീട്ട് അവരിൽ മോഹത്തെ ജനിപ്പിക്കുകയും, തന്നിമിത്തം അവരുടെ പരമാത്ഥാത്മതത്ത്വവിഷയമായ ജ്ഞാനോൽപത്തിക്കു പ്രതിബന്ധമായി ഭവിക്കുകയും ചെയ്യുന്നു. ഇച്ഛാദ്വേഷങ്ങളായ ദോഷങ്ങളാൽ വശീകരിക്കപ്പെട്ട ചിത്തത്തോടുകൂടിയവന്ന് ബാഹ്യവിഷയങ്ങളുടേയുംകൂടി യഥാത്ഥജ്ഞാനമുണ്ടാകുന്നതല്ല. അപ്പോൾ പിന്നെ അവയാൽ (ഇച്ഛാദ്വേഷങ്ങളാൽ) മോഹിപ്പിക്കപ്പെട്ട ബുദ്ധിയോടുകൂടിയ ഒരു മൂഢന്നു പ്രത്യഗാത്മജ്ഞാനം—ആ മാഗ്ഗത്തിൽ വളരെ പ്രതിബന്ധങ്ങളുണ്ടാകയാൽ—ഉണ്ടാകുന്നതല്ലെന്നു പറയേണമോ? സകലപ്രാണികളും ഉൽപത്തികാലത്തിൽതന്നെ സംമൂഢതയെ പ്രാപിക്കുന്നു—ജന്മത്തെ പ്രാപിക്കുന്ന സകലജീവികളും മോഹത്തിന്നു വശന്മാരായിട്ടാണ് ജനിക്കുന്നത് എന്നാഭിപ്രായം. ഇങ്ങിനെ ദ്വന്ദ്വമോഹം കൊണ്ടു പ്രതിബന്ധിക്കപ്പെട്ടിരിക്കുന്ന പ്രജ്ഞയോടുകൂടിയിരിക്കുന്ന സകലജീവികളും (മുമ്പറഞ്ഞപ്രകാരം) മോഹിതന്മാരായിട്ട് എന്നെ ആത്മാവായി അറിയുന്നില്ല. അതുഹേതുവായിട്ടുതന്നെയാണ് അവർ എന്നെ ആത്മഭാവേന ഭജിക്കാത്തത്.

എന്നാൽ പിന്നെ ആരാണ് ദ്വന്ദ്വമോഹങ്ങളിൽനിന്നു മുക്തന്മാരായിട്ട് അങ്ങെ അറിഞ്ഞു ശാസ്ത്രപ്രകാരം ആത്മഭാവത്തോടുകൂടി ഭജിക്കുന്നത്? ഇതിന്നു സമാധാനം ഭഗവാൻ പറയുന്നു—

൨൮. യേഷാം ത്വന്തഗതം പാപം ജനാനാം പുണ്യകമ്മണാം
തേ ദ്വന്ദ്വമോഹനിമ്മുക്താ ഭജന്തേ മാം ദൃഢവ്രതാഃ.

പുണ്യകമ്മണാം=പുണ്യശാലികളായ (പുണ്യാചരണശീലന്മാരായ), യേഷാം ജനാനാം=യാതൊരു ജനങ്ങളുടെ, പാപം തു=പാപം, അന്തഗതം=നാശത്തെ പ്രാപിച്ചിരിക്കുന്നുവോ, തേ=ആ ജനങ്ങൾ, ദ്വന്ദ്വമോഹനിമ്മുക്താഃ=ദ്വന്ദ്വമോഹങ്ങളിൽനിന്നു മോചിച്ചവരായി, ദൃഢവ്രതാഃ=ദൃഢമായ വ്രതത്തോടുകൂടിയവരായി, മാം=എന്നെ, ഭജന്തേ=ഭജിക്കുന്നു.

പുണ്യശാലികളായ ഏതൊരു ജനങ്ങളുടെ പാപമാണ് നാശത്തെ പ്രാപിച്ചിരിക്കുന്നത് അവർ ദ്വന്ദ്വമോഹങ്ങളിൽനിന്നു മോചിച്ചു ദൃഢവ്രതന്മാരായി എന്നെ ഭജിക്കുന്നു.

(ശം-ഭാ) മനഃശുദ്ധിക്കു കാരണമായ പുണ്യകർമ്മങ്ങളെ ചെയ്യുന്ന (പുണ്യശാലികളായ) യാതൊരു ജനങ്ങളുടെ പാപം മിക്കതും നാശത്തെ പ്രാപിച്ചിരിക്കുന്നുവോ അവർ മുമ്പറയപ്പെട്ട ദ്വന്ദ്വമോഹങ്ങളിൽനിന്നു മോചിച്ചു ദൃഢവ്രതന്മാരായി പരമാത്മാവായ എന്നെ ഭജിക്കുന്നു. ദൃഢവ്രതന്മാർ='ഇപ്രകാരമാണ് പരമാർത്ഥതത്വം, വേറെ വിധത്തിലല്ല' എന്നിങ്ങിനെ സർവ്വപരിത്യാഗമായ വ്രതംകൊണ്ടു നിശ്ചിതവിജ്ഞാനത്തോടുകൂടിയവർ.

അവർ എന്തൊരുദ്ദേശത്തോടുകൂടിയാണ് എന്നെ ഭജിക്കുന്നത്? കേൾക്കുക—

൨൯. ജരാമരണമോക്ഷായ മാമാശ്രിത്യ യതന്തി യേ
തേ ബ്രഹ്മ തദ്വിദുഃ കൃത്സ്നമദ്ധ്യാത്മം കർമ്മ ചാഖിലം.

യേ=ഏവർ, മാം=എന്നെ, ആശ്രിത്യ=ആശ്രയിച്ചുകൊണ്ട്, ജരാമരണമോക്ഷായ=വാർദ്ധക്യത്തിൽനിന്നും മരണത്തിൽനിന്നും മോചിപ്പാൻ വേണ്ടി, യതന്തി=പ്രയത്നം ചെയ്യുന്നുവോ, തേ=അവർ, തൽ ബ്രഹ്മ=ആ പരബ്രഹ്മത്തെ, വിദുഃ=അറിയുന്നു. കൃത്സ്നം അദ്ധ്യാത്മം *=സകലവിധ അദ്ധ്യാത്മത്തേയും, അഖിലം കർമ്മ ച=(തത്സാധനഭൂതമായ) സകലകർമ്മത്തേയും (വിദുഃ)=അറിയുന്നു.

ജരാമരണങ്ങളിൽനിന്നു മോചിപ്പാൻവേണ്ടി ഏവരാണ് എന്നെ ആശ്രയിച്ചു പ്രയത്നംചെയ്യുന്നത് അവർ ആ പരബ്രഹ്മത്തേയും, സകലവിധ അദ്ധ്യാത്മത്തേയും, സകലകർമ്മങ്ങളേയും, അറിയുന്നു.

(ശം-ഭാ) യാതൊരുത്തരാണ് പരമേശ്വരനായിരിക്കുന്ന എന്നിൽ സമാഹിതചിത്തന്മാരായി ജരാമരണങ്ങളിൽനിന്നു മോചിപ്പാനായിക്കൊണ്ടു പ്രയത്നംചെയ്യുന്നത് അവർ പരമായിരിക്കുന്ന ആ ബ്രഹ്മത്തെ അറിയുന്നു. അവർ പ്രത്യഗാത്മവിഷയമായിരിക്കുന്ന സമസ്തവസ്തുവിനേയുമറിയുന്നു. സകലകർമ്മത്തേയുമവരറിയുന്നു.

൩൦. സാധിഭൂതാധിദൈവം മാം സാധിയജ്ഞം ച യേ വിദുഃ
പ്രയാണകാലേപി ച മാം തേ വിദുര്യുക്തചേതസഃ.

സാധിഭൂതാധിദൈവം[1]=അധിഭൂത അധിദൈവങ്ങളോടുകൂടിയവനായും, സാധിയജ്ഞം ച[2]=അധിയജ്ഞത്തോടുകൂടിയവനായും, മാം[3]=എന്നെ, യേ[4]=ഏവർ, വിദുഃ=അറിയു

* [ശ-സ] ബ്രഹ്മമാമുതൽ സ്തംബപര്യന്തമുള്ള സകല ഉപാധികളിലും ആത്മതേന സ്ഥിതി ചെയ്യുന്ന പ്രത്യഗ്രൂപമായ വസ്തു.

1 [ശ-സ] കാര്യം സർവ്വമധിഭൂതം. അധിദൈവം=ഹിരണ്യഗർഭവും അഗ്ന്യാദികവും. ഇവയോടുകൂടിയിരിക്കുന്നതുകൊണ്ടു സാധിഭൂതാധിദൈവം—അധിഭൂതാധിദൈവരൂപേണ സ്ഥിതി ചെയ്യുന്നവനും.

2 യജ്ഞാദിദേവതയോടുകൂടിയിരിക്കുന്നതുകൊണ്ട് അധിയജ്ഞം—അധിയജ്ഞാത്മനാ സ്ഥിതിചെയ്യുന്നവനുമായ.

3 പരബ്രഹ്മമായും സർവ്വാത്മകമായുമിരിക്കുന്ന എന്നെ—അദ്ധ്യാത്മ അധിഭൂത അധിദൈവാദ്യാകാരേണ സർവ്വാത്മനാ പ്രകാശിച്ചുകൊണ്ടിരിക്കുന്ന പരബ്രഹ്മമായിരിക്കുന്ന എന്നെ.

4 നിത്യമായും നിരന്തരമായുമുള്ള സമാധിനിഷ്ഠകൊണ്ടു മനസ്സിൽ യാതൊരു പ്രതിബന്ധവുംകൂടാതെ 'ഇതു സർവ്വവും ബ്രഹ്മമാണ്' എന്നിങ്ങിനെ സർവ്വത്തേയും ബ്രഹ്മമായി ആരറിയുന്നുവോ.

നുവോ, തേ=അവർ, യുക്തചേതസഃ=എന്നിൽ ആസക്തചിത്തന്മാരായി, പ്രയാണകാലേ അപി[1] ച=മരണകാലത്തിലും കൂടി, മാം=എന്നെ, വിദുഃ=അറിയുന്നു.

എവർ എന്നെ അധിഭൂത [2] അധിദൈവങ്ങളോടുകൂടിയവനായും അധിയജ്ഞത്തോടുകൂടിയവനായുമറിയുന്നുവോ അവർ മരണകാലത്തിലുംകൂടി എന്നിൽ ആസക്തചിത്തന്മാരായി എന്നെ അറിയുന്നു.

(ശം-ഭാ) യുക്തചേതസഃ=സമാഹിതചിത്തന്മാർ. ശേഷം സ്പഷ്ടം.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
വിജ്ഞാനയോഗോ നാമ
സപ്തമോദ്ധ്യായഃ
വിജ്ഞാനയോഗമെന്ന ഏഴാമദ്ധ്യായം
സമാപ്തം.



1 മരണസമയത്തിലും അല്ലെങ്കിൽ ദേഹേന്ദ്രിയമനോബുദ്ധ്യാദികൾ ക്ഷീണാവസ്ഥയിലിരിക്കുമ്പോഴും.

2 അധിഭൂതാദിശബ്ദങ്ങളുടെ അർത്ഥം ശ്രീഭഗവാൻതന്നെ ഇനിയത്തെ അദ്ധ്യായത്തിൽ വ്യാഖ്യാനിക്കുന്നതാണ്.

# എട്ടാമദ്ധ്യായം

'തേ ബ്രഹ്മ തദ്വിദുഃ കൃൽസ്നം.......' (അ. ൭. ശ്ലോ. ൨൯—൩൦) എന്ന ശ്ലോകങ്ങളെക്കൊണ്ടു ഭഗവാൻ അർജ്ജുനന്ന് ഒരു ചോദ്യം ചോദിപ്പാനിടയാകത്തക്കവിധത്തിലുള്ള സംഗതികളെയാണ് ഉപദേശിച്ചത്. അതിനാൽ അർജ്ജുനൻ ഇങ്ങിനെ ചോദിക്കുന്നു—

അർജ്ജുന ഉവാച.

൧. കിം തൽ ബ്രഹ്മ കിമദ്ധ്യാത്മം കിം കർമ്മ പുരുഷോത്തമ
അധിഭൂതം ച കിം പ്രോക്തമധിദൈവം കിമുച്യതേ.

അർജ്ജുനൻ പറഞ്ഞു.

ഹേ പുരുഷോത്തമ=അല്ലയോ പുരുഷോത്തമ, തൽ ബ്രഹ്മ കിം=ആ ബ്രഹ്മം ഏത്? അദ്ധ്യാത്മം കിം=അദ്ധ്യാത്മമെന്നത് എന്ത്? കർമ്മ കിം=കർമ്മം എന്നത് എന്ത്? അധിഭൂതം=അധിഭൂതം എന്ന്, പ്രോക്തം ച=പറയപ്പെട്ടതും, കിം=എന്ത്? അധിദൈവം കിം=അധിദൈവമെന്നത് ഏതെന്ന്, ഉച്യതേ=പറയപ്പെടുന്നു?

അല്ലയോ പുരുഷോത്തമ, മുമ്പറയപ്പെട്ട ബ്രഹ്മം ഏതാകുന്നു? അദ്ധ്യാത്മമെന്നത് എന്ത്? കർമ്മം എന്ത്? അധിഭൂതമെന്നത് എന്ത്? അധിദൈവമെന്നു പറയപ്പെടുന്നതും എന്താകുന്നു?

(ആ) തൽ ബ്രഹ്മ കിം—മുന്നദ്ധ്യായാവസാനത്തിൽ 'തേ ബ്രഹ്മ തദ്വിദുഃ=അവർ ആ ബ്രഹ്മത്തെ അറിയുന്നു' എന്നു പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ സോപാധികമായും നിരുപാധികമായും ഇങ്ങിനെ രണ്ടവസ്ഥയിലും ബ്രഹ്മശബ്ദം പ്രയോഗിക്കപ്പെടുന്നുണ്ട്. അതിനാൽ ഇവിടെ വിവക്ഷിച്ചിട്ടുള്ളത് ഏതാകുന്നു? അദ്ധ്യാത്മം കിം—'കൃൽസ്നമദ്ധ്യാത്മം വിദുഃ' എന്നു മുമ്പെ പറഞ്ഞിട്ടുണ്ട്. ദേഹത്തെ അധികരിച്ച് ദേഹമാകുന്ന ആ അധിഷ്ഠാനത്തിൽ സ്ഥിതിചെയ്യുന്നതിനാൽ അദ്ധ്യാത്മമെന്നു പറയപ്പെടുന്നു. അത് ശ്രോത്രാദികരണസമൂഹമോ അല്ലെങ്കിൽ പ്രത്യഗ്ഭൂതമായ ബ്രഹ്മമോ ആവാം. ഇവിടെ വിവക്ഷിച്ചിട്ടുള്ള അർത്ഥമെന്താകുന്നു? കർമ്മ കിം—'വിജ്ഞാനം യജ്ഞം തനുതേ, കർമ്മാണി തനുതേപി ച' എന്നിങ്ങിനെ ശ്രുതിയിൽ കർമ്മം രണ്ടുവിധമായി പറയപ്പെടുന്നു. 'കർമ്മ ച അഖിലം' എന്നു പറഞ്ഞതുകൊണ്ട് ഏതു കർമ്മത്തെയാണിവിടെ ഗ്രഹിക്കേണ്ടത്? അധിഭൂതം കിം—സാധിഭൂതാധിദൈവം എന്നു പറഞ്ഞിട്ടുള്ളതിൽ അധിഭൂതശബ്ദംകൊണ്ട് പൃഥിവ്യാദിഭൂതങ്ങളിലുള്ള ചിലതിനെമാത്രം ഗ്രഹിച്ചാൽ മതിയോ, അതോ സമസ്തകാര്യത്തേയും ഗ്രഹിക്കേണമോ? അധിദൈവം കിം—അപ്രകാരംതന്നെ അധിദൈവശബ്ദംകൊണ്ട് ദൈവതവിഷയമായ അനുധ്യാനമോ അതോ ആദിത്യമണ്ഡലാദികളിൽ ഉള്ള ചൈതന്യമോ വിവക്ഷിച്ചിട്ടുള്ളത്?

'പുരുഷോത്തമ' എന്ന സംബോധനകൊണ്ട് ക്ഷരാക്ഷരങ്ങളിൽനിന്നും കാര്യകാരണങ്ങളിൽനിന്നും അതീതമായിരിക്കുന്ന ഭഗവാന് അറിയുക വയ്യാതെ യാതൊന്നുമില്ല എന്നുള്ളതിനെ സൂചിപ്പിക്കുന്നു.

൨. അധിയജ്ഞഃ കഥം കോത്ര ദേഹേസ്മിൻ മധുസൂദന
പ്രയാണകാലേ ച കഥം ജ്ഞേയോസി നിയതാത്മഭിഃ.

ഹേ മധുസൂദന=അല്ലയോ മധുസൂദന, അത്ര അസ്മിൻ ദേഹേ=ഈ ദേഹത്തിങ്കൽ, അധിയജ്ഞഃ കഃ=അധിയജ്ഞൻ ആര്? കഥം=ഏതു പ്രകാരത്തിൽ അവൻ ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്നു? പ്രയാണകാലേ ച=മരണകാലത്തിൽ, നിയതാത്മഭിഃ=മനസ്സിനെ അടക്കിയിരിക്കുന്നവരാൽ, കഥം=എന്തൊരുപായത്താൽ, ജ്ഞേയഃ അസി=അങ്ങ് അറിയപ്പെടുന്നു?

അല്ലയോ മധുസൂദന, ഈ ദേഹത്തിലിരിക്കുന്നവനും പ്രയോജകനും ഫലദാതാവുമായ അധിയജ്ഞൻ ആരാകുന്നു? അദ്ദേഹം എപ്രകാരമാണ് ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്നത്? മരണകാലത്തിൽ നിയതചിത്തന്മാരാൽ അങ്ങ് ഏതുപ്രകാരമാണ് അറിയപ്പെടുന്നത്?

(ആ) യജ്ഞത്തെ അധിഷ്ഠാനമാക്കി സ്ഥിതിചെയ്യുന്നവൻ അധിയജ്ഞൻ. അധിയജ്ഞൻ എന്ന ശബ്ദംകൊണ്ടു വിജ്ഞാനാത്മാ എന്നോ പരദേവത എന്നോ (വിഷ്ണു എന്നോ) അർത്ഥം ധരിക്കേണ്ടത്? അസ്മിൻ ദേഹേ കഥം—അധിയജ്ഞൻ ഈ ദേഹത്തിൽ എങ്ങിനെ സ്ഥിതിചെയ്യുന്നു? (ബുദ്ധ്യാദിയിൽനിന്നു വ്യതിരിക്തമായിട്ടോ അതോ അവയിൽ ഒന്നുതന്നെയായിട്ടോ—സാകാരമായിട്ടോ നിരാകാരമായിട്ടോ?)

[ശ-സ] പ്രയാണകാലേ=മരണകാലത്തിൽ അങ്ങ് എപ്രകാരമാണ് അറിയപ്പെടേണ്ടത്—സഗുണരൂപമായിട്ടോ, നിൎഗ്ഗുണരൂപമായിട്ടോ, അതോ വേറെ വല്ല രൂപമായിട്ടോ? എല്ലാം വിസ്തരിച്ച് ഉപദേശിച്ചാലും.

ഈ (ഏഴ്) ചോദ്യങ്ങൾക്കു യഥാക്രമം ഉത്തരം പറയുന്നതിന്നായിക്കൊണ്ടു ഭഗവാനാരംഭിക്കുന്നു—

ശ്രീഭഗവാനുവാച.

൩. അക്ഷരം ബ്രഹ്മ പരമം സ്വഭാവോഽദ്ധ്യാത്മമുച്യതേ
ഭൂതഭാവോത്ഭവകരോ വിസൎഗ്ഗഃ കൎമ്മസംജ്ഞിതഃ.

ഭഗവാൻ പറഞ്ഞു.

പരമം=ഉത്തമമായും, (യൽ) അക്ഷരം=നാശമില്ലാത്തതായും, അല്ലെങ്കിൽ, ജഗത്തിന്നു മൂലകാരണമായുമുള്ളതു യാതൊന്നോ, (തൽ) ബ്രഹ്മ=അതു ബ്രഹ്മമാകുന്നു. സ്വഭാവഃ=തന്റെ (ബ്രഹ്മത്തിന്റെ) അംശമായിട്ടുതന്നെ (ദേഹം പ്രതി) ജീവരൂപേണയുള്ള ഭാവം, അദ്ധ്യാത്മം=അദ്ധ്യാത്മമെന്ന് (ദേഹത്തെ അധികരിച്ചു ഭോക്തൃതേന സ്ഥിതിചെയ്യുന്നതുകൊണ്ട് അദ്ധ്യാത്മമെന്ന്), ഉച്യതേ=പറയപ്പെടുന്നു. ഭൂതഭാവോത്ഭവകരഃ=ജരായുജാദി സകലഭൂതങ്ങളുടെ ഉൽപത്തിയേയും അഭിവൃദ്ധിയേയും ചെയ്യുന്ന, വിസൎഗ്ഗഃ=ദേവതോദ്ദേശമായി ചെയ്യുന്ന യജ്ഞം, കൎമ്മസംജ്ഞിതഃ=കൎമ്മമെന്നു പറയപ്പെടുന്നു.

ഉത്തമമായും സകലജഗത്തിന്നും മൂലകാരണമായുമിരിക്കുന്ന വസ്തു ബ്രഹ്മമാകുന്നു. ബ്രഹ്മത്തിന്റെ തന്നെ (ദേഹംപ്രതി) ജീവരൂപേണയുള്ള ഭാവം അദ്ധ്യാത്മമെന്നു പറയപ്പെടുന്നു. (ജരായുജാദി) ഭൂതങ്ങളുടെ ഉൽപത്തിയേയും അഭിവൃദ്ധിയേയും ചെയ്യുന്ന (ദേവതോദ്ദേശേന ദ്രവ്യത്യാഗരൂപമായ) യജ്ഞത്തിന്നു കൎമ്മം എന്നു പേർ പറയുന്നു.

(ശം-ഭാ) നാശമില്ലാത്തതായും പരമാത്മാവായുമിരിക്കുന്ന വസ്തുവാണ് ബ്രഹ്മം. ഇതിന്നു പ്രമാണമായി 'ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാൎഗ്ഗി=അല്ലയോ ഗാൎഗ്ഗി, ഈ അക്ഷരത്തിന്റെ—നാശരഹിതമായ പരമാത്മാവിന്റെ—ശാസനംകൊണ്ടാണ് ദ്യാവാപൃഥിവികൾ യഥാസ്ഥാനങ്ങളിലിരിക്കുന്നത്' (ബൃ. ഉ. ൩. വൃ. ൻ) എന്നു ശ്രുതിവാക്യം. അക്ഷരം എന്നതിന്ന് 'ഓം' കാരമെന്നൎത്ഥം ധരിപ്പാൻ പാടില്ല. എന്തെന്നാൽ 'ഓമിത്യേകാക്ഷരം ബ്രഹ്മ' (അ. ൮. ശ്ലോ: ൧൩) എന്നതുകൊണ്ട് 'ഓം'കാരത്തെ പ്രത്യേകിച്ചു വിശേഷിപ്പിക്കുന്നുണ്ട്. 'പരമം' എന്ന വിശേഷണം (ഓംകാരത്തേക്കാൾ) നാശരഹി

തമായും നിരതിശയമായുമിരിക്കുന്ന ബ്രഹ്മത്തിന്നാണ് അധികം യോജിക്കുന്നത്. ആ പരബ്രഹ്മത്തിൻേറതന്നെ ദേഹംപ്രതിയുള്ള പ്രത്യഗാത്മഭാവമാണ് സ്വഭാവം; അതുതന്നെയാണ് അദ്ധ്യാത്മം എന്നു പറയപ്പെടുന്നത്. ദേഹത്തെ അധികരിച്ച് ആദ്യം പ്രത്യഗാത്മഭാവത്തോടുകൂടിയിരിക്കുകയും പിന്നെ അവസാനം പരമാത്മമായിരിക്കുന്ന ബ്രഹ്മത്തെ പ്രാപിക്കുകയും ചെയ്യുന്ന വസ്തു അദ്ധ്യാത്മം എന്ന പേരോടുകൂടി അറിയപ്പെടുന്നു. ചരുപുരോഡാശാദിദ്രവ്യങ്ങളെ ദേവതോദ്ദേശമായി ഹോമം ചെയ്യുന്നതാണ് വിസർഗ്ഗം. ഭൂതവസ്തുക്കളുടെ ഉൽപത്തിയെ ചെയ്യുന്ന ആ വിസർഗ്ഗമാകുന്ന യജ്ഞം കർമ്മമെന്നു പറയപ്പെടുന്നു. എന്തെന്നാൽ ബീജഭൂതമായിരിക്കുന്ന ഇതിൽനിന്നാണ് സ്ഥാവരജംഗമങ്ങളായിരിക്കുന്ന സകലഭൂതങ്ങളും വൃഷ്ട്യാദിക്രമേണ ഉത്ഭവിക്കുന്നത്.

൪. അധിഭൂതം ക്ഷരോ ഭാവഃ പുരുഷശ്ചാധിദൈവതം
അധിയജ്ഞോഹമേവാത്ര ദേഹേ ദേഹഭൃതാം വര.

ഹേ ദേഹഭൃതാം വര*=അല്ലയോ ദേഹത്തെ എടുത്തവരിൽ ശ്രേഷ്ഠനായവനേ, ക്ഷരഃ ഭാവഃ=നാശത്തെ പ്രാപിക്കുന്ന ദേഹാദിപദാർത്ഥങ്ങൾ, അധിഭൂതം=അധിഭൂതമെന്നു പറയപ്പെടുന്നു. പുരുഷഃ ച=സൂര്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നവനും സ്വാംശഭൂതമായിരിക്കുന്ന സർവ്വദേവതകൾക്കുമധിപനുമായിരിക്കുന്ന വിരാൾപുരുഷൻ, അധിദൈവതം=അധിദൈവതമെന്നു പറയപ്പെടുന്നു. അത്ര ദേഹേ=ഈ ദേഹത്തിൽ, അഹം ഏവ=(അന്തർയ്യാമിയായിട്ട്) ഞാൻതന്നെ, അധിയജ്ഞഃ=അധിയജ്ഞനായിരിക്കുന്നു (യജ്ഞാദികർമ്മങ്ങളെ ചെയ്യിക്കുന്നവനായും തൽഫലദാതാവായുമിരിക്കുന്നു).

അല്ലയോ അർജ്ജുന, നാശത്തെ പ്രാപിക്കുന്ന ദേഹാദിപദാർത്ഥങ്ങൾ അധിഭൂതമാകുന്നു. സൂര്യമണ്ഡലവർത്തിയായിരിക്കുന്ന വിരാൾപുരുഷൻ അധിദൈവതമെന്നു പറയപ്പെടുന്നു. ഈ ദേഹത്തിൽ അന്തർയ്യാമിയായിരിക്കുന്ന ഞാൻതന്നെയാണ് അധിയജ്ഞൻ.

(ശം-ഭാ) സകലപ്രാണികളേയുമധികരിച്ചിരിക്കുന്നത് അധിഭൂതം—ഉൽപത്തി, നാശം, എന്നീ സ്വഭാവങ്ങളോടുകൂടിയ സകലവസ്തുക്കളും അധിഭൂതമാകുന്നു. പുരുഷഃ=യാതൊന്നുകൊണ്ടു സർവ്വവും പൂർണ്ണമായിരിക്കുന്നുവോ അതു പുരുഷൻ; ദേഹത്തിൽ ഇരിക്കുന്നതുകൊണ്ടു പുരുഷൻ എന്നും പറയാം. ആ പുരുഷൻ ആദിത്യനിൽ അധിവസിക്കുന്ന ഹിരണ്യഗർഭനാകുന്നു. അദ്ദേഹം സകലപ്രാണികളുടെ ഇന്ദ്രിയങ്ങൾക്ക് അനുഗ്രാഹകനായിരുന്നുകൊണ്ട് അവയെ സ്വസ്വവിഷയങ്ങളിൽ പ്രവർത്തിപ്പിക്കുന്നു. ആ പുരുഷനാണ് അധിദൈവതം. അധിയജ്ഞഃ=സകലയജ്ഞങ്ങൾക്കുമഭിമാനിയായും വിഷ്ണുവെന്ന പേരോ

---

* (ആ) ഭഗവാൻ സാക്ഷാലായി അർജ്ജുനന്ന് ഉപദേശിക്കുന്നതിനാൽ സകലപ്രാണികളിലും വെച്ച് അർജ്ജുനന്നു ശ്രേഷ്ഠത്വം കല്പിച്ചതു യുക്തംതന്നെ.

(ശ്രീ) ദേഹഭൃത്തുകളിൽവെച്ചു ശ്രേഷ്ഠൻ എന്ന സംബോധനകൊണ്ടു നിത്യം, സ്വപ്രവൃത്തിനിവൃത്തികളിൽ പരാധീനനാണ് എന്ന യുക്തികൊണ്ടു സർവ്വഭൂതങ്ങൾക്കുമന്തർയ്യാമിയായിരിക്കുന്ന എന്നെ അറിയുവാനർഹനാണെന്നുള്ളതിനെ സൂചിപ്പിക്കുന്നു.

ട്ടുകൂടിയുമിരിക്കുന്ന ദേവത. 'യജ്ഞോ വൈ വിഷ്ണുഃ' * എന്നു ശ്രുതി. ആ വിഷ്ണു ഞാൻതന്നെയാകുന്നു. ഈ ദേഹത്തിൽ എന്തെല്ലാം യജ്ഞങ്ങളാണുള്ളത് അവയെല്ലാം ഞാൻ അധിഷ്ഠാനമായിരിക്കുന്നു. യജ്ഞങ്ങൾ ദേഹംകൊണ്ടു നിവ്വഹിക്കപ്പെടേണ്ടവയാകയാൽ അവ ദേഹത്തോടു ചേൎന്നിരിക്കുന്നു. അതിനാലാണ് യജ്ഞങ്ങൾ ദേഹത്തിലിരിക്കുന്നുവെന്നു പറഞ്ഞത്.

൫. അന്തകാലേ ച മാമേവ സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി സ മദ്ഭാവം യാതി നാസ്ത്യത്ര സംശയഃ.

യഃ=യാതൊരുവൻ, അന്തകാലേ ച=അവസാന(മരണ)കാലത്തിലും, മാം ഏവ=അന്തൎയ്യാമിരൂപമായും പരമേശ്വരനായുമിരിക്കുന്ന എന്നെത്തന്നെ, സ്മരൻ=വിചാരിക്കുന്നവനായി, കളേബരം=ദേഹത്തെ, മുക്ത്വാ=ത്യജിച്ചിട്ട്, പ്രയാതി=(അച്ചിരാദിമാൎഗ്ഗമായിരിക്കുന്ന ഉത്തരായണപന്ഥാവിൽകൂടി) പോകുന്നുവോ, സഃ=അവൻ, മദ്ഭാവം=എന്റെ സ്വരൂപത്തെ, യാതി=പ്രാപിക്കുന്നു. അത്ര=ഈ കാൎയ്യത്തിൽ, സംശയഃ=സംശയം, ന അസ്തി=ഇല്ല.

ഏവൻ അവസാനകാലത്തിൽ എന്നെത്തന്നെ വിചാരിച്ചുകൊണ്ടു ദേഹത്തെ വിട്ടുപോകുന്നുവോ അവൻ എന്റെ സ്വരൂപത്തെ പ്രാപിക്കുന്നു. ഈ കാൎയ്യത്തിൽ സംശയമില്ല.

(ശം-ഭാ) അന്തകാലേ=മരണകാലത്തിൽ; മാം ഏവ=എന്നെ—പരമേശനായിരിക്കുന്ന വിഷ്ണുവിനെ—തന്നെ; സ്മരൻ=വിചാരിച്ചുകൊണ്ട്; കളേബരം=ശരീരത്തെ; മുക്ത്വാ=പരിത്യജിച്ചിട്ട്; യഃ പ്രയാതി=ഏവൻ പോകുന്നുവോ; സഃ=അവൻ; മദ്ഭാവം=വൈഷ്ണവതത്ത്വത്തെ; യാതി=പ്രാപിക്കുന്നു. അത്ര=ഈ കാൎയ്യത്തിൽ; സംശയഃ=മത്തത്ത്വത്തെ പ്രാപിക്കുമോ ഇല്ലയോ എന്ന സംശയം; ന അസ്തി=ഇല്ല.

ഈ നിയമം എന്നെ സംബന്ധിച്ചു മാത്രമല്ല, എന്നാൽ—.

൬. യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം
തം തമേവൈതി കൌന്തേയ സദാ തദ്ഭാവഭാവിതഃ.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, (യഃ)=ഏവൻ, അന്തേ=അവസാനകാലത്തിൽ, യം യം വാ അപി ഭാവം=ഏതേതു ഭാവത്തെ (അന്യദേവതയേയോ അല്ലെങ്കിൽ വേറെ വല്ല രൂപത്തേയോ), സ്മരൻ=സ്മരിച്ചുകൊണ്ട്, കളേബരം=ദേഹത്തെ, ത്യജതി=ത്യജിക്കുന്നുവോ, (സഃ)=അവൻ, സദാ=എപ്പോഴും, തദ്ഭാവഭാവിതഃ=ആ രൂപത്തെത്തന്നെ ചിന്തിക്കുന്നവനായി, തം തം ഏവ (ഭാവം)=(സ്മരിക്കപ്പെടുന്ന) അതാതുരൂപത്തെത്തന്നെ, ഏതി=പ്രാപിക്കുന്നു.

അല്ലയോ അൎജ്ജുന, അവസാനകാലത്തിൽ ഏവൻ ഏതു രൂപത്തെ സ്മരിച്ചുകൊണ്ടു ദേഹത്തെ ഉപേക്ഷിക്കുന്നുവോ അവൻ സദാ തദ്രൂപസ്മരണയോടുകൂടിയവനായി ആ രൂപത്തെത്തന്നെ പ്രാപിക്കുന്നു.

* തൈത്തിരീയസംഹിത. ൧. ൭. ർ.

(ശം_ഭാ) യം യം ഭാവം=ഏതേതു ദേവതാവിശേഷത്തെ. സ്മരൻ=ചിന്തിച്ചുകൊണ്ട്. അന്തേ=പ്രാണവിയോഗകാലത്തിൽ. തം തം ഏവ=സ്മരിക്കപ്പെട്ട അതാതു ദേവതയെമാത്രം (വേറെ ഒന്നിനേയുമില്ലെന്നാൎത്ഥം). ഏതി=പ്രാപിക്കുന്നു. ശേഷം സ്പഷ്ടം.

ഇപ്രകാരം മരണകാലത്തിലുള്ള ഭാവന ദേഹാന്തരപ്രാപ്തിക്കു കാരണമായി ഭവിക്കുന്നുവെന്നതുഹേതുവായിട്ട്—

൭. തസ്മാൽ സൎവ്വേഷു കാലേഷു മാമനുസ്മര യുധ്യ ച
മയ്യൎപ്പിതമനോബുദ്ധിൎമ്മാമേവൈഷ്യസ്യസംശയഃ.

തസ്മാൽ=ആയതുകൊണ്ട്, സൎവ്വേഷു കാലേഷു=എല്ലാ കാലത്തിലും, മാം=എന്നെ, അനുസ്മര=സ്മരിച്ചാലും; യുധ്യ ച=യുദ്ധവും ചെയ്താലും. മയി=എന്നിൽ, അൎപ്പിതമനോബുദ്ധിഃ=മനസ്സിനേയും ബുദ്ധിയേയുമുറപ്പിച്ചിരിക്കുന്നവനായി, മാം ഏവ=എന്നെത്തന്നെ, ഏഷ്യസി=നീ പ്രാപിക്കും. അസംശയഃ=സംശയമില്ല.

അതിനാൽ എല്ലാ കാലത്തിലും എന്നെ സ്മരിച്ചാലും. യുദ്ധവും ചെയ്യുക. എന്നിൽ മനോബുദ്ധികളെ ഉറപ്പിച്ചവനായി നീ എന്നെത്തന്നെ പ്രാപിക്കും. ഈ കാൎയ്യത്തിൽ യാതൊരു സംശയവുമില്ല.

(ശം_ഭാ) മാം അനുസ്മര=ശാസ്ത്രവിധിപ്രകാരം എന്നെ സ്മരിച്ചാലും; യുധ്യ ച=സ്വധൎമ്മമാകുന്ന യുദ്ധത്തേയും ചെയ്താലും; മയ്യൎപ്പിതമനോബുദ്ധിഃ=വാസുദേവനായിരിക്കുന്ന എന്നിൽ അൎപ്പിക്കപ്പെട്ട മനോബുദ്ധികളോടുകൂടിയവനായിട്ട്; മാം ഏവ ഏഷ്യസി=നീ എന്നെ സ്മരിക്കപ്പെട്ടപ്രകാരംതന്നെ പ്രാപിക്കും; അസംശയഃ=ഈ കാൎയ്യത്തിൽ സംശയമില്ല.

അതിന്നും പുറമെ—

൮. അഭ്യാസയോഗയുക്തേന ചേതസാ നാന്യഗാമിനാ
പരമം പുരുഷം ദിവ്യം യാതി പാൎത്ഥാനുചിന്തയൻ.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, അഭ്യാസയോഗയുക്തേന=അഭ്യാസമാകുന്ന ഉപായത്തോടുകൂടിയും, നാന്യഗാമിനാ=വേറെ വിഷയത്തിൽ പ്രവേശിക്കാതേയുമിരിക്കുന്ന, ചേതസാ=മനസ്സുകൊണ്ട്, ദിവ്യം=പ്രകാശരൂപനായ, പരമം പുരുഷം=പരമപുരുഷനെ (പരമേശ്വരനെ), അനുചിന്തയൻ=ധ്യാനം ചെയ്യുന്നവൻ, (തം ഏവ)=ആ പരമപുരുഷനെത്തന്നെ, യാതി=പ്രാപിക്കുന്നു.

അല്ലയോ അൎജ്ജുന, അഭ്യാസമാകുന്ന ഉപായത്തോടുകൂടിയും വേറെ വിഷയത്തിൽ പ്രവേശിക്കാതേയുമിരിക്കുന്ന മനസ്സുകൊണ്ടു പ്രകാശരൂപനായ പരമപുരുഷനെ ധ്യാനം ചെയ്യുന്നവൻ അവനെത്തന്നെ (ആ പരമപുരുഷനെത്തന്നെ) പ്രാപിക്കുന്നു.

(ശം_ഭാ) അഭ്യാസയോഗയുക്തേന—ചിത്തസമൎപ്പണത്തിന്നു വിഷയഭൂതമായിരിക്കുന്ന എന്നെത്തന്നെ പിന്നേയും പിന്നേയും ധ്യാനിക്കുകയും, അന്യവിഷയങ്ങളെ വിചാരിക്കാതിരിക്കുകയും, ചെയ്യുന്നതാകുന്നു അഭ്യാസം. അങ്ങിനെയുള്ള അഭ്യാസംതന്നെയാണ് യോഗം. ഇപ്രകാരം അഭ്യാസയോഗത്തോടു

കൂടിയും; നാന്യഗാമിനാ—യോഗിയുടെ മനസ്സ് അതിൽതന്നെ പ്രവൎത്തിച്ചു കൊണ്ടിരിക്കുന്നു, ആ ചിത്തത്തിന്ന് അന്യവിഷയങ്ങളിൽ പ്രവൎത്തിച്ചു ശീലമില്ല, അങ്ങിനെയുള്ള; ചേതസാ=മനസ്സുകൊണ്ട്; പരമം....അനുചിന്തയൻ= യോഗിയായവൻ ശാസ്ത്രാചാൎയ്യോപദേശങ്ങളെ അനുധ്യാനം ചെയ്യുന്നവനായി നിരതിശയനായും സൂൎയ്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നവനായുമിരിക്കുന്ന പുരുഷനെ പ്രാപിക്കുന്നു.

അവൻ എന്തൊരു വിശേഷത്തോടുകൂടിയ പുരുഷനെയാണ് പ്രാപിക്കുന്നത്? പറയുന്നു—

൯. കവിം പുരാണമനുശാസിതാര-
മണോരണീയാംസമനുസ്മരേദ്യഃ
സൎവ്വസ്യ ധാതാരമചിന്ത്യരൂപ-
മാദിത്യവൎണ്ണം തമസഃ പരസ്താൽ.

൧൦. പ്രയാണകാലേ മനസാചലേന
ഭക്ത്യാ യുക്തോ യോഗബലേന ചൈവ
ഭ്രുവോൎമ്മദ്ധ്യേ പ്രാണമാവേശ്യ സമ്യക്
സ തം പരം പുരുഷമുപൈതി ദിവ്യം.

അചലേന മനസാ=ചലിക്കാത്ത (വിക്ഷേപരഹിതമായ) മനസ്സോടും, ഭക്ത്യാ=ഭക്തിയോടും, യോഗബലേന ച ഏവ=ധ്യാനബലത്തോടും, യുക്തഃ=കൂടിയിരിക്കുന്ന, യഃ= യാതൊരുവൻ, പ്രയാണകാലേ=മരണകാലത്തിൽ, പ്രാണം=പ്രാണവായുവിനെ, ഭ്രുവോഃ മദ്ധ്യേ=പുരികങ്ങളുടെ മദ്ധ്യത്തിൽ, സമ്യക് ആവേശ്യ=വേണ്ടുംവണ്ണം നിൎത്തീട്ട്, കവിം= സൎവ്വജ്ഞനും, പുരാണം=അനാദികാലമായിരിക്കുന്നവനും, അനുശാസിതാരം=സകലത്തിന്നും നിയന്താവും, അണോഃ=അണുവിനേക്കാളും, അണീയാംസം=അതിസൂക്ഷ്മമായിരിക്കുന്നവനും (ആകാശകാലദിക്കുകളേക്കാളും അതിസൂക്ഷ്മമായിരിക്കുന്നവനും), സൎവ്വസ്യ=സകലപ്രപഞ്ചത്തിന്നും, ധാതാരം=രക്ഷകനും (പോഷകനും), അചിന്ത്യരൂപം=ചിന്തിപ്പാൻ വയ്യാത്ത രൂപത്തോടുകൂടിയവനും, ആദിത്യവൎണ്ണം=സൂൎയ്യനെപ്പോലെ പ്രകാശമുള്ളവനും, തമസഃ പരസ്താൽ=പ്രകൃതിയെ (അജ്ഞാനത്തെ, മായയെ) അതിക്രമിച്ചവനുമായ, പുരുഷം=പുരുഷനെ (പരമാത്മാവിനെ), അനുസ്മരേൽ=ഇടവിടാതെ സ്മരിക്കുന്നുവോ, സഃ=അവൻ, ദിവ്യം=ദിവ്യനായ (പ്രകാശരൂപനായ), തം പരം=ആ പരമാത്മാവിനെ, ഉപൈതി=പ്രാപിക്കുന്നു.

ചലനമില്ലാത്ത മനസ്സോടും ഭക്തിയോടും ധ്യാനബലത്തോടും കൂടിയവനായി മരണകാലത്തിൽ പ്രാണവായുവിനെ പുരികങ്ങളുടെ മദ്ധ്യത്തിൽ വേണ്ടുംവണ്ണം നിൎത്തി, സൎവ്വജ്ഞനും പുരാതനനും സകലത്തിന്നും നിയന്താവും അണുവിനേക്കാളുമധികം സൂക്ഷ്മവും സകലപ്രപഞ്ചത്തിന്നും രക്ഷിതാവും മനോബുദ്ധികൾക്കു ഗോചരമല്ലാത്തവനും സൂൎയ്യനെപ്പോലെ പ്രകാശമുള്ളവനും മായയെ അതിക്രമിച്ചിരിക്കുന്നവനും ആയ പരമപുരുഷനെ എവൻ ഇടവിടാതെ സ്മരിക്കുന്നുവോ അവൻ ദിവ്യമായ ആ പരമാത്മസ്വരൂപത്തെ പ്രാപിക്കുന്നു.

ബ്രാമത്തിന്നു ശ്രീഭഗവാൻ ഒരു പേരു കല്പിക്കുന്നു—

൧൧. യദക്ഷരം വേദവിദോ വദന്തി
വിശന്തി യദ്യതയോ വീതരാഗാഃ
യദിച്ഛന്തോ ബ്രഹ്മചര്യ്യം ചരന്തി
തത്തേ പദം സംഗ്രഹേണ പ്രവക്ഷ്യേ.

വേദവിദഃ=വേദാത്ഥത്തെ അറിയുന്നവർ, യൽ അക്ഷരം=യാതൊന്നിനെ നാശമില്ലാത്തതായി, വദന്തി=പറയുന്നുവോ, വീതരാഗാഃ=കാമക്രോധങ്ങളെ വിട്ടിരിക്കുന്ന, യതയഃ=സന്യാസികഠ, യൽ=യാതൊന്നിനെ, വിശന്തി=പ്രാപിക്കുന്നുവോ, യൽ=യാതൊന്നിനെ, ഇച്ഛന്തഃ=അറിവാനിച്ഛിച്ചിട്ട്, ബ്രഹ്മചര്യ്യം=(ഗുരുകുലത്തിൽ) ബ്രഹ്മചാരിവ്രതത്തെ, ചരന്തി=അനുഷ്ഠിക്കുന്നുവോ, തൽ പദം=ആ സ്ഥാനത്തെ, സംഗ്രഹേണ=സംക്ഷേപമായി, തേ=നിനക്ക്, പ്രവക്ഷ്യേ=ഞാൻ പറഞ്ഞുതരാം.

വേദാത്ഥങ്ങളെ അറിഞ്ഞിട്ടുള്ളവർ യാതൊന്നിനെ നാശമില്ലാത്തതെന്നു പറയുന്നുവോ, കാമക്രോധങ്ങളെ വിട്ടിരിക്കുന്ന സന്യാസികഠ യാതൊന്നിനെ പ്രാപിക്കുന്നുവോ, യാതൊന്നിനെ അറിവാനിച്ഛിച്ചിട്ട് ബ്രഹ്മചാരിവ്രതത്തെ അനുഷ്ഠിക്കുന്നുവോ, ആ സ്ഥാനത്തെ ഞാൻ നിനക്കു സംക്ഷേപമായി പറഞ്ഞുതരാം.

(ശം-ഭാ) വേദാത്ഥജ്ഞന്മാർ യാതൊരു അവിനാശിയായിരിക്കുന്ന വസ്തുവിനെയാണ് 'അസ്ഥൂലമനണു=സ്ഥൂലവുമല്ല സൂക്ഷ്മവുമല്ല' * എന്നിങ്ങിനെ സവ്വവിശേഷരഹിതമായി പറയുന്നത്; ഇതിന്നു ശ്രുതി—'തദ്വാ ഏതദക്ഷരം ഗാഗ്ഗി ബ്രാഹ്മണാ അഭിവദന്തി=അല്ലയോ ഗാഗ്ഗി, ബ്രാഹ്മണർ (ബ്രഹ്മജ്ഞാനികഠ) പറയുന്ന അവിനാശിവസ്തു ഇതുതന്നെയാകുന്നു'. യാതൊന്നിനെയാണ് യതനശീലന്മാരും കാമക്രോധാദിയെ ഉപേക്ഷിച്ചവരുമായ സന്യാസികഠ സമ്യഗ്ദർശനത്തെ പ്രാപിച്ചതിൻെറശേഷം പ്രാപിക്കുന്നത്, യാതൊരു അക്ഷരത്തെ അറിവാനിച്ഛിച്ചിട്ടാണ് അവർ ഗുരുവിൻെറ അടുക്കൽ ബ്രഹ്മചര്യ്യത്തെ അനുഷ്ഠിക്കുന്നത്, അങ്ങിനെയിരിക്കുന്ന അക്ഷരമെന്നും ബ്രഹ്മമെന്നും പറയപ്പെടുന്ന ആ പദത്തെ (പ്രാപിക്കപ്പെടേണ്ടതായ ആ സ്ഥാനത്തെ) സംക്ഷേപമായി ഞാൻ നിനക്കു പറഞ്ഞുതരാം.

(ശം-ഭാ) 'ഹേ ഭഗവൻ, മനുഷ്യരിൽ ഒരുവൻ മരണപയ്യന്തം 'ഓം'കാരത്തെ ഉപാസിക്കുന്നതായാൽ അവൻ അതുകൊണ്ട് ഏതൊരു ലോകത്തെയാണ് പ്രാപിക്കുന്നത്?' എന്നു സത്യകാമൻ എന്നൊരു ശിഷ്യൻ ചോദിച്ചതിന്നുത്തരമായി പിപ്പലാദൻ എന്നു പേരായ ഒരാചാര്യൻ (മറുവടി) പറഞ്ഞു—'അല്ലയോ സത്യകാമ, പരമായും അപരമായുമിരിക്കുന്ന ഈ ബ്രഹ്മംതന്നെയാണ് 'ഓംകാരം' (പ്രശ്നോപനിഷത്ത് ൫. ൧. ൨.) 'യാതൊരുവനാണ് പരമപുരുഷനെ മൂന്നു മാത്രകളോടുകൂടിയിരിക്കുന്ന—'അ'കാരം, 'ഉ'കാരം, 'മ' കാരം, എന്നീ മൂന്നക്ഷരങ്ങളോടുകൂടിയിരിക്കുന്ന—'ഓം'കാരംകൊണ്ടുതന്നെ ഉപാസിക്കുന്നത് (ധ്യാനിക്കുന്നത്) അവൻ സാമഗാനങ്ങളെക്കൊണ്ടു ബ്രഹ്മലോകത്തെ പ്രാപിക്കുന്നു.' (പ്ര. ഉ. ൫. ൫.) പ്രണവം വില്ലായും, ആത്മാ ശരമായും, ബ്രഹ്മം ലക്ഷ്യമായും (അറിയപ്പെടേണ്ട വസ്തുവായും) പറയപ്പെടുന്നു. അപ്രമത്തനായവൻ ആ ലക്ഷ്യത്തിൽ ശരത്തെ എയ്തുകൊള്ളിക്കണം—ബ്രഹ്മമയമായി ഭവിക്കണമെന്നത്ഥം. ഇനി വേറൊരു ഘട്ടത്തിൽ 'ധമ്മാധമ്മങ്ങളോടുകൂ-

* ബൃഹദാരണ്യകോപനിഷത്ത് ൩. ൮. ൮.

പുറമെയായി വേറെ എന്താണ് അങ്ങ് കാണുന്നത് എന്ന് എനിക്ക് ഉപദേശിച്ചാലും' (കാ. ഉ. വ. ൧൪) എന്ന ചോദ്യത്തിന്നു സമാധാനമായി ഇപ്രകാരം പറഞ്ഞിരിക്കുന്നു—'യാതൊരു പദത്തെയാണ് സകലവേദങ്ങളും പ്രതിപാദിക്കുന്നത്, യാതൊന്നിനെപ്പററിയാണ് സകലതപസ്സുകളും പറയുന്നത്; യാതൊന്നിനെ ഇച്ഛിച്ചിട്ടാണ് അവർ ബ്രഹ്മചര്യത്തെ അനുഷ്ഠിക്കുന്നത് ആ പദത്തെ ഞാൻ നിനക്കു സംക്ഷേപമായി പറഞ്ഞുതരാം.' അത് 'ഓം'കാരമാകുന്നു. (കാ. ഉ. വ. ൧൫).

ഇപ്രകാരമുള്ള ശ്രുതിവാക്യങ്ങളെക്കൊണ്ട് 'ഓം' കാരം പരബ്രഹ്മത്തിന്റെ വാചകരൂപമായിട്ടോ, അല്ലെങ്കിൽ ഒരു പ്രതിമപോലെ പ്രതീകരൂപമായിട്ടോ, മന്ദമദ്ധ്യമബുദ്ധികൾക്കു പരബ്രഹ്മപ്രാപ്തിക്കു സാധനമായി പറയപ്പെട്ടിരിക്കുന്നു. ആ 'ഓം'കാരത്തിന്റെ ഉപാസനം കാലാന്തരത്തിൽ മുക്തിഫലമായി ഭവിക്കുമെന്നും പറയപ്പെട്ടിട്ടുണ്ട്. ഇനി 'കവിം പുരാണമനുശാസിതാരം' 'യദക്ഷരം വേദവിദോ വദന്തി' എന്നിങ്ങിനെ മേൽവർണ്ണിക്കപ്പെട്ടപ്രകാരമുള്ള പരബ്രഹ്മത്തെ അറിയുന്നതിന്ന് ഉപായമായും, കാലാന്തരത്തിൽ മുക്തിഫലത്തെ കൊടുക്കുന്നതായുമിരിക്കുന്ന 'ഓം'കാരോപാസനത്തെ യോഗധാരണാസഹിതമുപദേശിക്കേണ്ടതാകുന്നുവെന്നും, അതിന്നും പുറമേ, ഈ മുഖ്യവിഷയത്തെ സംബന്ധിച്ചുതന്നെ അനേകം ചില്ലറ കാര്യങ്ങളേയുമുപദേശിക്കണമെന്നും, ഉള്ള ഉദ്ദേശത്തോടുകൂടി ഭഗവാൻ ഇനിയത്തേ ശ്ലോകമാരംഭിക്കുന്നു—.

൧൨. സർവ്വദ്വാരാണി സംയമ്യ മനോ ഹൃദി നിരുദ്ധ്യ ച
മൂർദ്ധ്ന്യാധായാത്മനഃ പ്രാണമാസ്ഥിതോ യോഗധാരണാം.

൧൩. ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം സ യാതി പരമാം ഗതിം.

യഃ=യാതൊരുവൻ, സർവ്വദ്വാരാണി=സകല ഇന്ദ്രിയങ്ങളേയും, സംയമ്യ=അടക്കി (ബാഹ്യവിഷയങ്ങളിൽനിന്നു പ്രത്യാഹരിച്ചിട്ട്), മനഃ=മനസ്സിനെ, ഹൃദി=ഹൃദയത്തിൽ, നിരുദ്ധ്യ=ധരിച്ചു (ബാഹ്യവിഷയങ്ങളെ സ്മരിക്കുകകൂടി ചെയ്യാതെ), മൂർദ്ധ്നി=മൂർദ്ധാവിങ്കൽ (ഭ്രൂമദ്ധ്യത്തിൽ), ആത്മനഃ പ്രാണം=തന്റെ പ്രാണവായുവിനെ, ആധായ=നിർത്തി, യോഗധാരണാം=സ്ഥിരമായ യോഗനിലയെ, ആസ്ഥിതഃ=ആശ്രയിച്ചവനായി (പ്രാപിച്ചവനായി), ബ്രഹ്മ=ബ്രഹ്മവാചകമായ, ഓം ഇതി ഏകാക്ഷരം=ഓം എന്ന ഏകാക്ഷരത്തെ, വ്യാഹരൻ=ഉച്ചരിക്കുന്നവനും, മാം ച=(തദ്വാച്യമായിരിക്കുന്ന) എന്നെ, അനുസ്മരൻ=ഇടവിടാതെ സ്മരിക്കുന്നവനുമായി, ദേഹം=ദേഹത്തെ, ത്യജൻ=ഉപേക്ഷിച്ച്, പ്രയാതി=(അർച്ചിരാദിമാർഗ്ഗേണ) പോകുന്നുവോ, സഃ=അവൻ, പരമാം ഗതിം=ശ്രേഷ്ഠമായ ഗതിയെ, യാതി=പ്രാപിക്കുന്നു.

യാതൊരുവൻ സകല ഇന്ദ്രിയദ്വാരങ്ങളേയുമടക്കി, മനസ്സിനെ ഹൃദയത്തിൽ നിർത്തി, ശിരസ്സിൽ പ്രാണവായുവിനെ പ്രവേശിപ്പിച്ചു സ്ഥിരമായ യോഗനിലയെ പ്രാപിച്ച്, ബ്രഹ്മവാചകമായ ഓം എന്ന ഏകാക്ഷരത്തെ ഉച്ചരിച്ച്, എന്നെ (ബ്രഹ്മത്തെ) ഇടവിടാതെ സ്മരിച്ചുകൊണ്ടു ദേഹത്തെ വിട്ടുപോകുന്നുവോ അവൻ ശ്രേഷ്ഠമായ ഗതിയെ പ്രാപിക്കുന്നു.

(ശം-ഭാ) സകല ഇന്ദ്രിയങ്ങളേയും (വിഷയോപലബ്ധിക്കുള്ള സകല ദ്വാരങ്ങളേയും) അടക്കി * ഹൃദയപുണ്ഡരീകത്തിൽ മനസ്സിനെ നിരോധിച്ചു (മനസ്സിന്റെ വിഷയാകാരമായ വൃത്തിയെ നിരോധിച്ചിട്ട്), അവിടെ വശീകരി

* (ആ) വിഷയങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളെ ദോഷദർശനദ്വാരാ അവയിൽനിന്നു വിമുഖമാക്കിത്തീർക്കുന്നത് ഇന്ദ്രിയസംയമനം.

ക്കപ്പെട്ടിട്ടുള്ള മനസ്സോടുകൂടി ഹൃദയത്തിൽനിന്നു മേല്പോട്ടു ഗതിയുള്ള നാഡിയിൽ (സുഷുമ്നയിൽ) കൂടി കയറി, തന്റെ പ്രാണവായുവിനെ (സകലത്തിൽനിന്നും പിൻവലിച്ചു ഹൃദയത്തിൽ കൊണ്ടുവന്ന് അവിടുന്നു സുഷുമ്നയിൽകൂടി കണ്ഠം, ഭ്രൂമധ്യം, ലലാടം എന്നീ ക്രമത്തിൽ കയററി) മൂദ്ധാവിൽ പ്രവേശിപ്പിച്ച്, സ്ഥിരമായ യോഗനിലയെ പ്രാപിച്ച്, ബ്രഹ്മത്തിന്റെ പേരായിരിക്കുന്ന 'ഓം'കാരത്തെ ഉച്ചരിച്ചുകൊണ്ട്, തദത്ഥഭൂതമായും ഈശ്വരനായുമിരിക്കുന്ന എന്നെ സദാ സ്മരിക്കുന്നവനായി യാതൊരുവനാണ് ദേഹത്തെ ഉപേക്ഷിച്ചു പോകുന്നത്—മരണത്തെ പ്രാപിക്കുന്നത്—അവൻ ശ്രേഷ്ഠമായ ഗതിയെ പ്രാപിക്കുന്നു. ദേഹത്യാഗം ആത്മാവിന്റെ പ്രയാണത്തിന്നു വിശേഷണമായിരിക്കുന്നു. ആത്മാ ദേഹത്തെ ഉപേക്ഷിച്ചുപോകുന്നു. അല്ലാതെ തീരെ നശിക്കുന്നില്ല എന്നത്ഥം.

അതിന്നും പുറമെ—

൧൪. അനന്യചേതാഃ സതതം യോ മാം സ്മരതി നിത്യശഃ
തസ്യാഹം സുലഭഃ പാത്ഥ നിത്യയുക്തസ്യ യോഗിനഃ.

ഹേ പാത്ഥ=അല്ലയോ അജ്ജുന, അനന്യചേതാഃ=അന്യവിഷയത്തിൽ ചിന്തയില്ലാത്തവനായി, യഃ=യാതൊരുവൻ, സതതം=എപ്പോഴും, നിത്യശഃ=പ്രതിദിനം, മാം=എന്നെ, സ്മരതി=സ്മരിക്കുന്നുവോ, തസ്യ=അപ്രകാരമുള്ള, നിത്യയുക്തസ്യ=സ്ഥിരമായ മനസ്സോടുകൂടിയ, യോഗിനഃ=യോഗിക്ക്, അഹം=ഞാൻ, സുലഭഃ=സുലഭനാകുന്നു (പ്രയാസംകൂടാതെ പ്രാപിക്കത്തക്കവനാകുന്നു).

അല്ലയോ അജ്ജുന, അന്യവിഷയത്തിൽ ചിന്തയില്ലാത്തവനായി യാതൊരുവൻ എന്നെ പ്രതിദിനം എപ്പോഴും സ്മരിക്കുന്നുവോ സമാഹിതചിത്തനായ അപ്രകാരമുള്ള യോഗിക്കു ഞാൻ സുഖേന ലഭ്യനാകുന്നു (മററൊരുവന്നു സുലഭനാകുന്നില്ല എന്നത്ഥം.)

(ശം-ഭാ) യാതൊരുവനാണ് അന്യവിഷയത്തിൽ ചിന്തയില്ലാത്തവനായി ജീവകാലം മുഴുവൻ എല്ലാ സമയവും എന്നെ (തന്നെ) സ്മരിക്കുന്നത്, സമാഹിതചിത്തനായിരിക്കുന്ന ആ യോഗിക്കു ഞാൻ സുഖേന ലഭ്യനാകുന്നു. (എന്നെ അനായാസേന പ്രാപിക്കാം എന്നത്ഥം). അതിനാൽ അന്യവിഷയത്തെ ചിന്തിക്കാതെ സദാ എന്നിൽ സമാഹിതനായി ഭവിക്കണമെന്നു താൽപയ്യം.

'സതതം' എന്ന പദം നൈരന്തയ്യത്തെ (നിരന്തരമായിട്ട് എന്നത്ഥത്തെ) സൂചിപ്പിക്കുന്നു. 'നിത്യശഃ' എന്നതു ദീഘകാലത്തെ കാണിക്കുന്നു. ആറു മാസമോ ഒരു സംവത്സരമോ അല്ല, ജീവകാലം മുഴുവൻ എന്നത്ഥമാകുന്നു.

അങ്ങയുടെ സൌലഭ്യംകൊണ്ട് (അങ്ങേ സുലഭമായി പ്രാപിക്കാം എന്നതുകൊണ്ട്) എന്താണ്? എന്നു ചോദിക്കുന്നുവെങ്കിൽ കേട്ടാലും. എന്റെ സൌലഭ്യംകൊണ്ട് എന്തു സംഭവിക്കുന്നുവെന്നു പറയാം—

൧൫. മാമുപേത്യ പുനജ്ജന്മ ദുഃഖാലയമശാശ്വതം
നാപ്നുവന്തി മഹാത്മാനഃ സംസിദ്ധിം പരമാം ഗതാഃ.

പരമാം സംസിദ്ധിം=ശ്രേഷ്ഠമായ മോക്ഷത്തെ, ഗതാഃ=പ്രാപിച്ച, മഹാത്മാനഃ= മഹാത്മാക്കൾ (യോഗികൾ), മാം=എന്നെ, ഉപേത്യ=പ്രാപിച്ചിട്ട്, പുനഃ=പിന്നേയും, ദുഃഖാലയം=ദുഃഖങ്ങൾക്കിരിപ്പിടവും, അശാശ്വതം=അനിത്യവുമായ, ജന്മ=ജന്മത്തെ, ന ആപ്നുവന്തി=പ്രാപിക്കുന്നില്ല.

ശ്രേഷ്ഠമായ മോക്ഷസിദ്ധിയെ പ്രാപിച്ച മഹാത്മാക്കൾ എന്നെ പ്രാപിച്ചതിൻെറശേഷം ദുഃഖങ്ങൾക്കിരിപ്പിടവും അനിത്യവുമായ ജന്മത്തെ പ്രാപിക്കുന്നില്ല.

(ശം-ഭാ) പരമേശ്വരനായിരിക്കുന്ന എന്നെ പ്രാപിച്ചിട്ട്—മൽഭാവത്തെ പ്രാപിച്ചിട്ട്—ആ മഹാത്മാക്കൾ (യതികൾ) പിന്നേയും ജന്മത്തെ പ്രാപിക്കുന്നില്ല. പുനജ്ജന്മം ആധ്യാത്മികാദിസകലദുഃഖങ്ങൾക്കുമിരിപ്പിടമാകുന്നു. അത് അനിത്യവുമാകുന്നു. ഇപ്രകാരമുള്ള ജന്മത്തെ യതികൾ പിന്നേയും പ്രാപിക്കുന്നില്ല. (എന്തെന്നാൽ) അവർ മോക്ഷമെന്നു പറയപ്പെടുന്ന പ്രകൃഷ്ട സിദ്ധിയെ പ്രാപിച്ചവരാകുന്നു. എന്നാൽ, യാതൊരുവർ എന്നെ പ്രാപിക്കുന്നില്ലയോ അവർ പിന്നേയും (ഭൂമിയിലേക്ക്) തിരിയെ വരുന്നു. (പിന്നേയും ജനിക്കുന്നു.)

എന്നാൽ അങ്ങിൽനിന്ന് അന്യന്മാരായവരെ പ്രാപിച്ചിട്ടുള്ളവർ തിരിയെ വരുന്നുവോ (പുനജ്ജന്മത്തെ പ്രാപിക്കുന്നുവോ)? കേട്ടാലും—

൧൬. ആ ബ്രഹ്മഭുവനാല്ലോകാഃ പുനരാവത്തിനോജ്ജുന
മാമുപേത്യ തു കൌന്തേയ പുനജ്ജന്മ ന വിദ്യതേ.

ഹേ അജ്ജുന=അല്ലയോ അജ്ജുന, ആ ബ്രഹ്മഭുവനാൽ=ബ്രഹ്മലോകമുൾപ്പെടെയുള്ള, ലോകാഃ=സകലലോകങ്ങളും, പുനരാവത്തിനഃ=പുനജ്ജന്മത്തെ പ്രാപിക്കുന്നവയാകുന്നു. ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, മാം ഉപേത്യ തു=എന്നെ പ്രാപിച്ചാലാകട്ടെ, പുനജ്ജന്മ=പിന്നേയും ജനിക്കുക എന്നത്, ന വിദ്യതേ=ഇല്ല.

അല്ലയോ അജ്ജുന, ബ്രഹ്മലോകം മുതലായ സകലലോകങ്ങളും പുനജ്ജന്മത്തെ പ്രാപിക്കുന്നു (പുനരാവത്തനശീലന്മാരാകുന്നു). എന്നാൽ എന്നെ പ്രാപിക്കുന്നവക്ക്, ഹേ കുന്തീപുത്ര, പുനജ്ജന്മമുണ്ടാകുന്നതല്ല.

(ശം-ഭാ) ആ ബ്രഹ്മഭുവനാൽ—യാതൊന്നിങ്കൽ ഭൂതങ്ങൾ സ്ഥിതിചെയ്യുന്നുവോ അതു ഭുവനം. ബ്രഹ്മഭുവനം=ബ്രഹ്മലോകം. ആ ബ്രഹ്മഭുവനാൽ= ബ്രഹ്മലോകത്തോടുകൂടിയുള്ള (ബ്രഹ്മലോകമുൾപ്പെടെ ഉള്ള); ലോകാഃ=സകലലോകങ്ങളും; പുനരാവത്തിനഃ=പുനരാവത്തനസ്വഭാവത്തോടുകൂടിയവയാകുന്നു. മാം....വിദ്യതേ=എന്നാൽ എന്നെ ഒരുവനെമാത്രം പ്രാപിക്കുന്നവക്കു പുനരുൽപത്തിയുണ്ടാകുന്നതല്ല.

ബ്രഹ്മലോകമുൾപ്പെടെയുള്ള (സകല)ലോകങ്ങൾ എന്തുകൊണ്ടു പുനരാവൃത്തിയെ (പുനജ്ജന്മത്തെ) പ്രാപിക്കുന്നു? അവ കാലത്താൽ പരിച്ഛിന്നമായിരിക്കുന്നതുകൊണ്ട്—അതെങ്ങിനെ?

൧൭. സഹസ്രയുഗപയ്യന്തമഹയ്യൽ ബ്രഹ്മണോ വിദുഃ
രാത്രിം യുഗസഹസ്രാന്താം തേഹോരാത്രവിദോ ജനാഃ.

ബ്രഹ്മണഃ=ബ്രഹ്മാവിൻെറ, സഹസ്രയുഗപര്യന്തം=ആയിരം ചതുർയുഗങ്ങൾകൂടിയതായ, യൽ അഹഃ=യാതൊരു പകലിനേയും, യുഗസഹസ്രാന്താം=ആയിരം ചതുർയുഗങ്ങൾ കൂടിയതായ. (യൽ) രാത്രിം=യാതൊരു രാത്രിയേയും, (യേ) ജനാഃ=യാതൊരു ജനങ്ങൾ, (യോഗബലേന) വിദുഃ=യോഗബലംകൊണ്ടറിയുന്നുവോ, തേ=അവർ, അഹോരാത്രവിദഃ=രാവും പകലും അറിയുന്നവരാകുന്നു (സർവ്വജ്ഞന്മാരാകുന്നു).

ബ്രഹ്മാവിന്ന് ആയിരം ചതുർയുഗങ്ങൾ പകലെന്നും, ആയിരം ചതുർയുഗങ്ങൾ രാത്രിയെന്നും, ആർ യോഗബലംകൊണ്ടറിയുന്നുവോ അവർ അഹോരാത്രങ്ങളെ അറിയുന്നവരാകുന്നു. (അവർ സർവ്വജ്ഞന്മാരാകുന്നുവെന്നർത്ഥം). *

(ശം-ഭാ) ബ്രഹ്മണഃ=പ്രജാപതിയുടെ, വിരാൾപുരുഷൻെറ; സഹസ്രയുഗപര്യന്തം യൽ അഹഃ=യാതൊരഹസ്സിന്നാണ് (പകലിന്നാണ്) ആയിരം യുഗം പര്യവസാനമായിട്ടുള്ളത് ആ അഹസ്സിനേയും; യുഗസഹസ്രാന്താം രാത്രിം=പകലോളംതന്നെ കാലമുള്ളതായ രാത്രിയേയും, അഹോരാത്രവിദോ ജനാഃ =കാലസംഖ്യയെ അറിയുന്ന ജനങ്ങൾ, വിദുഃ=അറിയുന്നു. കാലസംഖ്യയെ അറിയുന്ന ജനങ്ങൾ ബ്രഹ്മാവിൻെറ ഒരു പകൽ ആയിരം യുഗങ്ങൾകൊണ്ടവസാനിക്കുന്നതാണെന്നും, ഒരു രാത്രി പകലോളംതന്നെ കാലദീർഘമുള്ളതാണെന്നും, അറിയുന്നു. അതുഹേതുവായിട്ട്, സകലലോകങ്ങളും കാലത്താൽ പരിച്ഛിന്നമായിരിക്കുന്നതുകൊണ്ടാണ് പുനരാവൃത്തിയെ പ്രാപിക്കുന്നത്.

പ്രജാപതിയുടെ പകൽകാലത്ത് എന്തു സംഭവിക്കുന്നുവെന്നും, രാത്രികാലത്ത് എന്തു സംഭവിക്കുന്നുവെന്നും, ഇനി പറയുന്നു—

൧൮. അവ്യക്താദ്വ്യക്തയഃ സർവ്വാഃ പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ.

അഹരാഗമേ=ബ്രഹ്മാവിൻെറ പകൽകാലാരംഭത്തിൽ, അവ്യക്താൽ=കാരണരൂപമായ അവ്യക്തത്തിൽനിന്ന് (സൂക്ഷ്മപ്രകൃതിയിൽനിന്ന്), സർവ്വാഃ വ്യക്തയഃ=ചരാചരങ്ങളായ സകലഭൂതങ്ങളും (കാണപ്പെടുന്ന സകലസ്ഥൂലപ്രപഞ്ചങ്ങളും), പ്രഭവന്തി=ഉണ്ടാകുന്നു (പ്രാദുർഭവിക്കുന്നു). രാത്ര്യാഗമേ=ബ്രഹ്മാവിൻെറ രാത്ര്യാരംഭത്തിങ്കൽ (ബ്രഹ്മാവിൻെറ ശയനകാലത്തിൽ), അവ്യക്തസംജ്ഞകേ=അവ്യക്തമെന്നു പറയപ്പെടുന്ന, തത്ര ഏവ=കാരണരൂപമായിരിക്കുന്ന അതിൽ (ആ സൂക്ഷ്മപ്രകൃതിയിൽ) തന്നെ, പ്രലീയന്തേ=ലയത്തെ പ്രാപിക്കുന്നു.

ബ്രഹ്മാവിൻെറ പകൽകാലത്തിൽ കാരണരൂപമായ അവ്യക്തത്തിൽനിന്നു ചരാചരങ്ങളായ സകലഭൂതങ്ങളും (സകലസ്ഥൂലപ്രപഞ്ചങ്ങളും) ഉണ്ടാ

---

* (ശ്രീ) കാലഗണനമിപ്രകാരമാകുന്നു—ഒരു മാനുഷസംവത്സരം ദേവന്മാരുടെ ഒരഹോരാത്രമാകുന്നു. ഇപ്രകാരമുള്ള അഹോരാത്രങ്ങളെക്കൊണ്ടു പക്ഷമാസാദികളെ കല്പിക്കുന്നതായാൽ ൩൬൦ മാനുഷസംവത്സരം ഒരു ദിവ്യസംവത്സരമായി ഭവിക്കുന്നു. അപ്രകാരം ൧൨000 ദിവ്യവർഷം കൂടിയത് ഒരു ചതുർയുഗം. അങ്ങിനെയുള്ള ൧000 ചതുർയുഗം കൂടിയത് ബ്രഹ്മാവിൻെറ ഒരു പകൽ. അത്രയും കാലം കൂടിയത് ബ്രഹ്മാവിൻെറ ഒരു രാത്രി. അപ്രകാരമുള്ള അഹോരാത്രങ്ങളെക്കൊണ്ടു പക്ഷമാസാദികളെ കല്പിച്ചിട്ടുണ്ടാകുന്ന വർഷങ്ങൾ ൧00 കൂടിയതാണ് ബ്രഹ്മാവിൻെറ ആയുസ്സ്.

കുന്നു. രാത്ര്യാരംഭത്തിൽ അവ്യക്തമെന്നു പറയപ്പെടുന്ന ആ കാരണരൂപത്തിൽതന്നെ എല്ലാം ലയത്തെ പ്രാപിക്കുന്നു.

(ശം-ഭാ) അവ്യക്തമെന്നതു പ്രജാപതിയുടെ സ്വാപാവസ്ഥ (ഉറങ്ങുമ്പോഴത്തെ അവസ്ഥ)യാകുന്നു. അങ്ങിനെയിരിക്കുന്ന അവ്യക്താവസ്ഥയിൽനിന്നു സ്ഥാവരജംഗമലക്ഷണങ്ങളായ സകലപ്രാണികളും പകലാരംഭത്തിൽ —ബ്രഹ്മാവിൻെറ പ്രബോധകാലത്ത്—വ്യക്തിയെ പ്രാപിക്കുന്നു. അപ്രകാരംതന്നെ രാത്ര്യാരംഭത്തിൽ—ബ്രഹ്മാവിൻെറ സ്വാപകാലത്തിൽ—വ്യക്തിയെ പ്രാപിച്ചിരിക്കുന്ന സകലവും മുമ്പറയപ്പെട്ട ആ അവ്യക്തത്തിൽതന്നെ ലയത്തെ പ്രാപിക്കുന്നു.

ചെയ്യപ്പെടാത്ത കർമ്മത്തിൻെറ ഫലപ്രാപ്തി, ചെയ്യപ്പെട്ട കർമ്മത്തിൻെറ ഫലാപ്രാപ്തി, എന്നീ രണ്ടു ദോഷങ്ങളെ പരിഹരിക്കുന്നതിന്നും, ബന്ധമോക്ഷങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രങ്ങളുടെ പ്രവൃത്തി പ്രയോജനത്തോടുകൂടിയതാണെന്നു കാണിക്കുന്നതിന്നും, അവിദ്യ മുതലായ ക്ലേശങ്ങൾമൂലമുണ്ടാകുന്ന കർമ്മഫലവശാൽ സകലഭൂതങ്ങളും അവശന്മാരായി പിന്നേയും പിന്നേയും ജനിക്കുകയും ലയത്തെ പ്രാപിക്കുകയും ചെയ്യുന്നുവെന്നിങ്ങിനെ ഉപദേശിച്ചു സംസാരത്തിൽ വൈരാഗ്യത്തെ ഉണ്ടാക്കുന്നതിന്നും, വേണ്ടി ഭഗവാൻ ഇപ്രകാരം പറയുന്നു—

൧൯. ഭൂതഗ്രാമഃ സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗമേവശഃ പാർത്ഥ പ്രഭവത്യഹരാഗമേ.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, സ ഏവ അയം ഭൂതഗ്രാമഃ=മുമ്പുണ്ടായിരുന്ന (ചരാചരാത്മകമായ) ആ പ്രാണിസമൂഹംതന്നെ, ഭൂത്വാ ഭൂത്വാ=പിന്നേയും പിന്നേയും ജനിച്ച്, രാത്ര്യാഗമേ=രാത്ര്യാരംഭത്തിൽ, പ്രലീയതേ=ലയത്തെ പ്രാപിക്കുന്നു. (പുനരപി) അഹരാഗമേ=പിന്നേയും പകലാരംഭിക്കുമ്പോൾ, അവശഃ (സൻ)=(കർമ്മാദിയാൽ) പരതന്ത്രമായിട്ട്, പ്രഭവതി=ഉണ്ടാകുന്നു.

അല്ലയോ അർജ്ജുന, മുമ്പുണ്ടായിരുന്ന പ്രാണിസമൂഹംതന്നെ പിന്നേയും പിന്നേയും ജനിച്ചു രാത്ര്യാരംഭത്തിൽ ലയത്തെ പ്രാപിക്കുന്നു. പിന്നേയും പകലാരംഭിക്കുമ്പോൾ അതു (ഭൂതഗ്രാമം) കർമ്മവശാൽ പരാധീനമായിട്ടു ജനനത്തെ പ്രാപിക്കുന്നു. (സകലപ്രപഞ്ചങ്ങളും പ്രളയകാലത്തു സൂക്ഷ്മാവസ്ഥയെ പ്രാപിക്കുകയും, സൃഷ്ടികാലത്തു സ്ഥൂലാവസ്ഥയെ പ്രാപിക്കുകയും, ചെയ്യുന്നുവെന്നർത്ഥം.)

(ശം-ഭാ) പൂർവ്വകല്പത്തിൽ ഉണ്ടായിരുന്ന സ്ഥാവരജംഗമലക്ഷണമായ ആ പ്രാണിസമുദായംതന്നെ (വേറെ അല്ല എന്നർത്ഥം) അസ്വതന്ത്രമായിട്ട്, പകലാരംഭിക്കുമ്പോൾ ജനിക്കുകയും, രാത്ര്യാരംഭത്തിൽ പകലവസാനിക്കുമ്പോൾ ലയത്തെ പ്രാപിക്കുകയും, ചെയ്യുന്നു. പിന്നേയും അത് (ആ പ്രാണിസമൂഹംതന്നെ) പകലാരംഭിക്കുന്ന കാലത്ത് അസ്വതന്ത്രമായിട്ടുതന്നെ ജനിക്കുന്നു.

'ഓമിത്യേകാക്ഷരം ബ്രഹ്മ' എന്നു തുടങ്ങിയ ശ്ലോകങ്ങളെക്കൊണ്ടു മുൻവിവരിക്കപ്പെട്ട അക്ഷരത്തെ പ്രാപിപ്പാനുള്ള ഉപായത്തെ കാണിച്ചു. ഇപ്പോൾ ഇവിടെ ആ അക്ഷരത്തിൻെറതന്നെ സ്വ

രൂപത്തെ കാണിക്കുന്നതിന്നും 'ഈ യോഗമാൎഗ്ഗംകൊണ്ടുതന്നെയാണ് അതിനെ പ്രാപിക്കേണ്ടതു്" എന്നു കാണിക്കുന്നതിന്നും, വേണ്ടി ഭഗവാൻ പറയുന്നു—

൨൦. പരസ്തസ്മാത്തു ഭാവോന്യോവ്യക്തോവ്യക്താൽ സനാതനഃ
യഃ സ സൎവ്വേഷു ഭൂതേഷു നശ്യത്സു ന വിനശ്യതി.

യഃ=യാതൊന്ന്, തസ്മാൽ അവ്യക്താൽ=ചരാചരങ്ങളായിരിക്കുന്ന സകലത്തിന്നും കാരണഭൂതമായിരിക്കുന്ന ആ അവ്യക്തത്തിൽനിന്ന്, അന്യഃ=വിലക്ഷണമായും (വേറെയായും), പരഃ=അതിന്നും കാരണഭൂതമായും, അവ്യക്തഃ=ചക്ഷുരാദീന്ദ്രിയങ്ങൾക്ക് അഗോചരമായും, സനാതനഃ=അനാദിയായും ഇരിക്കുന്നുവോ, സ തു ഭാവഃ=ആ (ബ്രഹ്മ) ഭാവം, സൎവ്വേഷു ഭൂതേഷു=സകലഭൂതങ്ങളും, നശ്യത്സു=നശിച്ചാലും, ന വിനശ്യതി=നാശത്തെ പ്രാപിക്കുന്നില്ല.

എന്നാൽ യാതൊന്ന് ആ അവ്യക്തത്തിൽനിന്നു വിലക്ഷണമായും, ഉത്തമമായും, ചക്ഷുരാദീന്ദ്രിയങ്ങൾക്ക് അഗോചരമായും, അനാദിയായുമിരിക്കുന്നുവോ ആ (ബ്രഹ്മ)ഭാവം, സകലഭൂതങ്ങൾ നശിച്ചാലും, നാശത്തെ പ്രാപിക്കുന്നില്ല.

(ശം-ഭാ) 'തു' ശബ്ദംകൊണ്ടു് ഇനി പറയുവാൻ ഭാവിക്കുന്ന അവ്യക്തമായിരിക്കുന്ന അക്ഷരം മൂലപ്രകൃതിയായ അവ്യക്തത്തിൽനിന്നു ഭിന്നമാണെന്നു കാണിക്കുന്നു. ഭാവഃ=അക്ഷരമെന്നു പറയപ്പെടുന്ന പരബ്രഹ്മം. അതു് അവ്യക്തത്തിൽനിന്നു വ്യതിരിക്തമാണെങ്കിലും രണ്ടിന്നും ഒരേ ലക്ഷണമായിരിക്കാം എന്നുള്ള ശങ്കയെ പരിഹരിപ്പാൻവേണ്ടിയാണ് 'അന്യഃ' എന്ന വിശേഷണം. അതു് (പരമായ ബ്രഹ്മഭാവം) അവ്യക്തത്തിൽനിന്നു (മൂലപ്രകൃതിയിൽനിന്ന്) വിലക്ഷണമാണെന്നു് അതുകൊണ്ടു കാണിക്കുന്നു. അതു് (പരമായ ഭാവം) അവ്യക്തവുമാകുന്നു—ഇന്ദ്രിയങ്ങൾക്കു് അഗോചരമാകുന്നുവെന്നൎത്ഥം. പരഃ തസ്മാൽ=അതു സകലഭൂതഗ്രാമത്തിന്നു ബീജഭൂതമായും അവിദ്യാലക്ഷണമായുമിരിക്കുന്ന മുമ്പറയപ്പെട്ട അവ്യക്തത്തിൽനിന്നു ഭിന്നമാകുന്നു—തീരെ വിലക്ഷണമാകുന്നുവെന്നഭിപ്രായം. അതു ചിരന്തനമാകുന്നു. ബ്രഹ്മാദിസകലഭൂതങ്ങൾ നശിച്ചാലും അതു നശിക്കുന്നില്ല.

൨൧. അവ്യക്തോക്ഷര ഇത്യുക്തസ്തമാഹുഃ പരമാം ഗതിം
യം പ്രാപ്യ ന നിവൎത്തന്തേ തദ്ധാമ പരമം മമ.

(യഃ ഭാവഃ)=യാതൊരു ഭാവം, അവ്യക്തഃ=അതീന്ദ്രിയമെന്നും, അക്ഷരഃ ഇതി=നാശരഹിതമെന്നും, ഉക്തഃ=(വേദങ്ങളിൽ) പറയപ്പെട്ടിരിക്കുന്നുവോ, തം=അതിനെ, പരമാം ഗതിം=പരമപുരുഷാൎത്ഥമെന്ന്, ആഹുഃ=(വേദങ്ങൾ) പറയുന്നു. യം=യാതൊന്നിനെ, പ്രാപ്യ=പ്രാപിച്ച്, ന നിവൎത്തന്തേ=തിരിയെ വരുന്നില്ലയോ, തൽ=അത്, മമ=എന്റെ, പരമം=ഉത്തമമായ, ധാമ (ഏവ)=സ്വരൂപംതന്നെയാകുന്നു.

യാതൊരു ഭാവമാണ് അതീന്ദ്രിയമെന്നും നാശരഹിതമെന്നും (വേദത്തിൽ) പറയപ്പെട്ടിരിക്കുന്നതു് അതുതന്നെയാണ് പരമപുരുഷാൎത്ഥമായിട്ടുള്ളതു് എന്നു വേദങ്ങൾ പറയുന്നു. യാതൊന്നിനെ പ്രാപിച്ചാൽ പിന്നെ തിരി

ഹേ ഭരതഷ്ഭ=അല്ലയോ അജ്ജുന, യത്ര കാലേ തു=ഏതു കാലത്തിൽ, പ്രയാതാഃ=പോയ (ദേഹത്തെ വിട്ടുപോയിട്ടുള്ള), യോഗിനഃ=യോഗികഠം, അനാവൃത്തിം=അപുനജ്ജന്മത്തെ, യാന്തി=പ്രാപിക്കുന്നുവോ, (യസ്മിൻ ച കാലേ പ്രയാതാഃ)=ഏതു കാലത്തിൽ ദേഹത്യാഗം ചെയ്തിട്ടുള്ളവർ, ആവൃത്തിം ച ഏവ=പുനജ്ജന്മത്തേയും, (യാന്തി)=പ്രാപിക്കുന്നുവോ, തം കാലം=ആ കാലത്തെ, വക്ഷ്യാമി=ഞാൻ പറയാം.

അല്ലയോ അജ്ജുന, ഏതു കാലത്തിൽ ദേഹത്തെ ത്യജിച്ചുപോകുന്ന യോഗികഠം പുനജ്ജന്മത്തെ പ്രാപിക്കുന്നില്ലയോ, അപ്രകാരംതന്നെ ഏതു കാലത്തിൽ ദേഹത്യാഗം ചെയ്തുപോകുന്നവർ പുനജ്ജന്മത്തെ പ്രാപിക്കുന്നുവോ, ആ കാലത്തെ ഞാൻ പറയാം (കേട്ടാലും).

(ശം-ഭാ) 'യത്ര കാലേ' എന്നതു പ്രയാതാഃ (=ദേഹത്തെ ഉപേക്ഷിച്ചു പോകുന്ന) എന്ന പദത്തോടു സംബന്ധിക്കുന്നു. അനാവൃത്തിഃ=പുനജ്ജന്മമില്ലായ്മ; ആവൃത്തിഃ=അതിന്റെ വിപരീതമായ പുനജ്ജനനം. 'യോഗിനഃ' എന്ന ശബ്ദംകൊണ്ടു കമ്മനിഷ്ഠന്മാർ എന്നും ധ്യാനനിഷ്ഠന്മാർ എന്നും പറയപ്പെടുന്നു. ഗൌണവൃത്തികൊണ്ടു മാത്രമാണ് കമ്മികഠം യോഗികളാണെന്നു പറയപ്പെട്ടത്. 'കമ്മയോഗേന യോഗിനാം' (അ. ൩. ശ്ലോ. ൩) എന്നുള്ള വിശേഷണംകൊണ്ടും അവർ യോഗികളാണെന്നു പറയപ്പെട്ടിട്ടുണ്ട്. ഇവിടെ യോഗികളെ വിഭാഗിച്ചു പറയുന്നു—ഏതുകാലത്തിൽ മരണത്തെ പ്രാപിച്ചിട്ടുള്ള യോഗികഠം പിന്നേയും ജനിക്കുന്നില്ലയോ, ഏതു കാലത്തിൽ മരണത്തെ പ്രാപിച്ചവർ പിന്നേയും ജനിക്കുന്നുവോ, ആ കാലത്തെ, ഹേ ഭരതഷ്ഭ, ഞാൻ നിനക്കു പറഞ്ഞുതരാം.

ആ കാലത്തെപ്പററി ഭഗവാൻ പറയുന്നു—

൨൪. അഗ്നിജ്ജ്യോതിരഹഃ ശുക്ലഃ ഷണ്മാസാ ഉത്തരായണം
തത്ര പ്രയാതാ ഗച്ഛന്തി ബ്രഹ്മ ബ്രഹ്മവിദോ ജനാഃ.

അഗ്നിഃ=അഗ്ന്യഭിമാനിദേവത, ജ്യോതിഃ=പ്രകാശത്തിന്ന് (അച്ചിസ്സിന്ന്) അഭിമാനിദേവത, അഹഃ=പകൽകാലത്തിന്നഭിമാനിദേവത, ശുക്ലഃ=ശുക്ലപക്ഷത്തിന്നഭിമാനിദേവത, ഷണ്മാസാഃ ഉത്തരായണം=ആറു മാസങ്ങളടങ്ങിയ ഉത്തരായണത്തിന്നഭിമാനിദേവത, തത്ര=ഈ ദേവതകളുടെ ലോകങ്ങഠം വഴിക്ക്, പ്രയാതാഃ=ദേഹത്യാഗംചെയ്തു പോയിട്ടുള്ള, ജനാഃ=ജനങ്ങഠം (ഭഗവദുപാസകന്മാരായ ജനങ്ങഠം), ബ്രഹ്മ=പരബ്രഹ്മത്തെ, ഗച്ഛന്തി=പ്രാപിക്കുന്നു. (യതഃ)=എന്തെന്നാൽ, (തേ) ബ്രഹ്മവിദഃ=അവർ ബ്രഹ്മജ്ഞാനികളാകുന്നു.

അഗ്നിക്കും, അച്ചിസ്സിന്നും, ദിവസത്തിന്നും, ശുക്ലപക്ഷത്തിന്നും, ആറു മാസങ്ങളടങ്ങിയ ഉത്തരായണത്തിന്ന് അഭിമാനികളായ ദേവതകളുടെ ലോകങ്ങഠംവഴിക്കു ദേഹത്യാഗംചെയ്തു പോയിട്ടുള്ള (ഭഗവദുപാസകന്മാരായ) ജനങ്ങഠം പരബ്രഹ്മത്തെ പ്രാപിക്കുന്നു. എന്തെന്നാൽ അവർ ബ്രഹ്മജ്ഞാനികളാകുന്നു. (ദേഹത്യാഗംചെയ്തു പോയിട്ടുള്ള ബ്രഹ്മജ്ഞാനികളായ ജനങ്ങഠം പരബ്രഹ്മത്തെ പ്രാപിക്കുന്നു എന്നു വേറൊരന്വയം).

(ശം-ഭാ) അഗ്നി കാലാഭിമാനിയായ ദേവതയാകുന്നു. അതുപോലെതന്നെ ജ്യോതിസ്സും കാലാഭിമാനിയായ ദേവതയാകുന്നു. അല്ലെങ്കിൽ, അഗ്നിയും

ജ്യോതിസ്സം യഥാശ്രുതമായ (അതാതു പേരോടുകൂടിയ) ദേവതമാർ എന്നുതന്നെ പറയാം. കാലത്തിന്നാഭിമാനികളായ ദേവതകളുടെ പ്രാധാന്യംകൊണ്ടാണ് 'യത്ര കാലേ തം കാലം=ഏതു കാലത്തിൽ ആ കാലത്തെ' (അ. വ്യ. ശ്ലോ. ൨൩) എന്നിങ്ങിനെ 'ആമ്രവനം' എന്നപോലെയുള്ള നിർദ്ദേശം. * അപ്രകാരംതന്നെ 'അഹഃ' എന്നതു ദിവസത്തിന്ന് (പകൽ സമയത്തിന്ന്) അഭിമാനിദേവതയാകുന്നു. ശുക്ലഃ=ശുക്ലപക്ഷത്തിന്നാഭിമാനിദേവത. അപ്രകാരംതന്നെ ആറു മാസമടങ്ങിയ ഉത്തരായണം. ഇവിടേയും തദഭിമാനിദേവതയാകുന്നു മാർഗ്ഗഭൂതമായിരിക്കുന്നത്. ഇതിന്ന് ഇപ്രകാരമുള്ള വ്യാഖ്യാനം ചെയ്വാനുള്ള ന്യായം വേറൊരു ദിക്കിൽ 1 കൊടുത്തിട്ടുണ്ട്. ഈ മാർഗ്ഗത്തിൽ മരണത്തെ പ്രാപിക്കുന്ന ബ്രഹ്മോപാസകന്മാർ—ബ്രഹ്മോപാസനപരന്മാരായ ജനങ്ങൾ—ബ്രഹ്മത്തെ പ്രാപിക്കുന്നു. ഇവിടെ 'ക്രമേണ' എന്ന പദത്തെ (ക്രമേണ പ്രാപിക്കുന്നു എന്നിങ്ങിനെ) വാക്യശേഷമായി ചേർക്കേണ്ടതാകുന്നു. എന്തെന്നാൽ സമ്യഗ്ദർശനനിഷ്ഠന്മാരും ഉടനെ മുക്തിയെ പ്രാപിക്കുന്നവരും (സദ്യോമുക്തിഭാക്കുകളും) ആയവൎക്ക് ഒരു ദിക്കിലേയ്ക്കു പോകേണ്ടതായിട്ടോ ഒരു ദിക്കിൽ നില്ക്കേണ്ടതായിട്ടോ ഇല്ല. 'ന തസ്യ പ്രാണാ ഉൽക്രാമന്തി' എന്നു ശ്രുതിവാക്യം. അവർ ബ്രഹ്മത്തിൽ ലയിപ്പിച്ചിരിക്കുന്ന പ്രാണനോടുകൂടിയവരാകുന്നു. അവർ ബ്രഹ്മമയമായിത്തന്നെയിരിക്കുന്നു—ബ്രഹ്മഭൂതന്മാർ തന്നെയാകുന്നു. (എന്നാൽ സഗുണബ്രഹ്മോപാസകന്മാർ ക്രമേണ അതാതു ലോകത്തെ പ്രാപിച്ച് അവസാനം ബ്രഹ്മത്തെ പ്രാപിക്കുന്നു. അവരാണ് ക്രമമുക്തിയെ പ്രാപിക്കുന്നവർ.)

(ശ്രീ) ഇനി ആവൃത്തിമാർഗ്ഗത്തെ പറയുന്നു—

൨൫. ധൂമോ രാത്രിസ്തഥാ കൃഷ്ണഃ ഷണ്മാസാ ദക്ഷിണായനം
തത്ര ചാന്ദ്രമസം ജ്യോതിര്യോഗീ പ്രാപ്യ നിവർത്തതേ.

ധൂമഃ=ധൂമത്തിന്നഭിമാനിദേവത, രാത്രിഃ=രാത്രിക്കഭിമാനിദേവത, തഥാ=അപ്രകാരംതന്നെ, കൃഷ്ണഃ=കൃഷ്ണപക്ഷത്തിന്നഭിമാനിദേവത, ഷണ്മാസാഃ=ആറു മാസങ്ങളടങ്ങിയ, ദക്ഷിണായനം=ദക്ഷിണായനത്തിന്ന് അഭിമാനിദേവത, തത്ര=ഈ ദേവതകളുടെ ലോകങ്ങൾ വഴിക്ക്, (പ്രയാതഃ)=ദേഹത്യാഗം ചെയ്തുപോയിട്ടുള്ള, യോഗീ=കർമ്മയോഗി, ചാന്ദ്രമസം ജ്യോതിഃ=ചന്ദ്രപ്രകാശത്തോടുകൂടിയ സ്വർഗ്ഗലോകത്തെ, പ്രാപ്യ=പ്രാപിച്ചിട്ട്, നിവർത്തതേ=പുനരാവൃത്തിയെ പ്രാപിക്കുന്നു (പുനർജ്ജന്മത്തെ പ്രാപിക്കുന്നു).

ധൂമത്തിന്നും രാത്രിക്കും കൃഷ്ണപക്ഷത്തിന്നും ദക്ഷിണായനത്തിന്നും അഭിമാനികളായ ദേവതകളുടെ ലോകങ്ങൾ മാർഗ്ഗമായി പോയിട്ടുള്ള കർമ്മയോഗി

---

* (ആ) (പുനരാവൃത്തി, അനാവൃത്തി എന്ന) രണ്ടു മാർഗ്ഗങ്ങളിൽ ഉള്ള കാലം മുതലായ അഭിമാനിദേവതകളെ എല്ലാവരേയും കാലശബ്ദംകൊണ്ടാണ് പറയപ്പെട്ടിട്ടുള്ളത്. കാലാഭിമാനികളായ ദേവതമാരുടെ ആധിക്യത്താലാണ് അങ്ങിനെ പറഞ്ഞത്. അതിനാൽ ഇവിടെ കാലശബ്ദംകൊണ്ടു സകലദേവതകളേയും ഗ്രഹിക്കണം. എങ്ങിനെയെന്നാൽ, മാവുമരം അധികമായിട്ടുള്ള ഒരു വനത്തിൽ അന്യവൃക്ഷങ്ങളുണ്ടായിരുന്നാലും അതിനെ ആമ്രവനം (മാവുന്തോപ്പ്) എന്നാണ് സാധാരണ പറയുക. അതുപോലെയാണ് ഇവിടേയും ഗ്രഹിക്കേണ്ടത്.

1 ശാരീരകമീമാംസ. ৪. ൩. ৪.

ചന്ദ്രപ്രകാശത്തോടുകൂടിയ സ്വർഗ്ഗലോകത്തെ പ്രാപിച്ച് (അവിടെ ഇഷ്ടാപൂർത്താദികർമ്മഫലത്തെ അനുഭവിച്ച്) പുനരാവൃത്തിയെ പ്രാപിക്കുന്നു. (പിന്നേയും ജനിക്കുന്നു.)

(ശം–ഭാ) ഇഷ്ടാദികർമ്മങ്ങളെ ചെയ്യുന്ന യോഗി (മരിച്ചാൽ) ചാന്ദ്രമായിരിക്കുന്ന ജ്യോതിസ്സിനെ പ്രാപിച്ച്—ഇഷ്ടാദികർമ്മഫലത്തെ അനുഭവിച്ച്—അതിൻെറ അവസാനത്തിൽ പിന്നേയും ജനിക്കുന്നു. പുനരാവൃത്തിയെ പ്രാപിക്കുന്നു. (പൂർവ്വാദ്ധം സ്പഷ്ടം).

(ശ്രീ) നിഷ്കാമമായ കർമ്മത്തോടുകൂടിയ ഭഗവദുപാസനയെ (സഗുണബ്രഹ്മോപാസനയെ) ചെയ്യുന്ന യോഗി ഓരോരോ ലോകത്തെ പ്രാപിച്ച് അതാതു ലോകങ്ങളിൽ സ്വല്പകാലമിരുന്നു ക്രമേണ മുക്തിയെ പ്രാപിക്കുന്നതിനാൽ അതിന്നു ക്രമമുക്തി എന്നു പേർ പറയുന്നു. എന്നാൽ ഫലാപേക്ഷയോടുകൂടി കർമ്മം ചെയ്യുന്നവർ ഈ ശ്ലോകത്തിൽ പറയപ്പെട്ടിരിക്കുന്ന ധൂമാദിമാർഗ്ഗമായി സ്വർഗ്ഗലോകംവരേയുള്ള ലോകങ്ങളെ പ്രാപിച്ച് അവിടങ്ങളിലുള്ള ഐശ്വര്യാദികളെ അനുഭവിച്ചു പുനർജ്ജന്മത്തെ പ്രാപിക്കുന്നു. നിഷിദ്ധ(പാപ)കർമ്മങ്ങളെ ചെയ്യുന്നവർ നരകത്തെ പ്രാപിച്ചു പുനരാവൃത്തിയെ പ്രാപിക്കുന്നു. ക്ഷുദ്രകർമ്മികളായ (വളരെ പുണ്യകർമ്മങ്ങളെയാകട്ടേ, അല്ലെങ്കിൽ നരകത്തെ പ്രാപിക്കത്തക്ക പാപകർമ്മങ്ങളെയാകട്ടെ ചെയ്യാത്ത) ജീവികൾ സ്വർഗ്ഗാദിലോകങ്ങളെയാകട്ടേ നരകാദിലോകങ്ങളെയാകട്ടേ, പ്രാപിക്കുന്നില്ല. അവരുടെ തത്തൽകർമ്മഫലങ്ങളെ അനുസരിച്ച് ഈ ലോകത്തിൽതന്നെ അവർ പിന്നേയും പിന്നേയും ജനിക്കുന്നുവെന്നറിയേണ്ടതാകുന്നു.

൨൬. ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ ജഗതഃ ശാശ്വതേ മതേ
ഏകയാ യാത്യനാവൃത്തിമന്യയാവർത്തതേ പുനഃ.

ശുക്ലകൃഷ്ണേ ഹി*=അർച്ചിരാദിഗതി, ധൂമാദിഗതി, എന്ന, ഏതേ ഗതീ=ഈ രണ്ടു മാർഗ്ഗങ്ങൾ, ജഗതഃ=(ജ്ഞാനാധികാരിയും കർമ്മാധികാരിയുമായ) ജഗത്തിന്ന്, ശാശ്വതേ=അനാദികളാണെന്നു, മതേ=സമ്മതിക്കപ്പെട്ടിരിക്കുന്നു. (തയോഃ) ഏകയാ=അവയിൽ ഒന്നിൽകൂടി (ആദ്യത്തേതായ ശുക്ലമാർഗ്ഗത്തിൽകൂടിയുള്ള ഗതികൊണ്ട്), അനാവൃത്തിം=അപുനർജ്ജന്മത്തെ (മോക്ഷത്തെ), യാതി=പ്രാപിക്കുന്നു. അന്യയാ=മറേറതിൽകൂടി (കൃഷ്ണമാർഗ്ഗത്തിൽകൂടിയുള്ള ഗതികൊണ്ട്), പുനഃ=പിന്നേയും, ആവർത്തതേ=ജന്മത്തെ പ്രാപിക്കുന്നു.

(മുമ്പറയപ്പെട്ട) അർച്ചിരാദിഗതി, ധൂമാദിഗതി, എന്നീ രണ്ടു മാർഗ്ഗങ്ങൾ ജ്ഞാനാധികാരിക്കും കർമ്മാധികാരിക്കും ശാശ്വതമായിട്ടുള്ളതാകുന്നുവെന്നു സമ്മതിക്കപ്പെട്ടിരിക്കുന്നു. ആദ്യത്തെ മാർഗ്ഗത്തിൽകൂടി (അർച്ചിരാദിമാർഗ്ഗത്തിൽകൂടി), പോയിട്ടുള്ള ജ്ഞാനികൾ പുനർജ്ജന്മത്തെ പ്രാപിക്കുന്നില്ല. രണ്ടാമത്തെ മാർഗ്ഗത്തിൽകൂടി (ധൂമാദിമാർഗ്ഗത്തിൽകൂടി) പോയിട്ടുള്ള കർമ്മികൾ പുനർജ്ജന്മത്തെ പ്രാപിക്കുന്നു.

---

* [ശ–സ] ജ്ഞാനപ്രകാശത്തോടുകൂടിയ അഗ്ന്യാദിദേവതകളുടെ അധിഷ്ഠാനമാകകൊണ്ടും, വിദ്യയാൽ പ്രാപ്യമായതുകൊണ്ടും, പ്രകാശത്തോടുകൂടിയ ലോകങ്ങൾ അസംഖ്യമുള്ളതുകൊണ്ടും, ബ്രഹ്മപ്രാപ്തിക്കു ഹേതുവാവുകനിമിത്തം ഉൽകൃഷ്ടമായതുകൊണ്ടും, ദേവയാനലക്ഷണമായ ഗതി ശുക്ലയായി ഭവിക്കുന്നു. പ്രകാശഹീനന്മാരായ ദേവതകളുടെ ലോകങ്ങൾ ധാരാളമാകയാലും, തമോമയമാകകൊണ്ടും, പിന്നേയും സംസാരത്തിന്നു ഹേതുവാകയാൽ നികൃഷ്ടമായതുകൊണ്ടും, പിതൃയാനലക്ഷണമായ ഗതി കൃഷ്ണയായി ഭവിക്കുന്നു. 'ഹി' ശബ്ദം പ്രസിദ്ധിയെ സൂചിപ്പിക്കുന്നു. 'കർമ്മണാ പിതൃലോകോ വിദ്യയാ ദേവലോകഃ' എന്ന ശ്രുതിപ്രസിദ്ധമായ (ഈ രണ്ടു മാർഗ്ഗങ്ങൾ) എന്നർത്ഥം.

(ശം–ഭാ) ജ്ഞാനപ്രകാശകത്വം ഹേതുവായിട്ടാണ് 'ശുക്ലാ' എന്നു പറഞ്ഞത്. അതിൻെറ അഭാവത്താലാണ് 'കൃഷ്ണാ' എന്ന പേര്. ഈ രണ്ടു മാർഗ്ഗങ്ങൾ ജ്ഞാനത്തിന്നും കർമ്മത്തിന്നും മാത്രം അധികാരികളായിട്ടുള്ളവക്കാകുന്നു. അല്ലാതെ എല്ലാവക്കും (ജഗത്താസകലത്തിന്നും) വിധിക്കപ്പെട്ടിട്ടില്ല. സംസാരം നിത്യമായിരിക്കുന്നതിനാൽ ഇവയും (ഈ രണ്ടു മാർഗ്ഗങ്ങളും) നിത്യങ്ങളാകുന്നുവെന്നാണ് അഭിപ്രായപ്പെട്ടിട്ടുള്ളത്. ഇവയിൽ ഒന്നിൽക്കൂടി (ശുക്ലമാർഗ്ഗത്തിൽക്കൂടി) യാനംചെയ്യുന്ന ജ്ഞാനികൾ പുനർജ്ജന്മത്തെ പ്രാപിക്കുന്നില്ല. മറേറതിൽക്കൂടി (കൃഷ്ണമാർഗ്ഗത്തിൽക്കൂടി) യാനംചെയ്യുന്ന കർമ്മികൾ പുനർജ്ജന്മത്തെ പ്രാപിക്കുന്നു.

(ശ്രീ) ഈ രണ്ടു മാർഗ്ഗങ്ങളുടേയും ജ്ഞാനംകൊണ്ടുള്ള ഫലത്തെ കാണിച്ചിട്ട് ഇനി ഭക്തിയോഗത്തെ ഉപസംഹരിക്കുന്നു—

൨൭. നൈതേ സൃതീ പാർത്ഥ ജാനൻ യോഗീ മുഹ്യതി കശ്ചന
തസ്മാൽ സർവ്വേഷു കാലേഷു യോഗയുക്തോ ഭവാർജ്ജുന.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, ഏതേ സൃതീ[1]=മോക്ഷത്തേയും സംസാരത്തേയും പ്രാപിപ്പിക്കുന്നതായ ഈ രണ്ടു മാർഗ്ഗങ്ങളേയും, ജാനൻ=അറിയുന്ന, കശ്ചന യോഗീ[2]=ജ്ഞാനയോഗിയായ ഒരുവനും (മുമുക്ഷുവായ ഒരുവനും), ന മുഹ്യതി=മോഹത്തെ പ്രാപിക്കുന്നില്ല (സുഖബുദ്ധിയോടുകൂടി സ്വർഗ്ഗാദിഫലത്തെ കാമിക്കുന്നില്ല). തസ്മാൽ=അതുഹേതുവായിട്ട്, ഹേ അർജ്ജുന=അല്ലയോ അർജ്ജുന, സർവേഷു കാലേഷു=എല്ലാ കാലങ്ങളിലും (ആഹാരശയനാസനാദിസമയങ്ങളിൽക്കൂടി), യോഗയുക്തഃ ഭവ=ജ്ഞാനയോഗിയായി ഭവിച്ചാലും (ബ്രഹ്മാനുസന്ധാനത്തെത്തന്നെ ചെയ്താലും).

അല്ലയോ പാർത്ഥ, (അർച്ചിരാദി, ധൂമാദി എന്ന) ഈ രണ്ടു മാർഗ്ഗങ്ങളെ അറിയുന്ന മുമുക്ഷുവായ ഒരുവനും അജ്ഞാനത്തെ പ്രാപിക്കുന്നില്ല. അതിനാൽ, ഹേ അർജ്ജുന, എല്ലാ കാലത്തിലും നീ ബ്രഹ്മാനുസന്ധാനത്തെത്തന്നെ ചെയ്താലും. [പുനർജ്ജന്മത്തെ ഉണ്ടാക്കുന്നതായ കാമ്യകർമ്മത്തെ ചെയ്യാതെ (ബാഹ്യമായ അനുസന്ധാനത്തെ ഒരിക്കലും ചെയ്യാതെ) എപ്പോഴും പരമേശ്വരനിഷ്ഠനായിരിക്കുക—ബ്രഹ്മാനുസന്ധാനത്തെത്തന്നെ ചെയ്യുക—എന്നു താൽപര്യം.]

(ശം–ഭാ) മുൻപറയപ്പെട്ട മാർഗ്ഗങ്ങളിൽ ഒന്നു സംസാരത്തിന്നു ഹേതുവാണെന്നും, മറേറതു മോക്ഷത്തിന്നു ഹേതുവാണെന്നും, അറിയുന്ന യോഗി ഒരിക്കലും മോഹത്തെ പ്രാപിക്കുന്നില്ല. അതിനാൽ, ഹേ അർജ്ജുന, എല്ലാ കാലത്തിലും നീ സമാഹിതനായിരിക്കുക.

[ശ–സ] 1 ഉത്തരായണമെന്നും ദക്ഷിണായനമെന്നുമുള്ള പേരോടുകൂടിയ ഈ രണ്ടു മാർഗ്ഗങ്ങളുടെ ബന്ധമോക്ഷകാരണത്വത്തെ ശ്രുതിസ്മൃതിയുക്തികളെക്കൊണ്ടു നല്ലവണ്ണമറിയുന്ന.

2 മോക്ഷേച്ഛയാ യോഗനിഷ്ഠയിൽ പ്രവത്തിക്കുന്ന ഒരുവനും—ഹംസനാകട്ടേ പരമഹംസനാകട്ടേ മുമുക്ഷുവാകട്ടേ യാതൊരുവനും.

ഇനി ആ യോഗത്തിന്റെ മാഹാത്മ്യത്തെ കേട്ടാലും—

൨൮. വേദേഷു യജ്ഞേഷു തപസ്സു ചൈവ
ദാനേഷു യൽ പുണ്യഫലം പ്രദിഷ്ടം
അത്യേതി തത്സവ്വമിദം വിദിത്വാ
യോഗീ പരം സ്ഥാനമുപൈതി ചാദ്യം.

വേദേഷു=വേദങ്ങളിലും, യജ്ഞേഷു=യജ്ഞങ്ങളിലും, തപസ്സു=തപസ്സുകളിലും, ദാനേഷു ച ഏവ=ദാനങ്ങളിലും, യൽ പുണ്യഫലം=എന്തു പുണ്യഫലമാണ്, പ്രദിഷ്ടം= ഉപദേശിക്കപ്പെട്ടിരിക്കുന്നത്, തൽ സവ്വം=ആ ഫലത്തെയെല്ലാം, യോഗീ=യോഗി, ഇദം വിദിത്വാ=ഇതിനെ അറിഞ്ഞ് (മേൽ എട്ടു ചോദ്യങ്ങളുടെ അത്ഥത്തെ നിണ്ണയിച്ചു പറഞ്ഞിട്ടുള്ള തത്വത്തെ അറിഞ്ഞ്), അത്യേതി=അതിക്രമിക്കുന്നു (അതിലും ശ്രേഷ്ഠമായ യോഗൈശ്വയ്യഫലത്തെ പ്രാപിക്കുന്നു). (തതഃ) ച=അതിനുശേഷം, (ജ്ഞാനീ ഭൂത്വാ)=ജ്ഞാനിയായി ഭവിച്ച്, ആദ്യം=ജഗത്തിന്നു മൂലഭൂതമായ, പരം സ്ഥാനം=ഉത്തമമായ വൈഷ്ണവപദത്തെ, ഉപൈതി=പ്രാപിക്കുന്നു.

വേദങ്ങളിലും യജ്ഞങ്ങളിലും തപസ്സുകളിലും ദാനങ്ങളിലും എന്തെല്ലാം പുണ്യഫലങ്ങളാണ് പറയപ്പെട്ടിട്ടുള്ളത് ആ ഫലങ്ങളെയെല്ലാം യോഗിയായവൻ ഇതിനെ അറിഞ്ഞ് അതിക്രമിക്കുന്നു. ഇതിനെ അറിഞ്ഞ് അവൻ പിന്നെ ജ്ഞാനിയായി ഭവിച്ചു ജഗത്തിന്നു കാരണഭൂതവും ഉത്തമവുമായ വൈഷ്ണവപദത്തെ പ്രാപിക്കുന്നു.

(ശം-ഭാ) വേദങ്ങൾ യഥാവിധി അദ്ധ്യയനം ചെയ്യപ്പെട്ടാൽ എന്തു പുണ്യഫലമാണ് വേദത്തിൽ വിധിക്കപ്പെട്ടിട്ടുള്ളത്, അപ്രകാരംതന്നെ യജ്ഞങ്ങളെ അംഗങ്ങളോടുകൂടി ചെയ്യുകയും, നല്ലവണ്ണം തപസ്സു ചെയ്യുകയും, ദാനങ്ങളെ യഥാവിധി ചെയ്യുകയും, ചെയ്താൽ എന്തെല്ലാം പുണ്യഫലങ്ങളാണ് ശാസ്ത്രങ്ങളിൽ വിധിക്കപ്പെട്ടിട്ടുള്ളത്, ആ ഫലങ്ങളെ എല്ലാം, (അജ്ജുനൻ ചോദിച്ച) ഏഴു ചോദ്യങ്ങൾക്ക് ഉത്തരമായി ഭഗവാനുപദേശിച്ചിട്ടുള്ളതിന്റെ സാരത്തെ യഥാത്ഥമായി അറിഞ്ഞ് അനുഷ്ഠിക്കുന്ന യോഗി അതിക്രമിക്കുന്നു. അവൻ പിന്നെ ആദിയിൽതന്നെ ഉള്ളതായും ഉൽകൃഷ്ടമായും ഐശ്വരമായുമുള്ള സ്ഥാനത്തെ—കാരണഭൂതമായ ബ്രഹ്മത്തെ—പ്രാപിക്കുന്നു.

[ശ-സ] യോഗികളാലും കമ്മികളാലും പ്രാപ്യമായിരിക്കുന്ന ഉത്തരായണം ദക്ഷിണായനം എന്നീ രണ്ടു മാഗ്ഗങ്ങളേയും അവയിൽകൂടി പോയിട്ടുള്ള യോഗികൾക്കും കമ്മികൾക്കും സിദ്ധിക്കുന്ന ഫലത്തേയും നല്ലവണ്ണം പ്രതിപാദിച്ചിട്ട് ഇനി സഗുണബ്രഹ്മോപാസകന്ന് അച്ചിരാദിലോകത്തിൽ പ്രാപ്യമായ സുഖത്തേയും ബ്രഹ്മപ്രാപ്തിയേയും സ്പഷ്ടമായി പറയുന്നു—വേദേഷു=ഋഗാദിവേദങ്ങളെ അംഗങ്ങളോടുകൂടിയും സലക്ഷണമായും, വിധ്യുക്തമായ അദ്ധ്യയനക്രമത്തെ അനുസരിച്ചു നല്ലവണ്ണം അധ്യയനം ചെയ്യുകയും; യജ്ഞേഷു=ആധാനം മുതൽ അശ്വമേധംവരേയുള്ള യാഗങ്ങളെ അംഗോപാംഗങ്ങളോടുകൂടി നല്ലവണ്ണമനുഷ്ഠിക്കുകയും; തപസ്സു=കൃഛ്റ ചാന്ദ്രായണാദികളെ യാതൊരു വൈകല്യവുംകൂടാതെ നല്ലവണ്ണം ആചരിക്കുകയും; ദാനേഷു=കന്യാ, പശു, അശ്വം, എന്നീ വിഷയങ്ങളെ വിധ്യുക്തമായും ഉത്തമമായുമുള്ള ദേശകാലങ്ങളിൽ സൽപാത്രങ്ങളിൽ ദാനം ചെയ്യുകയും (ചെയ്താൽ); യൽ പുണ്യഫലം പ്രദിഷ്ടം=അവയെ അനുഷ്ഠിക്കുന്നവക്ക യാതൊരു പുണ്യഫലമാണ്—ഊദ്ധ്വലോകങ്ങളിൽ അനുഭവിക്കപ്പെടേണ്ടവയായിട്ടു യാതൊരു സുഖങ്ങളാണ്—ശാസ്ത്രത്തിൽ നിദ്ദേശിക്കപ്പെട്ടിട്ടു

ള്ളത്; തൽ സവ്വം—അവയെല്ലാം; ഇദം വിദിത്വാ='അക്ഷരം ബ്രഹ്മ പരമം' (അ. വ്യ. ശ്ലോ. ൩) എന്നിങ്ങിനെ നിരൂപിക്കപ്പെട്ടിട്ടുള്ള അധ്യാത്മം, കമ്മം, അധിഭൂതം, അധിയജ്ഞം, അധിദൈവം മുതലായ ഭേദരഹിതമായ ബ്രഹ്മത്തെ—പ്രണവാലംബനത്തെ—അറിഞ്ഞു ശ്രദ്ധാഭക്തികളെക്കൊണ്ടു സദാ ഉപാസനയെ ചെയ്തു്; യോഗീ=സഗുണബ്രഹ്മോപാസകൻ, അത്യേതി=അഗ്ന്യാദിബ്രഹ്മലോകം വരേയുള്ള അതാതു ലോകങ്ങളിലുള്ള സകലവിധസുഖങ്ങളേയും അതിക്രമിക്കുന്നു. പരം....ആദ്യം= ഇതുമാത്രമല്ല, ബ്രഹ്മോപാസകൻ സവ്വാധിഷ്ഠാനമായും സവ്വകാരണമായുമിരിക്കുന്ന പരബ്രഹ്മത്തെ പ്രാപിക്കുന്നു—അവൻ മുക്തിയെ പ്രാപിക്കുന്നുവെന്നത്ഥം.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാജ്ജുനസംവാദേ
താരകബ്രഹ്മയോഗോ നാമ
അഷ്ടമോധ്യായഃ
താരകബ്രഹ്മയോഗമെന്ന എട്ടാമധ്യായം
സമാപ്തം.



(ശം-ഭാ) കവിം=സൎവ്വജ്ഞനും; പുരാണം=ചിരന്തനനും; അനുശാസിതാരം=സകലജഗത്തിനേയും പ്രകൎഷേണ ശാസിക്കുന്നവനും; അണോഃ അണീയാംസം=അതിസൂക്ഷ്മമായിരിക്കുന്ന പരമാണുവിനേക്കാളും സൂക്ഷ്മമായിട്ടുള്ളവനും; സൎവ്വസ്യ ധാതാരം=സൎവ്വപ്രാണികൾക്കും പലപ്രകാരമുള്ള കൎമ്മങ്ങളേയും കൎമ്മഫലങ്ങളേയും വിഭാഗിച്ചുകൊടുക്കുന്നവനും; അചിന്ത്യരൂപം=ആൎക്കും ചിന്തിപ്പാൻ പാടില്ലാത്തവിധമുള്ള രൂപത്തോടുകൂടിയവനും—നിയതനായിട്ട് അദ്ദേഹത്തിന്ന് ഒരു രൂപമുണ്ടെങ്കിലും അതിനെ ആൎക്കും ചിന്തിപ്പാൻ വയ്യ, അ പ്രകാരമുള്ള അചിന്ത്യമായ രൂപത്തോടുകൂടിയവനും; ആദിത്യവൎണ്ണം=ആദിത്യനെപ്പോലെ നിത്യചൈതന്യപ്രകാശമാകുന്ന വൎണ്ണത്തോടു (രൂപത്തോടു) കൂടിയവനും; തമസഃ പരസ്താൽ=അജ്ഞാനലക്ഷണമായിരിക്കുന്ന മോഹാന്ധകാരത്തെ അതിക്രമിച്ചവനും ആയ; പുരുഷം=പുരുഷനെ (പരമാത്മാവിനെ); യഃ അനുസ്മരേൽ=യാതൊരുവൻ സദാ ചിന്തിക്കുന്നുവോ; അവൻ ആ പരമപുരുഷനെ പ്രാപിക്കുന്നു. (എപ്പോൾ, എങ്ങിനെ, സ്മരിക്കുന്നുവെന്നു പറയുന്നു)—പ്രയാണകാലേ=മരണകാലത്തിൽ; അചലേന മനസാ=ചലിക്കാത്ത മനസ്സോടും; ഭക്ത്യാ=ഭക്തിയോടും (ഭക്തി=ഭജനം); യോഗബലേന ച=യോഗബലത്തോടും; യുക്തഃ=കൂടിയവനായി; യോഗബലം—നിരന്തരസമാധിയെ ശീലിച്ചിട്ടുണ്ടാകുന്ന ചിത്തസ്ഥൈൎയ്യമാണ് യോഗബലം; പ്രാണം ഭ്രുവോൎമ്മദ്ധ്യേ സമ്യക് ആവേശ്യ—* ആദ്യംതന്നെ ചിത്തത്തെ ഹൃദയപുണ്ഡരീകത്തിൽ വശീകരിച്ചിട്ടു പിന്നെ ക്രമേണ ഭൂമ്യാദിപഞ്ചഭൂതതന്മാത്രകളെ ജയിച്ച് മേല്പോട്ടു ഗതിയായിട്ടുള്ള (സുഷുമ്നാ) നാഡിയിൽകൂടി പ്രാണനെ പ്രവേശിപ്പിച്ചു ഭ്രൂമദ്ധ്യത്തിൽ സ്ഥാപിക്കുന്നു. ഇങ്ങിനെ പ്രാണനെ ഭ്രൂമദ്ധ്യത്തിൽ സ്ഥാപിച്ചു പ്രമാദരഹിതനായി (ബ്രഹ്മരന്ധ്രത്തിൽകൂടി പുറത്തേക്കു പുറപ്പെട്ട്); സഃ=(ഇപ്രകാരം) ബുദ്ധിമാനായ യോഗി; തം പരം പുരുഷം ദിവ്യം ഉപൈതി=കവിം, പുരാണം, എന്നു തുടങ്ങിയ ലക്ഷണങ്ങളോടുകൂടിയും ദിവ്യനായുമുള്ള ആ പരമപുരുഷനെ പ്രാപിക്കുന്നു.

ഇനിയും പറയുവാൻ ഭാവിക്കുന്ന ഉപായംകൊണ്ട് (ഒരുവൻ) പ്രാപിപ്പാനിച്ഛിക്കുന്നതും, 'വേദവിത്തുക്കളാൽ പറയപ്പെടുന്നത്' എന്ന വിശേഷണത്താൽ വിശേഷിപ്പിക്കപ്പെടുന്നതുമായ

---

* (ആ) ചിത്തം സ്വഭാവേന വിഷയങ്ങളിലാണ് വ്യാപരിക്കുന്നത്. ചിത്തത്തെ വിഷയങ്ങളിൽനിന്നു പിൻവലിച്ചിട്ടു പരമാത്മസ്ഥാനമായും പുണ്ഡരീകാകാരമായുമിരിക്കുന്ന ഹൃദയത്തിൽ പ്രയത്നേന സ്ഥാപിക്കേണ്ടതാകുന്നു. ആദ്യം ചിത്തത്തെ അവിടെ വശീകരിച്ചിട്ടു പിന്നെ ഹൃദയത്തിൽനിന്നു പുറപ്പെടുന്നവയും ദക്ഷിണോത്തരങ്ങളായുമിരിക്കുന്ന ഇള, പിംഗള എന്ന രണ്ടു നാഡികളെ നിരോധിച്ച് ആ ഹൃദയാഗ്രത്തിൽനിന്നുതന്നെ മേല്പോട്ടു ഗതിയുള്ള സുഷുമ്ന എന്ന നാഡിയിൽകൂടി ഹൃദയത്തിലിരിക്കുന്ന പ്രാണനെ കൊണ്ടുപോയി കണ്ഠത്തെ അവലംബിച്ചിരിക്കുന്ന സ്തനസദൃശമായ മാംസഖണ്ഡത്തെ പ്രാപിപ്പിച്ചിട്ട് ആ മാൎഗ്ഗത്തിൽകൂടി ഭ്രൂമദ്ധ്യത്തിൽ ആ പ്രാണനെ നിൎത്തി പ്രമാദരഹിതനായി ബ്രഹ്മരന്ധ്രത്തിൽകൂടി പുറത്തേയ്ക്കു പുറപ്പെട്ടു കവി, പുരാണൻ എന്നു തുടങ്ങിയ വിശേഷണങ്ങളോടുകൂടിയ പരമപുരുഷനെ പ്രാപിക്കുന്നുവെന്നൎത്ഥം. ഭൂമ്യാദിജയക്രമം എന്നു പറഞ്ഞതു പൃഥിവ്യാദിപഞ്ചഭൂതങ്ങളുടെ വശീകരണമാകുന്നു—അതാതു ഭൂതത്തെ സ്വാധീനപ്പെടുത്തുകതന്നെ.

യെ വരുന്നില്ലയോ (പിന്നേയും ജന്മത്തെ പ്രാപിക്കുന്നില്ലയോ) അത് എന്റെ ഉത്തമമായ സ്വരൂപംതന്നെയാകുന്നു.

(ശം-ഭാ) യാതൊന്നാണ് അവ്യക്തമെന്നും അക്ഷരമെന്നും പറയപ്പെടുന്നത് ആ ഭാവംതന്നെയാണ് പ്രകൃഷ്ടമായ ഗതിയെന്നു വേദങ്ങൾ പറയുന്നു. യാതൊരു ഭാവത്തെ പ്രാപിച്ചാൽ പിന്നെ സംസാരത്തിലേയ്ക്കു തിരിയെ വരുന്നില്ലയോ അത് എന്റെ പ്രകൃഷ്ടമായ സ്ഥാനമാകുന്നു—അതു വിഷ്ണുവായിരിക്കുന്ന എന്റെ പരമപദമാകുന്നുവെന്നൎത്ഥം.

അതിനെ ലഭിപ്പാനുള്ള ഉപായത്തെ ഇനി പറയുന്നു—

൨൨. പുരുഷഃ സ പരഃ പാൎത്ഥ ഭക്ത്യാ ലഭ്യസ്ത്വനന്യയാ
യസ്യാന്തഃസ്ഥാനി ഭൂതാനി യേന സൎവ്വമിദം തതം.

ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, ഭൂതാനി=പ്രാണികൾ, യസ്യ അന്തഃസ്ഥാനി=കാരണഭൂതനായിരിക്കുന്ന യാതൊരുവന്റെ ഉള്ളിൽ സ്ഥിതിചെയ്യുന്നുവോ, യേന=കാരണഭൂതനായിരിക്കുന്ന യാതൊരുവനാൽ, സൎവ്വം ഇദം=ഈ ജഗത്താസകലവും, തതം=വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, സഃ പരഃ പുരുഷഃ=ആ പരമപുരുഷനായ ഞാൻ, അനന്യയാ=അന്യശരണംകൂടാതേയുള്ള (ഏകാന്തമായിരിക്കുന്ന), ഭക്ത്യാ=ഭക്തികൊണ്ട്, ലഭ്യഃ തു=ലഭിക്കപ്പെടത്തക്കവനാകുന്നു.

അല്ലയോ പാൎത്ഥ, കാരണഭൂതനായിരിക്കുന്ന യാതൊരുവന്റെ ഉള്ളിൽ സകലപ്രാണികളും സ്ഥിതിചെയ്യുന്നുവോ, യാതൊരുവനാൽ ഈ ജഗത്താസകലവും വ്യാപിക്കപ്പെട്ടിരിക്കുന്നുവോ അങ്ങിനെയിരിക്കുന്ന പരമപുരുഷൻ ഏകാന്തഭക്തികൊണ്ടുതന്നെ പ്രാപിക്കത്തക്കവനാകുന്നു.

(ശം-ഭാ) പുരുഷഃ—ദേഹത്തിൽ (പുരിയിൽ) സ്ഥിതിചെയ്യുന്നതുകൊണ്ട്, അല്ലെങ്കിൽ, എങ്ങും നിറഞ്ഞിരിക്കുന്നതുകൊണ്ട്, പുരുഷൻ എന്നു പറയപ്പെടുന്നു. പരഃ പുരുഷഃ=നിരതിശയനായ പുരുഷൻ—അദ്ദേഹത്തിനേക്കാൾ മേലെ ആരുമില്ലെന്നൎത്ഥം. അനന്യയാ ഭക്ത്യാ=ജ്ഞാനലക്ഷണമായ, (അല്ലെങ്കിൽ) ആത്മവിഷയമായ, ഭക്തികൊണ്ട്; സഃ ലഭ്യഃ തു=അദ്ദേഹം പ്രാപിക്കത്തക്കവനാകുന്നു. യസ്യ....തതം=അദ്ദേഹത്തിൽ കാൎയ്യഭൂതങ്ങളായ സകലജീവികളും സ്ഥിതിചെയ്യുന്നു. എന്തെന്നാൽ കാൎയ്യം കാരണത്തിൽ അന്തൎഭവിച്ചിരിക്കുന്നുവല്ലോ. അദ്ദേഹത്താൽ ഈ ജഗത്താസകലവും, ആകാശത്താൽ ഘടമെന്നപോലെ, വ്യാപിക്കപ്പെട്ടിരിക്കുന്നു.

പ്രണവാവേശിതമായ ബ്രഹ്മത്തെ ധ്യാനംചെയ്യുന്നവരും, കാലാന്തരത്തിൽ (കല്പാന്തരത്തിൽ) മുക്തിയെ പ്രാപിക്കുന്നവരും ആയ ഈ പ്രകൃതത്തിൽ പറയപ്പെടുന്ന യോഗികൾക്കു തൽബ്രഹ്മപ്രാപ്തിക്കവേണ്ടി ഉത്തരമാൎഗ്ഗത്തെ ഉപദേശിക്കുക ആവശ്യമാകുന്നുവെന്ന ഉദ്ദേശത്തോടുകൂടി ഭഗവാൻ 'യത്ര കാലേ' എന്ന ശ്ലോകമാരംഭിക്കുന്നു. പുനരാവൃത്തിമാൎഗ്ഗത്തെ വൎണ്ണിച്ചിട്ടുള്ളതു മറേറ (നിവൃത്തി) മാൎഗ്ഗത്തെ സ്തുതിക്കുന്നതിന്നുവേണ്ടി മാത്രമാകുന്നു—

൨൩. യത്ര കാലേ ത്വനാവൃത്തിമാവൃത്തിം ചൈവ യോഗിനഃ
പ്രയാതാ യാന്തി തം കാലം വക്ഷ്യാമി ഭരതൎഷഭ.

# ഒമ്പതാമദ്ധ്യായം

എട്ടാമദ്ധ്യായത്തിൽ (സുഷുമ്നാ) നാഡീദ്വാരേണയുള്ള ധാരണായോഗം * ഗുണസഹിതം 1 ഉപദേശിക്കപ്പെട്ടു. അതിന്റെ ഫലം, അഗ്ന്യർച്ചിരാദിക്രമേണയുള്ള മാർഗ്ഗങ്ങളിൽകൂടി കാലാന്തരത്തിലുള്ള അപുനരാവൃത്തിരൂപമായ ബ്രഹ്മപ്രാപ്തിയാണെന്നും നിർദ്ദേശിക്കപ്പെട്ടു. എന്നാൽ, ഈ പ്രകാരത്തിൽ മാത്രമേ മോക്ഷഫലം സാധ്യമാവുകയുള്ളൂ, വേറെ വിധത്തിൽ സാധ്യമാവുകയില്ല, എന്നു ശങ്ക ജനിച്ചേയ്ക്കാം. ആ ശങ്കയ്ക്കിടകൊടുക്കാതിരിപ്പാൻവേണ്ടി ഭഗവാൻ പറയുന്നു—

ശ്രീഭഗവാനുവാച.

൧. ഇദം തു തേ ഗുഹ്യതമം പ്രവക്ഷ്യാമ്യനസൂയവേ
ജ്ഞാനം വിജ്ഞാനസഹിതം യൽ ജ്ഞാത്വാ മോക്ഷ്യസേശുഭാൽ.

ഭഗവാൻ പറഞ്ഞു.

യൽ ജ്ഞാത്വാ=യാതൊന്നിനെ അറിഞ്ഞ്, അശുഭാൽ=സംസാരബന്ധത്തിൽനിന്നു, മോക്ഷ്യസേ=നീ മുക്തനായി ഭവിക്കുമോ, (തൽ)=അപ്രകാരമുള്ള, ഗുഹ്യതമം2=അതിരഹസ്യമായ, വിജ്ഞാനസഹിതം=ഉപാസനയോടുകൂടിയ, ഇദം ജ്ഞാനം തു=(ഈശ്വരവിഷയമായ) ഈ ജ്ഞാനത്തെ, അനസൂയവേ3=അസൂയാരഹിതനായ; ദോഷദൃഷ്ടിരഹിതനായ, തേ=നിനക്ക്, പ്രവക്ഷ്യാമി=ഞാൻ നല്ലവണ്ണം പറഞ്ഞുതരാം.

യാതൊന്നിനെ അറിഞ്ഞിട്ടു നീ സംസാരബന്ധത്തിൽനിന്നു മോചിക്കുമോ അപ്രകാരമുള്ള അതിരഹസ്യമായ ഉപാസനാസഹിതമുള്ള ഈ ജ്ഞാനത്തെ അസൂയാരഹിതനായ നിനക്കു ഞാൻ നല്ലവണ്ണമുപദേശിക്കാം.

(ശം–ഭാ) ഇദം ജ്ഞാനം=പറയുവാൻ പോകുന്നതും ഇതിന്നുമുമ്പിലത്തെ അധ്യായങ്ങളിൽ പറയപ്പെട്ടതുമായ ഈ ബ്രഹ്മജ്ഞാനത്തെ. അതിനെ ബുദ്ധിയിൽ സന്നിധീകരിച്ചിട്ടാണ് 'ഇദം' (ഈ ബ്രഹ്മജ്ഞാനത്തെ) എന്നു പറഞ്ഞത്. 'തു' ശബ്ദത്തിന്നു വിശേഷനിർദ്ധാരണാർത്ഥമാകുന്നു. താഴെ കാണിക്കുന്ന ശ്രുതിസ്മൃതിവാക്യങ്ങളുടെപ്രകാരം ഈ സമ്യഗ്ജ്ഞാനംതന്നെയാണ് സാക്ഷാൽ മോക്ഷത്തിന്നു സാധനമായി ഭവിക്കുന്നത്.

'വാസുദേവഃ സർവ്വമിതി=എല്ലാം വാസുദേവൻതന്നെയാകുന്നു' (ഭ. ഗീ. അ. ൭. ശ്ലോ. ൧൯).

'ആത്മൈവേദം സർവ്വം=ഇതെല്ലാമാത്മാവാകുന്നു' (ഛാ. ഉ. ൭. ൨൫. ൨).

'ഏകമേവാദ്വിതീയം=അദ്വിതീയമായി ഒന്നുതന്നേയുള്ളൂ' (ഛാ. ഉ. ൬. ൨. ൧).

---

(ആ) * 'ധാരണ' എന്നതു യോഗത്തിന്റെ ഒരംഗം മാത്രമാകുന്നു. ധാരണായോഗം ധാരണ എന്ന അംഗത്തോടുകൂടിയ യോഗം.

1 ഗുണം=സർവ്വദ്വാരസംയമനാദിഗുണം. (അ. ൮. ശ്ലോ. ൧൨. ൧൩) തത്സഹിതം (ഗുണസഹിതം) എന്നർത്ഥം.

(ശ്രീ) 2 ധർമ്മജ്ഞാനം ഗുഹ്യം. അതിലും ഗുഹ്യമാണ് (ഗുഹ്യതരമാണ്) ദേഹാദിവ്യതിരിക്തമായ ആത്മജ്ഞാനം. പരമാത്മജ്ഞാനം അതിലും അതിരഹസ്യമാകയാൽ ഗുഹ്യതമം എന്നു പറയപ്പെടുന്നു.

3 ഭഗവാൻ സ്വമാഹാത്മ്യത്തെത്തന്നെ ഉപദേശിക്കുന്നു എന്നിങ്ങിനെ പരമകാരുണികനായ എന്നിൽ ദോഷദൃഷ്ടിരഹിതനായ.

സാക്ഷാൽ മോക്ഷസാധനമായി വേറെ ഒന്നുമില്ല എന്നതിന്നു പ്രമാണമായി 'അഥ യേന്യഥാതോ വിദുരന്യരാജാനസ്തേ ക്ഷയ്യലോകാ ഭവന്തി=എന്നാൽ ഇങ്ങിനെയല്ലാതെ (അദ്വൈതമല്ലാതെ) മറെറാരു വിധത്തിൽ (തത്ത്വത്തെ) അറിയുന്ന അന്യരാജാക്കന്മാർ ക്ഷയത്തോടുകൂടിയ ലോകങ്ങളെ പ്രാപിക്കുന്നു'. (ഛാ. ഉ. ൭. ൨൫. ൨) എന്നു ശ്രുതിവാക്യവുമുണ്ട്.

അനുഭവയുക്തമായും അതിഗോപ്യമായുമിരിക്കുന്ന അപ്രകാരമുള്ള ജ്ഞാനത്തെ ഞാൻ നിനക്കു നല്ലവണ്ണം പറഞ്ഞുതരാം. അതിനെ അറിഞ്ഞാൽ പിന്നെ നീ സംസാരബന്ധത്തിൽനിന്നു മോചിക്കും.

[ശ—സ] മന്ദബുദ്ധിയായവന്നു ചിത്തശുദ്ധിക്കായിക്കൊണ്ടും, യോഗമാർഗ്ഗേണയുള്ള ബ്രഹ്മപ്രാപ്തിക്കായിക്കൊണ്ടും, അധ്യാത്മാദിഭേദരഹിതമായും അക്ഷരശബ്ദവാച്യമായുമിരിക്കുന്ന ബ്രഹ്മത്തെ ഉപാസിക്കേണ്ടതാണെന്ന് ഉപദേശിച്ചിട്ടു തദുപാസകനായ യോഗിയുടെ അർച്ചിരാദിമാർഗ്ഗേണയുള്ള ഗമനത്തേയും ബ്രഹ്മപ്രാപ്തിയേയും എട്ടാമദ്ധ്യായത്തിൽ പ്രതിപാദിച്ചു. എന്നാൽ മുമുക്ഷുവായവന്നും ഈ മാർഗ്ഗത്തിൽക്കൂടിതന്നെയാണോ ബ്രഹ്മപ്രാപ്തി, വേറെ മാർഗ്ഗമില്ലയോ; എന്നു ശങ്ക ജനിച്ചേയ്ക്കാം. അതിനെ പരിഹരിപ്പാൻവേണ്ടി, അധികാരികളും ശുദ്ധബുദ്ധികളുമായവർക്ക് ഈ ലോകത്തിൽതന്നെ (ഇഹൈവ) മോക്ഷം സിദ്ധിക്കുന്നതിന്നുവേണ്ടി സാക്ഷാൽ മോക്ഷകാരണമായും പരബ്രഹ്മവിഷയമായുമിരിക്കുന്ന ജ്ഞാനത്തേയും, വിജ്ഞാനത്തേയും, ബ്രഹ്മസ്വരൂപത്തേയും, സ്വപ്രകൃതികർത്തൃകമായിരിക്കുന്ന സൃഷ്ട്യാദികളിൽ ബ്രഹ്മത്തിന്റെ സാക്ഷിത്വ അസംഗത്വ ഉദാസീനത്വാദിധർമ്മങ്ങളേയും, ബ്രഹ്മോപാസനയുടെ പ്രകാരഭേദങ്ങളേയും, ബ്രഹ്മത്തിന്റെ സർവ്വാത്മത്വത്തേയും മററും പ്രതിപാദിപ്പാനായിക്കൊണ്ട് ഒമ്പതാമദ്ധ്യായമാരംഭിക്കുന്നു. അർജ്ജുനൻ ചോദിച്ചില്ലെങ്കിലും ഭക്തന്മാരിൽ മഹാദയാശീലനായ ശ്രീഭഗവാൻതന്നെ ജ്ഞാനത്തേയും വിജ്ഞാനത്തേയും തന്മാഹാത്മ്യത്തേയും പ്രതിപാദിപ്പാനായി ഇങ്ങിനെ പറഞ്ഞു— ഇദമിതി.

ഇദം—'പരസ്തസ്മാത്തു ഭാവോന്യഃ', 'പുരുഷഃ സ പരഃ പാർത്ഥ' എന്നിങ്ങിനെ കഴിഞ്ഞ അദ്ധ്യായത്തിൽ നിരൂപിക്കപ്പെട്ട നിർവ്വിശേഷബ്രഹ്മം ബുദ്ധിയിൽ (തൽക്കാലം) സന്നിഹിതമായിരിക്കുന്നതിനാലും ബ്രഹ്മവിഷയമായ ജ്ഞാനംകൊണ്ടും ഭക്തന്മാരെ അനുഗ്രഹിക്കണമെന്ന ഇച്ഛയുടെ ആധിക്യത്താലും 'ഇദം' എന്നിങ്ങിനെ ഇദംശബ്ദംകൊണ്ടു പ്രത്യക്ഷേണ ജ്ഞാനത്തെ നിർദ്ദേശിക്കുന്നു. തു —ബ്രഹ്മജ്ഞാനം, യമനിയമാദിക്ലേശരഹിതമാകയാലും സാക്ഷാൽ മോക്ഷൈകസാധനമാകയാലും സഗുണജ്ഞാനത്തിൽനിന്നു വിശിഷ്ടമാണ് എന്നു കാണിക്കുന്നതിന്നാണ് ഇവിടെ 'തു' ശബ്ദം. എങ്ങിനെയെന്നാൽ, സഗുണജ്ഞാനം ജ്ഞാതൃജ്ഞേയാദിഭേദത്തെ ഉണ്ടാക്കുന്നു. അതുഹേതുവായിട്ട് അത് അനർത്ഥത്തെ ഉണ്ടാക്കുന്നതല്ലാതെ പുരുഷാർത്ഥസാധനമായി ഭവിക്കുന്നതല്ല. എന്നാൽ ഈ ജ്ഞാനം (ഇദം തു ജ്ഞാനം) 'ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി' എന്ന ശ്രുതിവാക്യപ്രകാരം ബ്രഹ്മപ്രാപ്തിക്കു (സാക്ഷാൽ) സാധനമായിത്തന്നെ ഭവിക്കുന്നു. അതുകൊണ്ട്, ബ്രഹ്മജ്ഞാനമുണ്ടായാൽ ഉടൻതന്നെ അതു (ബ്രഹ്മജ്ഞാനം) മോക്ഷഹേതുവായി ഭവിക്കുന്നതിനാൽ ബന്ധകമായിരിക്കുന്ന സഗുണജ്ഞാനത്തേക്കാൾ അത് ഉൽകൃഷ്ടമാകുന്നുവെന്നർത്ഥം. ഈ വിശിഷ്ടത്വത്തെയാണ് 'തു' ശബ്ദം കാണിക്കുന്നത്. 'തു' ശബ്ദംകൊണ്ടു പറയപ്പെട്ട ഉൽകൃഷ്ടത്വത്തെത്തന്നെ സ്പഷ്ടമാക്കുന്നു— വിജ്ഞാനസഹിതം=വിജ്ഞാനത്തോടുകൂടി. വിജ്ഞാനം=അപരോക്ഷാനുഭവം 'ബ്രഹ്മൈവേദം സർവ്വം', 'അഹം ബ്രഹ്മാസ്മി', എന്നിങ്ങിനെ ശ്രുത്യുക്തപ്രകാരം ജഗത്സകലത്തേയും, തന്നേയും ബ്രഹ്മമാത്രമായി അറിയുക എന്നർത്ഥം. ഇപ്രകാരമുള്ള വിജ്ഞാനസഹിതമായ ജ്ഞാനം സാക്ഷാൽ മോക്ഷകാരണമാകുന്നു. അതുഹേതുവായിട്ടുതന്നെ ബ്രഹ്മജ്ഞാനത്തെ വിശേഷിപ്പിക്കുന്നു— ഗുഹ്യതമം=കായസിദ്ധി ഐശ്വര്യസിദ്ധി എന്നിങ്ങിനെയുള്ള യോഗങ്ങളിൽ പ്രവർത്തിക്കുന്നവർക്കു മന്ത്രം യന്ത്രം ഔഷധം മുതലായ യാതൊരു രഹസ്യങ്ങളാണുള്ളത് അവയെല്ലാററിനേക്കാൾ ഉൽകൃഷ്ടം, പരമരഹസ്യമെന്നർത്ഥം. അതുഹേതുവായിട്ട് അയോഗ്യനായും ദുർഗ്ഗുണിയായുമിരിക്കുന്ന വല്ലവർക്കും ഇതുപദേശിക്കരുത്, ശ്രദ്ധാ

ത്മാവിന്നുമാത്രമേ ഉപദേശിപ്പാൻ പാടുള്ളുവെന്നു സൂചിപ്പിക്കുന്നതിന്നായി പറയുന്നു—അനസൂയവേ—അന്യന്മാരുടെ ഗുണങ്ങളിൽ ദോഷത്തെ കാണുന്നത് അസൂയ—അസൂയ എന്നു പറഞ്ഞതുകൊണ്ടു കാമം, ക്രോധം, ലോഭം, മോഹം, ഈർഷ്യ മുതലായവകൂടി ധരിക്കേണ്ടതാകുന്നു. അസൂയാദിദുർഗ്ഗുണങ്ങൾ ആൎക്കില്ലയോ അവൻ അനസൂയു. അങ്ങിനെ അനസൂയുവായിരിക്കുന്ന; തേ=സൽഗുണങ്ങളോടുകൂടിയ ശിഷ്യനായ നിനക്ക്; ഇദം ജ്ഞാനം പ്രവക്ഷ്യാമി=ഈ ജ്ഞാനത്തെ നല്ലവണ്ണം ഉപദേശിച്ചുതരാം. യൽ ജ്ഞാത്വാ മോക്ഷ്യസേ അശുഭാൽ=തീവ്രമായിരിക്കുന്ന മോക്ഷേച്ഛ ശമം ദമം മുതലായ ഉത്തമസാധനങ്ങളെ സമ്പാദിച്ചവനായി നീ ഉക്തവിശേഷണങ്ങളെക്കൊണ്ടു വിശിഷ്ടമായും ബ്രഹ്മാത്മൈകത്വവിഷയമായുമിരിക്കുന്ന ജ്ഞാനത്തെ പ്രാപിച്ച് അതുകൊണ്ട് ആത്മസ്വരൂപത്തെ അറിഞ്ഞവനായി അനാദ്യവിദ്യാസംഭാവിതമായിരിക്കുന്ന സംസാരദുഃഖപ്രവാഹമാകുന്ന അശുഭത്തിൽനിന്നു മോചിക്കും—മുക്തനായി ഭവിച്ച് അഖണ്ഡാനന്ദൈകരസമായിരിക്കുന്ന ബ്രഹ്മാനന്ദത്തിൽതന്നെ നീ സ്ഥിതിചെയ്യുമെന്നൎത്ഥം.

അതിനെ (ജ്ഞാനത്തെ) സ്തുതിക്കുന്നു—

൨. രാജവിദ്യാ രാജഗുഹ്യം പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധൎമ്മ്യം സുസുഖം കൎത്തുമവ്യയം.

ഇദം=ഈ ജ്ഞാനം, രാജവിദ്യാ=വിദ്യകൾക്കെല്ലാം (രാജാവ്) ശ്രേഷ്ഠം, രാജഗുഹ്യം=രഹസ്യങ്ങൾക്കെല്ലാം (രാജാവ്) ശ്രേഷ്ഠം, ഉത്തമം=ഉത്തമമായിട്ടുള്ളത്, പവിത്രം=പരിശുദ്ധമായിട്ടുള്ളത്, പ്രത്യക്ഷാവഗമം=സ്പഷ്ടമായി അറിയത്തക്കത്, ധൎമ്മ്യം=ധൎമ്മമാൎഗ്ഗത്തിൽനിന്നിളകാത്തത്, കൎത്തും=അനുഷ്ഠിക്കുന്നതിന്ന്, സുസുഖം=വളരെ സുലഭമായിട്ടുള്ളത്, അവ്യയം=(അക്ഷയഫലത്വം ഹേതുവായിട്ട്) വ്യയമില്ലാത്തത്.

(മുൻ ശ്ലോകത്തിൽ പറഞ്ഞ അതിരഹസ്യമായ) ഈ ജ്ഞാനം എല്ലാവിദ്യകളിൽവെച്ചു ശ്രേഷ്ഠം; രഹസ്യങ്ങളായിട്ടുള്ളവയിൽവെച്ച് അതിരഹസ്യം; അത്യന്തപരിശുദ്ധമായിട്ടുള്ളത്; സ്പഷ്ടമായി അറിയത്തക്കത്; ധൎമ്മമാൎഗ്ഗത്തിൽനിന്നിളകാത്തത്; അനുഷ്ഠിക്കുന്നതിന്നു വളരെ സുഖമായിട്ടുള്ളത്; (അക്ഷയഫലത്വം ഹേതുവായിട്ട്) വ്യയമില്ലാത്തത്.

(ശം-ഭാ) രാജവിദ്യാ=പ്രകാശാതിശയം ഹേതുവായിട്ട് ഇതു വിദ്യകൾക്കെല്ലാം രാജാവാകുന്നു. എന്തെന്നാൽ, സകലവിദ്യകളിലുംവെച്ചു ബ്രഹ്മവിദ്യ ഏററവും പ്രകാശമുള്ളതാകുന്നു. അപ്രകാരംതന്നെ ഇതു രഹസ്യങ്ങളിൽവെച്ചു രാജാവാകുന്നു. ശുദ്ധികരമായിട്ടുള്ളവയിൽവെച്ചു ബ്രഹ്മജ്ഞാനമാകുന്നു ഏററവും ശുദ്ധിയെ ചെയ്യുന്നത്. എന്തെന്നാൽ, അനേകജന്മസഹസ്രങ്ങളെക്കൊണ്ടു സഞ്ചിതമായിട്ടുള്ള ധൎമ്മാധൎമ്മാദികൎമ്മങ്ങളെ സകാരണം (സമൂലം) ക്ഷണമാത്രംകൊണ്ട് അതു ഭസ്മീകരിക്കുന്നു. അപ്പോൾ പിന്നെ അതിന്റെ പാവനത്വത്തെപ്പററി പറയേണമോ? അതിന്നുംപുറമേ, അത്, സുഖാദിമനോവികാരങ്ങളെപ്പോലെ പ്രത്യക്ഷമായി അറിയപ്പെടാവുന്നതാകുന്നു. ഒരു പദാൎത്ഥം അനേകഗുണങ്ങളോടുകൂടിയതാണെങ്കിലും (ശ്യേനയാഗംപോലെ) ധൎമ്മവിരുദ്ധമായി (ചിലപ്പോൾ) കാണപ്പെടുന്നു. എന്നാൽ ആത്മജ്ഞാനം അപ്രകാരം ധൎമ്മവിരോധിയല്ല എന്നുതന്നെയല്ല, അതു ധൎമ്മത്തിൽനിന്നിളകാത്തതുമാകുന്നു. (ധൎമ്മത്തിൽനിന്നു വേർപെടുത്തുവാൻ പാടില്ലാത്തതാകുന്നു.) അങ്ങിനെയാണെങ്കിലും അതിനെ സിദ്ധിപ്പാൻ വളരെ പ്രയാസമായി വന്നേയ്ക്കാം.

എന്നാൽ അത് അപ്രകാരമല്ലെന്നു ഭഗവാൻ പറയുന്നു—സുസുഖം കർത്തും=ര ത്നങ്ങളുടെ ഗുണദോഷജ്ഞാനത്തെ എന്നതുപോലെ (രത്നങ്ങളുടെ ഗുണദോഷ ജ്ഞാനത്തെ ഉണ്ടാക്കുവാൻ എത്ര എളുപ്പമോ അതുപോലെ) ഇതിനെ (ബ്രഹ്മ ജ്ഞാനത്തെ) സിദ്ധിപ്പാൻ വളരെ എളുപ്പമാകുന്നു. എന്നാൽ, സാധാരണ യായി, അല്പായാസത്തോടുകൂടിയവയും ക്ഷണത്തിൽ സമ്പാദിക്കത്തക്കവയുമായ അന്യകർമ്മങ്ങൾ അല്പഫലത്തോടുകൂടിയവയായിട്ടും, ചെയ്വാൻ പ്രയാസമായ ക ർമ്മങ്ങൾ മഹാഫലത്തോടുകൂടിയവയായിട്ടുമാണ് കാണപ്പെടുന്നത്. അങ്ങി നെയിരിക്കെ, ബ്രഹ്മജ്ഞാനം ക്ഷണത്തിൽ സമ്പാദിക്കപ്പെടത്തക്കതാകയാൽ അതിന്റെ ഫലം അവസാനിക്കുന്നതോടുകൂടി അതു നശിക്കുമെന്നു വരുന്നു. ഈ ശങ്കയെ പരിഹരിക്കുന്നതിനാണ് 'അവ്യയം' എന്ന വിശേഷണം. അ തു (ബ്രഹ്മജ്ഞാനം), കർമ്മത്തെപ്പോലെ ഫലനാശത്തോടുകൂടി നശിക്കുന്നില്ല; അതിനാൽ ആത്മജ്ഞാനം സമ്പാദിക്കപ്പെടേണ്ടതാകുന്നു.

എന്നാൽ—

൩. അശ്രദ്ദധാനാഃ പുരുഷാ ധർമ്മസ്യാസ്യ പരന്തപ
അപ്രാപ്യ മാം നിവർത്തന്തേ മൃത്യുസംസാരവർത്മനി.

ഹേ പരന്തപ=അല്ലയോ അർജ്ജുന, അസ്യ ധർമ്മസ്യ=ഭക്തിയോടുകൂടിയിരിക്കുന്ന ജ്ഞാനലക്ഷണമായ ഈ ധർമ്മത്തെ, അശ്രദ്ദധാനാഃ=വിശ്വസിക്കാത്ത (ആസ്തിക്യബുദ്ധി യോടുകൂടി സ്വീകരിക്കാത്ത), പുരുഷാഃ=പുരുഷന്മാർ (ജനങ്ങൾ), മാം=എന്നെ, അപ്രാപ്യ= പ്രാപിക്കാതെകണ്ട്, മൃത്യുസംസാരവർത്മനി=മൃത്യുവോടുകൂടിയിരിക്കുന്ന സംസാരമാർഗ്ഗ ത്തിൽതന്നെ, നിവർത്തന്തേ=നിശ്ചയമായി വർത്തിക്കുന്നു (പരിഭ്രമിക്കുന്നു, കിടന്നുഴലുന്നു).

അല്ലയോ അർജ്ജുന, ഭക്തിയോടുകൂടിയ ജ്ഞാനലക്ഷണമായ ഈ മാർഗ്ഗ ത്തെ വിശ്വസിക്കാത്ത ജനങ്ങൾ എന്നെ പ്രാപിക്കാതെ മൃത്യുവാകുന്ന സംസാ രമാർഗ്ഗത്തിൽതന്നെ കിടന്നുഴലുന്നു.

(ശം—ഭാ) ആത്മജ്ഞാനമായിരിക്കുന്ന ഈ ധർമ്മത്തിന്റെ സ്വരൂപത്തി ലും തൽഫലത്തിലും വിശ്വാസമില്ലാത്ത നാസ്തികന്മാരും ദേഹംതന്നെയാണ് ആത്മാ എന്നുള്ള ആസുരമതത്തെ അനുസരിക്കുന്ന പാപികളുമായവർ—(കേ വല) പ്രാണനെ തൃപ്തിപ്പെടുത്തുന്ന ദുഷ്ടജനങ്ങൾ—പരമേശ്വരനായിരിക്കുന്ന എന്നെ പ്രാപിക്കുന്നില്ല—എന്നെ പ്രാപിക്കുക എന്നത് അവർക്കു ശങ്കിപ്പാൻത ന്നെ പാടില്ല. എന്നെ പ്രാപിപ്പാനുള്ള മാർഗ്ഗങ്ങളിൽ ഒന്നായ ഭക്തിയെക്കൂടി അവർ പ്രാപിക്കുന്നില്ല എന്നർത്ഥം. അങ്ങിനെയിരിക്കുന്നവർ നിശ്ചയമായി മൃത്യുവോടുകൂടിയ സംസാരമാർഗ്ഗത്തിൽതന്നെയിരിക്കുന്നു—അവർ നരകത്തേയും തിര്യഗാദിലോകങ്ങളേയും പ്രാപിപ്പാനുള്ള മാർഗ്ഗത്തിൽതന്നെ കിടന്നുഴലുന്നുവെ ന്നർത്ഥം.

ഇപ്രകാരം ജ്ഞാനത്തെ സ്തുതിച്ചിട്ടു ഭഗവാൻ അർജ്ജുനനെ അഭിമുഖീകരിച്ചു പറയുന്നു—

൪. മയാ തതമിദം സർവം ജഗദവ്യക്തമൂർത്തിനാ
മൽസ്ഥാനി സർവ്വഭൂതാനി ന ചാഹം തേഷ്വവസ്ഥിതഃ.

അവ്യക്തമൂർത്തിനാ=അറിയപ്പെടാതെയിരിക്കുന്ന (അതീന്ദ്രിയമായ) സ്വരൂപത്തോടുകൂടിയ, മയാ=എന്നാൽ (കാരണഭൂതനായിരിക്കുന്ന എന്നാൽ), ഇദം സർവ്വം ജഗൽ=ഈ ജഗത്താസകലവും, തതം=വ്യാപിക്കപ്പെട്ടിരിക്കുന്നു. (അതഃ ഏവ)=അതുഹേതുവായിട്ട്, സർവ്വഭൂതാനി=ചരാചരങ്ങളായ സകലഭൂതങ്ങളും, മൽസ്ഥാനി=എന്നിൽ സ്ഥിതിചെയ്യുന്നു. (ഏവം അപി)=അങ്ങിനെയാണെങ്കിലും, അഹം=ഞാൻ, തേഷു=അവയിൽ (ആ ഭൂതങ്ങളിൽ), ന ച അവസ്ഥിതഃ=(ആകാശംപോലെ അസംഗത്വംഹേതുവായിട്ട്) സ്ഥിതിചെയ്യുന്നില്ല.

ഇന്ദ്രിയങ്ങൾക്ക് അഗോചരമായിരിക്കുന്ന രൂപത്തോടുകൂടിയ എന്നാൽ ഈ ജഗത്താസകലവും വ്യാപിക്കപ്പെട്ടിരിക്കുന്നു. ചരാചരങ്ങളായ സകലഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നു. (എങ്കിലും അസംഗത്വം ഹേതുവായിട്ട്) ഞാൻ അവയിലിരിക്കുന്നില്ല.

(ശം-ഭാ) പരമപുരുഷനായും ഇന്ദ്രിയങ്ങൾക്ക് അഗോചരമായ സ്വരൂപത്തോടുകൂടിയവനായും ഇരിക്കുന്ന എന്നാൽ ഈ ജഗത്തു മുഴുവൻ വ്യാപിക്കപ്പെട്ടിരിക്കുന്നു. ബ്രഹ്മാദിസ്തംബപര്യന്തമുള്ള സകലഭൂതങ്ങളും അവ്യക്തമൂർത്തിയായിരിക്കുന്ന എന്നിൽ സ്ഥിതിചെയ്യുന്നു. ആത്മാകൂടാതെ ഒരു ജീവിയെ വ്യവഹാരദശയിൽ നമുക്കു കല്പിക്കുവാൻ സാധിക്കുന്നതല്ല. അതുഹേതുവായിട്ട് ആത്മാവായ ഞാൻനിമിത്തം (എന്റെ സഹായംകൊണ്ട്) അവ ആത്മവത്വേന (ആത്മാവോടുകൂടിയവയായി) സ്ഥിതിചെയ്യുന്നു. അതിനാലാണ് സകലഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നുവെന്നു പറഞ്ഞത്. എല്ലാ ഭൂതങ്ങൾക്കും ഞാൻതന്നെ ആത്മാവായതുകൊണ്ടു ഞാൻ അവയിൽ സ്ഥിതിചെയ്യുന്നുവെന്നു മൂഢബുദ്ധികൾക്കു തോന്നുന്നു. അതിനാൽ ഞാൻ പറയുന്നു—അന്യവസ്തുക്കളായിട്ടു സംശ്ലേഷമില്ലായ്കയാൽ ഞാൻ ഭൂതങ്ങളിൽ മൂർത്തദ്രവ്യംപോലെ സ്ഥിതിചെയ്യുന്നില്ല. എന്തെന്നാൽ ഞാൻ ആകാശത്തിന്റേയുമാന്തരമാകുന്നു. യാതൊരു സംബന്ധവുമില്ലാത്ത ഒരു വസ്തു ഒരു ദിക്കിലും ആധേയഭാവത്തോടുകൂടി (ഒന്നിൽ ഇരിക്കുന്നതുപോലെ) സ്ഥിതിചെയ്യാൻ ഒരിക്കലും പാടില്ല.

അതുഹേതുവായിട്ട് എനിക്കു യാതൊരു സംബന്ധവുമില്ലാത്തതിനാൽ—

൫. ന ച മൽസ്ഥാനി ഭൂതാനി പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്ന ച ഭൂതസ്ഥോ മമാത്മാ ഭൂതഭാവനഃ

ഭൂതാനി[1]=ഭൂതങ്ങൾ, മൽസ്ഥാനി ന ച[2]=എന്നിലിരിക്കുന്നതുമില്ല. മേ=എന്റെ, ഐശ്വരം യോഗം[3]=അത്ഭുതമായ ശക്തിയെ, അസാധാരണമായ യുക്തിയെ (അഘടനഘ

[ശ-സ] 1 അവ്യക്തംമുതൽ സ്ഥൂലംവരെയുള്ള കാര്യസഹിതമായ ഭൂതങ്ങൾ.

2 അവ്യക്തമൂർത്തിയായും ചിദേകരസമായും പരിപൂർണ്ണമായുമിരിക്കുന്ന ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നില്ല.

3 പാരമാർത്ഥികമായും അപ്രാകൃതമായും ബ്രാഹ്മമായുമിരിക്കുന്ന സ്വരൂപത്തെ—സൽഘനമായും ചിൽഘനമായും ആനന്ദഘനമായും അദ്വിതീയമായുമിരിക്കുന്ന എന്റെ സ്വരൂപത്തെ കണ്ടാലും. 'ഇതുതന്നെ ഞാൻ' എന്നിങ്ങിനെ സ്വാത്മാവുകൊണ്ടു കണ്ടാലും—ഈ 'ബ്രഹ്മംതന്നെ ഞാൻ' എന്നിങ്ങിനെതന്നെ ബ്രഹ്മമായി അറിഞ്ഞാലും എന്നർത്ഥം.

ടനാചാതുയ്യത്തെ), പശ്യ=നോക്കുക. മമ ആത്മാ[1]=എന്റെ പരമായിരിക്കുന്ന സ്വരൂപം, ഭൂതഭൃൽ=ഭൂതങ്ങളെ ധരിക്കുന്നതും, ഭൂതഭാവനഃ (അപി)=ഭൂതങ്ങളെ പാലിക്കുന്നതുമാണെങ്കിലും, ഭൂതസ്ഥഃ ന ച[2]=ഭൂതങ്ങളിൽ (ഞാൻ) സ്ഥിതിചെയ്യുന്നില്ല.

ഭൂതങ്ങരം എന്നിൽ സ്ഥിതിചെയ്യുന്നതുമില്ല. എന്റെ അത്ഭുതമായ ശക്തിയെ കണ്ടാലും. എന്റെ പരമായിരിക്കുന്ന സ്വരൂപം ഭൂതങ്ങളെ ധരിക്കുന്നതും അവയെ പാലിക്കുന്നതും (അല്ലെങ്കിൽ, അവയെ ഉണ്ടാക്കുന്നതും) ആണെങ്കിലും ഞാൻ അവയിൽ സ്ഥിതിചെയ്യുന്നില്ല. (ജീവൻ എപ്രകാരമാണ് ദേഹത്തെ ധരിക്കുകയും പാലിക്കുകയും ചെയ്തുകൊണ്ട് അഹംകാരത്തോടുകൂടി ദേഹത്തോടു സംബന്ധിച്ച് സ്ഥിതിചെയ്യുന്നത് അതുപോലെ ഞാൻ ഭൂതങ്ങളെ ധരിക്കുകയും പാലിക്കുകയും ചെയ്യുന്നവനാണെങ്കിലും അവയിൽ സ്ഥിതിചെയ്യുന്നില്ല. എന്തെന്നാൽ ഞാൻ നിരഹങ്കാരനാകുന്നു).

(ശം-ഭാ) ബ്രഹ്മാമുതല്ക്കുള്ള സകലഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നില്ല. എന്റെ അത്ഭുതമായ ഘടനാശക്തിയെ കണ്ടാലും. ആത്മാവിന്റെ യാഥാത്മ്യത്തെ (ആത്മാവിന്റെ യഥാത്ഥസ്വഭാവത്തെ) കണ്ടാലും എന്നാത്ഥം. അപ്രകാരംതന്നെ ശ്രുതിയും ആത്മാവിന്റെ അസംഗതയെപ്പററി പറയുന്നുണ്ട്. എന്തെന്നാൽ ആത്മാവിന്നു യാതൊരു വസ്തുവായിട്ടും സംസൎഗ്ഗമില്ല.

'അസംഗോ ന ഹി സജ്ജതേ=അത് അസംഗനാകുന്നു. എന്തെന്നാൽ വേറൊന്നുമായി (അത്) ചേരുന്നില്ല.'—(ബൃ. ഹ. ഉ. ന. ൻ. ൨൬.) ഇനി മറെറാരാശ്ചൎയ്യത്തെ കണ്ടാലും. അസംഗനാണെങ്കിലും എന്റെ ആത്മാ ഭൂതങ്ങളെ ഭരിക്കുന്നു. എങ്കിലും മുമ്പറഞ്ഞ ന്യായത്താൽ (അസംസൎഗ്ഗിത്വം ഹേതുവായിട്ട്) ഞാൻ അവയിൽ സ്ഥിതിചെയ്യുന്നില്ല. അങ്ങിനെയാണെങ്കിൽ ആത്മാവിൽനിന്നു ദേഹാദിസംഘാതത്തെ വിഭജിച്ച് അതിൽ (ദേഹാദിയിൽ) അഹംകാരത്തെ ആരോപിച്ച് 'ഇത് എന്റെ ആത്മാ' എന്നു (ഭഗവാൻ) പറയുന്നതു യുക്തമാണോ?—ഭഗവാൻ ലോകബുദ്ധിയെ അനുസരിച്ചാണ് 'എന്റെ ആത്മാ' എന്നു പറഞ്ഞത്. അല്ലാതെ സാധാരണജനങ്ങരം അജ്ഞാനംകൊണ്ടു വിചാരിക്കുന്നതുപോലെ ആത്മാ തന്നിൽനിന്നു ഭിന്നമാ

1 ഇദ്ദേഹംതന്നെ 'സാക്ഷാൽ പരമേശ്വരൻ' എന്നിങ്ങിനെ എന്നിൽ അജ്ജുനന്ന് ഈശ്വരത്വബുദ്ധിയുള്ളതിനാൽ ഞാനാണ് ആത്മാ എന്നു പറയുമ്പോരം എന്റെ ദേഹംതന്നെയാണ് പരമാത്മാ എന്ന് അജ്ജുനൻ വിചാരിച്ചേയ്ക്കാം. അതു വരാതിരിപ്പാൻവേണ്ടി ശ്രീഭഗവാൻ ആത്മശബ്ദാത്ഥത്തെ സ്വദേഹത്തിൽനിന്നു വിഭജിച്ച് 'എന്റെ ആത്മാ' എന്നിങ്ങിനെ ഭിന്നത്വേന കാണിക്കുന്നു. 'ഈ ആത്മാ സന്മാത്രനും, നിത്യനും, ശുദ്ധനും, ബുദ്ധനും, സത്യനും, മുക്തനും, നിരഞ്ജനനും, വിഭുവും, അദ്വയാനന്ദനും, പരനും, പ്രത്യഗേകരസനും, ആകുന്നു എന്നിങ്ങിനെയുള്ള ശ്രുതികളിൽ പ്രതിപാദിക്കപ്പെടുന്ന ഈശ്വരത്വാഭിമാനത്തോടുകൂടിയ എന്റെ ആത്മാ—അവ്യക്തമൂൎത്തിയായും പ്രത്യഗ്ലക്ഷണനായുമിരിക്കുന്ന ആത്മാ.

2 ഭൂതങ്ങളിൽ ആത്മരൂപേണ അഭിമാനത്തോടുകൂടി സ്ഥിതിചെയ്യുന്നില്ല. ഇവിടെ 'ച' കാരത്തിന്ന് 'തു' വിന്റെ അത്ഥമാകുന്നു.

ണെന്ന് അദ്ദേഹം വിചാരിക്കുന്നില്ല. അപ്രകാരംതന്നെ എന്റെ ആത്മാവു തന്നെയാണ് ഭൂതങ്ങളെ ഉൽപാദിപ്പിക്കുന്നത്, അല്ലെങ്കിൽ, ഭൂതങ്ങളെ വൎദ്ധിപ്പിക്കുന്നത്.

മുമ്പറഞ്ഞ രണ്ടു ശ്ലോകങ്ങളുടെ അൎത്ഥത്തെ ഭഗവാൻ ഒരു ദൃഷ്ടാന്തംകൊണ്ടു സ്പഷ്ടമാക്കി പറയുന്നു—

൬. യഥാകാശസ്ഥിതോ നിത്യം വായുഃ സൎവ്വത്രഗോ മഹാൻ
തഥാ സൎവ്വാണി ഭൂതാനി മൽസ്ഥാനീത്യുപധാരയ.

സൎവ്വത്രഗഃ=സൎവ്വവ്യാപകമായും, മഹാൻ=നിറഞ്ഞിരിക്കുന്നതായുമിരിക്കുന്ന, വായുഃ=വായു, നിത്യം=എപ്പോഴും, യഥാ=എപ്രകാരമാണ്, ആകാശസ്ഥിതഃ=ആകാശത്തിൽ (സംശ്ലേഷംകൂടാതെ) ഇരിക്കുന്നത്, തഥാ=അപ്രകാരം, സൎവ്വാണി ഭൂതാനി=സകലഭൂതങ്ങളും, മൽസ്ഥാനി ഇതി*=എന്നിൽ (സംശ്ലേഷംകൂടാതെ) ഇരിക്കുന്നുവെന്ന്, ഉപധാരയ=അറിഞ്ഞാലും.

സൎവ്വവ്യാപകമായും നിറഞ്ഞിരിക്കുന്നതായുമിരിക്കുന്ന വായു എപ്രകാരണ് എപ്പോഴും ആകാശത്തിൽ (അതോടുകൂടി ചേരാതെ) ഇരിക്കുന്നത് അതുപോലെ സകലഭൂതങ്ങളുമെന്നിൽ ഇരിക്കുന്നുവെന്നറിഞ്ഞാലും.

(ശം_ഭാ) ലോകത്തിൽ എപ്രകാരമാണ് സകലദിക്കിലും സഞ്ചരിക്കുന്നതും അളവുകൊണ്ടു മഹത്തായിരിക്കുന്നതുമായ വായു സദാ ആകാശത്തിൽ സ്ഥിതിചെയ്യുന്നത് അതുപോലെതന്നെ ആകാശംപോലെ സൎവ്വവ്യാപിയായിരിക്കുന്ന എന്നിൽ സകലഭൂതങ്ങളും സംശ്ലേഷംകൂടാതെതന്നെ സ്ഥിതിചെയ്യുന്നുവെന്നറിഞ്ഞാലും.

ഇങ്ങിനെ ആകാശത്തിൽ വായുവെന്നപോലെ കല്പകാലത്തിൽ (സ്ഥിതികാലത്തിൽ) സകലഭൂതങ്ങളും എന്നിലിരിക്കുന്നു—

൭. സൎവ്വഭൂതാനി കൌന്തേയ പ്രകൃതിം യാന്തി മാമികാം
കല്പക്ഷയേ പുനസ്താനി കല്പാദൌ വിസൃജാമ്യഹം.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, കല്പക്ഷയേ=പ്രളയകാലത്തിൽ, സൎവ്വഭൂതാനി=സകലഭൂതങ്ങളും, മാമികാം പ്രകൃതിം=ത്രിഗുണാത്മികയായ എന്റെ മായയെ, യാന്തി=പ്രാപിക്കുന്നു. കല്പാദൌ=സൃഷ്ടികാലത്തിൽ, താനി=അവയെ, പുനഃ=പിന്നേയും, അഹം=ഞാൻ, വിസൃജാമി=വിശേഷമായി സൃഷ്ടിക്കുന്നു.

അല്ലയോ കുന്തീപുത്ര, പ്രളയകാലത്തിൽ സകലഭൂതങ്ങളും ത്രിഗുണാത്മികയായ എന്റെ മായയെ പ്രാപിക്കുന്നു (എന്റെ മായയിൽ ലയിക്കുന്നു.) സൃഷ്ടികാലത്തിൽ അവയെ ഞാൻ പിന്നേയും സൃഷ്ടിക്കുന്നു.

(ശം_ഭാ) മാമികാം പ്രകൃതിം=ത്രിഗുണാത്മികയായും നികൃഷ്ടയായും(=അപരയായും) ഇരിക്കുന്ന എന്റെ പ്രകൃതിയെ. കല്പക്ഷയേ=ബ്രാഹ്മമായ പ്രളയകാലത്തിൽ—ബ്രഹ്മപ്രളയകാലത്തിൽ. കല്പാദൌ=ഉൽപത്തികാലത്തിൽ. വിസൃജാമി=ഞാനവയെ മുമ്പേത്തെപ്പോലെ സൃഷ്ടിക്കുന്നു. ശേഷം സ്പഷ്ടം.

* [ശ്രീ_സ] പരിപൂൎണ്ണനായും നിഷ്ക്രിയനായും നിരാകാരനായും നിരന്തരനായും, പരബ്രഹ്മമായുമിരിക്കുന്ന എന്നിൽ സ്ഥിതിചെയ്യുന്നുവെന്ന്.

ഇങ്ങിനെ അവിദ്യാലക്ഷണത്തോടുകൂടിയ—

വ്യ. പ്രകൃതിം സ്വാമവഷ്ടഭ്യ വിസൃജാമി പുനഃ പുനഃ
ഭൂതഗ്രാമമിമം കൃൽസ്നമവശം പ്രകൃതേർവ്വശാൽ.

സ്വാം=എന്റെ (സ്വാധീനമായ), പ്രകൃതിം=മായയെ, അവഷ്ടഭ്യ=അധിഷ്ഠാനമാക്കീട്ട് (സ്വീകരിച്ച്), അവശം[1]=പ്രാചീനകർമ്മാധീനമായ (കർമ്മാദിപരവശമായ), കൃൽസ്നം ഇമം ഭൂതഗ്രാമം[2]=(ചതുർവ്വിധമായിരിക്കുന്ന) ഈ സകലഭൂതസമൂഹത്തേയും, പുനഃ പുനഃ[3]=പിന്നേയും പിന്നേയും, പ്രകൃതേഃ വശാൽ[4]=പ്രാചീനകർമ്മംനിമിത്തം തത്തത്സ്വഭാവത്തെ അനുസരിച്ച്, വിസൃജാമി=ഞാൻ വിവിധമായി സൃഷ്ടിക്കുന്നു.

എന്റെ അധീനമായ മായയെ അധിഷ്ഠാനമാക്കീട്ടു പ്രാചീനകർമ്മാധീനമായ ഈ സകലഭൂതസമൂഹത്തേയും ഞാൻ പിന്നേയും പിന്നേയും, ആ പ്രാചീനകർമ്മംനിമിത്തം തത്തത്സ്വഭാവത്തെ അനുസരിച്ചുതന്നെ, വിവിധമായി സൃഷ്ടിക്കുന്നു.

(ശം–ഭാ) സ്വഭാവത്തിൽതന്നെ അവിദ്യാദിദോഷങ്ങളെക്കൊണ്ടു പരവശീകൃതമായും അസ്വതന്ത്രമായുമിരിക്കുന്ന ഈ (പ്രകൃതിയിൽനിന്നുണ്ടായിട്ടുള്ള) ഭൂതസമുദായത്തെ ആസകലം ഞാൻ എന്റെ മായയെ (അവിദ്യയെ) വശീകരിച്ചു പിന്നേയും പിന്നേയും സൃഷ്ടിക്കുന്നു.

ഇപ്രകാരം പരമേശ്വരൻ ഭൂതസമൂഹത്തെ പലവിധ അവസ്ഥയിൽ സൃഷ്ടിക്കുകനിമിത്തം അദ്ദേഹത്തിന്ന് (ആ പ്രവൃത്തിഹേതുവായിട്ട്) ധർമ്മാധർമ്മസംബന്ധമുണ്ടാകുമോ? ഇതിന്നു സമാധാനമായി ഭഗവാൻതന്നെ പറയുന്നു—

൯. ന ച മാം താനി കർമ്മാണി നിബധ്നന്തി ധനഞ്ജയ
ഉദാസീനവദാസീനമസക്തം തേഷു കർമ്മസു.

ഹേ ധനഞ്ജയ=അല്ലയോ അർജ്ജുന, താനി കർമ്മാണി=ആ വക വിശ്വസൃഷ്ട്യാദികർമ്മങ്ങൾ, തേഷു കർമ്മസു=ആ കർമ്മങ്ങളിൽ, അസക്തം=ആസക്തിയില്ലാത്തവനും (അഭിമാനമില്ലാത്തവനും), ഉദാസീനവൽ ആസീനം ച[5]=ഉദാസീനനെ (സംബന്ധമില്ലാത്തവനെ) പോലെ ഇരിക്കുന്നവനുമായ, മാം=എന്നെ, ന നിബധ്നന്തി=ബന്ധിക്കുന്നില്ല.

അല്ലയോ അർജ്ജുന, ആ വക വിശ്വസൃഷ്ട്യാദികർമ്മങ്ങൾ, അവയിൽ അഭിമാനമില്ലാത്തവനും ഉദാസീനനെന്നപോലെ ഇരിക്കുന്നവനും ആയ എന്നെ ബന്ധിക്കുന്നില്ല.

(ശം–ഭാ) ഭൂതഗ്രാമത്തെ വിഷമാവസ്ഥയിൽ സൃഷ്ടിക്കുകനിമിത്തമായ കർമ്മങ്ങൾ ഈശ്വരനായിരിക്കുന്ന എന്നെ ബന്ധിക്കുന്നില്ല. കർമ്മങ്ങൾ സം

[ശ–ഡ] 1 അസ്വതന്ത്രമായിരിക്കുന്ന—അനാദിസംസാരവാസനാഗ്രസ്തമായിരിക്കുന്ന.
2 ദേവതിര്യഗാദിലക്ഷണമായിരിക്കുന്ന സകലപ്രാണിസമൂഹത്തേയും.
3 സംഹരിച്ചു പിന്നേയും പിന്നേയും തത്തൽകർമ്മാനുരൂപേണ നാനായോനികളിൽ ഉൽപാദിപ്പിക്കുന്നു.
4 അവിദ്യാസ്മിതാഭിനിവേശരാഗദ്വേഷാത്മികയായിരിക്കുന്ന പ്രകൃതിയുടെ സ്വഭാവംഹേതുവായിട്ട്.
5 പ്രകൃതിതൽകാര്യങ്ങൾക്കു സാക്ഷിത്വേന ദൂരേ സ്ഥിതിചെയ്യുന്ന.

ബന്ധിക്കുന്നില്ല എന്നതിന്നു ഭഗവാൻ കാരണം പറയുന്നു—ആത്മാ അവിക്രിയനാണ് എന്നറിഞ്ഞുംകൊണ്ടു ഞാൻ കർമ്മഫലത്തിലിച്ഛയില്ലാതേയും 'ഞാൻ ചെയ്യുന്നു' എന്ന് അവയിൽ അഭിമാനമില്ലാതേയും, ഒരു ഉദാസീനൻ (ഉപേക്ഷകൻ) എന്നപോലെ ഇരിക്കുന്നു. അതുഹേതുവായിട്ട്, അന്യരുടെ കാര്യത്തിലും കർത്തൃത്വാഭിമാനമില്ലായ്മയും കർമ്മഫലത്തിൽ അസംഗത്വവുംതന്നെയാണ് അബന്ധത്തിന്നുള്ള കാരണം (ധർമ്മാധർമ്മങ്ങളിൽനിന്നു മോചിപ്പാനുള്ള കാരണം). എന്നാൽ നേരേമറിച്ച്, മൂഢനായവൻ സ്വന്തകർമ്മങ്ങളാൽ (അവയിൽ കർത്തൃത്വാഭിമാനംനിമിത്തം) പട്ടുനൂലുണ്ടാക്കുന്ന പുഴുവിനെപ്പോലെ, ബന്ധിക്കപ്പെടുന്നുവെന്നാഭിപ്രായം.

[ശ-സ] ഇങ്ങിനെ പ്രാണിസമൂഹത്തെ നാനായോനികളിൽ ജനിപ്പിക്കുകയും പിന്നേയും പിന്നേയും സംഹരിക്കുകയും, സ്വർഗ്ഗനരകങ്ങളെ പ്രാപിപ്പിക്കുകയും, ചെയ്യുന്ന അങ്ങേയ്ക്കും പുണ്യപാപകർമ്മങ്ങളോടു സംബന്ധമുണ്ടോ എന്ന ശങ്കയ്ക്കു പറയുന്നു—ഭൂതങ്ങളുടെ സൃഷ്ടിസംഹാരങ്ങളും അവർക്കു സുഖദുഃഖാദിഫലത്തെ കൊടുക്കുന്നതും (പ്രാപിപ്പിക്കുന്നതും) എല്ലാം പ്രകൃതിയുടെ കർമ്മംതന്നെയാകുന്നു. അവിക്രിയനായും അവ്യക്തമൂർത്തിയായുമിരിക്കുന്ന എന്റെ ആത്മാവിന്നു വാസ്തത്തിൽ തൽകർമ്മങ്ങളോടു യാതൊരു സംബന്ധവുമില്ല. അതിനാൽ പ്രകൃതികർത്തൃകമായ സൃഷ്ട്യാദികളിൽ തനിക്ക് അസംഗോദാസീനത്വംതന്നെയാണുള്ളതെന്നു പറയുന്നു.

'ഞാൻ ഉദാസീനനെപ്പോലെ ഇരുന്നുകൊണ്ടു ഭൂതഗ്രാമത്തെ സൃഷ്ടിക്കുന്നു' എന്നതു വിരുദ്ധമായിരിക്കുന്നു. ഇതിനെ പരിഹരിക്കുന്നതിന്നുവേണ്ടി ഭഗവാൻ പറയുന്നു—

൧൦. മയാദ്ധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം
ഹേതുനാനേന കൌന്തേയ ജഗദ്വിപരിവർത്തതേ.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, അധ്യക്ഷേണ=നിമിത്തഭൂതമായിരിക്കുന്ന (സാക്ഷിയായിരിക്കുന്ന, അധിഷ്ഠാതാവായിരിക്കുന്ന), മയാ=എന്നാൽ, പ്രകൃതിഃ=മായ, സചരാചരം=സ്ഥാവരജംഗമങ്ങളോടുകൂടിയ പ്രപഞ്ചത്തെ, വിശ്വത്തെ, സൂയതേ=ഉത്ഭവിപ്പിക്കുന്നു. അനേന ഹേതുനാ=ഇതുഹേതുവായിട്ട് (മദധിഷ്ഠാനംഹേതുവായിട്ട്), ജഗൽ=ഈ പ്രപഞ്ചം, വിപരിവർത്തതേ=പിന്നേയും പിന്നേയും ജനിക്കുന്നു.

അല്ലയോ കൌന്തേയ, അധിഷ്ഠാതാവായിരിക്കുന്ന എന്നാൽ പ്രകൃതി സ്ഥാവരജംഗമങ്ങളോടുകൂടിയിരിക്കുന്ന ഈ പ്രപഞ്ചത്തെ ഉത്ഭവിപ്പിക്കുന്നു. ഇതുഹേതുവായിട്ട് ഈ പ്രപഞ്ചം പിന്നേയും പിന്നേയുമുത്ഭവിച്ചുകൊണ്ടിരിക്കുന്നു. (എന്റെ സന്നിധിമാത്രംകൊണ്ടാണ് എനിക്ക് അധിഷ്ഠാതൃത്വം. അതിനാൽ കർത്തൃത്വവും ഉദാസിനത്വവും അവിരുദ്ധമായിത്തന്നെയിരിക്കുന്നുവെന്നു താൽപര്യം.)

(ശം-ഭാ) സർവ്വത്ര സാക്ഷിത്വമാത്രസ്വരൂപനായും, അവിക്രിയാത്മാവായും, (സർവ്വത്തിന്നും) അദ്ധ്യക്ഷനായുമിരിക്കുന്ന എന്നാൽ ത്രിഗുണാത്മികമായും അവിദ്യാലക്ഷണമായുമിരിക്കുന്ന എന്റെ പ്രകൃതി ചരാചരാത്മകമായ ഈ ജഗത്തിനെ ഉൽപാദിപ്പിക്കുന്നു. ഇതിന്നു പ്രമാണമായി ഒരു മന്ത്രം—'ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ, കർമ്മാധ്യക്ഷഃ സർവ്വഭൂതാധിവാസഃ സാക്ഷീ ചേതാ കേവലോ നിർഗ്ഗുണശ്ച=(ഞാൻ) ഏകദേവനായും,

സവ്വഭൂതങ്ങളിലും ഗൂഢനായും, സവ്വഭൂതങ്ങളിലുമധിവസിക്കുന്നവനായും, സകലത്തിന്നും സാക്ഷിയായും, ദ്രഷ്ടാവായും, കേവലനായും, നിർഗ്ഗുണനായും, ഇരിക്കുന്നു.' (ശ്വേതാശ്വതരോപനിഷത്ത്. ൬. ൧൧) ഇപ്രകാരം ഞാൻ സാക്ഷിമാത്രമായിരിക്കുകഹേതുവായിട്ടും, എൻെറ അധ്യക്ഷത്വംനിമിത്തവും, ഹേ അജ്ജുന, ചരാചരാത്മകമായും വ്യക്താവ്യക്താത്മകമായുമിരിക്കുന്ന ഈ ജഗത്തു സവ്വാവസ്ഥകളിലും (സൃഷ്ടിസ്ഥിതിസംഹാരാവസ്ഥകളിലും) പിന്നേയും പിന്നേയും പരിവത്തിക്കുന്നു. * സാക്ഷിസന്നിധിയിൽ ദൃശ്യത്വം വന്നുവശാവുകനിമിത്തമാണ് ജഗത്തിൻെറ സകലപ്രവൃത്തികളും ഉണ്ടാകുന്നത്—'ഞാനിതനുഭവിക്കും', 'ഞാൻ ഇതു കാണുന്നു', 'ഞാൻ ഇതു കേൾക്കുന്നു', 'ഞാൻ സുഖമനുഭവിക്കുന്നു', 'ഞാൻ ദുഃഖമനുഭവിക്കുന്നു', 'ഇതിന്നുവേണ്ടി ഞാൻ അതു ചെയ്യും', 'ഞാൻ ഇത് അറിയും', എന്നിങ്ങിനെ ഉള്ള സവ്വപ്രവൃത്തികളും ദൃശ്യവിഷയജ്ഞാനത്തിൽനിന്നുത്ഭവിക്കുന്നു; അതിൽ സ്ഥിതിചെയ്യുന്നു; അതിൽതന്നെ അവസാനിക്കുകയും ചെയ്യുന്നു. 'യോ അസ്യാധ്യക്ഷഃ പരമേ വ്യോമൻ=യാതൊരുവനാണ് ഇതിന്ന് (ഈ ജഗത്തിന്ന്) അധ്യക്ഷനായിരിക്കുന്നത് അവൻ പ്രകൃഷ്ടമായിരിക്കുന്ന ഹാദ്ദമായ ആകാശത്തിൽ സ്ഥിതിചെയ്യുന്നു' (ദുവ്വിജ്ഞേയനാകുന്നുവെന്നാത്ഥം). എന്നിങ്ങിനെയുള്ള മന്ത്രങ്ങളും ഈ അത്ഥത്തെ കാണിക്കുന്നു. അതിനാൽ 1 'അന്യചൈതന്യവസ്തുവില്ലാത്തതിനാൽ അന്യഭോക്താവില്ലാത്തതുകൊണ്ടു സവ്വത്തിന്നും അധ്യക്ഷനായും ചൈതന്യമാത്രസ്വരൂപനായും പരമാത്ഥത്തിൽ സവ്വഭോഗങ്ങൾക്കും സംബന്ധമില്ലാത്തവനായും ഇരിക്കുന്ന ആ ഏകദേവന്ന് ഈ സൃഷ്ടികൊണ്ടെന്താണ് പ്രയോജനം?' എന്നൊരു ചോദ്യത്തിനാകട്ടേ അങ്ങിനെ ഒരു ചോദ്യത്തിന്നു സമാധാനത്തിനാകട്ടേ2, അവകാശമില്ല. 'കോ അദ്ധാ വേദ ക ഇഹ പ്രവോചൽ കുത ആ ജാതാ കുത ഇയം വിസൃഷ്ടിഃ=ആക്ക് അതിനെ പ്രത്യക്ഷമായി അറിയുവാൻ കഴിയും? എവിടുന്നുണ്ടായിയെന്ന് ആക്കു പറവാൻ കഴിയും? എന്തിന്നുവേണ്ടിയാണ് ഈ വിവിധസൃഷ്ടിയെന്ന് ആക്കു പറവാൻ കഴിയും?' (തൈത്തിരീയബ്രാഹ്മണം, വ. വ്യ. ൻ.) എന്നിങ്ങിനെയുള്ള മന്ത്രവണ്ണങ്ങളെക്കൊണ്ടും ഈ അത്ഥം വെളിപ്പെടുത്തു

---

* പിന്നേയും പിന്നേയും സൃഷ്ടിസംഹാരങ്ങളെ അനുഭവിക്കുന്നു.

(ആ) 1 സാക്ഷിത്വമാത്രംകൊണ്ട് ഈശ്വരൻ ജഗത്തിൻെറ സ്രഷ്ടാവാകയാൽ.

2 'ഈ സൃഷ്ടി എന്തിനുവേണ്ടിയാകുന്നു?' എന്നുള്ള ചോദ്യമാകട്ടേ അതിന്നനുരൂപമായ പ്രതിവചനമാകട്ടേ യുക്തമല്ല. പരനായിരിക്കുന്നവന്നു ഭോഗാനുഭവത്തിന്നുവേണ്ടിയാണെന്നു പറവാൻ പാടില്ല. എന്തെന്നാൽ അദ്ദേഹത്തിന്നു ഭോഗസംബന്ധിത്വമില്ല. അദ്ദേഹം സവ്വത്തിന്നും സാക്ഷിഭൂതനായിരിക്കുന്നു, കേവലം ചൈതന്യമാത്രനായിരിക്കുന്നു. ഈശ്വരൻ ഏകനായിരിക്കുന്നു. അന്യചേതനവസ്തുവില്ലാത്തതിനാൽ അന്യഭോക്താവുണ്ടാവാൻ പാടില്ല. അചേതനവസ്തുക്കൾക്കു ഭോക്തൃത്വവും അസംഭവമാകുന്നു. സൃഷ്ടിമോക്ഷത്തിന്നുവേണ്ടിയുമല്ല. എന്തെന്നാൽ അതു മോക്ഷത്തിന്നു വിരോധമാകുന്നു. ഇങ്ങിനെ 'സൃഷ്ടി എന്തിന്നുവേണ്ടി' എന്ന ചോദ്യമാകട്ടേ അതിന്നനുരൂപമായ പ്രതിവചനമാകട്ടേ യോജിക്കുന്നില്ല. അതിന്നവകാശവുമില്ല. എന്തെന്നാൽ സൃഷ്ടി പരനായിരിക്കുന്നവൻെറ മായകൊണ്ടാണുണ്ടായിട്ടുള്ളത്.

ന്നു. 'അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ=അജ്ഞാനംകൊണ്ടു ജ്ഞാനം മൂടപ്പെട്ടിരിക്കുന്നു. അതിനാൽ ജീവികൾ മോഹത്തെ പ്രാപിക്കുന്നു' (അ. ൫. ശ്ലോ. ൧൫.) എന്നു ഭഗവാൻതന്നെ പറയുന്നതുമുണ്ട്.

ഞാൻ നിത്യശുദ്ധമുക്തസ്വഭാവനും സകലജന്തുക്കൾക്കുമാത്മാവുമാണെങ്കിലും—

൧൧. അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം.

മമ=എന്റെ, പരം ഭാവം=പരമാത്മത്തെ (ശ്രേഷ്ഠമായ സ്വരൂപത്തെ), അജാനന്തഃ=അറിയാതെ, മൂഢാഃ=മൂഢന്മാരായവർ (മൂർഖന്മാരായവർ), ഭൂതമഹേശ്വരം*=സകലഭൂതങ്ങൾക്കും മഹേശ്വരനായ, മാം=എന്നെ, മാനുഷീം തനും=മനുഷ്യദേഹത്തെ, ആശ്രിതം=ആശ്രയിച്ചവനായി, അവജാനന്തി=അവമാനിക്കുന്നു.

എന്റെ പരമതത്ത്വത്തെ അറിയാതെ മൂഢന്മാരായവർ സകലഭൂതങ്ങൾക്കും മഹേശ്വരനായ എന്നെ മനുഷ്യദേഹത്തെ ആശ്രയിച്ചിരിക്കുന്നവനായി വിചാരിച്ച് അവമാനിക്കുന്നു.

(ശം-ഭാ) പരമാത്മാവായും ആകാശംപോലേയും ആകാശത്തിനേക്കാളുമന്തരമായും സർവ്വഭൂതങ്ങൾക്കുമാത്മാവായും മഹേശ്വരനായുമിരിക്കുന്ന എന്റെ പ്രകൃഷ്ടമായിരിക്കുന്ന ഭാവത്തെ—പരമതത്ത്വത്തെ—അറിയാതെ അവിവേകികളായ മൂഢന്മാർ എന്നെ മനുഷ്യദേഹത്തെ സ്വീകരിച്ചു ലോകത്തിൽ (തങ്ങളുടെ കൂട്ടത്തിൽ ദേഹാഭിമാനത്തോടുകൂടി) പെരുമാറുന്നവനായി അവമാനിക്കുന്നു. ഇങ്ങിനെ എന്നെ പിന്നേയും പിന്നേയും നിന്ദിക്കുന്നതുകൊണ്ടു നിസ്സാരന്മാരായ അവർ നഷ്ടപ്രായന്മാരായിത്തീരുന്നു.

---

* [ശ്-സ] 'ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ' എന്ന ശ്രുതിയിൽ നിരൂപിക്കപ്പെട്ട ലക്ഷണത്തോടുകൂടിയും ഭൂതമഹേശ്വരനായുമിരിക്കുന്ന എന്നെ. ഭൂതമഹേശ്വരഃ—സ്വസന്നിധിമാത്രംകൊണ്ടു പ്രകൃതിയേയും തത്സകലകാര്യങ്ങളേയും (ഈഷ്ടേ) ചേഷ്ടിപ്പിക്കുന്നവൻ ഈശ്വരൻ. സ്വയമേവ അവിക്രിയനായിരുന്നാലും ഇരിമ്പിനെ അയസ്കാന്തമെന്നപോലെ സകലത്തേയും പ്രവൃത്തിപ്പിക്കുന്നതിന്നു കാരണഭൂതനായും 'മഹതോ മഹീയാൻ' എന്ന ശ്രുതിവചനപ്രകാരം എല്ലാത്തിലും വെച്ചു മഹത്വമുള്ളതിനാൽ മഹാനായുമീശ്വരനായുമിരിക്കുന്നവൻ മഹേശ്വരൻ. അവ്യക്തം മുതൽ സ്ഥൂലാന്തമുള്ള സകലഭൂതങ്ങൾക്കും മഹേശ്വരനായവൻ ഭൂതമഹേശ്വരൻ. സർവ്വത്തിന്നും ചേഷ്ടാകാരണനായും, എല്ലാത്തിലുംവെച്ചു മഹത്തമനായും പരനായും നിത്യത്വകൂടസ്ഥത്വാസംഗത്വസത്ത്വചിത്ത്വാനന്ദത്വസർവ്വവ്യാപിത്വസർവ്വജ്ഞത്വസർവ്വപ്രകാശകത്വാദിധർമ്മങ്ങളാൽ സർവ്വദൃശ്യങ്ങൾക്കും വിലക്ഷണനായും ഇരിക്കുന്ന എന്നെ; മമ പരം ഭാവം=പരബ്രഹ്മമായിരിക്കുന്ന എന്റെ ആകാശതുല്യമായും ചിദാനന്ദൈകരസമായുമിരിക്കുന്ന സ്വരൂപത്തെ—അഹംശബ്ദാർത്ഥത്തെ. അജാനന്തഃ=ശാസ്ത്രങ്ങളിൽനിന്നും ആചാര്യന്മാരിൽനിന്നും അറിയാതെ. മൂഢാഃ=പശുതുല്യന്മാരായ മൂഢന്മാർ; മാനുഷീം തനും ആശ്രിതം അവജാനന്തി=സർവ്വപ്രകാശകനായും സർവ്വസാക്ഷിയായുമിരിക്കുന്ന എന്നെ—പ്രത്യഗ്ലക്ഷണനായിരിക്കുന്ന ആത്മാവിനെ—മനുഷ്യശരീരത്തെ ആശ്രയിച്ചവനായി തിരസ്കരിക്കുന്നു. ആനന്ദൈകരസമായും അഹമർത്ഥമായുമിരിക്കുന്ന സ്വാത്മാവിൽ മലമാംസാസ്ഥിപിണ്ഡമായിരിക്കുന്ന ദേഹത്തെ ആരോപിച്ചു കർത്തൃത്വഭോക്തൃത്വാദിതദ്ധർമ്മങ്ങളേയും ജരാരോഗാദികളേയുമദ്ധ്യസിച്ച് എന്നെ തിരസ്കരിക്കുന്നു—'ഞാൻ കർത്താവാണ്, ഭോക്താവാണ്, മൂഢനാണ്, പാപിഷ്ഠനാണ്, ധീരനാണ്, അന്ധനാണ്' എന്നിങ്ങിനെ സർവ്വദാ എന്റെ വൈപരീത്യത്തെത്തന്നെ സമ്പാദിക്കുന്നുവെന്നർത്ഥം.

എങ്ങിനെ?—.

൧൨. മോഘാശാ മോഘകർമ്മാണോ മോഘജ്ഞാനാ വിചേതസഃ
രാക്ഷസീമാസുരീഞ്ചൈവ പ്രകൃതിം മോഹിനീം ശ്രിതാഃ.

മോഘാശാഃ=നിഷ്ഫലമായ ആശയോടുകൂടിയവരും, മോഘകർമ്മാണഃ=നിഷ്ഫലമായ കർമ്മങ്ങളോടുകൂടിയവരും, മോഘജ്ഞാനാഃ=നിഷ്ഫലമായ ജ്ഞാനത്തോടുകൂടിയവരും, വിചേതസഃ=അവിവേകികളുമായവർ, മോഹിനീം=മോഹത്തെ (ബുദ്ധിഭ്രംശത്തെ) ഉണ്ടാക്കുന്നതായും, രാക്ഷസീം=താമസിയായും (ഹിംസാദിപ്രചുരയായും), ആസുരീം ച=രാജസിയായും (കാമദർപ്പാദിബഹുളയായുമിരിക്കുന്ന), പ്രകൃതിം ഏവ=സ്വഭാവത്തെത്തന്നെ, ശ്രിതാഃ=ആശ്രയിച്ചവരാകുന്നു.

നിഷ്ഫലമായ ആശയോടുകൂടിയവരും നിഷ്ഫലമായ കർമ്മങ്ങളോടുകൂടിയവരും നിഷ്ഫലമായ ജ്ഞാനത്തോടുകൂടിയവരും അവിവേകികളുമായിട്ടുള്ളവർ താമസമായും രാജസമായും ബുദ്ധിഭ്രംശത്തെ ഉണ്ടാക്കുന്നതായുമിരിക്കുന്ന സ്വഭാവത്തെ ആശ്രയിച്ചു(പ്രാപിച്ചു)വരായി ഭവിക്കുന്നു. (താമസമായും....സ്വഭാവത്തെ ആശ്രയിച്ചവരായി എന്നെ അവമാനിക്കുന്നുവെന്നു മുമ്പേത്തെ ശ്ലോകത്തോട് അന്വയിക്കേണ്ടതാകുന്നു).

(ശം–ഭാ) അവരുടെ ആശ നിഷ്ഫലമാകുന്നു. അവർ ചെയ്യുന്ന അഗ്നിഹോത്രാദികർമ്മങ്ങളും നിഷ്ഫലങ്ങളാകുന്നു. എന്തെന്നാൽ, അവർ ഈശ്വരനെ നിന്ദിക്കുന്നു; സ്വാത്മാവിനേയും തിരസ്കരിക്കുന്നു. അവരുടെ ജ്ഞാനവും നിഷ്ഫലമായിത്തന്നെ ഭവിക്കുന്നു. അവർ വിവേകശൂന്യന്മാരായും ഭവിക്കുന്നു. അതിന്നുംപുറമേ, അവർ രാക്ഷസന്മാരുടെ സ്വഭാവത്തേയും മോഹത്തെ ഉണ്ടാക്കുന്നതായ—ദേഹമാണ് ആത്മാ എന്നു വാദിക്കുന്നതായ—അസുരന്മാരുടെ സ്വഭാവത്തേയും ആശ്രയിച്ചവരാകുന്നു; ഛേദിക്കുക, ഭേദിക്കുക, കുടിക്കുക, തിന്നുക, അന്യന്റെ സ്വത്തിനെ അപഹരിക്കുക, എന്നിങ്ങിനെയുള്ള സ്വഭാവത്തോടുകൂടിയവരും, ക്രൂരകർമ്മത്തെ ചെയ്യുന്നവരും, ആകുന്നുവെന്നർത്ഥം. 'അസുര്യാനാമ തേ ലോകാ' എന്നു ശ്രുതിവാക്യംതന്നെ ഉണ്ട്.

എന്നാൽ ശ്രദ്ധയുള്ളവരും ഭഗവൽഭക്തിലക്ഷണമായിരിക്കുന്ന മോക്ഷമാർഗ്ഗത്തിൽ പ്രവർത്തിക്കുന്നവരുമായ മഹാത്മാക്കൾ—

൧൩. മഹാത്മാനസ്തു മാം പാർത്ഥ ദൈവീം പ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോ ജ്ഞാത്വാ ഭൂതാദിമവ്യയം.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, മഹാത്മാനഃ തു=എന്നാൽ മഹാത്മാക്കളായിട്ടുള്ളവർ (കാമാദിയാൽ അഭിഭൂതമല്ലാത്ത ചിത്തത്തോടുകൂടിയവർ), ദൈവീം പ്രകൃതിം ('അഭയം സത്ത്വസംശുദ്ധിഃ' എന്നിങ്ങിനെ ഇനി പറയുവാൻപോകുന്ന) ദൈവിയായ സ്വഭാവത്തെ, ആശ്രിതാഃ=ആശ്രയിച്ചവരായി, അനന്യമനസഃ=അന്യവസ്തുവിൽ മനസ്സു വെയ്ക്കാത്തവരായി, ഭൂതാദിം=ജഗത്തിന്നു കാരണനായും, അവ്യയം=നാശമില്ലാത്തവനായുമിരിക്കുന്ന, മാം=എന്നെ, ജ്ഞാത്വാ=അറിഞ്ഞ്, ഭജന്തി=ഭജിക്കുന്നു.

അല്ലയോ അർജ്ജുന, എന്നാൽ മഹാത്മാക്കളായവർ ദൈവിയായ സ്വഭാവത്തെ (സാത്ത്വികഭാവത്തെ) ആശ്രയിച്ചു പ്രപഞ്ചത്തിന്നു കാരണനായും നാ

ശമില്ലാത്തവനായുമിരിക്കുന്ന എന്നെ അറിഞ്ഞ് അന്യവസ്തുക്കളിൽ മനസ്സുവെയ്ക്കാത്തവരായി എന്നെത്തന്നെ ഭജിക്കുന്നു.

(ശം-ഭാ) മഹാത്മാനഃ=അക്ഷുദ്രചിത്തന്മാർ (യജ്ഞാദികളാൽ ശുദ്ധമാക്കപ്പെട്ട അന്തഃകരണത്തോടുകൂടിയവർ); ദൈവീം പ്രകൃതിം=ശമം, ദമം, ദയ, ശ്രദ്ധ, മുതലായ ലക്ഷണങ്ങളോടുകൂടിയ ദേവന്മാരുടെ പ്രകൃതിയെ; ഭൂതാദിം=ആകാശംമുതലായവയ്ക്കും പ്രാണികൾക്കും ആദികാരണനായും (ആശ്രയമായും); അവ്യയം മാം=നാശമില്ലാത്തവനായുമിരിക്കുന്ന എന്നെ. ശേഷം സ്പഷ്ടം.

എങ്ങിനെ?—

൧൪. സതതം കീർത്തയന്തോ മാം യതന്തശ്ച ദൃഢവ്രതാഃ
നമസ്യന്തശ്ച മാം ഭക്ത്യാ നിത്യയുക്താ ഉപാസതേ.

സതതം=എപ്പോഴും, മാം=എന്നെ, കീർത്തയന്തഃ=സ്തോത്രമന്ത്രാദികളെക്കൊണ്ടു കീർത്തനം ചെയ്യുന്നവരായും, ദൃഢവ്രതാഃ=ദൃഢമായ വ്രതങ്ങളോടുകൂടിയവരായി, യതന്തഃ ച=ഐശ്വര്യജ്ഞാനാദികളിൽ പ്രയത്നം ചെയ്യുന്നവരായും, നിത്യയുക്താഃ=നിരന്തരമായ നിയമത്തോടുകൂടിയവരായും, ഭക്ത്യാ=ഭക്തിയോടുകൂടി, മാം=എന്നെ, നമസ്യന്തഃ ച=നമസ്കാരം ചെയ്യുന്നവരായും, ഉപാസതേ=ഉപാസിക്കുന്നു.

(മുമ്പറഞ്ഞ മഹാത്മാക്കളിൽ ചിലർ) എന്നെ എപ്പോഴും സ്തോത്രമന്ത്രാദികളെക്കൊണ്ടു കീർത്തനം ചെയ്യുന്നവരും, (ചിലർ) സ്ഥിരമായ വ്രതത്തോടുകൂടിയവരും, (ചിലർ) ഐശ്വര്യജ്ഞാനാദികളിൽ പ്രയത്നംചെയ്യുന്നവരും, (മററു ചിലർ) നിരന്തരമായ നിയമത്തോടുകൂടിയവരും, ഭക്തിയോടുകൂടി എന്നെ നമസ്കാരം ചെയ്യുന്നവരുമായി (എന്നെ) ഉപാസിക്കുന്നു.

(ശം-ഭാ) സർവ്വദാ ബ്രഹ്മസ്വരൂപിയായ എന്നെ കീർത്തനംചെയ്യുന്നവരും, ഇന്ദ്രിയനിഗ്രഹം ശമം, ദമം, ദയ, അഹിംസ മുതലായ ധർമ്മങ്ങളെ ശീലിക്കുന്നവരും, സ്ഥിരമായ വ്രതത്തോടുകൂടിയവരും, ഹൃദയത്തിൽ വസിക്കുന്ന ആത്മാവായ എന്നെ ഭക്തിയോടുകൂടി നമസ്കാരം ചെയ്യുന്നവരും, സദാ സംയുക്തന്മാരും, ആയി എന്നെ ഉപാസിക്കുന്നു.

[ശ-സ] ഇങ്ങിനെ (മുൻശ്ലോകംകൊണ്ട്) ഉത്തമന്മാരുടെ ഉപാസ്തിപ്രകാരത്തെ പറഞ്ഞിട്ട് ഇനി മദ്ധ്യമാധമന്മാരുടെ ഉപാസ്തിപ്രകാരത്തെ പറയുന്നു—ദൃഢവ്രതാഃ—ചില മുമുക്ഷുക്കൾ സ്വാത്മതത്വത്തെ അറിയണമെന്ന ഇച്ഛയോടുകൂടിയവരും തീവ്രമായ മോക്ഷേച്ഛയോടും വൈരാഗ്യത്തോടും കൂടിയവരും ജ്ഞാനസമ്പാദനപരത്വലക്ഷണമായ നിയമത്തോടുകൂടിയവരുമായി; സതതം='ആസുപ്തേരാമൃതേഃ കാലം നയേദ്വേദാന്തചിന്തയാ=സുഷുപ്തികാലംവരേയും മരണംവരേയും വേദാന്തചിന്തയോടുകൂടി കാലത്തെ നയിക്കേണ്ടതാകുന്നു' എന്ന സ്മൃതിവാക്യപ്രകാരം സർവ്വദാ; മാം കീർത്തയന്തഃ=പ്രത്യഗ്ലക്ഷണനായും ആത്മാവായുമിരിക്കുന്ന എന്നെ ഉദ്ദേശിച്ചുതന്നെ മത്സാക്ഷാൽകാരസിദ്ധിക്കായിക്കൊണ്ടു സൽഗുരുസന്നിധിയിങ്കൽ വേദാന്തത്തെ പഠിക്കുന്നവരും; യതന്തഃ-അതിന്നുവേണ്ടി വിചാരംചെയ്തു ജ്ഞാനസിദ്ധി ഉണ്ടാക്കുന്നവിധത്തിൽ പ്രയത്നംചെയ്യുന്നവരും; നമസ്യന്തഃ ച=ശ്രദ്ധാഭക്തികളോടുകൂടി ജ്ഞാതാവുമീശ്വരനുമായ എന്നെ പ്രാർത്ഥിക്കുന്നവരും, നിത്യയുക്താഃ=ഇങ്ങിനെ നിരന്തരനിയമോപേതന്മാരുമായി (അല്ലെങ്കിൽ, നിത്യം=മോക്ഷം—തത്സിദ്ധിക്കായിക്കൊണ്ടു നിയതന്മാരുമായി); മാം ഉപാസതേ=എന്നെ ഉപാസിക്കുന്നു. 'സതതം കീർത്തയന്തോ മാം' എന്നദിക്കിൽ കീർത്തനശബ്ദത്തിന്ന് നാമകീർത്തനം (മാത്രം) എന്നാണ് അർത്ഥം വിവക്ഷിച്ചിട്ടുള്ളതെന്നു വി

ചാരിപ്പാൻ പാടില്ല. എന്തെന്നാൽ അത് ഉപക്രമവിരോധവും പ്രകരണവിരോധവും വിശേഷണ വിരോധവുമാകുന്നു. അതിനാൽ ആ അർത്ഥം ഇവിടെ സിദ്ധിക്കുന്നതല്ല.

അവർ എന്തെല്ലാം പ്രകാരത്തിലാണ് എന്നെ ഉപാസിക്കുന്നതെന്നു പറയുന്നു—

൧൫. ജ്ഞാനയജ്ഞേന ചാപ്യന്യേ യജന്തോ മാമുപാസതേ
ഏകത്വേന പൃഥക്ത്വേന ബഹുധാ വിശ്വതോമുഖം.

അന്യേ അപി ച=മററു ചിലർ, വിശ്വതോമുഖം=സർവ്വാത്മകനായിരിക്കുന്ന, മാം=എന്നെ, ജ്ഞാനയജ്ഞേന*=ജ്ഞാനമാകുന്ന യജ്ഞംകൊണ്ട്, യജന്തഃ=പൂജിക്കുന്നവരായി, ഏകത്വേന=അഭേദഭാവനയോടും, പൃഥക്ത്വേന='ഞാൻ ദാസനാകുന്നു' എന്നിങ്ങിനെ ഭേദഭാവനയോടും, ബഹുധാ=ബ്രഹ്മരുദ്രാദിരൂപേണ അനേകവിധമായും, ഉപാസതേ=ഉപാസിക്കുന്നു.

മററു ചിലർ സർവ്വാത്മകനായ എന്നെ ജ്ഞാനമാകുന്ന യജ്ഞംകൊണ്ടു പൂജിക്കുന്നവരായി ഉപാസിക്കുന്നു. (അവരിൽതന്നെ ചിലർ) അഭേദഭാവനയോടും, (ചിലർ) ഭേദഭാവനയോടും, (ചിലർ) ബ്രഹ്മരുദ്രാദിരൂപേണ അനേകവിധമായും, (എന്നെ) ഉപാസിക്കുന്നു.

(ശം-ഭാ) ഭഗവദ്വിഷയമായ ജ്ഞാനംതന്നെ ഒരു യജ്ഞമാകുന്നു. അങ്ങിനെയിരിക്കുന്ന ജ്ഞാനയജ്ഞംകൊണ്ടു ചിലർ (ചില ബ്രഹ്മനിഷ്ഠന്മാർ), അന്യ ഉപാസനകളെ പരിത്യജിച്ച്, ഈശ്വരനായ എന്നെത്തന്നെ ഉപാസിക്കുന്നു. ആ ജ്ഞാനംതന്നെ ഇപ്രകാരം പലവിധമാകുന്നു—'പരമായിരിക്കുന്ന ബ്രഹ്മം ഒന്നുതന്നേയുള്ളു' എന്ന പരമാർത്ഥദർശനത്തോടുകൂടി പൂജിക്കുന്നവരായി ചിലർ എന്നെ ഉപാസിക്കുന്നു. മററു ചിലർ 'ഭഗവാനായ വിഷ്ണുതന്നെ ആദിത്യൻ ചന്ദ്രൻ എന്നിങ്ങിനെയുള്ള ഭേദത്തോടുകൂടി സ്ഥിതിചെയ്യുന്നു' എന്ന ഭേദഭാവനയോടുകൂടി എന്നെ ഉപാസിക്കുന്നു. വേറെ ചിലർ 'ഭഗവാൻതന്നെയാണ് സർവ്വതോമുഖനായും വിശ്വരൂപിയായും (സർവ്വാത്മാവായും സർവ്വത്രതാശയസ്ഥിതനായും സർവ്വതോക്ഷിശിരോമുഖനായും) ഇരിക്കുന്നത്' എന്ന ഭാവനയോടുകൂടി വിശ്വരൂപിയായിരിക്കുന്ന എന്നെ ബഹുപ്രകാരേണ ഉപാസിക്കുന്നു.

അവർ പല പ്രകാരത്തിൽ ഉപാസനയെ ചെയ്യുന്നുണ്ടെങ്കിൽ പിന്നെ അവർ അങ്ങേ മാത്രമേ ഉപാസിക്കുന്നുള്ളുവെന്നത് എങ്ങിനെ? ഭഗവാൻ പറയുന്നു—

൧൬. അഹം ക്രതുരഹം യജ്ഞഃ സ്വധാഹമഹമൌഷധം
മന്ത്രോഹമഹമേവാജ്യമഹമഗ്നിരഹം ഹുതം.

ക്രതുഃ=ശ്രുത്യുക്തമായ അഗ്നിഷ്ടോമാദിയാഗങ്ങൾ, അഹം=ഞാൻ (തന്നെ). യജ്ഞഃ=സ്മൃതിയിൽ വിധിക്കപ്പെട്ടിട്ടുള്ള പഞ്ചയജ്ഞാദികൾ, അഹം=ഞാൻ. സ്വധാ=പിതൃക്കളെ ഉദ്ദേശിച്ചു ചെയ്യപ്പെടുന്ന ശ്രാദ്ധാദികൾ, അഹം=ഞാൻ. ഔഷധം=ഔഷധങ്ങൾ (മരുന്നുകൾ), അല്ലെങ്കിൽ, ഓഷധിപ്രഭവമായ അന്നം, അഹം=ഞാൻ. മന്ത്രഃ=വേദമന്ത്രങ്ങൾ, അഹം=ഞാൻ. ആജ്യം=നെയ്യു മുതലായ ഹോമദ്രവ്യങ്ങൾ, അഹം=ഞാൻ. അഗ്നിഃ=ആഹവ

* (ശ്രീ) 'വാസുദേവഃ സർവ്വമിതി' എന്നിങ്ങിനെ സർവ്വാത്മദർശനമാകുന്ന ജ്ഞാനം, അതാകുന്ന യജ്ഞം ജ്ഞാനയജ്ഞം.

**നീയാദി അഗ്നി, അഹം=ഞാൻ. ഹുതം=ഹോമവും (ഹവനക്രിയയും), അഹം ഏവ=ഞാൻ തന്നെ.**

വേദോക്തമായ അഗ്നിഷ്ടോമാദികളും, സ്മാൎത്തമായ പഞ്ചമഹായജ്ഞാദികളും, പിതൃക്കളെ ഉദ്ദേശിച്ചു ചെയ്യപ്പെടുന്ന ശ്രാദ്ധാദികളും, ഓഷധികളിൽനിന്നുണ്ടാകുന്ന അന്നവും (അല്ലെങ്കിൽ ഔഷധവും), വേദമന്ത്രങ്ങളും, നെയ്യു മുതലായ ഹോമദ്രവ്യങ്ങളും, അഗ്നിയും, ഹോമവും, ഞാൻതന്നെയാകുന്നു.

(ശം-ഭാ) ക്രതുഃ=ശ്രൌതമായ കൎമ്മഭേദം; യജ്ഞഃ=സ്മാൎത്തമായത്; സ്വധാ=പിതൃക്കൾക്കു കൊടുക്കപ്പെടുന്ന അന്നം; ഔഷധം=സകലപ്രാണികളും ഭക്ഷിക്കുന്ന അരി, യവം, മുതലായ ധാന്യങ്ങൾ; അല്ലെങ്കിൽ, സ്വധാശബ്ദത്തിന്നു സൎവ്വപ്രാണികളും ഭക്ഷിക്കുന്ന അന്നമെന്നും, ഔഷധശബ്ദത്തിന്നു വ്യാധിയെ ശമിപ്പിക്കുന്ന മരുന്ന് എന്നും, അൎത്ഥം കല്പിക്കാം; മന്ത്രഃ=പിതൃക്കൾക്കും ദേവന്മാൎക്കും ഹവിസ്സിനെ കൊടുക്കുമ്പോൾ ഉച്ചരിക്കപ്പെടുന്ന മന്ത്രവിശേഷം; അഗ്നിഃ=യാതൊന്നിൽ ഹോമംചെയ്യപ്പെടുന്നുവോ ആ അഗ്നി; ആജ്യം=ഹവിസ്സ്; ഹുതം=ഹവനകൎമ്മം; ഇവയെല്ലാം ഞാൻതന്നെയാകുന്നു.

[ശ-സ] 'യത്തദദ്രേശ്യം, തദരൂപമനാമയം; ദിവ്യോ ഹ്യമൂൎത്തഃ പുരുഷഃ' എന്നിങ്ങിനെയുള്ള ശ്രുതിവാക്യങ്ങളെക്കൊണ്ടു പരബ്രഹ്മത്തിന്നു നാമരൂപാദ്യഭാവമാണല്ലോ പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്. അപ്പോൾ പിന്നെ എങ്ങിനെയാണ് ദൃശ്യമായിരിക്കുന്ന ഇന്ദ്രാദികളിലും ശിവാദികളിലും എന്നപോലെ ബ്രഹ്മബുദ്ധിയോടുകൂടി നാമരൂപാദിശൂന്യനായിരിക്കുന്ന അങ്ങയുടെ ഉപാസന യുക്തമായി ഭവിക്കുന്നത്?—സമാധാനം—ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ=ഇന്ദ്രൻ മായകളെക്കൊണ്ടു ബഹുരൂപനായി ഭവിക്കുന്നു. 'മായാം തു പ്രകൃതിം വിദ്യാന്മായിനം തു മഹേശ്വരം=പ്രകൃതിയെ മായയായും മഹേശ്വരനെ മായാവിയായുമറിഞ്ഞാലും'; തസ്യാവയവഭൂതൈസ്തു വ്യാപ്തം സൎവ്വമിദം ജഗൽ=സ്വാവയവങ്ങളെക്കൊണ്ട് ഈ ജഗത്താസകലം വ്യാപിച്ചിരിക്കുന്നു.'

'ഏകം സൽ വിപ്രാ ബഹുധാ വദന്തി=സത്ത് ഒന്നേയുള്ളു; പണ്ഡിതന്മാർ അതിനെ പല വിധമായി പറയുന്നു'; എന്നിങ്ങിനെയുള്ള ശ്രുതികളെക്കൊണ്ടു പരബ്രഹ്മമായിരിക്കുന്ന എനിക്കു മായയോടുകൂടിയാണ് സവിശേഷത്വവും സാൎവ്വാത്മ്യവും പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്. അതിനാൽ ഇന്ദ്രാദികളും ശിവാദികളും ക്രതുയജ്ഞമന്ത്രാദികളും ജഗത്താസകലംതന്നേയും ഞാൻതന്നെ എന്നു പറഞ്ഞതുകൊണ്ട് എന്റെ വിശ്വതോമുഖത്വത്തെ പ്രതിപാദിക്കുന്നു—അഹമിതി.

ക്രതുഃ=ആധാനം മുതൽ അശ്വമേധംവരേയുള്ള ശ്രുത്യുക്തമായ യാഗം—'ഏവ'കാരം അദ്വിതീയാൎത്ഥത്തിലാണ് പ്രയോഗിക്കപ്പെട്ടിട്ടുള്ളത്. അത് എല്ലാ ദിക്കിലേക്കും യോജിപ്പിക്കണം. യജ്ഞഃ-ഔപാസനം മുതൽ ഈശാനബല്യന്തമുള്ള സ്മാൎത്തകൎമ്മം; അംഗികളായിരിക്കുന്ന ക്രതുയജ്ഞങ്ങൾക്കു ബ്രഹ്മത്വം കല്പിച്ചിരിക്കുന്നതിനാൽ തദംഗങ്ങളായിരിക്കുന്ന ദേവതായജമാനാദികൾക്കും ബ്രഹ്മത്വം കല്പിച്ചിട്ടുള്ളതായി അറിയേണ്ടതാകുന്നു. സ്വധാ=പിതൃക്കൾക്കായി ചെയ്യപ്പെടുന്ന പാൎവ്വണശ്രാദ്ധാദികൾ സ്വധാ എന്നു പറയപ്പെടുന്നു. ഔഷധം=പ്രാണികൾ ഭക്ഷിക്കുന്ന വ്രീഹ്യാദ്യോഷധികളിൽനിന്നുണ്ടാകുന്ന അന്നം—ഭോജ്യത്തിന്നു ബ്രഹ്മത്വമുള്ളപ്പോൾ ഭോക്ത്രാദികൾക്കും ബ്രഹ്മത്വം സിദ്ധമാകുന്നു; മന്ത്രഃ=സ്വാഹാ എന്നോ സ്വധാ എന്നോ അവസാനമായിട്ടുള്ള യാതൊന്നുകൊണ്ടാണ് ദേവതകൾക്കും പിതൃക്കൾക്കും ഹവിസ്സ് നല്കപ്പെടുന്നത് അതു മന്ത്രം; ആജ്യം=ചരുപുരോഡാശാദി; അഗ്നിഃ=ഹോമിക്കുവാനുള്ള അഗ്നി; ഹുതം=ഹവനക്രിയ; ഇവയെല്ലാം ഞാൻതന്നെയാകുന്നു.

അതിന്നും പുറമെ—

൧൭. പിതാഹമസ്യ ജഗതോ മാതാ ധാതാ പിതാമഹഃ
വേദ്യം പവിത്രമോംകാര ഋക്സാമ യജുരേവ ച.

അസ്യ ജഗതഃ=ഈ ജഗത്തിന്ന്, പിതാ[1]=പിതാവും, മാതാ[2]=മാതാവും, പിതാമഹഃ[3]=പിതാമഹനും, ധാതാ[4]=കൎമ്മഫലത്തെ കൊടുക്കുന്നവനും, വേദ്യം[5]=അറിയപ്പെടേണ്ട വസ്തുവും, പവിത്രം[6]=ശുദ്ധിയെ ചെയ്യുന്നതും (പ്രായശ്ചിത്താത്മകമായതും), ഓംകാരഃ[7]=പ്രണവവും, ഋക്=ഋഗ്വേദവും, സാമ=സാമവേദവും, യജുഃ ച[8]=യജുൎവ്വേദവും, അഹം ഏവ=ഞാൻതന്നെയാകുന്നു.

ഈ ജഗത്തിന്നു പിതാവും, മാതാവും, പിതാമഹനും, ധാതാവും, അറിയപ്പെടേണ്ട വസ്തുവും, പരിശുദ്ധവസ്തുവും, പ്രണവവും, ഋഗ്വേദവും, സാമവേദവും, യജുൎവ്വേദവും, ഞാൻതന്നെയാകുന്നു.

(ശം-ഭാ) ധാതാ=പ്രാണികൾക്കു കൎമ്മങ്ങളുടെ ഫലത്തെ കൊടുക്കുന്നവൻ. പവിത്രം=പാവനം, [വേദ്യം=(വേദിതവ്യം) അറിയപ്പെടേണ്ട വസ്തു—ബ്രഹ്മം. ബ്രഹ്മം വേദിതവ്യമായിരിക്കെ, വേദനസാധനം ഓംകാരമാകുന്നു. 'ച'കാരംകൊണ്ടു് അഥൎവ്വവേദത്തേയും ഗ്രഹിക്കേണ്ടതാകുന്നു.]

അതിന്നും പറമെ—

൧൮. ഗതിൎഭൎത്താ പ്രഭുഃ സാക്ഷീ നിവാസഃ ശരണം സുഹൃൽ
പ്രഭവഃ പ്രലയഃ സ്ഥാനം നിധാനം ബീജമവ്യയം.

ഗതിഃ[9]=പ്രാപിക്കപ്പെടേണ്ടവനും (ഫലവും), ഭൎത്താ[10]=പോഷണത്തെ ചെയ്യുന്നവനും, പ്രഭുഃ=നിയാമകനും (നിയന്താവും), സാക്ഷീ=സാക്ഷിയും (ശുഭാശുഭങ്ങളുടെ ദ്രഷ്ടാവും), നിവാസഃ[11]=ഇരിപ്പിടവും (ഭോഗസ്ഥാനവും), ശരണം=രക്ഷകനും, സുഹൃൽ=ഹിതത്തെ ചെയ്യുന്നവനും, പ്രഭവഃ[12]=സൃഷ്ടികൎത്താവും, പ്രലയഃ=സംഹാരകൎത്താവും, സ്ഥാനം[13]=ആധാരവും, നിധാനം[14]=പ്രലയസ്ഥാനവും, അവ്യയം ബീജം[15]=നാശമില്ലാത്ത കാരണവും, (അഹം ഏവ)=ഞാൻതന്നെ.

---

[ശ-സ] 1 'മായാശബളം ബ്രഹ്മ, ബ്രഹ്മണോവ്യക്തം, അവ്യക്താന്മഹാൻ, മഹതോഹംകാരഃ അഹംകാരാൽ പഞ്ച തന്മാത്രാണി' എന്ന ശ്രുതിവാക്യപ്രകാരം ഈ ആകാശാദിപ്രപഞ്ചത്തിന്റെ ജനകൻ—ഭൂതാദി.

2 അവ്യക്തം—അപരമായിരിക്കുന്ന പ്രകൃതി.

3 അക്ഷരം എന്നു പറയപ്പെടുന്നവനും മായയാകുന്ന ഉപാധിയോടുകൂടിയവനുമായ ഈശ്വരൻ.

4 പോഷിപ്പിക്കുന്നവൻ.

5 ശബ്ദസ്പൎശരൂപാദിലക്ഷണമായിരിക്കുന്ന യാതൊരു വേദ്യവസ്തുവാണുള്ളതു് അതെല്ലാം (ഞാൻതന്നെ.)

6 ശുദ്ധിചെയ്യുന്ന യാവചില (സൂൎയ്യൻ, അഗ്നി, വായു മുതലായ) വസ്തുക്കളാണുള്ളതു് അവയെല്ലാം (ഞാൻതന്നെ.)

7 പരാവരരൂപമായിരിക്കുന്ന ബ്രഹ്മത്തിന്റെ വാചകം.

8 'ച'കാരംകൊണ്ടു് അഥൎവ്വവേദം ഇതിഹാസപുരാണാദികൾ എന്നിവയേയും ഗ്രഹിക്കേണ്ടതാകുന്നു.

9 കൎമ്മംകൊണ്ടു പ്രാപിക്കപ്പെടുന്നതു ഗതി—സ്വൎഗ്ഗാദികൎമ്മഫലം—അതും ഞാൻതന്നെ.

10 ജഗത്തിനെ ഭരിക്കുന്നവനും ഞാൻതന്നെ.

11 പ്രാണികളുടെ വാസസ്ഥാനമായ ഭൂമിയും ഞാൻതന്നെ.

12 സൎവ്വജഗൽസൃഷ്ടിക്കു കാരണഭൂതനും ഞാൻതന്നെ.

13 സ്ഥിതികാരണവും ഞാൻതന്നെ.

പ്രാപിക്കപ്പെടേണ്ടവനും, പോഷണകത്താവും, നിയാമകനും, സാക്ഷിയും, ഇരിപ്പിടവും, രക്ഷകനും, ഹിതത്തെ ചെയ്യുന്നവനും, സൃഷ്ടികത്താവും, സംഹാരകത്താവും, ആധാരവും, പ്രലയസ്ഥാനവും, നാശമില്ലാത്ത കാരണവും, ഞാൻതന്നെയാകുന്നു.

(ശം-ഭാ) ഗതിഃ=കമ്മഫലം; ഭത്താ=പോഷകൻ; പ്രഭുഃ=സ്വാമി; സാക്ഷീ=പ്രാണികളാൽ ചെയ്യപ്പെട്ടതും ചെയ്യപ്പെടാത്തതുമായ കമ്മങ്ങൾക്ക സാക്ഷിയായവൻ; നിവാസഃ=സകലപ്രാണികൾക്കും വാസസ്ഥാനം; ശരണം=എന്നെ ആശ്രയിക്കുന്ന ആത്തന്മാരുടെ ദുഃഖത്തെ കളയുന്നവൻ; സുഹൃൽ=പ്രത്യുപകാരത്തെ ഇച്ഛിക്കാതെ ഉപകാരം ചെയ്യുന്നവൻ; പ്രഭവഃ=ജഗത്തിന്റെ ഉൽപത്തി; പ്രലയഃ=(ജഗത്ത്) യാതൊന്നിങ്കൽ പ്രകഷേണ ലയിക്കുന്നുവോ അത്; സ്ഥാനം=ആധാരം; നിധാനം=നിക്ഷേപം—കാലാന്തരത്തിൽ ജീവികൾക്ക ഭോഗ്യമായിട്ടുള്ളത്; ബീജം=പ്രരോഹകാരണം—വളരുക എന്ന ധമ്മത്തോടുകൂടിയ സകലത്തിന്നും വളരുവാനുള്ള കാരണം; അവ്യയം=സംസാരം നിലനില്ക്കുന്നതുവരെയുള്ളത്; യാതൊന്നും ബീജം കൂടാതെ വളരുന്നില്ല. എന്നാൽ വളച്ച എന്നും കാണപ്പെടുന്നതുകൊണ്ടു ബീജം എന്നും നശിക്കാതെയിരിക്കുന്നുവെന്നറിയപ്പെടുന്നു.

അതിന്നും പുറമെ—

൧൯. തപാമ്യഹമഹം വഷം നിഗൃഹ്ണാമ്യുൽസൃജാമി ച
അമൃതം ചൈവ മൃത്യുശ്ച സദസച്ചാഹമജ്ജുന.

ഹേ അജ്ജുന=അല്ലയോ അജ്ജുന, അഹം=ഞാൻ, തപാമി=ആദിത്യനായി ഭവിച്ച് വേനല്ക്കാലത്തു ജഗത്തിന്ന് ഉഷ്ണത്തെ ഉണ്ടാക്കുന്നു. അഹം=ഞാൻ, വഷം=വഷകാലത്തു മഴയെ, ഉൽസൃജാമി=പെയ്യിക്കുന്നു. നിഗൃഹ്ണാമി ച=(ചില സമയത്ത്) മഴപെയ്യിക്കാതെ തടുക്കുന്നു. അമൃതം ച=ജീവനവും (ജീവിച്ചിരിക്കുന്നതും), മൃത്യുഃ ച=നാശഹേതുവും, സൽ ച=സ്ഥൂലവും (കാണപ്പെടുന്നതും), അസൽ (ച)=സൂക്ഷ്മവും (കാണപ്പെടാത്തതും), അഹം ഏവ=ഞാൻതന്നെ.

അല്ലയോ അജ്ജുന, ഞാൻ സൂയ്യനായി ഭവിച്ച ജഗത്തിന്ന് ഉഷ്ണത്തെ ഉണ്ടാക്കുന്നു. വൃഷ്ടികാലത്തു മഴ പെയ്യിക്കുകയും (ചില കാലത്തു) പെയ്യിപ്പിക്കാതെ തടുക്കുകയും ചെയ്യുന്നു. ജീവനവും, നാശഹേതുവും, സ്ഥൂലവും, സൂക്ഷ്മവും, ഞാൻതന്നെയാകുന്നു. (ഇതെല്ലാം ഞാൻതന്നെയെന്നറിഞ്ഞു ബഹുപ്രകാരത്തിൽ എന്നെ ഉപാസിക്കുന്നുവെന്നു മുൻശ്ലോകത്തോട് അന്വയിക്കേണ്ടതാകുന്നു.)

---

[ശ-സ] 14 കായ്യകാരണപ്രപഞ്ചത്തിന്നധിഷ്ഠാനവും ഞാൻതന്നെ.

15 അവ്യാകൃതമെന്നു പറയപ്പെടുന്ന നാശരഹിതമായ ജഗൽബീജവും ഞാൻതന്നെ. ജഗൽബീജം ജ്ഞാനംകൊണ്ടല്ലാതെ മറെറാന്നുകൊണ്ടും നാശത്തെ പ്രാപിക്കാത്തതിനാലാണ് അവ്യയം എന്ന വിശേഷണം.

(ശം-ഭാ) ഞാൻ ആദിത്യനായി ഭവിച്ച് ഉഷ്ണത്തെ ഉണ്ടാക്കുന്നു; ചില രശ്മികളെക്കൊണ്ട് ഞാൻ മഴ പെയ്യിക്കുന്നു. മഴപെയ്യിച്ചതിന്റെശേഷം പിന്നെ എട്ടു മാസം ഞാൻ വേറെ ചില രശ്മികളെക്കൊണ്ട് അവയെ വീണ്ടും ഗ്രഹിക്കുന്നു. വർഷകാലത്തു പിന്നേയും മഴപെയ്യിക്കുന്നു. ഞാൻ ദേവന്മാക്ക് അമൃതവും മനുഷ്യർക്കു മൃത്യുവുമാകുന്നു. ഹേ അർജ്ജുന, ഞാൻ സത്തും അസത്തും ആകുന്നു. സൽ=സൂക്ഷ്മമായ കാരണത്തെ സംബന്ധിച്ച് അറിയപ്പെടുന്ന സ്ഥൂലമായ തൽകാര്യം എന്നർത്ഥം. അസൽ=അതിന്റെ വിപരീതം—സൂക്ഷ്മാവസ്ഥ എന്നു താൽപര്യം. ഇവിടെ അസൽ എന്ന പദംകൊണ്ടു ഭഗവാൻ തീരെ ഇല്ലാത്തത്, എന്നർത്ഥം ധരിച്ചുകൂട. അപ്രകാരംതന്നെ കാര്യം സത്തായും (ഉള്ളതായും) തൽകാരണം അസത്തായും (ഇല്ലാത്തതായും) ഇരിപ്പാനും പാടില്ല. ഇപ്രകാരം യാതൊരു ജ്ഞാനവിത്തുക്കൾ മുമ്പറയപ്പെട്ടപ്രകാരം ഏകത്വപൃഥക്ത്വാദിവിജ്ഞാനമായിരിക്കുന്ന യജ്ഞങ്ങളെക്കൊണ്ട് എന്നെ പൂജിക്കുന്നവരായി ഉപാസിക്കുന്നുവോ അവർ തങ്ങളുടെ വിജ്ഞാനത്തിന്റെ അവസ്ഥപോലെ എന്നെത്തന്നെ പ്രാപിക്കുന്നു. *

എന്നാൽ വിഷയസുഖങ്ങളിൽ ഇച്ഛയുള്ള അജ്ഞന്മാരാകട്ടെ—

൨൦. ത്രൈവിദ്യാ മാം സോമപാഃ പൂതപാപാ
യജ്ഞൈരിഷ്ട്വാ സ്വർഗ്ഗതിം പ്രാർത്ഥയന്തേ
തേ പുണ്യമാസാദ്യ സുരേന്ദ്രലോക-
മശ്നന്തി ദിവ്യാൻ ദിവി ദേവഭോഗാൻ.

ത്രൈവിദ്യാഃ[1]=ഋക്, സാമം, യജുസ്സ് എന്ന മൂന്നു വേദങ്ങളെ അറിയുന്നവർ (വേദത്രയോക്തകർമ്മപരന്മാർ), യജ്ഞൈഃ=വേദത്രയവിഹിതങ്ങളായ യജ്ഞങ്ങളെക്കൊണ്ട്, മാം[2]=എന്നെ, ഇഷ്ട്വാ=നല്ലവണ്ണം പൂജിച്ച്, സോമപാഃ=യജ്ഞശേഷമുള്ള സോമത്തെ പാനംചെയ്തവരായി, പൂതപാപാഃ (സന്തഃ)=അതുകൊണ്ടുതന്നെ കല്മഷരഹിതന്മാരായിട്ട്, സ്വർഗ്ഗതിം=സ്വർഗ്ഗലോകപ്രാപ്തിയെ, പ്രാർത്ഥയന്തേ=പ്രാർത്ഥിക്കുന്നു (അപേക്ഷിക്കുന്നു). തേ=അവർ, പുണ്യം=പുണ്യഫലമാകുന്ന, സുരേന്ദ്രലോകം=സ്വർഗ്ഗലോകത്തെ, ആസാദ്യ=പ്രാപിച്ച്, ദിവി=സ്വർഗ്ഗത്തിൽ, ദിവ്യാൻ=ഉത്തമമായ, ദേവഭോഗാൻ=ദേവന്മാരുടെ ഭോഗങ്ങളെ, അശ്നന്തി=അനുഭവിക്കുന്നു.

ഋക്, യജുസ്സ്, സാമം, എന്ന മൂന്നു വേദങ്ങളെ അറിയുന്നവർ വേദത്രയവിഹിതങ്ങളായ യജ്ഞങ്ങളെക്കൊണ്ട് എന്നെ പൂജിച്ചിട്ടു യജ്ഞശേഷമുള്ള

---

* വ്യക്തിയെ പ്രാപിച്ചിരിക്കുന്ന കാര്യരൂപമായ ഈ പ്രപഞ്ചം സൽ എന്നു പറയപ്പെടുന്നു. അവ്യക്തമായിരിക്കുന്ന തൽകാരണം അസൽ എന്നും പറയപ്പെടുന്നു. 'അസൽ' എന്ന പദംകൊണ്ടു ഭഗവത്തത്വത്തിന്ന് അത്യന്താഭാവത്തെ കല്പിച്ചിരിക്കുന്നുവെന്നു പറവാൻ പാടില്ല. അങ്ങിനെയാണെങ്കിൽ ശൂന്യവാദത്തെ സ്ഥാപിക്കേണ്ടിവരും. കാരണം അസത്താണെന്നു പറവാനും പാടില്ല. എന്തെന്നാൽ അഭാവത്തിൽനിന്നു ഭാവം ഒരിക്കലും ഉണ്ടാവാൻ പാടില്ല. ശ്രുതി ഇങ്ങിനെ പറയുന്നു—'അസത്തിൽനിന്നു സത്ത് എങ്ങിനെ ഉണ്ടാകുന്നു?' (ഛാ. ഉ. ന്യ.)

(ശ്രീ) 1 മൂന്നു വേദങ്ങളെ അധ്യയനം ചെയ്യുന്നവർ, അല്ലെങ്കിൽ, അറിയുന്നവർ; മൂന്നു വേദങ്ങളിൽ വിധിക്കപ്പെട്ടിട്ടുള്ള കർമ്മങ്ങളെ അനുഷ്ഠിക്കുന്നവർ.

2 എന്റെ രൂപം ദേവതാന്തരമായിരിക്കുന്നുവെന്നറിയാതെ ഇന്ദ്രാദിരൂപേണതന്നെ എന്നെ.

സോമത്തെ പാനംചെയ്തവരായി അതിനാൽതന്നെ കല്മഷരഹിതന്മാരായിട്ടു സ്വൎഗ്ഗലോകപ്രാപ്തിയെ അപേക്ഷിക്കുന്നു. അവർ പുണ്യഫലരൂപമായ സ്വൎഗ്ഗലോകത്തെ പ്രാപിച്ച് അവിടെ (സ്വൎഗ്ഗത്തിങ്കൽ) ഉത്തമമായ ദേവഭോഗങ്ങളെ അനുഭവിക്കുന്നു.

(ശം-ഭാ) ഋക്ക്, യജുസ്സ്, സാമം, എന്ന മൂന്നു വേദങ്ങളെ അറിയുന്ന യാജ്ഞികന്മാർ (വേദവിത്തുകൾ) അഗ്നിഷ്ടോമാദിയജ്ഞങ്ങളെക്കൊണ്ടു വസ്വാദിദേവതാരൂപനായിരിക്കുന്ന എന്നെ നല്ലവണ്ണം പൂജിച്ചിട്ടു യജ്ഞശേഷം സോമത്തെ പാനംചെയ്തവരായി അതിനാൽതന്നെ പാപരഹിതന്മാരായിട്ടു സ്വൎഗ്ഗലോകഗമനത്തെ പ്രാൎത്ഥിക്കുന്നു. അവർ പുണ്യഫലമാകുന്ന ശതക്രതുസ്ഥാനത്തെ പ്രാപിച്ച് അവിടെ (അപ്രാകൃതമായ) ദേവഭോഗങ്ങളെ അനുഭവിക്കുന്നു.

൨൧. തേ തം ഭുക്ത്വാ സ്വൎഗ്ഗലോകം വിശാലം
ക്ഷീണേ പുണ്യേ മൎത്ത്യലോകം വിശന്തി
ഏവം ത്രയീധൎമ്മമനുപ്രപന്നാ
ഗതാഗതം കാമകാമാ ലഭന്തേ.

തേ=അവർ (സ്വൎഗ്ഗകാമന്മാർ), വിശാലം=വിസ്താരമായ (വിപുലമായ), തം സ്വൎഗ്ഗലോകം=ആ സ്വൎഗ്ഗലോകത്തെ (സ്വൎഗ്ഗലോകസുഖത്തെ), ഭുക്ത്വാ=അനുഭവിച്ച്, പുണ്യേ ക്ഷീണേ (സതി)=പുണ്യം നശിച്ചതിൻെറശേഷം, മൎത്ത്യലോകം=മനുഷ്യലോകത്തെ, വിശന്തി=പ്രാപിക്കുന്നു. ഏവം=പിന്നേയും ഇങ്ങിനെതന്നെ, ത്രയീധൎമ്മം=വേദത്രയവിഹിതമായ ധൎമ്മത്തെ, അനുപ്രപന്നാഃ=അനുസരിച്ചവരായി, കാമകാമാഃ*=ഭോഗങ്ങളെ ഇച്ഛിക്കുന്നവരായിട്ട്, ഗതാഗതം=ജനനമരണത്തെ, ലഭന്തേ=പ്രാപിക്കുന്നു.

അവർ വിസ്താരമായ ആ സ്വൎഗ്ഗലോകത്തെ അനുഭവിച്ചു പുണ്യം നശിച്ചതിൻെറശേഷം മനുഷ്യലോകത്തെ പ്രാപിക്കുന്നു. പിന്നേയുമിങ്ങിനെതന്നെ വേദത്രയവിഹിതമായ ധൎമ്മത്തെ അനുസരിച്ചവരായി ഭോഗങ്ങളെ ഇച്ഛിക്കുന്നവരായിട്ടു ജനനമരണത്തെ പ്രാപിക്കുന്നു.

(ശം-ഭാ) ത്രയീധൎമ്മം=കേവലവൈദികമായ കൎമ്മം. അതിനെ അനുഷ്ഠിക്കുന്നവർ ജനനമരണത്തെ പ്രാപിക്കുന്നതല്ലാതെ സ്വാതന്ത്ര്യം ഒരിക്കലും അവൎക്കു സിദ്ധിക്കുകയില്ലെന്നൎത്ഥം.

എന്നാൽ നിഷ്കാമന്മാരായ സമ്യഗ്ദൎശികൾ—

൨൨. അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പൎയ്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം.

യേ ജനാഃ=യാതൊരു ജനങ്ങൾ, അനന്യാഃ=അന്യദേവതകളെ ഉപാസിക്കാതെ, മാം=എന്നെത്തന്നെ, ചിന്തയന്തഃ=ചിന്തിക്കുന്നവരായി, പൎയ്യുപാസതേ=ഇടവിടാതെ ഉപാ

* [ശ്രു-സ] ശ്രുത്യുക്തകൎമ്മംതന്നെയാണ് നിഃശ്രേയസാഭ്യുദയസിദ്ധിക്കു പരമകാരണമായിട്ടുള്ളത്. അല്ലാതെ ശമമല്ല, ദമമല്ല, സന്ന്യാസവുമല്ല, ജ്ഞാനവുമല്ല, ഈശ്വരനുമല്ല, എന്നുള്ള നിശ്ചയത്തെ അനുസരിച്ചു കേവലകൎമ്മൈകനിഷ്ഠന്മാരായി ഭൌമമായും, ദിവ്യമായുമുള്ള വിഷയങ്ങളെ, ഇച്ഛിക്കുന്നവരായിരിക്കുന്ന—വിഷയഭോഗലമ്പടന്മാരായിരിക്കുന്ന—മീമാംസകന്മാർ പണ്ഡിതന്മാരാണെങ്കിലും; ഗതാഗതം ലഭന്തേ=ജനനമരണമാകുന്ന പ്രവാഹത്തിൽ കിടന്നു മുങ്ങുന്നു.

സിക്കുന്നുവോ, നിത്യാഭിയുക്താനാം=എപ്പോഴും എന്റെ നിഷ്ഠയിലിരിക്കുന്ന, തേഷാം=അവരുടെ, യോഗക്ഷേമം=യോഗക്ഷേമത്തെ (യോഗം=ധനാദിലാഭം, ക്ഷേമം=തൽപാലനം, അല്ലെങ്കിൽ മോക്ഷം), അഹം=ഞാൻ, വഹാമി=വഹിക്കുന്നു (പ്രാപിപ്പിക്കുന്നു).

യാതൊരു ജനങ്ങളാണ് അന്യദേവതകളെ ഉപാസിക്കാതെ എന്നെത്തന്നെ ചിന്തിക്കുന്നവരായി ഇടവിടാതെ ഉപാസിക്കുന്നത് എപ്പോഴും എന്റെ നിഷ്ഠയിലിരിക്കുന്ന അവരുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നു. (അവർ പ്രാർത്ഥിച്ചില്ലെങ്കിലും അവരുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നുവെന്നാർത്ഥം.)

(ശം-ഭാ) യാതൊരു സന്ന്യാസികൾ പരനായും ദേവനായും നാരായണനായുമിരിക്കുന്ന എന്നെ വേറെ എന്ന ഭാവനകൂടാതെ സ്വാത്മാവെന്നപോലെ ചിന്തിക്കുന്നവരായി നിത്യം ഉപാസിക്കുന്നുവോ * പരമാർത്ഥദർശികളും സദാ എന്റെ നിഷ്ഠയിലിരിക്കുന്നവരുമായ അവരുടെ യോഗത്തേയും (=പ്രാപിക്കാത്ത വസ്തുവിന്റെ പ്രാപ്തിയേയും) ക്ഷേമത്തേയും (=പ്രാപിച്ചിട്ടുള്ള വസ്തുവിന്റെ രക്ഷണത്തേയും) രണ്ടിനേയും ഞാൻ വഹിക്കുന്നു. (എന്നുവെച്ചാൽ, അവക്കു വേണ്ടുന്ന വസ്തുക്കളെ ഞാൻ സമ്പാദിച്ചുകൊടുക്കുകയും, അവയെ രക്ഷിച്ചുകൊടുക്കുകയും, ചെയ്യുന്നുവെന്നാർത്ഥം.) 'സ ച മമ പ്രിയഃ=അവൻ എനിക്കു പ്രിയനാകുന്നു (ഭ. ഗീ. അ. ൭. ശ്ലോ. ൧൭); ജ്ഞാനീ ത്വാത്മൈവ മേ മതം=ജ്ഞാനിയായവൻ ഞാൻതന്നെയാകുന്നുവെന്നാണ് എന്റെ അഭിപ്രായം' (ഭ. ഗീ. അ. ൭. ശ്ലോ. ൧൮) എന്നു ഭഗവാൻ പറഞ്ഞിരിക്കുന്നതിനാൽ അങ്ങിനെയുള്ള ജ്ഞാനികൾ എന്റെ ആത്മാവിന്നു തുല്യന്മാരാകുന്നു. അവർ എനിക്കു പ്രിയന്മാരുമാകുന്നു.

പൂർവ്വപക്ഷം—അന്യഭക്തന്മാരുടെ യോഗക്ഷേമത്തേയും ഭഗവാൻതന്നെയാണല്ലോ വഹിക്കുന്നത്?

സമാധാനം—ശരിതന്നെ. നിസ്സംശയമായി അദ്ദേഹംതന്നെ വഹിക്കുന്നു. എന്നാൽ ഈ വിശേഷമുണ്ട്. അന്യഭക്തന്മാർ അവരുടെ യോഗക്ഷേമത്തിന്നായിക്കൊണ്ട് അവരവർതന്നെ പ്രയത്നം ചെയ്യുന്നു. എന്നാൽ തങ്ങളിൽനിന്നു ഭിന്നമായി യാതൊന്നുമില്ലെന്നു കാണുന്നവർ (അനന്യദർശികൾ) ആത്മാർത്ഥം യോഗക്ഷേമത്തിന്നായി യത്നം ചെയ്യുന്നില്ല. അവർ ജീവിതത്തിലാകട്ടേ മരണത്തിലാകട്ടേ സക്തന്മാരാകുന്നില്ല (ആത്മാവിന്നു ബന്ധമുണ്ടാക്കിത്തീക്കുന്നില്ല). അവർ കേവലം ഭഗവച്ഛരണന്മാർതന്നെയാകുന്നു. അതിനാൽ ഭഗവാൻതന്നെ അവരുടെ യോഗക്ഷേമത്തെ വഹിക്കുന്നു.

[ശ-സ] ഇങ്ങിനെ അനീശ്വരവാദികളും കർമ്മൈകശരണന്മാരും ബാഹ്യമായ ജ്ഞാനത്തോടുകൂടിയവരും കാമികളുമായവരുടെ ഗതിയെ പ്രതിപാദിച്ചിട്ട് ഇപ്പോൾ ഇവിടെ നിർദ്വന്ദ്വന്മാരും നിത്യസത്ത്വസ്ഥന്മാരും നിര്യോഗക്ഷേമന്മാരും ആത്മവാന്മാരും നിരഹംകാരന്മാരും നിർമ്മമന്മാരും മദേകശരണന്മാരുമായ ബ്രഹ്മവിത്തുക്കളുടെ യോഗക്ഷേമത്തെ ഞാൻതന്നെയാണ് വഹിക്കുന്നതെന്നു പറയുന്നു—അനന്യാ ഇതി.

* (ആ) സകലദിക്കിലും അനവച്ഛിന്നമായി കാണുന്നുവോ—

അനന്യാഃ=അഹംബുദ്ധിക്കും ഇദംബുദ്ധിക്കും മദ്വ്യതിരിക്തമായി അന്യവിഷയമില്ലാത്തവർ —സദാ അദ്വൈതദർശനനിഷ്ഠന്മാർ എന്നർത്ഥം. യേ ജനാഃ=യാതൊരു യതികൾ; മാം=നിർവ്വിശേഷനും നിത്യാനന്ദൈകരസനും പരബ്രഹ്മവുമായിരിക്കുന്ന എന്നെത്തന്നെ; ചിന്തയന്തഃ=ബഹിർഭാഗത്തും അന്തർഭാഗത്തും ഒരേ വൃത്തിയോടുകൂടി വിഷയങ്ങളെ ഗ്രഹിക്കാതെ 'ഇതാസകലവും ഒന്നും ബ്രഹ്മംതന്നെയാകുന്നു' എന്നു വിചാരിക്കുന്നവരായി; പര്യുപാസതേ=തന്നേയും മററാസകലത്തേയും സർവ്വദാ ബ്രഹ്മമാത്രമായി ദർശിക്കുന്നുവോ; തേഷാം നിത്യാഭിയുക്താനാം=നിരന്തരസമാഹിതചിത്തന്മാരായിരിക്കുന്ന ആ ബ്രഹ്മവിത്തുക്കളുടെ; യോഗക്ഷേമം വഹാമി=യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നു. യോഗം=അപ്രാപ്തമായിരിക്കുന്ന അപേക്ഷിതവസ്തുവിൻെറ പ്രാപണം; ക്ഷേമം=സ്ഥിതമായിരിക്കുന്നതിൻെറ പരിപാലനം. അല്ലെങ്കിൽ, യോഗം=നിരന്തരബ്രഹ്മനിഷ്ഠ; ക്ഷേമം=ആധ്യാത്മികാദ്യുപദ്രവങ്ങളെക്കൊണ്ടു വിച്ഛേദമില്ലായ്മ. അതു രണ്ടും ഞാൻ സർവ്വദാ ചെയ്യുന്നുവെന്നർത്ഥം.

അന്യദേവതകളും അങ്ങുതന്നെയാണെങ്കിൽ തദ്ഭക്തന്മാരും അങ്ങേത്തന്നെയാണല്ലോ ഭജിക്കുന്നത് എന്ന് (അർജ്ജുനൻ) ചോദിക്കുമായിരിക്കാം. അതിന്നു സമാധാനം ഭഗവാൻതന്നെ പറയുന്നു—

ശരിതന്നെ—

൨൩. യേപ്യന്യദേവതാ ഭക്താ യജന്തേ ശ്രദ്ധയാന്വിതാഃ
തേപി മാമേവ കൌന്തേയ യജന്ത്യവിധിപൂർവ്വകം.

ഹേ കൌന്തേയ=അല്ലയോ അർജ്ജുന, യേ അപി=യാതൊരു, ഭക്താഃ=ഭക്തന്മാർ, ശ്രദ്ധയാ അന്വിതാഃ=ശ്രദ്ധയോടുകൂടിയവരായി, അന്യദേവതാഃ=(ഇന്ദ്രാദിരൂപമായിരിക്കുന്ന) അന്യദേവതകളെ, യജന്തേ=ആരാധിക്കുന്നുവോ, തേ അപി=അവരും, അവിധിപൂർവ്വകം*=(മോക്ഷത്തെ പ്രാപിപ്പിക്കുന്നതായ) വിധിപ്രകാരമല്ലാതെ, മാം ഏവ=എന്നെത്തന്നെ, യജന്തി=ആരാധിക്കുന്നു.

അല്ലയോ അർജ്ജുന, യാതൊരു ഭക്തന്മാരാണ് ശ്രദ്ധയോടുകൂടിയവരായി അന്യദേവതകളെ ആരാധിക്കുന്നത് അവരും വിധിപ്രകാരമല്ലാതെ എന്നെത്തന്നെയാണ് ആരാധിക്കുന്നത്. (മോക്ഷത്തെ പ്രാപിപ്പിക്കുന്ന വിധിയെ അനുസരിക്കാതെ ആരാധിക്കുന്നു. അതിനാൽ അവർ പിന്നേയും ജനനമരണത്തെ പ്രാപിക്കുന്നു.)

(ശം-ഭാ) ശ്രദ്ധയാന്വിതാഃ=ആസ്തിക്യബുദ്ധിയോടുകൂടിയവരായി. അവിധിപൂർവ്വകം=അജ്ഞാനപൂർവ്വകം. ശേഷം സ്പഷ്ടം.

[ശ-സ] 'അഹം ക്രതുഃ'....എന്നിങ്ങിനെ 'ക്രതുയജ്ഞമന്ത്രദേവതാദികമായിരിക്കുന്ന സർവ്വവും ഞാൻതന്നെ' എന്ന് അങ്ങുതന്നെ അങ്ങയുടെ സാർവ്വാത്മ്യത്തെ പ്രതിപാദിച്ചു. കാമകാമന്മാരായാലും ഇന്ദ്രാദിദേവതാരൂപനായിരിക്കുന്ന അങ്ങേത്തന്നെയാണ് അവർ ഉപാസിക്കുന്നത്. അങ്ങിനെയിരിക്കെ അങ്ങയുടെ ഭക്തന്മാർതന്നെയായിരിക്കുന്ന അവർക്ക് എന്തുകൊണ്ടാണ് മുഖ്യഫലഭ്രംശവും ജന്മാദ്യനർത്ഥപാതവുമുണ്ടാകുന്നത്?—സമാധാനം—'സർവ്വം ഹ്യേതൽ ബ്രഹ്മ', 'സർവ്വം ഖല്വിദം ബ്രഹ്മ', 'ഇന്ദ്രം മിത്രം', 'ഏകം സൽ വിപ്രാ ബഹുധാ വദന്തി', എന്നുള്ള ശ്രുതിവാക്യങ്ങളെക്കൊണ്ടും, 'ഭൂതാനി വിഷ്ണുഃ' എന്നിങ്ങിനെയുള്ള സ്മൃതിവചനങ്ങളെക്കൊണ്ടും സർവ്വവും ബ്രഹ്മംതന്നെയെന്നു പ്രതിപാദിക്കപ്പെടുന്നുണ്ട്. 'അഹം ക്രതുഃ' എന്നിങ്ങിനെ എൻെറ സർവ്വാത്മത്വത്തെ ഞാൻതന്നെ പ്രതിപാദിച്ചിട്ടുണ്ട്. സർവ്വദേവാത്മകനായ എന്നെത്തന്നെയാണ് അവർ ക്രതു മുതലായവയെക്കൊണ്ട് ഉപാസിക്കുന്നത്. എങ്കിലും ശ്രുതിസ്മൃതികളേയും ഞാൻ പറഞ്ഞിട്ടുള്ളതിനേയും വിശ്വസിക്കാതെകണ്ട്, അവിദ്യാസ്മിതാദിദോഷത്താൽ സർവ്വവും ബ്രഹ്മമാണെന്നറിയാതെ സ്വദേവതകളിലും മന്ത്രങ്ങ

* വിധ്യർത്ഥജ്ഞാനംകൂടാതെ.

ളിലും ഭേദബുദ്ധിയെ വിടാതെയാണ് അവർ എന്നെ ഉപാസിക്കുന്നത്. അതിനാൽ അവർ മത്ഭക്തന്മാരാകുന്നില്ല. അവർ ദേവയാജികളാകുന്നു. അതുകൊണ്ടുതന്നെ അവക്കു മുഖ്യഫലഭ്രംശവും അനൎത്ഥപാതവും സംഭവിക്കുന്നു.

എന്തു കാരണത്താലാണ് അവർ വിധിപ്രകാരമല്ലാതെ ആരാധിക്കുന്നത്? പറയുന്നു—

൨൪. അഹം ഹി സൎവ്വയജ്ഞാനാം ഭോക്താ ച പ്രഭുരേവ ച
ന തു മാമഭിജാനന്തി തത്ത്വേനാതശ്ച്യവന്തി തേ.

സൎവ്വയജ്ഞാനാം=സകലയജ്ഞങ്ങളുടേയും, ഭോക്താ ച=(തത്തദ്ദേവതാരൂപേണ) ഭോക്താവും, പ്രഭുഃ ച=സ്വാമിയും (ഫലദാതാവും), അഹം ഏവ ഹി=ഞാൻതന്നെയാകുന്നു. മാം*=അങ്ങിനെയിരിക്കുന്ന എന്നെ, തത്ത്വേന=പരമാൎത്ഥമായി, ന തു അഭിജാനന്തി=അവർ അറിയുന്നില്ല. അതഃ=അതുഹേതുവായിട്ട്, തേ=അവർ. ച്യവന്തി[1]=ഭ്രഷ്ടന്മാരാകുന്നു (പുനരാവൃത്തിയെ പ്രാപിക്കുന്നു.)

സകലയജ്ഞങ്ങളുടെ ഭോക്താവും സ്വാമിയും (ഫലദാതാവും) ഞാൻതന്നെയാകുന്നു. എന്നെ അവർ യഥാൎത്ഥമായി അറിയുന്നില്ല. അതിനാലവർ പുനരാവൃത്തിയെ പ്രാപിക്കുന്നു. (എന്നാൽ യാതൊരുത്തരാണ് സൎവ്വദേവതകളിലും അന്തൎയ്യാമിയായിരിക്കുന്ന എന്നെ ദൎശിച്ചുകൊണ്ട് ഉപാസിക്കുന്നത് അവർ പുനരാവൃത്തിയെ പ്രാപിക്കുന്നില്ല എന്നു താൽപൎയ്യം.)

(ശം—ഭാ) (വസ്വാദി) ദേവതാരൂപേണ ഞാൻ ശ്രൌതമായും സ്മാൎത്തമായുമുള്ള സകലയജ്ഞങ്ങൾക്കും ഭോക്താവായും, ആത്മത്വേന (അന്തൎയ്യാമിരൂപേണ) പ്രഭുവായുമിരിക്കുന്നുവെന്നതു പ്രസിദ്ധമാണല്ലോ. 'അധിയജ്ഞോഹമേവാത്ര' (അ. ൮. ശ്ലോ. ൪.) എന്നതുകൊണ്ടു യജ്ഞത്തിന്നു സ്വാമി ഞാൻതന്നെയാണെന്നു പറയപ്പെട്ടിട്ടുണ്ട്. അതിനാൽ അവർ എന്നെ യഥാൎത്ഥമായി അറിയുന്നില്ല. അതുഹേതുവായിട്ടുതന്നെ അവർ വിധിപ്രകാരമല്ലാതെ എന്നെ ആരാധിച്ചിട്ടു യജ്ഞഫലത്തിൽനിന്നു ഭ്രഷ്ടന്മാരായി ഭവിക്കുന്നു. (അജ്ഞാനംനിമിത്തം സകലകൎമ്മങ്ങളേയും എന്നിൽ അൎപ്പിക്കാത്തതിനാൽ അവർ സ്വസ്വകൎമ്മഫലത്തെ അതാതു ലോകത്തിൽ അനുഭവിച്ചതിൻെറശേഷം പുനരാവൃത്തിയെ പ്രാപിക്കുന്നുവെന്നൎത്ഥം.)

യാതൊരുത്തരാണ് അന്യദേവതമാരിൽ ഭക്തിയോടുകൂടി വിധിപ്രകാരമല്ലാതെ (ഭഗവത്തത്ത്വത്തെ അറിയാതെ) ആരാധന ചെയ്യുന്നത് അവക്കു യാഗഫലം നിശ്ചയമായി സിദ്ധിക്കും. എങ്ങിനെ?—

൨൫. യാന്തി ദേവവ്രതാ ദേവാൻ പിതൄൻ യാന്തി പിതൃവ്രതാഃ.
ഭൂതാനി യാന്തി ഭൂതേജ്യാ യാന്തി മദ്യാജിനോപി മാം.

[ശ—സ] * 'സൎവ്വം ഖല്വിദം ബ്രഹ്മ', 'ബ്രഹ്മാൎപ്പണം ബ്രഹ്മ ഹവിഃ', എന്നിങ്ങിനെ ശ്രുത്യുക്തപ്രകാരവും ഞാൻ പറഞ്ഞിട്ടുള്ള പ്രകാരവും, യജ്ഞവും, ഭോക്താവും, യജ്ഞനേതാവും, യജമാനനും, യാജകന്മാരും, ചരുപുരോഡാശാദിയും എന്നിവയെല്ലാം ബ്രഹ്മംതന്നെയാകുന്നു. അതിൽനിന്നന്യമായി വേറെ ഒന്നുമില്ല എന്നിങ്ങിനെ യഥാൎത്ഥമായി—യഥാഭൂതസ്വരൂപമായി—പരബ്രഹ്മമായിരിക്കുന്ന എന്നെ അറിയുന്നില്ല.

1 എൻെറ തത്ത്വത്തെ അറിയാത്തതിനാൽതന്നെ ദേവതായാജകന്മാരായവർ പരമപുരുഷാൎത്ഥത്തിൽനിന്നു ഭ്രംശിക്കുന്നു—അവർ ഒരിക്കലും മുക്തിയെ പ്രാപിക്കുന്നില്ല എന്നൎത്ഥം.

ദേവവ്രതാഃ=ദേവതകളെ ഉദ്ദേശിച്ച് വ്രതങ്ങളെ അനുഷ്ഠിക്കുന്നവർ (ഇന്ദ്രാദിദേവതകളിൽ നിയമത്തോടുകൂടിയവർ), ദേവാൻ യാന്തി=(അന്തത്തോടുകൂടിയവരായ) ദേവന്മാരെ പ്രാപിക്കുന്നു (അതുഹേതുവായിട്ട് അവർ പുനരാവൃത്തിയെ പ്രാപിക്കുന്നു.) പിതൃവ്രതാഃ=പിതൃക്കളെ ഉദ്ദേശിച്ച് വ്രതങ്ങളെ അനുഷ്ഠിക്കുന്നവർ (ശ്രാദ്ധാദിക്രിയാപരന്മാരായിട്ടുള്ളവർ), പിതൄൻ=പിതൃക്കളെ, യാന്തി=പ്രാപിക്കുന്നു. ഭൂതേജ്യാഃ=വിനായകമാതൃഗണാദികളിൽ (പൂജചെയ്യുന്നവർ), ഭൂതാനി=ഭൂതങ്ങളെ, യാന്തി=പ്രാപിക്കുന്നു. മദ്യാജിനഃ അപി=എന്നാൽ എന്നെ പൂജിക്കുന്നവർ, മാം=അക്ഷയനായും പരമാനന്ദസ്വരൂപനായുമിരിക്കുന്ന എന്നെ, യാന്തി=പ്രാപിക്കുന്നു.

ദേവതകളെ ഉദ്ദേശിച്ച് വ്രതങ്ങളെ അനുഷ്ഠിക്കുന്നവർ ദേവന്മാരെ പ്രാപിക്കുന്നു. പിതൃക്കളെ ഉദ്ദേശിച്ച് വ്രതങ്ങളെ അനുഷ്ഠിക്കുന്നവർ പിതൃക്കളേയും, വിനായകാദിഭൂതങ്ങളെ പൂജിക്കുന്നവർ ഭൂതങ്ങളേയും, പ്രാപിക്കുന്നു. എന്നാൽ അക്ഷയനായും പരമാനന്ദസ്വരൂപനായുമിരിക്കുന്ന എന്നെ പൂജിക്കുന്നവർ എന്നെ പ്രാപിക്കുന്നു.

(ശം_ഭാ) ദേവന്മാരെ ഉദ്ദേശിച്ച് വ്രതങ്ങളെ അനുഷ്ഠിക്കുന്നവരും അവരിൽ ഭക്തിയോടുകൂടിയവരുമായവർ ദേവന്മാരെ പ്രാപിക്കുന്നു. അഗ്നിഷ്വാത്താദിപിതൃക്കളെ ഉദ്ദേശിച്ച് വ്രതങ്ങളെ അനുഷ്ഠിക്കുന്നവരും ശ്രാദ്ധാദിക്രിയകളിൽ തൽപരന്മാരും പിതൃഭക്തന്മാരുമായവർ പിതൃക്കളെ പ്രാപിക്കുന്നു. ഭൂതങ്ങളെ പൂജിക്കുന്നവർ വിനായകന്മാർ, മാതൃഗണങ്ങൾ, ചതുർഭഗിനികൾ മുതലായവരെ പ്രാപിക്കുന്നു. എന്നെ ഭജിക്കുന്ന വൈഷ്ണവന്മാർ എന്നെത്തന്നെ പ്രാപിക്കുന്നു. പ്രയത്നം എല്ലാ ദിക്കിലും സമമാണെങ്കിലും ജനങ്ങൾ അജ്ഞാനംഹേതുവായിട്ട് എന്നെ ഭജിക്കുന്നില്ല. അതിനാൽ അവർ അല്പഫലത്തെമാത്രം സിദ്ധിക്കുന്നവരായി ഭവിക്കുന്നുവെന്നർത്ഥം.

[ശ_സ] മദ്യാജിനഃ അപി=സഗുണബ്രഹ്മമായിരിക്കുന്ന എന്നെ 'ആദിത്യോ ബ്രഹ്മ', 'മനോ ബ്രഹ്മ', 'സർവ്വം ഖല്വിദം ബ്രഹ്മ', എന്നിങ്ങിനെ ഭേദത്തോടും ഭേദംകൂടാതെയും യാതൊരുവർ ഭജിക്കുന്നുവോ അവർ മദ്യാജികളാകുന്നു. മാം യാന്തി=(സഗുണോപാസകന്മാരായാലും) അവർ അർച്ചിരാദിക്രമേണ എന്നെ പ്രാപിക്കുന്നു. ഇവിടെ 'അപി' ശബ്ദം നിർഗ്ഗുണമായും പരമായുമിരിക്കുന്ന ബ്രഹ്മത്തെ എവർ അറിയുന്നുവോ അവക്ക് ഉൽക്രമണാഭാവത്തേയും പ്രാപ്തവ്യഭാവത്തേയും സൂചിപ്പിക്കുന്നു. അല്ലെങ്കിൽ, മദ്യാജിനഃ=നിർഗ്ഗുണോപാസകന്മാരും സഗുണോപാസകന്മാരും പരബ്രഹ്മമായിരിക്കുന്ന എന്നെ സാക്ഷാലായും ക്രമേണയും പ്രാപിക്കുന്നു. മത്ഭാവത്തെ ഭജിക്കുന്നുവെന്നർത്ഥം. വിവേകവൈരാഗ്യസംന്യാസശമദമാദിസമ്പത്തികൊണ്ടും വേദാന്തശ്രവണാദികൊണ്ടും ബ്രഹ്മജ്ഞാനവും തൽഫലപ്രാപ്തിയും വളരെ സുലഭമാകുന്നു. അതിലേക്ക ശ്രമവും കുറച്ചുമാത്രം മതി. എന്നാൽ നിത്യശ്രമം കൊണ്ടു സാധ്യമായും ജപഹോമഉപവാസസ്തോത്രപാഠാദികളെക്കൊണ്ട് അതിദുഷ്കരമായും, അനവധിദ്രവ്യവ്യയം വേണ്ടതായും, അതിയായ ദേഹായാസത്താൽ മാത്രം സാദ്ധ്യമായുമുള്ള ക്രതുയജ്ഞാദി (മുമ്പറയപ്പെട്ടവയും പറയപ്പെടാതെയുള്ളവയുമായ) ക്രിയാവിശേഷങ്ങളെക്കൊണ്ടു യാതൊരു ഫലമാണ് സിദ്ധിക്കപ്പെടുന്നത് അത് അല്പകാലംമാത്രം നിലനില്ക്കുന്നതും പിന്നെ ക്ഷയിക്കുന്നതും പുനർജ്ജന്മത്തെ ഉണ്ടാക്കുന്നതും ആകുന്നു. അങ്ങിനെയാണെങ്കിലും പണ്ഡിതന്മാർക്കുംകൂടി ഇവയിലാണ് കാമവും സങ്കല്പവും പ്രയത്നവും പ്രവൃത്തിയും കാണപ്പെടുന്നത്. സ്വല്പപരിശ്രമംമാത്രം വേണ്ടതും നിത്യഫലത്തെ ഉണ്ടാക്കുന്നതുമായ ജ്ഞാനത്തിലോ ജ്ഞാനശാസ്ത്രത്തിലോ അവക്ക ശ്രദ്ധ കാണുന്നില്ല. അഹോ ഇതുതന്നെയാണ് ജഗന്മോഹിനിയായ പരമേശ്വരന്റെ മായയെന്നു നാം വിചാരിക്കുന്നു.

എന്റെ ഭക്തന്മാക്ക് അപുനജ്ജന്മലക്ഷണമായ അനന്തഫലം സിദ്ധിക്കമെന്ന മാത്രമല്ല അവക്ക് എന്നെ ആരാധിക്കുന്നതിന്ന വളരെ എളുപ്പവുമാകുന്നു. എങ്ങിനെ?—

൨൬). പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി.
തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ.

യഃ=യാതൊരുവൻ, ഭക്ത്യാ=ഭക്തിയോടുകൂടി, പത്രം=തുളസിമുതലായ പത്രത്തെ, പുഷ്പം=പുഷ്പത്തെ, ഫലം=ഫലത്തെ, തോയം=ജലത്തെ, മേ=എനിക്കായിക്കൊണ്ട്, പ്രയച്ഛതി=കൊടുക്കുന്നുവോ (നിവേദനംചെയ്യുന്നുവോ), പ്രയതാത്മനഃ (തസ്യ)=ശുദ്ധചിത്തനായും നിഷ്കാമഭക്തനായുമിരിക്കുന്ന അവന്റെ, ഭക്ത്യുപഹൃതം=ഭക്തിയോടുകൂടി അവനാൽ സമപ്പിതമായിരിക്കുന്ന, തൽ=ആ പത്രപുഷ്പാദിയെ, അഹം=ഞാൻ, അശ്നാമി=പ്രീതിയോടുകൂടി ഗ്രഹിക്കുന്നു (സ്വീകരിക്കുന്നു).

യാതൊരുവൻ, തുളസിപത്രം, പുഷ്പം, ഫലം, ജലം എന്നിവയെമാത്രം എനിക്കായിക്കൊണ്ട് അതിഭക്തിയോടുകൂടി നിവേദനംചെയ്യുന്നുവോ ശുദ്ധചിത്തനും നിഷ്കാമഭക്തനുമായ അവന്റെ ഭക്തിപൂൎവ്വം സമപ്പിക്കപ്പെട്ട ആ പത്രപുഷ്പാദിയെ ഞാൻ പ്രീതിയോടുകൂടി ഗ്രഹിക്കുന്നു. (വളരെ ധനവ്യയംകൊണ്ടു മാത്രം സാദ്ധ്യമായ യാഗാദികളെക്കൊണ്ടു ക്ഷുദ്രദേവന്മാക്കുള്ള പരിതോഷംപോലെ മഹാവിഭൂതിപതിയും പരമേശ്വരനുമായിരിക്കുന്ന എനിക്ക് അവയിൽ പരിതോഷമില്ല. ഭക്തികൊണ്ടുമാത്രമേ ഞാൻ സന്തോഷിക്കുന്നുള്ളു. അതിനാൽ ഭക്തനാൽ സമപ്പിക്കപ്പെട്ടിട്ടുള്ളതു പത്രപുഷ്പാദിമാത്രമാണെങ്കിലും അവനെ അനുഗ്രഹിക്കുന്നതിനുവേണ്ടി ഞാൻ അതിനെ സ്വീകരിക്കുന്നുവെന്നു താൽപൎയ്യം).

(ശം—ഭാ) പ്രയതാത്മനഃ=ശുദ്ധബുദ്ധിയായവന്റെ. ശേഷം സ്പഷ്ടം.

[ശ—സ] ഈശ്വരാരാധനശൂന്യമായ ജന്മം നിഷ്ഫലംതന്നെ എന്നു ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നതിനാലും, ഈശ്വരാരാധനം ഷൾകമ്മങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നതിനാലും സകലമുമുക്ഷുക്കളാലും ഈശ്വരാരാധനം അവശ്യം ചെയ്യപ്പെടേണ്ടതാണെന്ന് ഇതുകൊണ്ടു സൂചിപ്പിക്കുന്നു.

അതുഹേതുവായിട്ട്—

൨൭. യൽ കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യൽ
യത്തപസ്യസി കൌന്തേയ തൽ കുരുഷ്വ മദപ്പണം.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, യൽ=(സ്വഭാവേനയോ ശാസ്ത്രത്തെ അനുസരിച്ചോ) യാതൊന്നിനെ, കരോഷി=നീ ചെയ്യുന്നുവോ, യൽ=(അപ്രകാരംതന്നെ) യാതൊന്നിനെ, അശ്നാസി=നീ ഭുജിക്കുന്നുവോ, യൽ=യാതൊന്നിനെ, ജുഹോഷി=നീ ഹോമംചെയ്യുന്നുവോ, യൽ=യാതൊന്നിനെ, ദദാസി=നീ ദാനം ചെയ്യുന്നുവോ, യൽ തപസ്യസി=നീ യാതൊരു തപസ്സിനെ ചെയ്യുന്നുവോ, തൽ=അതെല്ലാം, മദപ്പണം*=എന്നിൽ അപ്പിതമായി, കുരുഷ്വ=ചെയ്യാലും.

അല്ലയോ അജ്ജുന, നീ എന്തു ചെയ്താലും, എന്തു ഭുജിച്ചാലും, എന്തു ഹോമം ചെയ്താലും, എന്തു ദാനം ചെയ്താലും, എന്തു തപസ്സു ചെയ്താലും, അതെല്ലാം എനിക്ക് അപ്പണമായി ചെയ്യുക.

* [ശ—സ] എല്ലാ കമ്മങ്ങളേയും ബ്രഹ്മാപ്പണബുദ്ധിയോടുകൂടി ചെയ്താലും എന്നത്ഥം.

(ശം_ഭാ) നീ സ്വാഭാവികമായി എന്തു കൎമ്മം (ശാസ്ത്രോക്തമല്ലാതെ സ്വഭാവേനയുള്ള ഗമനാദികൎമ്മം) ചെയ്താലും, എന്തു ഭക്ഷിച്ചാലും, ശ്രൌതമായും സ്മാൎത്തമായുമുള്ള എന്തു ഹോമത്തെ ചെയ്താലും, ബ്രാഹ്മണാദികൾക്കു സ്വൎണ്ണപാത്രം രത്നം അന്നം മുതലായ എന്തെങ്കിലും ദാനംചെയ്താലും, എന്തു തപസ്സിനെ ചെയ്താലും, അതെല്ലാം എനിക്കു സമൎപ്പണമായി ചെയ്യുക.

ഇപ്രകാരം ചെയ്യുന്ന നിനക്ക് എന്തു സംഭവിക്കുമെന്നു കേട്ടാലും—

൨൮. ശുഭാശുഭഫലൈരേവം മോക്ഷ്യസേ കൎമ്മബന്ധനൈഃ
സംന്യാസയോഗയുക്താത്മാ വിമുക്തോ മാമുപൈഷ്യസി.

ഏവം (കുൎവ്വൻ)=ഇപ്രകാരം സകലകൎമ്മങ്ങളേയും മദൎപ്പണമായി ചെയ്തിട്ട്, ത്വം=നീ, ശുഭാശുഭഫലൈഃ=ഇഷ്ടാനിഷ്ടഫലങ്ങൾക്കു ഹേതുവായ, കൎമ്മബന്ധനൈഃ=കൎമ്മബന്ധങ്ങളാൽ, മോക്ഷ്യസേ=നീ മോചിക്കപ്പെടും. (തൈഃ ച) വിമുക്തഃ (സൻ)=അവയാൽ മുക്തനായിട്ട്, സംന്യാസയോഗയുക്താത്മാ=കൎമ്മങ്ങളെ എന്നിൽ അൎപ്പണം ചെയ്യുന്നതായ യോഗത്തോടുകൂടിയ ചിത്തമുള്ളവനായി, മാം=എന്നെ, ഉപൈഷ്യസി=നീ പ്രാപിക്കും.

ഇപ്രകാരം കൎമ്മങ്ങളെ മദൎപ്പണമായി ചെയ്തിട്ടു നീ ഇഷ്ടാനിഷ്ടഫലങ്ങൾഹേതുവായ കൎമ്മബന്ധങ്ങളിൽനിന്നു മുക്തനായി ഭവിക്കും. അവയിൽനിന്നു മുക്തനായതിന്റെശേഷം നീ സന്ന്യാസമാകുന്ന (കൎമ്മങ്ങളെ മദൎപ്പണംചെയ്യുന്നതായ) യോഗത്തോടുകൂടിയ ചിത്തമുള്ളവനായി എന്നെ പ്രാപിക്കും.

(ശം_ഭാ) സംന്യാസയോഗയുക്താത്മാ—സന്ന്യാസമാകുന്ന യോഗം സന്ന്യാസയോഗം; സന്ന്യാസയോഗത്തോടുകൂടിയ അന്തഃകരണമുള്ളവൻ സംന്യാസയോഗയുക്താത്മാ. സകലത്തേയും എന്നിൽ അൎപ്പിക്കുന്നതുതന്നെ സന്ന്യാസം. എന്നിൽ സമൎപ്പിക്കുക എന്ന കൎമ്മത്തെ ചെയ്യുന്നതു യോഗം. ഇപ്രകാരം സകലകൎമ്മങ്ങളേയും എന്നിൽ സമൎപ്പിക്കുന്നതായ സന്ന്യാസയോഗത്തോടുകൂടിയ അന്തഃകരണമുള്ളവനായിട്ടു നീ ജീവിച്ചിരിക്കുമ്പോൾതന്നെ ഇഷ്ടാനിഷ്ടഫലങ്ങളോടുകൂടിയ കൎമ്മങ്ങളാകുന്ന ബന്ധങ്ങളിൽനിന്നു മോചിക്കുന്നതാകുന്നു. പിന്നെ ദേഹം നശിച്ചതിന്റെശേഷം നീ എന്നെ പ്രാപിക്കുകയും ചെയ്യും.

[ശ_സ] സംന്യാസയോഗയുക്താത്മാ—ഞാൻ കൎത്താവല്ല ഇന്നിങ്ങിനെ സമ്യക്കൂടസ്ഥബ്രഹ്മാത്മൈകത്വവിജ്ഞാനംകൊണ്ടു സഞ്ചിതാദിസകലകൎമ്മസംബന്ധാഭാവദൎശനംതന്നെ സന്ന്യാസയോഗം. സഞ്ചിതാഗാമിവൎത്തമാനസൎവ്വകൎമ്മതൽകൎത്രാദിസംബന്ധാഭാവദൎശനത്തിൽതന്നെ സമാഹിതമായ മനസ്സോടുകൂടിയവൻ സംന്യാസയോഗയുക്താത്മാ. ഇപ്രകാരം സമാഹിതചിത്തനായിട്ട്; ശുഭാശുഭഫലൈഃ കൎമ്മബന്ധനൈഃ=സ്വൎഗ്ഗനരകസുഖദുഃഖപ്രാപകമായിരിക്കുന്ന കൎമ്മബന്ധനങ്ങളിൽനിന്ന്; മോക്ഷ്യസേ=നീ മുക്തനായി ഭവിക്കും; മാം ഉപൈഷ്യസി=ഇങ്ങിനെ കൎമ്മബന്ധങ്ങളിൽനിന്നു മുക്തനായിട്ടു നീ നിൎവ്വിശേഷമായിരിക്കുന്ന പരബ്രഹ്മത്തെ പ്രാപിക്കും—വിദേഹകൈവല്യത്തെ പ്രാപിക്കും എന്നൎത്ഥം.

ഭഗവാൻ തന്റെ ഭക്തന്മാരെ കഴിച്ച് അന്യന്മാരെ അനുഗ്രഹിക്കുന്നില്ല. 'അതിനാൽ ഭഗവാൻ രാഗദ്വേഷങ്ങളോടുകൂടിയവനാണ്' എന്ന് ഒരു പൂൎവ്വപക്ഷം ജനിച്ചേയ്ക്കാം. അതിന്നു സമാധാനം ഭഗവാൻ പറയുന്നു—അതങ്ങിനെയല്ല, എന്തെന്നാൽ—

൨൯. സമോഹം സൎവ്വഭൂതേഷു ന മേ ദ്വേഷ്യോസ്തി ന പ്രിയഃ
യേ ഭജന്തി തു മാം ഭക്ത്യാ മയി തേ തേഷു ചാപ്യഹം.

അഹം=ഞാൻ, സൎവ്വഭൂതേഷു=സകലഭൂതങ്ങളിലും, സമഃ=സമമായിരിക്കുന്നവനാകുന്നു. (അതഃ)=അതുഹേതുവായിട്ട്, മേ=എനിക്ക്, ദ്വേഷ്യഃ=ശത്രു, ന=ഇല്ല. പ്രിയഃ (ച)=മിത്രവും, ന അസ്തി=ഇല്ല. യേ തു=എന്നാൽ യാതൊരുവർ, മാം=എന്നെ, ഭക്ത്യാ=ഭക്തിയോടുകൂടി, ഭജന്തി=ഭജിക്കുന്നുവോ, തേ=അവർ, മയി=എന്നിൽ, (വൎത്തന്തേ)=ഇരിക്കുന്നു. അഹം അപി=ഞാനും, തേഷു ച=അവരിൽ, (വൎത്തേ)=ഇരിക്കുന്നു.

ഞാൻ സകലഭൂതങ്ങളിലും സമനായിരിക്കുന്നു. എനിക്കു ശത്രുവുമില്ല മിത്രവുമില്ല. പക്ഷേ യാതൊരുവർ എന്നെ ഭക്തിയോടുകൂടി പൂജിക്കുന്നുവോ ഞാൻ അവരിലും, അവർ എന്നിലും, ഇരിക്കുന്നു.

(ശം-ഭാ) ഞാൻ സകലഭൂതങ്ങളിലും തുല്യനാകുന്നു. എനിക്കു ദ്വേഷ്യനായും പ്രിയനായും ആരുമില്ല. ഞാൻ അഗ്നിപോലെയാകുന്നു. അഗ്നി ദൂരസ്ഥന്മാരുടെ ശൈത്യത്തെ കളയുന്നില്ല. എന്നാൽ സമീപസ്ഥന്മാരുടെ തണുപ്പിനെ കളയുന്നുണ്ടുതാനും. അതുപോലെ ഞാൻ ഭക്തന്മാരെ അനുഗ്രഹിക്കുന്നു. ഇതരന്മാരെ അനുഗ്രഹിക്കുന്നില്ല. യാതൊരുവർ ഈശ്വരനായ എന്നെ ഭക്തിപൂൎവ്വം പൂജിക്കുന്നുവോ, അവർ സ്വഭാവേന എന്നിൽ ഇരിക്കുന്നു. അല്ലാതെ എനിക്ക് അവരിലുള്ള രാഗം (=ആസക്തി)കൊണ്ടല്ല. ഞാനും അതുപ്രകാരം തന്നെ സ്വഭാവേന അവരിലുമിരിക്കുന്നു. അന്യന്മാരിലിരിക്കുന്നില്ല. ഇങ്ങിനെയല്ലാതെ എനിക്ക് അവരിൽ ദ്വേഷമില്ല.

(ശ്രീ) അഗ്നിയെ സേവിക്കുന്നവൎക്ക് അഗ്നി അന്ധകാരം ശീതം മുതലായ ദുഃഖങ്ങളുടെ നിവൃത്തി വരുത്തുന്നു. എന്നാൽ അതുകൊണ്ട് അഗ്നിക്കു പക്ഷപാതമുണ്ടെന്നു പറവാൻ പാടില്ലല്ലോ. അപ്രകാരംതന്നെ കല്പവൃക്ഷത്തെ സേവിക്കുന്നവൎക്കു വേണ്ടതെല്ലാം അതു കൊടുക്കുന്നു. അതുപോലെ ഞാൻ ഭക്തന്മാരെമാത്രം അനുഗ്രഹിക്കുന്നുവെന്നതുകൊണ്ടു ഞാൻ പക്ഷപാതിയാണെന്നു പറവാൻ പാടില്ല. അത് എന്റെ ഭക്തന്മാരുടെ മഹിമ മാത്രമാകുന്നു.

[ശ-സ] ശീതനിവൃത്തി എപ്രകാരമാണ് പുരുഷപ്രയത്നത്താൽ സാദ്ധ്യമാകുന്നത് അതുപോലെ സംസാരബന്ധനിവൃത്തിയും പുരുഷപ്രയത്നംകൊണ്ടു സാധിക്കപ്പെടേണ്ടതാണ്, അല്ലാതെ സ്വയമേവ സാദ്ധ്യമല്ല എന്നും, അതിനാൽ മുമുക്ഷുവായവൻ മുക്തിക്കായിക്കൊണ്ടു പ്രയത്നം ചെയ്യേണ്ടതാണെന്നും, ഇതുകൊണ്ടു സൂചിപ്പിക്കുന്നു.

എന്റെ ഭക്തിയുടെ മാഹാത്മ്യത്തെ കേട്ടാലും—

൩൦. അപി ചേൽ സുദുരാചാരോ ഭജതേ മാമനന്യഭാക്
സാധുരേവ സ മന്തവ്യഃ സമ്യഗ്വ്യവസിതോ ഹി സഃ.

സുദുരാചാരഃ അപി=അത്യന്തദുരാചാരനായാലും, അനന്യഭാക്*=അന്യദേവതയെ ഭജിക്കാതെ, മാം=പരമേശ്വരനായിരിക്കുന്ന എന്നെ, ഭജതേ ചേൽ=ഭജിക്കുന്നുവെങ്കിൽ, സഃ=അവൻ, സാധുഃ ഏവ=ശ്രേഷ്ഠനായിട്ടുതന്നെ, മന്തവ്യഃ=വിചാരിക്കപ്പെടത്തക്കവൻ. ഹി=എന്തെന്നാൽ, സഃ=അവൻ, സമ്യക്=ശോഭനമാകുംവണ്ണം (ശുദ്ധമാകുംവണ്ണം), വ്യവസിതഃ=അദ്ധ്യവസായം ചെയ്തവൻ (മനോനിശ്ചയമുള്ളവൻ) ആകുന്നു.

ഒരുവൻ അത്യന്തദുരാചാരനായിരുന്നാലും അന്യദേവതയെ ഭജിക്കാതെ എന്നെത്തന്നെ ഭജിക്കുന്നുവെങ്കിൽ അവൻ ശ്രേഷ്ഠനായിട്ടുതന്നെ വിചാരിക്ക

---

* (ശ്രീ) അനന്യഭാക=അന്യദേവതകളെ ആരാധിക്കുന്നുവെങ്കിലും സകലവും വാസുദേവൻ തന്നെ എന്ന ബുദ്ധിയോടുകൂടി ആ അന്യദേവതകളിൽ ഭക്തിയെ ചെയ്യാതെ.

പ്പെടേണ്ടതാകുന്നു. എന്തെന്നാൽ അവൻ ശോഭനമാകുംവണ്ണം അധ്യവസായം ചെയ്തവനാകുന്നു.

(ശം-ഭാ) സുദുരാചാരഃ അപി=ഏററവും കുത്സിതാചാരനായാലും; അനന്യഭാക്=അന്യദേവതയിൽ ഭക്തിയില്ലാത്തവനായി; മാം ഭജതേ ചേൽ=എന്നെ ഭജിക്കുന്നുവെങ്കിൽ; സഃ സാധുഃ ഏവ മന്തവ്യഃ=അവൻ സമ്യഗ്വൃത്തനായി (ഭഗവൽഭക്തനായി) തന്നെ അറിയപ്പെടേണ്ടതാകുന്നു; ഹി=എന്തെന്നാൽ; സഃ സമ്യഗ്വ്യവസിതഃ=അവൻ സാധുവായ (ശരിയായ) നിശ്ചയത്തോടുകൂടിയവനാകുന്നു.

[ശ-സ] സുദുരാചാരഃ അപി=ഒരുവൻ (ബ്രാഹ്മണനാകട്ടേ ക്ഷത്രിയനാകട്ടേ അന്യനാകട്ടേ) അത്യന്തനിന്ദിതാചാരനായിരുന്നാലും—ദുഷ്ടാന്നഭക്ഷണംകൊണ്ടോ ചണ്ഡാലാദിസമ്പക്ക്ംകൊണ്ടോ അല്ലെങ്കിൽ അന്യകാരണത്താലോ അത്യന്തം ദോഷവാനായിരുന്നാലും; അനന്യഭാക്=ജന്മാന്തരപുണ്യകമ്മാതിശയംകൊണ്ടു സൽഗ്ഗുരുപ്രസാദത്താൽ പരതത്ത്വത്തെ അറിഞ്ഞു ഭക്തിചെയ്യുന്നതിന്നു മദ്വ്യതിരിക്തമായി അന്യവിഷയമില്ലാത്തവനായി—'ദാതാവും ദാനവും ദേയവും ഞാൻതന്നെ', 'ഭോക്താവും ഭോജ്യവും ഭോജനവും ഞാൻതന്നെ' എന്നിങ്ങിനെ സവ്വവും ഞാൻതന്നെ സവ്വവും ബ്രഹ്മംതന്നെ എന്നിപ്രകാരമുള്ള സവ്വത്ര ബ്രഹ്മദൃഷ്ടിയോടുകൂടിയവനായി; മാം ഭജതേ ചേൽ=നിവ്വിശേഷമായും പരബ്രഹ്മമായുമിരിക്കുന്ന എന്നെ ഭജിക്കുന്നുവെങ്കിൽ—പ്രത്യഗ്ദൃഷ്ടിയോടുകൂടി 'സവ്വവും ഞാനും ബ്രഹ്മംതന്നെ' എന്നിങ്ങിനെ അനുസന്ധാനം ചെയ്യുന്നുവെങ്കിൽ; സഃ സാധുഃ ഏവ മന്തവ്യഃ=അവൻ സൽപുരുഷൻതന്നെയെന്നു പണ്ഡിതന്മാർ അറിയേണ്ടതാകുന്നു—അവൻ പാപിയാണ് ദുരാചാരനാണ് എന്നു മുമ്പുണ്ടായിരുന്ന വിചാരത്തെ കളഞ്ഞ് ഇവൻ ബ്രഹ്മവിത്താണ് പുണ്യതമനാണ് എന്നറിയേണ്ടതാകുന്നു. ഹി=എന്തെന്നാൽ; സഃ സമ്യഗ്വ്യവസിതഃ='ജാതിവണ്ണതദ്ധമ്മതൽസംബന്ധശൂന്യമായും ആകാശംപോലെ നിമ്മലമായും നിത്യമുക്തസ്വഭാവമായുമിരിക്കുന്ന പരബ്രഹ്മംതന്നെയാണ് ഞാൻ' എന്നിങ്ങിനെ തത്ത്വസാക്ഷാൽകാരംകൊണ്ടുണ്ടായിട്ടുള്ള സ്വഭാവനിശ്ചയത്തോടുകൂടിയവനാകുന്നു.

ബാഹ്യമായ ദുരാചാരതയെ കളഞ്ഞും ആന്തരമായ വ്യവസായ (മനോനിശ്ചയ) സാമത്ഥ്യത്താലും—

൩൧. ക്ഷിപ്രം ഭവതി ധമ്മാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി
കൌന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി.

(സഃ)=അവൻ, ക്ഷിപ്രം=വേഗത്തിൽ, ധമ്മാത്മാ=ധമ്മചിത്തനായി (പുണ്യാത്മാവായി), ഭവതി=ഭവിക്കുന്നു. ശശ്വൽ=സ്ഥിരമായ (ശാശ്വതമായ), ശാന്തിം=പരമേശ്വരനിഷ്ഠയെ (ബ്രഹ്മജ്ഞാനത്തെ), നിഗച്ഛതി=പ്രാപിക്കുന്നു. ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, മേ ഭക്തഃ=എൻെറ ഭക്തൻ (ദുരാചാരനാണെങ്കിലും), ന പ്രണശ്യതി=നശിക്കുകയില്ല, (ഇതി)=എന്ന്, പ്രതിജാനീഹി=പ്രതിജ്ഞയെ ചെയ്താലും.

അവൻ (മുമ്പറയപ്പെട്ട ഭക്തൻ) വേഗത്തിൽ ധമ്മചിത്തനായി ഭവിക്കുന്നു. പിന്നെ അവൻ ശാശ്വതമായ പരമേശ്വരനിഷ്ഠയെ പ്രാപിക്കുകയും ചെയ്യുന്നു. അല്ലയോ കുന്തീപുത്ര, എൻെറ ഭക്തൻ (ഒരിക്കലും) നാശത്തെ പ്രാപിക്കുന്നില്ലെന്നു പ്രതിജ്ഞചെയ്താലും.

(ശം-ഭാ) അവൻ വേഗത്തിൽ ധമ്മചിത്തനായി ഭവിക്കുകയും, ഉടനെ നിത്യമായ ഉപശമത്തെ പ്രാപിക്കുകയും ചെയ്യുന്നു. അല്ലയോ കുന്തീപുത്ര, ഇതിൻെറ പരമാത്ഥമെങ്ങിനെയെന്നു കേട്ടാലും—എന്നിൽ സമപ്പിതമായ അ

ന്തഃകരണത്തോടുകൂടിയവൻ ഒരിക്കലും നാശത്തെ പ്രാപിക്കുന്നില്ല. ഇതിനെ നിശ്ചയമായി പ്രതിജ്ഞ ചെയ്താലും.

(ശ്രീ) കുതക്കകക്കശവാദികളായിട്ടുള്ളവർ ഇപ്രകാരം വിചാരിക്കുകയില്ല, എന്നിങ്ങിനെ ശങ്കയോടുകൂടിയിരിക്കുന്ന അജ്ജുനനെ ഭഗവാൻ പ്രോത്സാഹിപ്പിക്കുന്നു—അല്ലയോ കുന്തീപുത്ര, പടഹാദിമഹാഘോഷത്തോടുകൂടി വിവദമാനന്മാരായവരുടെ സഭയിൽ ചെന്നു കയ്യുയത്തിക്കൊണ്ടു പരമേശ്വരനായ എന്റെ ഭക്തൻ ഒരിക്കലും നാശത്തെ പ്രാപിക്കുന്നില്ല, എന്നുതന്നെയുമല്ല, അവൻ കൃതാത്ഥനായിതന്നെ ഭവിക്കുന്നു എന്നു നിശ്ശങ്കം പ്രതിജ്ഞ ചെയ്താലും. അപ്പോൾ അവർ തൽപ്രൌഢിവിജൃംഭംഹേതുവായിട്ടു കുതക്കരഹിതന്മാരായി തീന്നു നിസ്സംശയം നിന്നെത്തന്നെ ഗുരുവായി വരിക്കുന്നതാകുന്നു.

[ശ–സ] സഃ=ബ്രഹ്മവിത്തായ യതി; ക്ഷിപ്രം=ഉത്തരക്ഷണത്തിൽതന്നെ—പ്രത്യഗ്വൃത്തികൊണ്ടു തന്റെ അവിക്രിയബ്രഹ്മമാത്രതാദശനകാലത്തിൽതന്നെ; ധമ്മാത്മാ=പുണ്യാത്മാവായി ശുദ്ധനായി ഭവിക്കുന്നു. ഇവിടെ നിയമവൈകല്യമോ, കാലദൈഘ്യമോ, പാപനിവൃത്തിക്കു പാരോക്ഷ്യമോ ഇല്ല എന്നത്ഥം. എന്നുതന്നെയുമല്ല, (അവൻ) ശശ്വച്ഛാന്തിം നിഗച്ഛതി=ശാശ്വതമായും പുനരാവൃത്തിരഹിതമായുമുള്ള വിദേഹമുക്തിയെ നിശ്ചയമായി പ്രാപിക്കുന്നു. മേ ഭക്തഃ=എന്റെ ഭക്തൻ—'ബ്രഹ്മംതന്നെ ഞാൻ എന്ന ജ്ഞാനയോഗബലംകൊണ്ടു ബ്രാഹ്മഭാവത്തെ ഭജിക്കുന്നവൻ ഭക്തൻ; അല്ലയോ കുന്തീപുത്ര, ബ്രഹ്മനിഷ്ഠനായ എന്റെ ഭക്തൻ; ന പ്രണശ്യതി=മധ്യത്തിൽ പ്രാപ്തമായ ബ്രാഹ്മനിഷ്ഠാവിഘ്നദോഷംകൊണ്ടു ദുഗ്ഗതിയെയാകട്ടേ ദുയ്യോനിയെയാകട്ടേ പ്രാപിക്കുന്നില്ല. എന്നുതന്നെയല്ല, അവൻ മദനുഗ്രഹംകൊണ്ടും മന്നിഷ്ഠകൊണ്ടും സകലവിഘ്നങ്ങളേയും നശിപ്പിച്ചു നിശ്ചയമായി വിദേഹമുക്തിയെ പ്രാപിക്കുന്നു. ഇതിന്നു യാതൊരു സംശയവുമില്ല. ഈ കായ്യത്തിൽ—ഭഗവത്ഭക്തനായ ബ്രഹ്മവിത്ത് ഒരിക്കലും നാശത്തെ പ്രാപിക്കുന്നില്ല എന്ന കായ്യത്തിൽ—നീ പ്രതിജ്ഞ ചെയ്താലും. 'യോഗക്ഷേമം വഹാമ്യഹം' എന്നു ഞാൻതന്നെ പ്രതിജ്ഞ ചെയ്തിട്ടുള്ളതിനാൽ ഈശ്വരൈകശരണന്മാരും ബ്രഹ്മവിത്തുക്കളും ബ്രഹ്മനിഷ്ഠന്മാരുമായവക്കു മുക്തി വിഘ്നങ്ങളെക്കൊണ്ടു പ്രതിബന്ധിക്കപ്പെടുന്നതല്ല എന്നിങ്ങിനെ ആനയുടെ കഴുത്തിൽ മണികെട്ടി ഘോഷിച്ചാലും.

എന്നുതന്നെയുമല്ല—

൩൨. മാം ഹി പാത്ഥ വ്യപാശ്രിത്യ യേപി സ്യുഃ പാപയോനയഃ
സ്ത്രീയോ വൈശ്യാസ്തഥാ ശൂദ്രാസ്തേപി യാന്തി പരാം ഗതിം.

ഹേ പാത്ഥ=അല്ലയോ അജ്ജുന, സ്ത്രിയഃ=സ്ത്രീകളായും, വൈശ്യാഃ=വൈശ്യരായും, ശൂദ്രാഃ=ശൂദ്രരായും, യേ സ്യുഃ=ആരെല്ലാം ഉണ്ടോ, തഥാ=അപ്രകാരംതന്നെ, പാപയോനയഃ=നീചകുലത്തിൽ ജനിച്ചവരായി, (യേ സ്യുഃ)=ആരെല്ലാം ഉണ്ടോ, തേ അപി=അവരുംകൂടി, മാം=എന്നെ, വ്യപാശ്രിത്യ=വഴിപോലെ സേവിച്ച്, പരാം ഗതിം=ഉത്തമമായ ഗതിയെ, യാന്തി ഹി=നിശ്ചയമായി പ്രാപിക്കുന്നു.

അല്ലയോ അജ്ജുന, സ്ത്രീകളായും, വൈശ്യരായും, ശൂദ്രരായും, അപ്രകാരംതന്നെ നീചയോനിയിൽ ജനിച്ചവരായും ആരെല്ലാം ഉണ്ടോ അവരും കൂടി എന്നെ വഴിപോലെ സേവിച്ച് ഉത്തമമായ ഗതിയെ നിശ്ചയമായി പ്രാപിക്കുന്നു.

(ശം–ഭാ) സ്ത്രീകൾ, വൈശ്യർ, ശൂദ്രർ, എന്നിങ്ങിനെ പാപയോനികളായി ആരെല്ലാം ഉണ്ടോ അവരുംകൂടി എന്നെ ആശ്രയതേന ഗ്രഹിച്ച് പ്രകൃഷ്ടമായ ഗതിയെ പ്രാപിക്കുന്നു.

൩൩. കിം പുനർബ്ബ്രാഹ്മണാഃ പുണ്യാ ഭക്താ രാജഷയസ്തഥാ
അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം.

പുണ്യാഃ=സുകൃതികളായ, ബ്രാഹ്മണാഃ=ബ്രാഹ്മണരും, തഥാ=അപ്രകാരംതന്നെ, ഭക്താഃ-ഭക്തന്മാരായ, രാജഷ്യഃ=രാജഷികളും, (പരാം ഗതിം യാന്തി ഇതി)=ഉത്തമമായ ഗതിയെ പ്രാപിക്കുന്നുവെന്ന്, കിം പുനഃ (വക്തവ്യം)=പിന്നെ പറയുവാനുണ്ടോ. (അതഃ ത്വം)=അതിനാൽ നീ, അനിത്യം=അധ്രുവമായതും (നിത്യമല്ലാത്തതും), അസുഖം=സുഖമില്ലാത്തതുമായ, ഇമം ലോകം=ഈ മത്ത്യലോകത്തെ (രാജഷിരൂപമായ ഈ ദേഹത്തെ), പ്രാപ്യ=പ്രാപിച്ച് (പ്രാപിച്ചിരിക്കുന്നതിനാൽ), മാം=എന്നെ, ഭജസ്വ=ഭജിക്കുക.

സുകൃതികളായ ബ്രാഹ്മണരും അതുപ്രകാരംതന്നെ ഭക്തന്മാരായ രാജഷികളും ഉത്തമമായ ഗതിയെ പ്രാപിക്കുന്നുവെന്നതു പറവാനുണ്ടോ? അതിനാൽ നിത്യമല്ലാത്തതും സുഖമില്ലാത്തതുമായ ഈ മത്ത്യലോകത്തെ പ്രാപിച്ചിരിക്കുന്നതിനാൽ നീ എന്നെ ഭജിച്ചാലും.

(ശം-ഭാ) പുണ്യാഃ=പുണ്യയോനികൾ; അനിത്യം=ക്ഷണഭംഗുരമായ; അസുഖം=സുഖവജ്ജിതമായ; ഇമം ലോകം പ്രാപ്യ=മനുഷ്യലോകത്തെ പ്രാപിച്ചിട്ട്—പുരുഷാത്ഥസാധനമായും ദുല്ലഭമായുമിരിക്കുന്ന മനുഷ്യത്വത്തെ ലഭിച്ചിരിക്കുന്നതിനാൽ; മാം ഭജസ്വ=നീ എന്നെ സേവിച്ചാലും.

എങ്ങിനെ?—

൩൪. മന്മനാ ഭവ മത്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവമാത്മാനം മൽപരായണഃ.

മന്മനാഃ=എന്നിൽ മനസ്സിനെ ഉറപ്പിച്ചവനായും. മത്ഭക്തഃ=എങ്കൽ ഭക്തിയുള്ളവനായും, മദ്യാജീ=എന്നെ ആരാധിക്കുന്നവനായും, ഭവ=ഇരിക്കുക. മാം=എന്നെ, നമസ്കുരു=നമസ്കാരം ചെയ്താലും. ഏവം=ഇപ്രകാരം, മൽപരായണഃ=എന്നെ ശരണം പ്രാപിച്ചവനായി, ആത്മാനം=മനസ്സിനെ, മയി=എന്നിൽ, യുക്ത്വാ=ഉറപ്പിച്ച് (സമാധാനം ചെയ്ത്), മാം ഏവ=പരമാനന്ദരൂപനായ എന്നെത്തന്നെ, ഏഷ്യസി=നീ പ്രാപിക്കും.

എന്നിൽ മനസ്സിനെ ഉറപ്പിച്ചവനായും, എന്നിൽ ഭക്തിയുള്ളവനായും, എന്നെ ആരാധിക്കുന്നവനായും ഇരിക്കുക. എന്നെ നമസ്കാരം ചെയ്താലും. ഇപ്രകാരം എന്നെ ശരണം പ്രാപിച്ചവനായി മനസ്സിനെ എന്നിൽ സമാധാനംചെയ്ത് നീ എന്നെത്തന്നെ പ്രാപിക്കും.

(ശം-ഭാ) മാം=സവ്വഭൂതങ്ങൾക്കുമാത്മാവായും പരമേശ്വരനായും പരമഗതിയായുമിരിക്കുന്ന എന്നെ. ശേഷം സ്പഷ്ടം.

ഇതി ശ്രീമത്ഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാജ്ജുനസംവാദേ
രാജഗുഹ്യയോഗോ നാമ
നവമോദ്ധ്യായഃ.

രാജഗുഹ്യയോഗമെന്ന ഒമ്പതാമദ്ധ്യായം

സമാപ്തം.



# പത്താമധ്യായം

(ശം-ഭാ) ഏഴാമധ്യായത്തിലും ഒമ്പതാമധ്യായത്തിലും ഭഗവാന്റെ തത്ത്വവും വിഭൂതികളും പ്രതിപാദിക്കപ്പെട്ടു. ഇനി ഇപ്പോൾ (ഈ സന്ദർഭത്തിൽ) ഏതേതവസ്ഥകളിലാണ് (ഭാവങ്ങളിലാണ്) ഭഗവാൻ ചിന്തിക്കപ്പെടേണ്ടത് ആ അവസ്ഥകളെ (ഭാവങ്ങളെ) എല്ലാം ഇവിടെ പറയേണ്ടതാവശ്യമായിരിക്കുന്നു. ഭഗവത്തത്ത്വം ഇതിന്നുമുമ്പു വർണ്ണിക്കപ്പെട്ടുവെങ്കിലും, അറിയുവാൻ വളരെ പ്രയാസമാകയാൽ, അതിനെ ഇനിയും വിവരിക്കേണ്ടതാവശ്യമായിരിക്കുന്നു. അതിനാൽ ശ്രീഭഗവാൻ ഇങ്ങിനെ പറയുന്നു—

ശ്രീഭഗവാനുവാച.

൧. ഭൂയ ഏവ മഹാബാഹോ ശൃണു മേ പരമം വചഃ
യത്തേഹം പ്രീയമാണായ വക്ഷ്യാമി ഹിതകാമ്യയാ.

ഭഗവാൻ പറഞ്ഞു.

ഹേ മഹാബാഹോ=അല്ലയോ അർജ്ജുന, പ്രീയമാണായ=പ്രീതിയോടുകൂടിയിരിക്കുന്ന, തേ=നിനക്ക്, ഹിതകാമ്യയാ=ഹിതംചെയ്യണമെന്ന ഇച്ഛയോടുകൂടി, യൽ വചഃ=യാതൊരു വാക്യത്തെ, അഹം=ഞാൻ, വക്ഷ്യാമി=പറയുവാൻ ഭാവിക്കുന്നുവോ, മേ=എന്റെ, പരമം=ശ്രേഷ്ഠമായ, (തദ്വചഃ)=ആ വാക്യത്തെ, ഭൂയഃ ഏവ=ഇനിയും, ശൃണു=നീ കേട്ടാലും.

അല്ലയോ അർജ്ജുന, പ്രീതിയോടുകൂടിയിരിക്കുന്ന നിനക്കു ഹിതം ചെയ്യണമെന്ന ഇച്ഛയോടുകൂടി ഞാൻ യാതൊരു വാക്യത്തെ പറയുവാൻ ഭാവിക്കുന്നുവോ ശ്രേഷ്ഠമായ എന്റെ ആ വാക്യത്തെ നീ ഇനിയും കേട്ടാലും.

(ശം-ഭാ) പരമം വചഃ=നിരതിശയമായിരിക്കുന്ന വസ്തുവിനെ പ്രകാശിപ്പിക്കുന്ന വാക്യത്തെ; പ്രീയമാണായ തേ=എന്റെ വാക്കു കേൾക്കുന്നതിൽ അമൃതപാനം ചെയ്യുന്നതുപോലെയുള്ള സന്തോഷത്തോടുകൂടിയിരിക്കുന്ന നിനക്ക്. ശേഷം സ്പഷ്ടം.

താനെന്തിന്നുവേണ്ടിയാണ് അതിനെപ്പററി പറയുവാൻ ഭാവിക്കുന്നതെന്നു ഭഗവാൻതന്നെ പറയുന്നു—

൨. ന മേ വിദുഃ സുരഗണാഃ പ്രഭവം ന മഹർഷയഃ
അഹമാദിർഹി ദേവാനാം മഹർഷീണാം ച സർവ്വശഃ.

മേ പ്രഭവം=എന്റെ ഉത്തമമായ അവതാരമഹിമയെ (ജന്മരഹിതനാണെങ്കിലും നാനാവിഭൂതികളോടുകൂടീട്ടുള്ള എന്റെ പ്രകാശത്തെ), സുരഗണാഃ=ദേവന്മാർ, ന വിദുഃ=അറിയുന്നില്ല. മഹർഷയഃ (അപി)=മഹർഷികളുംകൂടി, ന (വിദുഃ)=അറിയുന്നില്ല. ഹി=എന്തെന്നാൽ, അഹം=ഞാൻ, ദേവാനാം=ദേവന്മാൎക്കും, മഹർഷീണാം ച=(ഭൃഗ്വാദി) മഹർഷിമാൎക്കും, സർവ്വശഃ=എല്ലാവിധത്തിലും, ആദിഃ=കാരണമായിരിക്കുന്നു.

എന്റെ ഉത്തമമായ അവതാരമഹിമയെ ദേവന്മാരും മഹർഷിമാർകൂടിയും അറിയുന്നില്ല. എന്തെന്നാൽ ഞാൻ ദേവന്മാൎക്കും മഹർഷിമാൎക്കും എല്ലാപ്രകാരത്തിലും കാരണമായിരിക്കുന്നു. (അതിനാൽ എന്റെ അനുഗ്രഹംകൂടാതെ ആരും എന്നെ അറിയുന്നില്ലെന്നൎത്ഥം).

(ശം-ഭാ) പ്രഭവം=ഉൽപത്തിയെ; അല്ലെങ്കിൽ, പ്രഭുശക്ത്യതിശയത്തെ. ശേഷം സ്പഷ്ടം.

അതിന്നും പുറമെ—

൩. യോ മാമജമനാദിം ച വേത്തി ലോകമഹേശ്വരം
അസംമൂഢഃ സ മര്‍ത്ത്യേഷു സര്‍വ്വപാപൈഃ പ്രമുച്യതേ.

യഃ=യാതൊരുവന്‍, മാം=എന്നെ, അനാദിം=(സര്‍വ്വകാരണത്വംഹേതുവായിട്ട്) കാരണരഹിതനായും, അജം=ജന്മശൂന്യനായും, ലോകമഹേശ്വരം ച=ലോകങ്ങാക്ക മഹേശ്വരനായും, വേത്തി=അറിയുന്നുവോ, സഃ=അവന്‍, മര്‍ത്ത്യേഷു=മനുഷ്യരില്‍, അസംമൂഢഃ (സന്‍)=അജ്ഞാനമില്ലാത്തവനായി, സര്‍വ്വപാപൈഃ=സകലപാപങ്ങളാലും, പ്രമുച്യതേ=പ്രകര്‍ഷേണ മോചിക്കപ്പെടുന്നു.

യാതൊരുവന്‍ എന്നെ കാരണരഹിതനായും ജന്മശൂന്യനായും സകലലോകങ്ങാക്കും മഹേശ്വരനായും അറിയുന്നുവോ അവന്‍ സകലമനുഷ്യരില്‍ വെച്ച് അജ്ഞാനമില്ലാത്തവനാകുന്നു. അവന്‍ സകലപാപങ്ങളില്‍നിന്നും മോചിക്കുന്നു.

(ശം-ഭാ) ഞാന്‍ ദേവന്മാക്കും ഋഷിമാക്കും ആദിയായിരിക്കുന്നതിനാല്‍ എനിക്ക് ആദിയായിട്ടു വേറെ യാതൊന്നുമില്ല. അതുഹേതുവായിട്ടു ഞാന്‍ അനാദിയും ജന്മരഹിതനുമായിരിക്കുന്നു. അനാദിത്വം അജത്വത്തിന്നു ഹേതുവായിരിക്കുന്നു. അപ്രകാരം അനാദിയും അജനുമായിരിക്കുന്ന എന്നെ യാതൊരുവനാണ് സകലലോകങ്ങാക്കും മഹേശ്വരനായി അറിയുന്നത് അവന്‍ മനുഷ്യരില്‍വെച്ചു സമ്മോഹവര്‍ജ്ജിതനാകുന്നു (അജ്ഞാനമില്ലാത്തവനാകുന്നു.) അവന്‍ ബുദ്ധിപൂര്‍വ്വകമായും ബുദ്ധിപൂര്‍വ്വകമല്ലാതേയും ചെയ്തിട്ടുള്ള സകലപാപങ്ങളില്‍നിന്നും മോചിക്കുന്നതാണ്.

താഴെ പറയുന്ന കാരണംകൊണ്ടും ഞാന്‍ ലോകങ്ങാക്ക മഹേശ്വരനാകുന്നു—

൪. ബുദ്ധിര്‍ജ്ഞാനമസംമോഹഃ ക്ഷമാ സത്യം ദമഃ ശമഃ
സുഖം ദുഃഖം ഭവോഭാവോ ഭയം ചാഭയമേവ ച.

൫. അഹിംസാ സമതാ തുഷ്ടിസ്തപോ ദാനം യശോയശഃ
ഭവന്തി ഭാവാ ഭൂതാനാം മത്ത ഏവ പൃഥഗ്വിധാഃ.

ബുദ്ധിഃ=സാരാസാരങ്ങളെ തിരിച്ചറിവാനുള്ള നൈപുണ്യം, ജ്ഞാനം=ആത്മവിഷയമായ ജ്ഞാനം, അസംമോഹഃ=മോഹം (അജ്ഞാനം) ഇല്ലായ്മ (വ്യാകുലത്വാഭാവം), ക്ഷമാ=സഹനശക്തി, സത്യം=യഥാര്‍ത്ഥഭാഷണം, ദമഃ=ബാഹ്യേന്ദ്രിയങ്ങളെ അടക്കല്‍, ശമഃ=അന്തഃകരണത്തെ അടക്കല്‍, സുഖം=സുഖം (അനുകൂലസംവേദനീയം), ദുഃഖം=ദുഃഖം (പ്രതികൂലസംവേദനീയം), ഭവഃ=ഉല്‍പത്തി (ഉത്ഭവം), അഭാവഃ=നാശം, ഭയം ച=ഭയവും (ത്രാസവും), അഭയം ഏവ ച=ഭയനിവൃത്തിയും, അഹിംസാ=അന്യന് ഉപദ്രവം ചെയ്യാതിരിക്കല്‍ (പരപീഡാനിവൃത്തി), സമതാ=രാഗദ്വേഷാദികളില്ലായ്മ, തുഷ്ടിഃ=ദൈവലബ്ധമായതുകൊണ്ടു സന്തോഷം, തപഃ=(ശാരീരാദി) തപസ്സ്, ദാനം=ന്യായമായി സമ്പാദിക്കപ്പെട്ടിട്ടുള്ള ധനത്തെ സല്‍പാത്രത്തില്‍ അര്‍പ്പണംചെയ്യുക, യശഃ=സല്‍ക്കീര്‍ത്തി, അയശഃ=ദുഷ്കീര്‍ത്തി, പൃഥഗ്വിധാഃ=നാനാവിധങ്ങളായ, (ഏതേ) ഭാവാഃ=(ബുദ്ധിമുതല്‍ ദുഷ്കീര്‍ത്തിവരെയുള്ള) ഈ ഭാവങ്ങാം, ഭൂതാനാം=പ്രാണികാക്ക്, മത്തഃ ഏവ=എന്നില്‍നിന്നുതന്നെ, ഭവന്തി=ഉണ്ടാകുന്നു.

സാരാസാരങ്ങളെ തിരിച്ചറിവാനുള്ള നൈപുണ്യം, ആത്മവിഷയമായ ജ്ഞാനം, മോഹമില്ലായ്മ, ക്ഷമ, സത്യം, ബാഹ്യേന്ദ്രിയസംയമം, അന്തഃകരണസംയമം, സുഖം, ദുഃഖം, ഉൽപത്തി, വിനാശം, ഭയം, ഭയനിവൃത്തി, അഹിംസ, രാഗദ്വേഷാദിരാഹിത്യം, (കിട്ടിയതുകൊണ്ടു) സന്തോഷം, തപസ്സ് സൽപാത്രംനോക്കി ദാനംചെയ്യുക, സൽകീൎത്തി, ദുഷ്കീൎത്തി, ഇങ്ങിനെ നാനാവിധങ്ങളായ ഭാവങ്ങൾ പ്രാണികൾക്ക് എന്നിൽനിന്നുതന്നെ ഉണ്ടാകുന്നു.

(ശം-ഭാ) ബുദ്ധി=സൂക്ഷ്മമായ വസ്തുക്കളെ അറിയുന്നതിന്നുള്ള അന്തഃകരണത്തിന്റെ സാമൎത്ഥ്യം; അങ്ങിനെയുള്ള സാമൎത്ഥ്യമുള്ളവനെയാണ് ബുദ്ധിമാൻ എന്നു പറയുന്നത്. ജ്ഞാനം=ആത്മാദിപദാൎത്ഥങ്ങളുടെ അറിവ്; അസംമോഹഃ=തൽകാലമായി ചെയ്യപ്പെടേണ്ടതും അറിയപ്പെടേണ്ടതുമായ കാൎയ്യങ്ങളിൽ വിവേകപൂൎവ്വമായ പ്രവൃത്തി; ക്ഷമാ=പരിഹാസം കേട്ടാലും തല്ലുകൊണ്ടാലും മനസ്സിന്നു ക്ഷോഭമില്ലായ്മ; സത്യം=ഒരു കാൎയ്യത്തെപ്പററിയുള്ള തന്റെ അനുഭവത്തെ, കേട്ടപ്രകാരവും കണ്ടപ്രകാരവും, അന്യനെ ബോധിപ്പിപ്പാൻവേണ്ടി ഉച്ചരിക്കുന്ന വാക്കു സത്യമെന്നു പറയപ്പെടുന്നു; ദമഃ=ബാഹ്യേന്ദ്രിയങ്ങളുടെ ഉപശമം; ശമഃ=അന്തഃകരണത്തിന്റെ ഉപശമം; സുഖം=ആഹ്ലാദം; ദുഃഖം=സന്താപം; ഭവഃ=ഉത്ഭവം; അഭാവഃ=അതിന്റെ വിപരീതം—നാശം; ഭയം=ത്രാസം; അഭയം=ഭയരാഹിത്യം; അഹിംസാ=പ്രാണികളെ പീഡിപ്പിക്കാതെയിരിക്കുക; സമതാ=സമചിത്തത; തുഷ്ടിഃ=സന്തോഷം—ഇപ്പോളുള്ളതുകൊണ്ടു തൃപ്തി; തപഃ=ഇന്ദ്രിയനിഗ്രഹത്തോടുകൂടിയ ദേഹപീഡനം; ദാനം=തനിക്കുള്ള സ്വത്തിന്റെ അവസ്ഥപോലെ അതിനെ അന്യന്നുകൂടി വിഭാഗിച്ചുകൊടുക്കുക; യശഃ=ധൎമ്മംനിമിത്തമായ കീൎത്തി; അയശഃ=അധൎമ്മംനിമിത്തമായ ദുഷ്കീൎത്തി; പ്രാണികളുടെ ഇപ്രകാരമുള്ള ബുദ്ധ്യാദിനാനാവിധഭാവങ്ങൾ, അവരുടെ കൎമ്മങ്ങളെ അനുസരിച്ച്, എന്നിൽനിന്നുതന്നെ ഉണ്ടാകുന്നു.

[ശ-സ] ജ്ഞാനം=ബ്രഹ്മാത്മൈകത്വവിഷയമായിട്ടുള്ള പരോക്ഷമായും അപരോക്ഷമായുമിരിക്കുന്ന ജ്ഞാനം; ബുദ്ധിഃ='അതുതന്നെ ഞാൻ' എന്നറിയുന്നവന്റെ ബ്രഹ്മമാത്രത്വനിശ്ചയാത്മികമായ ബുദ്ധി; അസമ്മോഹഃ=വീണ്ടും വിപരീതഭാവന ഉദിക്കാതെയിരിക്കുക; ക്ഷമാ=ആദ്ധ്യാത്മികാദ്യുപദ്രവങ്ങളെ സഹിക്കുക; സത്യം=യഥാൎത്ഥഭാഷണം—സത്യമെന്നു പറഞ്ഞതുകൊണ്ടു ബ്രഹ്മചൎയ്യം മുതലായവയുംകൂടി ഗ്രഹിക്കേണ്ടതാകുന്നു; സമതാ=സൎവ്വത്ര സമദൎശനം; തുഷ്ടിഃ=സ്വാനന്ദാനുഭവം; തപഃ=ചിത്തൈകാഗ്ര്യം; ദാനം=ഖണ്ഡന്യാസം—മനോവാക്കായകൎമ്മങ്ങളെക്കൊണ്ടു പ്രാണികൾക്ക് അഖണ്ഡനയും അപീഡനയും ചെയ്യുക എന്നൎത്ഥം; യശഃ=ഇവൻ ബ്രഹ്മവിത്താണ് എന്നിങ്ങിനെ സകലദിക്കിലുമുള്ള കീൎത്തി; അയശഃ=ദുഷ്കീൎത്തി, അയശഃ എന്ന പദംകൊണ്ടു ബുദ്ധ്യാദിയുടെ വിപരീതഭാവങ്ങളായ അബുദ്ധി, അജ്ഞാനം, സമ്മോഹം, അക്ഷമാ; അസത്യം, അദമം, അശമം, ഹിംസ മുതലായവയും ഗ്രഹിക്കപ്പെടേണ്ടതാകുന്നു. സുഖം=വൈഷയികമായ സുഖം; ദുഃഖം=ആദ്ധ്യാത്മികാദ്യുപദ്രവനിമിത്തമുണ്ടാകുന്നത്; ഭവഃ=ഉൽപത്തി; അഭാവഃ=വിനാശം; ഭയം=പ്രാണികളിൽനിന്നുള്ള ത്രാസം; ഇപ്രകാരമുള്ള നാനാവിധഭാവങ്ങളും ഇവിടെ പറയപ്പെടാതെയുള്ള കാമക്രോധലോഭദംഭദൎപ്പാഹംകാരാദിഭാവവികാരങ്ങളും പ്രാണികൾക്ക് എന്നിൽനിന്നുതന്നെയാണുണ്ടാകുന്നത്. മത്ഭജനശൂന്യന്മാരായ പ്രാണികൾക്ക് അബുദ്ധിമുതൽ അയശസ്സുവരെയുള്ള ബന്ധഹേതുക്കളായ ഭാവങ്ങൾ എന്നിൽനിന്നുതന്നെയുണ്ടാകുന്നു. അപ്രകാരംതന്നെ എന്നെ ഭജിക്കുന്നവൎക്കു ബുദ്ധിമുതൽ യശസ്സുവരെയുള്ള

മുക്തിസാധനങ്ങളായ ഭാവങ്ങളും എന്നിൽനിന്നുതന്നെയുണ്ടാകുന്നു. അതിനാൽ മുമുക്ഷുക്കളായവർ മദുപാസനത്തെ അവശ്യം ചെയ്യേണ്ടതാകുന്നുവെന്നും എന്റെ ഉപാസനകൊണ്ടു സർവ്വപാപനിവൃത്തിയും സാധനസഹിതമുള്ള ജ്ഞാനവും സിദ്ധിക്കപ്പെടുന്നുവെന്നും, ആണ് ഇതിന്റെ ഭാവാർത്ഥം. ഇതുകൊണ്ടു 'സംസാരമോക്ഷസ്ഥിതിബന്ധഹേതുഃ' എന്നിങ്ങിനെ ശ്രുതിപ്രസിദ്ധമായ സംസാരബന്ധവും, തന്മോക്ഷകാരണത്വവും പ്രതിപാദിക്കപ്പെട്ടു. മുമുക്ഷുവിന്റെ ഭജനീയത്വവും സിദ്ധമായി.

എന്നുതന്നെയുമല്ല—

൬. മഹർഷയഃ സപ്ത പൂർവേ ചത്വാരോ മനവസ്തഥാ
മദ്ഭാവാ മാനസാ ജാതാ യേഷാം ലോക ഇമാഃ പ്രജാഃ.

സപ്ത മഹർഷയഃ=ഏഴു മഹർഷിമാരും, പൂർവേ ചത്വാരഃ=അവർക്കും മുമ്പുള്ള സനകാദികളായ നാലു മഹർഷിമാരും, തഥാ മനവഃ=അപ്രകാരംതന്നെ സ്വായംഭുവാദിമനുക്കളും, മദ്ഭാവാഃ=എന്റെ പ്രഭാവത്തോടുകൂടിയവരായി, മാനസാഃ ജാതാഃ=ഹിരണ്യഗർഭരൂപമായ എന്റെ സങ്കല്പമാത്രത്തിൽനിന്നുണ്ടായവരാകുന്നു. യേഷാം=അവരിൽനിന്ന് (ഭൃഗ്വാദികളും മനുക്കളുമായവരിൽനിന്ന്), ഇമാഃ പ്രജാഃ=ഈ പ്രജകളെല്ലാം (ബ്രാഹ്മണാദിസകലപ്രാണികളും), ലോകേ=ഈ ലോകത്തിൽ, (ജാതാഃ)=ഉണ്ടായിരിക്കുന്നു.

ഭൃഗ്വാദിസപ്തമഹർഷിമാരും, അവർക്കും മുമ്പുള്ള സനകാദി നാലു മഹർഷിമാരും, അപ്രകാരംതന്നെ സ്വായംഭുവാദിമനുക്കളും, എന്റെ പ്രഭാവത്തോടുകൂടിയവരായി ഹിരണ്യഗർഭരൂപമായ എന്റെ സങ്കല്പമാത്രത്തിൽനിന്നുണ്ടായവരാകുന്നു. അവരിൽനിന്നാണ് ലോകത്തിൽ (കാണപ്പെടുന്ന) ഈ സകലപ്രാണികളും ഉണ്ടായിരിക്കുന്നത് (ലോകത്തിൽ ഇപ്പോഴും പുത്രപൌത്രാദിരൂപമായും ശിഷ്യപ്രശിഷ്യാദിരൂപമായും വർദ്ധിച്ചു കാണപ്പെടുന്ന ബ്രാഹ്മണാദിസകലപ്രജകളും അവരിൽനിന്നാണ് ഉണ്ടായിരിക്കുന്നത് എന്നർത്ഥം.)

(ശം-ഭാ) മഹർഷയഃ സപ്ത പൂർവേ=അതീതകാലസംബന്ധികളായ ഭൃഗ്വാദിസപ്തമഹർഷിമാരും; തഥാ=അപ്രകാരംതന്നെ; ചത്വാരഃ മനവഃ=സാവർണ്ണന്മാർ എന്നു പ്രസിദ്ധന്മാരായ നാലു മനുക്കളും; മദ്ഭാവാഃ=എന്റെ ഭാവനയോടുകൂടിയവരും; (അതുഹേതുവായിട്ടുതന്നെ) എന്റെ വൈഷ്ണവമായ സാമർത്ഥ്യത്തോടുകൂടിയവരുമായി; മാനസാഃ ജാതാഃ=എന്റെ മനസ്സങ്കല്പത്താൽതന്നെ ഉൽപാദിതന്മാരായി (എന്റെ മനസ്സുകൊണ്ടുമാത്രം അവർ എന്നാൽ സൃഷ്ടിക്കപ്പെട്ടു). യേഷാം ലോകേ ഇമാഃ പ്രജാഃ ജാതാഃ=ലോകത്തിലുള്ള സ്ഥാവരജംഗമങ്ങളായ ഈ പ്രജകളെല്ലാം ആ മഹർഷിമാരുടേയും മനുക്കളുടേയും സൃഷ്ടിയാകുന്നു.

[ശ-സ] പൂർവ്വേ സപ്ത മഹർഷയഃ=എല്ലാററിന്നും മുമ്പുള്ളവരായ ഭൃഗുമുതൽ വസിഷ്ഠൻവരേയുള്ള ഏഴു മഹർഷിമാരും; തഥാ ചത്വാരഃ മനവഃ=അപ്രകാരംതന്നെ പ്രാചീനന്മാരായ സ്വായംഭുവാദി നാലു മനുക്കളും; മാനസാഃ ജാതാഃ=ജഗൽസ്രഷ്ടാവായും ചതുർമ്മുഖബ്രഹ്മാവായുമിരിക്കുന്ന എന്റെ സങ്കല്പാത്മകമായ മനസ്സിൽനിന്നുണ്ടായവരാകുന്നു; (തതഃ ഏവ) മദ്ഭാവാഃ=അതുഹേതുവായിട്ട് അവർ പരമേശ്വരനായിരിക്കുന്ന എന്റെ സ്വരൂപത്തോടു കൂടിയിരിക്കുന്നവരാകുന്നു—അവർ എന്റെ വിഭൂതികളാകുന്നുവെന്നർത്ഥം. യേഷാം ലോകേ ഇമാഃ പ്രജാഃ=മൂന്നു ലോകങ്ങളിലും കാണപ്പെടുന്ന സ്ഥാവരജംഗമാത്മകമായ ഈ സകലപ്രജകളും ആ ഭൃഗ്വാദിമഹർഷിമാരുടേയും സ്വായംഭുവാദിമനുക്കളുടേയും സംബന്ധികളാകുന്നു—അവയെല്ലാം എന്റെ വിഭൂതികളാകുന്നുവെന്നഭിപ്രായം. ഇതുകൊണ്ടു

ചരാചരാത്മകമായിരിക്കുന്ന ഈ ജഗത്താസകലവും ബ്രഹ്മാവായിരിക്കുന്ന എന്റെ വിഭൂതികളാണെന്നു സൂചിപ്പിക്കപ്പെടുന്നു.

൭. ഏതാം വിഭൂതിം യോഗം ച മമ യോ വേത്തി തത്ത്വതഃ
സോവികംപേന യോഗേന യുജ്യതേ നാത്ര സംശയഃ.

മമ=എന്റെ, ഏതാം വിഭൂതിം=(ഭൃഗ്വാദിലക്ഷണമായ) ഈ വിഭൂതിയേയും, യോഗം ച=(സർവ്വജ്ഞത്വം മുതലായ) ഐശ്വര്യലക്ഷണമായ യോഗത്തേയും, യഃ=യാതൊരുവൻ, തത്ത്വതഃ=യഥാർത്ഥമായി, വേത്തി=അറിയുന്നുവോ, സഃ=അവൻ, അവികംപേന*=ചലിക്കാത്ത (സംശയമില്ലാത്ത), യോഗേന=സമ്യഗ്ദർശനത്തോടു, യുജ്യതേ=കൂടിയവനായിരിക്കുന്നു. അത്ര=ഈ കാര്യത്തിൽ, സംശയഃ ന=സംശയമില്ല.

(മുമ്പറയപ്പെട്ട ഭൃഗ്വാദിലക്ഷണമായ) എന്റെ ഈ വിഭൂതിരൂപത്തേയും ഐശ്വര്യലക്ഷണമായ യോഗത്തേയും യാതൊരുവൻ യഥാർത്ഥമായി അറിയുന്നുവോ അവൻ ചലിക്കാത്ത യോഗത്തോടു (സമ്യഗ്ദർശനത്തോടു) കൂടിയവനായിരിക്കുന്നു. ഈ കാര്യത്തിൽ സംശയമില്ല.

(ശം-ഭാ) മമ ഏതാം വിഭൂതിം=മുമ്പറയപ്പെട്ട എന്റെ ഈ വിസ്താരത്തേയും, യോഗം=എന്റെ യോഗത്തേയും (എന്റെ ഘടനത്തേയും). അല്ലെങ്കിൽ, എന്റെ ഭജനത്തിൽനിന്നുണ്ടായ യോഗൈശ്വര്യസാമർത്ഥ്യവും സർവ്വജ്ഞത്വവും ഇവിടെ യോഗമെന്നു പറയപ്പെടുന്നു. യഃ തത്ത്വതഃ വേത്തി=അങ്ങിനെയിരിക്കുന്ന യോഗത്തേയും മുമ്പറയപ്പെട്ട എന്റെ വിഭൂതിയേയും പരമാർത്ഥമായി ആർ അറിയുന്നുവോ; സഃ അവികംപേന യോഗേന യുജ്യതേ=അവൻ അപ്രചലിതമായ യോഗത്തോടുകൂടിയവനാകുന്നു —സ്ഥിരമായ സമ്യഗ്ദർശനമാകുന്ന യോഗത്തോടുകൂടിയവനാകുന്നു; അത്ര സംശയഃ ന=ഈ കാര്യത്തിൽ യാതൊരു സംശയവുമില്ല.

[ശ-സ] മമ=നിർവ്വിശേഷമായും പരബ്രഹ്മമായുമിരിക്കുന്ന എന്റെ; ഏതാം വിഭൂതിം=മുൻ പ്രതിപാദിക്കപ്പെട്ട ഈ വിഭൂതിയേയും; വിഭൂതിഃ=മായയാൽ വിവിധാകാരമായിരിക്കുന്നത് വിഭൂതി; അപ്രകാരമുള്ള സർവ്വാത്മതയേയും. യോഗം=മായായോഗംകൊണ്ടുണ്ടായിട്ടുള്ള ഐശ്വര്യത്തേയും സൃഷ്ടിസ്ഥിത്യദനപ്രവേശനിയമനനിഗ്രഹാനുഗ്രഹാദിസാമർത്ഥ്യത്തേയും; യഃ തത്ത്വതഃ വേത്തി=യാതൊരു വിചക്ഷണനാണ് ശാസ്ത്രാചാര്യോപദേശജന്യമായ വിവേകവിജ്ഞാനംകൊണ്ടു പരമാർത്ഥമായി അറിയുന്നത്—'ഈ കാണുന്നതു ജഗത്തല്ല, ഇതു പരമാത്മസ്വരൂപംതന്നെയാകുന്നു' എന്നിങ്ങിനെ സർവ്വവും മത്സ്വരൂപമായും, എന്നെ ബന്ധമോക്ഷാദിസർവ്വത്തിന്നും കാരണനായിട്ടും, അറിയുന്നത്; സഃ....യുജ്യതേ=അങ്ങിനെയിരിക്കുന്ന മുമുക്ഷു വികല്പരഹിതമായ യോഗത്തോടു (മദുപാസ്തിയോഗത്തോടു) കൂടിയവനായി ഭവിക്കുന്നു—മോക്ഷേച്ഛയോടുകൂടി സർവ്വത്തിങ്കലും വിരക്തനായി ഭവിച്ച്, ശ്രദ്ധാഭക്തികളോടുകൂടി 'സർവ്വവും വാസുദേവൻതന്നെ' എന്നിങ്ങിനെ സകലത്തിലും മൽബുദ്ധിയോടുകൂടി എന്നെ ഉപാസിക്കുന്നു. ന അത്ര സംശയഃ=മുമുക്ഷുവായവൻ സർവ്വത്തേയും സന്ന്യസിച്ചു ശ്രവണാദിനിഷ്ഠയോടുകൂടി എന്നെത്തന്നെ ഉപാസിക്കുന്നുവെന്ന കാര്യത്തിൽ സംശയം വേണ്ട.

അവർ എപ്രകാരമുള്ള അവികമ്പമായ യോഗത്തോടുകൂടിയാണിരിക്കുന്നത്?—

൮. അഹം സർവ്വസ്യ പ്രഭവോ മത്തഃ സർവ്വം പ്രവർത്തതേ
ഇതി മത്വാ ഭജന്തേ മാം ബുധാ ഭാവസമന്വിതാഃ.

* 'അവികല്പേന' എന്നു പാഠാന്തരം.

അഹം=ഞാൻ, സൎവ്വസ്യ=സകലജഗത്തിന്നും, പ്രഭവഃ=(ഭൂഗ്വാദിരൂപവിഭൂതിദ്വാരേണ) ഉൽപത്തിഹേതു, മത്തഃ=എന്നിൽനിന്നുതന്നെ, സൎവ്വം=സകലവും, പ്രവൎത്തതേ=പ്രവൎത്തിക്കുന്നു, ഇതി=എന്നിങ്ങിനെ, മത്വാ=അറിഞ്ഞ്, ബുധാഃ=വിവേകികൾ, ഭാവസമന്വിതാഃ=പ്രീതിയോടുകൂടിയവരായി, മാം=എന്നെ, ഭജന്തേ=ഭജിക്കുന്നു.

'ഞാൻ സകലജഗത്തിന്റേയും ഉൽപത്തിക്കു ഹേതുവാകുന്നു; എന്നിൽനിന്നുതന്നെ (ബുദ്ധി ജ്ഞാനം അസമ്മോഹം മുതലായ) സകലവും പ്രവൎത്തിക്കുന്നു' എന്നിങ്ങിനെ അറിഞ്ഞു വിവേകികൾ പ്രീതിയോടുകൂടിയവരായി എന്നെ ഭജിക്കുന്നു.

(ശം-ഭാ) പരബ്രഹ്മമായും വാസുദേവനെന്ന പേരോടുകൂടിയുമിരിക്കുന്ന ഞാൻ സകലജഗത്തിന്റേയും ഉൽപത്തിക്കു ഹേതുവാകുന്നു. സ്ഥിതി, നാശം, ക്രിയ, ഫലം, ഉപഭോഗം മുതലായ വികാരങ്ങളോടുകൂടിയ (വിക്രിയാരൂപമായ) സകലജഗത്തും എന്നിൽനിന്നുതന്നെ വിസ്താരത്തെ പ്രാപിക്കുന്നു. എന്നിങ്ങിനെ അറിഞ്ഞിട്ടു പരമാൎത്ഥതത്ത്വത്തിന്റെ അൎത്ഥത്തെ അറിഞ്ഞിരിക്കുന്ന ബുധന്മാർ പരമാൎത്ഥതത്ത്വത്തിൽ അഭിനിവേശത്തോടുകൂടിയവരായി എന്നെ സേവിക്കുന്നു.

[ശ-സ] അഹം=നിൎവ്വിശേഷനായും പരമാത്മാവായുമിരിക്കുന്ന ഞാൻതന്നെ മായാശബളിതനായിട്ട്, സൎവ്വസ്യ പ്രഭവഃ=സകലപ്രപഞ്ചത്തിന്നും ഉപാദാനമായിരിക്കുന്നു—സകലകാൎയ്യവും കാരണമാത്രമാകുന്നുവെന്ന ന്യായത്താൽ സകലവും പരമാത്മസ്വരൂപംതന്നെയായിരിക്കുന്നുവെന്നൎത്ഥം; മത്തഃ സൎവ്വം പ്രവൎത്തതേ=പരമാത്മാവായ എന്നിൽനിന്നുതന്നെയാണ് 'ബുദ്ധിർജ്ഞാനം' എന്നിങ്ങിനെ മുമ്പറയപ്പെട്ട മോക്ഷസാധനവും, മോക്ഷവും, ബന്ധസാധനമായ സംസാരവും, അഭ്യുദയവും, എന്നിവയെല്ലാം പ്രവൎത്തിക്കുന്നത്—പ്രാണികളുടെ പ്രവൃത്തിയും എന്നിൽനിന്നുതന്നെയാണ് സിദ്ധിക്കപ്പെടുന്നത്—എന്നൎത്ഥം; ഇതി മത്വാ=ഇങ്ങിനെ ഈശ്വരനായിരിക്കുന്ന എന്നെ സൎവ്വകാരണമായി അറിഞ്ഞ്—ശ്രുതിയുക്തിഗുരൂപദേശങ്ങളെക്കൊണ്ടു നിശ്ചയിച്ച്; ബുധാഃ=പരോക്ഷജ്ഞാനികളായ മുമുക്ഷുക്കൾ; ഭാവസമന്വിതാഃ=സൎവ്വവും ബ്രഹ്മംതന്നെയെന്ന ഭാവത്തോടുകൂടിയവരായി—സൎവ്വത്ര മൽഭാവനയോടുകൂടിയിരിക്കുന്നവരായി; മാം ഭജന്തേ=സൎവ്വാത്മകനും പരമാത്മാവുമായിരിക്കുന്ന എന്നെ സൎവ്വദാ ഭജിക്കുന്നു—ശ്രവണമനനനിദിദ്ധ്യാസനാദികളെക്കൊണ്ട് ഉപാസിക്കുന്നുവെന്നൎത്ഥം.

എന്നുതന്നെയുമല്ല—

൯. മച്ചിത്താ മൽഗതപ്രാണാ ബോധയന്തഃ പരസ്പരം
കഥയന്തശ്ച മാം നിത്യം തുഷ്യന്തി ച രമന്തി ച.

മച്ചിത്താഃ=എന്നിൽ മനസ്സോടുകൂടിയവരായും, മൽഗതപ്രാണാഃ=ഇന്ദ്രിയങ്ങളെ (പ്രാണങ്ങളെ) എന്നിൽ വെച്ചിരിക്കുന്നവരായുമിരിക്കുന്ന (എന്നിൽ അൎപ്പിക്കപ്പെട്ട ജീവനത്തോടുകൂടിയവരായുമിരിക്കുന്ന), (ബുധാഃ)=വിവേകികൾ, മാം=എന്നെ, പരസ്പരം=അന്യോന്യം, ബോധയന്തഃ=ന്യായങ്ങളോടും ശ്രുത്യാദിപ്രമാണങ്ങളോടുംകൂടി ബോധിപ്പിക്കുന്നവരും, കഥയന്തഃ ച=കീൎത്തനം ചെയ്യുന്നവരും ആയി, നിത്യം=എപ്പോഴും, തുഷ്യന്തി ച=സന്തോഷിക്കുകയും, രമന്തി ച=സുഖത്തെ പ്രാപിക്കുകയും ചെയ്യുന്നു.

എന്നിൽത്തന്നെ മനസ്സിനെ ഉറപ്പിച്ചിരിക്കുന്നവരും, എന്നിൽത്തന്നെ ഇന്ദ്രിയങ്ങളെ (അല്ലെങ്കിൽ പ്രാണങ്ങളെ) സമൎപ്പിച്ചിരിക്കുന്നവരും ആയ വിവേകികൾ എന്നെ ശ്രുത്യാദിപ്രമാണങ്ങളെക്കൊണ്ട് അന്യോന്യം ബോധിപ്പി

ക്കുന്നവരും, എന്നെ കീൎത്തനം ചെയ്യുന്നവരുമായി എപ്പോഴും സന്തോഷിക്കുകയും, സുഖത്തെ പ്രാപിക്കുകയും, ചെയ്യുന്നു.

(ശം-ഭാ) മച്ചിത്താഃ=എന്നിൽ ചിത്തത്തെ ഉറപ്പിച്ചിട്ടുള്ളവർ; മൽഗതപ്രാണാഃ=എന്നിൽ ഉപസംഹൃതമായ ചക്ഷുരാദീന്ദ്രിയങ്ങളോടു (പ്രാണങ്ങളോടു)കൂടിയവർ, അല്ലെങ്കിൽ, എന്നിൽ അൎപ്പിക്കപ്പെട്ട ജീവനത്തോടുകൂടിയവർ; മാം നിത്യം പരസ്പരം ബോധയന്തഃ=ജ്ഞാനബലവീൎയ്യാദിധൎമ്മങ്ങളെക്കൊണ്ടു വിശിഷ്ടമായിരിക്കുന്ന എന്നെ (അപ്രകാരമുള്ള വിവേകികൾ) അന്യോന്യം സദാ അറിയിപ്പിക്കുന്നവരും, കഥയന്തഃ=കീൎത്തനംചെയ്യുന്നവരുമായി; തുഷ്യന്തി ച രമന്തി ച=പരിതോഷിക്കുകയും, പ്രിയദൎശനംകൊണ്ട് (ഒരുവനു തന്റെ പ്രിയതമയുടെ ദൎശനംകൊണ്ട്) ഉണ്ടാകുന്നതുപോലെയുള്ള രതിയെ പ്രാപിക്കുകയും, ചെയ്യുന്നു.

[ശ-സ] മച്ചിത്താഃ=സൎവ്വഭൂതാത്മകമായും സവിശേഷബ്രഹ്മമായുമിരിക്കുന്ന എന്നിൽ 'സൎവ്വവും ബ്രഹ്മംതന്നെ'യെന്ന വാസനയോടുകൂടിയ ചിത്തത്തോടുകൂടിയവർ; മൽഗതപ്രാണാഃ=എന്റെ തത്വത്തെ പ്രതിപാദിക്കുന്ന വാക്യോച്ചാരണത്തിലും, തദൎത്ഥത്തെ കേൾക്കുന്നതിലും, തന്നിശ്ചിതാൎത്ഥത്തെ ദൎശിക്കുന്നതിലും മററും താൽപൎയ്യമുള്ള വാഗാദീന്ദ്രിയങ്ങളോടുകൂടിയവർ; (അങ്ങിനെയിരിക്കുന്ന ബുധന്മാർ) മാം പരസ്പരം ബോധയന്തഃ കഥയന്തഃ ച=സ്വപ്രജ്ഞാനുസാരേണ വാക്യാൎത്ഥത്തെ അന്യോന്യം ബോധിപ്പിക്കുന്നവരും, അപ്രകാരംതന്നെ സ്വാനുഭവത്തെ അന്യോന്യം പറയുന്നവരുമായി; നിത്യം തുഷ്യന്തി ച രമന്തി ച=സ്വാനുഭവത്തിന്നനുരൂപമായി സദാ ആനന്ദിക്കുകയും വേദാന്തവാക്യങ്ങളിൽ രമിക്കുകയും ചെയ്യുന്നു—സൎവ്വവും ഞാൻതന്നെയെന്നു കാണുന്നവരും കേൾക്കുന്നവരും അപ്രകാരംതന്നെ ഭാവിക്കുന്നവരുമായി കാലക്ഷേപം ചെയ്യുന്നുവെന്നൎത്ഥം.

മേൽപറയപ്പെട്ടപ്രകാരം എന്നെ പ്രീതിപൂൎവ്വകം ഭജിക്കുന്നവൎക്ക്—

൧൦. തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവകം
ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ.

യേന=യാതൊന്നുകൊണ്ട് (യാതൊരുപായത്താൽ), തേ=അവർ (മുമ്പറയപ്പെട്ട വിവേകികൾ), മാം=എന്നെ, ഉപയാന്തി=പ്രാപിക്കുന്നുവോ, തം ബുദ്ധിയോഗം=അപ്രകാരമുള്ള ബുദ്ധിയോഗത്തെ (ബുദ്ധിരൂപമായ ഉപായത്തെ), സതതയുക്താനാം=എന്നിൽ ആസക്തചിത്തന്മാരും, പ്രീതിപൂർവകം=പ്രീതിയോടുകൂടി, ഭജതാം=ഭജിക്കുന്നവരുമായ, തേഷാം=അവൎക്ക്, ദദാമി=ഞാൻ കൊടുക്കുന്നു.

യാതൊന്നുകൊണ്ട് (യാതൊരുപായംകൊണ്ട്) അവർ എന്നെ പ്രാപിക്കുന്നുവോ അപ്രകാരമുള്ള ബുദ്ധിയോഗത്തെ (ബുദ്ധിരൂപമായ ഉപായത്തെ) സദാ എന്നിൽ ആസക്തചിത്തന്മാരായി പ്രീതിപൂൎവ്വകം എന്നെ ഭജിക്കുന്നവൎക്കു ഞാൻ കൊടുക്കുന്നു.

(ശം-ഭാ) നിത്യാഭിയുക്തന്മാരും, യാതൊരു ഫലത്തേയുമിച്ഛിക്കാതെ എന്നിലുള്ള സ്നേഹംമാത്രം നിമിത്തം തൽപൂൎവ്വകം എന്നെ ഭജിക്കുന്നവരുമായവൎക്കു ഞാൻ മത്തത്വവിഷയമായ സമ്യഗ്ദൎശനത്തെ കൊടുക്കുന്നു. സമ്യഗ്ദൎശനലക്ഷണമായ അപ്രകാരമുള്ള ബുദ്ധിയോഗംകൊണ്ട് അവർ പരമേശ്വരനും പരമാത്മാവുമായിരിക്കുന്ന എന്നെ സ്വാത്മാവായിട്ടുതന്നെ അറിയുന്നു. ആർ? —മച്ചിത്തത്വാദിപ്രകാരേണ എന്നെ ഭജിക്കുന്നവർതന്നെ.

[ശ-സ] സതതയുക്താനാം=സൎവ്വദാ വേദാന്തശ്രവണാദികളിൽ പരിനിഷ്ഠിതന്മാരായ. പ്രീതിപൂൎവ്വകം—സ്വസ്വരൂപസാക്ഷാൽകാരസിദ്ധിക്കായിക്കൊണ്ടുള്ള ആസക്തിവിശേഷം പ്രീതി; തൽപൂൎവ്വകം. ഭജതാം തേഷാം=ശ്രവണാദിയിൽനിന്നുണ്ടായ ജ്ഞാനത്തിന്നനുരൂപമായി എന്നെ ധ്യാനംചെയ്യുന്ന അവൎക്ക്; തം ബുദ്ധിയോഗം—ബുദ്ധി=സ്വരൂപജ്ഞാനം, അതുതന്നെ യോഗമായിട്ടുള്ളതു ബുദ്ധിയോഗം, ആ ബുദ്ധിയോഗത്തെ; ദദാമി=പരമാത്മാവായ ഞാൻ കൊടുക്കുന്നു—നിത്യനിരന്തരശ്രവണാദിനിഷ്ഠന്മാരും പ്രീതിപൂൎവ്വകം എന്നെ ധ്യാനംചെയ്യുന്നവരുമായ ആ ഭക്തന്മാൎക്ക്, സമ്യഗ്ദൎശനലക്ഷണമായും, മൽപ്രാപ്തിക്കുള്ള പ്രതിബന്ധത്തെ നിവൎത്തിപ്പിക്കുന്നതായും; 'ഇതാസകലവും ഞാനും ബ്രഹ്മംതന്നെയാകുന്നു' എന്നിങ്ങിനെ സൎവ്വവും ചിദേകരസബ്രഹ്മമാണ് എന്നു ബോധിപ്പിക്കുന്നതായുമുള്ള ആ ജ്ഞാനയോഗത്തെ ഞാൻ കൊടുക്കുന്നുവെന്നൎത്ഥം. യേന തേ മാം ഉപയാന്തി=ശ്രവണാദികളെക്കൊണ്ടു മത്ഭജനനിഷ്ഠന്മാരായും, എന്റെ അനുഗ്രഹത്തിന്നു പാത്രീഭൂതന്മാരായുമിരിക്കുന്ന അവർ (മത്ഭക്തന്മാർ) അപ്രകാരമുള്ള (മുമ്പറയപ്പെട്ടപ്രകാരമുള്ള) ബുദ്ധിയോഗംകൊണ്ടു നിൎവ്വിശേഷനായും ആകാശംപോലെ നിരാകാരനായും, നിത്യകൂടസ്ഥാസംഗചിദ്രൂപനായും, സദാനന്ദൈകരസനായും, പരബ്രഹ്മമായിരിക്കുന്ന എന്നെ പ്രാപിക്കുന്നു—'ഇതുതന്നെ ഞാൻ' എന്നിങ്ങിനെ അനാത്മാവിൽ ആത്മഭാവത്തെ ത്യജിച്ച് എന്നെത്തന്നെ സ്വാത്മാവായി അറിയുന്നു. അപ്രകാരമുള്ള മത്സാക്ഷാൽകാരത്തെ ഞാൻ അവൎക്കു കൊടുക്കുന്നുവെന്നൎത്ഥം.

അങ്ങിൽ ചിത്തത്തെ ഉറപ്പിച്ചുകൊണ്ടു ഭജിക്കുന്നവൎക്ക് അങ്ങ് എന്തിനുവേണ്ടി ബുദ്ധിയോഗത്തെ കൊടുക്കുന്നു?—അല്ലെങ്കിൽ, ത്വത്ഭക്തന്മാൎക്കു ത്വൽപ്രാപ്തിക്കുള്ള മാൎഗ്ഗത്തിൽ ഏതൊരു പ്രതിബന്ധത്തെ നശിപ്പിക്കുന്നതിന്നുള്ള ബുദ്ധിയോഗത്തെ കൊടുക്കുന്നുവോ ആ പ്രതിബന്ധമെന്താകുന്നു?—ഈ ശങ്കയ്ക്കു ഭഗവാൻ സമാധാനം പറയുന്നു—

൧൧. തേഷാമേവാനുകമ്പാൎത്ഥമഹമജ്ഞാനജം തമഃ.
നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ.

തേഷാം=അവരുടെ (ആ ഭക്തന്മാരുടെ), അനുകമ്പാൎത്ഥം ഏവ=അനുഗ്രഹാൎത്ഥമായിട്ടുതന്നെ, അഹം=ഞാൻ, ആത്മഭാവസ്ഥഃ=അവരുടെ ബുദ്ധിയിലിരുന്നുകൊണ്ട്, അജ്ഞാനജം=അജ്ഞാനംകൊണ്ടുണ്ടായിട്ടുള്ള, തമഃ=(സംസാരമെന്നു പറയപ്പെടുന്ന) അന്ധകാരത്തെ, ഭാസ്വതാ=പ്രകാശിച്ചുകൊണ്ടിരിക്കുന്ന, ജ്ഞാനദീപേന=ജ്ഞാനമാകുന്ന ദീപത്താൽ, നാശയാമി=നശിപ്പിക്കുന്നു.

ആ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിന്നുവേണ്ടിത്തന്നെ ഞാൻ, അവരുടെ ബുദ്ധിയിലിരുന്നുകൊണ്ട്, അജ്ഞാനംകൊണ്ടുണ്ടായിട്ടുള്ള സംസാരാന്ധകാരത്തെ, പ്രകാശിച്ചുകൊണ്ടിരിക്കുന്ന ജ്ഞാനമാകുന്ന ദീപത്താൽ നശിപ്പിക്കുന്നു.

(ശം-ഭാ) അവൎക്കെങ്ങിനെയാണ് ശ്രേയസ്സു ഭവിക്കുക എന്നിങ്ങിനെയുള്ള ദയകൊണ്ടുമാത്രം ഞാൻ അവരുടെ അന്തഃകരണത്തിൽ സ്ഥിതിചെയ്തുകൊണ്ട്, അവിവേകംകൊണ്ടുണ്ടായിട്ടുള്ള മിഥ്യാപ്രത്യയലക്ഷണമായ അവരുടെ മോഹാന്ധകാരത്തെ, വിവേകപ്രത്യയരൂപമായിരിക്കുന്ന ജ്ഞാനദീപംകൊണ്ട് നശിപ്പിക്കുന്നു. ഭക്തികൊണ്ടു സിദ്ധിക്കപ്പെട്ടിട്ടുള്ള ഈശ്വരപ്രസാദമാകുന്നു അതിലെ എണ്ണ. ബ്രഹ്മചൎയ്യാദിസാധനസംസ്കാരത്താലുണ്ടായിട്ടുള്ള പ്രജ്ഞ അതിലെ തിരിയാകുന്നു. അഭിനിവേശത്തോടുകൂടിയ മദ്ധ്യാനമാകുന്ന കാററ് (ദീപം നല്ലവണ്ണം പ്രകാശിക്കുന്നതിന്നു സഹായമായി) മന്ദമായി ഊതിക്കൊണ്ടിരിക്കുന്നു. ആ ദീപത്തിന്ന് ആധാരം ലൌകികവിഷയങ്ങളിൽ വിരക്തിയോടുകൂ

ടിയിരിക്കുന്ന അന്തഃകരണമാകുന്നു. ആ ദീപം, വിഷയങ്ങളിൽനിന്നു നിവ ൎത്തിച്ചിട്ടുള്ളതും രാഗദ്വേഷാദി (ദുഷ്ടവായു) കളാൽ ബാധിക്കപ്പെടാത്തതും (നിവാതസ്ഥാനീയമായതും) ആയ ചിത്തത്തിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. നിത്യം ശീലിക്കപ്പെടുന്ന ഏകാഗ്രധ്യാനത്തിൽനിന്നുണ്ടായിട്ടുള്ള സമ്യഗ്ദൎശനത്താൽ ആ ദീപം സദാ പ്രകാശിച്ചുകൊണ്ടുമിരിക്കുന്നു. അങ്ങിനെയിരിക്കുന്ന ജ്ഞാനമാകുന്ന ദീപത്താലാണ് ഞാൻ ഭക്തന്മാരുടെ മോഹാന്ധകാരത്തെ നശിപ്പിക്കുന്നത്.

[ശ-സ] ഇതുകൊണ്ട്, തീവ്രമോക്ഷേച്ഛ, തീവ്രവൈരാഗ്യം, എന്നിവയെക്കൊണ്ടു നിദിദ്ധ്യാസ സമാധികളിൽ പരിശ്രമിക്കുന്ന യതിക്കുതന്നെയാണ് ഈശ്വരപ്രസാദം സിദ്ധിക്കുന്നതെന്നും, അതുകൊണ്ടാണ് സമ്യഗ്ദൎശനമെന്നും, സമ്യഗ്ദൎശനംകൊണ്ടാണ് അജ്ഞാനനിവൃത്തിയെന്നും, അതുകൊണ്ടുതന്നെയാണ് വിദേഹകൈവല്യസുഖസിദ്ധിയെന്നും, സൂചിപ്പിക്കപ്പെടുന്നു.

ഭഗവാൻെറ മുമ്പറയപ്പെട്ടപ്രകാരമുള്ള വിഭൂതിയേയും യോഗത്തേയും പററി കേട്ടിട്ട് അൎജ്ജുനൻ പറയുന്നു—

അൎജ്ജുന ഉവാച.

൧൨. പരം ബ്രഹ്മ പരം ധാമ പവിത്രം പരമം ഭവാൻ
പുരുഷം ശാശ്വതം ദിവ്യമാദിദേവമജം വിഭും.
൧൩. ആഹുസ്ത്വാമൃഷയഃ സൎവ്വേ ദേവൎഷിൎന്നാരദസ്തഥാ
അസിതോ ദേവലോ വ്യാസഃ സ്വയം ചൈവ ബ്രവീഷി മേ.

അൎജ്ജുനൻ പറഞ്ഞു.

പരം ബ്രഹ്മ=പരബ്രഹ്മവും, പരം ധാമ=ഉത്തമമായ ആശ്രയവും, പരം പവിത്രം=ഉത്തമമായ പരിശുദ്ധവസ്തുവും, ഭവാൻ (ഏവ)=(ശ്രീകൃഷ്ണഭഗവാനായ) നിന്തിരുവടിതന്നെയാകുന്നു. (യതഃ)=എന്തുകൊണ്ടെന്നാൽ, ത്വാം=നിന്തിരുവടിയെ, ശാശ്വതം=നിത്യനായും, ദിവ്യം=പ്രകാശസ്വരൂപിയായും, ആദിദേവം=ദേവന്മാൎക്കുമാദിയായും, അജം=ജന്മരഹിതനായും, വിഭും=സൎവ്വവ്യാപിയായും, പുരുഷം=പുരുഷനായും, സൎവ്വേ ഋഷയഃ=സകല ഋഷിമാരും, ആഹുഃ=പറഞ്ഞിട്ടുണ്ട്. തഥാ=അപ്രകാരംതന്നെ, ദേവൎഷിഃ നാരദഃ=ദേവൎഷിയായ നാരദനും, അസിതഃ=അസിതനെന്ന ഋഷിയും, ദേവലഃ=ദേവലൻ എന്ന ഋഷിയും, വ്യാസഃ=വ്യാസൻ എന്ന ഋഷിയും, (ആഹുഃ)=പറഞ്ഞിട്ടുണ്ട്. സ്വയം ച=നിന്തിരുവടിയും, മേ=എന്നോട്, (തഥാ) ഏവ ബ്രവീഷി=അപ്രകാരംതന്നെ പറയുന്നു.

പരബ്രഹ്മവും, ഉത്തമമായ ആശ്രയവും, ഉത്തമമായ പരിശുദ്ധവസ്തുവും, ശ്രീകൃഷ്ണഭഗവാനായ അങ്ങുതന്നെയാകുന്നു. സകല ഋഷിമാരും അങ്ങെ (നിന്തിരുവടിയെ) നിത്യനെന്നും, പ്രകാശസ്വരൂപിയെന്നും, ദേവകൾക്കുമാദിയായിട്ടുള്ളവനെന്നും, ജന്മരഹിതനെന്നും, സൎവ്വവ്യാപിയെന്നും, പുരുഷനെന്നും, പറയുന്നു. ദേവൎഷിയായ നാരദനും, അസിതൻ, ദേവലൻ, വ്യാസൻ, എന്നീ മഹൎഷിമാരും അപ്രകാരം പറഞ്ഞിട്ടുണ്ട്. അങ്ങും എന്നോട് അപ്രകാരംതന്നെ പറയുന്നു.

(ശം-ഭാ) പരം ബ്രഹ്മ=പരമാത്മാ; പരം ധാമ=പരമായ തേജസ്സ്; പവിത്രം=പാവനം; പരമം=പ്രകൃഷ്ടം. ശേഷം സ്പഷ്ടം.

൧൪. സർവമേതദൃതം മന്യേ യന്മാം വദസി കേശവ
ന ഹി തേ ഭഗവൻ വ്യക്തിം വിദുർദ്ദേവാ ന ദാനവാഃ.

ഹേ കേശവ=അല്ലയോ കേശവ, മാം (പ്രതി)=എന്നോട്, യൽ=(അങ്ങുതന്നെയാണ് പരബ്രഹ്മം എന്നിങ്ങിനെ) യാതൊന്ന്, വദസി=അങ്ങു പറയുന്നുവോ, ഏതൽ സർവ്വം=ഇതെല്ലാം (ഋഷിമാരും അങ്ങും പറഞ്ഞിട്ടുള്ളതെല്ലാം), ഋതം=സത്യം എന്ന്, മന്യേ=ഞാൻ വിചാരിക്കുന്നു. ഹേ ഭഗവൻ=അല്ലയോ ഭഗവാനേ, തേ വ്യക്തിം=അങ്ങയുടെ അവതാരമഹിമയെ, ദേവാഃ=ദേവന്മാർ, ന വിദുഃ=അറിയുന്നില്ല. ദാനവാഃ=ദാനവന്മാരും, ന ഹി=അറിയുന്നില്ല.

അല്ലയോ കേശവ, നിന്തിരുവടി എന്നോടു പറയുന്നതെല്ലാം വാസ്തവമാണെന്നു ഞാൻ വിചാരിക്കുന്നു. എന്തെന്നാൽ, ഹേ ഭഗവൻ, അങ്ങയുടെ അവതാരമഹിമയെ ദേവന്മാരും ദാനവന്മാരും അറിയുന്നില്ല.

(ശം-ഭാ) ഋഷിമാരും നിന്തിരുവടിയും എന്നോടു പറഞ്ഞതെല്ലാം സത്യമാണെന്നു ഞാൻ വിചാരിക്കുന്നു. എന്തെന്നാൽ അങ്ങയുടെ പ്രഭാവത്തെ (നിരുപാധികസ്വഭാവത്തെ) ദേവന്മാരും ദാനവന്മാരും അറിയുന്നില്ല. (അങ്ങയുടെ രൂപം ദേവാദികൾക്കുംകൂടി ദുർവ്വിജ്ഞേയമായിരിക്കുമ്പോൾ പിന്നെ മനുഷ്യരുടെ കഥയെന്താണ് എന്നു താൽപര്യം).

യാതൊന്നു ഹേതുവായിട്ടാണ് അങ്ങു ദേവാദികൾക്കുമാദിയായി ഭവിക്കുന്നത് അതുഹേതുവായിട്ട്—

൧൫. സ്വയമേവാത്മനാത്മാനം വേത്ഥ ത്വം പുരുഷോത്തമ
ഭൂതഭാവന ഭൂതേശ ദേവദേവ ജഗൽപതേ.

ഹേ പുരുഷോത്തമ=അല്ലയോ പുരുഷോത്തമ, ഹേ ഭൂതഭാവന=അല്ലയോ ഭൂതോൽപാദക (ഭൂതങ്ങളെ ഉൽപാദിപ്പിക്കുന്നവനേ), ഹേ ഭൂതേശ=അല്ലയോ സകലപ്രാണികൾക്കും നിയന്താവായിട്ടുള്ളവനേ, ഹേ ദേവദേവ=ആദിത്യാദിദേവന്മാരെ പ്രകാശിപ്പിക്കുന്ന ഹേ ദേവ, ഹേ ജഗൽപതേ=അല്ലയോ വിശ്വപാലക, സ്വയം ഏവ=നിന്തിരുവടിതന്നെ, ആത്മാനം=നിന്തിരുവടിയെ, ആത്മനാ ഏവ=നിന്തിരുവടിയാൽതന്നെ (സാധനാന്തരംകൂടാതെ), ത്വം=നിന്തിരുവടി, വേത്ഥ=അറിയുന്നു.

അല്ലയോ പുരുഷോത്തമ, അല്ലയോ ഭൂതോൽപാദക, സകലപ്രാണികൾക്കും നിയന്താവായിരിക്കുന്നവനേ, ആദിത്യാദിദേവന്മാരെ പ്രകാശിപ്പിക്കുന്ന ഹേ ദേവ, അല്ലയോ വിശ്വപാലക, നിന്തിരുവടിയെ നിന്തിരുവടിതന്നെ നിന്തിരുവടിയാൽതന്നെ അറിയുന്നു.

(ശം-ഭാ) നിന്തിരുവടിയെ (നിരുപാധികമായ രൂപത്തെ) നിന്തിരുവടിതന്നെ നിന്തിരുവടിയാൽതന്നെ (വിഷയംകൂടാതെ പ്രത്യക്ഷേണ) അറിയുന്നു. നിന്തിരുവടി എങ്ങിനെയുള്ളവനാകുന്നു?—നിന്തിരുവടി നിരതിശയജ്ഞാനൈശ്വര്യബലാദിശക്തിയോടുകൂടിയിരിക്കുന്ന ഈശ്വരനാകുന്നു.

(ആ) സ്വയം ഏവ=അങ്ങുതന്നെ—ഉപദേശംകൂടാതെ എന്നർത്ഥം; ആത്മനാ=വിഷയംകൂടാതെ പ്രത്യക്ഷേണ; ആത്മാനം=നിരുപാധികമായിരിക്കുന്ന അങ്ങയുടെ രൂപത്തെ; അങ്ങ് നിരതിശയജ്ഞാനൈശ്വര്യബലാദിശക്തിയോടുകൂടിയിരിക്കുന്ന ഈശ്വരനാകുന്നുവെന്നു പറഞ്ഞതുകൊണ്ട്

അങ്ങയുടെ സോപാധികമായ രൂപവുംകൂടി അന്ന്യന്മ ഗോചരമായി ഭവിക്കുന്നില്ല എന്നു താൽപൎയ്യം. 'പുരുഷോത്തമ' എന്ന സംബോധനകൊണ്ടു ക്ഷരാക്ഷരാതീതപൂൎണ്ണചൈതന്യരൂപത്വത്തെ ബോധിപ്പിക്കുന്നു. ഭൂതഭാവന=പ്രാണികളെ ഉൽപാദിപ്പിക്കുന്നവനേ; ഇതുകൊണ്ടു സൎവ്വപ്രകൃതിത്വത്തേയും, സൎവ്വകൎത്തൃത്വത്തേയും പറയുന്നു. 'ഭൂതേശ' എന്ന സംബോധനകൊണ്ടു് അങ്ങയുടെ സൎവ്വേശ്വരത്വത്തെ കാണിക്കുന്നു. 'ദേവദേവ' എന്ന സംബോധനകൊണ്ടു് അങ്ങയുടെ സോപാധികമായ രൂപം ദേവാദികൾക്കു് ആരാധിക്കപ്പെടുവാൻ യോഗ്യമായിട്ടുള്ളതാണെന്നു ബോധിപ്പിക്കുന്നു. 'ജഗൽപതേ' എന്നതുകൊണ്ടു് അങ്ങു് സകലജഗത്തിന്റേയും സ്വാമിത്വേന പാലകനാണെന്നു കാണിക്കുന്നു.

൧൬. വക്തുമൎഹസ്യശേഷേണ ദിവ്യാ ഹ്യാത്മവിഭൂതയഃ
യാഭിൎവിഭൂതിഭിൎല്ലോകാനിമാംസ്ത്വം വ്യാപ്യ തിഷ്ഠസി.

(യാഃ) ദിവ്യാ ഹി ആത്മവിഭൂതയഃ=അങ്ങയുടെ അത്ഭുതമായ യാതൊരു വിഭൂതിരൂപങ്ങളാണുള്ളതു്, യാഭിഃ വിഭൂതിഭിഃ=യാതൊരു വിഭൂതിരൂപങ്ങളാൽ, ഇമാൻ ലോകാൻ=ഈ ലോകങ്ങളെ, വ്യാപ്യ=വ്യാപിച്ചുകൊണ്ടു്, തിഷ്ഠസി=അങ്ങു നില്ക്കുന്നുവോ, (താഃ)=അവയെ, അശേഷേണ=മുഴുവനും, വക്തും=പറയുന്നതിന്നു്, ത്വം=അങ്ങു് (തന്നെ), അൎഹസി=യോഗ്യനായി ഭവിക്കുന്നു.

യാതൊരു വിഭൂതിരൂപങ്ങളാൽ ഈ ലോകങ്ങളെ വ്യാപിച്ചുകൊണ്ടു് അങ്ങു നില്ക്കുന്നുവോ അങ്ങിനെയിരിക്കുന്ന അത്ഭുതമായ അങ്ങയുടെ വിഭൂതിരൂപങ്ങളെ മുഴുവനും പറയുന്നതിന്നു് അങ്ങുതന്നെ യോഗ്യനായിരിക്കുന്നു.

൧൭. കഥം വിദ്യാമഹം യോഗിംസ്ത്വാം സദാ പരിചിന്തയൻ
കേഷു കേഷു ച ഭാവേഷു ചിന്ത്യോസി ഭഗവന്മയാ.

ഹേ യോഗിൻ=സകല ഐശ്വൎയ്യങ്ങളോടുകൂടിയിരിക്കുന്ന ഹേ ശ്രീകൃഷ്ണഭഗവാനേ, അഹം=ഞാൻ, കഥം*=എങ്ങിനെ (എന്തെല്ലാം വിഭൂതികളാൽ), സദാ=എപ്പോഴും, പരിചിന്തയൻ=ധ്യാനിക്കുന്നവനായി, ത്വാം=അങ്ങേ, വിദ്യാം=അറിയും. ഹേ ഭഗവൻ=അല്ലയോ ഭഗവാനേ, കേഷു കേഷു ച ഭാവേഷു=ഏതേതു പദാൎത്ഥങ്ങളിൽ, മയാ=എന്നാൽ, ചിന്ത്യഃ അസി=അങ്ങു ധ്യാനിക്കപ്പെടുവാൻ യോഗ്യനായി ഭവിക്കുന്നു.

സകല ഐശ്വൎയ്യങ്ങളോടുകൂടിയിരിക്കുന്ന അല്ലയോ ശ്രീകൃഷ്ണഭഗവാനേ, ഞാൻ അങ്ങേ, സദാ എങ്ങിനെ (എന്തെല്ലാം വിഭൂതിഭേദങ്ങളോടുകൂടി) ധ്യാനിച്ചുകൊണ്ടു് അറിയും? അല്ലയോ ഭഗവാനേ, ഏതേതു പദാൎത്ഥങ്ങളിൽ അങ്ങു് എന്നാൽ ധ്യാനിക്കപ്പെടുവാൻ യോഗ്യനായി ഭവിക്കുന്നു?

൧൮. വിസ്തരേണാത്മനോ യോഗം വിഭൂതിം ച ജനാൎദ്ദന
ഭൂയഃ കഥയ തൃപ്തിൎഹി ശൃണ്വതോ നാസ്തി മേമൃതം.

ഹേ ജനാൎദ്ദന=അല്ലയോ ജനാൎദ്ദന, ആത്മനഃ=അങ്ങയുടെ, യോഗം=യോഗത്തേയും (സൎവ്വജ്ഞത്വസൎവ്വശക്തിത്വാദിലക്ഷണമായിരിക്കുന്ന യോഗൈശ്വൎയ്യത്തേയും), വിഭൂതിം ച=വിഭൂതിയേയും, വിസ്തരേണ=വിസ്താരമായി, ഭൂയഃ=ഇനിയും, കഥയ=പറഞ്ഞാലും. ഹി=എന്തെന്നാൽ, അമൃതം=അമൃതരൂപമായിരിക്കുന്ന അങ്ങയുടെ വാക്യത്തെ, ശൃണ്വതഃ മേ=കേൾക്കുന്ന എനിക്കു്, തൃപ്തിഃ=തൃപ്തി (അലംബുദ്ധി), ന അസ്തി=ഇല്ല.

അല്ലയോ ജനാൎദ്ദന, അങ്ങയുടെ യോഗത്തേയും വിഭൂതിയേയും വിസ്താര

* (ആ) ഏററവും മന്ദപ്രജ്ഞനായിരിക്കുന്ന ഞാൻ ഏതെല്ലാം പ്രകാരത്തിൽ അങ്ങേ സദാ ധ്യാനിച്ചുകൊണ്ടു വിശുദ്ധബുദ്ധിയായി ഭവിച്ചു നിരുപാധികനായിരിക്കുന്ന അങ്ങേ അറിയും.

മായി ഇനിയും പറഞ്ഞാലും. എന്തെന്നാൽ, അമൃതരൂപമായിരിക്കുന്ന അങ്ങയുടെ വാക്യത്തെ കേൾക്കുന്ന എനിക്കു തൃപ്തിയില്ല.

(ശം-ഭാ) അങ്ങയുടെ യോഗൈശ്വൎയ്യശക്തിവിശേഷത്തേയും വിഭൂതിയേയും, ധ്യാനിക്കപ്പെടേണ്ട പദാൎത്ഥങ്ങളേയും, വിസ്താരമായി ഇനിയും പറഞ്ഞാലും. ഭൂയഃ കഥയ=മുമ്പിൽ പറഞ്ഞിട്ടുണ്ടെങ്കിലും ഇനിയും പറഞ്ഞാലും. തൃപ്തിഃ....അമൃതം—എന്തെന്നാൽ അങ്ങയുടെ മുഖത്തിൽനിന്നു വരുന്ന വാക്യാമൃതത്തെ കേൾക്കുന്ന എനിക്കു തൃപ്തിയുണ്ടാകുന്നില്ല. ജനാൎദ്ദനൻ—ദേവന്മാരുടെ പ്രതിപക്ഷക്കാരായ അസുരന്മാരെ നരകത്തിലേയ്ക്കു് അയയ്ക്കുന്നവനാകയാൽ ജനാൎദ്ദനൻ; അല്ലെങ്കിൽ, ലൌകികമായ അഭ്യുദയത്തിന്നും മോക്ഷത്തിന്നും വേണ്ടി സകലജനങ്ങളാലും പ്രാൎത്ഥിക്കപ്പെടുന്നവനാകയാൽ ജനാൎദ്ദനൻ.

[ശ-സ] ജനാൎദ്ദനൻ—ജനിക്കുന്നുവെന്നതുകൊണ്ടു ജനം—സൎവ്വദൃശ്യവൎഗ്ഗം എന്നൎത്ഥം. സകലദൃശ്യവൎഗ്ഗത്തേയും (അൎദ്ദതി=) വ്യാപിച്ചിരിക്കുന്നതുകൊണ്ടു ജനാൎദ്ദനൻ—സൎവ്വവ്യാപി എന്നൎത്ഥം. ആത്മനഃ=പരമാത്മാവും ഈശ്വരനുമായിരിക്കുന്ന അങ്ങയുടെ; യോഗം=മായാകൃതമായ ഐശ്വൎയ്യവിശേഷത്തേയും; വിഭൂതിം ച=വിഭൂതിയേയും; ഭൂയഃ വിസ്തരേണ കഥയ=നാമരൂപാദിഭേദങ്ങളോടുകൂടി വിശേഷമായി ഇനിയും പറഞ്ഞാലും. ഹി=എന്തെന്നാൽ; അമൃതം....നാസ്തി=അങ്ങയുടെ വാഗമൃതത്തെ ശ്രോത്രേന്ദ്രിയങ്ങളെക്കൊണ്ടു പാനംചെയ്യുന്ന എനിക്കു തൃപ്തി വരുന്നില്ല.

എട്ടാമദ്ധ്യായത്തിൽ അദ്ധ്യാത്മാദിഭേദഭിന്നമായിരിക്കുന്ന സൎവ്വത്തേയും ബ്രഹ്മമായി ഉപാസിച്ചാലുമെന്നു പറയപ്പെട്ടു. എങ്കിലും അവിടെ സൎവ്വാത്മാവിങ്കൽ നാമരൂപജാത്യാദിഭേദവാസനാദോഷത്താൽ ദൂഷിതമായിരിക്കുന്ന അന്തഃകരണത്തോടുകൂടിയ മൂഢബുദ്ധികൾ ഭേദബുദ്ധികൂടാതെ അഭേദബുദ്ധി ഉദിക്കാത്തതിനാൽ ഉപാസ്തി സംഭവിക്കുന്നതല്ല. ഒമ്പതാമദ്ധ്യായത്തിലും 'അഹം ക്രതുഃ' എന്നിങ്ങിനെ സൎവ്വാത്മത്വം പ്രതിപാദിക്കപ്പെട്ടു. എന്നാൽ അവിടേയും വിശേഷാലംബനമില്ലായ്കയാൽ മനസ്സു പ്രവേശിക്കുന്നില്ല. പത്താമദ്ധ്യായത്തിലും സാമാന്യേന പറയപ്പെട്ടുവെങ്കിലും അവിടേയും മനസ്സിന്നു വിശേഷാലംബനം കാണപ്പെടുന്നില്ല. അതിനാൽ മൂഢബുദ്ധിയായിട്ടുള്ളവന്നു ബുദ്ധിക്കു സ്ഥൈൎയ്യം വരുന്നതിന്നുവേണ്ടി വിഭൂതിവിശേഷത്തെ വിസ്തരിച്ചു പറയേണ്ടതാകുന്നുവെന്നഭിപ്രായം.

ശ്രീഭഗവാനുവാച.

൧൯. ഹന്ത തേ കഥയിഷ്യാമി ദിവ്യാ ഹ്യാത്മവിഭൂതയഃ
പ്രാധാന്യതഃ കുരുശ്രേഷ്ഠ നാസ്ത്യന്തോ വിസ്തരസ്യ മേ.

ഭഗവാൻ പറഞ്ഞു.

ഹന്ത * ഹേ കുരുശ്രേഷ്ഠ=അല്ലയോ കുരുശ്രേഷ്ഠ (അൎജ്ജുന), തേ=നിനക്കു്, ദിവ്യാഃ=അത്ഭുതങ്ങളായ, (യാഃ) ആത്മവിഭൂതയഃ=എന്റെ യാവചില വിഭൂതിരൂപങ്ങളാണുള്ളതു്, (താഃ)=അവയെ, പ്രാധാന്യതഃ=പ്രധാനമായിട്ടു്, കഥയിഷ്യാമി=ഞാൻ പറഞ്ഞുതരാം. ഹി=എന്തുകൊണ്ടെന്നാൽ, മേ=എന്റെ, വിസ്തരസ്യ=വിഭൂതികളുടെ വിസ്താരത്തിന്നു്, അന്തഃ=അവസാനം, ന അസ്തി=ഇല്ല.

അല്ലയോ അൎജ്ജുന, (ദയയ്ക്കു പാത്രീഭൂതനായിരിക്കുന്ന) നിനക്കു് അത്ഭുതങ്ങളായ എന്റെ വിഭൂതിരൂപങ്ങളിൽ മുഖ്യമായിട്ടുള്ളവയെ ഞാൻ പറഞ്ഞുതരാം. എന്തുകൊണ്ടെന്നാൽ എന്റെ വിഭൂതികളുടെ വിസ്താരത്തിന്നു് അവസാനമില്ല.

* (ശ്രീ) 'ഹന്ത' എന്നതു് അനുകമ്പാസംബോധനത്തിലാകുന്നു.

(ശം–ഭാ) ഹന്ത=ഇപ്പോറം; ദിവ്യാഃ ആത്മവിഭൂതയഃ (യാഃ താഃ) പ്രാധാന്യതഃ തേ കഥയിഷ്യാമി=ദിവ്യങ്ങളായുള്ള എന്റെ വിഭൂതികളെ പ്രധാനമായിട്ടു—അതാതുദിക്കിൽ (അവസ്ഥയിൽ) പ്രധാനമായിട്ടുള്ളവയെ—ഞാൻ നിനക്കു പറഞ്ഞുതരാം. എന്നാൽ അവയെ മുഴുവൻ പറയുവാൻ നൂറുവഷംകൊണ്ടുകൂടി സാധിക്കുന്നതല്ല. ഹി=എന്തെന്നാൽ; മേ വിസ്തരസ്യ അന്തഃ ന അസ്തി=എന്റെ വിഭൂതികളുടെ വിസ്താരത്തിന്ന് അവസാനമില്ല.

[ശ–സ] താൻ (സ്വയം) സവ്വജ്ഞനായാലും അജ്ജുനന്റെ പ്രശ്നവാക്യംകൊണ്ടു മൂഢബുദ്ധിയായവന്റെ പ്രജ്ഞാമാന്ദ്യത്തെ ഉദ്ദേശിച്ചു പരിതപിക്കുന്നവനായിട്ടെന്നപോലെ ശ്രീഭഗവാൻ മന്ദപ്രജ്ഞന്മാരെ അനുഗ്രഹിക്കുന്നതിന്നായി ഇപ്രകാരം പറഞ്ഞു—ഹന്ത=മൂഢബുദ്ധിയായവന്റെ പ്രജ്ഞ ഇപ്രകാരം ശോചനീയാവസ്ഥയിലിരിക്കുന്നതിനാൽ; തേ ദിവ്യാഃ ആത്മവിഭൂതയഃ (യാഃ താഃ) പ്രാധാന്യതഃ കഥയിഷ്യാമി=മൂഢബുദ്ധിക്കനുരൂപമായ അപ്രാകൃതങ്ങളായ എന്റെ വിഭൂതികളെ—സ്വരൂപവിശേഷങ്ങളെ—പ്രാധാന്യേന ഞാൻ നിനക്കു പറഞ്ഞുതരാം; പ്രാധാന്യതഃ=തേജസ്സ്, ശക്തി, ബലം, പൌരുഷം, വിദ്യ, മഹത്വം എന്നീ ഗുണവിശേഷങ്ങളാൽ എന്റെ ഏതേതു വിഭൂതികളാണ് ശ്രേഷ്ഠങ്ങളായി ഭവിക്കുന്നത് മൂഢന്മാക്കു പ്രീതി, ഉത്സാഹം, ശ്രദ്ധ, ഭക്തി എന്നിവയെ ജനിപ്പിക്കുന്ന ആ വിഭൂതികളെ ഞാൻ നിനക്കു പറഞ്ഞുതരാമെന്നത്ഥം. എന്നാൽ എന്തുകൊണ്ടാണ് വിശിഷ്ടങ്ങളായും അവിശിഷ്ടങ്ങളായുമുള്ള സകലവിഭൂതികളേയും പറഞ്ഞുതരാത്തത്? സമാധാനം ഭഗവാൻ പറയുന്നു—ഹി=എന്തെന്നാൽ; മേ വിസ്തരസ്യ അന്തഃ നാസ്തി=മായയാൽ അപരിമിതശക്തി വിജൃംഭിതമായിരിക്കുന്ന എന്റെ വിഭൂതികളുടെ വിസ്താരത്തിന്ന്—ബഹുത്വത്തിന്ന്—അവസാനമില്ല. സമുദ്രജലത്തിൽ എത്ര തുള്ളികളുണ്ടെന്നും ആകാശത്തിൽ എത്ര നക്ഷത്രങ്ങളുണ്ടെന്നും കണക്ക് എടുക്കാം; എന്നാൽ എന്റെ വിഭൂതികഠം ഇത്രയാണെന്നു കണക്കുണ്ടാക്കുവാൻ ആക്കും സാധിക്കുന്നതല്ല എന്നത്ഥം.

(അവയിൽ) ആദ്യമായിട്ടുള്ളതിനെ കേട്ടാലും—

൨൦. അഹമാത്മാ ഗുഡാകേശ സവ്വഭൂതാശയസ്ഥിതഃ
അഹമാദിശ്ച മദ്ധ്യം ച ഭൂതാനാമന്ത ഏവ ച.

ഹേ ഗുഡാകേശ=നിദ്രയെ ജയിച്ചിരിക്കുന്ന അല്ലയോ അജ്ജുന, സവ്വഭൂതാശയസ്ഥിതഃ=(സവ്വജ്ഞത്വാദിഗുണങ്ങളോടുകൂടി നിയന്താവായി) സകലപ്രാണികളുടേയുമന്തഃകരണത്തിലിരിക്കുന്ന, ആത്മാ=പരമാത്മാ, അഹം=ഞാൻ (ആകുന്നു). ഭൂതാനാം=പ്രാണികഠക്ക്, ആദിഃ ച=ആദിയും (ജനയിതാവും), മദ്ധ്യം ച=സ്ഥിതിയും (രക്ഷകനും), അന്തഃ ച=അവസാനവും (സംഹാരകത്താവും), അഹം ഏവ=ഞാൻതന്നെ (ആകുന്നു).

അല്ലയോ അജ്ജുന, സകലപ്രാണികളുടേയും അന്തഃകരണത്തിൽ സവ്വജ്ഞത്വാദിഗുണങ്ങളോടുകൂടി നിയന്താവായിരിക്കുന്ന പരമാത്മാ ഞാനാകുന്നു. സകലപ്രാണികളുടേയും ആദിയും മദ്ധ്യവും അവസാനവും ഞാൻതന്നെയാകുന്നു. (സകലഭൂതങ്ങഠക്കും ജന്മാദിഹേതുവും ഞാൻതന്നെയാകുന്നുവെന്നത്ഥം.)

(ശം–ഭാ) ഗുഡാകേശ—ഗുഡാകാ=നിദ്ര; അതിന്റെ ഈശ്വരൻ—നിദ്രയെ ജയിച്ചിരിക്കുന്നവനെന്നത്ഥം. ഘനകേശൻ എന്നും അത്ഥമുണ്ട്; ഹേ ഗുഡാകേശ, ഞാൻ സകലഭൂതങ്ങളുടേയും ഹൃദയത്തിലിരിക്കുന്ന നിത്യം ധ്യാനിക്കപ്പെടേണ്ട പ്രത്യഗാത്മാവാകുന്നു; അതിന്നു ശക്തിയില്ലാത്തവർ ഇനി പറയുവാൻ ഭാവിക്കുന്ന ഭാവങ്ങളിൽ എന്നെ ചിന്തിക്കേണ്ടതാകുന്നു. എന്തെന്നാൽ

ഞാൻ സകലഭൂതങ്ങൾക്കും (ഉൽപത്തി) കാരണവും സ്ഥിതിയും ലയവുമാകുന്നു. ഇപ്രകാരമാണ് എന്നെ ധ്യാനിക്കേണ്ടത്.

[ശ-സ] സർവ്വഭൂതാധിവാസനായും കൂടസ്ഥചിദ്രൂപാസംഗനായും പ്രത്യഗാത്മാവായുമിരിക്കുന്ന (നിർഗ്ഗുണനായ) ഞാൻ മുഖ്യാധികാരികളായും ബ്രഹ്മവിത്തുക്കളായുമിരിക്കുന്ന യതികൾക്ക് ഉപാസ്യനാകുന്നു. പ്രപഞ്ചകാരണരൂപനായും പ്രപഞ്ചപ്രളയരൂപനായും സ്ഥിതിചെയ്യുന്ന സഗുണനായ ഞാൻ മധ്യമാധികാരികൾക്ക് ഉപാസ്യനാകുന്നുവെന്നർത്ഥം.

എപ്രകാരമെന്ന് ഇനി പറയുന്നു—

൨൧. ആദിത്യാനാമഹം വിഷ്ണുർജ്ജ്യോതിഷാം രവിരംശുമാൻ
മരീചിർമ്മരുതാമസ്മി നക്ഷത്രാണാമഹം ശശീ.

ആദിത്യാനാം=ദ്വാദശാദിത്യന്മാരിൽ, വിഷ്ണുഃ=വിഷ്ണു എന്ന ആദിത്യൻ, അഹം=ഞാനാകുന്നു. ജ്യോതിഷാം=പ്രകാശമുള്ളവയിൽ, അംശുമാൻ=വിശ്വമെല്ലാം നിറഞ്ഞിരിക്കുന്ന രശ്മികളോടുകൂടിയ, രവിഃ=സൂര്യൻ, (അഹം)=ഞാനാകുന്നു. മരുതാം=(സപ്ത)മരുത്തുക്കളിൽ (സപ്തവായുക്കളിൽ), മരീചിഃ=മരീചി, അഹം അസ്മി=ഞാനാകുന്നു. നക്ഷത്രാണാം=നക്ഷത്രങ്ങളിൽ, ശശീ=ചന്ദ്രൻ, അഹം=ഞാനാകുന്നു.

ദ്വാദശാദിത്യന്മാരിൽ വിഷ്ണുവെന്ന ആദിത്യൻ ഞാനാകുന്നു. പ്രകാശമുള്ളവയിൽ എങ്ങും നിറഞ്ഞിരിക്കുന്ന (വ്യാപിച്ചിരിക്കുന്ന) രശ്മികളോടുകൂടിയ സൂര്യനും, നക്ഷത്രങ്ങളിൽ ചന്ദ്രനും, ഞാൻതന്നെ. സപ്തമരുത്തുക്കളിൽ മരീചി എന്ന മരുത്തു ഞാനാകുന്നു.

(ശം-ഭാ) മരുതാം=മരുത്ത് എന്ന ദേവതാഭേദങ്ങളിൽ. ശേഷം സ്പഷ്ടം.

[ശ-സ] ഇങ്ങിനെ (മുൻശ്ലോകപ്രകാരം) ഉത്തമമധ്യമന്മാർക്കുള്ള ഉപാസ്യഭേദത്തെ നിരൂപിച്ചിട്ട് ഇനി അധമന്മാരുടെ ഉപാസനയ്ക്കായിക്കൊണ്ട് എന്റെ വിഭൂതിവിശേഷങ്ങളെത്തന്നെ നിരൂപിക്കുന്നു—ആദിത്യാനാമഹം വിഷ്ണുഃ=ദ്വാദശാദിത്യന്മാരെല്ലാവരും എന്റെ വിഭൂതിതന്നെയാകുന്നു. (നാമരൂപാദിഭേദങ്ങളെക്കൊണ്ടു വിശേഷമായി ഭവിക്കുന്നുവെന്നതു വിഭൂതി) ആ ആദിത്യന്മാരിൽവെച്ചു വിഷ്ണുവെന്ന പേരായ ആദിത്യൻ, പ്രഭാവാതിശയംകൊണ്ട്, എന്റെ വിഭൂതിവിശേഷമാകുന്നു. അങ്ങിനെയിരിക്കുന്ന വിഷ്ണുവെന്ന ഈ ആദിത്യൻ പരമേശ്വരൻതന്നെയാണെന്ന ബുദ്ധിയോടുകൂടി ഉപാസിക്കപ്പെടേണ്ടതാകുന്നു. ജ്യോതിഷാം അംശുമാൻ രവിഃ (അഹം)=ജ്യോതിശ്ചക്രത്തിലിരിക്കുന്ന സകലജ്യോതിസ്സുകളും എന്റെ വിഭൂതിതന്നെയാകുന്നു. അവയിൽവെച്ചു രശ്മിമാനായ സൂര്യൻ ഞാൻതന്നെയാകുന്നു—തേജസ്സിന്റെ ആധിക്യംകൊണ്ട് എന്റെ വിഭൂതിവിശേഷമാകുന്നു. അങ്ങിനെയിരിക്കുന്ന സൂര്യനും പരമേശ്വരനെന്ന ബുദ്ധിയോടുകൂടി ഉപാസിക്കപ്പെടേണ്ടതാകുന്നുവെന്നർത്ഥം.

൨൨. വേദാനാം സാമവേദോസ്മി ദേവാനാമസ്മി വാസവഃ
ഇന്ദ്രിയാണാം മനശ്ചാസ്മി ഭൂതാനാമസ്മി ചേതനാ.

വേദാനാം=വേദങ്ങളിൽ, സാമവേദഃ=സാമവേദം, അസ്മി=ഞാനാകുന്നു. ദേവാനാം=ദേവന്മാരിൽ, വാസവഃ=ഇന്ദ്രൻ, അസ്മി=ഞാനാകുന്നു. ഇന്ദ്രിയാണാം=ഇന്ദ്രിയങ്ങളിൽ, മനഃ ച=മനസ്സും, അസ്മി=ഞാനാകുന്നു. ഭൂതാനാം=പ്രാണികളിൽ, ചേതനാ=ജ്ഞാനശക്തി, അസ്മി=ഞാനാകുന്നു.

വേദങ്ങളിൽ സാമവേദവും, ദേവന്മാരിൽ ഇന്ദ്രനും, ഇന്ദ്രിയങ്ങളിൽ മനസ്സും, ഭൂതങ്ങളിൽ ജ്ഞാനശക്തിയും, ഞാനാകുന്നു.

(ശ-ഭാ) ഇന്ദ്രിയാണാം മനഃ അസ്മി=ചക്ഷുരാദി ഏകാദശ ഇന്ദ്രിയങ്ങളിൽവെച്ച് സങ്കല്പവികല്പാത്മകമായ മനസ്സ് ഞാനാകുന്നു. ചേതനാ=കാര്യ്യകരണസംഘാതത്തിൽ അഭിവ്യക്തമായിരിക്കുന്ന ബുദ്ധിയുടെ വൃത്തി. ശേഷം സ്പഷ്ടം.

൨൩. രുദ്രാണാം ശംകരശ്ചാസ്മി വിത്തേശോ യക്ഷരക്ഷസാം
വസൂനാം പാവകശ്ചാസ്മി മേരുഃ ശിഖരിണാമഹം.

രുദ്രാണാം=പതിനൊന്നു രുദ്രന്മാരിൽ, ശംകരഃ ച=ശങ്കരൻ എന്നു പേരായ രുദ്രൻ, അസ്മി=ഞാനാകുന്നു. യക്ഷരക്ഷസാം=യക്ഷന്മാരും രാക്ഷസന്മാരുമായവരിൽ, വിത്തേശഃ= കുബേരൻ, (അസ്മി)=ഞാനാകുന്നു. വസൂനാം=അഷ്ടവസുക്കളിൽ, പാവകഃ ച=അഗ്നി, അസ്മി=ഞാനാകുന്നു. ശിഖരിണാം=പർവ്വതങ്ങളിൽ, മേരുഃ=മേരുപർവ്വതം, അഹം=ഞാനാകുന്നു.

പതിനൊന്നു രുദ്രന്മാരിൽ ശങ്കരനെന്ന രുദ്രനും, യക്ഷരാക്ഷസന്മാരിൽ കുബേരനും, അഷ്ടവസുക്കളിൽ അഗ്നിയും, പർവ്വതങ്ങളിൽ മേരുപർവ്വതവും, ഞാനാകുന്നു.

൨൪. പുരോധസാം ച മുഖ്യം മാം വിദ്ധി പാർത്ഥ ബൃഹസ്പതിം
സേനാനീനാമഹം സ്കന്ദഃ സരസാമസ്മി സാഗരഃ.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, പുരോധസാം=പുരോഹിതന്മാരിൽ, മുഖ്യം=ശ്രേഷ്ഠനായ, ബൃഹസ്പതിം=(ദേവഗുരുവായ) ബൃഹസ്പതിയായി, മാം=എന്നെ, വിദ്ധി=അറിഞ്ഞാലും. സേനാനീനാം=സേനാപതികളിൽ, അഹം=ഞാൻ, സ്കന്ദഃ=(ദേവസേനാധിപനായ)സുബ്രഹ്മണ്യനാകുന്നു. സരസാം=ജലാശയങ്ങളിൽ, സാഗരഃ ച=സമുദ്രവും, അസ്മി= ഞാനാകുന്നു.

അല്ലയോ അർജ്ജുന, പുരോഹിതന്മാരിൽ എന്നെ ബൃഹസ്പതിയായറിഞ്ഞാലും. സേനാപതിമാരിൽ ഞാൻ സുബ്രഹ്മണ്യനാകുന്നു. ജലാശയങ്ങളിൽ സമുദ്രവും ഞാനാകുന്നു.

(ശം-ഭാ) പുരോധസാം....ബൃഹസ്പതിം=എന്നെ രാജപുരോഹിതന്മാരിൽ പ്രധാനനായ ബൃഹസ്പതിയായറിഞ്ഞാലും. എന്തെന്നാൽ അദ്ദേഹം ഇന്ദ്രന്റെ പുരോഹിതനാകയാൽ മുഖ്യനാകുന്നു. സരസാം സാഗരഃ അസ്മി=ദേവന്മാർ കുഴിച്ചിട്ടുള്ള ജലാശയങ്ങളിൽ സമുദ്രം ഞാനാകുന്നു. ശേഷം സ്പഷ്ടം.

൨൫. മഹർഷീണാം ഭൃഗുരഹം ഗിരാമസ്മ്യേകമക്ഷരം
യജ്ഞാനാം ജപയജ്ഞോസ്മി സ്ഥാവരാണാം ഹിമാലയഃ.

മഹർഷീണാം=മഹർഷിമാരിൽ, ഭൃഗുഃ=ഭൃഗുമഹർഷി, അഹം=ഞാനാകുന്നു. ഗിരാം=പദാത്മികങ്ങളായ വാക്കുകളിൽ, ഏകം അക്ഷരം=ഏകാക്ഷരമായ 'ഓം'കാരപദം, അസ്മി= ഞാനാകുന്നു. യജ്ഞാനാം=യജ്ഞങ്ങളിൽ, ജപയജ്ഞഃ=ജപയജ്ഞവും, സ്ഥാവരാണാം= സ്ഥാവരങ്ങളിൽ, ഹിമാലയഃ=ഹിമവാൻ പർവ്വതവും, അസ്മി=ഞാനാകുന്നു.

മഹർഷിമാരിൽ ഭൃഗുമഹർഷി ഞാനാകുന്നു. പദാത്മികങ്ങളായ വാക്യങ്ങളിൽ ഏകാക്ഷരമായ 'ഓം'കാരപദം ഞാനാകുന്നു. യജ്ഞങ്ങളിൽ ജപയജ്ഞവും, സ്ഥാവരങ്ങളിൽ ഹിമവാൻ പർവ്വതവും, ഞാനാകുന്നു.

൨൬. അശ്വത്ഥഃ സർവ്വവൃക്ഷാണാം ദേവർഷീണാം ച നാരദഃ
ഗന്ധർവ്വാണാം ചിത്രരഥഃ സിദ്ധാനാം കപിലോ മുനിഃ.

൨൭. ഉച്ചൈഃശ്രവസമശ്വാനാം വിദ്ധി മാമമൃതോത്ഭവം
ഐരാവതം ഗജേന്ദ്രാണാം നരാണാം ച നരാധിപം.

സർവ്വവൃക്ഷാണാം=സകലവൃക്ഷങ്ങളിൽ, അശ്വത്ഥഃ=അശ്വത്ഥവൃക്ഷവും, ദേവർഷീണാം=ദേവർഷിമാരിൽ, നാരദഃ ച=നാരദമഹർഷിയും, ഗന്ധർവ്വാണാം=ഗന്ധർവ്വന്മാരിൽ, ചിത്രരഥഃ=ചിത്രരഥൻ എന്ന ഗന്ധർവ്വനും, സിദ്ധാനാം=സിദ്ധന്മാരിൽ (ജനിക്കുമ്പോഴേതന്നെ പരമാർത്ഥതത്ത്വജ്ഞന്മാരായവരിൽ), കപിലഃ മുനിഃ=കപിലൻ എന്ന മുനിയും, (അസ്മി)=ഞാനാകുന്നു. അശ്വാനാം=കുതിരകളിൽ, അമൃതോത്ഭവം=അമൃതമഥനത്തിൽനിന്നുത്ഭവിച്ച, ഉച്ചൈഃശ്രവസം=ഉച്ചൈഃശ്രവസ്സ് എന്ന കുതിരയായും, ഗജേന്ദ്രാണാം=ശ്രേഷ്ഠമായ ആനകളിൽ, ഐരാവതം=(അമൃതമഥനത്തിൽനിന്നുത്ഭവിച്ച) ഐരാവതമെന്ന ആനയായും, നരാണാം=മനുഷ്യരിൽ, നരാധിപം ച=രാജാവായും, മാം=എന്നെ, വിദ്ധി=അറിഞ്ഞാലും.

സകലവൃക്ഷങ്ങളിൽ അശ്വത്ഥവൃക്ഷവും, ദേവർഷിമാരിൽ നാരദമഹർഷിയും, ഗന്ധർവ്വന്മാരിൽ ചിത്രരഥനെന്ന ഗന്ധർവ്വനും, സിദ്ധന്മാരിൽ കപിലൻ എന്ന മുനിയും, ഞാനാകുന്നു. കുതിരകളിൽ അമൃതമഥനത്തിൽനിന്നുത്ഭവിച്ച ഉച്ചൈഃശ്രവസ്സെന്ന കുതിരയായും, ഗജേന്ദ്രന്മാരിൽ ഐരാവതമെന്ന ആനയായും, മനുഷ്യരിൽ രാജാവായും, എന്നെ അറിഞ്ഞാലും.

(ശം-ഭാ) സിദ്ധാനാം=ജന്മനാ തന്നെ ധർമ്മജ്ഞാനവൈരാഗ്യൈശ്വര്യാതിശയത്തെ പ്രാപിച്ചിരിക്കുന്നവരിൽ; ഐരാവതം=ഇരാവതിയുടെ പുത്രനായ ഗജശ്രേഷ്ഠൻ. ശേഷം സ്പഷ്ടം.

൨൮. ആയുധാനാമഹം വജ്രം ധേനൂനാമസ്മി കാമധുക്.
പ്രജനശ്ചാസ്മി കന്ദർപ്പഃ സർപ്പാണാമസ്മി വാസുകിഃ.

൨൯. അനന്തശ്ചാസ്മി നാഗാനാം വരുണോ യാദസാമഹം
പിതൄണാമര്യ്യമാ ചാസ്മി യമഃ സംയമതാമഹം.

ആയുധാനാം=ആയുധങ്ങളിൽ, വജ്രം=വജ്രായുധം, അഹം=ഞാനാകുന്നു. ധേനൂനാം=പശുക്കളിൽ, കാമധുക്=കാമധേനു, അസ്മി=ഞാനാകുന്നു. പ്രജനഃ=പ്രജോൽപത്തിക്കു കാരണമായ, കന്ദർപ്പഃ=കാമൻ (മന്മഥൻ), അസ്മി=ഞാനാകുന്നു. സർപ്പാണാം=സർപ്പങ്ങളിൽ (വിഷത്തോടുകൂടിയവയിൽ), വാസുകിഃ ച=വാസുകി എന്ന സർപ്പരാജനും, അസ്മി=ഞാനാകുന്നു. നാഗാനാം=നാഗങ്ങളിൽ (വിഷമില്ലാത്തവയിൽ), അനന്തഃ ച=നാഗരാജനായ ശേഷൻ, അസ്മി=ഞാനാകുന്നു. യാദസാം=ജലജന്തുക്കളിൽ (ജലത്തിൽ സഞ്ചരിക്കുന്നവരിൽ), വരുണഃ=രാജാവായ വരുണൻ, അഹം=ഞാനാകുന്നു. പിതൄണാം=പിതൃക്കളിൽ, അര്യ്യമാ ച=പിതൃരാജാവായ അര്യ്യമനും, അസ്മി=ഞാനാകുന്നു. സംയമതാം=നിയമത്തെ ചെയ്യുന്നവരിൽ (ദണ്ഡിപ്പിക്കുന്നവരിൽ), യമഃ=യമൻ, അഹം=ഞാനാകുന്നു.

ആയുധങ്ങളിൽ വജ്രായുധവും, പശുക്കളിൽ കാമധേനുവും, പ്രജോൽപത്തിക്കു ഹേതുവായ മന്മഥനും, സർപ്പങ്ങളിൽ രാജാവായ വാസുകിയും, നാഗങ്ങളിൽ രാജാവായ ശേഷനും, ജലസഞ്ചാരികളിൽ രാജാവായ വരുണനും,

പിതൃക്കളിൽ രാജാവായ അര്യമനും, സംയമനം ചെയ്യുന്നവരിൽ യമനും, ഞാനാകുന്നു.

(ശം-ഭാ) വജ്രം=ദധീചിയുടെ എല്ലുകൊണ്ടുണ്ടാക്കപ്പെട്ട വജ്രായുധം; കാമധുക്ക്=സകലകാമങ്ങളേയും സാധിപ്പിക്കുന്ന വസിഷ്ഠമഹർഷിയുടെ കാമധേനു; അല്ലെങ്കിൽ, ധാരാളം പാൽ തരുന്ന ഏതെങ്കിലും പശു. ശേഷം സ്പഷ്ടം.

൩൦. പ്രഹ്ലാദശ്ചാസ്മി ദൈത്യാനാം കാലഃ കലയതാമഹം
മൃഗാണാം ച മൃഗേന്ദ്രോഹം വൈനതേയശ്ച പക്ഷിണാം.

ദൈത്യാനാം=ദൈത്യന്മാരിൽ, പ്രഹ്ലാദഃ ച=പ്രഹ്ലാദൻ, അസ്മി=ഞാനാകുന്നു. കലയതാം=ഗണനം ചെയ്യുന്നവരിൽ, കാലഃ=കാലം, അഹം=ഞാനാകുന്നു. മൃഗാണാം=മൃഗങ്ങളിൽ, മൃഗേന്ദ്രഃ ച=മൃഗരാജാവായ സിംഹവും, പക്ഷിണാം=പക്ഷികളിൽ, വൈനതേയഃ ച=പക്ഷിരാജാവായ ഗരുഡനും, അഹം=ഞാനാകുന്നു.

ദൈത്യന്മാരിൽ പ്രഹ്ലാദനും, ഗണനം ചെയ്യുന്നവരിൽ കാലവും, മൃഗങ്ങളിൽ മൃഗരാജാവായ സിംഹവും, പക്ഷികളിൽ ഗരുഡനും, ഞാനാകുന്നു.

(ശം-ഭാ) ദൈത്യാനാം=ദിതിവംശത്തിൽ ജനിച്ചവരിൽ; മൃഗേന്ദ്രഃ=സിംഹം, അല്ലെങ്കിൽ പുലി; വൈനതേയഃ വിനതാപുത്രനായ ഗരുത്മാൻ (ഗരുഡൻ).

൩൧. പവനഃ പവതാമസ്മി രാമഃ ശസ്ത്രഭൃതാമഹം
ഝഷാണാം മകരശ്ചാസ്മി സ്രോതസാമസ്മി ജാഹ്നവീ.

പവതാം=പരിശുദ്ധിയെ ചെയ്യുന്ന വസ്തുക്കളിൽ (വേഗമുള്ള വസ്തുക്കളിൽ), പവനഃ=വായു, അസ്മി=ഞാനാകുന്നു. ശസ്ത്രഭൃതാം=ആയുധം ധരിച്ച ശൂരന്മാരിൽ, രാമഃ=രാമൻ (ദശരഥപുത്രൻ), അഹം=ഞാനാകുന്നു. ഝഷാണാം=മത്സ്യങ്ങളിൽ, മകരഃ ച=മകരമത്സ്യം, അസ്മി=ഞാനാകുന്നു. സ്രോതസാം=നദികളിൽ (പ്രവാഹോദകങ്ങളിൽ), ജാഹ്നവീ=ഗംഗാനദി (ഭാഗീരഥി), അസ്മി=ഞാനാകുന്നു.

പരിശുദ്ധിയെ ചെയ്യുന്ന വസ്തുക്കളിൽ വായു ഞാനാകുന്നു. ആയുധം ധരിച്ച ശൂരന്മാരിൽ രാമൻ ഞാനാകുന്നു. മത്സ്യങ്ങളിൽ മകരമത്സ്യവും, നദികളിൽ ഗംഗാനദിയും, ഞാനാകുന്നു.

൩൨. സർഗ്ഗാണാമാദിരന്തശ്ച മദ്ധ്യം ചൈവാഹമർജ്ജുന
അദ്ധ്യാത്മവിദ്യാ വിദ്യാനാം വാദഃ പ്രവദതാമഹം.

ഹേ അർജ്ജുന=അല്ലയോ അർജ്ജുന, സർഗ്ഗാണാം=ആകാശാദിസൃഷ്ടികളിൽ, ആദിഃ=ഉൽപത്തിയും, മദ്ധ്യം ച=സ്ഥിതിയും, അന്തഃ ച=അവസാനവും (നാശവും), അഹം=ഞാനാകുന്നു. വിദ്യാനാം=വിദ്യകളിൽ, അദ്ധ്യാത്മവിദ്യാ=ആത്മസ്വരൂപത്തെ പ്രതിപാദിക്കുന്ന വിദ്യയും, പ്രവദതാം=വാദിക്കുന്നവരിൽ, വാദഃ=വാദവും, അഹം ഏവ=ഞാൻതന്നെയാകുന്നു.

അല്ലയോ അർജ്ജുന, ആകാശാദിസൃഷ്ടികളുടെ ഉൽപത്തിയും, സ്ഥിതിയും, നാശവും, ഞാനാകുന്നു. വിദ്യകളിൽ ആത്മസ്വരൂപത്തെ പ്രതിപാദിക്കുന്ന വിദ്യയും, വാദിക്കുന്നവരിൽ വാദവും, ഞാൻതന്നെയാകുന്നു.

(ശം-ഭാ) സൎഗ്ഗാണാം...അഹം=ഞാൻ സൃഷ്ടികളുടെ ഉൽപത്തിയും സ്ഥിതിയും ലയവും ആകുന്നു. 'അഹമാദിശ്ച മധ്യഞ്ച ഭൂതാനാമന്ത ഏവ ച' (അ. ൧൦. ശ്ലോ. ൨൦.) എന്നിങ്ങനെ ആദ്യം ജീവാധിഷ്ഠിതന്മാരായ ഭൂതങ്ങളെ ഉദ്ദേശിച്ചാണ് പറയപ്പെട്ടിട്ടുള്ളത്. എന്നാൽ ഇവിടെ ഇപ്പോൾ പറഞ്ഞിരിക്കുന്നതു സകലസൃഷ്ടികളേയുമുദ്ദേശിച്ചാകുന്നു. വിദ്യകളിൽ ആത്മവിഷയമായ വിദ്യ പ്രധാനമാകുന്നു; എന്തെന്നാൽ അതിൻെറ പ്രയോജനം മോക്ഷമാകുന്നു. അങ്ങിനെയിരിക്കുന്ന അധ്യാത്മവിദ്യ ഞാനാകുന്നു. വാദിക്കുന്നവരിൽ വാദം പ്രധാനമാകുന്നു; എന്തെന്നാൽ, വാദം അൎത്ഥനിൎണ്ണയത്തെ ചെയ്യുന്നതിന്നു ഹേതുവായി ഭവിക്കുന്നു. അതിനാൽ അത് (=വാദം) ഞാനാകുന്നു. 'പ്രവദതാം' എന്നു പറഞ്ഞതുകൊണ്ടു വാദം, ജല്പം, വിതണ്ഡാ, എന്നിങ്ങിനെ പ്രവക്തൃദ്വാരേണ പലവിധവദനഭേദങ്ങൾ എന്നൎത്ഥം ധരിക്കേണ്ടതാകുന്നു. അവയിൽ വാദം, അൎത്ഥനിൎണ്ണയത്തിന്നു ഹേതുവാകയാൽ, പ്രധാനമാകുന്നു.

(ശ്രീ) 'അഹമാദിശ്ച മധ്യം ച' എന്നതുകൊണ്ടു സൃഷ്ട്യാദികൎത്തൃത്വം പാരമൈശ്വൎയ്യമാണെന്നു പറയപ്പെട്ടു. ഇവിടെ തൽസൃഷ്ടിസ്ഥിതിലയങ്ങൾ എൻെറ വിഭൂതിയായി ധ്യാനിക്കപ്പെടേണ്ടതാകുന്നുവെന്നു വിശേഷിച്ചു പറയുന്നു.

പ്രവദതാം വാദഃ അഹം=വാദികളെ സംബന്ധിച്ച വാദം, ജല്പം, വിതണ്ഡാ, എന്നിങ്ങിനെ മൂന്നുകൂട്ടം പ്രസിദ്ധമാകുന്നു. അവയിൽവെച്ചു വാദം ഞാനാകുന്നു. ജല്പം—രണ്ടുപേർ അന്യോന്യമുള്ള തൎക്കത്തിൽ ഒരുവൻ പ്രമാണംകൊണ്ടും തൎക്കംകൊണ്ടും സ്വപക്ഷത്തെ സ്ഥാപിക്കുകയും, മറേറ പക്ഷത്തെ ദൂഷിക്കുകയും, ചെയ്യുന്നത് ജല്പം എന്നു പറയപ്പെടുന്നു. ഒരുവൻ സ്വപക്ഷത്തെ സ്ഥാപിച്ചാൽ മറേറവൻ ഛലജാതിനിഗ്രഹസ്ഥാനങ്ങളേക്കൊണ്ടു തൽപക്ഷത്തെ ദൂഷിക്കുകയും, സ്വപക്ഷത്തെ സ്ഥാപിക്കാതിരിക്കുകയും, ചെയ്യുന്നതു വിതണ്ഡാ ആകുന്നു. അവ രണ്ടും വാദികൾ തമ്മിലുള്ള ശക്തി പരീക്ഷിപ്പാൻമാത്രം വേണ്ടിയാകുന്നു. എന്നാൽ ഗുരുശിഷ്യന്മാരോ അന്യന്മാരോ തമ്മിൽ രാഗദ്വേഷാദികൾകൂടാതെയുള്ള തൎക്കത്തിന്നു വാദം എന്നു പറയുന്നു. അതിൻെറ ഫലം തത്വനിരൂപണമാകയാൽ അതു ശ്രേഷ്ഠമാകുന്നു. അതിനാൽ അത് എൻെറ വിഭൂതിയുമാകുന്നുവെന്നൎത്ഥം.

൩൩. അക്ഷരാണാമകാരോസ്മി ദ്വന്ദ്വഃ സാമാസികസ്യ ച
അഹമേവാക്ഷയഃ കാലോ ധാതാഹം വിശ്വതോമുഖഃ.

അക്ഷരാണാം=അക്ഷരങ്ങളിൽ (വൎണ്ണങ്ങളിൽ), അകാരഃ='അ' എന്ന അക്ഷരം, അസ്മി=ഞാനാകുന്നു. സാമാസികസ്യ=സമാസസമൂഹങ്ങളിൽ, ദ്വന്ദ്വഃ=ദ്വന്ദ്വം എന്ന സമാസവും, അക്ഷയഃ=ക്ഷയമില്ലാത്ത (പ്രവാഹരൂപമായിരിക്കുന്ന), കാലഃ ച=കാലവും, അഹം=ഞാൻ (ആകുന്നു). ധാതാ=കൎമ്മഫലങ്ങളെ കൊടുക്കുന്ന, വിശ്വതോമുഖഃ=ചതുൎമ്മുഖബ്രഹ്മാവ് (സൎവ്വതോമുഖനും), അഹം ഏവ=ഞാൻതന്നെയാകുന്നു.

അക്ഷരങ്ങളിൽ 'അ' എന്ന അക്ഷരം ഞാനാകുന്നു. സമാസസമൂഹങ്ങളിൽ ദ്വന്ദ്വമെന്ന സമാസം ഞാനാകുന്നു. പ്രവാഹരൂപമായിരിക്കുന്ന കാലവും ഞാനാകുന്നു. സൎവ്വകൎമ്മഫലങ്ങളുടേയും വിധാതാവായിരിക്കുന്ന സൎവ്വതോമുഖനും ഞാൻതന്നെ.

(ശം-ഭാ) 'കാലഃ' എന്ന ശബ്ദത്തിന്ന് ക്ഷണം (=കാലത്തിൻെറ സൂക്ഷ്മപരിമാണം) എന്നോ, അല്ലെങ്കിൽ കാലത്തിന്നുംകൂടി കാലമായിരിക്കുന്ന പ

രമേശ്വരനെന്നോ, അൎത്ഥം ധരിക്കാം. ധാതാ=കൎമ്മഫലത്തിന്റെ വിധാതാ; വിശ്വതോമുഖഃ=സൎവ്വതോമുഖൻ.

(ശ്രീ) അക്ഷരാണാം 'അ'കാരഃ അസ്മി=വൎണ്ണങ്ങളിൽവെച്ച് 'അ'കാരം ഞാനാകുന്നു. എന്തെന്നാൽ സൎവ്വവാങ്മയത്വം ഹേതുവായിട്ട് അതിന്ന് ശ്രേഷ്ഠത്വം കല്പിക്കപ്പെട്ടിരിക്കുന്നു. ഇതിന്നു പ്രമാണമായി ശ്രുതി—'അകാരോ വൈ സൎവാ വാക് സൈഷാ സ്പൎശോഷ്മഭിൎവ്യജ്യമാനാ ബഹ്വീ നാനാരൂപാ ഭവതി'. സാമാസികസ്യ ദ്വന്ദ്വഃ=സമാസസമൂഹങ്ങളിൽവെച്ച് 'രാമകൃഷ്ണൌ' എന്നിങ്ങിനെയുള്ള ദ്വന്ദ്വസമാസം ഞാനാകുന്നു. ഇവിടെ ഉഭയപദപ്രധാനത്വംകൊണ്ടു ദ്വന്ദ്വസമാസത്തിന്നു ശ്രേഷ്ഠത്വം കല്പിക്കപ്പെട്ടിരിക്കുന്നു. അക്ഷയഃ കാലഃ ച അഹം—പ്രവാഹരൂപമായിരിക്കുന്ന കാലം ഞാനാകുന്നു. 'കാലഃ കലയതാമഹം' എന്ന, ഘട്ടത്തിൽ ആയുൎഗ്ഗണനാത്മകമായ വൎഷശതാദ്യായുസ്സ്വരൂപമായ കാലമാണ് പറയപ്പെട്ടിട്ടുള്ളത്. ആ ആയുസ്സ്വരൂപമായിരിക്കുന്ന കാലം ആയുസ്സ് ക്ഷയിക്കുന്നതോടുകൂടി ക്ഷയിക്കുന്നു. എന്നാൽ ഇവിടെ പ്രവാഹരൂപമായിരിക്കുന്ന അക്ഷയമായ കാലമാണ് പറയപ്പെട്ടിരിക്കുന്നത്. ധാതാ വിശ്വതോമുഖഃ അഹം ഏവ=കൎമ്മഫലവിധാതൃക്കളിൽവെച്ച സൎവ്വകൎമ്മഫലവിധാതാവ് ഞാനാകുന്നു.

൩൪. മൃത്യുഃ സൎവഹരശ്ചാഹമുത്ഭവശ്ച ഭവിഷ്യതാം
കീൎത്തിഃ ശ്രീൎവാക് ച നാരീണാം സ്മൃതിൎമ്മേധാ ധൃതിഃ ക്ഷമാ.

സൎവഹരഃ=(സംഹാരകന്മാരിൽവെച്ച്) സകലത്തേയും നശിപ്പിക്കുന്ന, മൃത്യുഃ ച=മൃത്യുവും, ഭവിഷ്യതാം=വരുവാൻ പോകുന്ന പ്രാണികളുടെ, ഉത്ഭവഃ ച=ഉത്ഭവവും (അഭ്യുദയവും), നാരീണാം=സ്ത്രീകളിൽ, കീൎത്തിഃ=കീൎത്തിക്കഭിമാനിദേവതയും, ശ്രീഃ=ഐശ്വൎയ്യാഭിമാനിദേവതയായ ലക്ഷ്മിയും, വാക് ച=വാക്കിന്നഭിമാനിദേവതയായ സരസ്വതിയും, സ്മൃതിഃ=സ്മൃതിക്കഭിമാനിദേവതയും, മേധാ=ബുദ്ധിക്കഭിമാനിദേവതയും, ധൃതിഃ=ധൈൎയ്യത്തിന്നഭിമാനിദേവതയും, ക്ഷമാ=ക്ഷമക്കഭിമാനിദേവതയും, അഹം=ഞാനാകുന്നു.

സകലത്തേയും നശിപ്പിക്കുന്ന മൃത്യുവും, ഭാവികല്പന്മാരായ പ്രാണികളുടെ ഉത്ഭവവും (അഭ്യുദയവും) ഞാനാകുന്നു. സ്ത്രീകളിൽ സപ്തദേവതാരൂപകളായ കീൎത്തി, ശ്രീ, വാക്, സ്മൃതി, മേധാ, ധൃതി, ക്ഷമ എന്നവരും ഞാനാകുന്നു.

(ശം—ഭാ) മൃത്യു രണ്ടുവിധമാകുന്നു—(൧) ധനാദിയെ അപഹരിക്കുന്നവൻ, (൨) പ്രാണനെ ഹരിക്കുന്നവൻ. ഇവരിൽ പ്രാണനെ ഹരിക്കുന്നവൻ സൎവഹരൻ എന്നു പറയപ്പെടുന്നു. സൎവഹരനായ ആ മൃത്യു ഞാനാകുന്നു. അല്ലെങ്കിൽ, പ്രളയകാലത്തിൽ സൎവ്വത്തേയും ഹരിക്കുന്ന പരമേശ്വരൻ എന്നും അൎത്ഥമാകാം. ഭവിഷ്യതാം ഉത്ഭവഃ ച അഹം=ഭാവികാലത്തിൽ ഉൽകൎഷപ്രാപ്തിക്കു യോഗ്യന്മാരായവൎക്ക് അഭ്യുദയവും തൽപ്രാപ്തിഹേതുവും ഞാനാകുന്നു. നാരീണാം കീൎത്തിഃ....ക്ഷമാ=സ്ത്രീകളിൽ ഉത്തമകളായ കീൎത്തി, ശ്രീ, വാക്, സ്മൃതി, മേധ, ധൃതി, ക്ഷമ*, എന്നിവർ ഞാനാകുന്നു. അവയുടെ ആഭാസമാത്രബന്ധംകൊണ്ടുതന്നെ ജനങ്ങൾ കൃതാൎത്ഥന്മാരായിയെന്നു വിചാരിക്കുന്നു.

(ആ) * കീൎത്തിഃ=ധാൎമ്മികത്വനിമിത്തമായ ഖ്യാതി; ശ്രീഃ=ലക്ഷ്മി (കാന്തി, ശോഭ); വാക്=സൎവ്വത്തേയും പ്രകാശിപ്പിക്കുന്ന വാണി; സ്മൃതിഃ=ചിരാനുഭൂതസ്മരണശക്തി; മേധാ=ഗ്രന്ഥധാരണശക്തി; ധൃതിഃ=ധൈൎയ്യം; ക്ഷമാ=മാനാവമാനങ്ങളിൽ ചിത്തവികാരമില്ലായ്മ.

൩൫. ബൃഹത്സാമ തഥാ സാമ്നാം ഗായത്രീ ഛന്ദസാമഹം
മാസാനാം മാർഗ്ഗശീർഷോഹമൃതൂനാം കുസുമാകരഃ.

സാമ്നാം=സാമവേദത്തിലുള്ള ഗാനങ്ങളിൽ, ബൃഹത്സാമ=ബൃഹത്സാമമെന്ന സാമവും, ഛന്ദസാം=ഛന്ദസ്സുകളിൽ, ഗായത്രീ=ഗായത്രി എന്ന ഛന്ദസ്സും, അഹം=ഞാനാകുന്നു. തഥാ=അപ്രകാരംതന്നെ, മാസാനാം=മാസങ്ങളിൽ, മാർഗ്ഗശീർഷഃ=മാർഗ്ഗഴിമാസവും (ധനുമാസവും), ഋതൂനാം=(ആറ്) ഋതുക്കളിൽ, കുസുമാകരഃ=(രമണീയത്വംഹേതുവായിട്ട്) വസന്തഋതുവും, അഹം=ഞാൻ ആകുന്നു.

സാമവേദത്തിലുള്ള ഗാനങ്ങളിൽ ബൃഹത്സാമമെന്ന സാമവും, ഛന്ദസ്സുകളിൽ ഗായത്രി എന്ന ഛന്ദസ്സും, അപ്രകാരംതന്നെ മാസങ്ങളിൽ മാർഗ്ഗഴിമാസവും, ഋതുക്കളിൽ വസന്ത ഋതുവും, ഞാനാകുന്നു.

(ശം-ഭാ) സാമവേദത്തിലുള്ള ഗാനങ്ങളിൽ മോക്ഷപ്രതിപാദകമായിരിക്കുന്ന ബൃഹത്സാമം ഏററവും പ്രധാനമാകുന്നു. അതിനാൽ അതു ഞാനാകുന്നു. ഗായത്ര്യാദിഛന്ദോവിശിഷ്ടങ്ങളായ ഋക്കുകളിൽ ഗായത്രി എന്ന ഋക്ക് ഞാനാകുന്നു. മാസങ്ങളിൽ മാർഗ്ഗശീർഷവും, ഋതുക്കളിൽ വസന്തഋതുവും ഞാനാകുന്നു. (മൃഗശീർഷനക്ഷത്രത്തോടുകൂടിയ പൌർണ്ണമാസിയുള്ള മാസം മാർഗ്ഗശീർഷമാസം.)

൩൬. ദ്യൂതം ഛലയതാമസ്മി തേജസ്തേജസ്വിനാമഹം
ജയോസ്മി വ്യവസായോസ്മി സത്ത്വം സത്ത്വവതാമഹം.

ഛലയതാം=അന്യോന്യം വഞ്ചിക്കുന്നവരെ സംബന്ധിച്ച, ദ്യൂതം=ചൂതുകളി, അസ്മി=ഞാനാകുന്നു. തേജസ്വിനാം=പ്രഭാവത്തോടുകൂടിയവരുടെ, തേജഃ=പ്രഭാവം, അഹം=ഞാൻ ആകുന്നു. ജയഃ=ജയത്തോടുകൂടിയിരിക്കുന്നവരുടെ ജയം, അസ്മി=ഞാനാകുന്നു. വ്യവസായഃ=(ഉദ്യമശാലികളായവരുടെ) ഉദ്യമം, അസ്മി=ഞാനാകുന്നു. സത്ത്വവതാം=സാത്ത്വികന്മാരുടെ, സത്ത്വം=സത്ത്വഗുണം, അഹം=ഞാനാകുന്നു.

വഞ്ചകന്മാരുടെ ചൂതുകളി എന്ന വഞ്ചനയും, പ്രഭാവത്തോടുകൂടിയവരിൽ പ്രഭാവവും, വിജയികളുടെ ജയവും, ഉദ്യമശാലികളുടെ ഉദ്യമവും, സാത്ത്വികന്മാരുടെ സത്ത്വഗുണവും ഞാനാകുന്നു.

൩൭. വൃഷ്ണീനാം വാസുദേവോസ്മി പാണ്ഡവാനാം ധനഞ്ജയഃ
മുനീനാമപ്യഹം വ്യാസഃ കവീനാമുശനാ കവിഃ

വൃഷ്ണീനാം=യാദവന്മാരിൽ, വാസുദേവഃ=വാസുദേവനും (ശ്രീകൃഷ്ണനും), പാണ്ഡവാനാം=പാണ്ഡവന്മാരിൽ, ധനഞ്ജയഃ=അർജ്ജുനനും, അസ്മി=ഞാനാകുന്നു. മുനീനാം അപി=മുനിമാരിൽ (വേദാർത്ഥത്തെ മനനംചെയ്യു ശീലമുള്ളവരിൽ), വ്യാസഃ=വ്യാസമഹർഷിയും, കവീനാം=ശാസ്ത്രദർശികളിൽ, ഉശനാ കവിഃ=ഉശനൻ എന്നുപേരായ കവിയും (ശുക്രാചാര്യരും), അഹം=ഞാൻ ആകുന്നു.

യാദവന്മാരിൽ ശ്രീകൃഷ്ണനും, പാണ്ഡവന്മാരിൽ അർജ്ജുനനും, മുനിമാരിൽ വ്യാസമഹർഷിയും, കവികളിൽ ശുക്രമഹർഷിയും, ഞാനാകുന്നു.

(ശം-ഭാ) വാസുദേവഃ=നിന്റെ സഖാവായ ഞാൻതന്നെ. മുനിനാം=മനനശീലന്മാരും സർവ്വപദാൎത്ഥജ്ഞാനികളുമായിരിക്കുന്നവരിൽ; കവീനാം=ക്രാന്തദൎശികളിൽ (സർവ്വജ്ഞന്മാരിൽ). ശേഷം സ്പഷ്ടം.

൩൮. ദണ്ഡോ ദമയതാമസ്മി നീതിരസ്മി ജിഗീഷതാം
മൌനം ചൈവാസ്മി ഗുഹ്യാനാം ജ്ഞാനം ജ്ഞാനവതാമഹം.

ദയമതാം=ദമനകൎത്താക്കന്മാരെ (ദുഷ്ടന്മാരെ ശിക്ഷിക്കുന്നവരെ) സംബന്ധിച്ച, ദണ്ഡഃ*=ദണ്ഡം (ദണ്ഡനക്രിയ), അസ്മി=ഞാനാകുന്നു. ജിഗീഷതാം=ജയിപ്പാനിച്ഛിക്കുന്നവരെ സംബന്ധിച്ചുള്ള, നീതിഃ=സാമാദ്യുപായരൂപമായ നീതി (ന്യായം, ശാസ്ത്രീയമായ ധൎമ്മമാൎഗ്ഗം), അസ്മി=ഞാനാകുന്നു. ഗുഹ്യാനാം=ഗോപനീയങ്ങളായവയിൽവെച്ച്, മൌനം=ഗോപനഹേതുവായ മൌനവചനം (മനനശീലത്വം), അസ്മി=ഞാനാകുന്നു. ജ്ഞാനവതാം=തത്ത്വജ്ഞാനികളുടെ, ജ്ഞാനം ച=ജ്ഞാനവും, അഹം ഏവ=ഞാൻതന്നെയാകുന്നു.

ദമനകൎത്താക്കന്മാരുടെ ദണ്ഡനക്രിയയും, ജയിപ്പാനിച്ഛയുള്ളവരുടെ സാമാദ്യുപായരൂപമായിരിക്കുന്ന നീതിയും, ഗോപനീയങ്ങളായുള്ളവയിൽ മൌനവും, തത്ത്വജ്ഞാനികളുടെ ജ്ഞാനവും ഞാനാകുന്നു.

൩൯. യച്ചാപി സൎവ്വഭൂതാനാം ബീജം തദഹമൎജ്ജുന
ന തദസ്തി വിനാ യൽ സ്യാന്മയാ ഭൂതം ചരാചരം.

ഹേ അൎജ്ജുന=അല്ലയോ അൎജ്ജുന, സൎവ്വഭൂതാനാം=സൎവ്വഭൂതങ്ങൾക്കും, ബീജം പ്രരോഹകാരണം, യൽ ച അപി=യാതൊന്നോ, തൽ=അത്, അഹം=ഞാനാകുന്നു. ചരാചരം=ചരമായും അചരമായുമിരിക്കുന്ന, യൽ ഭൂതം=യാതൊരു ഭൂതം, സ്യാൽ=ഉണ്ടോ, തൽ=അത്, മയാ വിനാ=എന്നെ കൂടാതെ, ന അസ്തി=ഇരിക്കുന്നില്ല.

അല്ലയോ അൎജ്ജുന, സകലഭൂതങ്ങൾക്കും പ്രരോഹകാരണമായിട്ടേതോ അതു ഞാനാകുന്നു. സ്ഥാവരജംഗമാത്മകമായിരിക്കുന്ന യാതൊരു ഭൂതവും എന്നെ കൂടാതെയിരിക്കുന്നില്ല.

(ശം-ഭാ) ഈ പ്രകരണത്തെ ഉപസംഹരിപ്പാൻവേണ്ടി ഭഗവാൻ വിഭൂതിസംക്ഷേപത്തെ പറയുന്നു—എന്നെ കൂടാതെ ചരമായോ അചരമായോ യാതൊരു ഭൂതവും ഇല്ല. എന്തെന്നാൽ, എന്നാൽ പരിത്യക്തമായിട്ടുള്ളതു നിരാത്മകമായും ശൂന്യമായും ഭവിക്കുന്നു. അതിനാൽ സൎവ്വവും മദാത്മകമാകുന്നുവെന്നാൎത്ഥം.

[ശ-സ] ഇങ്ങിനെ വിഭൂതിവിശേഷങ്ങളെ പറഞ്ഞിട്ട് ആരംഭിക്കപ്പെട്ടിട്ടുള്ളതിനെ ഉപസംഹരിക്കുന്നതിന്നുവേണ്ടി കാൎയ്യമാസകലം കാരണമാത്രംതന്നെയെന്ന ന്യായത്തെ അനുസരിച്ച സൎവ്വവും ഞാൻതന്നെയെന്നു പറയുന്നു—യൽ ച സൎവ്വഭൂതാനാം ബീജം=ആകാശാദിസകലഭൂതങ്ങൾക്കു മുൽപത്തികാരണം യാതൊന്നോ—അവ്യാകൃതമെന്നു പറയപ്പെടുന്ന ജഗദ്യോനി യാതൊന്നോ (തദഹം) അത് ഞാനാകുന്നു. ഇതുകൊണ്ടു കാൎയ്യം കാരണമാത്രമാകയാൽ സൎവ്വവും ഞാൻതന്നെയെന്നു സൂചിപ്പിക്കപ്പെടുന്നു. സിദ്ധമായിരിക്കുന്ന ഈ അൎത്ഥത്തെ വ്യതിരേകമുഖേന പറയുന്നു. സച്ചിദാനന്ദസ്വരൂപനായും അനന്തനായും ബ്രഹ്മമായുമിരിക്കുന്ന എന്നെ കൂടാതെ—മത്സത്തയാൽ വ്യാപിക്കപ്പെടാതെ—മൽഭിന്നമായി ചരമായും അചരമായും യാതൊരു വസ്തുവും മൂന്നു ലോകങ്ങളിലും കാണപ്പെ

* (ശ്രീ) ദമനകൎത്താക്കന്മാരെ സംബന്ധിച്ചുള്ള ദണ്ഡം—യാതൊന്നുകൊണ്ടാണ് അസംയതന്മാരും സംയതന്മാരായി ഭവിക്കുന്നത് ആ ദണ്ഡം—എന്റെ വിഭൂതിയാകുന്നു.

ടുന്നതല്ല. എന്നെ കൂടാതെ സത്താകട്ടേ അസത്താകട്ടേ ഒരു ദിക്കിലും ഒരു പ്രകാരത്തിലുമുണ്ടാവാൻ പാടില്ല എന്നത്ഥം. ഇതുകൊണ്ടു സൎവ്വവും ഞാൻതന്നെയെന്നു സിദ്ധമായി. 'ബ്രഹ്മൈവേദം സൎവ്വം' എന്നു ശ്രുതിവാക്യം.

൪൦. നാന്തോസ്തി മമ ദിവ്യാനാം വിഭൂതീനാം പരന്തപ
ഏഷ തൂദ്ദേശതഃ പ്രോക്തോ വിഭൂതേൎവ്വിസ്തരോ മയാ.

ഹേ പരന്തപ=അല്ലയോ അൎജ്ജുന, മമ=എന്റെ, ദിവ്യാനാം=അത്ഭുതങ്ങളായ, വിഭൂതീനാം=വിഭൂതികൾക്ക്, അന്തഃ=അവസാനം, ന അസ്തി=ഇല്ല. വിഭൂതേഃ=വിഭൂതിയുടെ, ഏഷഃ തു വിസ്തരഃ=ഈ വിസ്താരം, ഉദ്ദേശതഃ=ചുരുക്കമായി, മയാ=എന്നാൽ, പ്രോക്തഃ= പറയപ്പെട്ടു.

അല്ലയോ അൎജ്ജുന, എന്റെ അത്ഭുതങ്ങളായ വിഭൂതികൾക്ക് അവസാനമില്ല. എന്റെ വിഭൂതിരൂപത്തിന്റെ ഈ വിസ്താരം ചുരുക്കമായിട്ടുമാത്രം എന്നാൽ പറയപ്പെട്ടു.

(ശം-ഭാ) സൎവ്വാത്മാവായിരിക്കുന്ന ഈശ്വരന്റെ വിഭൂതികൾ ഇത്ര (ഇന്നപ്രകാരം) എന്ന് അറിവാനോ, പറവാനോ, ആൎക്കും സാധിക്കുകയില്ല. ശേഷം സ്പഷ്ടം.

൪൧. യദ്യദ്വിഭൂതിമത്സത്വം ശ്രീമദൂൎജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം.

വിഭൂതിമൽ=ഐശ്വൎയ്യത്തോടുകൂടിയോ, ശ്രീമൽ=സമ്പത്തോടുകൂടിയോ (കാന്തിയോടുകൂടിയോ), ഊൎജ്ജിതം ഏവ വാ=ഗുണാതിശയങ്ങളോടുകൂടിയോ, യൽ യൽ=ഏതേത്, സത്വം (അസ്തി)=വസ്തുവുണ്ടോ, തൽ തൽ=അതെല്ലാം, മമ=എന്റെ, തേജോംശസംഭവം ഏവ=പ്രഭാവത്തിന്റെ അംശംകൊണ്ടുണ്ടായവയെന്ന്, ത്വം=നീ, അവഗച്ഛ=അറിഞ്ഞാലും.

ഐശ്വൎയ്യത്തോടുകൂടിയോ, സമ്പത്തിയോടുകൂടിയോ, (പ്രഭാവബലാദി) ഗുണാതിശയങ്ങളോടുകൂടിയോ എന്തെല്ലാം വസ്തുക്കളുണ്ടോ അതെല്ലാം എന്റെ പ്രഭാവത്തിന്റെ അംശംകൊണ്ടുണ്ടായതാണെന്നു നീ അറിഞ്ഞാലും.

(ശം-ഭാ) ശ്രീമൽ=ലക്ഷ്മിയോടുകൂടിയത്; അല്ലെങ്കിൽ, ഉത്സാഹത്തോടുകൂടിയത് (സമൃദ്ധിയോട്, അല്ലെങ്കിൽ കാന്തിയോടുകൂടിയത്); മമ=ഈശ്വരന്റെ. ശേഷം സ്പഷ്ടം.

൪൨. അഥവാ ബഹുനൈതേന കിം ജ്ഞാതേന തവാൎജ്ജുന,
വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗൽ.

ഹേ അൎജ്ജുന=അല്ലയോ അൎജ്ജുന, അഥവാ=അല്ലെങ്കിൽ (എന്നാൽ), ബഹുനാ= വേറെ വേറെ വിസ്തരിച്ച്, ജ്ഞാതേന=അറിയപ്പെട്ട, ഏതേന=ഈ വിഭൂതിരൂപംകൊണ്ട്, തവ=നിനക്ക്, കിം=എന്തു പ്രയോജനം. അഹം=ഞാൻ, കൃത്സ്നം=സകലമായ, ഇദം ജഗൽ=ഈ ജഗത്തിനെ, ഏകാംശേന=ഒരംശംകൊണ്ടുമാത്രം, വിഷ്ടഭ്യ=വ്യാപിച്ചുകൊണ്ട് (ധരിച്ചുകൊണ്ട്), സ്ഥിതഃ=നില്ക്കുന്നു.

അല്ലയോ അൎജ്ജുന, എന്നാൽ, വിസ്താരമായി അറിയപ്പെട്ട ഈ വിഭൂതികളെക്കൊണ്ടു നിനക്കെന്തു പ്രയോജനമാണുള്ളത്? ഞാൻ ഈ ജഗത്താസകലത്തേയും ഒരംശംകൊണ്ടു വ്യാപിച്ചു (ധരിച്ചു)കൊണ്ടു സ്ഥിതിചെയ്യുന്നു.

(ശം_ഭാ) ഇങ്ങിനെ വിസ്താരമായിട്ടറിഞ്ഞിട്ട നിനക്ക് എന്തു ഫലമാണു ണ്ടാകുന്നത്? ആകപ്പാടെ ഞാൻ പറയുവാൻ ഭാവിക്കുന്ന അൎത്ഥത്തെ നീ കേട്ടാലും. ഈ ജഗത്താസകലത്തേയും ഞാൻ എന്റെ ഒരംശംകൊണ്ട്, ഒരവയവംകൊണ്ട്, ഒരു പാദംകൊണ്ട്, (സൎവ്വഭൂതസ്വരൂപനായിട്ട്) ദൃഢമായി ധരിച്ചുകൊണ്ടു സ്ഥിതിചെയ്യുന്നു. 'പാദോസ്യ വിശ്വാ ഭൂതാനി=സൎവ്വഭൂതങ്ങളും അദ്ദേഹത്തിന്റെ പാദമാകുന്നു' (തൈത്തിരിയ ആരണ്യകം. ൩. ൧൨.) എന്നു ശ്രുതിവാക്യം.

[ശ_സ] ഇങ്ങിനെ മന്ദബുദ്ധികളായ മുമുക്ഷുക്കളുടെ ഉപാസനക്കായിക്കൊണ്ടും, കാണപ്പെടുന്നവയെല്ലാം പരമാത്മാവിന്റെ വിഭൂതിവിശേഷമാകയാൽ എല്ലാം പരമേശ്വരൻതന്നെ എന്നറിയുന്നതിന്നുവേണ്ടിയും, 'ആദിത്യാനാമഹം വിഷ്ണുഃ' എന്നതു മുതൽ 'ജ്ഞാനം ജ്ഞാനവതാമഹം' എന്ന ശ്ലോകംവരെ സ്വവിഭൂതിവിശേഷങ്ങളെ പ്രതിപാദിച്ചിട്ട് ഇപ്പോൾ വിഭൂതിവിശേഷജ്ഞാനത്തിന്റേയും, തദുപാസ്തിയുടേയും അകിഞ്ചിൽകരത്വസൂചനദ്വാരാ പ്രജ്ഞയോടുകൂടിയിരിക്കുന്ന അധികാരികൾക്കു സവിശേഷമായിരിക്കുന്ന പരമേശ്വരൻതന്നെയാണ് ഉപാസനീയമായ വസ്തുവെന്നുപദേശിച്ചുകൊണ്ട് അദ്ധ്യായത്തെ ഉപസംഹരിക്കുന്നു—അഥവാ....കിം=എന്റെ വിഭൂതികൾ അനന്തങ്ങളാകുന്നു. അവയെ പറയുന്നതിനാകട്ടേ അറിയുന്നതിനാകട്ടേ ആൎക്കും കഴിയുന്നതല്ല. അഥവാ, 'ഇത് എന്റെ വിഭൂതിവിശേഷം, ഇത് എന്റെ വിഭൂതിവിശേഷം' എന്നിങ്ങിനെ എന്റെ വിഭൂതിവിശേഷങ്ങൾ അനേകം പറയപ്പെട്ടുവെങ്കിലും ശുദ്ധാത്മാവും മുഖ്യാധികാരിയുമായിരിക്കുന്ന നിനക്കു ബഹുപ്രകാരത്തിൽ പറയപ്പെട്ടിട്ടുള്ള മദ്വിഷയകമായ ജ്ഞാനംകൊണ്ട് എന്തു ഫലമാണുണ്ടാകുന്നത്—തൽജ്ഞാനംകൊണ്ടും തദുപാസ്തികൊണ്ടും ചിത്തശുദ്ധിയോ മോക്ഷമോ യാതൊരു ഫലവും നിനക്കുണ്ടാകുന്നതല്ല എന്നൎത്ഥം.

പൂൎവ്വപക്ഷം—വിഷ്ണ്വാദിവ്യക്തിവിശേഷങ്ങൾക്കു തത്സ്വരൂപത്വമുള്ളതിനാൽ തദുപാസ്തികൊണ്ടും തൽജ്ഞാനംകൊണ്ടും മുഖ്യമായ ഫലം നിശ്ചയമായുണ്ടാകും.

സമാധാനം—അങ്ങിനെ പറവാൻ പാടില്ല. എന്തെന്നാൽ, വിഭൂതിവിശേഷങ്ങൾ അനന്തങ്ങളാകയാൽ—അവയിൽ ഈശ്വരത്വബുദ്ധിയുണ്ടാകുമ്പോൾ അനേകേശ്വരത്വജ്ഞാനമുണ്ടാവാനിടയാകുന്നു. അതു മോക്ഷഹേതുവായി ഭവിക്കുന്നില്ല. വിഭൂതികൾ അനന്തങ്ങളായിരിക്കുമ്പോൾ തദുപാസ്തി ഏകേശ്വരത്വബുദ്ധികൊണ്ടു ചെയ്യുന്നതും പ്രയാസമായിരിക്കും. അവയിൽ ഗുണവിശേഷതാരതമ്യമുള്ളതിനാൽ രാഗാദികാലുഷ്യംകൂടാതെ ചിത്തത്തിന്നു പ്രസാദവും സിദ്ധിക്കപ്പെടുന്നതല്ല. അതിനാൽ മുഖ്യാധികാരിയും മുമുക്ഷുവുമായിരിക്കുന്ന നീ സംസാരമോചനത്തിന്നായിക്കൊണ്ടു പരമേശ്വരനായിരിക്കുന്ന എന്നെ സൎവ്വാത്മാവായി ഭജിച്ചാലും എന്നു സൂചിപ്പിക്കുന്നതിന്നായി പറയുന്നു. വിഷ്ടഭ്യാഹം....ജഗൽ=നിൎവ്വിശേഷനും പരമാത്മാവുമായിരിക്കുന്ന ഞാൻ സ്ഥാവരജംഗമാത്മകമായും മായാതൽകാൎയ്യമായുമിരിക്കുന്ന ഈ ജഗത്താസകലവും എന്റെ ഒരംശത്താൽ വ്യാപിച്ചുകൊണ്ടു സ്ഥിതിചെയ്യുന്നു—നിരവയവമായിരിക്കുന്ന ആകാശത്തിന്നു മേഘാവച്ഛേദംകൊണ്ട് എപ്രകാരമാണ് ഭാഗകല്പന അതുപോലെ നിരംശമായിരുന്നാലും പരബ്രഹ്മത്തിന്നു മായാതൽകാൎയ്യാവച്ഛേദംകൊണ്ടു തദുപഹിതമായിരിക്കുന്ന ചൈതന്യത്തിന്ന് അംശത്വം കല്പിക്കപ്പെടുന്നു. 'പാദോസ്യ വിശ്വാ ഭൂതാനി' എന്ന ശ്രുതിവാക്യപ്രകാരം മായോപാധികമായ അംശത്താൽ, പാദത്താൽ, സൎവ്വത്തേയും വ്യാപിച്ചുകൊണ്ടു ഞാൻ സൎവ്വാത്മാവായി സ്ഥിതിചെയ്യുന്നു. 'സഹസ്രശീൎഷാ പുരുഷഃ, സഹസ്രശീൎഷം ദേ

വം' എന്നിങ്ങിനെ പ്രസിദ്ധമായിരിക്കുന്ന വിശ്വരൂപനും ഏകേശ്വരനുമായിരിക്കുന്ന എന്നെത്തന്നെ നീ ഭജിച്ചാലും. ആ ഭജനംകൊണ്ടു നീ കൃതാൎത്ഥനായി ഭവിക്കുമെന്നൎത്ഥം.

ഇതി ശ്രീമത്ഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം

യോഗശാസ്ത്രേ ശ്രീകൃഷ്ണാൎജ്ജുനസംവാദേ

വിഭൂതിയോഗോ നാമ

ദശമോദ്ധ്യായഃ

വിഭൂതിയോഗമെന്ന പത്താമദ്ധ്യായം

സമാപ്തം.



# പതിനൊന്നാമധ്യായം

ഭഗവാൻെറ വിഭൂതികളെല്ലാം പറയപ്പെട്ടു. എന്നാൽ 'വിഷ്ടഭ്യാഹമിദം കൃൽസ്നമേകാംശേന സ്ഥിതോ ജഗൽ' എന്നു ഭഗവാൻ പറഞ്ഞതിനെ കേട്ട് അജ്ജുനൻ ഭഗവാൻെറ ആദ്യമായും ഐശ്വരമായുമിരിക്കുന്ന ജഗദാത്മരൂപത്തെ പ്രത്യക്ഷമായി കാണണമെന്ന ഇച്ഛയോടുകൂടി പറഞ്ഞു—

അജ്ജുന ഉവാച.

൧. മദനുഗ്രഹായ പരമം ഗുഹ്യമധ്യാത്മസംജ്ഞിതം

യത്ത്വയോക്തം വചസ്തേന മോഹോയം വിഗതോ മമ.

അജ്ജുനൻ പറഞ്ഞു.

മദനുഗ്രഹായ=എന്നെ അനുഗ്രഹിക്കുന്നതിന്നുവേണ്ടി (എൻെറ ശോകനിവൃത്തിക്കായിക്കൊണ്ട്), പരമം=പരമാത്മനിഷ്ഠമായും, ഗുഹ്യം=ഗോപ്യമായും, അധ്യാത്മസംജ്ഞിതം=ആത്മാനാത്മവിവേകവിഷയമായുമുള്ള, യൽ വചഃ=('അശോച്യാനന്വശോചസ്ത്വം' എന്നതു മുതൽ ആറാമധ്യായാവസാനംവരെയുള്ള) യാതൊരു വാക്യം, ത്വയാ=അങ്ങാൽ, ഉക്തം=പറയപ്പെട്ടുവോ, തേന=ആ വാക്യത്താൽ, മമ=എൻെറ, അയം മോഹഃ=ഈ മോഹം (ഞാൻ ഹന്താവാകുന്നു, ഇവർ ഹനിക്കപ്പെടുന്നു, ഇത്യാദി ലക്ഷണമായിരിക്കുന്ന ഭ്രമം), വിഗതഃ=പോയി.

**എന്നെ അനുഗ്രഹിക്കുന്നതിന്നുവേണ്ടി പരമാത്മനിഷ്ഠമായും ഗോപ്യമായും ആത്മാനാത്മവിവേകവിഷയമായുമുള്ള യാതൊരു വാക്യമാണ് അങ്ങാൽ പറയപ്പെട്ടത് ആ വാക്യത്താൽ എൻെറ മോഹം പോയിരിക്കുന്നു.**

(ശം—ഭാ) പരമം=നിരതിശയമായ. മമ മോഹഃ=എൻെറ അവിവേകബുദ്ധി. ശേഷം സ്പഷ്ടം.

[ശ—സ] പത്താമധ്യായത്തിൽ മന്ദപ്രജ്ഞന്മാരായവക്ക മനഃശുദ്ധിദ്വാരാ മോക്ഷസിദ്ധിക്കായിക്കൊണ്ടു സ്വവിഭൂതിവിശേഷങ്ങളെ ഉപാസനാത്ഥം പ്രതിപാദിച്ചതിൻെറശേഷം അമന്ദപ്രജ്ഞന്മാരായവക്ക് 'വിഷ്ടഭ്യാഹമിദം കൃൽസ്നം' എന്നിങ്ങിനെ വിശ്വാത്മകമായും ഐശ്വരമായും സോപാധികമായുമിരിക്കുന്ന സ്വരൂപത്തെ ഉപാസ്യത്വേന സൂചിപ്പിച്ചിട്ട് ഇപ്പോൾ അജ്ജുനൻെറ പ്രാത്ഥനപ്രകാരം മായാവിലാസവിജൃംഭിതമായും അത്യത്ഭുതമായുമിരിക്കുന്ന സ്വവിശ്വരൂപത്തെ കാണിക്കുന്നതിന്നും, സ്വതഃ തന്നെ സൃഷ്ട്യാദിക്രിയയെ പ്രകാശിപ്പിക്കുന്നതിന്നും, സ്വസാക്ഷാൽകാരം അതിദുല്ലഭമാണെന്നും അതു ഭക്തന്മാക്കുമാത്രം ലഭ്യമാണെന്നും പ്രതിപാദിക്കുന്നതിന്നും, വേണ്ടി ഏകാദശാധ്യായമാരംഭിക്കുന്നു. ഇവിടെ ആദ്യംതന്നെ സവ്വജഗൽകാരണമായും, സവ്വാത്മകമായും സവ്വൈശ്വയ്യസമ്പന്നമായുമിരിക്കുന്ന സ്വരൂപത്തെ സ്വസ്യോപാസ്യത്വേന ബോധിപ്പിച്ചതിനെ കേട്ടിട്ട് അതിനെ സാക്ഷാൽകരിക്കുന്നതിനിച്ഛയോടുകൂടി ഭഗവൽകൃതാനുഗ്രഹാനുവാദേന ഭഗവാനെ അഭിമുഖീകരിപ്പാനായിക്കൊണ്ട് അജ്ജുനൻ പറഞ്ഞു—'എൻെറ ഈ ഭ്രാതൃപുത്രാദികൾ മരിക്കുന്നവല്ലോ; ഞാനവരെ കൊല്ലുന്നവല്ലോ;' എന്നിങ്ങിനെ മോഹസാഗരത്തിൽ മുങ്ങിക്കിടക്കുന്ന എന്നെ അനുഗ്രഹിക്കുന്നതിന്നുവേണ്ടി ആത്മയാഥാത്മ്യത്തെ പ്രകാശിപ്പിക്കുന്നതും—'അശോച്യാനന്വശോചസ്ത്വം', 'നായം ഹന്തി ന ഹന്യതേ', 'ന ജായതേ മ്രിയതേ വാ കദാചിൽ', 'വേദാവിനാശിനം നിത്യം', 'അച്ഛേദ്യോയമദാഹ്യോയം', ഇത്യാദിലക്ഷണത്തോടുകൂടിയതും, പരമാത്ഥവിഷയമായതും ആത്മാവിന്ന് കത്തൃത്വഭോക്തൃത്വാദിഭ്രമത്തെ കളയുന്നതും—അതുഹേതുവായിട്ടുതന്നെ ഗോപനീയമായതുമായ ജ്ഞാനത്തെ പ്രതിപാദിക്കുന്നതും, അയോഗ്യന്മാക്കും അസദ്ബുദ്ധന്മാക്കൾക്കും അശ്രദ്ധാത്മാക്കൾക്കും ഉപദേശിപ്പാൻ പാടില്ലാത്തതും ആയ യാതൊരു വാക്യത്തെയാണ് അങ്ങുപദേശിച്ചിട്ടുള്ളത് ആത്മാനാത്മ സ്വരൂപത്തെ പ്രകാശിപ്പിക്കുന്നതും മിഥ്യാജ്ഞാനത്തെ നിവത്തി

പ്പിക്കുന്നതുമായ ആ വാക്യത്താൽ പൂർവ്വോക്തലക്ഷണത്തോടുകൂടിയ എന്റെ ചിത്തഭ്രമം പോയിരിക്കുന്നു. ത്വൽകൃപയാ ഞാൻ വിനഷ്ടമോഹനായി ഭവിച്ചിരിക്കുന്നുവെന്നർത്ഥം.

എന്നുതന്നെയുമല്ല—

൨. ഭവാപ്യയൌ ഹി ഭൂതാനാം ശ്രുതൌ വിസ്തരശോ മയാ
ത്വത്തഃ കമലപത്രാക്ഷ മാഹാത്മ്യമപി ചാവ്യയം.

ഹേ കമലപത്രാക്ഷ=അല്ലയോ ചെന്താമരയിതൾപോലെയുള്ള കണ്ണോടുകൂടിയവനേ, ത്വത്തഃ=അങ്ങിൽനിന്നുതന്നെ, ഭൂതാനാം=പ്രാണികളുടെ, ഭവാപ്യയൌ=ഉൽപത്തിനാശങ്ങളും, മയാ=എന്നാൽ, വിസ്തരശഃ=വിസ്താരമായി, ശ്രുതൌ ഹി=കേൾക്കപ്പെട്ടു. അവ്യയം*=ശാശ്വതമായ, മാഹാത്മ്യം അപി ച=(അങ്ങയുടെ) മഹിമയും, (ശ്രുതം)=കേൾക്കപ്പെട്ടു.

അല്ലയോ കമലപത്രാക്ഷ, പ്രാണികളുടെ ഉൽപത്തിവിനാശങ്ങൾ അങ്ങിൽനിന്നുതന്നെ എന്നാൽ വിസ്താരമായി കേൾക്കപ്പെട്ടു. ശാശ്വതമായ അങ്ങയുടെ മാഹാത്മ്യവും കേൾക്കപ്പെട്ടു.

(ശം-ഭാ) ഭവാപ്യയൌ—ഭവം=ഉൽപത്തി; അപ്യയം=പ്രളയം—ഉൽപത്തിപ്രളയങ്ങൾ എന്നർത്ഥം. ശേഷം സ്പഷ്ടം.

൩. ഏവമേതദ്യഥാത്ഥ ത്വമാത്മാനം പരമേശ്വര
ദ്രഷ്ടുമിച്ഛാമി തേ രൂപമൈശ്വരം പുരുഷോത്തമ.

ഹേ പരമേശ്വര=അല്ലയോ പരമേശ്വര, ത്വം=അങ്ങ്, ആത്മാനം=അങ്ങയെക്കുറിച്ച്, യഥാ=എപ്രകാരം ('വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗൽ' എന്നിങ്ങിനെ), ആത്ഥ=പറയുന്നുവോ, ഏവം ഏതൽ=ഇത് അപ്രകാരംതന്നെയാകുന്നു. (തഥാപി)=എങ്കിലും, ഹേ പുരുഷോത്തമ=അല്ലയോ പുരുഷശ്രേഷ്ഠ, തേ=അങ്ങയുടെ, ഐശ്വരം=അനേകമഹിമകളോടുകൂടിയ (ജ്ഞാനൈശ്വര്യശക്തിവീര്യാദികളോടുകൂടിയിരിക്കുന്ന), രൂപം=രൂപത്തെ, ദ്രഷ്ടും=കാണുന്നതിന്ന്, ഇച്ഛാമി=ഞാനിച്ഛിക്കുന്നു.

അല്ലയോ പരമേശ്വര, അങ്ങ് എപ്രകാരമുള്ള മഹിമകളോടുകൂടിയവനാണെന്ന് അങ്ങുതന്നെ പറഞ്ഞുവോ അത് അപ്രകാരംതന്നെയാകുന്നുവെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. എങ്കിലും, ഹേ പുരുഷോത്തമ, അങ്ങയുടെ അനേകമഹിമകളോടുകൂടിയ സ്വരൂപത്തെ കാണുന്നതിന്നു ഞാനിച്ഛിക്കുന്നു.

(ശം-ഭാ) തേ ഐശ്വരം രൂപം=ജ്ഞാനൈശ്വര്യശക്തിബലവീര്യതേജസ്സുകളോടുകൂടിയ അങ്ങയുടെ വൈഷ്ണവമായ രൂപത്തെ. ശേഷം സ്പഷ്ടം.

൪. മന്യസേ യദി തച്ഛക്യം മയാ ദ്രഷ്ടുമിതി പ്രഭോ
യോഗേശ്വര തതോ മേ ത്വം ദർശയാത്മാനമവ്യയം.

* (ശ്രീ) അവ്യയം മാഹാത്മ്യം—അങ്ങേയ്ക്കു വിശ്വസൃഷ്ട്യാദികർത്തൃത്വമുണ്ടെങ്കിലും സർവ്വനിയന്തൃത്വമുണ്ടെങ്കിലും, ശുഭാശുഭകർമ്മത്തെ ചെയ്യിപ്പിക്കുവാനുള്ള ശക്തിയുണ്ടെങ്കിലും, ബന്ധമോക്ഷാദിവിചിത്രഫലത്തെ കൊടുക്കുവാൻ ശക്തിയുണ്ടെങ്കിലും, വികാരരഹിതമായും വൈഷമ്യരഹിതമായും അസംഗോദാസീനമായും മററുള്ള ലക്ഷണത്തോടുകൂടിയ അപരിമിതമായ അങ്ങയുടെ മഹത്വവും (ശ്രുതം=കേൾക്കപ്പെട്ടു).

ഹേ പ്രഭോ[1]=അല്ലയോ പ്രഭു, മയാ=എന്നാൽ, തൽ=ആ രൂപം, ദ്രഷ്ടും=കാണുന്നതിന്ന്, ശക്യം ഇതി=സാധ്യമാണെന്ന്, യദി മന്യസേ=അങ്ങു വിചാരിക്കുന്നുവെങ്കിൽ, തതഃ=എന്നാൽ, ഹേ യോഗേശ്വര[2]=യോഗികൾക്കെല്ലാമീശ്വരനായവനേ, ത്വം=അങ്ങ്, അവ്യയം=നാശമില്ലാത്ത (നിത്യമായ), ആത്മാനം=അങ്ങയുടെ സ്വരൂപത്തെ, മേ=എനിക്ക്, ദർശയ=കാണിച്ചുതന്നാലും.

അല്ലയോ സ്വാമിൻ, ആ രൂപത്തെ എനിക്കു കാണുവാൻ കഴിയുമെന്ന് അങ്ങു വിചാരിക്കുന്നുവെങ്കിൽ, ഹേ യോഗേശ്വര, അങ്ങയുടെ അവ്യയമായ ആ സ്വരൂപത്തെ എനിക്കു കാണിച്ചുതന്നാലും.

(ശം-ഭാ) തതഃ=യാതൊന്നുഹേതുവായിട്ടു ഞാൻ അങ്ങയുടെ രൂപത്തെ കാണുന്നതിന്ന് ഏററവുമാഗ്രഹിക്കുന്നുവോ അതുഹേതുവായിട്ട്; മമ=എനിക്കായിക്കൊണ്ട്. ശേഷം സ്പഷ്ടം.

അർജ്ജുനൻ ഇപ്രകാരം പ്രാർത്ഥിച്ചപ്പോൾ ഭഗവാൻ പറഞ്ഞു—

ശ്രീഭഗവാനുവാച.

൫. പശ്യ മേ പാർത്ഥ രൂപാണി ശതശോഽഥ സഹസ്രശഃ
നാനാവിധാനി ദിവ്യാനി നാനാവർണ്ണാകൃതീനി ച.

ഭഗവാൻ പറഞ്ഞു.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, നാനാവിധാനി=അനേകപ്രകാരങ്ങളായും, ദിവ്യാനി=അലൌകികങ്ങളായും, നാനാവർണ്ണാകൃതീനി ച=പലവിധവർണ്ണങ്ങളോടും ആകൃതികളോടും കൂടിയും, ശതശഃ=അനേക (നൂറ്) വിധങ്ങളായും, അഥ=പിന്നേയും, സഹസ്രശഃ=അനേക(ആയിര)ങ്ങളായുമിരിക്കുന്ന, മേ=എൻെറ, രൂപാണി*=രൂപങ്ങളെ, പശ്യ=കണ്ടാലും.

അല്ലയോ അർജ്ജുന, അനേകവിധങ്ങളായും അലൌകികങ്ങളായും പലവിധവർണ്ണങ്ങളോടും ആകൃതികളോടും കൂടിയവയായുമിരിക്കുന്ന എൻെറ രൂപങ്ങളെ കണ്ടാലും.

(ശം-ഭാ) ശതശഃ സഹസ്രശഃ ച=അനേകവിധമായും എന്നർത്ഥം; നാനാവിധാനി=അനേകപ്രകാരങ്ങളായും; ദിവ്യാനി=അപ്രാകൃതങ്ങളായും; നാനാവർണ്ണാകൃതീനി ച=നീലപീതാദിനാനാവർണ്ണങ്ങളോടും അവയവവിശേഷങ്ങളോടും (അവയവസംസ്ഥാനവിശേഷങ്ങളോടും) കൂടിയുമിരിക്കുന്ന; മേ രൂപാണി പശ്യ=എൻെറ രൂപങ്ങളെ കണ്ടാലും.

൬. പശ്യാദിത്യാൻ വസൂൻ രുദ്രാനശ്വിനൌ മരുതസ്തഥാ
ബഹൂന്യദൃഷ്ടപൂർവ്വാണി പശ്യാശ്ചര്യാണി ഭാരത.

ഹേ ഭാരത=അല്ലയോ ഭരതവംശജ, ആദിത്യാൻ=ദ്വാദശാദിത്യന്മാരേയും, വസൂൻ=അഷ്ടവസുക്കളേയും, രുദ്രാൻ=ഏകാദശരുദ്രന്മാരേയും, അശ്വിനൌ=രണ്ട് അശ്വിനീദേവ

[ശ-സ] 1 സൃഷ്ടിസ്ഥിതിലയപ്രവേശനിയമനസാമർത്ഥ്യംഹേതുവായിട്ടാണ് പ്രഭു എന്ന സംബോധനം.

2 ബ്രഹ്മാത്മൈകത്വദർശനലക്ഷണമായിരിക്കുന്ന ജ്ഞാനയോഗമാണ് യോഗം; ആ യോഗത്തിന്നീശ്വരൻ യോഗേശ്വരൻ.

* (ശ്രീ) രൂപം ഏകമാണെങ്കിലും അനേകപ്രകാരമാകയാൽ രൂപാണി എന്ന ബഹുവചനം.

ന്മാരേയും, മരുതഃ=സപ്തമരുത്തുക്കളേയും, പശ്യ=നീ കണ്ടാലും. തഥാ=അപ്രകാരംതന്നെ, ബഹൂനി=അനേകങ്ങളായും, അദൃഷ്ടപൂർവാണി=(നിന്നാലാകട്ടേ അന്യനാലാകട്ടേ) മുമ്പു കാണപ്പെടാത്തവയായുമുള്ള, ആശ്ചര്യാണി=അത്ഭുതരൂപങ്ങളെ, പശ്യ=കണ്ടാലും.

അല്ലയോ അർജ്ജുന, ആദിത്യന്മാരേയും, രുദ്രന്മാരേയും, അശ്വിനീദേവന്മാരേയും, മരുത്തുക്കളേയും, കണ്ടാലും. അപ്രകാരംതന്നെ അനേകങ്ങളായും മുമ്പു കാണപ്പെടാത്തവയായുമുള്ള അത്ഭുതരൂപങ്ങളേയും കണ്ടാലും.

(ശം-ഭാ) അദൃഷ്ടപൂർവ്വാണി=ഈ മനുഷ്യലോകത്തിൽ നിന്നാലാകട്ടേ അന്യന്മാരാലാകട്ടേ മുമ്പു കാണപ്പെടാത്ത. ശേഷം സ്പഷ്ടം.

കേവലം ഇതുമാത്രമല്ല—

൭. ഇഹൈകസ്ഥം ജഗൽ കൃത്സ്നം പശ്യാദ്യ സചരാചരം
മമ ദേഹേ ഗുഡാകേശ യച്ചാന്യൽ ദ്രഷ്ടുമിച്ഛസി.

ഹേ ഗുഡാകേശ=അല്ലയോ അർജ്ജുന, സചരാചരം=സ്ഥാവരജംഗമങ്ങളോടുകൂടിയ, കൃത്സ്നം ജഗൽ=ജഗത്താസകലത്തേയും, അന്യൽ യൽ ച=വേറെ ഏതിനെ (ജഗദാശ്രയഭൂതമായ കാരണസ്വരൂപത്തേയും, ജഗത്തിൻെറ അവസ്ഥാവിശേഷാദികമായിരിക്കുന്ന ജയപരാജയാദി വേറെ എന്തെല്ലാം), ദ്രഷ്ടും ഇച്ഛസി=കാണുന്നതിന്നു നീ ഇച്ഛിക്കുന്നുവോ, (തൽ)=അതിനേയും, മമ ദേഹേ=എൻെറ ദേഹത്തിൽ, ഇഹ ഏകസ്ഥം=അവയവരൂപേണ ഒരു ദിക്കിൽതന്നെ സ്ഥിതിചെയ്യുന്നതായി, അദ്യ=ഇപ്പോൾ, പശ്യ=കണ്ടാലും.

അല്ലയോ അർജ്ജുന, സ്ഥാവരജംഗമാത്മകമായ ജഗത്താസകലത്തേയും, വേറെ ഏതെല്ലാം കാണുവാൻ നീ ഇച്ഛിക്കുന്നുവോ അതിനേയും, എൻെറ ദേഹത്തിൽ (അവയവരൂപേണ) ഒരിടത്തിലിരിക്കുന്നതായി നീ ഇപ്പോൾ കണ്ടാലും.

(ശം-ഭാ) യൽ അന്യൽ ച='യദ്വാ ജയേമ യദി വാ നോ ജയേയുഃ' (അ. ൨. ശ്ലോ. ൬) എന്നിങ്ങിനെ നിൻെറ യാതൊരു ജയപരാജയാദിയെ പററി നീ ശങ്കിക്കുന്നുവോ അതിനേയും. ശേഷം സ്പഷ്ടം.

എന്നാൽ—

൮. ന തു മാം ശക്യസേ ദ്രഷ്ടുമനേനൈവ സ്വചക്ഷുഷാ
ദിവ്യം ദദാമി തേ ചക്ഷുഃ പശ്യ മേ യോഗമൈശ്വരം.

അനേന തു=എന്നാൽ ഈ, സ്വചക്ഷുഷാ ഏവ=നിൻെറ ചർമ്മചക്ഷുസ്സുകൊണ്ടുതന്നെ, മാം=എന്നെ, ദ്രഷ്ടും=കാണുന്നതിന്ന്, ന ശക്യസേ=നീ ശക്തനായി ഭവിക്കുന്നതല്ല. (അതഃ)=അതിനാൽ, ദിവ്യം=ജ്ഞാനാത്മകമായ (അലൌകികമായ), ചക്ഷുഃ=കണ്ണിനെ, തേ=നിനക്ക്, ദദാമി=തരുന്നുണ്ട്. മേ=എൻെറ, ഐശ്വരം=അസാധാരണമായിരിക്കുന്ന, യോഗം=യുക്തിയെ (അഘടനഘടനാസാമർത്ഥ്യത്തെ), പശ്യ=കണ്ടാലും.

എന്നാൽ നിൻെറ ഈ കണ്ണുകൊണ്ട് എന്നെ കാണുന്നതിന്നു നീ ശക്തനാവുകയില്ല. അതിനാൽ ജ്ഞാനാത്മകമായ ചക്ഷുസ്സിനെ ഞാൻ നിനക്കു തരുന്നു. എൻെറ അസാധാരണമായ യുക്തിയെ (അചിന്ത്യസാമർത്ഥ്യാതിശയത്തെ) കണ്ടാലും.

(ശം–ഭാ) എന്നാൽ പ്രാകൃതമായിരിക്കുന്ന നിന്റെ ഈ കണ്ണുകൊണ്ടു വിശ്വരൂപത്തെ ധരിച്ചിരിക്കുന്ന എന്നെ കാണുന്നതിന്നു നീ ശക്തനാവുകയില്ല. അതിനാൽ ഞാൻ നിനക്കു ദിവ്യമായ ചക്ഷുസ്സിനെ തരുന്നു. ആ ചക്ഷുസ്സുകൊണ്ടു നീ ഈശ്വരനായിരിക്കുന്ന എന്റെ ഐശ്വരമായ യോഗത്തെ—യോഗശക്ത്യതിശയത്തെ—കണ്ടാലും.

സഞ്ജയ ഉവാച.

൯. ഏവമുക്ത്വാ തതോ രാജൻ മഹായോഗേശ്വരോ ഹരിഃ
ദർശയാമാസ പാൎത്ഥായ പരമം രൂപമൈശ്വരം.

സഞ്ജയൻ പറഞ്ഞു.

ഹേ രാജൻ=അല്ലയോ ധൃതരാഷ്ട്രമഹാരജാവേ, മഹായോഗേശ്വരഃ=മഹാത്മാവായും യോഗികൾക്കീശ്വരനായുമിരിക്കുന്ന, ഹരിഃ=ശ്രീകൃഷ്ണഭഗവാൻ, ഏവം=ഇപ്രകാരം, ഉക്ത്വാ=പറഞ്ഞിട്ട്, തതഃ=അതിന്റെശേഷം, പരമം=ഉത്തമമായ, ഐശ്വരം രൂപം=വിശ്വരൂപത്തെ, പാൎത്ഥായ=അൎജ്ജുനന്ന്, ദർശയാമാസ=കാണിച്ചുകൊടുത്തു.

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, മഹാത്മാവും യോഗികൾക്കീശ്വരനുമായിരിക്കുന്ന ശ്രീകൃഷ്ണഭഗവാൻ ഇപ്രകാരം പറഞ്ഞതിന്റെശേഷം ഉത്തമമായ വിശ്വരൂപത്തെ അൎജ്ജുനന്നായി കാണിച്ചുകൊടുത്തു.

(ശം–ഭാ) ഹരിഃ=നാരായണൻ; പരമം രൂപം=വിശ്വരൂപത്തെ. ശേഷം സ്പഷ്ടം.

[ശ–സ] ഹരിഃ=സ്വസാക്ഷാൽകാരത്തോടുകൂടിയവരുടെ അജ്ഞാനത്തെ തൽകാൎയ്യസഹിതം ഹരിക്കുന്നവൻ—പരമാത്മാ എന്നൎത്ഥം. ഐശ്വരം=ഈശ്വരസംബന്ധി; പരമം=നിരതിശയം.

൧൦. അനേകവക്ത്രനയനമനേകാത്ഭുതദർശനം
അനേകദിവ്യാഭരണം ദിവ്യാനേകോദ്യതായുധം.

അനേകവക്ത്രനയനം=അനേകം മുഖങ്ങളോടും കണ്ണുകളോടുംകൂടിയും, അനേകാത്ഭുതദർശനം=അനേകം അത്ഭുതങ്ങളായ കാഴ്ചകളോടുകൂടിയും, അനേകദിവ്യാഭരണം=അനേകദിവ്യാഭരണങ്ങളോടുകൂടിയും, ദിവ്യാനേകോദ്യതായുധം=ഉയൎത്തിപ്പിടിക്കപ്പെട്ട അനേകം ദിവ്യായുധങ്ങളോടുകൂടിയുമുള്ള, (രൂപം ദർശയാമാസ)=രൂപത്തെ കാട്ടി.

അനേകം മുഖങ്ങളോടും കണ്ണുകളോടുംകൂടിയും, അനേകം അത്ഭുതങ്ങളായ കാഴ്ചകളോടുകൂടിയും, അനേകദിവ്യാഭരണങ്ങളോടുകൂടിയും, ഉയൎത്തിപ്പിടിക്കപ്പെട്ട അനേകം ദിവ്യായുധങ്ങളോടുകൂടിയുമുള്ള രൂപത്തെ കാട്ടി.

(ശം–ഭാ) അപ്രകാരമുള്ള രൂപത്തെ കാട്ടി (=ദർശയാമാസ) എന്ന മുമ്പേത്തെ ശ്ലോകത്തോടു സംബന്ധിപ്പിക്കണം.

അത്രയുമല്ല—

൧൧. ദിവ്യമാല്യാംബരധരം ദിവ്യഗന്ധാനുലേപനം
സൎവ്വാശ്ചൎയ്യമയം ദേവമനന്തം വിശ്വതോമുഖം.

ദിവ്യമാല്യാംബരധരം=ദിവ്യങ്ങളായ മാലകളേയും വസ്ത്രങ്ങളേയും ധരിച്ചിരിക്കുന്നതും, ദിവ്യഗന്ധാനുലേപനം=ദിവ്യങ്ങളായ സുഗന്ധദ്രവ്യങ്ങളെ ലേപനംചെയ്തിരിക്കുന്നതും,

സർവ്വാശ്ചര്യമയം*=അനേകാശ്ചര്യപ്രായമായതും, ദേവം=പ്രകാശാ(ദ്യോതനാ)ത്മകമായതും, അനന്തം=അപരിച്ഛിന്നമായതും (അവസാനമില്ലാത്തതും), വിശ്വതോമുഖം=സകലദിക്കിലും മുഖങ്ങളോടുകൂടിയതുമായ, (രൂപം ദർശയാമാസ)=രൂപത്തെ കാട്ടി.

ദിവ്യമാല്യങ്ങളേയും ദിവ്യവസ്ത്രങ്ങളേയും ധരിച്ചിരിക്കുന്നതും, ദിവ്യങ്ങളായ സുഗന്ധദ്രവ്യങ്ങളെ ലേപനം ചെയ്തിരിക്കുന്നതും, അനേകാശ്ചര്യപ്രായമായതും, പ്രകാശാത്മകമായിരിക്കുന്നതും, അപരിച്ഛിന്നമായതും, സകലദിക്കിലും മുഖങ്ങളോടുകൂടിയിരിക്കുന്നതുമായ രൂപത്തെ കാട്ടി.

(ശം-ഭാ) ദിവ്യമാല്യാംബരധരം=ദിവ്യങ്ങളായ പുഷ്പങ്ങളേയും വസ്ത്രങ്ങളേയും ധരിച്ചിരിക്കുന്നതും; വിശ്വതോമുഖം=സർവ്വഭൂതാത്മകത്വംനിമിത്തം സകലദിക്കിലും മുഖങ്ങളോടുകൂടിയിരിക്കുന്നതും; അങ്ങിനെയിരിക്കുന്ന രൂപത്തെ അർജ്ജുനന്നു കാട്ടിക്കൊടുത്തു, അല്ലെങ്കിൽ, അങ്ങിനെയുള്ള രൂപത്തെ അർജ്ജുനൻ കണ്ടു (=ദദർശ).

ഭഗവാന്റെ വിശ്വരൂപത്തിന്റെ പ്രകാശത്തിന്ന് ഇവിടെ ഒരുപമ പറയുന്നു—

൧൨. ദിവി സൂര്യസഹസ്രസ്യ ഭവേദ്യുഗപദുത്ഥിതാ
യദി ഭാഃ സദൃശീ സാ സ്യാൽ ഭാസസ്തസ്യ മഹാത്മനഃ.

ദിവി=ആകാശത്തിൽ, സൂര്യസഹസ്രസ്യ (യുഗപദുത്ഥിതസ്യ)=(ഒന്നിച്ചുദിച്ചുപൊങ്ങുന്ന) അനേകായിരം സൂര്യന്മാരുടെ, ഭാഃ=പ്രഭ, യുഗപൽ=ഒരേ കാലത്ത് (സമയത്ത്), ഉത്ഥിതാ ഭവേൽ യദി=ഉദിച്ചു പ്രകാശിക്കുന്നതായാൽ, സാ=അത് (ആ പ്രഭ), തസ്യ മഹാത്മനഃ=ആ വിശ്വരൂപത്തെ ധരിച്ചിരിക്കുന്ന മഹാത്മാവിന്റെ, ഭാസഃ=പ്രഭയ്ക്കു്, സദൃശീ സ്യാൽ=(ഒരുവിധം) തുല്യമായിരിക്കും.

ആകാശത്തിൽ അനേകായിരം സൂര്യന്മാരുടെ പ്രഭ ഒരേ കാലത്തിലുദിച്ചുപൊങ്ങുന്നതായാൽ ആ പ്രഭ വിശ്വരൂപത്തെ ധരിച്ചിരിക്കുന്ന ആ മഹാത്മാവിന്റെ പ്രഭയ്ക്കു് (ഏകദേശം) തുല്യമായിരിക്കും (അതിന്നു വേറെ ഉപമയില്ലെന്നാർത്ഥം).

(ശം-ഭാ) ദിവി=അന്തരിക്ഷത്തിങ്കൽ, അല്ലെങ്കിൽ, (ഇവിടെനിന്നു മേല്പോട്ടു്) തൃതീയലോകത്തിൽ. മഹാത്മനഃ=വിശ്വരൂപത്തിന്റെ....ഏകകാലത്തിലുദിച്ചുപൊങ്ങുന്ന അനേകായിരം സൂര്യന്മാരുടെ ഒരു പ്രഭാതിശയമുണ്ടെങ്കിൽ [1] അതു വിശ്വരൂപത്തിന്റെ പ്രഭയ്ക്കു് ഏകദേശം തുല്യമായി ഭവിക്കുന്നതാണ്. അതും സദൃശമായിരിപ്പാൻ പാടില്ലായെങ്കിൽ [2] പിന്നെ വിശ്വരൂപപ്രഭ അതി

* [ശ്രീ-സ] തേജോബലവീര്യശക്തിരൂപഗുണാവയവാവസ്ഥാനാദിസർവ്വവിശേഷണങ്ങളെക്കൊണ്ട് ആശ്ചര്യപ്രചുരമായിരിക്കുന്നത്.

(ആ) 1 ആചാര്യസ്വാമികളുടെ ഭാഷ്യത്തിൽ 'യദി സ്യാൽ' എന്നു പ്രയോഗിച്ചിട്ടുള്ളതിൽ 'യദി' ശബ്ദം അസംഭാവിതാർത്ഥത്തെ കാണിക്കുന്നു. സ്യാൽ എന്ന ശബ്ദം നിശ്ചയാർത്ഥത്തേയും സൂചിപ്പിക്കുന്നു.

2 അത് (അനേകായിരം സൂര്യപ്രഭതന്നെ) എങ്ങിനെയാണ് സദൃശമായി ഭവിക്കുന്നത്?—ഒരിക്കലുമില്ല. എന്നർത്ഥമാണ് ഭാഷ്യത്തിലുള്ള 'യദി വാ ന സ്യാൽ' എന്ന ഭാഗംകൊണ്ടു വിവക്ഷിക്കപ്പെട്ടിട്ടുള്ളത്.

നേയും അതിശയിച്ചിരിക്കുന്ന —വിശ്വരൂപപ്രഭയോടുപമിപ്പാൻ അന്യപദാൎത്ഥമില്ലെന്നാഭിപ്രായം.

അതിന്നും പുറമെ—

൧൩. തത്രൈകസ്ഥം ജഗൽ കൃൽസ്നം പ്രവിഭക്തമനേകധാ
അപശ്യദ്ദേവദേവസ്യ ശരീരേ പാണ്ഡവസ്തദാ.

അനേകധാ=അനേകങ്ങളായി (നാനാവിധമായി), പ്രവിഭക്തം=വിഭാഗിക്കപ്പെട്ടിരിക്കുന്ന, കൃൽസ്നം ജഗൽ=ജഗത്താസകലത്തേയും, ദേവദേവസ്യ=ദേവകൾക്കും ദേവനായിരിക്കുന്ന വിഷ്ണുവിന്റെ, തത്ര ശരീരേ=ആ വിശ്വരൂപത്തിൽ, ഏകസ്ഥം=(തദവയവത്തേ ന) ഒരിടത്തിലിരിക്കുന്നതായി, പാണ്ഡവഃ=അൎജ്ജുനൻ, തദാ=അപ്പോൾ, അപശ്യൽ=കണ്ടു.

നാനാവിധമായി സ്ഥിതിചെയ്യുന്ന ജഗത്താസകലത്തേയും ദേവകൾക്കും ദേവനായിരിക്കുന്ന വിഷ്ണുവിന്റെ ആ വിശ്വരൂപത്തിൽ ഒരിടത്തിലിരിക്കുന്നതായി അൎജ്ജുനൻ അപ്പോൾ കണ്ടു.

(ശം—ഭാ) തത്ര=ആ വിശ്വരൂപത്തിൽ; ദേവദേവസ്യ ശരീരേ=ഹരിയുടെ ശരിരത്തിൽ; കൃൽസ്നം ജഗൽ അനേകധാ പ്രവിഭക്തം=ദേവപിതൃമനുഷ്യാദിഭേദങ്ങളായി വിഭാഗിക്കപ്പെട്ടിരിക്കുന്ന ജഗത്താസകലത്തേയും. ശേഷം സ്പഷ്ടം.

[ശ—സ] 'ഇഹൈകസ്ഥം ജഗൽ കൃൽസ്നം' എന്നിങ്ങിനെ ഭഗവാൻ മുമ്പറഞ്ഞപ്രകാരം അൎജ്ജുനനും കണ്ടുവെന്നു പറയുന്നു—തദാ=എപ്പോഴാണ് അൎജ്ജുനന്നു ദിവ്യമായ ചക്ഷുസ്സ് ദത്തമായത് അപ്പോൾതന്നെ; പാണ്ഡവഃ=അൎജ്ജുനൻ; തത്ര ദേവസ്യ ശരീരേ ഏകസ്ഥം=ദേവദേവന്റെ വിശ്വാത്മകമായ ആ ശരീരത്തിൽ ഒരിടത്തിൽ തന്നെ സ്ഥിതിചെയ്യുന്നതായി; കൃൽസ്നം ജഗൽ അനേകധാ പ്രവിഭക്തം=ദേവൎഷിഗന്ധൎവ്വാദിഭേദേന അനേകപ്രകാരം വിഭാഗിക്കപ്പെട്ടിരിക്കുന്ന ജഗത്താസകലത്തേയും; അപശ്യൽ=കണ്ടു.

(ശ്രീ) ഇപ്രകാരം കണ്ടിട്ട് അൎജ്ജുനൻ എന്തു ചെയ്തുവെന്നു പറയുന്നു—

൧൪. തതഃ സ വിസ്മയാവിഷ്ടോ ഹൃഷ്ടരോമാ ധനഞ്ജയഃ
പ്രണമ്യ ശിരസാ ദേവം കൃതാഞ്ജലിരഭാഷത.

തതഃ=(അപ്രകാരമുള്ള രൂപത്തെ കണ്ടതിൽ) പിന്നെ, വിസ്മയാവിഷ്ടഃ=വിസ്മയത്തോടു (ആശ്ചൎയ്യത്തോടു)കൂടിയവനായും, ഹൃഷ്ടരോമാ=രോമാഞ്ചത്തോടുകൂടിയവനായുമിരിക്കുന്ന, സഃ ധനഞ്ജയഃ=ആ അൎജ്ജുനൻ, ദേവം=വിശ്വരൂപത്തെ ധരിച്ചിരിക്കുന്ന ദേവനെ, ശിരസാ=ശിരസ്സുകൊണ്ട്, പ്രണമ്യ=നമസ്കരിച്ചിട്ട്, കൃതാഞ്ജലിഃ=സംപുടീകൃതഹസ്തനായിട്ട് (കൈകൂപ്പിയവനായിട്ട്), അഭാഷത=പറഞ്ഞുതുടങ്ങി.

അങ്ങിനെയുള്ള വിശ്വരൂപത്തെ കണ്ടതിന്റെശേഷം ആശ്ചൎയ്യത്തോടുകൂടിയവനും രോമാഞ്ചത്തോടുകൂടിയവനുമായ അൎജ്ജുനൻ വിശ്വരൂപത്തെ ധരിച്ചിരിക്കുന്ന ദേവനെ ശിരസ്സുകൊണ്ടു നമസ്കരിച്ച് കൈകൂപ്പിക്കൊണ്ട് (ഇപ്രകാരം) പറഞ്ഞു.

എപ്രകാരം?—ഭഗവാൻ കാണിച്ചുകൊടുത്ത വിശ്വരൂപത്തെ കണ്ടിട്ട് അൎജ്ജുനൻ 'ഞാൻ അതിനെ കാണുന്നുണ്ട്' എന്നിങ്ങിനെ സ്വാനുഭവത്തെ വെളിപ്പെടുത്തിക്കൊണ്ടു പറഞ്ഞു—

അൎജ്ജുന ഉവാച.

൧൫. പശ്യാമി ദേവാംസ്തവ ദേവ ദേഹേ
സൎവ്വാംസ്തഥാ ഭൂതവിശേഷസംഘാൻ

ബ്രഹ്മാണമീശം കമലാസനസ്ഥ-
മൃഷീംശ്ച സർവാനുരഗാംശ്ച ദിവ്യാൻ.

അജ്ജുനൻ പറഞ്ഞു.

ഹേ ദേവ=അല്ലയോ ദേവ, തവ ദേഹേ=അങ്ങയുടെ വിശ്വരൂപശരീരത്തിൽ ദേവാൻ=ആദിത്യാദി (ഇന്ദ്രാദി) ദേവന്മാരേയും, തഥാ=അപ്രകാരംതന്നെ, സർവ്വാൻ=സകല, ഭൂതവിശേഷസംഘാൻ=ജരായുജാണ്ഡജാദിഭൂതങ്ങളുടെ സമൂഹങ്ങളേയും, ദിവ്യാൻ=ദിവ്യന്മാരായ, സർവാൻ ഋഷീൻ ച=സകല ഋഷിമാരേയും, ഉരഗാൻ ച (തക്ഷകാദി) സർപ്പങ്ങളേയും, തഥാ=അപ്രകാരംതന്നെ, ഈശം=ദേവാദികൾക്കെല്ലാമീശനായും, കമലാസനസ്ഥം=പൃഥിവീപത്മകർണ്ണികയായ മേരുവിൽ (അല്ലെങ്കിൽ ത്വന്നാഭിപത്മാസനത്തിൽ) സ്ഥിതിചെയ്യുന്നവനായുമുള്ള, ബ്രഹ്മാണം (ച) ചതുർമ്മുഖബ്രഹ്മാവിനേയും, പശ്യാമി=ഞാൻ കാണുന്നു.

അല്ലയോ ദേവ, അങ്ങയുടെ വിശ്വരൂപമായ ശരീരത്തിൽ ആദിത്യാദിദേവന്മാരേയും, അപ്രകാരംതന്നെ ജരായുജാണ്ഡജാദി (സ്ഥാവരജംഗമങ്ങളായുള്ള) ഭൂതസമൂഹങ്ങളേയും, ദിവ്യന്മാരായ സകലഋഷിമാരേയും, സർപ്പങ്ങളേയും, അപ്രകാരംതന്നെ ദേവാദികൾക്കെല്ലാമീശനായും പത്മാസനത്തിലിരിക്കുന്നവനായുമുള്ള ചതുർമ്മുഖബ്രഹ്മാവിനേയും, ഞാൻ കാണുന്നു.

(ശം-ഭാ) അല്ലയോ ദേവ, അങ്ങയുടെ ദേഹത്തിൽ സകലദേവന്മാരേയും, അപ്രകാരംതന്നെ സ്ഥാവരജംഗമങ്ങളായും നാനാസംസ്ഥാനവിശേഷങ്ങളായുമുള്ള ഭൂതസംഘങ്ങളേയും, അവയ്ക്കുംപുറമെ, കമലാസനസ്ഥനായും പ്രജകളുടെ ഈശിതാവായുമിരിക്കുന്ന ചതുർമ്മുഖബ്രഹ്മാവിനേയും, വസിഷ്ഠാദിഋഷിമാരേയും, വാസുകിപ്രഭൃതികളായ സകലദിവ്യസർപ്പങ്ങളേയും, ഞാൻ കാണുന്നു.

കമലാസനസ്ഥം=പൃഥിവിയാകുന്ന കമലത്തിന്റെ മദ്ധ്യത്തിലുള്ള മേരുകർണ്ണികയിൽ സ്ഥിതിചെയ്യുന്ന.

൧൬. അനേകബാഹൂദരവക്ത്രനേത്രം
പശ്യാമി ത്വാ സർവതോനന്തരൂപം
നാന്തം ന മധ്യം ന പുനസ്തവാദിം
പശ്യാമി വിശ്വേശ്വര വിശ്വരൂപ.

ഹേ വിശ്വേശ്വര=അല്ലയോ സകലജഗത്തിന്നുമീശ്വരനായിരിക്കുന്നവനേ, ഹേ വിശ്വരൂപ=അല്ലയോ വിശ്വരൂപത്തെ ധരിച്ചിരിക്കുന്നവനേ, അനേകബാഹൂദരവക്ത്രനേത്രം=അനേകകൈകളോടും, ഉദരങ്ങളോടും, മുഖങ്ങളോടും, കണ്ണുകളോടും കൂടിയവനായും, അനന്തരൂപം=അനന്തരൂപങ്ങളോടുകൂടിയവനായുമിരിക്കുന്ന, ത്വാ=അങ്ങെ, സർവ്വതഃ=എല്ലാ ദിക്കിലും, പശ്യാമി=ഞാൻ കാണുന്നു. തവ ആദിം=അങ്ങയുടെ ആദിയെ, ന (പശ്യാമി)=ഞാൻ കാണുന്നില്ല. പുനഃ മധ്യം=മധ്യത്തെയാകട്ടെ, ന(പശ്യാമി)=ഞാൻ കാണുന്നില്ല. അന്തം=അന്തത്തേയും (അവസാനത്തേയും), ന പശ്യാമി=ഞാൻ കാണുന്നില്ല.

അല്ലയോ ജഗദീശ, വിശ്വരൂപധര, അനേകബാഹുക്കളോടും ഉദരങ്ങളോടും മുഖങ്ങളോടും കണ്ണുകളോടും കൂടിയവനായും, അനേകരൂപങ്ങളോടുകൂടിയവനായുമിരിക്കുന്ന അങ്ങേ ഞാനെല്ലാദിക്കിലും കാണുന്നു. എന്നാൽ, അങ്ങയുടെ ആദിയാകട്ടെ, മദ്ധ്യമാകട്ടെ, അന്തമാകട്ടെ, ഞാൻ കാണുന്നില്ല.

(ശ-ഭാ) അന്തം=അവസാനം. മദ്ധ്യം=രണ്ടു കോടിയുടെ അന്തരത്തിന്നു മദ്ധ്യമെന്നു പേർ പറയുന്നു. നാന്തം....പശ്യാമി=ദേവനായിരിക്കുന്ന അങ്ങയുടെ അന്തത്തെ ഞാൻ കാണുന്നില്ല; മദ്ധ്യത്തെ ഞാൻ കാണുന്നില്ല; ആദിയേയും ഞാൻ കാണുന്നില്ല.

അത്രയുമല്ല—

൧൭. കിരീടിനം ഗദിനം ചക്രിണം ച
തേജോരാശിം സർവ്വതോദീപ്തിമന്തം
പശ്യാമി ത്വാം ദുർന്നിരീക്ഷ്യം സമന്താ-
ദ്ദീപ്താനലാർക്കദ്യുതിമപ്രമേയം.

കിരീടിനം=കിരീടത്തോടുകൂടിയവനും, ഗദിനം=ഗദയോടുകൂടിയവനും, ചക്രിണം ച=ചക്രത്തോടുകൂടിയവനും, തേജോരാശിം=തേജഃപുഞ്ജരൂപനും, സർവ്വതോദീപ്തിമന്തം=എങ്ങും നിറഞ്ഞിരിക്കുന്ന കാന്തിയോടുകൂടിയവനും, ദുർന്നിരീക്ഷ്യം=കാണ്മാനശക്യനും (അധികകഷ്ടത്തോടുകൂടി കാണപ്പെടത്തക്കവനും), ദീപ്താനലാർക്കദ്യുതിം=ജ്വലിച്ചുംകൊണ്ടിരിക്കുന്ന അഗ്നി സൂര്യൻ എന്നിവയുടെ പ്രകാശംപോലെയുള്ള പ്രകാശത്തോടുകൂടിയവനും, അപ്രമേയം=ഇന്നപ്രകാരമെന്നു നിശ്ചയിപ്പാനശക്യനുമായ (നിർണ്ണയിച്ചുകൂടാത്തവനുമായ), ത്വാം=അങ്ങേ, സമന്താൽ=എല്ലാ ദിക്കിലും, പശ്യാമി=ഞാൻ കാണുന്നു.

കിരീടം ഗദ ചക്രം മുതലായവയോടുകൂടിയവനും, തേജഃപുഞ്ജരൂപനും, എങ്ങും നിറഞ്ഞിരിക്കുന്ന കാന്തിയോടുകൂടിയവനും, കാണ്മാനശക്യനും, ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി സൂര്യൻ എന്നിവയുടെ പ്രകാശംപോലെയുള്ള പ്രകാശത്തോടുകൂടിയവനും (ഇന്നപ്രകാരമെന്നു) നിശ്ചയിക്കുന്നതിന്നശക്യനുമായ അങ്ങേ ഞാൻ എല്ലാ ദിക്കിലും കാണുന്നു.

(ശം-ഭാ) കിരീടം=ശിരോഭൂഷണവിശേഷം; അപ്രമേയൻ=പരിച്ഛേദിപ്പാനശക്യനായവൻ. ശേഷം സ്പഷ്ടം.

അങ്ങയുടെ ഈ യോഗശക്തിദർശനംകൊണ്ടുതന്നെ ഞാനനുമാനിക്കുന്നു—

൧൮. ത്വമക്ഷരം പരമം വേദിതവ്യം
ത്വമസ്യ വിശ്വസ്യ പരം നിധാനം
ത്വമവ്യയഃ ശാശ്വതധർമ്മഗോപ്താ
സനാതനസ്ത്വം പുരുഷോ മതോ മേ.

ത്വം=അങ്ങ്, വേദിതവ്യം=മുമുക്ഷുക്കളാൽ ജ്ഞാതവ്യമായ, പരമം അക്ഷരം=പരബ്രഹ്മം (ആകുന്നു). ത്വം=അങ്ങ്, അസ്യ വിശ്വസ്യ=ഈ സകലപ്രപഞ്ചത്തിന്നും, പരം നിധാനം=പ്രകൃഷ്ടമായ (ഉത്തമമായ) ആശ്രയം (ആകുന്നു). (അതഃ ഏവ)=അതുഹേതുവായിട്ടുതന്നെ, ത്വം=അങ്ങ്, അവ്യയഃ=നിത്യൻ (ആകുന്നു). ശാശ്വതധർമ്മഗോപ്താ==നിത്യമായ ധർമ്മത്തെ പാലിക്കുന്നവൻ (ആകുന്നു). ത്വം=അങ്ങ്, സനാതനഃ=ചിരന്തനനായ (എന്നുമുള്ള), പുരുഷഃ (അപി)=പരമപുരുഷനും (ആകുന്നു എന്ന്), മേ മതഃ=എനിക്കു സമ്മതമാകുന്നു.

അങ്ങ് മുമുക്ഷുക്കളാൽ അറിയപ്പെടത്തക്ക പരബ്രഹ്മമാകുന്നു; അങ്ങ് ഈ സകലപ്രപഞ്ചത്തിന്നും പ്രകൃഷ്ടമായ ആശ്രയമാകുന്നു; അതുഹേതുവായിട്ടു

തന്നെ അങ്ങ് നാശരഹിതനും, നിത്യമായ ധൎമ്മത്തെ പാലിക്കുന്നവനുമാകുന്നു; ചിരന്തനനായ പുരുഷനും അങ്ങാകുന്നുവെന്നാണ് എന്റെ അഭിപ്രായം.

(ശം-ഭാ) വേദിതവ്യം=മുമുക്ഷുക്കളാൽ അറിയപ്പെടത്തക്കവൻ; പരം നിധാനം=പരമാശ്രയം. മതഃ=അഭിപ്രായം. ശേഷം സ്പഷ്ടം.

[ശ-സ] അക്ഷരം—നിരവയവത്വം ഹേതുവായിട്ടും, നിരാശ്രയത്വം ഹേതുവായിട്ടും, ക്രിയാനാശ്രയത്വം ഹേതുവായിട്ടും, ക്രിയാഽവിഷയത്വം ഹേതുവായിട്ടും, അനന്തത്വം ഹേതുവായിട്ടും, അങ്ങ് നശിക്കുന്നില്ല എന്നതുകൊണ്ട് അക്ഷരം— നിത്യകൂടസ്ഥൻ എന്നൎത്ഥം 'ഏതദ്വൈ തദക്ഷരം ഗാൎഗ്ഗി' എന്നു ശ്രുതി. (അതുഹേതുവായിട്ടുതന്നെ) പരമം=ഉത്തമോത്തമം 'അവ്യക്താത്തു പരഃ പുരുഷഃ' എന്നു ശ്രുതി. (അതുഹേതുവായിട്ടുതന്നെ) വേദിതവ്യം=പരമാത്മത്വം ഹേതുവായിട്ടും പരമപുരുഷാൎത്ഥത്വം ഹേതുവായിട്ടും അങ്ങ് മുമുക്ഷുക്കളാൽ ജ്ഞാതവ്യനാകുന്നു. 'സ ആത്മാ സ വിജ്ഞേയഃ' എന്നു ശ്രുതി. വേദിതവ്യമായും അക്ഷരമായും നിൎവ്വിശേഷമായുമിരിക്കുന്ന യാതൊരു പരബ്രഹ്മമമോ അത് അങ്ങുതന്നെയാകുന്നുവെന്നൎത്ഥം. ത്വം അസ്യ വിശ്വസ്യ പരം നിധാനം=മഹദാദിസ്ഥൂലപൎയ്യന്തമുള്ള ഈ സകലജഗത്തിന്നും പരമാശ്രയം അങ്ങാകുന്നു—അവ്യാകൃതമെന്നു പറയപ്പെടുന്ന ജഗൽബീജം അങ്ങുതന്നെ എന്നൎത്ഥം. 'പരസ്മാന്ന സന്നാസന്ന സദസൽ', 'ആത്മന ഏവ ത്രൈവിധ്യം സൎവ്വത്ര യോനിത്വമപി' എന്നിങ്ങിനെയുള്ള ശ്രുതിവാക്യങ്ങളും, 'മത്തഃ പരതരം' എന്നിങ്ങിനെയുള്ള സ്മൃതിവാക്യങ്ങളും ഇതിന്നു പ്രമാണമാകുന്നു. (നിൎവ്വിശേഷമായിരിക്കുന്ന പരബ്രഹ്മവും, ജഗൽകാരണവും ഞാൻതന്നെയാണെങ്കിലും എന്നിൽനിന്നന്യമായി ഒരീശ്വരൻ ജ്ഞാതവ്യനായിട്ടും ഉപാസ്യനായിട്ടുമുണ്ട് എന്ന ശങ്കയ്ക്കു പറയുന്നു)—അവ്യയഃ=അങ്ങ് നിത്യനാകുന്നു. ശാശ്വതധൎമ്മഗോപ്താ=എന്നുമുള്ളതു ശാശ്വതം—വേദം. വേദത്തിൽ പറയപ്പെട്ടിട്ടുള്ള ജ്ഞാനകൎമ്മാദിധൎമ്മങ്ങളുടെ പാലകൻ—വൎണ്ണാശ്രമധൎമ്മങ്ങളുടെ രക്ഷകനും സൃഷ്ട്യാദികൎത്താവായ ഈശ്വരനും അങ്ങുതന്നെ എന്നൎത്ഥം. 'ഏഷ ഭൂതാധിപതിരേഷ ഭൂതപാല ഏഷ സേതുൎവ്വിധരണ ഏഷാം ലോകാനാമസംഭേദായ' എന്നു ശ്രുതി. (അങ്ങിനെയാണെങ്കിലും എന്നിൽനിന്നു ഭിന്നമായിട്ടു ജീവനുണ്ട് എന്ന ശങ്കയ്ക്കു പറയുന്നു.) സനാതനഃ—'ന ജീവോ മ്രിയതേ' എന്നു ശ്രുതിവാക്യമുള്ളതിനാൽ നിത്യനായും പുരുഷനായുമിരിക്കുന്ന ആത്മാവും അങ്ങുതന്നെയാകുന്നു. 'അയമാത്മാ ബ്രഹ്മ' എന്നു ശ്രുതിവാക്യം.

എന്നു മാത്രമല്ല—

൧൯. അനാദിമദ്ധ്യാന്തമനന്തവീൎയ്യ-
മനന്തബാഹും ശശിസൂൎയ്യനേത്രം
പശ്യാമി ത്വാം ദീപ്തഹുതാശവക്ത്രം
സ്വതേജസാ വിശ്വമിദം തപന്തം.

അനാദിമദ്ധ്യാന്തം=ഉൽപത്തിസ്ഥിതിലയങ്ങളില്ലാത്തവനും, അനന്തവീൎയ്യം=അപരിമിതമായ പ്രഭാവ(സാമൎത്ഥ്യ)ത്തോടുകൂടിയവനും, അനന്തബാഹും=മഹാവീൎയ്യമുള്ള അനേകകൈകളോടുകൂടിയവനും, ശശിസൂൎയ്യനേത്രം=സൂൎയ്യചന്ദ്രന്മാർ കണ്ണുകളായിട്ടുള്ളവനും, ദീപ്തഹുതാശവക്ത്രം=മുഖത്ത് ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയോടുകൂടിയവനും, സ്വതേജസാ=തന്റെ തേജസ്സ് (കാന്തി)കൊണ്ട്, ഇദം വിശ്വം=ഈ സകലപ്രപഞ്ചത്തേയും, തപന്തം=തപിപ്പിക്കുന്നവനുമായ, ത്വാം=അങ്ങേ, പശ്യാമി=ഞാൻ കാണുന്നു.

ഉൽപത്തിസ്ഥിതിലയങ്ങളില്ലാത്തവനും, അപരിമിതമായ പ്രഭാവത്തോടു (സാമൎത്ഥ്യത്തോടു) കൂടിയവനും, മഹാവീൎയ്യമുള്ള അനേകകൈകളോടുകൂടിയവനും, സൂൎയ്യചന്ദ്രന്മാർ കണ്ണുകളായിട്ടുള്ളവനും, മുഖത്ത് ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയോടുകൂടിയവനും, സ്വതേജസ്സുകൊണ്ട് ഈ സകലപ്രപഞ്ചത്തേയും തപിപ്പിക്കുന്നവനുമായിരിക്കുന്ന അങ്ങേ ഞാൻ കാണുന്നു.

(ശം-ഭാ) ദീപ്തഹുതാശവക്ത്രം=ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിപോലെയുള്ള മുഖത്തോടുകൂടിയവൻ. ശേഷം സ്പഷ്ടം.

൨൦. ദ്യാവാപൃഥിവ്യോരിദമന്തരം ഹി
വ്യാപ്തം ത്വയൈകേന ദിശശ്ച സർവ്വാഃ
ദൃഷ്ട്വാത്ഭുതം രൂപമിദം തവോഗ്രം
ലോകത്രയം പ്രവ്യഥിതം മഹാത്മൻ.

ഹേ മഹാത്മൻ=അല്ലയോ മഹാത്മാവേ, ദ്യാവാപൃഥിവ്യോഃ=ആകാശം, ഭൂമി, ഇവകളുടെ, ഇദം അന്തരം ഹി=മദ്ധ്യപ്രദേശമായ ഈ അന്തരിക്ഷം, ത്വയാ ഏകേന=അങ്ങൊരുവനാൽ, വ്യാപ്തം=വ്യാപിക്കപ്പെട്ടിരിക്കുന്നു. സർവ്വാഃ ദിശഃ ച=സകലദിക്കുകളും (കിഴക്കു മുതലായ സകലദിക്കുകളും), (ത്വയാ വ്യാപ്താഃ)=അങ്ങാൽ വ്യാപിക്കപ്പെട്ടിരിക്കുന്നു. അത്ഭുതം=അത്ഭുതകരമായും (ഇതിന്നുമുമ്പിൽ കാണപ്പെടാത്തതായും), ഉഗ്രം=ഘോരമായുമിരിക്കുന്ന, തവ ഇദം രൂപം=അങ്ങയുടെ ഈ വിശ്വരൂപത്തെ, ദൃഷ്ട്വാ=കണ്ടിട്ട്, ലോകത്രയം=മൂന്നു ലോകവും, പ്രവ്യഥിതം=വളരെ ഭയത്തെ പ്രാപിച്ചിരിക്കുന്നു.

അല്ലയോ മഹാത്മൻ, ആകാശം, ഭൂമി ഇവയുടെ മദ്ധ്യപ്രദേശമായ ഈ അന്തരിക്ഷം അങ്ങ് ഒരുവനാൽ വ്യാപിക്കപ്പെട്ടിരിക്കുന്നു. പ്രാച്യാദിസകലദിക്കുകളും അങ്ങാൽതന്നെ വ്യാപിക്കപ്പെട്ടിരിക്കുന്നു. അത്ഭുതകരമായും ഘോരമായുമുള്ള അങ്ങയുടെ ഈ വിശ്വരൂപത്തെ കണ്ടിട്ടു മൂന്നു ലോകവും വളരെ ഭയപ്പെട്ടിരിക്കുന്നു.

(ശം-ഭാ) ത്വയാ ഏകേന=വിശ്വരൂപത്തെ ധരിച്ചിരിക്കുന്ന അങ്ങൊരുവനാൽ. അത്ഭുതം=വിസ്മയത്തെ ഉണ്ടാക്കുന്ന. ഉഗ്രം=ക്രൂരമായ. ഹേ മഹാത്മൻ=ഹേ അക്ഷുദ്രസ്വഭാവ. ശേഷം സ്പഷ്ടം.

[ശ-സ] ദ്യാവാപൃഥിവ്യോഃ ഇദം അന്തരം=പൃഥിവിയുടേയും അന്തരിക്ഷത്തിൻേറയും ഈ അന്തരാളം; ത്വയാ ഏകേന വ്യാപ്തം=വിശ്വാത്മാവായി സ്ഥിതിചെയ്യുന്ന അങ്ങൊരുവനാൽ പൂൎണ്ണമായിരിക്കുന്നു. സർവ്വാഃ ദിശഃ ച ത്വയാ വ്യാപ്താഃ=അപ്രകാരംതന്നെ പ്രാച്യാദിദിക്കുകളെല്ലാം അങ്ങാൽ പൂൎണ്ണമായിരിക്കുന്നു. ഇതുകൊണ്ടു ചരാചരാത്മകമായിരിക്കുന്ന വിശ്വമാസകലം അങ്ങാൽ വ്യാപ്തമായിരിക്കുന്നുവെന്നു സൂചിപ്പിക്കപ്പെടുന്നു. യാതൊന്നു യാതൊന്നിനാൽ വ്യാപ്തമായിരിക്കുന്നുവോ അതു തന്മാത്രമായിത്തന്നെയിരിക്കുന്നുവെന്ന ന്യായത്താൽ അങ്ങാൽ വ്യാപ്തമായിരിക്കുന്ന വിശ്വം സർവ്വവും ത്വന്മാത്രമായിത്തന്നെയിരിക്കുന്നു—സകലഭാഗത്തും അങ്ങുതന്നെയെന്നൎത്ഥം. 'ബ്രഹ്മൈവേദം സർവ്വം' എന്നു ശ്രുതി. ഇങ്ങിനെ സാർവ്വാത്മ്യത്തെ പ്രതിപാദിച്ചിട്ട് ഇനി പ്രകൃതത്തിലുള്ള വിശ്വരൂപത്തെ സ്തുതിക്കുന്നു—ഹേ മഹാത്മൻ=യാതൊരുവൻെറ ദേഹമാണ് മഹത്തരമായ വിശ്വമയമായിരിക്കുന്നത് ആ ആൾ മഹാത്മാവ്. അദ്ദേഹത്തിൻെറ സംബുദ്ധി. അത്ഭുതം=ആശ്ചൎയ്യകരം; ഉഗ്രം=ഭയങ്കരം; ലോകത്രയം=മൂന്നുലോകത്തിലുള്ള പ്രാണികളെല്ലാം; പ്രവ്യഥിതം=വ്യാകുലന്മാരായി ഭവിച്ചിരിക്കുന്നു.

'യദ്വാ ജയേമ യദി വാ നോ ജയേയുഃ' (അ. ൨. ശ്ലോ. ൬.) എന്നിങ്ങിനെ മുമ്പ് അൎജ്ജുനന്നു സംശയമുണ്ടായിരുന്നു. അതിനെ ഇപ്പോൾ തീൎക്കുന്നതിന്നു ഭഗവാൻ, പാണ്ഡവന്മാൎക്കുതന്നെയാണ് ജയം എന്നു കാണിപ്പാനാരംഭിക്കുന്നു. അങ്ങിനെയിരിക്കുന്ന ഭഗവാനെ നോക്കീട്ട് അൎജ്ജുനൻ പിന്നേയും പറയുന്നു.

൨൧. അമീ ഹി ത്വാം സുരസംഘാ വിശന്തി
കേചിൽ ഭീതാഃ പ്രാഞ്ജലയോ ഗൃണന്തി

സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസംഘാഃ
സ്തുവന്തി ത്വാം സ്തുതിഭിഃ പുഷ്കലാഭിഃ.

ഹി[1]=അങ്ങ് നിത്യമായ ധർമ്മങ്ങളുടെ പാലകനാകുന്നുവെന്നതുഹേതുവായിട്ട്, അമീ സുരസംഘാഃ=ഈ ദേവസംഘങ്ങൾ, ത്വാം=അങ്ങേ, വിശന്തി=ശരണം പ്രാപിക്കുന്നു. കേചിൽ=(അവരിൽ) ചിലർ, ഭീതാഃ=വളരെ ഭയപ്പെട്ടവരായി, പ്രാഞ്ജലയഃ=കൈകൂപ്പിക്കൊണ്ട് (ദൂരെ നിന്ന്), ഗൃണന്തി='ജയ ജയ രക്ഷ രക്ഷ' എന്നിങ്ങിനെ പ്രാർത്ഥിക്കുന്നു. മഹർഷിസിദ്ധസംഘാഃ=മഹർഷിമാരും സിദ്ധസംഘങ്ങളും, സ്വസ്തി ഇതി ഉക്ത്വാ=ക്ഷേമമുണ്ടാകട്ടേ എന്നു പറഞ്ഞ്, പുഷ്കലാഭിഃ സ്തുതിഭിഃ2=പൂർണ്ണമായ സ്തുതികളെക്കൊണ്ട്, ത്വാം=അങ്ങേ, സ്തുവന്തി=സ്തോത്രം ചെയ്യുന്നു (സ്തുതിക്കുന്നു).

ഈ ദേവസമൂഹങ്ങൾ അങ്ങേ ശരണം പ്രാപിക്കുന്നു. ചിലർ ഭയത്തോടുകൂടി (അകലെ നിന്ന്) തൊഴുതുകൊണ്ട്, 'ജയിച്ചാലും ജയിച്ചാലും, രക്ഷിക്കണേ രക്ഷിക്കണേ' എന്നിങ്ങിനെ പ്രാർത്ഥിക്കുന്നു. മഹർഷിമാരും സിദ്ധന്മാരും ജഗത്തിന്നു ക്ഷേമമുണ്ടാകട്ടേ എന്നു പറഞ്ഞു പൂർണ്ണമായ സ്തുതികളെക്കൊണ്ട് അങ്ങേ സ്തുതിക്കുന്നു.

(ശം-ഭാ) അമീ സുരസംഘാഃ=ഭൂഭാരത്തെ കുറയ്ക്കുന്നതിന്നുവേണ്ടി മനുഷ്യരായി അവതരിച്ച് ഇപ്പോൾ യുദ്ധംചെയ്യുന്ന ഈ വസ്വാദിദേവസംഘങ്ങൾ; വിശന്തി=അങ്ങേ പ്രവേശിക്കുന്നവരായി കാണപ്പെടുന്നു. കേചിൽ....ഗൃണന്തി=അവരിൽ ചിലർ വളരെ ഭയപ്പെട്ട് ഓടിപ്പോകാൻതന്നെ ശക്തന്മാരാകാതെ 'രക്ഷിക്കണേ' എന്നു പറഞ്ഞു കൈകൂപ്പിക്കൊണ്ട് അങ്ങേ സ്തുതിക്കുന്നു. സ്വസ്തി....പുഷ്കലാഭിഃ=യുദ്ധം സമീപിച്ചപ്പോൾ ദുർന്നിമിത്തങ്ങൾ കാണുകയാൽ മഹർഷിമാരും സിദ്ധന്മാരും ജഗത്തിന്നു ക്ഷേമം ഭവിക്കട്ടേ എന്നു പറഞ്ഞു സമ്പൂർണ്ണങ്ങളായ സ്തുതികളെക്കൊണ്ട് അങ്ങേ സ്തുതിക്കുന്നു.

അത്രയുമല്ല—

൨൨. രുദ്രാദിത്യാ വസവോ യേ ച സാധ്യാ
വിശ്വേശ്വിനൌ മരുതശ്ചോഷ്മപാശ്ച
ഗന്ധർവ്വയക്ഷാസുരസിദ്ധസംഘാ
വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവ്വേ.

രുദ്രാദിത്യാഃ=ഏകാദശരുദ്രന്മാരും ദ്വാദശാദിത്യന്മാരും, വസവഃ=അഷ്ടവസുക്കളും, യേ ച സാധ്യാഃ=സാദ്ധ്യന്മാരായ ദേവന്മാരാരോ അവരും, വിശ്വേ=വിശ്വേദേവന്മാരും, അശ്വിനൌ=അശ്വിനീദേവന്മാരും, മരുതഃ ച=(സപ്ത) മരുത്തുക്കളും, ഊഷ്മപാഃ ച*=പിതൃ

[ശ-സ] 1 അങ്ങ് നിത്യമായിരിക്കുന്ന ധർമ്മങ്ങളുടെ പാലകനാകുന്നുവെന്നുള്ളതു ഹേതുവായിട്ട് ഉഗ്രനാണെങ്കിലും അത്യത്ഭുതസ്വരൂപനായിരിക്കുന്ന അങ്ങേ കാണുന്നതിന്നു ബലമധികമുള്ള ചില ദേവന്മാർ.

(ശ്രീ) 'ഹി' എന്ന ശബ്ദത്തിന്നു പ്രത്യേകമായി അർത്ഥമൊന്നും പറയുന്നില്ല.

2 ശബ്ദാർത്ഥപുഷ്ടികളോടുകൂടിയിരിക്കുന്ന സ്തുതികളെക്കൊണ്ട്.

* (ശ്രീ) 'ഊഷ്മഭാഗാ ഹി പിതരഃ' എന്നു ശ്രുതിവാക്യം. സ്മൃതിയും ഇപ്രകാരം പറയുന്നു—'യാവദുഷ്ണം ഭവേദന്നം താവദശ്നന്തി വാഗ്യതാഃ താവദശ്നന്തി പിതരോ യാവന്നോക്താ ഹവിർഗ്ഗുണാഃ'.

ക്കളും, ഗന്ധർവ്വയക്ഷാസുരസിദ്ധസംഘാഃ=ഗന്ധർവ്വന്മാർ, യക്ഷന്മാർ, അസുരന്മാർ, സിദ്ധസംഘങ്ങൾ, ഇവരും, സർവ്വേ ഏവ ച=എല്ലാവരും, വിസ്മിതാഃ=ആശ്ചര്യത്തോടുകൂടിയവരായി, ത്വാം=അങ്ങേ, വീക്ഷന്തേ=(ഇടവിടാതെ) നോക്കുന്നു.

രുദ്രന്മാരും, ആദിത്യന്മാരും, സാദ്ധ്യന്മാരായ ദേവന്മാരും, വിശ്വേദേവന്മാരും, അശ്വിനീദേവന്മാരും, മരുൽഗണങ്ങളും പിതൃദേവതകളും ഗന്ധർവ്വന്മാർ യക്ഷന്മാർ അസുരന്മാർ സിദ്ധന്മാർ എന്നവരുടെ സംഘങ്ങളും (ഇങ്ങിനെ) എല്ലാവരും ആശ്ചര്യപ്പെട്ട് അങ്ങേ ഇടവിടാതെ നോക്കുന്നു.

(ശം-ഭാ) ഊഷ്മപാഃ=പിതൃക്കൾ. ഗന്ധർവ്വാഃ=ഹാഹാ, ഹൂഹൂ മുതലായവർ. യക്ഷാഃ=കുബേരൻ മുതലായവർ. അസുരാഃ=വിരോചനൻ മുതലായവർ. സിദ്ധാഃ=കപിലൻ മുതലായ സിദ്ധന്മാർ. ശേഷം സ്പഷ്ടം.

എന്തെന്നാൽ—

൨൩. രൂപം മഹത്തേ ബഹുവക്ത്രനേത്രം
മഹാബാഹോ ബഹുബാഹൂരുപാദം
ബഹൂദരം ബഹുദംഷ്ട്രാകരാളം
ദൃഷ്ട്വാ ലോകാഃ പ്രവ്യഥിതാസ്തഥാഹം.

ഹേ മഹാബാഹോ=ശ്ലാഘ്യമായ കൈകളോടുകൂടിയവനേ, ബഹുവക്ത്രനേത്രം=അനേകമുഖങ്ങളോടും നേത്രങ്ങളോടുംകൂടിയും, ബാഹുബാഹൂരുപാദം=അനേകം കൈകളോടും തുടകളോടും കാലുകളോടും കൂടിയും, ബഹൂദരം=അനേകം ഉദരങ്ങളോടുകൂടിയും, ബഹുദംഷ്ട്രാകരാളം=അനേകം ദംഷ്ട്രങ്ങളാൽ ഭയങ്കരമായുമിരിക്കുന്ന, തേ മഹൽ രൂപം=അത്യൂർജ്ജിതമായ അങ്ങയുടെ രൂപത്തെ, ദൃഷ്ട്വാ=കണ്ടിട്ട്, ലോകാഃ=ജനങ്ങൾ എല്ലാം, പ്രവ്യഥിതാഃ=അതിഭീതന്മാരായി ഭവിച്ചിരിക്കുന്നു. അഹം (ച)=ഞാനും, തഥാ=അപ്രകാരംതന്നെ അതിഭീതനായിരിക്കുന്നു.

ഹേ മഹാബാഹോ, അനേകമുഖങ്ങളോടും നേത്രങ്ങളോടുംകൂടിയും, അനേകകൈകൾ തുടകൾ കാലുകൾ ഇവയോടുകൂടിയും, അനേക ഉദരങ്ങളോടുകൂടിയും, അനേകദംഷ്ട്രങ്ങളാൽ ഭയങ്കരമായും, ഇരിക്കുന്ന അങ്ങയുടെ ഈ അത്യൂർജ്ജിതമായ രൂപത്തെ കണ്ടിട്ടു ജനങ്ങളെല്ലാവരും അതിഭയത്തെ പ്രാപിച്ചിരിക്കുന്നു. ഞാനും അപ്രകാരംതന്നെ വളരെ ഭയപ്പെട്ടിരിക്കുന്നു.

(ശം-ഭാ) ലോകാഃ=ലൌകികന്മാരായ പ്രാണികൾ. ശേഷം സ്പഷ്ടം.

(അർജ്ജുനന്നു വിശ്വരൂപദർശനംകൊണ്ടുണ്ടായ) ഭയത്തിന്നുള്ള കാരണം പറയുന്നു—

൨൪. നഭഃസ്പൃശം ദീപ്തമനേകവർണ്ണം
വ്യാത്താനനം ദീപ്തവിശാലനേത്രം
ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ
ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ.

ഹേ വിഷ്ണോ=അല്ലയോ മഹാവിഷ്ണോ, നഭഃസ്പൃശം=ആകാശത്തെത്തൊട്ടിരിക്കുന്നവനും, ദീപ്തം=തേജസ്സോടുകൂടിയിരിക്കുന്നവനും, അനേകവർണ്ണം=പലവർണ്ണങ്ങളോടുകൂടിയിരിക്കുന്നവനും, വ്യാത്താനനം=വിവൃതങ്ങളായ (തുറന്നിരിക്കുന്ന) മുഖങ്ങളോടു (വായകളോടു) കൂടിയവനും, ദീപ്തവിശാലനേത്രം=ജ്വലിച്ചുകൊണ്ടും വിശാലമായുമിരിക്കുന്ന കണ്ണു

കളോടുകൂടിയവനുമായ, ത്വാം ഹി=അങ്ങേ, ദൃഷ്ട്വാ=കണ്ടിട്ട്, പ്രവ്യഥിതാന്തരാത്മാ=വളരെ ഭയപ്പെട്ട മനസ്സോടുകൂടിയ, (അഹം)=ഞാൻ, ധൃതിം=ധൈര്യത്തേയും, ശമം ച=മനസ്സമാധാനത്തേയും (ഉപശമത്തേയും), ന വിന്ദാമി=പ്രാപിക്കുന്നില്ല.

ഹേ മഹാവിഷ്ണോ, ആകാശത്തെ തൊട്ടിരിക്കുന്ന (രൂപത്തോടുകൂടിയ) വനും, തേജസ്സോടുകൂടിയിരിക്കുന്നവനും, പല വർണ്ണങ്ങളോടുകൂടിയവനും, വിവൃതങ്ങളായ മുഖങ്ങളോടുകൂടിയവനും, ജ്വലിച്ചുകൊണ്ടിരിക്കുന്ന വിശാലനേത്രങ്ങളോടുകൂടിയവനും ആയ അങ്ങേ കണ്ടിട്ടു ഞാൻ വളരെ ഭയപ്പെട്ട മനസ്സോടുകൂടിയവനായി ധൈര്യത്തേയും മനസ്സമാധാനത്തേയും പ്രാപിക്കുന്നില്ല.

(ശം-ഭാ) ശമം=ഉപശമം, മനസ്തുഷ്ടി. ശേഷം സ്പഷ്ടം.

എന്തുകൊണ്ടെന്നാൽ—

൨൫. ദംഷ്ട്രാകരാളാനി ച തേ മുഖാനി
ദൃഷ്ട്വൈവ കാലാനലസന്നിഭാനി
ദിശോ ന ജാനേ ന ലഭേ ച ശർമ്മ
പ്രസീദ ദേവേശ ജഗന്നിവാസ.

ഹേ ദേവേശ=അല്ലയോ ദേവകൾക്കീശ്വരനായവനേ, ദംഷ്ട്രാകരാളാനി ച=ദംഷ്ട്രങ്ങളാൽ ഭയങ്കരങ്ങളായും, കാലാനലസന്നിഭാനി=പ്രളയകാലത്തെ അഗ്നിക്കു സമാനമായുമിരിക്കുന്ന, തേ മുഖാനി=അങ്ങയുടെ മുഖങ്ങളെ, ദൃഷ്ട്വാ ഏവ=കണ്ടിട്ട്, ദിശഃ=ദിക്കുകളെ, ന ജാനേ=ഞാനറിയുന്നില്ല. ശർമ്മ ച=സുഖത്തേയും, ന ലഭേ=ഞാൻ ലഭിക്കുന്നില്ല. ഹേ ജഗന്നിവാസ=അല്ലയോ ജഗത്തിന്നാധാരമായിരിക്കുന്നവനേ, പ്രസീദ=പ്രസന്നനായി ഭവിച്ചാലും.

അല്ലയോ ദേവേശ, ദംഷ്ട്രങ്ങളാൽ ഭയങ്കരമായും പ്രളയകാലത്തെ അഗ്നിക്കു സമാനമായുമിരിക്കുന്ന അങ്ങയുടെ മുഖങ്ങളെ കണ്ടിട്ട് (ഭയാവേശംകൊണ്ട്) ഞാൻ ദിക്കുകളെ അറിയുന്നില്ല. സുഖത്തേയും ലഭിക്കുന്നില്ല. ഹേ ജഗന്നിവാസ, അങ്ങ് പ്രസന്നനായി ഭവിച്ചാലും.

(ശം-ഭാ) ദംഷ്ട്രാകരാളാനി=ദംഷ്ട്രങ്ങളെക്കൊണ്ടു വികൃതങ്ങളായിരിക്കുന്ന. കാലാനലസന്നിഭാനി=പ്രളയകാലത്തിൽ ലോകത്തെ ദഹിപ്പിക്കുന്ന അഗ്നിക്കു തുല്യമായ. ദിശഃ ന ജാനേ=കിഴക്ക് പടിഞ്ഞാറ് എന്നിങ്ങിനെ ദിക്കുകളെ വേർതിരിച്ചറിയുന്നില്ല. ശേഷം സ്പഷ്ടം.

അന്യന്മാരിൽനിന്ന് എനിക്കു പരാജയമുണ്ടാകുമോ എന്ന ശങ്കയും ഇപ്പോൾ പോയി. എന്തെന്നാൽ—

൨൬. അമീ ച ത്വാം ധൃതരാഷ്ട്രസ്യ പുത്രാഃ
സർവേ സഹൈവാവനിപാലസംഘൈഃ
ഭീഷ്മോ ദ്രോണഃ സൂതപുത്രസ്തഥാസൌ
സഹാസ്മദീയൈരപി യോധമുഖ്യൈഃ.

൨൭. വക്ത്രാണി തേ ത്വരമാണാ വിശന്തി
ദംഷ്ട്രാകരാളാനി ഭയാനകാനി
കേചിദ്വിലഗ്നാ ദശനാന്തരേഷു
സന്ദൃശ്യന്തേ ചൂർണ്ണിതൈരുത്തമാംഗൈഃ.

സർവ്വേ=എല്ലാ, അമീ ധൃതരാഷ്ട്രസ്യ പുത്രാഃ=ഈ ധൃതരാഷ്ട്രപുത്രന്മാരായ ദുര്യ്യോധനാദികളും, ഭീഷ്മഃ ച=ഭീഷ്മരും, ദ്രോണഃ (ച)=ദ്രോണാചാര്യ്യരും, അസൌ സൂതപുത്രഃ=സൂതപുത്രനായ ഈ കർണ്ണനും, അവനിപാലസംഘൈഃ സഹ ഏവ=രാജാക്കന്മാരുടെ സംഘങ്ങളോടുകൂടിതന്നെ, തഥാ=അപ്രകാരംതന്നെ, അസ്മദീയൈഃ=ഞങ്ങളെ ചേർന്നുനില്ക്കുന്ന, യോധമുഖ്യൈഃ അപി സഹ=യുദ്ധത്തിൽ മുഖ്യന്മാരായവരോടുകൂടിയും, ത്വാം (വിശന്തി)=അങ്ങേ പ്രവേശിക്കുന്നു. (ഏതേ സർവേ)=ഇവരെല്ലാവരും, ത്വരമാണാഃ=ഓടുന്നവരായി (വേഗത്തിൽ), ദംഷ്ട്രാകരാളാനി=ദംഷ്ട്രങ്ങളാൽ വികൃതങ്ങളായും, ഭയാനകാനി=ഭയംകരങ്ങളായുമിരിക്കുന്ന, തേ വക്ത്രാണി=അങ്ങയുടെ മുഖങ്ങളെ, വിശന്തി=പ്രവേശിക്കുന്നു. കേചിൽ=അവരിൽ ചിലർ, ചൂർണ്ണിതൈഃ=പൊടിയാക്കപ്പെട്ട, ഉത്തമാംഗൈഃ=ശിരസ്സുകളോടുകൂടി, ദശനാന്തരേഷു=പല്ലുകളുടെ ഇടയിൽ, വിലഗ്നാഃ=അകപ്പെട്ടവരായി, സംദൃശ്യന്തേ=കാണപ്പെടുന്നു.

ഈ എല്ലാ ധൃതരാഷ്ട്രപുത്രന്മാരും, ഭീഷ്മരും, ദ്രോണാചാര്യ്യരും, സൂതപുത്രനായ ഈ കർണ്ണനും, സകലരാജാക്കന്മാരോടും, അപ്രകാരംതന്നെ ഞങ്ങളെ ചേർന്നു നില്ക്കുന്ന യുദ്ധത്തിൽ മുഖ്യന്മാരായവരോടും, കൂടി ദംഷ്ട്രങ്ങളാൽ വികൃതങ്ങളായും ഭയങ്കരങ്ങളായുമിരിക്കുന്ന അങ്ങയുടെ മുഖങ്ങളെ വേഗത്തിൽ പ്രവേശിക്കുന്നു. അവരിൽ ചിലർ അങ്ങയുടെ പല്ലുകളുടെ ഇടയിൽ അകപ്പെട്ടു പൊടിപൊടിയാക്കപ്പെട്ട തലകളോടുകൂടിയവരായി കാണപ്പെടുന്നു.

(ശം-ഭാ) ധൃതരാഷ്ട്രസ്യ പുത്രാഃ=ദുര്യ്യോധനപ്രഭൃതികൾ. അസ്മദീയൈഃ യോധമുഖ്യൈഃ സഹ=ഞങ്ങളുടെ ഭാഗത്തുള്ള യോദ്ധാക്കളിൽ പ്രധാനികളായ ധൃഷ്ടദ്യുമ്നപ്രഭൃതികളോടുകൂടി. ദശനാന്തരേഷു വിലഗ്നാഃ സംദൃശ്യന്തേ=പല്ലുകളുടെ ഇടയിൽ ഒരു മാംസകഷ്ണംപോലെ ഭക്ഷിക്കപ്പെട്ടവരായി കാണപ്പെടുന്നു. ശേഷം സ്പഷ്ടം.

അവർ എങ്ങിനെയാണ് ഭഗവാന്റെ മുഖങ്ങളിൽ പ്രവേശിക്കുന്നത്? അർജ്ജുനൻ പറയുന്നു—

൨൮. യഥാ നദീനാം ബഹവോംബുവേഗാഃ
സമുദ്രമേവാഭിമുഖാ ദ്രവന്തി
തഥാ തവാമീ നരലോകവീരാ
വിശന്തി വക്ത്രാണ്യഭിവിജ്വലന്തി. *

യഥാ=എപ്രകാരമാണ്, നദീനാം=നദികളുടെ, ബഹവഃ അംബുവേഗാഃ=അനേകമാർഗ്ഗങ്ങളായി ഒഴുകുന്ന ജലപ്രവാഹങ്ങൾ, സമുദ്രം ഏവ=സമുദ്രത്തെത്തന്നെ, അഭിമുഖാഃ=അഭിമുഖമായി, ദ്രവന്തി=പ്രവേശിക്കുന്നത്, തഥാ=അപ്രകാരം, അമീ നരലോകവീരാഃ=മനുഷ്യലോകത്തിലുള്ള ഈ ശൂരന്മാർ, അഭിവിജ്വലന്തി=എല്ലാ ദിക്കിലും ജ്വലിച്ചുകൊണ്ടിരിക്കുന്ന, തവ=അങ്ങയുടെ, വക്ത്രാണി=മുഖങ്ങളെ, വിശന്തി=പ്രവേശിക്കുന്നു.

നദികളുടെ ജലപ്രവാഹങ്ങൾ സമുദ്രത്തിന്നഭിമുഖമായി സമുദ്രത്തെത്തന്നെ എപ്രകാരം പ്രവേശിക്കുന്നുവോ അപ്രകാരം ഈ മനുഷ്യലോകത്തിലുള്ള,

* 'അഭിതോ ജ്വലന്തി' എന്നു പാഠാന്തരം.

ശൂരന്മാർ എല്ലാ ദിക്കിലും ജ്വലിച്ചുകൊണ്ടിരിക്കുന്ന (പ്രകാശിച്ചുകൊണ്ടിരിക്കുന്ന) അങ്ങയുടെ മുഖങ്ങളെ പ്രവേശിക്കുന്നു.

(ശം-ഭാ) അഭിവിജ്വലന്തി=പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ശേഷം സ്പഷ്ടം.

അവർ എന്തിനുവേണ്ടി, എങ്ങിനെ, പ്രവേശിക്കുന്നു? അർജ്ജുനൻ പറയുന്നു—

൨൯. യഥാ പ്രദീപ്തം ജ്വലനം പതംഗാ
വിശന്തി നാശായ സമൃദ്ധവേഗാഃ
തഥൈവ നാശായ വിശന്തി ലോകാ-
സ്തവാപി വക്ത്രാണി സമൃദ്ധവേഗാഃ.

പതംഗാഃ=ശലഭങ്ങൾ (ഇയ്യാമ്പാററ മുതലായവ), നാശായ=തങ്ങളുടെ നാശത്തിന്നായിക്കൊണ്ട് (മരണത്തിന്നായിക്കൊണ്ട്), സമൃദ്ധവേഗാഃ=അതിവേഗത്തോടുകൂടിയവരായി, പ്രദീപ്തം=ജ്വലിച്ചുകൊണ്ടിരിക്കുന്ന, ജ്വലനം=അഗ്നിയെ, യഥാ=ഏതുപ്രകാരം, വിശന്തി=(ബുദ്ധിപൂർവ്വകം) പ്രവേശിക്കുന്നുവോ, തഥാ ഏവ=അപ്രകാരംതന്നെ, ലോകാഃ അപി=ഈ ജനങ്ങളും, നാശായ=സ്വനാശത്തിന്നായിക്കൊണ്ട്, സമൃദ്ധവേഗാഃ=അതിവേഗത്തോടുകൂടിയവരായി, തവ വക്ത്രാണി=അങ്ങയുടെ മുഖങ്ങളെ, വിശന്തി=പ്രവേശിക്കുന്നു.

പാററകൾ തങ്ങടെ നാശത്തിന്നായിക്കൊണ്ട് ഏതുപ്രകാരമാണ് ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയെ അതിവേഗത്തോടെ പ്രവേശിക്കുന്നത് അപ്രകാരംതന്നെ ഈ ജനങ്ങളും സ്വനാശത്തിന്നായിക്കൊണ്ട് അങ്ങയുടെ മുഖങ്ങളെ അതിവേഗത്തോടെ പ്രവേശിക്കുന്നു.

എന്നാൽ അങ്ങ്—

൩൦. ലേലിഹ്യസേ ഗ്രസമാനഃ സമന്താ-
ല്ലോകാൻ സമഗ്രാൻ വദനൈർജ്ജ്വലത്ഭിഃ
തേജോഭിരാപൂര്യ ജഗത്സമഗ്രം
ഭാസസ്തവോഗ്രാഃ പ്രതപന്തി വിഷ്ണോ.

സമഗ്രാൻ ലോകാൻ=സകലജനങ്ങളേയും, ജ്വലത്ഭിഃ വദനൈഃ=ജ്വലിച്ചുകൊണ്ടിരിക്കുന്ന മുഖങ്ങളെക്കൊണ്ട്, സമന്താൽ=നാലുഭാഗത്തുനിന്ന്, ഗ്രസമാനഃ (സൻ)=ഭക്ഷിച്ചുകൊണ്ട് (മിഴുങ്ങിക്കൊണ്ട്), ലേലിഹ്യസേ=രുചി നോക്കുന്നു (അതിശയേന ഭക്ഷിക്കുന്നു). ഹേ വിഷ്ണോ=അല്ലയോ വിഷ്ണോ, തവ ഉഗ്രാഃ ഭാസഃ=അങ്ങയുടെ തീവ്രങ്ങളായ ദീപ്തികൾ (കാന്തികൾ), സമഗ്രം ജഗൽ=സകലപ്രപഞ്ചത്തേയും, തേജോഭിഃ=തേജസ്സുകളെക്കൊണ്ട്, ആപൂര്യ=വ്യാപിച്ച്, പ്രതപന്തി=തപിപ്പിക്കുന്നു.

അങ്ങ് ജ്വലിച്ചുകൊണ്ടിരിക്കുന്ന മുഖങ്ങളെക്കൊണ്ടു സകലജനങ്ങളേയും നാലുഭാഗത്തുനിന്നും ഭക്ഷിച്ചുകൊണ്ടു രുചി നോക്കുന്നു. അങ്ങയുടെ തീവ്രങ്ങളായ ദീപ്തികൾ സകലപ്രപഞ്ചത്തേയും വ്യാപിച്ചു തപിപ്പിക്കുന്നു.

(ശം-ഭാ) വിഷ്ണു=വ്യാപനശീലൻ. ഉഗ്രാഃ ഭാസഃ=ക്രൂരങ്ങളായ ദീപ്തികൾ. ശേഷം സ്പഷ്ടം.

അങ്ങ് ഉഗ്രസ്വഭാവത്തോടുകൂടിയവനാകുന്നുവെന്നതു ഹേതുവായിട്ട്—

൩൧. ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ
നമോസ്തു തേ ദേവവര പ്രസീദ

വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം
ന ഹി പ്രജാനാമി തവ പ്രവൃത്തിം.

ഹേ ദേവവര=അല്ലയോ ദേവശ്രേഷ്ഠ, ഉഗ്രരൂപഃ=ക്രൂരമായ രൂപത്തോടുകൂടിയ, ഭവാൻ=അങ്ങ്, കഃ=ആര് എന്ന്, മേ=എനിക്ക്, ആഖ്യാഹി=പറഞ്ഞുതന്നാലും. തേ=അങ്ങയ്ക്ക്, നമഃ അസ്തു=നമസ്കാരം, പ്രസീദ=അങ്ങു പ്രസന്നനായി ഭവിക്കുക. ആദ്യം ഭവന്തം=ആദ്യപുരുഷനായിരിക്കുന്ന അങ്ങേ, വിജ്ഞാതും=നല്ലവണ്ണം അറിവാൻ, ഇച്ഛാമി=ഞാനിച്ഛിക്കുന്നു. തവ പ്രവൃത്തിം=അങ്ങയുടെ പ്രവൃത്തിയെ (ചേഷ്ടയെ), ന ഹി പ്രജാനാമി=ഞാനറിയുന്നില്ല.

അല്ലയോ ദേവശ്രേഷ്ഠ, ക്രൂരമായ രൂപത്തോടുകൂടിയ അങ്ങ് ആരാണെന്ന് എനിക്കു പറഞ്ഞുതന്നാലും. അങ്ങയ്ക്കു നമസ്കാരം. അങ്ങു പ്രസാദിക്കണേ. ആദ്യപുരുഷനായിരിക്കുന്ന അങ്ങേ ഞാനറിവാനിച്ഛിക്കുന്നു. എന്തെന്നാൽ അങ്ങയുടെ പ്രവൃത്തിയെ ഞാനറിയുന്നില്ല.

ശ്രീഭഗവാനുവാച.

൩൨. കാലോസ്മി ലോകക്ഷയകൃൽ പ്രവൃദ്ധോ
ലോകാൻ സമാഹർത്തുമിഹ പ്രവൃത്തഃ
ഋതേപി ത്വാം ന ഭവിഷ്യന്തി സർവ്വേ
യേവസ്ഥിതാഃ പ്രത്യനീകേഷു യോധാഃ.

ഭഗവാൻ പറഞ്ഞു.

ലോകക്ഷയകൃൽ=ജനങ്ങൾക്കു നാശത്തെ ചെയ്യുന്ന, പ്രവൃദ്ധഃ=അത്യുൽകടനായ (വളരെ ക്രൂരനായ), കാലഃ അസ്മി=കാലനാകുന്നു. ലോകാൻ=ജനങ്ങളെ, സമാഹർത്തും=സംഹരിക്കുന്നതിന്ന്, ഇഹ പ്രവൃത്തഃ=ഇഹലോകത്തിൽ പ്രവർത്തിക്കുന്നു. (അതഃ)=അതിനാൽ, പ്രത്യനീകേഷു=അന്യരുടെ സേനകളിൽ, യേ യോധാഃ=ആരെല്ലാം യോദ്ധാക്കൾ, അവസ്ഥിതാഃ=ഇരിക്കുന്നുവോ, തേ സർവ്വേ=അവരെല്ലാവരും, ത്വാം ഋതേ അപി=ഹന്താവായിരിക്കുന്ന നീയൊഴിച്ച്, ന ഭവിഷ്യന്തി=ഇരിക്കുകയില്ല.

ഞാൻ ലോകത്തിന്നു നാശത്തെ ചെയ്യുന്ന അത്യുൽകടനായ കാലനാകുന്നു. ലോകങ്ങളെ സംഹരിക്കുന്നതിന്നുവേണ്ടി ഞാൻ ഈ ലോകത്തിൽ പ്രവർത്തിക്കുന്നു. അതിനാൽ ഹന്താവായ നീ ഒഴിച്ച് അന്യരുടെ സൈന്യങ്ങളിലുള്ള ആരും (ഇനി) ജീവിച്ചിരിക്കുകയില്ല.

(ശം-ഭാ) യോധാഃ=ഭീഷ്മദ്രോണകർണ്ണപ്രഭൃതികൾ. ശേഷം സ്പഷ്ടം.

അതിനാൽ—

൩൩. തസ്മാത്ത്വമുത്തിഷ്ഠ യശോ ലഭസ്വ
ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം
മയൈവൈതേ നിഹതാഃ പൂർവ്വമേവ
നിമിത്തമാത്രം ഭവ സവ്യസാചിൻ.

തസ്മാൽ=അതിനാൽ, ത്വം=നീ, ഉത്തിഷ്ഠ=യുദ്ധത്തിന്നായിക്കൊണ്ടു സന്നദ്ധനായി ഭവിച്ചാലും. യശഃ ലഭസ്വ=കീർത്തിയെ സമ്പാദിച്ചാലും. ശത്രൂൻ ജിത്വാ=ശത്രുക്കളെ ജയിച്ചിട്ട്, സമൃദ്ധം=സർവ്വൈശ്വര്യസമ്പന്നമായിരിക്കുന്ന, രാജ്യം=രാജ്യത്തെ, ഭുങ്ക്ഷ്വ=അനു

ഭവിച്ചാലും. മയാ ഏവ=കാലാത്മാവായിരിക്കുന്ന എന്നാൽതന്നെ, പൂർവ്വം ഏവ=മുമ്പുതന്നെ, ഏതേ=ഇവർ (നിന്റെ ഈ ശത്രുക്കൾ), നിഹതാഃ=കൊല്ലപ്പെട്ടപോലെയായിരിക്കുന്നു. ഹേ സവ്യസാചിൻ=എടത്തുകൈകൊണ്ടു ബാണങ്ങളെ പ്രയോഗിപ്പാൻ സാമർത്ഥ്യമുള്ള ഹേ അർജ്ജുന, നിമിത്തമാത്രം ഭവ=നീ നിമിത്തമാത്രമായി ഭവിച്ചാലും.

അതിനാൽ നീ യുദ്ധത്തിന്നായിക്കൊണ്ടു സന്നദ്ധനായി ഭവിക്കുക. കീർത്തിയേയും ലഭിച്ചാലും. ശത്രുക്കളെ ജയിച്ചു സവൈശ്വര്യസമ്പന്നമായിരിക്കുന്ന രാജ്യത്തെ നീ അനുഭവിച്ചാലും. ഇവർ കാലാത്മാവായിരിക്കുന്ന എന്നാൽ മുമ്പുതന്നെ കൊല്ലപ്പെട്ടപോലെയായിരിക്കുന്നു. എങ്കിലും, ഹേ അർജ്ജുന, നീ നിമിത്തം മാത്രമായി ഭവിക്കുക.

(ശം-ഭാ) യശഃ ലഭസ്വ=ദേവകളാൽകൂടി ജയിക്കപ്പെട്ടവാൻ വയ്യാത്ത അതിരഥന്മാരായ ഭീഷ്മദ്രോണാദികളെ അർജ്ജുനൻ ജയിച്ചുവെന്നുള്ള കീർത്തിയെ നീ ലഭിച്ചാലും. കേവലം പുണ്യംകൊണ്ടു മാത്രമേ അതു പ്രാപിക്കപ്പെടുകയുള്ളു. ശത്രൂൻ=ദുര്യോധനപ്രഭൃതികളെ; ജിത്വാ=ജയിച്ചിട്ടു്; രാജ്യം ഭുങ്ക്ഷ്വ=ശത്രുരഹിതമായും അകണ്ടകമായുമിരിക്കുന്ന രാജ്യത്തെ അനുഭവിച്ചാലും; ഏതേ മയാ ഏവ പൂർവ്വം ഏവ നിഹതാഃ=ഇവർ മുമ്പുതന്നെ എന്നാൽ നിശ്ചയമായി ഹതന്മാരായിരിക്കുന്നു. നിമിത്തമാത്രം ഭവ=നീ ഒരു നിമിത്തംമാത്രമായി ഭവിച്ചാലും. സവ്യസാചിൻ=എടത്തുകൈകൊണ്ടു ശരങ്ങളെ പ്രയോഗിപ്പാൻ ശീലമുള്ളതുകൊണ്ടു് അർജ്ജുനന്നു സവ്യസാചി എന്ന പേർ സിദ്ധിച്ചു. അതിന്റെ സംബുദ്ധിയാണു് സവ്യസാചിൻ എന്ന പദം.

[ശ-സ] ശത്രൂൻ....ഭുങ്ക്ഷ്വ=ദുര്യോധനാദികളായ ശത്രുക്കളെ ജയിച്ചു ശത്രുജയംകൊണ്ടു ലഭിക്കപ്പെട്ടിട്ടുള്ള സവൈശ്വര്യസമ്പന്നമായിരിക്കുന്ന രാജ്യത്തെ അനുഭവിച്ചാലും. അതിരഥന്മാരായിരിക്കുന്ന ഭീഷ്മാദികളിരിക്കുമ്പോൾ ശത്രുജയം ദുർല്ലഭമാണു് എന്നുള്ള അർജ്ജുനന്റെ ശങ്കയെ കളയുന്നതിന്നായി ഭഗവാൻ പറയുന്നു—മയാ ഏവ ഏതേ നിഹതാഃ പൂർവ്വം ഏവ=ശസ്ത്രശാസ്ത്രബലപരാക്രമസമ്പത്തികൊണ്ടു ഭീഷ്മാദികൾ ദുർജ്ജയന്മാരാണെങ്കിലും ഈശ്വരനായിരിക്കുന്ന ഞാൻ മുമ്പുതന്നെ അവരുടെ തേജോബലപൌരുഷങ്ങളെ ആകർഷിച്ചു് അവരെ നിസ്സാരതയെ പ്രാപിപ്പിച്ചിരിക്കുന്നു. അതിനാൽ അവർ എന്നാൽ നിഹതന്മാരായിരിക്കുന്നു—ജീർണ്ണപർണ്ണംപോലെ പതനോന്മുഖികൃതന്മാരായി ഭവിച്ചിരിക്കുന്നുവെന്നർത്ഥം. നിമിത്തമാത്രം ഭവ=പർണ്ണപാതനത്തിൽ വായു എന്നപോലെ അവരുടെ പാതനത്തിൽ നീ നിമിത്തം മാത്രമായി ഭവിച്ചാലും. ഇതിൽ നിനക്കു പ്രയത്നവിശേഷമാവശ്യമില്ല എന്നർത്ഥം.

൩൪. ദ്രോണം ച ഭീഷ്മം ച ജയദ്രഥം ച
കർണ്ണം തഥാന്യാനപി യോധവീരാൻ
മയാ ഹതാംസ്ത്വം ജഹി മാ വ്യഥിഷ്ഠാ
യുധ്യസ്വ ജേതാസി രണേ സപത്നാൻ.

മയാ=എന്നാൽ, ഹതാൻ=കൊല്ലപ്പെട്ട, ദ്രോണം ച=ദ്രോണാചാര്യരേയും, ഭീഷ്മം ച=ഭീഷ്മരേയും, ജയദ്രഥം ച=ജയദ്രഥനേയും, കർണ്ണം=കർണ്ണനേയും, തഥാ=അപ്രകാരംതന്നെ, അന്യാൻ അപി യോധവീരാൻ=മററു ശൂരന്മാരായ യോദ്ധാക്കളേയും, ത്വം=നീ, ജഹി=ജയിച്ചാലും. മാ വ്യഥിഷ്ഠാഃ=വ്യസനിക്കേണ്ട. യുധ്യസ്വ=യുദ്ധം ചെയ്താലും. രണേ=യുദ്ധത്തിൽ, സപത്നാൻ=ശത്രുക്കളെ, ജേതാസി=നീ ജയിക്കും.

എന്നാൽ കൊല്ലപ്പെട്ടിരിക്കുന്ന (ഹതപ്രായന്മാരായിരിക്കുന്ന) ദ്രോണാചാൎയ്യരേയും ഭീഷ്മരേയും കൎണ്ണനേയും അപ്രകാരംതന്നെ അന്യശൂരന്മാരായ യോദ്ധാക്കളേയും നീ ജയിച്ചാലും. നീ വ്യസനിക്കേണ്ട. യുദ്ധത്തിൽ ശത്രുക്കളെ നീ (നിശ്ചയമായി) ജയിക്കും.

(ശം-ഭാ) അൎജ്ജുനന്ന് ഏതെല്ലാം യോദ്ധാക്കളിൽ ശങ്കയുണ്ടായിരുന്നുവോ അവരെല്ലാം തന്നാൽ ഹതന്മാരായി എന്നു ഭഗവാൻ പറയുന്നു. ഇവിടെ, ഭീഷ്മദ്രോണാദികളിൽ ആശങ്കയ്ക്കുള്ള കാരണം പ്രസിദ്ധമാണല്ലോ. ദ്രോണർ ധനുൎവ്വേദാചാൎയ്യരാണ്; ദിവ്യാസ്ത്രങ്ങളോടുകൂടിയവനാണ്; വിശേഷിച്ച്, തന്റെ (അൎജ്ജുനന്റെ) സ്വന്തംഗുരുവുമാണ്. ഭീഷ്മർ സ്വേച്ഛപോലെ മരിക്കുവാൻ കഴിയുന്നവനാണ് (സ്വച്ഛന്ദമൃത്യുവാണ്); ദിവ്യാസ്ത്രസമ്പന്നനുമാണ്. അദ്ദേഹം പരശുരാമനായിട്ടു ദ്വന്ദ്വയുദ്ധമുണ്ടായിട്ടും തോററിട്ടില്ല. അപ്രകാരം തന്നെ ജയദ്രഥനും. അദ്ദേഹത്തിന്റെ അച്ഛൻ, തന്റെ പുത്രന്റെ തല ആർ താഴത്തു വീഴ്ത്തുന്നുവോ അതോടുകൂടി അവന്റെ തലയും താഴെ വീഴും എന്ന നിശ്ചയത്തോടുകൂടി കഠിനതപസ്സു ചെയ്തിരിക്കുന്നു. കൎണ്ണനും ഇന്ദ്രനാൽ കൊടുക്കപ്പെട്ട അമോഘമായ (പാഴിൽ പോകാത്ത) ശക്തിയോടുകൂടിയിരിക്കുന്നാളാണ്. കൎണ്ണൻ ഒരു കന്യകയിൽ (കുന്തീദേവി കന്യകയായിരിക്കുമ്പോൾ) സൂൎയ്യനുണ്ടായിട്ടുള്ള പുത്രനുമാകുന്നു. അതിനാൽ (ജന്മനാ തന്നെ ഒരസാമാന്യപുരുഷനാകയാൽ) കൎണ്ണന്റെ പേരുംകൂടി പറയപ്പെട്ടു. സപത്നാൻ=ശത്രുക്കളെ—ദുൎയ്യോധനാദികളെ. ശേഷം സ്പഷ്ടം.

സഞ്ജയ ഉവാച.

൩൫. ഏതച്ഛ്രുത്വാ വചനം കേശവസ്യ
കൃതാഞ്ജലിൎവ്വേപമാനഃ കിരീടീ
നമസ്കൃത്വാ ഭൂയ ഏവാഹ കൃഷ്ണം
സഗൽഗദം ഭീതഭീതഃ പ്രണമ്യ.

സഞ്ജയൻ പറഞ്ഞു.

കേശവസ്യ=ശ്രീകൃഷ്ണഭഗവാന്റെ, ഏതൽ വചനം=ഈ വാക്യത്തെ, ശ്രുത്വാ=കേട്ടിട്ട്, വേപമാനഃ=നടുങ്ങിക്കൊണ്ടിരിക്കുന്ന, കിരീടീ=അൎജ്ജുനൻ, കൃതാഞ്ജലിഃ=കൈകൂപ്പിക്കൊണ്ടവനായി, കൃഷ്ണം=ശ്രീകൃഷ്ണഭഗവാനെ, നമസ്കൃത്വാ*=നമസ്കാരം ചെയ്ത്, ഭീതഭീതഃ=ഏററവും ഭയത്തോടുകൂടിയവനായി, പ്രണമ്യ=വണങ്ങിക്കൊണ്ട്, സഗൽഗദം=ഗൽഗദത്തോടുകൂടി (തൊണ്ട വിറച്ചുകൊണ്ട്), ഭൂയഃ ഏവ=പിന്നേയും, ആഹ=പറഞ്ഞു.

ശ്രീകൃഷ്ണഭഗവാന്റെ ഈ വാക്യത്തെക്കേട്ടു നടുങ്ങിക്കൊണ്ടിരിക്കുന്ന അൎജ്ജുനൻ കൈകൂപ്പിക്കൊണ്ടു ഭഗവാനെ നമസ്കാരംചെയ്ത് ഏററവും ഭയത്തോടുകൂടി വണങ്ങി തൊണ്ട വിറച്ചുകൊണ്ടു പിന്നേയും പറഞ്ഞു.

(ശം-ഭാ) ഗൽഗദം—ഒരുവൻ ഭയത്താലോ സ്നേഹത്താലോ പരവശനായി ഭവിച്ചാൽ അവന്റെ കണ്ണുകൾ രണ്ടും, വ്യസനംനിമിത്തമോ സന്തോഷംനിമിത്തമോ കണ്ണുനീരുകൊണ്ടു നിറയുന്നു. അപ്പോൾ അവന്റെ കണ്ഠം ക

* 'നമസ്കൃത്യ' എന്നു പാഠാന്തരം.

ഷംകൊണ്ടു നിരോധിക്കപ്പെടുന്നു. തന്നിമിത്തം വാക്കിനു മന്ദശബ്ദത്വവും അസ്പഷ്ടതയും സംഭവിക്കുന്നു. ഇതാണ് ഗൽഗദം. അങ്ങിനെ ഗൽഗദത്തോടുകൂടി അർജ്ജുനൻ ഭഗവാനോടു പിന്നേയും പറഞ്ഞു. ഈ അവസരത്തിൽ സഞ്ജയന്റെ വചനം അഭിപ്രായത്തോടുകൂടിയതാകുന്നു. എങ്ങിനെയെന്നാൽ— ആൎക്കും ജയിപ്പാൻ വയ്യാത്ത ദ്രോണാചാൎയ്യർ മുതലായ നാലു മഹാരഥന്മാരെ അൎജ്ജുനൻ കൊന്നുവെങ്കിൽ നിരാശ്രയനായി ഭവിച്ച ദുൎയ്യോധനനും നിശ്ചയമായി ഹനിക്കപ്പെടും എന്നു വിചാരിച്ചു ധൃതരാഷ്ട്രർ ജയത്തിൽ ആശയില്ലാത്തവനായി സന്ധിയെ ചെയ്യേക്കാം; അപ്പോൾ ഇരുകക്ഷിക്കാൎക്കും സമാധാനമുണ്ടാകും എന്നാകുന്നു സഞ്ജയന്റെ അഭിപ്രായം. പക്ഷേ വിധിക്കു വശനായിരിക്കുന്ന ധൃതരാഷ്ട്രർ അതിനേയും കേട്ടില്ല.

അൎജ്ജുന ഉവാച.

൩൬. സ്ഥാനേ ഹൃഷീകേശ തവ പ്രകീൎത്ത്യാ
ജഗൽ പ്രഹൃഷ്യത്യനുരജ്യതേ ച
രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി
സൎവ്വേ നമസ്യന്തി ച സിദ്ധസംഘാഃ.

അൎജ്ജുനൻ പറഞ്ഞു.

ഹേ ഹൃഷീകേശ=അല്ലയോ ശ്രീകൃഷ്ണഭഗവാനേ, തവ പ്രകീൎത്ത്യാ=അങ്ങയുടെ മാഹാത്മ്യസംകീൎത്തനംകൊണ്ട്, ജഗൽ=ജഗത്താസകലം (സാധുലോകം, സജ്ജനങ്ങൾ), പ്രഹൃഷ്യതി=വളരെ സന്തോഷിക്കുന്നു. അനുരജ്യതേ ച=വളരെ പ്രീതിയോടുകൂടിയുമിരിക്കുന്നു. രക്ഷാംസി=രാക്ഷസന്മാർ, ഭീതാനി=ഭയപ്പെട്ടവരായി, ദിശഃ=ഓരോ ദിക്കുകളിലേക്ക്, ദ്രവന്തി=ഓടുന്നു. സൎവ്വേ സിദ്ധസംഘാഃ=സകലസിദ്ധസംഘങ്ങളും, നമസ്യന്തി ച=നമസ്കാരം ചെയ്യുന്നു. (ഏതാനി)=ഇവയെല്ലാം, സ്ഥാനേ=യുക്തമായിരിക്കുന്നു (ആശ്ചൎയ്യമില്ല).

അല്ലയോ ശ്രീകൃഷ്ണഭഗവാനേ, അങ്ങയുടെ മാഹാത്മ്യസങ്കീൎത്തനത്താൽ ജഗത്തെല്ലാം (സജ്ജനങ്ങളെല്ലാം) സന്തോഷിക്കയും വളരെ പ്രീതിയോടുകൂടിയിരിക്കുകയും ചെയ്യുന്നു. രാക്ഷസന്മാർ അങ്ങേ കണ്ടു ഭയപ്പെട്ട് ഓരോ ദിക്കു നോക്കി ഓടുന്നു. എല്ലാ സിദ്ധസംഘങ്ങളും അങ്ങേ നമസ്കാരം ചെയ്യുന്നു. ഇതെല്ലാം യുക്തംതന്നെയായിരിക്കുന്നു (യാതൊരാശ്ചൎയ്യവുമില്ല എന്നൎത്ഥം).

(ശം-ഭാ) ഹേ ഹൃഷീകേശ, അങ്ങയുടെ മാഹാത്മ്യകീൎത്തനംകൊണ്ടും ശ്രവണംകൊണ്ടും ജഗത്ത് സന്തോഷത്തെ പ്രാപിക്കുന്നുവെന്നതു യുക്തംതന്നെ. ശേഷം സ്പഷ്ടം.

ഈ ശ്ലോകത്തെ മറെറാരു വിധത്തിൽ വ്യാഖ്യാനിക്കാം—

ഭഗവാൻ സന്തോഷത്തിന്നും അനുരാഗത്തിന്നും വിഷയമാകുന്നുവെന്നതു യുക്തംതന്നെ. എന്തെന്നാൽ ഭഗവാൻ സകലഭൂതങ്ങൾക്കുമാത്മാവായും സുഹൃത്തായുമിരിക്കുന്നു.

സിദ്ധന്മാർ=കപിലാദികൾ.

ഭഗവാൻ ഹര്‍ഷാദികൾക്കു വിഷയമാണ് എന്നതിന്നു കാരണം പറയുന്നു—

൩൭. കസ്മാച്ച തേ ന നമേരൻ മഹാത്മൻ
ഗരീയസേ ബ്രഹ്മണോപ്യാദികർത്രേ
അനന്ത ദേവേശ ജഗന്നിവാസ
ത്വമക്ഷരം സദസത്തൽപരം യൽ.

ഹേ മഹാത്മൻ=അല്ലയോ മഹാത്മാവേ, ഹേ അനന്ത=അല്ലയോ അന്ത(നാശ)മില്ലാത്തവനേ, ഹേ ദേവേശ=അല്ലയോ ദേവന്മാർക്കുമീശനായിട്ടുള്ളവനേ, ഹേ ജഗന്നിവാസ=അല്ലയോ ജഗത്തിന്നാശ്രയമായിരിക്കുന്നവനേ, ഗരീയസേ=ശ്രേഷ്ഠനായും (ഗുരുതരനായും), ബ്രഹ്മണഃ അപി=ചതുര്‍മ്മുഖബ്രഹ്മാവിന്നുകൂടി, ആദികർത്രേ ച=ആദികാരണനായുമിരിക്കുന്ന, തേ=അങ്ങയ്ക്കായിക്കൊണ്ട്, കസ്മാൽ=എന്തു കാരണത്താൽ, ന നമേരൻ=അവർ നമസ്കാരം ചെയ്യുന്നില്ല. (കിഞ്ച)=അതിന്നും പുറമേ, സൽ=സ്ഥൂലമായും (വ്യക്തമായും), അസൽ=സൂക്ഷ്മമായുള്ളത് (അവ്യക്തമായുമുള്ളത്), യൽ=യാതൊന്നോ, തൽപരം=അതിന്നു മൂലകാരണമായ, (യൽ) അക്ഷരം=യാതൊരു പരബ്രഹ്മമോ, (തൽ ച)=അതും, ത്വം=അങ്ങാകുന്നു.

ഹേ മഹാത്മൻ, ഹേ അനന്ത, ഹേ ദേവേശ, ഹേ ജഗന്നിവാസ, ശ്രേഷ്ഠനായും ചതുര്‍മ്മുഖബ്രഹ്മാവിന്നുകൂടി ആദികാരണനായുമിരിക്കുന്ന അങ്ങേക്കായിക്കൊണ്ട് എന്തു കാരണത്താൽ അവർ നമസ്കാരം ചെയ്യുന്നില്ല (എങ്ങിനെ അവർ നമസ്കരിക്കാതിരിക്കും)? അതിന്നും പുറമേ, സ്ഥൂലവും സൂക്ഷ്മവുമായിട്ടു യാതൊന്നോ അതിന്നു മൂലകാരണമായ പരബ്രഹ്മവും അങ്ങാകുന്നു. (ഇതിൽ പറയപ്പെടുന്ന കാരണങ്ങളെക്കൊണ്ട് എല്ലാവരും അങ്ങേ നമസ്കരിക്കുന്നുവെന്നത് ആശ്ചര്യമല്ല എന്നു താൽപര്യം.)

(ശം–ഭാ) ഹേ മഹാത്മൻ, ഗുരുതരനായും, ബ്രഹ്മാവിന്നു (=ഹിരണ്യഗര്‍ഭന്നു)കൂടി കാരണനായിരിക്കുന്നതിനാൽ ആദികര്‍ത്താവായുമിരിക്കുന്ന അങ്ങയ്ക്കായിക്കൊണ്ട് എല്ലാവരും എന്തുകൊണ്ടു നമസ്കാരം ചെയ്യുന്നില്ല. അങ്ങ് മഹാത്മാവും ആദികാരണനുമായിരിക്കുന്നതിനാൽ ഹര്‍ഷാദികൾക്കും നമസ്കാരത്തിന്നും യോഗ്യമായ വിഷയം അങ്ങുതന്നെയാകുന്നു. ഹേ അനന്ത, ഹേ ദേവേശ, ഹേ ജഗന്നിവാസ, വേദാന്തവാക്യങ്ങളിൽ (ഉപനിഷത്തുകളിൽ) പ്രതിപാദിക്കപ്പെടുന്ന പരബ്രഹ്മവും അങ്ങാകുന്നു. അങ്ങ് സത്തും (=ഉള്ളതും), അസത്തും (=ഇല്ലാത്തതും) ആകുന്നു. യാതൊന്നിനെ അപേക്ഷിച്ചു നമുക്ക് ഇല്ല എന്ന ബുദ്ധിയുണ്ടാകുന്നുവോ അതുതന്നെ അസത്ത്. സദസത്തുക്കൾ അക്ഷരത്തിന്റെ ഉപാധികളായി ഭവിക്കുന്നു. അതിനാൽ അത് (അക്ഷരം) സത്ത് എന്നും അസത്ത് എന്നും പറയപ്പെടുന്നു. പരമാര്‍ത്ഥത്തിൽ വേദജ്ഞന്മാർ പറയുന്ന അക്ഷരം സത്തിന്നും അസത്തിന്നും പരമാകുന്നു. അത് അങ്ങുതന്നെയാണ്, മറ്റൊന്നുമല്ല എന്നാഭിപ്രായം.

[ശ–സ] ഹേ മഹാത്മൻ=സര്‍വ്വോൽകൃഷ്ടമായിരിക്കുന്ന സ്വഭാവത്തോടുകൂടിയവനേ, കസ്മാൽ തേ ന നമേരൻ=എന്തുകൊണ്ടു സിദ്ധാദികളായ സകലദേവന്മാരും അങ്ങേ നമസ്കരിക്കുന്നില്ല—ഏതൊരുവിധം വിചാരിച്ചുനോക്കിയാലും അവർ അങ്ങേത്തന്നെ നമസ്കരിക്കുന്നുവെന്നര്‍ത്ഥം. ഞാനും,

ലോകസാധാരണനാണ്. എന്തൊരു വിശേഷത്താലാണ് അവർ എനിക്കായിക്കൊണ്ടു സമസ്കാരം ചെയ്യുന്നത്' എന്നു ശങ്കിപ്പാൻ പാടില്ല. എന്തെന്നാൽ, ജ്ഞാനൈശ്വൎയ്യബലവീൎയ്യതേജഃശക്തിവിശേഷങ്ങളെക്കൊണ്ടു പരമാൎത്ഥത്തിൽ അങ്ങ് (ഭഗവാൻ) തന്നെയാണ് സൎവ്വോത്തമനായിരിക്കുന്നത്, എല്ലാവരാലും നമസ്കരിക്കപ്പെടുവാൻ യോഗ്യനായിരിക്കുന്നത്. (എന്നിങ്ങിനെ ഇനി സൎവ്വനമസ്കാൎയ്യത്വത്തിനുള്ള ഹേതു പറയുന്നു)—ഗരീയസേ=മുൻപറയപ്പെട്ട ജ്ഞാനാദിവിശേഷങ്ങളെക്കൊണ്ട് ആർ സൎവ്വോത്തമനായിരിക്കുന്നുവോ അങ്ങിനെയിരിക്കുന്ന (അങ്ങയ്ക്കായിക്കൊണ്ട്)—ബ്രഹ്മണഃ അപി ആദികൎത്രേ=സൎവ്വഭൂതപതിയായും ഹിരണ്യഗൎഭനായും സൎവ്വാരാദ്ധ്യനായുമിരിക്കുന്ന ബ്രഹ്മാവിന്നും കൂടി ജനികാരണനായും നിയാമകനായുമിരിക്കുന്ന അങ്ങയ്ക്കായിക്കൊണ്ട്—ബ്രഹ്മാവിന്റേയുംകൂടി സ്രഷ്ടാവും ഈശ്വരനുമായിരിക്കുന്നതിനാൽ അങ്ങയ്ക്കു സൎവ്വനമസ്കാൎയ്യത്വമുണ്ടോ എന്നു പറയേണമോ എന്നൎത്ഥം. (സൎവ്വനമസ്കാൎയ്യത്വത്തിന്ന് ഇനിയും കാരണം പറയുന്നു)—ഹേ അനന്ത, ഹേ ദേവേശ, ഹേ ജഗന്നിവാസ=അനന്തത്വം ഹേതുവായിട്ടും, ദേവന്മാൎക്കമീശ്വരനായതുകൊണ്ടും, ജഗന്നിവാസത്വം ഹേതുവായിട്ടും അങ്ങു സൎവ്വദേവനമസ്കാൎയ്യനാണ് എന്നൎത്ഥം. എന്നാൽ ജഗത്താലും തൽകാരണത്താലും മറയ്ക്കപ്പെടുന്നതിനാൽ അങ്ങയ്ക്ക് അനന്തത്വം സംഭവിക്കുകയില്ല എന്നു ശങ്കിപ്പാൻ പാടില്ല. എന്തെന്നാൽ (ത്വം) സൽ അസൽപരം—നാമരൂപങ്ങളെക്കൊണ്ട് ഉണ്ട് (അസ്തി) എന്നു നിൎദ്ദേശിക്കപ്പെടുന്നതു യാതൊന്നോ അതു സൽ—കാൎയ്യമായിരിക്കുന്ന ജഗത്ത്, തദ്വിലക്ഷണമായിരിക്കുന്നത് അസത്ത്—ജഗൽകാരണമായിരിക്കുന്ന അവ്യാകൃതം. അങ്ങിനെയിരിക്കുന്ന സത്തും അസത്തും അങ്ങുതന്നെ. 'സൎവ്വം ഹ്യേതൽ ബ്രഹ്മ=ഇതെല്ലാം ബ്രഹ്മംതന്നെ' എന്നു ശ്രുതിവാക്യം. അങ്ങു സദസദ്രൂപനാണെങ്കിലും പരബ്രഹ്മവ്യവധാനം ഹേതുവായിട്ട് അങ്ങയ്ക്ക് അനന്തത്വം സംഭവിക്കുകയില്ല എന്നും ശങ്കിപ്പാൻ പാടില്ല. എന്തെന്നാൽ, ത്വം അക്ഷരം തൽപരം=നിത്യത്വം, സച്ചിദാനന്ദത്വം, നിരതിശയത്വം, അതിസൂക്ഷ്മത്വം എന്നീ കാരണങ്ങളെക്കൊണ്ട് അങ്ങു സത്തിൽനിന്നും അസത്തിൽനിന്നും, കാൎയ്യകാരണരൂപമായിരിക്കുന്ന ജഗത്തിൽനിന്നും അവ്യാകൃതത്തിൽനിന്നും, പരനാകുന്നു, വിലക്ഷണനാകുന്നു; അവയ്ക്കു കാരണവുമാകുന്നു. 'യോ വാ ഏതദക്ഷരം ഗാൎഗ്ഗ്യവിദിത്വാ' എന്നു ശ്രുതിപ്രസിദ്ധമായിരിക്കുന്ന അക്ഷരം യാതൊന്നോ—ഒരിക്കലും ഒന്നുകൊണ്ടും ഒരു വിധത്തിലും നാശത്തെ പ്രാപിക്കാത്തതു യാതൊന്നോ—നിത്യകൂടസ്ഥമായും, സച്ചിദാനന്ദൈകരസമായും അദ്വിതീയമായും നിൎവ്വിശേഷമായുമിരിക്കുന്ന ആ പരബ്രഹ്മം അങ്ങുതന്നെയാകുന്നു. അങ്ങിൽനിന്ന് അന്യമായിട്ടു യാതൊന്നുമില്ല. അതിനാൽ അങ്ങയ്ക്ക് അനന്തത്വം സിദ്ധംതന്നെ. 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' എന്നു ശ്രുതിവാക്യം. അതിനാൽ സൎവ്വദേവനമസ്കാൎയ്യത്വം അങ്ങയ്ക്കു യുക്തംതന്നെയെന്നു താൽപൎയ്യാൎത്ഥം.

അൎജ്ജുനൻ ഭഗവാനെ പിന്നേയും സ്തുതിക്കുന്നു—

൩൮. ത്വമാദിദേവഃ പുരുഷഃ പുരാണ-
സ്ത്വമസ്യ വിശ്വസ്യ പരം നിധാനം
വേത്താസി വേദ്യം ച പരം ച ധാമ
ത്വയാ തതം വിശ്വമനന്തരൂപ.

ഹേ അനന്തരൂപ=അല്ലയോ അന്തമില്ലാത്ത (ചിദാത്മകമായ) രൂപത്തോടുകൂടിയവനേ, ത്വം=അങ്ങ്, ആദിദേവഃ=ദേവന്മാൎക്ക് ആദിയായവനും, പുരാണഃ പുരുഷഃ=അനാദിയായ പുരുഷനുമാകുന്നു. ത്വം=അങ്ങ്, അസ്യ വിശ്വസ്യ=ഈ പ്രപഞ്ചത്തിന്റെ, പരം നിധാനം=ശ്രേഷ്ഠമായ ലയസ്ഥാനവുമാകുന്നു. (തഥാ)=അപ്രകാരംതന്നെ, വേത്താ=അറിയുന്നവനും (ജ്ഞാതാവും), വേദ്യം ച=അറിയപ്പെടേണ്ട വസ്തുവും, പരം ധാമ ച=ഉത്തമമായ വൈഷ്ണവപദവും,(ത്വം) അസി=അങ്ങാകുന്നു. ത്വയാ (ഏവ)=അങ്ങാൽതന്നെ, (ഇദം) വിശ്വം=ഈ പ്രപഞ്ചമാസകലവും, തതം=വ്യാപിക്കപ്പെട്ടിരിക്കുന്നു.

അല്ലയോ അനന്തരൂപ, അങ്ങ് ദേവന്മാൎക്കാദിയായവനും, ആദിപുരുഷനുമാകുന്നു. ഈ പ്രപഞ്ചത്തിന്റെ ശ്രേഷ്ഠമായ ലയസ്ഥാനവും അങ്ങാകുന്നു. അപ്രകാരംതന്നെ (ഈ വിശ്വത്തെ) അറിയുന്നവനും, അറിയപ്പെടേണ്ട വസ്തുവും ഉത്തമമായ വൈഷ്ണവപദവും, അങ്ങാകുന്നു. അങ്ങാൽതന്നെ ഈ പ്രപഞ്ചമാസകലം വ്യാപിക്കപ്പെട്ടിരിക്കുന്നു. (ഈ ഏഴു കാരണങ്ങളെക്കൊണ്ടും അങ്ങുതന്നെയാണ് നമസ്കാൎയ്യൻ എന്നൎത്ഥം.)

(ശം-ഭാ) ജഗത്തിന്റെ സ്രഷ്ടാവാകയാൽ അങ്ങ് ആദിദേവനാകുന്നു. ചിരന്തനനായിരിക്കുന്ന പുരുഷൻ (പുരി ശയനാൽ) അങ്ങാകുന്നു. മഹാപ്രളയകാലത്തിൽ ജഗത്താസകലത്തിന്നുമുള്ള ലയസ്ഥാനവുമങ്ങാകുന്നു. സൎവ്വത്തേയുമറിയുന്നവനും, അറിയപ്പെടേണ്ട വസ്തുവും, അങ്ങാകുന്നു പരമമായിരിക്കുന്ന വൈഷ്ണവപദവും അങ്ങാകുന്നു. ഹേ അനന്തരൂപ, അങ്ങാൽ ഈ വിശ്വമാസകലം വ്യാപിക്കപ്പെട്ടിരിക്കുന്നു. ഹേ അനന്തരൂപ=രൂപങ്ങൾക്ക് അവസാനമില്ലാത്ത അല്ലയോ ഭഗവാനേ.

[ശ-സ] ആദിദേവഃ=സൃഷ്ട്യാദികൎത്താ, മായോപാധികനായ പരമേശ്വരൻ; അസ്യ വിശ്വസ്യ പരം നിധാനം=ദൃശ്യമായിരിക്കുന്ന ഈ ജഗത്തിന്റെ ലയസ്ഥാനം; മൃത്തിങ്കൽ ഘടാദികളും ജലത്തിങ്കൽ തരംഗാദികളും എപ്രകാരം ലയത്തെ പ്രാപിക്കുന്നുവോ അതുപോലെ യാതൊന്നിങ്കലാണ് മഹദാദിസൎവ്വവികാരങ്ങളും ലയത്തെ പ്രാപിക്കുന്നത് ആ ഉത്തമമായ ലയസ്ഥാനം (ജഗൽബീജവും മായയും അങ്ങുതന്നെ എന്നൎത്ഥം); വേത്താ=ബുദ്ധിയേയും തദ്വികാരങ്ങളേയും അഹംകാരമമകാരാദികളേയും യാതൊരു മറവും കൂടാതെ, സാക്ഷാലായി ആർ അറിയുന്നുവോ ആ ജ്ഞാതാ, സൎവ്വസാക്ഷി, പ്രത്യഗാത്മാ (അങ്ങുതന്നെ); വേദ്യം=ബുദ്ധിയും, തദ്വികാരാദിസൎവ്വദൃശ്യവും (അങ്ങുതന്നെ); പരം ധാമ ച=സൎവ്വദൃശ്യവിലക്ഷണമാകയാൽ സൎവ്വമഹത്തമമായും മായാതൽകാൎയ്യലേശസംബന്ധശൂന്യമായും, ജീവേശജഗദാഭാസകല്പനാധിഷ്ഠാനമായും നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായും നിൎവ്വിശേഷമായും നിരാഭാസമായും നിത്യാനന്ദൈകരസമായും അദ്വിതീയമായും ഇരിക്കുന്ന യാതൊരു പരംജ്യോതിസ്സോ, പരബ്രഹ്മമോ, അതും അങ്ങുതന്നെ. അനന്തരൂപ—അന്തശൂന്യമായും ചിദാത്മകമായ രൂപത്തോടുകൂടിയുമിരിക്കുന്നവൻ അനന്തരൂപൻ. ഹേ അനന്തരൂപ, സഗുണബ്രഹ്മരൂപമായിരിക്കുന്ന അങ്ങാൽ ഭ്രമകല്പിതമായിരിക്കുന്ന ഈ ജഗത്താസകലം വ്യാപിക്കപ്പെട്ടിരിക്കുന്നു. യാതൊന്ന് ഏതിനാൽ വ്യാപിക്കപ്പെട്ടിരിക്കുന്നുവോ അതു തന്മാത്രമാകുന്നുവെന്ന ന്യായത്താൽ അങ്ങാൽ വ്യാപിക്കപ്പെട്ടിരിക്കുന്ന ഈ ജഗത്താസകലം അങ്ങുതന്നെയാകുന്നു. അതിനാൽ സൎവ്വവും അങ്ങുതന്നെയാകുന്നു. അതുകൊണ്ടുതന്നെ അങ്ങ് അനന്തരൂപനാകുന്നു—അദ്വിതീയനാകുന്നുവെന്നൎത്ഥം.

എന്നുതന്നെയുമല്ല—

൩൯. വായുൎയ്യമോഗ്നിൎവ്വരുണഃ ശശാംകഃ
പ്രജാപതിസ്ത്വം പ്രപിതാമഹശ്ച
നമോ നമസ്തേസ്തു സഹസ്രകൃത്വഃ
പുനശ്ച ഭൂയോപി നമോ നമസ്തേ.

വായുഃ=വായുവും, യമഃ=യമനും, അഗ്നിഃ=അഗ്നിയും, വരുണഃ=വരുണനും, ശശാംകഃ=ചന്ദ്രനും, പ്രജാപതിഃ=ചതുൎമ്മുഖബ്രഹ്മാവും, പ്രപിതാമഹഃ ച=പ്രപിതാമഹനും, ത്വം=അങ്ങുതന്നെയാകുന്നു. (അതഃ)=അതിനാൽ, തേ=അങ്ങയ്ക്കു്, സഹസ്രകൃത്വഃ=ആയിരം പ്രാവശ്യം, നമോ നമഃ=നമസ്കാരം നമസ്കാരം, അസ്തു=ആകട്ടെ. ഭൂയഃ അപി പുനഃ ച=പിന്നേയും പിന്നേയും, തേ=അങ്ങയ്ക്കു്, നമോ നമഃ=നമസ്കാരം നമസ്കാരം.

വായുവും, യമനും, അഗ്നിയും, വരുണനും, ചന്ദ്രനും, ചതുമ്മുഖബ്രഹ്മാവും, പ്രപിതാമഹനും, അങ്ങാകുന്നു. അങ്ങയ്ക്കു നമസ്കാരം, ആയിരം പ്രാവശ്യം നമസ്കാരം; പിന്നേയും പിന്നേയും അങ്ങയ്ക്കു നമസ്കാരം, നമസ്കാരം.

(ശം-ഭാ) പ്രജാപതിഃ=കശ്യപാദി; പ്രപിതാമഹഃ=പിതാമഹന്റേയും പിതാവ് പ്രപിതാമഹൻ—ബ്രഹ്മാവിന്റേയും പിതാവ് എന്നത്ഥം. തേ സഹസ്രകൃത്വഃ നമോ നമഃ=അങ്ങയ്ക്കു പല പ്രാവശ്യം നമസ്കാരം. 'കൃത്വഃ' എന്നതുകൊണ്ടു ബഹുപ്രാവശ്യം നമസ്കാരക്രിയാഭ്യാസത്തെ ആവത്തിക്കുന്നുവെന്നത്ഥം. പുനഃ ച ഭൂയഃ അപി നമോ നമഃ=ശ്രദ്ധാഭക്ത്യതിശയംനിമിത്തം പിന്നേയും പിന്നേയും നമസ്കരിച്ചിട്ടും അജ്ജുനന്നു തൃപ്തിവന്നില്ല എന്നതിനെ സൂചിപ്പിക്കുന്നു.

അപ്രകാരംതന്നെ—.

(ശ്രീ) ഭക്തിശ്രദ്ധാദി ആദരാതിശയംകൊണ്ടു നമസ്കാരംചെയ്തു തൃപ്തിവരാഞ്ഞിട്ട് അജ്ജുനൻ പിന്നേയും പിന്നേയും പലപ്രാവശ്യം നമസ്കാരം ചെയ്യുന്നു—

൪൦. നമഃ പുരസ്താദഥ പൃഷ്ഠതസ്തേ
നമോസ്തു തേ സവ്വത ഏവ സവ്വ
അനന്തവീയ്യാമിതവിക്രമസ്ത്വം
സവ്വം സമാപ്നോഷി തതോസി സവ്വഃ.

ഹേ സവ്വ=അല്ലയോ സവ്വാത്മൻ, പുരസ്താൽ=മുൻഭാഗത്തും, പൃഷ്ഠതഃ=പിൻഭാഗത്തും, തേ=അങ്ങയ്ക്കായിക്കൊണ്ട്, നമഃ=നമസ്കാരം. തഥാ=അപ്രകാരംതന്നെ, സവ്വതഃ ഏവ=സകലദിക്കുകളിലും, തേ=അങ്ങയ്ക്കായിക്കൊണ്ട്, നമഃ അസ്തു=നമസ്കാരം ആകട്ടേ. അനന്തവീയ്യാമിതവിക്രമഃ=അളവില്ലാത്ത വിക്രമത്തോടും സാമത്ഥ്യത്തോടുംകൂടിയ, ത്വം=അങ്ങ്, സവ്വം=സകലപ്രപഞ്ചത്തേയും, സമാപ്നോഷി=(അകത്തും പുറത്തും) വ്യാപിച്ചിരിക്കുന്നു. തതഃ=അതിനാൽ, സവ്വഃ=സവ്വസ്വരൂപനായി, അസി=അങ്ങിരിക്കുന്നു.

ഹേ സവ്വാത്മൻ, മുൻഭാഗത്തും പിൻഭാഗത്തും അങ്ങയ്ക്കായിക്കൊണ്ടു നമസ്കാരം. അപ്രകാരംതന്നെ സകലദിക്കുകളിലും അങ്ങയ്ക്കു നമസ്കാരം. അളവില്ലാത്ത സാമത്ഥ്യത്തോടും പരാക്രമത്തോടും കൂടിയിരിക്കുന്ന അങ്ങു സകലത്തേയും വ്യാപിച്ചിരിക്കുന്നു. അതിനാൽ അങ്ങു സവ്വസ്വരൂപനായിരിക്കുന്നു.

(ശം-ഭാ) പുരസ്താൽ=കിഴക്കോട്ടയ്ക്ക്; സവ്വതഃ ഏവ തേ നമഃ=സകലദിക്കുകളിലുമിരിക്കുന്ന അങ്ങയ്ക്കായിക്കൊണ്ടു നമസ്കാരം; അനന്തവീയ്യാമിതവിക്രമഃ=അനന്തമായ സാമത്ഥ്യത്തോടും അമിതമായ പരാക്രമത്തോടുംകൂടിയവൻ. ഒരുവൻ വീയ്യവാനായിരുന്നാലും ശസ്ത്രാദിവിഷയത്തിൽ പരാക്രമിയായിരിക്കയില്ല, അല്ലെങ്കിൽ മന്ദപരാക്രമിയായേക്കാം. എന്നാൽ അങ്ങ് അനന്തവീയ്യത്തോടും അമിതപരാക്രമത്തോടുംകൂടിയവനാണ്. സവ്വം സമാപ്നോഷി=സകലജഗത്തും അങ്ങ് അങ്ങയുടെ ഏകാത്മാവിനാൽതന്നെ വ്യാപിച്ചിരിക്കുന്നു. തതഃ സവ്വഃ അസി=അതിനാൽ അങ്ങ് സവ്വനാകുന്നു—അങ്ങ് ഒഴിച്ചു വേറെ ഒന്നുമില്ല എന്നത്ഥം.

[ശ-സ] ഹേ സവ്വ=അല്ലയോ സവ്വാത്മൻ; തേ=സവ്വാത്മാവായിരിക്കുന്ന അങ്ങയ്ക്ക്; പുരസ്താൽ പൃഷ്ഠതഃ സവ്വതഃ അപി നമഃ=മുമ്പിലും (കിഴക്കേ ദിക്കിലും) പിമ്പിലും എല്ലാദിക്കിലും നമ

സ്ഥാരം 'ഹേ സഖ' എന്ന വിശേഷണംകൊണ്ടു സഖാത്മാവിന്നു കിഴക്കു മുതലായ ദിക്കുകളുടെ വിഭാഗം സംഭവിക്കുന്നതല്ലെന്നു വരുന്നു. എന്തെന്നാൽ ദിഗ്വിഭാഗത്തിന്നു ഹേതുവായ സൂര്യനുംകൂടി സഖാത്മാവിൽ അന്തർഭവിച്ചിരിക്കുന്നു. എങ്കിലും 'നമഃ പുരസ്താൽ' എന്നതു സാദൃഷ്ടിയുടെ ഗതിയെ അനുസരിച്ചു പറഞ്ഞതാകുന്നു. അല്ലാതെ വസ്തുഗതിയെ അനുസരിച്ചല്ല. അതിനാൽ 'ഹേ സഖ' എന്നുള്ള സംബോധന അത്ഥവത്തായിത്തന്നെയിരിക്കുന്നുവെന്നു വിചാരിക്കേണ്ടതാകുന്നു.

അങ്ങയുടെ മാഹാത്മ്യത്തെ അറിയാത്തതുകൊണ്ടു ഞാനപരാധിയായിരിക്കുന്നതിനാൽ---

൪൧. സഖേതി മത്വാ പ്രസഭം യദുക്തം
ഹേ കൃഷ്ണ ഹേ യാദവ ഹേ സഖേതി
അജാനതാ മഹിമാനം തവേദം
മയാ പ്രമാദാൽ പ്രണയേന വാപി.

൪൨. യച്ചാവഹാസാത്ഥമസൽകൃതോസി
വിഹാരശയ്യാസനഭോജനേഷു
ഏകോഥവാപ്യച്യുത തൽസമക്ഷം
തൽ ക്ഷാമയേ ത്വാമഹമപ്രമേയം.

ഹേ അച്യുത=അല്ലയോ അച്യുത, തവ=അങ്ങയുടെ, മഹിമാനം=മാഹാത്മ്യത്തേയും, ഇദം (ച)=ഈ വിശ്വരൂപത്തേയും, അജാനതാ=അറിയാത്ത, മയാ=എന്നാൽ, പ്രമാദാൽ=അജ്ഞാനംകൊണ്ടാകട്ടേ, പ്രണയേന വാ അപി=സ്നേഹംകൊണ്ടാകട്ടേ, പ്രസഭം=അലക്ഷ്യമായി, സഖാ ഇതി മത്വാ=സ്നേഹിതനെന്നു വിചാരിച്ച്, ഹേ കൃഷ്ണ=അല്ലയോ കൃഷ്ണ, ഹേ യാദവ=അല്ലയോ യാദവ, ഹേ സഖേ=അല്ലയോ സ്നേഹിത, ഇതി=എന്നിങ്ങിനെ, യൽ ഉക്തം=എന്തെല്ലാം പറയപ്പെട്ടുവോ, വിഹാരശയ്യാസനഭോജനേഷു=കളിക്കുമ്പോഴും കിടക്കുമ്പോഴും ഇരിക്കുമ്പോഴും ഭക്ഷിക്കുമ്പോഴും, ഏകഃ=തന്നെയിരിക്കുമ്പോഴും, അഥവാ=അല്ലെങ്കിൽ, തത്സമക്ഷം അപി=പലർ കൂടിയിരിക്കുമ്പോഴും, അവഹാസാത്ഥം=പരിഹാസാത്ഥമായി, അസൽകൃതഃ അസി യൽ ച=എന്തെല്ലാം വിധത്തിൽ അപഹസിക്കപ്പെട്ടിട്ടുണ്ടോ, തൽ=അവയെല്ലാം, അപ്രമേയം=അചിന്ത്യപ്രഭാവത്തോടുകൂടിയ, ത്വാം=അങ്ങേ, അഹം=ഞാൻ, ക്ഷാമയേ=ക്ഷമിക്കുന്നതിന്നു പ്രാത്ഥിക്കുന്നു.

അല്ലയോ അച്യുത, അങ്ങയുടെ മാഹാത്മ്യത്തേയും ഈ വിശ്വരൂപത്തേയും അറിയാത്ത എന്നാൽ, അജ്ഞാനംകൊണ്ടോ സ്നേഹംകൊണ്ടോ സ്നേഹിതനെന്നു വിചാരിച്ച് 'അല്ലയോ കൃഷ്ണ, യാദവ, സ്നേഹിത,' എന്നിങ്ങിനെ അലക്ഷ്യമായി എന്തെല്ലാം പറയപ്പെട്ടുവോ, കളിക്കുമ്പോഴും കിടക്കുമ്പോഴും ഇരിക്കുമ്പോഴും ഭക്ഷിക്കുമ്പോഴും തന്നെയിരിക്കുമ്പോഴും അല്ലെങ്കിൽ പലരും കൂടിയിരിക്കുമ്പോഴും പരിഹാസാത്ഥമായി എന്തെല്ലാം വിധത്തിൽ അങ്ങ് അപഹസിക്കപ്പെട്ടിട്ടുണ്ടോ, അവയെല്ലാം അചിന്ത്യപ്രഭാവത്തോടുകൂടിയിരിക്കുന്ന അങ്ങു ക്ഷമിക്കുന്നതിന്നു ഞാൻ പ്രാത്ഥിക്കുന്നു.

(ശം-ഭാ) സഖാ ഇതി മത്വാ=വിപരീതബുദ്ധികൊണ്ടു സ്നേഹിതനെന്നു വിചാരിച്ച്. തവ ഇദം മഹിമാനം=അങ്ങയുടെ ഈ മാഹാത്മ്യത്തെ—ഈശ്വരനായിരിക്കുന്ന അങ്ങയുടെ ഇപ്രകാരമുള്ള വിശ്വരൂപത്തെ; 'ഇദം മഹിമാനം' എന്നുള്ളതിൽ 'ഇദം'ശബ്ദത്തിന്നും 'മഹിമാനം' എന്ന പദത്തിന്നും

ലിംഗവ്യത്യാസമുള്ളതിനാൽ വൈയധികരണ്യേന സംബന്ധം. 'ഇമം മഹിമാനം' എന്നാണ് പാഠമെങ്കിൽ സാമാനാധികരണ്യംതന്നെ. പ്രമാദാൽ=വിക്ഷിപ്തചിത്തത ഹേതുവായിട്ട്. പ്രണയേന=സ്നേഹംനിമിത്തമുള്ള വിസ്രംഭം (വിശ്വാസം) ഹേതുവായിട്ടും. അപ്രമേയം=പ്രമാണാതീതമായിരിക്കുന്ന.

[ശ്രീ-സ] തവ=അപരിമിതതേജോബലവീര്യസമഗ്രൈശ്വര്യസമ്പന്നനായും സർവോത്തമനായും സൃഷ്ട്യാദികർത്താവായും പരമേശ്വരനായുമിരിക്കുന്ന അങ്ങയുടെ; ഇദം മഹിമാനം=ചുററും കാണപ്പെടുന്ന വിശ്വാത്മകമായ ഈ സ്വരൂപത്തെ; അജാനതാ മയാ=അറിയാത്ത എന്നാൽ; സഖാ ഇതി മത്വാ=ഇദ്ദേഹം എന്റെ സ്നിഗ്ദ്ധൻ, മാതുലേയൻ, എന്നും മററും വിചാരിച്ച്; 'ഹേ കൃഷ്ണ, ഹേ യാദവ, ഹേ സഖേ' എന്നിങ്ങിനെ; പ്രമാദാൽ വാ=അജ്ഞാനംകൊണ്ടാകട്ടേ; പ്രണയേന വാ അപി=സ്നേഹംകൊണ്ടാകട്ടേ; പ്രസഭം=ഹഠാൽ; യദുക്തം=യാതൊന്നാണ് പറയപ്പെട്ടത്, (തൽ സർവം ക്ഷാമയേ=അതെല്ലാം ക്ഷമിക്കുന്നതിന്നു ഞാൻ പ്രാർത്ഥിക്കുന്നു. എന്ന് ഉത്തരശ്ലോകത്തോടു സംബന്ധിപ്പിക്കണം) ഹേ അച്യുത=(ന ച്യവതേ) സദാ ഏകരൂപനായും അവിക്രിയാത്മാവായും കൂടംപോലെ സ്ഥിതിചെയ്യുന്നവൻ അച്യുതൻ—ഹേ പരമാത്മൻ. തൽ അഹം അപ്രമേയം ത്വാം ക്ഷാമയേ=അ പ്രകാരമുള്ള സകല അപരാധത്തേയും അചിന്ത്യമഹിമാവും അപ്രമേയനുമായിരിക്കുന്ന അങ്ങു ക്ഷമിക്കുന്നതിന്നു ഞാൻ പ്രാർത്ഥിക്കുന്നു.

എന്തുകൊണ്ടെന്നാൽ—

൪൩. പിതാസി ലോകസ്യ ചരാചരസ്യ
ത്വമസ്യ പൂജ്യശ്ച ഗുരുർഗ്ഗരീയാൻ
ന ത്വത്സമോസ്ത്യഭ്യധികഃ കുതോന്യോ
ലോകത്രയേപ്യപ്രതിമപ്രഭാവ.

ഹേ അപ്രതിമപ്രഭാവ[1]=നിസ്തുല (നിരുപമ) പ്രഭാവത്തോടുകൂടിയവനേ, ത്വം=അങ്ങ്, ചരാചരസ്യ=ജംഗമസ്ഥാവരങ്ങളായ, അസ്യ ലോകസ്യ=ഈ പ്രപഞ്ചത്തിന്റെ, പിതാ അസി=പിതാവാകുന്നു. (അതഃ ഏവ)=അതുഹേതുവായിട്ടുതന്നെ, പൂജ്യഃ ച=പൂജിക്കപ്പെടുവാൻ യോഗ്യനായും, ഗുരുഃ[2]=ഗുരുവായും, ഗരീയാൻ=ഗുരുവിനേക്കാൾ ശ്രേഷ്ഠനായും, (അസി)=ഭവിക്കുന്നു. (അതഃ)=അതിനാൽ, ലോകത്രയേ അപി=മൂന്നു ലോകങ്ങളിലും, ത്വത്സമഃ[3]=അങ്ങേയ്ക്കു സമനായവൻ, ന അസ്തി=(വേറെ ആരും) ഇല്ല. (ത്വത്തഃ) അഭ്യധികഃ=അങ്ങേക്കാൾ മേലെയായി, അന്യഃ=വേറൊരുവൻ, (പുനഃ) കുതഃ (സ്യാൽ)=പിന്നെ എവിടെ.

അല്ലയോ നിസ്തുലപ്രഭാവത്തോടുകൂടിയവനേ, അങ്ങ് സ്ഥാവരജംഗമാത്മകമായിരിക്കുന്ന ഈ പ്രപഞ്ചത്തിന്റെ പിതാവാകുന്നു. അതിനാൽ അങ്ങ് പൂജിക്കപ്പെടുവാൻ യോഗ്യനായും, ഗുരുവായും, ഗുരുവിനേക്കാൾ ശ്രേഷ്ഠനായുമി

[ശ്രീ-സ] 1 ഹേ നിരതിശയമഹത്വസമ്പന്ന.

2 സകലാനർത്ഥങ്ങൾക്കും ബീജഭൂതമായിരിക്കുന്ന അവിദ്യയേയും തൽകാര്യത്തേയും വിധ്വംസനം ചെയ്യുന്ന തത്ത്വജ്ഞാനത്തെ ഉപദേശിക്കുന്നതുകൊണ്ട് അങ്ങ് (ഗരീയാൻ ഗുരുഃ=) സർവോത്തമനായിരിക്കുന്ന ഗുരുവാകുന്നു.

3 അങ്ങയ്ക്കു സമനായി വേറെ ആരുമില്ല. ഉണ്ടാവാനും പാടില്ല. എന്തെന്നാൽ രണ്ടീശ്വരന്മാരുണ്ടായാൽ ഒരാൾക്കു സൃഷ്ടിചെയ്യേണമെന്നാണെങ്കിൽ മററാൾക്കു സംഹാരത്തിന്നായിരിക്കുമിച്ഛ. അപ്പോൾ വ്യവഹാരമായി. അതിനാൽ അങ്ങയ്ക്കു സമനായി ആരുംതന്നെയില്ല എന്നർത്ഥം.

രിക്കന്നു. മൂന്നു ലോകങ്ങളിലും അങ്ങയ്ക്കു സമനായിട്ടാരുമില്ല. അങ്ങിനെയിരിക്കേ അങ്ങേക്കാൾ മേലെ പിന്നെ വേറൊരുവൻ എവിടെ?

(ശം-ഭാ) അങ്ങ് സ്ഥാവരജംഗമാത്മകമായിരിക്കുന്ന സകലപ്രപഞ്ചത്തിന്റേയും ജനയിതാവാകുന്നു. കേവലം ജനയിതാവ് എന്നു മാത്രമല്ല അങ്ങ് പൂജാൎഹനുമാകുന്നു. എന്തെന്നാൽ അങ്ങ് ഏററവും ശ്രേഷ്ഠനായ ഗുരുവുമാകുന്നു. (എന്തു കാരണത്താലാണ് അങ്ങ് ഗുരുതരനാകുന്നതെന്നു പറയുന്നു) ത്വത്സമഃ അന്യഃ ന അസ്തി=അങ്ങയ്ക്കു സമനായി വേറെ ആരുമില്ല. എന്തെന്നാൽ വേറൊരീശ്വരനുണ്ടാവാൻ പാടുള്ളതല്ല. അനേകേശ്വരത്വവ്യവഹാരം അസംബന്ധമാകുന്നു. മൂന്നു ലോകങ്ങളിലും അങ്ങയ്ക്കു സമനായിട്ടുതന്നെ ആരുമില്ലാതിരിക്കുമ്പോൾ പിന്നേ അങ്ങേക്കാൾ മേലെയായിട്ടൊരുവൻ എവിടെ ഉണ്ടാകുന്നു? അപ്രതിമപ്രഭാവൻ=സാമ്യമില്ലാത്ത പ്രഭാവത്തോടുകൂടിയവൻ—നിരതിശയപ്രഭാവൻ എന്നാൎത്ഥം.

അതുകൊണ്ട്—

൪൪. തസ്മാൽ പ്രണമ്യ പ്രണിധായ കായം
പ്രസാദയേ ത്വാമഹമീശമീഡ്യം
പിതേവ പുത്രസ്യ സഖേവ സഖ്യുഃ
പ്രിയഃ പ്രിയായാൎഹസി ദേവ സോഢും.

തസ്മാൽ=അതുകൊണ്ട്, ഈശം=ഈശനായും, ഈഡ്യം=സ്തുതിക്കപ്പെട്ടുവാൻ യോഗ്യനായുമിരിക്കുന്ന, ത്വാം=അങ്ങേ, അഹം=ഞാൻ, കായം=ശരീരത്തെ, പ്രണിധായ പ്രണമ്യ=ദണ്ഡവൽ വീഴ്ത്തി നമസ്കാരംചെയ്ത്, പ്രസാദയേ=ക്ഷമിക്കുന്നതിന്നായി പ്രാൎത്ഥിക്കുന്നു. പുത്രസ്യ=പുത്രന്റെ, (അപരാധം)=അപരാധത്തെ, പിതാ ഇവ=അച്ഛൻ സഹിക്കുന്നതുപോലേയും, സഖ്യുഃ=സ്നേഹിതന്റെ (അപരാധത്തെ), സഖാ ഇവ=സ്നേഹിതൻ സഹിക്കുന്നതുപോലേയും, പ്രിയായാഃ*=ഭാൎയ്യയുടെ (അപരാധത്തെ), പ്രിയഃ (ഇവ)=ഭൎത്താവ് സഹിക്കുന്നതുപോലേയും, (മമ അപരാധം)=എന്റെ അപരാധത്തെ, ഹേ ദേവ=അല്ലയോ ദേവ (സ്വാമിൻ), സോഢും=സഹിക്കുന്നതിന്ന് (ക്ഷമിക്കുന്നതിന്ന്), അൎഹസി=അങ്ങ് അൎഹനാകുന്നു.

അതുകൊണ്ട് ഈശ്വരനായും സ്തുതിക്കപ്പെട്ടുവാൻ യോഗ്യനായുമിരിക്കുന്ന അങ്ങേ ഞാൻ സാഷ്ടാംഗം നമസ്കരിച്ച് എന്റെ അപരാധത്തെ ക്ഷമിക്കുന്നതിന്നായി ഞാൻ പ്രാൎത്ഥിക്കുന്നു. പുത്രന്റെ അപരാധത്തെ അച്ഛൻ എങ്ങിനെ ക്ഷമിക്കുന്നുവോ, സ്നേഹിതന്റെ അപരാധത്തെ സ്നേഹിതനെങ്ങിനെയോ, ഭാൎയ്യയുടെ അപരാധത്തെ ഭൎത്താവ് എങ്ങിനെ സഹിക്കുന്നുവോ, അതുപോലെ എന്റെ അപരാധത്തെ, ഹേ സ്വാമിൻ, അങ്ങ് ക്ഷമിക്കുന്നതിന്ന് അൎഹനാകുന്നു.

(ശം-ഭാ) ഈശം=ഈശിതാവായിരിക്കുന്ന. ശേഷം സ്പഷ്ടം.

* (ആ) 'പ്രിയായാൎഹസി' എന്നേടത്തേ സന്ധി ഛാന്ദസമാകുന്നു.

൪൫. അദൃഷ്ടപൂൎവ്വം ഹൃഷിതോസ്മി ദൃഷ്ട്വാ
ഭയേന ച പ്രവ്യഥിതം മനോ മേ
തദേവ മേ ദൎശയ ദേവ രൂപം
പ്രസീദ ദേവേശ ജഗന്നിവാസ.

ഹേ ദേവ=അല്ലയോ ഭഗവാനേ, അദൃഷ്ടപൂൎവ്വം (തവ രൂപം)=മുമ്പു കാണപ്പെടാത്തതായ അങ്ങയുടെ വിശ്വരൂപത്തെ, ദൃഷ്ട്വാ=കണ്ടിട്ട്, ഹൃഷിതഃ അസ്മി=ഞാൻ സന്തോഷിച്ചവനായിരിക്കുന്നു. (തഥാപി)=എങ്കിലും, ഭയേന ച=ഭയംകൊണ്ട്, മേ മനഃ=എന്റെ മനസ്സ്, പ്രവ്യഥിതം=പ്രചലിതമായിരിക്കുന്നു. (തസ്മാൽ)=അതിനാൽ, മേ=എനിക്ക്, തൽ ഏവ രൂപം=ആ പൂൎവ്വ (ശ്രീകൃഷ്ണ)രൂപത്തെത്തന്നെ, ദൎശയ=കാണിച്ചുതന്നാലും. ഹേ ദേവേശ=അല്ലയോ ദേവകൾക്കീശനായിട്ടുള്ളവനേ, ഹേ ജഗന്നിവാസ=അല്ലയോ ജഗന്നിവാസ, പ്രസീദ=അങ്ങ് പ്രസന്നനായി ഭവിക്കുക.

ഹേ ഭഗവൻ, മുമ്പു കാണപ്പെടാത്ത അങ്ങയുടെ വിശ്വരൂപത്തെ കണ്ടിട്ട് ഞാൻ സന്തോഷത്തോടുകൂടിയവനായിരിക്കുന്നു. എന്നാലും ഭയംകൊണ്ട് എന്റെ മനസ്സ് പ്രചലിതമായുമിരിക്കുന്നു. അതിനാൽ (എന്റെ ഭയത്തെ കളയുന്നതിനുവേണ്ടി) ആ പൂൎവ്വരൂപത്തെത്തന്നെ എനിക്കു കാണിച്ചുതന്നാലും. ഹേ ദേവേശ, ഹേ ജഗന്നിവാസ, അങ്ങ് പ്രസാദിക്കണേ.

(ശം-ഭാ) അദൃഷ്ടപൂൎവം=ഇതിനു മുമ്പൊരിക്കലും എന്നാലാകട്ടേ അന്യന്മാരാലാകട്ടേ കാണപ്പെടാത്തതായ ഈ വിശ്വരൂപത്തെ. ശേഷം സ്പഷ്ടം.

൪൬. കിരീടിനം ഗദിനം ചക്രഹസ്ത-
മിച്ഛാമി ത്വാം ദ്രഷ്ടുമഹം തഥൈവ
തേനൈവ രൂപേണ ചതുൎഭുജേന
സഹസ്രബാഹോ ഭവ വിശ്വമൂൎത്തേ.

തഥാ ഏവ=മുമ്പു കണ്ടപ്രകാരംതന്നെ, ത്വാം=അങ്ങേ, കിരീടിനം=കിരീടത്തോടുകൂടിയവനായും, ഗദിനം=ഗദായുധത്തോടുകൂടിയവനായും, ചക്രഹസ്തം=കയ്യിൽ ചക്രായുധത്തെ ധരിച്ചവനായും, ദ്രഷ്ടും=കാണുന്നതിന്ന്, അഹം=ഞാൻ, ഇച്ഛാമി=ഇച്ഛിക്കുന്നു. ഹേ സഹസ്രബാഹോ=അല്ലയോ അനേകകൈകളോടുകൂടിയവനേ, ഹേ വിശ്വമൂൎത്തേ=അല്ലയോ വിശ്വരൂപത്തോടുകൂടിയവനേ, ചതുൎഭുജേന=നാലു കൈകളോടുകൂടിയ, തേന ഏവ രൂപേണ=ആ രൂപത്തോടുകൂടിത്തന്നെ, ഭവ=ആവിൎഭവിച്ചാലും.

മുമ്പു കണ്ട പ്രകാരംതന്നെ അങ്ങേ കിരീടത്തോടും ഗദായുധത്തോടും കയ്യിൽ ചക്രായുധത്തോടും കൂടിയവനായി കാണുന്നതിനു ഞാനാഗ്രഹിക്കുന്നു. ഹേ സഹസ്രബാഹോ, ഹേ വിശ്വമൂൎത്തേ, നാലു കൈകളോടുകൂടിയ ആ രൂപത്തോടുകൂടിത്തന്നെ അങ്ങ് ആവിൎഭവിച്ചാലും.

(ശം-ഭാ) തേന ഏവ രൂപേണ ഭവ=ഇപ്പോഴത്തെ അങ്ങയുടെ വിശ്വരൂപത്തെ പിൻവലിച്ച് (ഉപസംഹരിച്ച്) വസുദേവപുത്രരൂപനായിട്ടുതന്നെ ഭവിച്ചാലും. ശേഷം സ്പഷ്ടം.

അർജ്ജുനൻ ഭയപ്പെട്ടുവെന്നു കണ്ടിട്ടു ഭഗവാൻ വിശ്വരൂപത്തെ പിൻവലിച്ചു പ്രിയവചനങ്ങളെക്കൊണ്ട് അർജ്ജുനനെ സമാശ്വസിപ്പിച്ച് ഇപ്രകാരം പറഞ്ഞു—

ശ്രീഭഗവാനുവാച.

൪൭. മയാ പ്രസന്നേന തവാർജ്ജുനേദം
രൂപം പരം ദർശിതമാത്മയോഗാൽ
തേജോമയം വിശ്വമനന്തമാദ്യം
യന്മേ ത്വദന്യേന ന ദൃഷ്ടപൂർവ്വം.

ഭഗവാൻ പറഞ്ഞു.

തേജോമയം=പ്രകാശസ്വരൂപമായതും, വിശ്വം=വിശ്വാത്മകമായതും (സകലപ്രപഞ്ചത്തേയും വ്യാപിച്ചിരിക്കുന്നതും), അനന്തം=നാശമില്ലാത്തതും, ആദ്യം=ആദിയിൽതന്നെയുള്ളതും, ത്വദന്യേന=നീയൊഴിച്ച് (നിന്നേപ്പോലെയുള്ള ഭക്തന്മാർ ഒഴിച്ച്) മററാരാലും, ന ദൃഷ്ടപൂർവ്വം=മുമ്പു കാണപ്പെടാത്തതുമായ, മേ=എന്റെ, ഇദം പരം രൂപം=ഈ ഉത്തമമായ രൂപം, യൽ=ഏതോ, (തൽ)=അത്, പ്രസന്നേന=കൃപയുള്ള (അനുഗ്രഹിപ്പാനിച്ഛയുള്ള), മയാ=എന്നാൽ, ഹേ അർജ്ജുന=അല്ലയോ അർജ്ജുന, തവ=നിനക്ക്, ആത്മയോഗാൽ=എന്റെ യോഗമായാസാമർത്ഥ്യത്താൽ, ദർശിതം=കാണിക്കപ്പെട്ടു.

പ്രകാശസ്വരൂപമായതും, സകലപ്രപഞ്ചത്തേയും വ്യാപിക്കുന്നതും, ആദിയിൽതന്നെയുള്ളതും, നീയൊഴിച്ചു മററാരാലും മുമ്പു കാണപ്പെടാത്തതും, ആയ എന്റെ ഈ ഉത്തമമായ രൂപം നിന്നെ അനുഗ്രഹിക്കണമെന്നിച്ഛയുള്ള എന്നാൽ ഹേ അർജ്ജുന, നിനക്ക് എന്റെ യോഗമായാസാമർത്ഥ്യത്താൽ കാണിക്കപ്പെട്ടു.

(ശം-ഭാ) പ്രസന്നേന മയാ—നിന്നെ അനുഗ്രഹിക്കണമെന്നുള്ള ബുദ്ധിയാണ് പ്രസാദം—അപ്രകാരമുള്ള—ബുദ്ധിയോടുകൂടിയിരിക്കുന്ന എന്നാൽ. തവ=നിനക്ക്. ഹേ അർജ്ജുന, ഇദം പരം രൂപം=ഈ വിശ്വരൂപം. ആത്മയോഗാൽ=എന്റെ ഐശ്വര്യസാമർത്ഥ്യത്താൽ. ദർശിതം=കാണിക്കപ്പെട്ടു. തേജോമയം=തേജഃപ്രായമായിരിക്കുന്നതും; വിശ്വം=സമസ്തപ്രപഞ്ചത്തെ വ്യാപിച്ചിരിക്കുന്നതും; അനന്തം=അന്തരഹിതമായതും; ആദ്യം=ആദിയിലുള്ളതുമായ; മമ യൽ രൂപം=എന്റെ രൂപം; ത്വദന്യേന=നീയ്യൊഴിച്ചു വേറെ ആരാലും; ന ദൃഷ്ടപൂർവം=മുമ്പു കാണപ്പെട്ടിട്ടില്ല.

[ശ-സ] ഹേ അർജ്ജുന, പ്രസന്നേന മയാ=നിന്നെ അനുഗ്രഹിപ്പാനിച്ഛയുള്ള എന്നാൽ; തേജോമയം=കോടിസൂർയ്യപ്രകാശത്തോടുകൂടിയും; വിശ്വം=വിശ്വാത്മകമായും; (അതുഹേതുവായിട്ടുതന്നെ) അനന്തം=അന്തവർജ്ജിതമായുമിരിക്കുന്ന; ഇദം രൂപം=കാണപ്പെടുന്ന ഈ രൂപം; ആത്മയോഗാൽ=തന്റെ മായായോഗസാമർത്ഥ്യംകൊണ്ട്; തേ=ഭക്തന്മാരിൽ അഗ്രഗണ്യനായിരിക്കുന്ന നിനക്ക്; ദർശിതം=കാണിക്കപ്പെട്ടു. ഇതരന്മാർക്കു ശ്രവണവിഷയം മാത്രമായതു നിനക്കു ദൃഷ്ടിവിഷയമായി ഭവിച്ചുവെന്നർത്ഥം. (എന്നാൽ, 'ധൃതരാഷ്ട്രഗൃഹത്തിങ്കൽവെച്ചു ഭീഷ്മാദികൾക്കും, ബാല്യത്തിൽ യശോദയ്ക്കും, അക്രൂരൻക്കും ഈ രൂപത്തെത്തന്നെ അങ്ങ് കാണിച്ചുകൊടുത്തുവല്ലോ. അപ്പോൾ പിന്നെ പ്രസന്നനായിരിക്കുന്ന അങ്ങാൽ എനിക്കു കാണിക്കപ്പെട്ടുവെന്നുള്ളതെങ്ങിനെ' എന്നുള്ള അർജ്ജുനന്റെ ശങ്കയ്ക്കു ഭഗവാൻ പറയുന്നു—'ആ രൂപം അവാന്തരമാകുന്നു. ഉത്തമമല്ല. ഇതു സർവ്വാഗ്ര്യമാകുന്നു. അന്യന്മാരാൽ അദൃഷ്ടവുമാകുന്നു'); യൽ മേ ഇദം ആദ്യം രൂപം=പരമേശ്വരനായിരിക്കുന്ന എന്റെ ആദികാലീനമായും ഈശ്വരത്വകാരണമായും സർവ്വോത്തമമായും ഇരിക്കുന്ന ഈ സ്വരൂപം; ത്വദന്യേന ന-

ദൃഷ്ടപൂർവ്വം=ഭക്തവയ്യനായിരിക്കുന്ന നീ ഒഴിച്ചു മററാരാലും മുമ്പു കാണപ്പെടാത്തതാകുന്നു. എൻെറ ഈ രൂപദശനം നിൻെറ ഭാഗ്യംകൊണ്ടു ലബ്ധമായതാണ്. അതിനാൽ നീ അതുകൊണ്ടു കൃതാത്ഥനായി ഭവിക്കുക എന്നത്ഥം.

'എൻെറ ഈ രൂപദശനംകൊണ്ടു നീ കൃതാത്ഥനാവുകയാണുണ്ടായത്' എന്നിങ്ങിനെ ഭഗവാൻ ആ രൂപത്തെ സ്തുതിക്കുന്നു—

൪൮. ന വേദയജ്ഞാധ്യയനൈന്ന ദാനൈ-
ന്ന ച ക്രിയാഭിന്ന തപോഭിരുഗ്രൈഃ
ഏവംരൂപഃ ശക്യ അഹം നൃലോകേ
ദ്രഷ്ടും ത്വദന്യേന കുരുപ്രവീര.

ഹേ കുരുപ്രവീര=അല്ലയോ കുരുശ്രേഷ്ഠ, വേദയജ്ഞാധ്യയനൈഃ=വേദങ്ങൾ, കല്പസൂത്രങ്ങൾ മുതലായ യജ്ഞവിദ്യകൾ, എന്നിവയെ അദ്ധ്യയനം ചെയ്യുന്നതുകൊണ്ട്, ഏവംരൂപഃ=ഇപ്രകാരമുള്ള വിശ്വരൂപത്തോടുകൂടിയ, അഹം=ഞാൻ, നൃലോകേ=മനുഷ്യലോകത്തിൽ, ത്വദന്യേന=നീയൊഴിച്ചു മററാരാലും, ദ്രഷ്ടും ന ശക്യഃ=കാണുവാൻ സാധ്യമാകുന്നതല്ല. ദാനൈഃ=ദാനങ്ങളെക്കൊണ്ട്, ന (ദ്രഷ്ടും ശക്യഃ)=കാണുവാൻ സാധ്യമാകുന്നതല്ല. ക്രിയാഭിഃ=അഗ്നിഹോത്രാദികമ്മങ്ങളെക്കൊണ്ട്, ന=കാണുവാൻ സാധ്യമാകുന്നതല്ല. ഉഗ്രൈഃ തപോഭിഃ ച=ചാന്ദ്രായണാദി ഉഗ്രതപസ്സുകളെക്കൊണ്ടും, ന=കാണുവാൻ സാധ്യമാകുന്നതല്ല.

അല്ലയോ കുരുശ്രേഷ്ഠ, വേദങ്ങൾ യജ്ഞശാസ്ത്രങ്ങൾ ഇവയുടെ അദ്ധ്യയനംകൊണ്ടാകട്ടേ, ദാനങ്ങൾകൊണ്ടാകട്ടേ, അഗ്നിഹോത്രാദികമ്മങ്ങളെക്കൊണ്ടാകട്ടേ, ഘോരതപസ്സുകളെക്കൊണ്ടാകട്ടേ, ഇപ്രകാരമുള്ള വിശ്വരൂപത്തോടുകൂടിയ എന്നെ കാണുവാൻ മനുഷ്യലോകത്തിൽ നിനക്കൊഴിച്ചു മററാക്കും സാധിക്കുന്നതല്ല.

(ശം-ഭാ) വേദയജ്ഞാധ്യയനൈഃ=നാലു വേദങ്ങളുടെ അദ്ധ്യയനംകൊണ്ടും യഥാവിധി യജ്ഞാധ്യയനംകൊണ്ടും—വേദാധ്യയനം എന്നു പറഞ്ഞതുകൊണ്ടുതന്നെ യജ്ഞാധ്യയനവും സിദ്ധമാണെങ്കിലും യജ്ഞങ്ങളുടെ വിജ്ഞാനം ആവശ്യമാണ് എന്നു സൂചിപ്പിക്കുന്നതിന്നുവേണ്ടിയാണ് അവയെ വേർതിരിച്ചു പറഞ്ഞത്. * ദാനൈഃ=തുലാപുരുഷാദിദാനങ്ങളെക്കൊണ്ട്. ക്രിയാഭിഃ=അഗ്നിഹോത്രാദിശ്രൌതകമ്മങ്ങളെക്കൊണ്ട്. ഉഗ്രൈഃ തപോഭിഃ=ചാന്ദ്രായണാദിഘോരതപസ്സുകളെക്കൊണ്ട്. ശേഷം സ്പഷ്ടം.

൪൯. മാ തേ വ്യഥാ മാ ച വിമൂഢഭാവോ
ദൃഷ്ട്വാ രൂപം ഘോരമീദൃങ്മമേദം
വ്യപേതഭീഃ പ്രീതമനാഃ പുനസ്ത്വം
തദേവ മേ രൂപമിദം പ്രപശ്യ.

ഈദൃക്=ഇപ്രകാരമുള്ള, ഘോരം=ഭയങ്കരമായ, മമ ഇദം രൂപം=എൻെറ ഈ വിശ്വരൂപത്തെ, ദൃഷ്ട്വാ=കണ്ടിട്ട്, തേ=നിനക്ക്, വ്യഥാ മാ (അസ്തു)=ഭയമുണ്ടാകരുത്. വി

* (ആ) വേദങ്ങളെ അത്ഥജ്ഞാനംകൂടാതെ കാണാപ്പാഠം പഠിച്ചാൽ മതിയെന്നു ചിലർ വിചാരിക്കുന്നു. അതിനാൽ വേദാത്ഥംകൂടി ധരിക്കേണമെന്നു വേറെ നിയോഗിക്കേണ്ടിവന്നിരിക്കുന്നു. വേദങ്ങളിൽ പറയപ്പെട്ടിട്ടുള്ള യജ്ഞങ്ങളുടെ സ്വഭാവത്തെ മനസ്സിലാക്കുന്നത് അത്യാവശ്യമാകുന്നു.

മൂഢഭാവഃ ച മാ=വിമൂഢത്വവും വേണ്ട. ത്വം=നീ, വ്യപേതഭീഃ=ഭയത്തെ കളഞ്ഞവനും, പ്രീതമനാഃ (ച സൻ)=മനസ്സന്തോഷത്തോടുകൂടിയവനുമായി, മേ=എന്റെ, തൽ ഇദം രൂപം ഏവ=ആ വൈഷ്ണവരൂപത്തെത്തന്നെ, പുനഃ=പിന്നേയും, പ്രപശ്യ=നല്ലവണ്ണം കണ്ടാലും.

ഇപ്രകാരമുള്ള ഭയങ്കരമായ എന്റെ വിശ്വരൂപത്തെക്കണ്ടിട്ടു നിനക്കു ഭയം വേണ്ട. മൌഢ്യവും വേണ്ട. നീ ഭയത്തെ കളഞ്ഞവനും മനസ്സന്തോഷത്തോടുകൂടിയവനുമായി എന്റെ ഈ വൈഷ്ണവമായ രൂപത്തെത്തന്നെ ഇനിയും നല്ലവണ്ണം കണ്ടാലും.

(ശം_ഭാ) മേ ഇദം രൂപം=ചതുൎഭുജത്തോടുകൂടിയതും ശംഖചക്രഗദായുധങ്ങളെ ധരിച്ചിരിക്കുന്നതും നിനക്കിഷ്ടമായതുമായ എന്റെ ഈ രൂപത്തെ. ശേഷം സ്പഷ്ടം.

സഞ്ജയ ഉവാച.

൫൦. ഇത്യൎജ്ജുനം വാസുദേവസ്തഥോക്ത്വാ
സ്വകം രൂപം ദൎശയാമാസ ഭൂയഃ
ആശ്വാസയാമാസ ച ഭീതമേനം
ഭൂത്വാ പുനഃ സൌമ്യവപുൎമ്മഹാത്മാ.

സഞ്ജയൻ പറഞ്ഞു.

വാസുദേവഃ=ശ്രീകൃഷ്ണഭഗവാൻ, അൎജ്ജുനം=അൎജ്ജുനനോട്, ഇതി ഉക്ത്വാ=ഇപ്രകാരം പറഞ്ഞിട്ട്, തഥാ=മുമ്പേത്തെപ്പോലെതന്നെ, സ്വകം രൂപം=ചതുൎഭുജങ്ങളോടുകൂടിയ പൂൎവ്വരൂപത്തെ, ഭൂയഃ ദൎശയാമാസ=പിന്നേയും കാണിച്ചുകൊടുത്തു. മഹാത്മാ=വിശ്വരൂപനായിരിക്കുന്ന (പരമകൃപാലുവായിരിക്കുന്ന) ശ്രീകൃഷ്ണഭഗവാൻ, സൌമ്യവപുഃ ഭൂത്വാ=ശാന്തമായ സ്വരൂപത്തോടുകൂടിയവനായി, ഭീതം ഏനം=ഭയത്തോടുകൂടിയിരിക്കുന്ന ഈ അൎജ്ജുനനെ, പുനഃ=പിന്നേയും, ആശ്വാസയാമാസ ച=സമാധാനപ്പെടുത്തി.

(സഞ്ജയൻ ധൃതരാഷ്ട്രരോടു പറഞ്ഞു—) ശ്രീകൃഷ്ണഭഗവാൻ അൎജ്ജുനനോട് ഇപ്രകാരം പറഞ്ഞിട്ട് മുമ്പേത്തെപ്പോലെതന്നെ ചതുൎഭുജങ്ങളോടുകൂടിയ രൂപത്തെ പിന്നേയും കാണിച്ചുകൊടുത്തു. പരമകൃപാലുവായിരിക്കുന്ന ശ്രീകൃഷ്ണഭഗവാൻ ശാന്തമായ രൂപത്തെ ധരിച്ചിട്ടു ഭയപ്പെട്ടിരിക്കുന്ന അൎജ്ജുനനെ പിന്നേയും സമാധാനപ്പെടുത്തി.

അൎജ്ജുന ഉവാച.

൫൧. ദൃഷ്ട്വേദം മാനുഷം രൂപം തവ സൌമ്യം ജനാൎദ്ദന
ഇദാനീമസ്മി സംവൃത്തഃ സചേതാഃ പ്രകൃതിം ഗതഃ.

അൎജ്ജുനൻ പറഞ്ഞു.

ഹേ ജനാൎദ്ദന=അല്ലയോ ശ്രീകൃഷ്ണഭഗവാനേ, തവ=അങ്ങയുടെ, സൌമ്യം=സൌമ്യമായ, ഇദം മാനുഷം രൂപം=ഈ മനുഷ്യരൂപത്തെ, ദൃഷ്ട്വാ=കണ്ടിട്ട്, ഇദാനീം=ഇപ്പോൾ, സചേതാഃ=സന്തുഷ്ടമനസ്സോടുകൂടിയവനും, പ്രകൃതിം ഗതഃ=സ്വാസ്ഥ്യതയെ പ്രാപിച്ചവനും, സംവൃത്തഃ അസ്മി=ആയിത്തീൎന്നിരിക്കുന്നു.

അല്ലയോ കൃഷ്ണഭഗവാനേ, അങ്ങയുടെ സൌമ്യമായ ഈ മനുഷ്യരൂപത്തെ കണ്ടിട്ട് ഇപ്പോഠം ഞാൻ പ്രസന്നചിത്തനും, സ്വസ്ഥതയെ പ്രാപിച്ചവനും ആയിത്തീൎന്നിരിക്കുന്നു.

(ശം-ഭാ) ഇദം മാനുഷം രൂപം=എന്റെ സഖാവിന്റെ ആകൃതിയെ; പ്രകൃതി=സ്വഭാവം; സചേതാഃ=പ്രസന്നചിത്തൻ. ശേഷം സ്പഷ്ടം.

ശ്രീഭഗവാനുവാച.

൫൨. സുദുൎദ്ദശമിദം രൂപം ദൃഷ്ടവാനസി യന്മമ
ദേവാ അപ്യസ്യ രൂപസ്യ നിത്യം ദൎശനകാംക്ഷിണഃ.

ഭഗവാൻ പറഞ്ഞു.

മമ=എന്റെ, യൽ രൂപം=യാതൊരു രൂപത്തെ, ദൃഷ്ടവാൻ അസി=നീ കണ്ടുവോ, (തൽ) ഇദം=അങ്ങിനെയിരിക്കുന്ന ഈ വിശ്വരൂപം, സുദുൎദ്ദശം=കാണുവാൻ വളരെ പ്രയാസമാകുന്നു. (അതഃ)=അതിനാൽ, ദേവാഃ അപി=ദേവന്മാരുംകൂടി, നിത്യം=എന്നും, അസ്യ രൂപസ്യ=ഈ രൂപത്തിന്റെ, ദൎശനകാംക്ഷിണഃ=ദൎശനത്തെ ഇച്ഛിച്ചുകൊണ്ടിരിക്കുന്നവരാകുന്നു.

നീ കണ്ട എന്റെ വിശ്വരൂപത്തെ കാണുവാൻ വളരെ പ്രയാസമാകുന്നു. അതിനാൽ ദേവന്മാരുംകൂടി എന്റെ ഈ രൂപത്തെ കാണുന്നതിനു നിത്യം ഇച്ഛിച്ചുകൊണ്ടിരിക്കുന്നു.

(ശം-ഭാ) ദേവാഃ അപി....ദൎശനകാംക്ഷിണഃ=ദേവാദികളുംകൂടി എന്റെ ഈ രൂപത്തെ കാണുന്നതിനു സൎവ്വദാ ഇച്ഛിക്കുന്നവരാണെങ്കിലും നീ കണ്ടപോലെ അവർ കണ്ടിട്ടില്ല, (മേലിൽ) കാണുകയുമില്ല, എന്നാഭിപ്രായം.

എന്തുകൊണ്ടെന്നാൽ—

൫൩. നാഹം വേദൈൎന്ന തപസാ ന ദാനേന ന ചേജ്യയാ
ശക്യ ഏവംവിധോ ദ്രഷ്ടും ദൃഷ്ടവാനസി മാം യഥാ.

മാം=എന്നെ, യഥാ=ഏതു പ്രകാരം, ദൃഷ്ടവാൻ അസി=നീ കണ്ടുവോ, ഏവംവിധഃ=ഇപ്രകാരം, അഹം=ഞാൻ, ദ്രഷ്ടും=കാണുന്നതിന്ന്, വേദൈഃ=വേദങ്ങളെക്കൊണ്ട്, ന ശക്യഃ=സാധ്യമാകുന്നവനല്ല. തപസാ ന=തപസ്സുകൊണ്ടു സാധ്യമാകുന്നവനല്ല. ദാനേന ന=ദാനംകൊണ്ടു സാധ്യമാകുന്നവനല്ല. ഇജ്യയാ ച ന=യജ്ഞംകൊണ്ടും സാധ്യമാകുന്നവനല്ല.

എന്നെ നീ ഏതു വിധത്തിൽ കണ്ടുവോ ആ വിധം ഞാൻ കാണപ്പെടുന്നതിനു വേദങ്ങളെക്കൊണ്ടാകട്ടേ, തപസ്സുകളെക്കൊണ്ടാകട്ടേ, ദാനങ്ങളെക്കൊണ്ടാകട്ടേ, യജ്ഞംകൊണ്ടാകട്ടേ, സാധിക്കുന്നതല്ല.

(ശം-ഭാ) നീ കണ്ടപ്രകാരം അന്യന്മാൎക്ക് എന്നെ, വേദങ്ങളെക്കൊണ്ടാകട്ടേ, ചാന്ദ്രായണാദി ഉഗ്രതപസ്സുകളെക്കൊണ്ടാകട്ടേ, ഗോഭൂസുവൎണ്ണാദിദാനങ്ങളെക്കൊണ്ടാകട്ടേ, യജ്ഞംകൊണ്ടാകട്ടേ, പൂജകൊണ്ടാകട്ടേ, കാണുന്നതിനു കഴിയുന്നതല്ല.

[ശ-സ] വേദാധ്യയനാദിപുണ്യകൎമ്മങ്ങളെ ചെയ്യുന്നവൎക്ക് എന്നെ സവിശേഷമായിട്ടുതന്നെ കാണുവാൻ സാധിക്കുന്നില്ല. പിന്നെയാണോ അവൎക്കു നിൎവ്വിശേഷസാക്ഷാൽകാരമുണ്ടാകുന്നത്? 'ന വേദയജ്ഞാധ്യയനൈഃ' (ശ്ലോ. ൪൮ ) എന്നു മുൻപ്രതിപാദിക്കപ്പെട്ടിട്ടുള്ള അൎത്ഥത്തെത്തന്നെ വീണ്ടും

ഇവിടെ പ്രദിപാദിക്കുന്നതുകൊണ്ടു കർമ്മങ്ങൾക്കു മോക്ഷം പ്രതി സാക്ഷാൽ സാധനത്വം ഒരു വിധത്തിലും സിദ്ധിക്കപ്പെടുന്നതല്ല എന്നു നല്ലവണ്ണം സൂചിപ്പിക്കപ്പെടുന്നു.

എന്നാൽ പിന്നെ എങ്ങിനെ അങ്ങേ കാണ്മാൻ സാധിക്കും? ഭഗവാൻ പറയുന്നു—

൫൪. ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോഽർജ്ജുന
ജ്ഞാതും ദ്രഷ്ടും ച തത്വേന പ്രവേഷ്ടും ച പരന്തപ.

ഹേ അർജ്ജുന=അല്ലയോ അർജ്ജുന, ഹേ പരന്തപ=അല്ലയോ ശത്രുതാപന, അനന്യയാ ഭക്ത്യാ തു=എന്നിൽതന്നെ നിഷ്ഠയോടുകൂടിയിരിക്കുന്ന ഭക്തികൊണ്ടുമാത്രം, ഏവംവിധഃ=ഈ വിശ്വരൂപനായിരിക്കുന്ന, അഹം=ഞാൻ, തത്വേന=പരമാർത്ഥമായി, ജ്ഞാതും=ശാസ്ത്രപ്രകാരം അറിയുന്നതിന്ന്, ശക്യഃ=ശക്യനാകുന്നു. ദ്രഷ്ടും=പ്രത്യക്ഷമായി കാണുന്നതിന്നും, പ്രവേഷ്ടും ച=എന്റെ സ്വരൂപത്തെ (താദാത്മ്യേന) പ്രാപിക്കുന്നതിന്നും, (ശക്യഃ)=ശക്യനാകുന്നു.

ഹേ അർജ്ജുന, ഹേ ശത്രുതാപന, എന്നാൽ, എന്നിൽ തന്നെ നിഷ്ഠയോടുകൂടിയിരിക്കുന്ന ഭക്തികൊണ്ടുമാത്രമേ ഞാൻ (അന്യന്മാൎക്ക്) യഥാർത്ഥമായി അറിയുന്നതിന്നും, പ്രത്യക്ഷമായി കാണുന്നതിന്നും, എന്റെ സ്വരൂപത്തെ പ്രവേശിക്കുന്നതിന്നും, ശക്യനാവുകയുള്ളു.

(ശം-ഭാ) അനന്യയാ ഭക്ത്യാ=ഭഗവാനിൽനിന്നന്യമായ യാതൊന്നിലും ഒരിക്കലും ഭവിക്കാത്ത ഭക്തികൊണ്ട്—അതുഹേതുവായിട്ടു സകല ഇന്ദ്രിയങ്ങളും വാസുദേവനെയല്ലാതെ അന്യവസ്തുവിനെ വിഷയീകരിക്കുന്നില്ല, ഏവംവിധഃ അഹം=വിശ്വരൂപപ്രകാരനായ ഞാൻ, ജ്ഞാതും....പ്രവേഷ്ടും ച ശക്യഃ=ഇപ്രകാരമുള്ള അനന്യയായ ഭക്തികൊണ്ട് (ഒരുവന്ന്) എന്നെ കേവലം ശാസ്ത്രപ്രകാരം അറിയുവാൻ കഴിയുമെന്നു മാത്രമല്ല, എന്നെ യഥാർത്ഥമായി സാക്ഷാൽകരിക്കുന്നതിന്നും, എന്നെ പ്രാപിക്കുന്നതിന്നും—മോക്ഷത്തെ പ്രാപിക്കുന്നതിന്നും—കഴിയുന്നതാണ്.

[ശ-സ] മുഖ്യാധികാരിയായിരിക്കുന്ന മുമുക്ഷുവിന്നു ചിത്തശുദ്ധിക്കായിക്കൊണ്ടു വിശ്വരൂപിയായിരിക്കുന്ന സവിശേഷബ്രഹ്മത്തിന്റെ ഉപാസനയിങ്കൽ ഭക്തിശ്രദ്ധകളെക്കൊണ്ട് 'ഇതെല്ലാം ബ്രഹ്മംതന്നെയാകുന്നു' എന്നു സ്വാനുഭവപ്പെടുമ്പോൾ അവന്നു ഭേദബുദ്ധിയില്ലാതാകുന്നു. അപ്പോൾ അവൻ ശുദ്ധാന്തഃകരണനായി ഭവിക്കുന്നു. അപ്പോൾ പരിശുദ്ധാത്മാവായിരിക്കുന്ന അവന്നു നിൎവ്വിശേഷമായിരിക്കുന്ന പരബ്രഹ്മത്തെ അറിയുന്നതിന്നും സാക്ഷാൽകരിക്കുന്നതിന്നും തദാത്മനാവസ്ഥാനലക്ഷണമായിരിക്കുന്ന വിദേഹമുക്തിയെ പ്രാപിക്കുന്നതിന്നും വിശ്വരൂപിയായിരിക്കുന്ന ഭഗവാൻ തന്നെ വിഷയമായി ഭവിക്കുന്നുവെന്നഭിപ്രായം.

ഇനി, മോക്ഷപ്രയോജനമായിരിക്കുന്ന എല്ലാ ഗീതാശാസ്ത്രത്തിന്റേയും സാരഭൂതമായ അൎത്ഥത്തെ സംഗ്രഹിച്ച്, അതിനെ എല്ലാവരുമനുഷ്ഠിക്കേണ്ടതാണെന്നു സാധിച്ച്, പറയുന്നു—

൫൫. മൽകൎമ്മകൃന്മൽപരമോ മത്ഭക്തഃ സംഗവൎജ്ജിതഃ
നിൎവൈരഃ സൎവ്വഭൂതേഷു യഃ സ മാമേതി പാണ്ഡവ.

ഹേ പാണ്ഡവ=അല്ലയോ അർജ്ജുന, മൽകൎമ്മകൃൽ=എന്നെ ഉദ്ദേശിച്ചു കൎമ്മംചെയ്തു ഫലത്തെ എന്നിൽ അൎപ്പിക്കുന്നവനും, മൽപരമഃ=എന്നെ (പ്രാപിക്കുന്നത്) പരമപുരുഷാർത്ഥമായി വിചാരിക്കുന്നവനും, മൽഭക്തഃ=എന്നിൽ ദൃഢമായ ഭക്തിയോടുകൂടിയവനും, സംഗവൎജ്ജിതഃ=സകലവിഷയാഭിമാനങ്ങളെ ഉപേക്ഷിച്ചവനും, സൎവ്വഭൂതേഷു നിൎവ്വൈരഃ=

സകലപ്രാണികളിലും ദ്വേഷമില്ലാത്തവനും, യഃ=എവനോ, സഃ=അവൻ, മാം=എന്നെ, ഏതി=പ്രാപിക്കുന്നു.

അല്ലയോ അർജ്ജുന, എന്നെ ഉദ്ദേശിച്ചു കർമ്മംചെയ്തു ഫലത്തെ എന്നിൽ അർപ്പിക്കുന്നവനും, എന്നെ (പ്രാപിക്കുക എന്നത്) പരമപുരുഷാർത്ഥമായി വിചാരിക്കുന്നവനും, എന്നിൽ ദൃഢഭക്തിയോടുകൂടിയവനും, സകലപ്രാണികളിലും ദ്വേഷമില്ലാത്തവനും ആയി എവനിരിക്കുന്നുവോ അവൻ എന്നെ പ്രാപിക്കുന്നു.

(ശം-ഭാ) മൽകർമ്മകൃൽ=എനിക്കുവേണ്ടി കർമ്മം ചെയ്യുന്നവൻ; മൽപരമഃ=ഒരു ഭൃത്യൻ തന്റെ എജമാനന്റെ വേലയെ ചെയ്യുന്നു. എന്നാൽ, തന്റെ മരണശേഷം താൻ പ്രാപിക്കേണ്ടത് ആ എജമാനനെയാണെന്നും, അദ്ദേഹമാണ് തനിക്കു പരമഗതിയെന്നും, അവൻ വിചാരിക്കാറില്ല. എന്നാൽ എനിക്കുവേണ്ടി കർമ്മംചെയ്യുന്നവൻ എന്നെത്തന്നെ പരമഗതിയായി വിചാരിക്കുന്നു. മൽഭക്തഃ=സർവ്വാത്മനാ സർവ്വപ്രകാരത്തിലും സർവ്വോത്സാഹത്തോടുകൂടി എന്നെ ഭജിക്കുന്നവൻ മൽഭക്തൻ; സംഗവർജ്ജിതഃ=ധനമിത്രപുത്രകളത്രബന്ധുവർഗ്ഗങ്ങളിൽ പ്രീതി (=സ്നേഹം) ഇല്ലാത്തവൻ; സർവ്വഭൂതേഷു നിർവ്വൈരഃ=സകലപ്രാണികളിലും വൈരമില്ലാത്തവൻ—എത്രതന്നെ തനിക്കപകാരം ചെയ്തവരിലുംകൂടി ശത്രുഭാവമില്ലാത്തവൻ. ഇങ്ങിനെയിരിക്കുന്ന എന്റെ ഭക്തൻ എന്നെത്തന്നെ പ്രാപിക്കുന്നു. അവനു പരമഗതി ഞാനല്ലാതെ വേറെ ആരുമല്ല. ഹേ പാണ്ഡവ, ഇതാണ് ഞാൻ നിനക്കു തരുന്ന ഉപദേശം.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
വിശ്വരൂപദർശനം നാമ
ഏകാദശോദ്ധ്യായഃ
വിശ്വരൂപദർശനമെന്ന പതിനൊന്നാമദ്ധ്യായം
സമാപ്തം.



# പന്ത്രണ്ടാമദ്ധ്യായം

(ശം–ഭാ) രണ്ടാമത്തേതു മുതൽ വിഭൂതിഅദ്ധ്യായമായ പത്താമത്തേതുവരേയുള്ള അദ്ധ്യായങ്ങളിൽ സർവ്വവിശേഷണരഹിതമായും, അക്ഷരമായും, പരമാത്മാവായുമിരിക്കുന്ന ബ്രഹ്മത്തിൻെറ ഉപാസന ഉപദേശിക്കപ്പെട്ടു. സർവ്വയോഗൈശ്വര്യത്തോടുകൂടിയും, സർവ്വജ്ഞാനശക്തിയോടുകൂടിയും, സത്ത്വോപാധിയോടുകൂടിയുമിരിക്കുന്ന ഈശ്വരനായ അങ്ങയുടെ ഉപാസനയും അവിടവിടെയായി ഉപദേശിക്കപ്പെട്ടു. വിശ്വരൂപാദ്ധ്യായത്തിൽ സമസ്തജഗദാത്മരൂപമായും ഐശ്വരമായും ആദ്യമായുമിരിക്കുന്ന അങ്ങയുടെ വിശ്വരൂപത്തേയും ഉപാസനാർത്ഥമായിട്ടുതന്നെ എനിക്ക് (അങ്ങ്) കാണിച്ചുതന്നു. വിശ്വരൂപത്തെ കാണിച്ചുതന്നതിൻെറ ശേഷം 'എനിക്കുവേണ്ടി നീ കർമ്മം ചെയ്യാലും' (അ. ൧൧. ശ്ലോ. ൫൫) എന്നും അങ്ങുപദേശിച്ചു. അതിനാൽ അവ രണ്ടിൽ (നിർഗ്ഗുണമായിരിക്കുന്ന ബ്രഹ്മോപാസന, സഗുണമായിരിക്കുന്ന ഈശ്വരോപാസന എന്നീ രണ്ടു പക്ഷങ്ങളിൽ) ഏതാണ് അധികം വിശിഷ്ടമായിട്ടുള്ളതെന്നറിവാനിച്ഛയോടുകൂടി ഞാൻ (അർജ്ജുനൻ) ചോദിക്കുന്നു—

അർജ്ജുന ഉവാച.

൧. ഏവം സതതയുക്താ യേ ഭക്താസ്ത്വാം പര്യുപാസതേ
യേ ചാപ്യക്ഷരമവ്യക്തം തേഷാം കേ യോഗവിത്തമാഃ.

അർജ്ജുനൻ പറഞ്ഞു.

ഏവം സതതയുക്താഃ=ഇപ്രകാരം (സർവ്വകർമ്മാർപ്പണം മുതലായതുകൊണ്ട്) എപ്പോഴും അങ്ങിൽതന്നെ നിഷ്ഠയോടുകൂടിയവരായിട്ട്, യേ ഭക്താഃ=യാതൊരു ഭക്തന്മാർ, ത്വാം=വിശ്വരൂപനായും സർവ്വജ്ഞനായും സർവ്വശക്തിമാനായുമിരിക്കുന്ന അങ്ങേ, പര്യുപാസതേ=ഉപാസിക്കുന്നുവോ (ധ്യാനിക്കുന്നുവോ), യേ ച അപി=യാതൊരുവർ, അവ്യക്തം=നിർവ്വിശേഷമായിരിക്കുന്ന (കാണപ്പെടാതെയിരിക്കുന്ന), അക്ഷരം=ബ്രഹ്മത്തെ, (ഉപാസതേ)=ഉപാസിക്കുന്നുവോ, തേഷാം=അവരിരുവരിൽ, കേ=ആർ, യോഗവിത്തമാഃ=ഏററവും യോഗവിത്തുക്കളായിട്ടുള്ളവർ.

ഇപ്രകാരം എപ്പോഴും അങ്ങിൽതന്നെ നിഷ്ഠയോടുകൂടിയവരായിട്ട യാതൊരു ഭക്തന്മാർ അങ്ങേ ഉപാസിക്കുന്നുവോ, യാതൊരുവർ നിർവ്വിശേഷമായിരിക്കുന്ന ബ്രഹ്മത്തെ ഉപാസിക്കുന്നുവോ അവരിരുവരിൽ ആരാണ് അധികം യോഗവിത്തുക്കളായിട്ടുള്ളവർ? (അധികം ശ്രേഷ്ഠന്മാർ എന്നർത്ഥം.)

(ശം–ഭാ) ഏവം='മൽകർമ്മകൃന്മൽപരമഃ' എന്നിങ്ങിനെ കഴിഞ്ഞ അദ്ധ്യായത്തിൽ ഒടുക്കം പറഞ്ഞപ്രകാരം; സതതയുക്താഃ=നിരന്തരമായി ഭഗവദർത്ഥമായിട്ടുള്ള കാര്യങ്ങളിലും സമാഹിതന്മാരായിട്ട് (സ്ഥിരമാനസന്മാരായിട്ട്) പ്രവർത്തിക്കുന്ന; യേ ഭക്താഃ=അനന്യശരണന്മാരായിരിക്കുന്ന (അങ്ങെയല്ലാതെ മററാരേയും ശരണം പ്രാപിക്കാത്ത) യാതൊരു ഭക്തന്മാർ; ത്വാം=മുമ്പു കാണിച്ച വിശ്വരൂപത്തോടുകൂടിയ അങ്ങേ; പര്യുപാസതേ=ധ്യാനിക്കുന്നുവോ; യേ ച അപി=സകല ഇച്ഛകളെ ഉപേക്ഷിച്ചവരും, സകലകർമ്മങ്ങളെ സന്യസിച്ചവരുമായ (മുമ്പറഞ്ഞവരിൽനിന്നന്യന്മാരായ) യാവചിലർ; അക്ഷരം അവ്യക്തം=നാശരഹിതമായും, യാതൊരുപാധിയുമില്ലാത്തതിനാൽ ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതായുമിരിക്കുന്ന മുൻവിവരിക്കപ്പെട്ടപ്രകാരമുള്ള ബ്രഹ്മത്തെ; അവ്യക്തം=നിരുപാധികമാകയാൽ ഇന്ദ്രിയങ്ങൾക്ക് അഗോചരമായത്; ഇന്ദ്രിയ

ങ്ങൾക്കു ഗോചരമായതു വ്യക്തം. 'അഞ്ജ്' ധാതുവിന്നു ആ അൎത്ഥമാകുന്നു. എന്നാൽ ഈ അക്ഷരം അതിന്നു (വ്യക്തത്തിന്നു) വിപരീതമാകുന്നു. ഇങ്ങിനെ (മററുചിലർ) ഇനി പറയപ്പെടുന്നതായ വിശേഷണങ്ങളാൽ വിശിഷ്ടമായിരിക്കുന്ന ബ്രഹ്മത്തെ; പൎയ്യുപാസതേ=ധ്യാനിക്കുന്നുവോ; തേഷാം മദ്ധ്യേ=അവരിരുവരിൽ; കേ യോഗവിത്തമാഃ=ആരാണ് അധികം യോഗത്തെ അറിയുന്നവർ?

[ശ-സ] മുമുക്ഷുക്കൾക്കു സഗുണോപാസനവും നിൎഗ്ഗുണോപാസനവും (രണ്ടും) മോക്ഷസാധനമായി അങ്ങാൽ ഉപദേശിക്കപ്പെട്ടു. എന്നാൽ അവയിൽ ഏതാണ് അധികം എളുപ്പമുള്ളത്, ഏതാണ് സാക്ഷാൽ മോക്ഷഹേതുവായിട്ടുള്ളത്, എന്നുപദേശിച്ചാലും എന്നു താൽപൎയ്യാൎത്ഥം.

ഭഗവാൻ പറയുന്നു—സമ്യഗ്ദൎശികളായും സകല ഇച്ഛകളേയും നിവൎത്തിപ്പിച്ചവരായുമിരിക്കുന്ന അക്ഷരോപാസകന്മാരുടെ കഥയിരിക്കട്ടെ; അവരെപ്പററി പറവാനുള്ളത് ഇതിനുമേൽ പറഞ്ഞുകൊള്ളാം. എന്നാൽ ശേഷമുള്ളവരാകട്ടേ—

ശ്രീഭഗവാനുവാച.

൨. മയ്യാവേശ്യ മനോ യേ മാം നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാസ്തേ മേ യുക്തതമാ മതാഃ.

ഭഗവാൻ പറഞ്ഞു.

മയി=സൎവ്വജ്ഞത്വാദിഗുണവിശിഷ്ടനായും പരമേശ്വരനായുമിരിക്കുന്ന എന്നിൽ, മനഃ=മനസ്സിനെ, ആവേശ്യ=ഏകാഗ്രമാക്കിച്ചെയ്തിട്ട്, നിത്യയുക്താഃ=സകലകൎമ്മങ്ങളേയും എന്നെ ഉദ്ദേശിച്ചു ചെയ്തു ഫലത്തെ എന്നിൽ അൎപ്പിക്കുന്നവരായിട്ട് (മനിഷ്യന്മാരായിട്ട്), പരയാ ശ്രദ്ധയാ ഉപേതാഃ=ശ്രേഷ്ഠമായ ശ്രദ്ധയോടുകൂടിയവരായി, യേ=യാതൊരുവർ, മാം=പരമേശ്വരനായിരിക്കുന്ന എന്നെ, ഉപാസതേ=ഉപാസിക്കുന്നുവോ (ആരാധിക്കുന്നുവോ), തേ=അവർ, യുക്തതമാഃ=ശ്രേഷ്ഠന്മാരാണെന്ന്, മേ മതാഃ=എനിക്കു സമ്മതമുള്ളവരാകുന്നു.

പരമേശ്വരനായിരിക്കുന്ന എന്നിൽ മനസ്സിനെ ഏകാഗ്രമാക്കി സകലകൎമ്മങ്ങളേയും എന്നെ ഉദ്ദേശിച്ചു ചെയ്തു ഫലത്തെ എന്നിൽ അൎപ്പിച്ചവരും ശ്രേഷ്ഠമായ ശ്രദ്ധയോടുകൂടിയവരുമായ യാതൊരുവർ പരമേശ്വരനായിരിക്കുന്ന എന്നെ ഉപാസിക്കുന്നുവോ അവർ ശ്രേഷ്ഠന്മാരാണെന്ന് എനിക്കു സമ്മതമാകുന്നു.

(ശം-ഭാ) വിശ്വരൂപിയും പരമേശ്വരനുമായിരിക്കുന്ന എന്നിൽ സദാ മനസ്സിനെ സമാധാനംചെയ്തുകൊണ്ടു യാതൊരു ഭക്തന്മാർ, സൎവ്വയോഗേശ്വരന്മാൎക്കുമധിശ്വരനായും, സൎവ്വജ്ഞനായും, രാഗാദിക്ലേശങ്ങളാകുന്ന തിമിരത്തിൽനിന്നു മോചിച്ച ദൃഷ്ടിയോടുകൂടിയവനായും ഇരിക്കുന്ന എന്നെ അതിശ്രദ്ധയോടുകൂടി മുന്നദ്ധ്യായാവസാനത്തിൽ പറഞ്ഞപ്രകാരം സതതയുക്തന്മാരായി ഉപാസിക്കുന്നുവോ അവർ അതിശ്രേഷ്ഠന്മാരായ യോഗികളാകുന്നുവെന്നാണ് എന്റെ അഭിപ്രായം. എന്തെന്നാൽ, അവർ രാവും പകലും ഇടവിടാതെ എന്നെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട് അവരെ യുക്തതമന്മാരെന്നു പറയുന്നതു യുക്തംതന്നെ.

മററുള്ളവരും (അക്ഷരോപാസകന്മാരും) യുക്തതമന്മാരല്ലേ?—വരട്ടേ, അവരെപ്പററി എനിക്കു പറവാനുള്ളതു കേൾക്കു—

൩. യേ ത്വക്ഷരമനിർദ്ദേശ്യമവ്യക്തം പൎയ്യുപാസതേ
സൎവ്വത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം.
൪. സംനിയമ്യേന്ദ്രിയഗ്രാമം സൎവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ സൎവ്വഭൂതഹിതേ രതാഃ.

ഇന്ദ്രിയഗ്രാമം=ഇന്ദ്രിയസമൂഹത്തെ, സംനിയമ്യ=നല്ലവണ്ണം അടക്കിട്ട്, സൎവ്വത്ര=സകലത്തിലും, സമബുദ്ധയഃ=സമബുദ്ധിയോടുകൂടിയിരിക്കുന്നവരും, സൎവ്വഭൂതഹിതേ രതാഃ=സൎവ്വഭൂതങ്ങൾക്കും ഹിതത്തെ ചെയ്യാൻ സന്തോഷമുള്ളവരുമായി, യേ തു=യാതൊരുവർ ആകട്ടേ, അനിർദ്ദേശ്യം=നിർദ്ദേശിക്കപ്പെടുവാൻ പാടില്ലാത്തതും, അവ്യക്തം=കാണപ്പെടാത്തതും (രൂപാദിഹീനമായിട്ടുള്ളതും), അചിന്ത്യം=മനസ്സുകൊണ്ടു ചിന്തിക്കപ്പെടുവാൻ വയ്യാത്തതും, കൂടസ്ഥം=മായാപ്രപഞ്ചത്തിന്നാധാരവും, അചലം=ചലനമില്ലാത്തതും, ധ്രുവം=നിത്യമായതും (ശാശ്വതമായതും), സൎവ്വത്രഗം ച=സൎവ്വത്ര വ്യാപിച്ചിരിക്കുന്നതുമായ, അക്ഷരം=നിൎഗ്ഗുണബ്രഹ്മത്തെ, പൎയ്യുപാസതേ=ധ്യാനിക്കുന്നുവോ, തേ=അവർ, മാം ഏവ=എന്നെത്തന്നെ, പ്രാപ്നുവന്തി=പ്രാപിക്കുന്നു.

ഇന്ദ്രിയസമൂഹത്തെ നല്ലവണ്ണമടക്കി, സകലദിക്കിലും സമബുദ്ധിയോടുകൂടിയിരിക്കുന്നവരും സൎവ്വഭൂതങ്ങൾക്കും ഹിതത്തെ ചെയ്യാൻ സന്തോഷമുള്ളവരുമായി യാതൊരുവർ നിർദ്ദേശിക്കപ്പെടുവാൻ പാടില്ലാത്തതും കണ്ണുകൊണ്ടു കാണുവാൻ പാടില്ലാത്തതും മനസ്സുകൊണ്ടു ചിന്തിക്കപ്പെടുവാൻ വയ്യാത്തതും മായാപ്രപഞ്ചത്തിന്നാധാരമായതും ചലനമില്ലാത്തതും, ശാശ്വതമായതും സൎവ്വത്ര വ്യാപിച്ചിരിക്കുന്നതുമായ നിൎഗ്ഗുണബ്രഹ്മത്തെ ഉപാസിക്കുന്നുവോ അവർ എന്നെത്തന്നെ പ്രാപിക്കുന്നു.

(ശം-ഭാ) അനിർദ്ദേശ്യം—(അക്ഷരം) വ്യക്തമല്ലാത്തതിനാൽ അതു ശബ്ദത്തിന്ന് അഗോചരമായിരിക്കുന്നു. അതുഹേതുവായിട്ട് അതു നിർദ്ദേശിക്കപ്പെടുവാൻ പാടുള്ളതല്ല. അതിനാൽ അത് അനിർദ്ദേശ്യമാകുന്നു. അവ്യക്തം=ഒരു പ്രമാണംകൊണ്ടും പ്രകാശിപ്പിക്കപ്പെടുവാൻ വയ്യാത്തത്; സൎവ്വത്രഗം=ആകാശംപോലെ സകലദിക്കിലും വ്യാപിച്ചിരിക്കുന്നത്; അവ്യക്തത്വാൽ അചിന്ത്യം=അവ്യക്തത്വം ഹേതുവായിട്ടു മനസ്സുകൊണ്ടു ചിന്തിക്കപ്പെടുവാൻ വയ്യാത്തത്; യാതൊന്ന് ഇന്ദ്രിയഗോചരമായിരിക്കുന്നുവോ അതിനെ മനസ്സുകൊണ്ടു ചിന്തിക്കാം, എന്നാൽ അക്ഷരം തദ്വിപരീതമായിരിക്കുന്നതിനാൽ അചിന്ത്യമാകുന്നു. കൂടസ്ഥം—പുറമേ കാഴ്ചയ്ക്കു ഗുണമായും ഉള്ളിൽ ദോഷമായുമിരിക്കുന്ന വസ്തു കൂടം എന്നു പറയപ്പെടുന്നു. കൂടസാക്ഷ്യം (കള്ളസ്സാക്ഷി) എന്നു മുതലായ പ്രയോഗങ്ങളിൽ കൂടശബ്ദം ലോകത്തിൽ പ്രസിദ്ധമാകുന്നു. അതിനാൽ ഇവിടെ അവിദ്യമുതലായ അനേകം സംസാരങ്ങൾക്കു ഹേതുവായും (ബീജമായും), അന്തൎദ്ദോഷത്തോടുകൂടിയതായും, മായാ, അവ്യാകൃതം, എന്നിങ്ങിനെയുള്ള ശബ്ദങ്ങളെക്കൊണ്ടു വാച്യമായുമിരിക്കുന്നതു യാതൊന്നോ, ശ്വേതാശ്വതരോപനിഷത്തിൽ 'മായയെ പ്രകൃതിയായും മായാവിയെ ഈശ്വരനായുമറിഞ്ഞാലും' (൪-൧൦)

എന്നും, ഭഗവൽഗീതയിൽ 'മമ മായാ ദുരത്യയാ' (അ. ൭. ശ്ലോ. ൧൪.) എന്നും മററുമുള്ള ഭാഗങ്ങളിൽ പ്രസിദ്ധമായിരിക്കുന്നതു യാതൊന്നോ, അതാണ് കൂടം എന്നു പറയപ്പെടുന്നത്. ആ കൂടത്തിൽ തദധ്യക്ഷമായി, അല്ലെങ്കിൽ ഒരു രാശിപോലെ, സ്ഥിതിചെയ്യുന്നതു കൂടസ്ഥം; അചലം=(അതുഹേതുവായിട്ടു തന്നെ) ചലനമില്ലാത്തത്; (ചലനമില്ലാത്തതിനാൽ) ധ്രുവം=നിത്യമായിട്ടുള്ളത്; അക്ഷരം=മേൽപറഞ്ഞ വിശേഷണങ്ങളോടുകൂടിയ നിർഗ്ഗുണബ്രഹ്മത്തെ; യേ തു=യാതൊരുവർ; പൎയ്യുപാസതേ=ധ്യാനിക്കുന്നുവോ. പൎയ്യുപാസതേ—പരി=(സമന്താൽ) ചുററും; ഉപാസതേ=ധ്യാനിക്കുന്നു. ഉപാസനം=ശാസ്ത്രപ്രകാരം ഉപാസ്യവസ്തുവിനെ (മനസ്സിൽ) വിഷയീകരിച്ചിട്ട് (വിഷയീകരണംകൊണ്ടു തത്സമീപേ ചെന്ന്), ധാരമുറിയാതെ ഒഴുകുന്ന എണ്ണപോലെ, ദീൎഘകാലം അതിനെത്തന്നെ (ഉപാസ്യവസ്തുവിനെ) ഇടവിടാതെ ധ്യാനിച്ചുകൊണ്ടുള്ള ഇരിപ്പിന് ഉപാസനം എന്നു പറയുന്നു. (എങ്ങിനെയായിട്ടു ധ്യാനിക്കണമെന്നു പറയുന്നു) ഇന്ദ്രിയഗ്രാമം സംനിയമ്യ=ഇന്ദ്രിയസമുദായത്തെ നല്ലവണ്ണം അടക്കീട്ട്; സൎവ്വത്ര സമബുദ്ധയഃ=എല്ലാ കാലത്തിലും ഇഷ്ടാനിഷ്ടപ്രാപ്തിയിൽ തുല്യബുദ്ധികളായി; തേ=(ഇങ്ങിനെ എവർ ഉപാസിക്കുന്നുവോ) അവർ; (അവർ എങ്ങിനെയുള്ളവരാണെന്നു പറയുന്നു) സൎവ്വഭൂതഹിതേ രതാഃ=സകലപ്രാണികളുടേയും ഹിതത്തിൽ സന്തോഷമുള്ളവരായ അവർ; മാം ഏവ പ്രാപ്നുവന്തി=എന്നെത്തന്നെ പ്രാപിക്കുന്നു. അങ്ങിനെയുള്ളവർ എന്നെ പ്രാപിക്കുന്നുവെന്നു വിശേഷിച്ചു പറഞ്ഞിട്ടാവശ്യമില്ല. എന്തെന്നാൽ, 'ജ്ഞാനീ ത്വാത്മൈവ മേ മതം=ജ്ഞാനിയായവൻ എന്റെ ആത്മാവുതന്നെയാകുന്നുവെന്നാണ് എന്റെ മതം' (അ. ൭. ശ്ലോ. ൧൮) എന്നു പറഞ്ഞിട്ടുണ്ടല്ലോ. അവർ ഉത്തമന്മാരായ യോഗികളാകുന്നുവെന്നോ അല്ലെന്നോ പറഞ്ഞിട്ടു കാൎയ്യമില്ല. എന്തെന്നാൽ അവർ ഭഗവൽസ്വരൂപത്തോടുകൂടിത്തന്നെയിരിക്കുന്നവരാകുന്നു.

[ശ-സ] മന്ദപ്രജ്ഞന്മാരായിരിക്കുന്ന മുമുക്ഷുക്കൾക്കു സഗുണോപാസ്തിയിങ്കൽ പ്രവൃത്തിസിദ്ധിക്കായിക്കൊണ്ട് അവർ യുക്തതമന്മാരാണെന്നിങ്ങിനെ കൎമ്മയോഗികളെ സ്തുതിച്ചിട്ട് ഇപ്പോൾ ഇവിടെ പരബ്രഹ്മത്തിന്റെ സ്വരൂപത്തേയും തത്സാധകന്മാരുടെ സാധനസമ്പത്തിയേയും പ്രതിപാദിച്ചുകൊണ്ടു നിർഗ്ഗുണോപാസകന്മാൎക്കു യുക്തതമത്വവും തദുപാസ്തിക്കു സാക്ഷാൽ മോക്ഷൈകസാധനത്വവും ഫലപ്രകാശനംകൊണ്ടു സ്വയമേവ സിദ്ധിക്കപ്പെടുന്നുവെന്നിങ്ങിനെ ബ്രഹ്മവിത്തുക്കൾക്കു ബ്രഹ്മോപാസ്തിയുടെ ഫലത്തെ ('യേ തു' എന്നു തുടങ്ങിയ രണ്ടു ശ്ലോകങ്ങളെക്കൊണ്ടു') പറയുന്നു—

ഉപാസകന്മാൎക്കും ഉപാസ്തിക്കും ഉപാസ്യവസ്തുവിന്നും ക്രമത്തിൽ സാധനംകൊണ്ടും, ഫലംകൊണ്ടും, സ്വരൂപംകൊണ്ടും മുമ്പറഞ്ഞവയിൽനിന്നു വൈലക്ഷണ്യത്തെ കാണിക്കുന്നതിന്നാണ് ഇവിടെ 'തു' ശബ്ദം പ്രയോഗിച്ചിട്ടുള്ളത്. ഇന്ദ്രിയഗ്രാമം സംനിയമ്യ=ഇന്ദ്രിയസമൂഹത്തെ നല്ലവണ്ണം നിരോധിച്ചിട്ട്—വിഷയഗ്രഹണത്തിന്നായിക്കൊണ്ട് ഇന്ദ്രിയങ്ങൾ ചലിക്കുമ്പോൾ മനസ്സും ചലിക്കുന്നു. അപ്പോൾ സമാധി ഭേദിക്കപ്പെടുന്നു. അതുഹേതുവായിട്ട് ഇന്ദ്രിയങ്ങൾക്കു വിഷയഗ്രഹണവൈമുഖ്യത്തെ സമ്പാദിച്ചിട്ട് എന്നൎത്ഥം. സൎവ്വഭൂതഹിതേ രതാഃ=ഈച്ച, ഉറുമ്പ് മുതലായ സകലപ്രാണികൾക്കും ഉപദ്രവം ചെയ്യാതിരിക്കുന്നതിൽ സന്തോഷമുള്ളവർ; അല്ലെങ്കിൽ, ബ്രഹ്മാദിസ്തംബപൎയ്യന്തമുള്ള സകലപ്രാണികളുടേയും ഹിതത്തിൽ—പരമപ്രേമാസ്പദത്വം ഹേതുവായിട്ട് ഏററവും പ്രിയമായിരിക്കുന്ന പ്രത്യഗാത്മാവിൽ—രതിയോടുകൂടിയവർ—സകലദിക്കിലും പ്രത്യഗ്രൂപേണ സ്ഥിതി

ചെയ്യുന്ന ആത്മാവിനെ 'സർവ്വാത്മകോഹം' എന്നിങ്ങിനെ സ്വാത്മാവുകൊണ്ടു കാണുന്നവർ എന്നർത്ഥം; (അതുഹേതുവായിട്ടുതന്നെ) സർവ്വത്ര സമബുദ്ധയഃ=സകലപ്രപഞ്ചത്തിലും ബ്രഹ്മദൃഷ്ടിയോടുകൂടിയവർ; (ഇപ്രകാരം) യേ=യാതൊരു ബ്രഹ്മവിത്തുകൾ; അവ്യക്തം=ശബ്ദസ്പർശരൂപാദിയില്ലാത്തതിനാൽ (അതു) വ്യക്തമായി ഭവിക്കുന്നില്ല. അതിനാൽ അവ്യക്തം—ഇന്ദ്രിയങ്ങൾക്ക് അഗോചരം എന്നർത്ഥം. (അതുഹേതുവായിട്ടുതന്നെ) അനിർദ്ദേശ്യം=വാഗാദികളെക്കൊണ്ട് 'ഇത്' എന്നിങ്ങിനെ നിർദ്ദേശിപ്പാൻ അശക്യമായിട്ടുള്ളത്. സർവ്വത്രഗം=ആകാശംപോലെ നിരാകാരമായിട്ടുള്ളത്—പരിപൂർണ്ണമായിട്ടുള്ളത്; (അവ്യക്തത്വംഹേതുവായിട്ട്) അചിന്ത്യം=ചിന്തിക്കപ്പെടുവാൻ വയ്യാത്തത്; (അതുഹേതുവായിട്ടുതന്നെ) കൂടസ്ഥം=കൂടംപോലെ ഇളക്കംകൂടാതെ നില്ക്കുന്നത്; (അതിനാൽ) അചലം=ചലനമില്ലാത്തത്, (അതുഹേതുവായിട്ടുതന്നെ) ധ്രുവം=ശാശ്വതമായിട്ടുള്ളത്; അക്ഷരം=ഇങ്ങിനെയുള്ള ലക്ഷണത്തോടുകൂടിയ പരബ്രഹ്മത്തെ; പര്യുപാസതേ=സർവ്വദാ അനുസന്ധാനം ചെയ്യുന്നുവോ—എല്ലാം നിർവ്വിശേഷമായിരിക്കുന്ന ബ്രഹ്മംതന്നെ എന്നു കാണുന്നുവോ എന്നർത്ഥം; തേ=അങ്ങിനെയിരിക്കുന്ന ബ്രഹ്മനിഷ്ഠന്മാർ; മാം ഏവ പ്രാപ്നുവന്തി=സച്ചിദാനന്ദൈകരസമായും പരബ്രഹ്മമായുമിരിക്കുന്ന എന്നെത്തന്നെ പ്രാപിക്കുന്നു. എന്നാൽ, മുമ്പറയപ്പെട്ട സഗുണോപാസകന്മാരായ ഭക്തന്മാർ അഗ്ന്യാദിദേവന്മാരെ പ്രാപിച്ചിട്ടു ക്രമേണ മാത്രമേ എന്നെ പ്രാപിക്കുന്നുള്ളു. അക്ഷരോപാസകന്മാർ ഉൽക്രാന്തിയേയും ദേവതാന്തരപ്രാപ്തിയേയും കൂടാതെതന്നെ സാക്ഷാൽ ബ്രഹ്മമായിരിക്കുന്ന എന്നെത്തന്നെ പ്രാപിക്കുന്നുവെന്നർത്ഥം. സഗുണോപാസകന്മാർക്ക യുക്തതമത്വം ഔപചാരികമായിട്ടു മാത്രമാകുന്നു. ബ്രഹ്മപ്രാപ്തിക്കു സാക്ഷാൽ സാധനമായിട്ടുള്ളതു നിർഗ്ഗുണോപാസ്തിതന്നെയാണെന്നു സൂചിപ്പിക്കപ്പെടുന്നു. മേൽപ്പറഞ്ഞവയിൽനിന്ന്, സദസദ്വിവേകികളും ശുദ്ധാത്മാക്കളും തീവ്രമോക്ഷേച്ഛുക്കളുമായ പണ്ഡിതന്മാർ സർവ്വകർമ്മസന്ന്യാസപൂർവ്വകം ശ്രവണാദികൊണ്ടു ബ്രഹ്മത്തെ അറിഞ്ഞു വിദേഹകൈവല്യസിദ്ധിക്കായിക്കൊണ്ടു തദുപാസ്തിയെത്തന്നെയാണ് ചെയ്യേണ്ടത് എന്നു സൂചിപ്പിക്കപ്പെടുന്നു.

പക്ഷേ—

൫. ക്ലേശോധികതരസ്തേഷാമവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദ്ദുഃഖം ദേഹവത്ഭിരവാപ്യതേ.

അവ്യക്താസക്തചേതസാം=നിർഗ്ഗുണബ്രഹ്മത്തിൽ ആസക്തചിത്തന്മാരായ, തേഷാം=അവർക്ക്, ക്ലേശഃ=ക്ലേശം (പ്രയാസം), അധികതരഃ=വളരെ അധികമാകുന്നു. ഹി=എന്തെന്നാൽ, അവ്യക്താ=നിർഗ്ഗുണവിഷയമായ, ഗതിഃ=നിഷ്ഠ, ദേഹവത്ഭിഃ=ദേഹാഭിമാനമുള്ളവരാൽ, ദുഃഖം=കഷ്ടത്തോടുകൂടി, അവാപ്യതേ=പ്രാപിക്കപ്പെടുന്നു.

നിർഗ്ഗുണബ്രഹ്മത്തിൽ ആസക്തചിത്തന്മാരായിട്ടുള്ളവർക്ക് അദ്ധ്വാനം വളരെ അധികമാകുന്നു. എന്തെന്നാൽ നിർഗ്ഗുണവിഷയമായ നിഷ്ഠ ദേഹാഭിമാനികളാൽ വളരെ കഷ്ടത്തോടുകൂടിയേ പ്രാപിക്കപ്പെടുന്നുള്ളു.

(ശം—ഭാ) എനിക്കുവേണ്ടി (ഈശ്വരാർപ്പണമായി) കർമ്മാദിയെ ചെയ്യുന്നതിനാൽ തൽപരന്മാരായവർക്കുതന്നെ ക്ലേശം അധികമാകുന്നു. എന്നാൽ നിർഗ്ഗുണബ്രഹ്മോപാസനയിൽ ആസക്തചിത്തന്മാരും ബ്രഹ്മംതന്നെയായിരിക്കുന്നവരും പരമാർത്ഥദർശികളുമായവരുടെ ക്ലേശം അതിലധികമാകുന്നു. ദേഹാഭിമാനത്തെ കളയേണ്ടിവരുമ്പോളുള്ള ക്ലേശമാണ് അവർക്കു മുഖ്യമായിട്ടുള്ളത്. ഹി=എന്തെന്നാൽ; അവ്യക്താ ഗതിഃ=അക്ഷരാത്മികയായ ഗതി; ദേഹവത്ഭിഃ=ദേഹാഭിമാനമുള്ളവരാൽ; ദുഃഖം=കൃച്ഛ്രമായിട്ടേ; അവാപ്യതേ=പ്രാപിക്കപ്പെടുന്നുള്ളു. അതുകൊണ്ടാണ് അധികം ക്ലേശമെന്നു പറഞ്ഞത്. അക്ഷരോപാസകന്മാരുടെ അവസ്ഥയെപ്പററി മേലിൽ പറഞ്ഞുകൊള്ളാം.

[ശ-സ] അവ്യക്തചിത്തന്മാരായവക്ക് അക്ഷരോപാസ്തിയിങ്കൽ ക്ലേശാധിക്യത്തെ സൂചിപ്പിക്കുന്നതിന്നുവേണ്ടി പറയുന്നു—ക്ലേശ ഇതി.

വ്യക്തമായും ഈശ്വരനായുമിരിക്കുന്ന എന്റെ ഉപാസകന്മാക്കുംകൂടി മൽകമ്മകൃത്ത്വാദിസിദ്ധിയിൽ അധികം ക്ലേശമുണ്ട്. എന്നാൽ അതിനെ അപേക്ഷിച്ച്, അവ്യക്താസക്തചേതസാം=സർവ്വേന്ദ്രിയങ്ങൾക്കുമഗോചരമായും, അദൃശ്യാദിഗുണകമായും, അതക്ക്യമായും, അചിന്ത്യമായും, അപ്രമേയമായുമിരിക്കുന്ന പരബ്രഹ്മത്തിൽ ആസക്തമായിരിക്കുന്ന—തൽഭാവാപത്തിക്കായിക്കൊണ്ടു യത്നം ചെയ്യുന്ന—ചിത്തത്തോടുകൂടിയവക്കു നിരാകാരമായിരിക്കുന്ന പരബ്രഹ്മത്തെ നിദിധ്യാസനം ചെയ്യുന്ന യതികൾക്ക്; ക്ലേശഃ അധികതരഃ=വിഷയത്യാഗംകൊണ്ടും ആശ്രമധമ്മംകൊണ്ടും, യമനിയമാദ്യഭ്യാസംകൊണ്ടും, അസൽപ്രത്യയനിരാസംകൊണ്ടും, നിരാകാരബ്രഹ്മത്തിൽ മനഃസ്ഥാപനംകൊണ്ടും, ഉണ്ടാകുന്ന ക്ലേശം, അതിലും വളരെ അധികമാകുന്നു. ഇവയിൽ ഓരോ സാധനത്തിന്റെ സിദ്ധിതന്നെ ദുഷ്കരമാകുന്നു. അവയിൽവെച്ച് അനാത്മാവിലുള്ള അഹംഭാവപരിത്യാഗം ബ്രഹ്മാവിന്നുകൂടി ചെയ്യാൻ കഴിയുന്നതല്ല. അപ്രകാരംതന്നെയാണ് ബ്രഹ്മത്തിലുള്ള ജഗൽപ്രത്യയപരിത്യാഗവും. തത്ത്യാഗം നിരന്തരക്ലേശംകൊണ്ടുമാത്രം സാദ്ധ്യമാകയാൽ ബ്രഹ്മവിത്തുക്കൾക്കു ക്ലേശം അധികംതന്നെ എന്നത്ഥം. ഈ അത്ഥത്തെ ശ്രീഭഗവാൻതന്നെ നല്ലവണ്ണം സ്പഷ്ടമാക്കുന്നു. ഹി=എന്തെന്നാൽ; അവ്യക്താ ഗതിഃ=അവ്യക്താത്മികയായ ഗതി—തൽഭാവാപത്തി; ദേഹവത്ഭിഃ-ദേഹതാദാത്മ്യത്തോടുകൂടിയ മനുഷ്യരാൽ; ദുഃഖം=അത്യന്തക്ലേശത്തോടുകൂടി; അവാപ്യതേ=പ്രാപിക്കപ്പെടുന്നു. മനുഷ്യരുടെ ദേഹാദ്യഹംകാരം സാമാന്യപ്രയത്നംകൊണ്ടു നിവൎത്തിക്കുന്നതല്ല. വളരെക്കാലം നിത്യമായും നിരന്തരമായും നിവ്വികല്പമായുമിരിക്കുന്ന സമാധിനിഷ്ഠാവിശേഷത്തിന്റെ ആധിക്യംകൊണ്ടല്ലാതെ ബ്രഹ്മത്തിൽ ആത്മത്വം സിദ്ധിക്കുന്നതല്ല. അതിനാൽ അവ്യക്താസക്തചിത്തന്മാക്കു ക്ലേശമധികതരമെന്നു പറഞ്ഞതു യുക്തംതന്നെ.

൬. യേ തു സവ്വാണി കമ്മാണി മയി സംന്യസ്യ മൽപരാഃ
അനന്യേനൈവ യോഗേന മാം ധ്യായന്ത ഉപാസതേ.

൭. തേഷാമഹം സമുദ്ധൎത്താ മൃത്യുസംസാരസാഗരാൽ
ഭവാമി നചിരാൽ പാത്ഥ മയ്യാവേശിതചേതസാം.

യേ തു=എന്നാൽ യാതൊരുവർ, സവ്വാണി കമ്മാണി=സകലകമ്മങ്ങളേയും, മയി=പരമേശ്വരനായിരിക്കുന്ന എന്നിൽ, സംന്യസ്യ=സമപ്പിച്ചിട്ട്, മൽപരാഃ=എന്നെ ശരണം പ്രാപിച്ചവരായി, അനന്യേന യോഗേന ഏവ=ഏകാന്തഭക്തിയോഗംകൊണ്ടുതന്നെ, മാം ധ്യായന്തഃ=എന്നെ ധ്യാനംചെയ്യുന്നവരായി, ഉപാസതേ=ഉപാസിക്കുന്നുവോ, മയി=എന്നിൽ, ആവേശിതചേതസാം=നിത്തപ്പെട്ട മനസ്സോടുകൂടിയ, തേഷാം=അവരുടെ, ഹേ പാത്ഥ=അല്ലയോ അജ്ജുന, മൃത്യുസംസാരസാഗരാൽ=മൃത്യുവാകുന്ന സംസാരസാഗരത്തിൽനിന്ന്, നചിരാൽ=വേഗത്തിൽ, അഹം=ഞാൻ, സമുദ്ധൎത്താ=കരകേററുന്നവനായി, ഭവാമി=ഭവിക്കുന്നു.

എന്നാൽ, യാതൊരു ജനങ്ങൾ സകലകമ്മങ്ങളേയും എന്നിൽ സമപ്പിച്ചിട്ട് എന്നെ ശരണംപ്രാപിച്ചവരായി ഏകാന്തഭക്തിയോഗംകൊണ്ടുതന്നെ എന്നെ ധ്യാനംചെയ്തുകൊണ്ട് ഉപാസിക്കുന്നുവോ, എന്നിൽ നിത്തപ്പെട്ട മനസ്സോടുകൂടിയ അവരെ, ഹേ അജ്ജുന, മൃത്യുവാകുന്ന സംസാരസാഗരത്തിൽനിന്നു വേഗത്തിൽ ഞാൻ കരകേററുന്നുണ്ട്.

(ശം-ഭാ) മയി=പരമേശ്വരനായിരിക്കുന്ന എന്നിൽ; അനന്യേന ഏവ=വിശ്വരൂപനായും ദേവനായുമിരിക്കുന്ന ഞാൻ ഒഴിച്ച് അന്യാലംബനമില്ലാ

ത്ത (ഭജനയോഗ്യമായി മറെറാന്നില്ലാത്ത); യോഗേന=സമാധികൊണ്ട്; മാം ധ്യായന്തഃ=എന്നെ ചിന്തിക്കുന്നവരായി; ഉപാസതേ=ഉപാസിക്കുന്നുവോ, മയി ആവേശിതചേതസാം തേഷാം=വിശ്വരൂപിയായിരിക്കുന്ന എന്നിൽ സമാഹിതമായ ചിത്തത്തോടുകൂടിയ അവരെ; അഹം=ഈശ്വരനായിരിക്കുന്ന ഞാൻ; മൃത്യുസംസാരസാഗരാൽ=മൃത്യുവാകുന്ന സംസാരസാഗരത്തിൽനിന്ന്; നചിരാൽ=വേഗത്തിൽതന്നെ; സമുദ്ധൎത്താ ഭവാമി=കരകേററുന്നുണ്ട്.

[ശ്രീ—സ] ഈ ശ്ലോകംകൊണ്ടു സഗുണോപാസ്തി അംഗമെന്നും, നിൎഗ്ഗുണോപാസ്തി അംഗിയെന്നും, അവ രണ്ടിൻേറയും ഫലം മോക്ഷമെന്നും, അത് മൽ (ഈശ്വര)പ്രസാദത്താൽ മാത്രം ലഭിക്കപ്പെടുന്നതാണെന്നും, സൂചിപ്പിക്കപ്പെടുന്നു.

ആയതുകൊണ്ട്—

൮. മയ്യേവ മന ആധത്സ്വ മയി ബുദ്ധിം നിവേശയ
നിവസിഷ്യസി മയ്യേവ അത ഊൎദ്ധ്വം ന സംശയഃ.

മയി ഏവ=എന്നിൽതന്നെ, മനഃ=സങ്കല്പവികല്പാത്മകമായ മനസ്സിനെ, ആധത്സ്വ=സ്ഥിരമായി വെക്കുക. മയി=എന്നിൽതന്നെ, ബുദ്ധിം=നിശ്ചയാത്മികയായ ബുദ്ധിയേയും, നിവേശയ=നിൎത്തുക. അതഃ ഊൎദ്ധ്വം=ദേഹം നശിക്കുമ്പോഠം, മയി ഏവ=എന്നിൽതന്നെ, നിവസിഷ്യസി=വസിക്കും. ന സംശയഃ=ഈ കാൎയ്യത്തിൽ സംശയമില്ല.

എന്നിൽതന്നെ മനസ്സിനെ സ്ഥിരമായി വെച്ചാലും; ബുദ്ധിയേയും എന്നിൽതന്നെ നിൎത്തിയാലും. (ഇങ്ങിനെ ചെയ്തു മൽപ്രസാദംകൊണ്ട് ജ്ഞാനം ലഭിച്ചിട്ട്) മരണശേഷവും എന്നിൽതന്നെ നീ വസിക്കുമെന്നതിന്നു സംശയമില്ല.

(ശം—ഭാ) മയി ഏവ=വിശ്വരൂപിയായും ഈശ്വരനായുമിരിക്കുന്ന എന്നിൽതന്നെ; മനഃ=സംകല്പവികല്പാത്മകമായ മനസ്സിനെ; ആധത്സ്വ=സ്ഥാപിച്ചാലും; മയി ബുദ്ധിം നിവേശയ=വ്യവസായത്തെ ചെയ്യുന്ന ബുദ്ധിയെ എന്നിൽ നിൎത്തിയാലും. എന്നാൽ, എന്തു സംഭവിക്കുമെന്നുചൊദിച്ചാൽ കേട്ടാലും— അതഃ ഊൎദ്ധ്വം=ശരീരം നശിച്ചതിൻെറശേഷം; മയി ഏവ നിവസിഷ്യസി=മദാത്മനാ (ഞാനായി) എന്നിൽതന്നെ നി വാസം ചെയ്യും; ന സംശയഃ=ഈ കാൎയ്യത്തിൽ സംശയം വേണ്ട.

[ശ്രീ—സ] 'അക്ഷരജ്ഞാനവും തൽഫലവും മൽപ്രസാദംകൊണ്ടാണ്' ലഭിക്കപ്പെടുന്നത്. എൻെറ പ്രസാദം എൻെറ ഉപാസ്തികൊണ്ടും ലഭിക്കപ്പെടുന്നു. അതിനാൽ എൻെറ ഉപാസ്തിയെ ചെയ്താലും എന്നു പറയുന്നു—മയീതി.

മയി=സഗുണനായും വിശ്വരൂപിയുമായിരിക്കുന്ന എന്നിൽ (എൻെറ നിരാകാരമായും കേവലം അക്ഷരമായുമിരിക്കുന്ന ദശയിലല്ല—എൻെറ സഗുണോപാസ്തികൂടാതെ തദുപാസ്തിയും തൽജ്ഞാനവും ലഭിക്കപ്പെടുന്നതല്ല.) മനഃ ആധത്സ്വ=മനസ്സിൻെറ സകലവൃത്തികഠംക്കും വിഷയം എന്നെത്തന്നെയാക്കുക. മയി ഏവ=ഉക്തലക്ഷണനായിരിക്കുന്ന എന്നിൽതന്നെ; ബുദ്ധിം=വസ്തുതത്വാവധാരണശീലയായും വിശേഷാത്മികയായുമിരിക്കുന്ന അന്തഃകരണവൃത്തിയെ; നിവേശയ='ഈ കാണുന്നതെല്ലാം ബ്രഹ്മംതന്നെ' എന്ന നിശ്ചയത്തോടുകൂടിയിരിക്കുന്ന ബുദ്ധികൊണ്ടു സദാ എന്നെത്തന്നെ അനുസന്ധാനം ചെയ്താലുമെന്നൎത്ഥം; അതഃ ഊൎദ്ധ്വം=നിൎവ്വിശേഷജ്ഞാനത്തെ പ്രാപിച്ചിട്ട്, തൽബലംകൊണ്ടു ദേഹസംബന്ധത്തെ വിട്ട്; മയി ഏവ=നിൎവ്വിശേഷാത്മാവായി നിൎവ്വിശേഷമായും പരബ്രഹ്മ

മായുമിരിക്കുന്ന എന്നിൽതന്നെ; നിവസിഷ്യസി=നീ വസിക്കും—വിദേഹകൈവല്യത്തെ പ്രാപിക്കും; ന സംശയഃ=ഈ കാൎയ്യത്തിൽ സംശയമില്ല—മൽഭക്തനായിരിക്കുന്ന നിനക്കു പ്രതിബന്ധം യാതൊന്നുമില്ലാത്തതിനാൽ കൈവല്യം സിദ്ധിക്കുമോ ഇല്ലയോ എന്നു സംശയം വേണ്ട. മദേകാശ്രയനായിരിക്കുന്നവന്നു മദുപാസ്തികൊണ്ടു ചിത്തശുദ്ധിയും, അതുകൊണ്ടു ജ്ഞാനവും, അതുകൊണ്ടു വിദേഹകൈവല്യവും നിശ്ശങ്കം സിദ്ധിക്കുമെന്നൎത്ഥം.

(ശ്രീ) ഇതിന്നു ശക്തിയില്ലാത്തപക്ഷം സുഗമമായ ഉപായത്തെ പറയുന്നു—

൯. അഥ ചിത്തം സമാധാതും ന ശക്നോഷി മയി സ്ഥിരം
അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ.

ഹേ ധനഞ്ജയ=അല്ലയോ അൎജ്ജുന, ചിത്തം=മനസ്സിനെ, മയി=എന്നിൽ, സ്ഥിരം=സ്ഥിരമായി, സമാധാതും=നിൎത്തുന്നതിന്ന്, ന ശക്നോഷി അഥ=നീ ശക്തനാകുന്നില്ല എങ്കിൽ, തതഃ=പിന്നെ, അഭ്യാസയോഗേന=(വിക്ഷിപ്തമായിരിക്കുന്ന ചിത്തത്തെ വിഷയസ്മരണത്തിങ്കൽനിന്നു നിവൎത്തിപ്പിച്ചു മദനുസ്മരണലക്ഷണമായിരിക്കുന്ന) അഭ്യാസയോഗംകൊണ്ട്, മാം=എന്നെ, ആപ്തും ഇച്ഛ=പ്രാപിക്കുന്നതിന്നായി പ്രയത്നം ചെയ്താലും.

അല്ലയോ അൎജ്ജുന, മനസ്സിനെ എന്നിൽതന്നെ സ്ഥിരമായി നിൎത്തുന്നതിന്നു നീ ശക്തനാകുന്നില്ല എങ്കിൽ പിന്നെ അഭ്യാസയോഗംകൊണ്ട് എന്നെ പ്രാപിക്കുവാൻ പ്രയത്നം ചെയ്താലും.

(ശം-ഭാ) ഞാനുപദേശിച്ചപ്രകാരം മനസ്സിനെ എന്നിൽ നിശ്ചലമായി നിൎത്തുവാൻ നിനക്കു ശേഷിയില്ലയെങ്കിൽ പിന്നെ വിശ്വരൂപിയായ എന്നെ അഭ്യാസയോഗംകൊണ്ടു പ്രാപിപ്പാൻ നീ പ്രാൎത്ഥിച്ചാലും. അഭ്യാസയോഗം—പലതിൽനിന്നും മനസ്സിനെ നിവൎത്തിപ്പിച്ച് ഒരു ആലംബനത്തിൽതന്നെ പിന്നേയും പിന്നേയും നിൎത്തുന്നതാണ് അഭ്യാസം. അഭ്യാസപൂൎവ്വകമായിരിക്കുന്ന യോഗം (=സമാധാനം) അഭ്യാസയോഗം.

[ശ-സ] അഭ്യാസയോഗം—വിപരീതപ്രത്യയങ്ങളെ തിരസ്കരിച്ചു സജാതീയപ്രത്യയാവൃത്തിയാണ് അഭ്യാസം. ഘടപടാദിപ്രത്യയങ്ങളെ തള്ളിനോക്കുമ്പോൾ ഇതെല്ലാം ഭൌതികമാകുന്നുവെന്നുള്ളത് സൎവ്വപ്രമാണസിദ്ധമാകുന്നു. അതിനാൽ എല്ലാം ഭൌതികമാണെന്നറിഞ്ഞു സൎവ്വത്തിന്റേയും ഭൌതികത്വപ്രത്യയം ചിരകാലം നിരന്തരമായി അഭ്യസിച്ചുവരുമ്പോൾ വിപരീതപ്രത്യയങ്ങളെല്ലാം പോയി സദാ സൎവ്വത്ര ഭൌതികപ്രത്യയം ദൃഢതരമായുറയ്ക്കുന്നു. അപ്പോൾ മനസ്സിന്റെ ചലനത്തിന്നു ഹേതുഭൂതങ്ങളായ ഘടാദിപ്രത്യയങ്ങൾ സവാസനം ക്ഷയിക്കുന്നു. അപ്പോൾ മനസ്സു സുസ്ഥിരമായി ഭവിക്കുന്നു ഇങ്ങിനെ സകലത്തേയും ഭൌതികം മാത്രമായി കണ്ടുശീലിക്കുന്നതു സഗുണബ്രഹ്മോപാസ്തിസിദ്ധിക്ക് ഒരു ഉപായമാകയാൽ അതു യോഗമെന്നു പറയപ്പെടുന്നു. (അപ്രകാരമുള്ള അഭ്യാസയോഗംകൊണ്ടു മനസ്സു നിശ്ചലമായി ഭവിക്കുമ്പോൾ) തതഃ=അതിന്റെശേഷം; മാം ആപ്തും ഇച്ഛ=വിശ്വരൂപിയായും പരമേശ്വരനായുമിരിക്കുന്ന എന്നെ പ്രാപിപ്പാനിച്ഛിക്കുക—സകലദിക്കിലും ഭൌതികപ്രത്യയത്തെ ത്യജിച്ച് 'സൎവ്വം ബ്രഹ്മംതന്നെ' എന്നിങ്ങിനെ വിശ്വരൂപിയും സഗുണബ്രഹ്മവുമായിരിക്കുന്ന എന്നെ ഉപാസിപ്പാനിച്ഛിക്കുക—സൎവ്വവും ബ്രഹ്മംതന്നെ എന്നിങ്ങിനെ സൎവ്വത്തേയും ഞാനായി ഭാവിച്ചാലും എന്നൎത്ഥം.

(ശ്രീ) ഇതും വയ്യായെങ്കിൽ—

൧൦. അഭ്യാസേപ്യസമൎത്ഥോസി മൽകൎമ്മപരമോ ഭവ
മദൎത്ഥമപി കൎമ്മാണി കുൎവ്വൻ സിദ്ധിമവാപ്സ്യസി.

അഭ്യാസേ അപി=അഭ്യാസത്തിലും, അസമൎത്ഥഃ അസി=നീ അശക്തനാണെങ്കിൽ, മൽകൎമ്മപരമഃ=എനിക്കു പ്രീതികരമായിട്ടുള്ള കൎമ്മങ്ങളെ അനുഷ്ഠിക്കുന്നതിൽ തൽപരനായി,

ഭവ=ഭവിച്ചാലും. മദത്ഥം അപി=എന്റെ പ്രീതിക്കായി, കമ്മാണി=കമ്മങ്ങളെ, കുവൻ=ചെയ്തു്, സിദ്ധിം=മോക്ഷത്തെ, അവാപ്സ്യസി=നീ പ്രാപിക്കും.

അഭ്യാസത്തിലും നി അസമത്ഥനാകുന്നുവെങ്കിൽ എനിക്കു പ്രീതികരമായ കമ്മങ്ങളെ അനുഷ്ഠിക്കുന്നതുതന്നെ ഉത്തമമെന്നു വിചാരിക്കുന്നവനായി ഭവിച്ചാലും. ഇപ്രകാരം എന്റെ പ്രീതിക്കായി കമ്മങ്ങളെ ചെയ്തുകൊണ്ടു നി മോക്ഷത്തെ പ്രാപിക്കും.

(ശം-ഭാ) അഭ്യാസത്തിന്നുംകൂടി നീ അശക്തനാകുന്നുവെങ്കിൽ എനിക്കുവേണ്ടി (എന്റെ പ്രീതിക്കായി) നീ കമ്മം ചെയ്താലും—മൽകമ്മപ്രധാനനായി ഭവിച്ചാലും എന്നത്ഥം. അഭ്യാസംകൂടാതെ എനിക്കുവേണ്ടി കേവലം കമ്മം ചെയ്താൽ (തന്നെ) നീ സിദ്ധിയെ പ്രാപിക്കും—ആദ്യം മനഃശുദ്ധിയെ പ്രാപിച്ച് പിന്നെ (സമാധാനലക്ഷണമായ) യോഗത്തേയും ഒടുക്കം സാക്ഷാൽ മോക്ഷസാധനമായ ജ്ഞാനത്തേയും നി പ്രാപിക്കും എന്നത്ഥം.

[ശ-സ] മൽകമ്മപരമഃ ഭവ—ലൌകികമായും വൈദികമായുമുള്ള സകലകമ്മങ്ങളും, ലേശമെങ്കിലും സ്വാത്ഥബുദ്ധികൂടാതെ, എനിക്കുവേണ്ടി താൽപയ്യമായി ചെയ്താലും—ഭടന്മാർ എങ്ങിനെയാണ് രാജാവിന്നുവേണ്ടി കമ്മം ചെയ്യുന്നത് അതുപോലെ നി എനിക്കുവേണ്ടി കമ്മം ചെയ്താലും എന്നത്ഥം.

ഇതുകൊണ്ട്, അജ്ഞനായവൻ ഈശ്വരോദ്ദേശ്യമായി ചെയ്യുന്ന സ്വകമ്മാചരണം, അഭ്യാസത്തെ അപേക്ഷിച്ച്, മുക്തിക്കു സുഖസാധനമായി ഭവിക്കുന്നുവെന്നു സൂചിപ്പിക്കപ്പെടുന്നു.

[ശ-സ] മേൽപറയപ്പെട്ട കമ്മാനുഷ്ഠാനത്തിന്നുകൂടി അശക്തനായിരിക്കുന്ന അത്യന്തമന്ദബുദ്ധിക്കു സാധനാന്തരത്തെ പറയുന്നു—

൧൧. അഥൈതദപ്യശക്തോസി കത്തും മദ്യോഗമാശ്രിതഃ
സവ്വകമ്മഫലത്യാഗം തതഃ കുരു യതാത്മവാൻ.

ഏതൽ അപി=ഇതും കൂടി, കത്തും=ചെയ്യുന്നതിന്ന്, അശക്തഃ അസി അഥ=നീ ശേഷിയില്ലാത്തവനാണ് എങ്കിൽ, തതഃ=പിന്നെ, മദ്യോഗം ആശ്രിതഃ (സൻ)=എന്നെത്തന്നെ ശരണംപ്രാപിച്ചവനായി, യതാത്മവാൻ=യതചിത്തനായിട്ട് (നിശ്ചയമായ മനസ്സോടുകൂടിയവനായിട്ട്), സവ്വകമ്മഫലത്യാഗം=സകലകമ്മങ്ങളേയും ഈശ്വരാപ്പണം ചെയ്യുന്നതായ ത്യാഗത്തെ, കുരു=ചെയ്താലും.

ഇതുംകൂടി ചെയ്യുന്നതിന്നു നീ ശേഷിയില്ലാത്തവനാണ് എങ്കിൽ പിന്നെ എന്നെത്തന്നെ ശരണംപ്രാപിച്ചു യതചിത്തനായി സവ്വകമ്മഫലങ്ങളേയും ഈശ്വരാപ്പണംചെയ്യുന്നതായ ത്യാഗത്തെ ചെയ്താലും.

(ശം-ഭാ) മുമ്പറഞ്ഞപ്രകാരം എനിക്കുവേണ്ടി കമ്മംചെയ്യുന്നതിന്നുകൂടി നി അശക്തനാകുന്നുവെങ്കിൽ പിന്നെ എന്റെ യോഗത്തെ ആശ്രയിച്ചു സംയതചിത്തനായിട്ടു സകലകമ്മങ്ങളുടേയും ഫലസന്ന്യാസത്തെ ചെയ്താലും. മദ്യോഗം=സവ്വകമ്മങ്ങളേയും എന്നിൽ സന്ന്യസിച്ചിട്ടുള്ള അവയുടെ അനുഷ്ഠാനം.

[ശ-സ] യതാത്മവാൻ=കാമസങ്കല്പങ്ങളിൽനിന്നു വിമുഖീകൃതമായ ചിത്തത്തോടുകൂടിയവൻ—യതചിത്തൻ. മദ്യോഗമാശ്രിതഃ='ഈ കമ്മംകൊണ്ടു ഭഗവാൻ പ്രസാദിക്കട്ടെ' എന്നിങ്ങിനെ പരമേശ്വരനായിരിക്കുന്ന എന്നിൽ ക്രിയമാണങ്ങളായ കമ്മങ്ങളുടെ യോജനം മദ്യോഗം. അങ്ങിനെയുള്ള മദ്യോഗത്തെ ആശ്രയിച്ചവനായി.

ഈ ശ്ലോകംകൊണ്ട്, കമ്മഫലങ്ങളിലുള്ള കാമത്തെ പരിത്യജിച്ചിട്ട് ഈശ്വരാപ്പണബുദ്ധിയോടുകൂടീട്ടുള്ള വിധ്യുക്തകമ്മാചരണം അതിമൂഢനായിട്ടുള്ളവന്നുംകൂടി മുക്തിക്കു സുഖസാധനമായി ഭവിക്കുന്നുവെന്നു സൂചിപ്പിക്കപ്പെടുന്നു.

ഇനി സവ്വകമ്മഫലത്യാഗത്തെ സ്തുതിക്കുന്നു—

൧൨. ശ്രേയോ ഹി ജ്ഞാനമഭ്യാസാൽ ജ്ഞാനാദ്ധ്യാനം വിശിഷ്യതേ
ധ്യാനാൽ കമ്മഫലത്യാഗസ്ത്യാഗാച്ഛാന്തിരനന്തരം.

അഭ്യാസാൽ=ജ്ഞാനരഹിതമായ അഭ്യാസത്തേക്കാൾ, ജ്ഞാനം=യുക്തിസഹിതോപദേശപൂവ്വകമായ ജ്ഞാനം, ശ്രേയഃ ഹി=ശ്രേഷ്ഠമായിരിക്കുന്നു. ജ്ഞാനാൽ=അപ്രകാരമുള്ള ജ്ഞാനത്തിനേക്കാൾ, ധ്യാനം=ജ്ഞാനപൂവ്വകമായ ധ്യാനം, വിശിഷ്യതേ=വിശിഷ്ടമാകുന്നു. ധ്യാനാൽ=അപ്രകാരമുള്ള ധ്യാനത്തിനേക്കാൾ, കമ്മഫലത്യാഗഃ=ഉക്തലക്ഷണമായ കമ്മഫലത്യാഗം, (ശ്രേഷ്ഠഃ)=ശ്രേഷ്ഠമാകുന്നു. ത്യാഗാൽ=ഇപ്രകാരമുള്ള ത്യാഗംകൊണ്ട് (കമ്മങ്ങളിലും തൽഫലങ്ങളിലുമുള്ള ആസക്തി നിവൃത്തമായതിനാൽ മൽപ്രസാദംകൊണ്ട്), അനന്തരം=ഉടനെ, ശാന്തിഃ (ഭവതി)=സംസാരനിവൃത്തി ഉണ്ടാകുന്നു.

അഭ്യാസത്തേക്കാൾ ജ്ഞാനം ശ്രേഷ്ഠമാകുന്നു. ജ്ഞാനത്തിനേക്കാൾ ധ്യാനം വിശിഷ്ടമായിരിക്കുന്നു. ധ്യാനത്തേക്കാൾ (ഉക്തലക്ഷണമായ) കമ്മഫലത്യാഗം ശ്രേഷ്ഠമാകുന്നു. കമ്മഫലത്തെ ഈശ്വരാപ്പണമായി ചെയ്യുന്നതുകൊണ്ടു വേഗത്തിൽ സംസാരനിവൃത്തി ഉണ്ടാകുന്നു.

(ശം-ഭാ) അവിവേകത്തോടുകൂടിയുള്ള അഭ്യാസത്തിനേക്കാൾ ജ്ഞാനം ശ്രേഷ്ഠമാകുന്നു. ആ ജ്ഞാനത്തിനേക്കാൾ ജ്ഞാനപൂവ്വകമായ ധ്യാനം വിശിഷ്ടമാകുന്നു. ജ്ഞാനത്തോടുകൂടിയ ധ്യാനത്തേക്കാളും കമ്മഫലത്യാഗം ശ്രേഷ്ഠമാകുന്നു. ഇങ്ങിനെ മുമ്പറഞ്ഞ വിശേഷണത്തോടുകൂടിയ (നിയതചിത്തനായ പുമാന്റെ) കമ്മഫലത്യാഗംകൊണ്ടു സഹേതുകമായിരിക്കുന്ന സംസാരത്തിന്റെ ഉപശമം ഉടനെ ഉണ്ടാകുന്നതാണ്. അതിന്നു കാലതാമസം വേണ്ട. കമ്മത്തിൽ പ്രവത്തിച്ചുകൊണ്ടിരിക്കുന്ന അജ്ഞൻ മുന്നുപദേശിക്കപ്പെട്ട ഉപായങ്ങളെ അനുഷ്ഠിക്കാനശക്തനാണെങ്കിൽ മാത്രമാണ് അവന്നു മുക്തിസാധനമായിട്ടു സകലകമ്മങ്ങളുടേയും ഫലത്യാഗം ഉപദേശിക്കപ്പെട്ടത് അല്ലാതെ പ്രഥമമായിട്ട് അതാണ് മുക്തിസാധനമെന്നുപദേശിക്കപ്പെട്ടിട്ടില്ല. അതുകൊണ്ടാണ 'അഭ്യാസത്തിനേക്കാൾ ശ്രേഷ്ഠമാണ് ജ്ഞാനം' എന്നിങ്ങിനെ (ഈ ശ്ലോകത്തിൽ) ഒന്നിനേക്കാൾ മേലെ ഒന്നിന്നു വിശിഷ്ടത്വത്തെ ഉപദേശിച്ചു സവ്വകമ്മഫലത്യാഗത്തെ സ്തുതിച്ചത്. എന്തുകൊണ്ടെന്നാൽ ഉൽകൃഷ്ടസാധനങ്ങളെ അനുഷ്ഠിക്കാൻ ശക്തിയില്ലാത്തവന്ന് അനുഷ്ഠിക്കേണ്ട മാഗ്ഗമായിട്ടാണ് അത് (സവ്വകമ്മഫലത്യാഗം) ഉപദേശിക്കപ്പെട്ടിട്ടുള്ളത്. എന്തു സാധമ്മ്യംകൊണ്ടാണ് അതു സ്തുതിമാത്രമായിരിക്കുന്നത്?—കഠോപനിഷത്തിൽ ഇങ്ങിനെ പറയുന്നു—'സവ്വകാമങ്ങളുടേയും ത്യാഗംകൊണ്ടാണ് അമൃതത്വം (മോക്ഷം) സിദ്ധിക്കുന്നത്'. (ന്യാ. ൧൪) ഇതു ലോകപ്രസിദ്ധവുമാകുന്നു. ശ്രുതിസ്മൃതികളിൽ വിധിക്കപ്പെട്ടിട്ടുള്ള കമ്മങ്ങളുടെ ഫലങ്ങളെല്ലാം കാമങ്ങളാകുന്നു. അങ്ങിനെയിരിക്കുന്ന കാമങ്ങളുടെ ത്യാഗംകൊണ്ടു ധ്യാനനിഷ്ഠയോടുകൂടിയിരിക്കുന്ന വിദ്വാൻ

ക്ഷണത്തിൽ ശാന്തിയെ പ്രാപിക്കുന്നു. അജ്ഞനായവന്റെ സർവ്വകർമ്മഫലത്യാഗത്തിന്നു സർവ്വകാമത്യാഗത്തോടു സമാനത്വമുണ്ട്. ഈ സാമാന്യം (തുല്യത്വം) ഹേതുവായിട്ടാണ് സർവ്വകർമ്മഫലത്യാഗത്തെ, മററുള്ളവൎക്കും അതിനെ അനുഷ്ഠിപ്പാനുള്ള ഇച്ഛ ജനിക്കട്ടേ എന്നുവെച്ച്, സ്തുതിച്ചത്. ഇതിന്നൊരു ഉദാഹരണം പറയാം. പണ്ട് അഗസ്ത്യൻ എന്നൊരു ബ്രാഹ്മണൻ സമുദ്രം മുഴുവൻ പാനംചെയ്തുവെന്ന കാരണത്താൽ ഇന്നുള്ള ബ്രാഹ്മണരും, ബ്രാഹ്മണത്വസാമാന്യംഹേതുവായിട്ട്, സ്തുതിക്കപ്പെടുന്നുണ്ട്. ഇതുപോലെയാണ് കർമ്മയോഗം, കർമ്മഫലത്യാഗം ഹേതുവായിട്ട്, മുക്തിസാധനമായി പറയപ്പെട്ടത്.

[ശ-സ] ഈ ശ്ലോകംകൊണ്ടു മോക്ഷൈകകാമനായിരിക്കുന്നവൻ ജ്ഞാനത്തിന്റെ അപ്രതിബന്ധസിദ്ധിക്കായിക്കൊണ്ടു സവികല്പകമായും നിർവ്വികല്പകമായുമിരിക്കുന്ന സമാധിയെ അവശ്യം ചെയ്യേണ്ടതാകുന്നുവെന്നറിയപ്പെടുന്നു.

(ശം-ഭാ) ഇവിടെ ആത്മാ, ഈശ്വരൻ; എന്ന ഭേദത്തെ ആശ്രയിച്ചാണ് വിശ്വരൂപിയായിരിക്കുന്ന ഈശ്വരങ്കൽ ചേതസ്സമാധാനലക്ഷണമായ യോഗവും, ഈശ്വരാൎത്ഥമുള്ള കർമ്മാനുഷ്ഠാനാദിയും ഉപദേശിക്കപ്പെട്ടത്. 'ഇതിന്നുംകൂടി നീ അശക്തനാകുന്നുവെങ്കിൽ' (അ. ൰൨. ശ്ലോ. ൰൧) എന്നിങ്ങിനെ അജ്ഞാനകാര്യത്തെ സൂചിപ്പിക്കുന്നതുകൊണ്ട്, (ആത്മാ, ഈശ്വരൻ എന്ന) ഭേദത്തെ ദർശിക്കാത്തവരും, നിർഗ്ഗുണോപാസകന്മാരുമായവൎക്കവേണ്ടിയല്ല ഭഗവാൻ കർമ്മയോഗത്തെ ഉപദേശിച്ചത് എന്നൎത്ഥം ധരിക്കേണ്ടതാകുന്നു. അപ്രകാരംതന്നെ 'അവരും എന്നെത്തന്നെ പ്രാപിക്കുന്നു' (അ. ൰൨. ശ്ലോ. ൪) എന്നു ഭഗവാൻ പറഞ്ഞതുകൊണ്ടു കർമ്മയോഗികൾക്ക് അക്ഷരോപാസനയും യുക്തമല്ലെന്നു കാണിക്കുന്നു. അക്ഷരോപാസകന്മാർ കൈവല്യപ്രാപ്തിയിൽ സ്വതന്ത്രന്മാരാണെന്നു പറഞ്ഞിട്ട് 'തേഷാമഹം സമുദ്ധൎത്താ' (അ. ൰൨. ശ്ലോ. ൭) എന്നിങ്ങിനെ ഇതരന്മാർ അന്യാശ്രയംനിമിത്തം ഈശ്വരാധീനന്മാരാകുന്നുവെന്നു കാണിച്ചു. ഇവർ ഈശ്വരന്റെ ആത്മാവായിട്ടുതന്നെയിരിക്കുന്നവരാണെങ്കിൽ അഭേദദർശനം ഹേതുവായിട്ട് ഇവരും അക്ഷരരൂപികളായിത്തന്നെയിരുന്നേനെ (നിർഗ്ഗുണബ്രഹ്മസ്വരൂപമായിട്ടുതന്നെയിരുന്നേനെ). അപ്പോൾ സമുദ്ധരണകർമ്മം (ഉദ്ധരിപ്പിക്കുക എന്ന പ്രവൃത്തി) അവരെ സംബന്ധിച്ചേടത്തോളം അയുക്തമായിരിക്കും അത്രയുമല്ല, അർജ്ജുനന്റെ അത്യന്തഹിതൈഷിയായ ഭഗവാൻ സമ്യഗ്ദർശനത്തോടു ലേശം യോജിക്കാത്തതും, ഭേദദൃഷ്ടിയോടുകൂടിയതുമായ കർമ്മയോഗത്തെയാണ് (അർജ്ജുനന്ന്) ഉപദേശിക്കുന്നത്. പ്രമാണംകൊണ്ടു താൻതന്നെയാണ് ഈശ്വരൻ എന്നറിഞ്ഞതിന്റെശേഷം ഒരുവൻ ഒരിക്കലും അന്യന്റെ കീഴിലിരിപ്പാനിച്ഛിക്കുന്നതല്ല. എന്തെന്നാൽ ഒന്നു മറേറതിനോടു തീരേ വിരോധമാകുന്നു. അതിനാൽ അക്ഷരോപാസകന്മാരായും, സമ്യഗ്ദർശനനിഷ്ഠന്മാരായും, സർവ്വകാമങ്ങളേയും ത്യജിച്ചവരായുമിരിക്കുന്ന സന്യാസികൾക്ക്, 'അദ്വേഷ്ടാ സർവ്വഭൂതാനാം' എന്നു തുടങ്ങിയ സാക്ഷാൽ മോക്ഷകാരണമായ ധർമ്മങ്ങളെ ഭഗവാനുപദേശിപ്പാൻ ഭാവിക്കുന്നു—

൰൩. അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹംകാരഃ സമദുഃഖസുഖഃ ക്ഷമി.

൰൪. സന്തുഷ്ടഃ സതതം യോഗീ യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിര്യോ മത്ഭക്തഃ സ മേ പ്രിയഃ.

സർവ്വഭൂതാനാം=സകലപ്രാണികൾക്കും, അദ്വേഷ്ടാ=ദ്വേഷം ചെയ്യാത്തവനായും (ഉത്തമന്മാരിൽ ദ്വേഷശൂന്യനായും), മൈത്രഃ=മിത്രമായും (സമന്മാരിൽ മിത്രതയോടുകൂടി വൎത്തിക്കുന്നവനായും), കരുണഃ ഏവ ച=കരുണയുള്ളവനായും (ഹീനന്മാരിൽ കൃപാലുവായും), നിർമ്മമഃ=മമത (എന്റെ എന്ന ബുദ്ധി) ഇല്ലാത്തവനായും, നിരഹംകാരഃ=അഹംകാരം (ഞാൻ എന്ന ബുദ്ധി) ഇല്ലാത്തവനായും, സമദുഃഖസുഖഃ=സുഖദുഃഖങ്ങളെ സമമായി വി

ചാരിക്കുന്നവനായും, ക്ഷമീ=ക്ഷമയുള്ളവനായും, സതതം=എപ്പോഴും (ലാഭത്തിങ്കലും അലാഭത്തിങ്കലും), സന്തുഷ്ടഃ=സുപ്രസന്നചിത്തനായും, യോഗീ=അപ്രമത്തനായും, യതാത്മാ=സംയതസ്വഭാവനായും, ദൃഢനിശ്ചയഃ=മദ്വിഷയത്തിൽ സ്ഥിരമായ നിശ്ചയത്തോടുകൂടിയവനായും, മയി അർപ്പിതമനോബുദ്ധിഃ=മനസ്സിനേയും ബുദ്ധിയേയും എന്നിലർപ്പിച്ചവനായുമിരിക്കുന്ന, മദ്ഭക്തഃ=എന്റെ ഭക്തൻ, യഃ=എവനോ, സഃ=അവൻ, മേ പ്രിയഃ=എന്റെ പ്രിയനാകുന്നു.

സർവ്വഭൂതങ്ങൾക്കും ദ്വേഷംചെയ്യാത്തവനായും, മിത്രഭാവത്തോടുകൂടിയവനായും, കൃപാലുവായും, മമതാബുദ്ധിയില്ലാത്തവനായും, അഹംകാരമില്ലാത്തവനായും, സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവനായും, ക്ഷമയുള്ളവനായും, എപ്പോഴും പ്രസന്നചിത്തനായും, അപ്രമത്തനായും, സംയതസ്വഭാവനായും, മദ്വിഷയത്തിൽ ദൃഢമായ നിശ്ചയത്തോടുകൂടിയവനായും, മനോബുദ്ധികളെ എന്നിൽ അർപ്പിച്ചവനായും, എന്റെ ഭക്തനായുമിരിക്കുന്നവൻ എവനോ അവൻ എനിക്കു പ്രിയനാകുന്നു.

(ശ-ഭാ) അദ്വേഷ്ടാ=യാതൊന്നിനേയും, തനിക്കു ദുഃഖഹേതുവായിട്ടുള്ളതിനേയുംകൂടി, ദ്വേഷിക്കാത്തവൻ; അവൻ സർവ്വഭൂതങ്ങളേയും തന്നെപ്പോലെ വിചാരിക്കുന്നു. മൈത്രഃ=സർവ്വപ്രാണികളിലും മിത്രഭാവത്തോടുകൂടിയിരിക്കുന്നവൻ; കരുണഃ ഏവ ച=ദുഃഖിതന്മാരായവരിൽ ദയയോടുകൂടിയിരിക്കുന്നവൻ—സർവ്വഭൂതങ്ങൾക്കും അഭയത്തെ കൊടുക്കുന്ന സന്ന്യാസി എന്നർത്ഥം. നിർമ്മമഃ='എന്റെ' എന്ന വിചാരം ഇല്ലാത്തവൻ; നിരഹംകാരഃ='ഞാൻ' എന്ന ബുദ്ധിയിൽനിന്നു നിവർത്തിച്ചിട്ടുള്ളവൻ; സമദുഃഖസുഖഃ=സുഖദുഃഖങ്ങൾ സമമായിരിക്കുന്നവൻ—സുഖദുഃഖങ്ങൾ അവനിൽ രാഗദ്വേഷങ്ങളെ ഉണ്ടാക്കുന്നില്ല എന്നർത്ഥം. ക്ഷമീ=തല്ലു കൊണ്ടാലും ശകാരം കിട്ടിയാലും യാതൊരു വികാരഭേദവുമില്ലാത്തവൻ; സതതം സന്തുഷ്ടഃ=ദേഹരക്ഷയ്ക്കു വേണ്ടുന്ന പദാർത്ഥങ്ങൾ കിട്ടിയാലും ഇല്ലെങ്കിലും എന്നും ഒരേ മാതിരി തൃപ്തിയോടുകൂടിയവൻ; അപ്രകാരംതന്നെ തനിക്കു ഗുണമോ ദോഷമോ പ്രാപിച്ചാലും ഒന്നുപോലെ തൃപ്തിയുള്ളവൻ; യോഗീ=സമാഹിതചിത്തൻ; യതാത്മാ=സംയതസ്വഭാവൻ; ദൃഢനിശ്ചയഃ=ആത്മതത്ത്വവിഷയത്തിൽ സ്ഥിരമായ നിശ്ചയത്തോടു (അദ്ധ്യവസായത്തോടു) കൂടിയവൻ; മയ്യർപ്പിതമനോബുദ്ധിഃ=സങ്കല്പാത്മകമായ മനസ്സിനേയും അദ്ധ്യവസായലക്ഷണമായ ബുദ്ധിയേയും എന്നിൽ സ്ഥാപിച്ചിരിക്കുന്ന സന്ന്യാസി; യഃ മദ്ഭക്തഃ=ഇപ്രകാരം എന്റെ ഭക്തനായിരിക്കുന്നവനാരോ; സഃ മേ പ്രിയഃ='അവൻ എനിക്കു പ്രിയനാകുന്നു. ഞാൻ ജ്ഞാനിയായവന്ന് അത്യന്തം പ്രിയനാകുന്നു. അവൻ എനിക്കും പ്രിയനാകുന്നു' എന്ന് ൭-ാമദ്ധ്യായത്തിൽ സൂചിപ്പിച്ചിട്ടുള്ളതിനെ ഇവിടെ വിസ്തരിക്കുന്നു.

[ശ-സ] ശാന്തിലക്ഷണമായും ബ്രഹ്മഭാവമായുമിരിക്കുന്ന വിദേഹകൈവല്യത്തെ പ്രാപിപ്പാനിച്ഛയോടുകൂടി യാതൊരുവൻ അദ്വേഷ്ടൃത്വാദിധർമ്മസമ്പന്നനായിട്ടു ബ്രഹ്മനിഷ്ഠയിൽതന്നെ സ്ഥിതിചെയ്യുന്നുവോ അങ്ങിനെയിരിക്കുന്നവനാണ് എന്റെ ഭക്തനും എനിക്കു പ്രിയനായിട്ടുള്ളവ

നം എന്നിങ്ങിനെ ബ്രഹ്മവിത്തിനെ സ്തുതിക്കുന്നു. യതികൾ സമ്യഗ്ജ്ഞാനസിദ്ധിക്കായിക്കൊണ്ടു ബ്രഹ്മനിഷ്ഠയെ അനുഷ്ഠിക്കേണ്ടതാണ് എന്നു സൂചിപ്പിക്കുന്നതിന്നുമായിട്ടാണ് താഴെ (൧൫ മുതൽക്ക്) ഉള്ള ഏഴു ശ്ലോകങ്ങൾ.

൧൫. യസ്മാന്നോദ്വിജതേ ലോകോ ലോകാന്നോദ്വിജതേ ച യഃ
ഹർഷാമർഷഭയോദ്വേഗൈർമ്മുക്തോ യഃ സ ച മേ പ്രിയഃ.

യസ്മാൽ=യാതൊരുവനിൽനിന്ന്, ലോകഃ=ജനങ്ങൾ, ന ഉദ്വിജതേ=ഭയശങ്കകൊണ്ടു ക്ഷോഭത്തെ പ്രാപിക്കുന്നില്ലയോ, ലോകാൽ=ജനങ്ങളിൽനിന്ന്, യഃ=എവൻ, ന ഉദ്വിജതേ ച=ഭയത്തെ പ്രാപിക്കുന്നില്ലയോ, ഹർഷാമർഷഭയോദ്വേഗൈഃ*=സ്വാഭാവികങ്ങളായ ഹർഷാദികളാൽ, യഃ മുക്തഃ=എവൻ മോചിക്കപ്പെട്ടവനോ, സഃ ച=അവനും, മേ പ്രിയഃ=എനിക്കു പ്രിയനാകുന്നു.

യാതൊരുവനിൽനിന്നു ജനങ്ങൾ ഭയത്തെ പ്രാപിക്കുന്നില്ലയോ, അപ്രകാരംതന്നെ ജനങ്ങളിൽനിന്ന് എവൻ ഭയത്തെ പ്രാപിക്കുന്നില്ലയോ, എവൻ, സന്തോഷം, അസൂയ, ഭയം, ഉദ്വേഗം, എന്നിങ്ങിനെയുള്ള ചിത്തവികാരങ്ങളിൽനിന്നു മുക്തനായിരിക്കുന്നുവോ, അവനും എനിക്കു പ്രിയനാകുന്നു.

(ശം-ഭാ) യസ്മാൽ=യാതൊരു സന്ന്യാസിയിൽനിന്ന്; ലോകഃ ന ഉദ്വിജതേ=ജനങ്ങൾ ഉദ്വേഗത്തെ പ്രാപിക്കുന്നില്ലയോ; യഃ ലോകാൽ ന ഉദ്വിജതേ ച=എവൻ ജനങ്ങളിൽനിന്നു ഭയത്തെ പ്രാപിക്കുന്നില്ലയോ; യഃ ഹർഷാമർഷഭയോദ്വേഗൈഃ മുക്തഃ=എവൻ ഹർഷാദികളിൽനിന്നു മുക്തനായിരിക്കുന്നുവോ; സഃ ച മേ പ്രിയഃ=അവനും എനിക്കു പ്രിയനാകുന്നു. ഹർഷഃ=പ്രിയമായിട്ടുള്ളതിന്റെ ലാഭത്തിങ്കൽ രോമാഞ്ചം കണ്ണിര് മുതലായ ലക്ഷണങ്ങളോടുകൂടിയ അന്തഃകരണോൽകർഷം. അമർഷഃ=അന്ന്യന്റെ പ്രകർഷത്തിങ്കൽ ഉണ്ടാവുന്ന അസഹിഷ്ണുത (സഹിക്കവയ്യായ്ക); ഭയം=ത്രാസം; ഉദ്വേഗഃ=ഉദ്വിഗ്നത; തൈഃ മുക്തഃ=അവയാൽ മോചിക്കപ്പെട്ടവൻ.

൧൬. അനപേക്ഷഃ ശുചിർദ്ദക്ഷ ഉദാസീനോ ഗതവ്യഥഃ
സർവ്വാരംഭപരിത്യാഗീ യോ മത്ഭക്തഃ സ മേ പ്രിയഃ.

അനപേക്ഷഃ=യദൃച്ഛയായി സമീപത്തിൽ വന്നിരിക്കുന്ന പദാർത്ഥങ്ങളിലുംകൂടി ഇച്ഛയില്ലാത്തവനായും, ശുചിഃ=ബാഹ്യമായും ആഭ്യന്തരമായുമുള്ള ശൌചത്തോടുകൂടിയവനായും, ദക്ഷഃ=സമർത്ഥനായും (അനലസനായും), ഉദാസീനഃ=പക്ഷപാതമില്ലാത്തവനായും, ഗതവ്യഥഃ=ആധിശൂന്ന്യനായും, സർവ്വാരംഭപരിത്യാഗീ=സകല ഉദ്യമങ്ങളേയും പരിത്യജിച്ചിരിക്കുന്നവനായുമിരിക്കുന്ന, മത്ഭക്തഃ=എന്റെ ഭക്തൻ, യഃ=എവനോ, സഃ=അവൻ, മേ=എന്റെ, പ്രിയഃ=പ്രിയനാകുന്നു.

അപേക്ഷയില്ലാത്തവനായും, ബാഹ്യാഭ്യന്തരശൌചത്തോടുകൂടിയവനായും, സമർത്ഥനായും, പക്ഷപാതമില്ലാത്തവനായും, ആധിശൂന്ന്യനായും, (ദൃഷ്ടാദൃഷ്ടാർത്ഥങ്ങളായ) സകല ഉദ്യമങ്ങളേയും പരിത്യജിച്ചിരിക്കുന്നവനായുമിരിക്കുന്ന എന്റെ ഭക്തൻ എവനോ അവൻ എനിക്കു പ്രിയനാകുന്നു.

---

* [ശ്രീ] ഹർഷഃ=തനിക്ക് ഇഷ്ടമായിട്ടുള്ളതിന്റെ ലാഭത്തിങ്കൽ ഉത്സാഹം; അമർഷഃ=അന്ന്യന്നുണ്ടാകുന്ന ലാഭത്തിങ്കൽ സഹിക്കവയ്യായ്ക; ഭയം=ത്രാസം; ഉദ്വേഗഃ=ഭയാദിനിമിത്തമുണ്ടാകുന്ന ചിത്തക്ഷോഭം.

(ശം-ഭാ) അനപേക്ഷഃ=ദേഹേന്ദ്രിയങ്ങൾ, വിഷയങ്ങൾ, തത്സംബന്ധം, എന്നിങ്ങിനെയുള്ള അപേക്ഷാവിഷയങ്ങളിൽ ഇച്ഛയില്ലാത്തവൻ. ശുചിഃ=ബാഹ്യാഭ്യാന്തരശൌചത്തോടുകൂടിയവൻ. ദക്ഷഃ=തിടുക്കമായിട്ടുള്ള കാൎയ്യങ്ങളെ ഉടനെതന്നെ വേണ്ടവിധത്തിൽ തീൎച്ചപ്പെടുത്തുവാനുള്ള സാമൎത്ഥ്യത്തോടുകൂടിയവൻ. ഉദാസീനഃ=ഒരു മിത്രത്തിന്റേയോ, മററുള്ളവരുടേയോ, പക്ഷത്തിൽ നില്ക്കാത്തവൻ. ഗതവ്യഥഃ=ഭയരഹിതൻ. സൎവ്വാരംഭപരിത്യാഗീ=ഇഹലോകത്തിലും പരലോകത്തിലും ഭോഗസാധനങ്ങളെ കൊടുക്കുന്നതായും കാമഹേതുക്കളായുമിരിക്കുന്ന കൎമ്മങ്ങളെ എല്ലാം പരിത്യജിച്ചിരിക്കുന്നവൻ. യോ മത്ഭക്തഃ സ മേ പ്രിയഃ=അങ്ങിനെയിരിക്കുന്ന എന്റെ ഭക്തൻ എവനോ അവൻ എനിക്കു പ്രിയനാകുന്നു.

[ശ-സ] അനപേക്ഷഃ—കണ്ടിട്ടും കേട്ടിട്ടുമുള്ള സകലവസ്തുക്കളിലും, ദേഹജീവനാദിയിൽകൂടിയും, അസൽബുദ്ധിയോടുകൂടി കാലക്ഷേപം ചെയ്യുന്നവനാണ് മുക്തൻ. അതിനാൽ ബ്രഹ്മനിഷ്ഠനായ യാതൊരു യതിക്കാണ് മോക്ഷത്തിലുംകൂടി അപേക്ഷയില്ലാത്തത് അദ്ദേഹം അനപേക്ഷനാകുന്നു—സൎവ്വകാമനിൎമ്മുക്തൻ എന്നൎത്ഥം; ശുചിഃ—കൎമ്മങ്ങളിൽ അസംഗമമാണ് ശൌചം (കൎമ്മസ്വസംഗമഃ ശൌചം) എന്ന ന്യായേന ദേഹേന്ദ്രിയാദികളെക്കൊണ്ടുള്ള കൎമ്മങ്ങളിൽ അസംഗമം തന്നെയാണ് ശൌചം, അല്ലാതെ ഒരുവനാൽ ചെയ്യപ്പെടുന്ന അന്നാദാനവിസൎഗ്ഗാദി ദൃഷ്ടമായും അദൃഷ്ടമായുമുള്ള കൎമ്മങ്ങളിലുള്ള അസംഗമമല്ല. കൎമ്മത്തിൽ അകൎമ്മതാദൎശനംകൊണ്ട് അവന്ന് അവയോടുകൂടി സംബന്ധമില്ലായ്കയാൽ അകൎത്രാത്മദൎശിയായിരിക്കുന്ന ബ്രഹ്മവിത്തുതന്നെ ശുചിയും നിത്യശുദ്ധനുമായവൻ എന്നൎത്ഥം. ദക്ഷഃ=ശ്രുതിസ്മൃതീതിഹാസപുരാണന്യായമീമാംസാദിസൎവ്വശാസ്ത്രങ്ങളുടേയും അദ്ധ്യയനം, അദ്ധ്യാപനം, തദൎത്ഥപ്രകാശനം, തദനുഷ്ഠാനം, അനുഷ്ഠാപനം, എന്നിങ്ങിനെയുള്ള സകലകൎമ്മങ്ങളിലും, സ്വയമേവ ബോധിക്കുന്നതിന്നും അന്യനെ ബോധിപ്പിക്കുന്നതിന്നും, ചെയ്യുന്നതിന്നും, ചെയ്യിപ്പിക്കുന്നതിന്നും, സമൎത്ഥൻ; (അങ്ങിനെയാണെങ്കിലും) സൎവ്വാരംഭപരിത്യാഗീ=ലൌകികമായും വൈദികമായുമുള്ള സകലകൎമ്മങ്ങളും അവിദ്യാകാമസംകല്പാഹംകാരാദിദോഷങ്ങളെ വൎദ്ധിപ്പിക്കുകനിമിത്തം ജ്ഞാനത്തിന്നും തൽഫലത്തിന്നും, പ്രതിബന്ധമായി ഭവിക്കുന്നതിനാൽ അവയെ പരിത്യജിക്കുവാൻ ശീലമുള്ളവൻ; സൎവ്വകൎമ്മസന്ന്യാസി എന്നൎത്ഥം. ഗതവ്യഥഃ=കൃത്യാകൃത്യങ്ങളുടെ അനുഷ്ഠാനാനനുഷ്ഠാനങ്ങളെക്കൊണ്ടുണ്ടാകുന്ന സന്താപത്തെ ചിത്തത്തിൽനിന്നു കളഞ്ഞിരിക്കുന്നവൻ—അനാത്മകൎത്തൃകങ്ങളായ കൃത്യാകൃത്യങ്ങളിൽ അകൎത്രാത്മദൎശിയായിരിക്കുന്ന ബ്രഹ്മവിത്ത് തപിക്കുന്നില്ല എന്നൎത്ഥം. ഉദാസീനഃ=യുക്തമായും അയുക്തമായുമുള്ള ആഹാരാദികൎമ്മത്തിൽ, ദേഹേന്ദ്രിയാദികൾ സ്വപ്രാരബ്ധത്തെ അനുസരിച്ചു പ്രവൎത്തിച്ചുകൊണ്ടിരിക്കുമ്പോൾ താൻ സമീപത്തു സാക്ഷിയായിട്ട് അവിക്രിയാത്മാവായി സ്വസ്ഥമായിരിക്കുന്നുവെന്നൎത്ഥം. ഇപ്രകാരമുള്ള ലക്ഷണങ്ങളോടുകൂടിയ എന്റെ ഭക്തൻ എവനോ അവൻ എനിക്കു പ്രിയനാകുന്നു.

[ശ-സ] രാഗദ്വേഷാദികൾ ഒഴിച്ചു മുക്തിക്കു പ്രതിബന്ധമായിട്ടു വേറെ യാതൊന്നുമില്ലെന്നും, അതിനാൽ മുമുക്ഷുവായവൻ അവയെ അവശ്യം പരിഹരിക്കേണ്ടതാകുന്നുവെന്നും, സൂചിപ്പിക്കുന്നതിന്നു വേണ്ടി മുക്തനായവന്റെ ലക്ഷണം രാഗദ്വേഷമില്ലായ്കയാകുന്നു എന്നു പറയുന്നു—

൧൭. യോ ന ഹൃഷ്യതി ന ദ്വേഷ്ടി ന ശോചതി ന കാംക്ഷതി
ശുഭാശുഭപരിത്യാഗീ ഭക്തിമാൻ യഃ സ മേ പ്രിയഃ.

യഃ=എവൻ, ന ഹൃഷ്യതി=(ഇഷ്ടത്തെ പ്രാപിച്ചാലും) സന്തോഷിക്കുന്നില്ലയോ, ന ദ്വേഷ്ടി=(അനിഷ്ടത്തെ പ്രാപിച്ചാലും) എവൻ ദ്വേഷ്യപ്പെടുന്നില്ലയോ, ന ശോചതി[1]=(ഇ

[ശ-സ] 1 മഹത്തായിരിക്കുന്ന അനൎത്ഥം പ്രാപിച്ചാലും വ്യസനിക്കുന്നില്ല—സ്വനിഷ്ഠകൊണ്ടും, ധൈൎയ്യംകൊണ്ടും, ആത്മജ്ഞാനബലംകൊണ്ടും, തന്നെത്താൻ കണ്ണുനീരൊലിപ്പിച്ചു കരയുകയില്ല എന്നൎത്ഥം.

ഷ്ടാത്ഥം നശിച്ചാലും) എവൻ വ്യസനിക്കുന്നില്ലയോ, ന കാംക്ഷതി[1]=(കിട്ടാത്ത സാധനം വേണമെന്ന്) അപേക്ഷിക്കുന്നില്ലയോ, യഃ=എവൻ, ശുഭാശുഭപരിത്യാഗീ[2]=പുണ്യപാപങ്ങളെ പരിത്യജിച്ചവനായി, ഭക്തിമാൻ=എന്നിൽ ഭക്തിയോടുകൂടിയവനായിരിക്കുന്നുവോ, സഃ=അവൻ, മേ പ്രിയഃ=എനിക്കു പ്രിയനാകുന്നു.

എവൻ, സന്തോഷിക്കുകയോ, ദ്വേഷിക്കുകയോ, വ്യസനിക്കുകയോ, ഇച്ഛിക്കുകയോ ചെയ്യുന്നില്ലയോ, എവൻ പുണ്യപാപങ്ങളെ രണ്ടിനേയും പരിത്യജിച്ച് എന്നിൽ ഭക്തിയോടുകൂടിവയനായിരിക്കുന്നുവോ, അവൻ എനിക്കു പ്രിയനാകുന്നു.

(ശം—ഭാ) എവൻ ഇഷ്ടപ്രാപ്തിയിൽ സന്തോഷിക്കുകയോ, അനിഷ്ടപ്രാപ്തിയിൽ ദ്വേഷിക്കുകയോ, ഇഷ്ടവിയോഗത്തിൽ വ്യസനിക്കുകയോ, അപ്രാപ്തമായിട്ടുള്ളതിനെ കാംക്ഷിക്കുകയോ, ചെയ്യുന്നില്ലയോ, എവൻ ശുഭാശുഭകർമ്മങ്ങളെ രണ്ടിനേയും പരിത്യജിച്ച് എന്നിൽ ഭക്തിയോടുകൂടിയവനായിരിക്കുന്നുവോ, അവൻ എനിക്കു പ്രിയനാകുന്നു.

[ശ—സ] ബ്രഹ്മവിത്തായിരിക്കുന്ന യതിയുടെ വിശിഷ്ടതരമായിരിക്കുന്ന ഈ ലക്ഷണം—വികാരഹേതുക്കളിലും അവികാരാത്മനാവസ്ഥാനരൂപമായിരിക്കുന്ന ഈ ലക്ഷണം—സർവ്വപ്രത്യക്ഷമാകുന്നുവെന്നു പറയുന്നു—

൧൮. സമഃ ശത്രൌ ച മിത്രേ ച തഥാ മാനാവമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമഃ സംഗവിവർജ്ജിതഃ.

൧൯. തുല്യനിന്ദാസ്തുതിർമ്മൌനീ സന്തുഷ്ടോ യേനകേനചിൽ
അനികേതഃ സ്ഥിരമതിർഭക്തിമാൻ മേ പ്രിയോ നരഃ.

ശത്രൌ ച മിത്രേ ച=ശത്രുവിലും സ്നേഹിതനിലും, തഥാ=അപ്രകാരംതന്നെ, മാനാവമാനയോഃ=മാനാവമാനങ്ങളിലും, സമഃ=സമമായിരിക്കുന്നവനും, ശീതോഷ്ണസുഖദുഃഖേഷു=ശീതം ഉഷ്ണം സുഖം ദുഃഖം ഇവയിൽ, സമഃ=സമമായിരിക്കുന്നവനും, സംഗവിവർജ്ജിതഃ[3]=ഒന്നിലും സക്തിയില്ലാത്തവനും, തുല്യനിന്ദാസ്തുതിഃ=നിന്ദയിലും സ്തുതിയിലും സമമായിരിക്കുന്നവനും, മൌനീ=മൌനമായിരിക്കുന്നവനും (വാക്കിനെ അടക്കിയവനും), യേന

[ശ—സ] 1 പ്രാപ്തമായിരിക്കുന്ന അനത്ഥത്തിന്റെ നിവൃത്തിയെ കാംക്ഷിക്കുന്നില്ല. പ്രാരബ്ധമനുഭവിച്ചുകഴിഞ്ഞല്ലാതെ ഇച്ഛമാത്രംകൊണ്ടു തന്നിവൃത്തി ഉണ്ടാകുന്നതല്ല എന്നു വിചാരിച്ചു തിതിക്ഷയോടുകൂടി തൽപ്രതികാരത്തിന്നു യാതൊന്നും ചെയ്യുന്നില്ല എന്നത്ഥം.

2 പുണ്യപാപങ്ങൾ അജ്ഞാനസഹഭാവികളാകുന്നു. അവ ഇച്ഛകൊണ്ടാകട്ടെ അനിച്ഛകൊണ്ടാകട്ടെ ചിദാഭാസനാൽ ചെയ്യപ്പെടുന്ന കർമ്മങ്ങളാകുന്നു. ആ വക കർമ്മങ്ങളെ അകർമ്മതജ്ഞാനത്തോടുകൂടി 'ഞാൻ കർത്താവല്ല' എന്നിങ്ങിനെ പരിത്യജിക്കുന്നതിന്ന്, തന്നിൽനിന്നു വേർപെടുത്തുന്നതിന്ന്, ശീലമുള്ളവൻ— പ്രത്യഗ്ദൃഷ്ടികൊണ്ടു താൻ ദേഹേന്ദ്രിയാദികളാൽതന്നെ ചെയ്യപ്പെടുന്ന കർമ്മങ്ങളോടുകൂടി കൂടുന്നില്ല എന്നത്ഥം.

3 ശീതോഷ്ണങ്ങളേയും മാനാവമാനങ്ങളേയും അനുഭവിക്കുന്നത് സാഭാസനായിരിക്കുന്ന അഹംകാരമാകുന്നു. തത്താദാത്മ്യംകൊണ്ടുണ്ടാകുന്ന അധ്യാസമാണ് സംഗം— അപ്രകാരമുള്ള സംഗത്തോടുകൂടാത്തവൻ—വിജ്ഞാനാത്മവിഷയമായിരിക്കുന്ന മാനാവമാനങ്ങൾക്ക് അവിഷയമായിരിക്കുന്ന പരബ്രഹ്മത്തിൽ ആത്മഭാവത്തെ സമ്പാദിച്ചിട്ടുള്ളതിനാൽ സ്വയം തത്സംബന്ധരഹിതനായിട്ടുള്ളവൻ എന്നത്ഥം.

കേനചിൽ=കിട്ടിയതുകൊണ്ട്, സന്തുഷ്ടഃ=സന്തോഷിക്കുന്നവനും, അനികേതഃ=ഒരു ദിക്കിൽ സ്ഥിരമായി വാസം ചെയ്യാത്തവനും, സ്ഥിരമതിഃ1=സ്ഥിരമായ ബുദ്ധിയോടു (വ്യവസ്ഥിതമായ ചിത്തത്തോടു) കൂടിയവനും, ഭക്തിമാൻ=ഭക്തിയോടുകൂടിയവനുമായവൻ, (യഃ)=എവനോ, (സഃ) നരഃ=ആ മനുഷ്യൻ, മേ പ്രിയഃ=എനിക്കു പ്രിയനാകുന്നു.

ശത്രുവിലും സ്നേഹിതനിലും, അപ്രകാരംതന്നെ, മാനാവമാനങ്ങളിലും, ശീതോഷ്ണസുഖദുഃഖങ്ങളിലും, സമമായിരിക്കുന്നവനും, നിന്ദാസ്തുതികളിൽ സമമായിരിക്കുന്നവനും, വാക്കിനെ അടക്കിയവനും, കിട്ടിയതുകൊണ്ടു സന്തോഷിക്കുന്നവനും, ഒരു ദിക്കിൽ സ്ഥിരമായി വാസംചെയ്യാത്തവനും, എന്നിൽ ഭക്തിയോടുകൂടിയിരിക്കുന്നവനുമായവൻ എവനോ ആ മനുഷ്യൻ എനിക്കു പ്രിയനാകുന്നു.

(ശം-ഭാ) മാനാവമാനയോഃ=പൂജയിലും പരിഭവത്തിങ്കലും. യേനകേനചിൽ സന്തുഷ്ടഃ=ശരീരത്തെ നിലനിൎത്തുവാൻവേണ്ടിമാത്രം വല്ലതുംകൊണ്ടു സന്തോഷിക്കുന്നവൻ. മഹാഭാരതത്തിൽ ഇങ്ങിനെ പറയുന്നു—

'യേനകേനചിദാച്ഛന്നോ യേനകേനചിദാശിതഃ
യത്രക്വചനശായീ സ്യാത്തം ദേവാ ബ്രാഹ്മണം വിദുഃ'

അൎത്ഥം—എന്തെങ്കിലും ഉടുത്ത്, എന്തെങ്കിലും ഭക്ഷിച്ച്, എവിടെയെങ്കിലും ഉറങ്ങി, കാലക്ഷേപംചെയ്യുന്നവനാണ് ബ്രാഹ്മണൻ എന്നു ദേവന്മാർ പറയുന്നു.

അനികേതഃ=നിയതമായ വാസസ്ഥാനമില്ലാത്തവൻ. ഇതിന്നു പ്രമാണമായി* 'അനാഗാരഃ' എന്നിങ്ങിനെ വേറൊരു സ്മൃതി. സ്ഥിരമതിഃ=പരമാൎത്ഥവസ്തുവിഷയമായ മതിയോടുകൂടിയവൻ.

അക്ഷരോപാസകന്മാരായും സകല ഇച്ഛകളേയും നിവൎത്തിപ്പിച്ചവരായും പരമാൎത്ഥജ്ഞാനത്തിൽ നിഷ്ഠയുള്ളവരായുമിരിക്കുന്ന സന്ന്യാസികളുടെ 'അദ്വേഷ്ടാ സൎവ്വഭൂതാനാം' (അ. ൧൨. ശ്ലോ. ൧൩) എന്നു മുതല്ക്ക് പറഞ്ഞുതുടങ്ങിയ ധൎമ്മങ്ങളെ ഇവിടെ ഉപസംഹരിക്കുന്നു—

൨൦. യേ തു ധൎമ്മ്യാമൃതമിദം യഥോക്തം പൎയ്യുപാസതേ
ശ്രദ്ദധാനാ മൽപരമാ ഭക്താസ്തേതീവ മേ പ്രിയാഃ.

യഥോക്തം=മുമ്പറയപ്പെട്ടപ്രകാരമുള്ള, ഇദം=ഈ, ധൎമ്മ്യാമൃതം2=ശാസ്ത്രാവിരോധമായ മോക്ഷസാധനത്തെ, ശ്രദ്ദധാനാഃ3=ശ്രദ്ധയോടുകൂടിയവരായും, മൽപരമാഃ4=ഞാൻ

[ശ-സ] 1 വിപരീതഭാവനയെ ജനിപ്പിക്കുന്നതായ മാനാവമാനാദികളെ പ്രാപിക്കുമ്പോഴും 'സൎവ്വമിദമഹം ച ബ്രഹ്മൈവ' എന്നിങ്ങിനെ എപ്പോഴും എല്ലാ ദിക്കിലും ബ്രഹ്മാകാരതാപന്നമായിരിക്കുന്ന ഏകവൃത്തികൊണ്ടു നിശ്ചലമായ ചിത്തവൃത്തിയോടുകൂടിയവൻ—സ്ഥിരപ്രജ്ഞൻ എന്നൎത്ഥം

* (ആ) ന കുഡ്യാം നോദകേ സംഗോ ന ചൈലേ ന ത്രിപുഷ്കരേ
നാഗാരേ നാസനേ നാന്നേ യസ്യ വൈ മോക്ഷവിത്തു സഃ.

2 മുമുക്ഷുതദ്ധൎമ്മംകൊണ്ട് പ്രാപ്യമായിട്ടുള്ളതു ധൎമ്മ്യം.

3 മുക്തിക്കു പരമസാധനമായിരിക്കുന്ന ഇതിനെ അവശ്യം അനുഷ്ഠിക്കേണ്ടതാണ് എന്നുള്ള വിശ്വാസത്തോടുകൂടിയവർ.

4 നിൎവ്വിശേഷമായും പരബ്രഹ്മമായുമിരിക്കുന്ന ഞാൻതന്നെയാണ് നിരതിശയമായ പ്രാപ്തവ്യസ്ഥാനം എന്നു വിചാരിക്കുന്നവർ.

തന്നെയാണ് പരമമായ ഗതി എന്നു വിചാരിക്കുന്നവരായും, യേ തു=എവർ, പയ്യുപാസതേ=അനുഷ്ഠിക്കുന്നുവോ, തേ ഭക്താഃ=ആ ഭക്തന്മാർ, മേ=എനിക്ക്, അതീവ പ്രിയാഃ=ഏററവും പ്രിയന്മാരാകുന്നു.

മേൽവിവരിക്കപ്പെട്ട ധർമ്മ്യമായിരിക്കുന്ന മോക്ഷസാധനത്തെ യാതൊരുവർ, ശ്രദ്ധയോടുകൂടിയവരും ഞാൻതന്നെയാണ് പരമമായ ഗതിയെന്നു വിചാരിക്കുന്നവരുമായി, അനുഷ്ഠിക്കുന്നുവോ ആ ഭക്തന്മാർ എനിക്ക് ഏററവും പ്രിയന്മാരാകുന്നു.

(ശം-ഭാ) യേ=യാതൊരു സന്യാസികൾ; യഥോക്തം ഇദം ധർമ്മ്യാമൃതം=ധർമ്മ്യമായ (ധർമ്മത്തിൽനിന്നു ചലിക്കാത്തതായ) മുമ്പറയപ്പെട്ട 'അദ്വേഷ്ടാ സർവ്വഭൂതാനാം' എന്നു തുടങ്ങിയ മോക്ഷസാധനങ്ങളെ; യേ തു പയ്യുപാസതേ=എവരനുഷ്ഠിക്കുന്നുവോ; (എങ്ങിനെയുള്ളവരായിട്ട് അനുഷ്ഠിക്കുന്നുവെന്നു പറയുന്നു—) ശ്രദ്ധധാനാഃ (സന്തഃ)=ശ്രദ്ധയോടുകൂടിയവരായി; മൽപരമാഃ=അക്ഷരാത്മാവായ ഞാൻതന്നെയാണ് നിരതിശയമായ ഗതി എന്നു വിചാരിക്കുന്നവരായി; ഭക്താഃ=ഉത്തമമായും പരമാത്ഥജ്ഞാനലക്ഷണമായുമിരിക്കുന്ന ഭക്തിയെ ആശ്രയിച്ചിരിക്കുന്നവരായി (ഉപാസിക്കുന്നുവോ); തേ അതിവ മേ പ്രിയാഃ=അങ്ങിനെയുള്ളവർ എനിക്ക് ഏററവും പ്രിയന്മാരാകുന്നു. 'പ്രിയോ ഹി ജ്ഞാനിനോത്യത്ഥം' (അ. ൭. ശ്ലോ. ൧൭) എന്നു മുമ്പു സൂചിപ്പിച്ചിട്ടുള്ളതിനെ ഇവിടെ 'ഭക്താസ്തേതീവ മേ പ്രിയാഃ' എന്നിങ്ങിനെ വ്യാഖ്യാനിച്ച് ഉപസംഹരിച്ചു.

മുമ്പറയപ്പെട്ട ധർമ്മ്യമായ മോക്ഷസാധനത്തെ ഒരുവൻ അനുഷ്ഠിക്കുന്നതുകൊണ്ട് അവൻ ഭഗവാനായും വിഷ്ണുവായും പരമേശ്വരനായുമിരിക്കുന്ന എനിക്ക് അത്യന്തം പ്രിയനാകുന്നുവെന്നതു ഹേതുവായിട്ടു വിഷ്ണുവിൻെറ പരമപദത്തെ പ്രാപിപ്പാനിച്ഛയുള്ള മോക്ഷേച്ഛു മുമ്പറയപ്പെട്ട ധർമ്മ്യമായ മോക്ഷസാധനത്തെ പ്രയത്നപ്പെട്ട് അനുഷ്ഠിക്കേണ്ടതാകുന്നുവെന്നു വാക്യാത്ഥം.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം

യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ

ഭക്തിയോഗോ നാമ

ദ്വാദശോധ്യായഃ

ഭക്തിയോഗമെന്ന പന്ത്രണ്ടാമധ്യായം

സമാപ്തം.



# പതിമൂന്നാമധ്യായം

(ശം-ഭാ) ഏഴാമധ്യായത്തിൽ ഈശ്വരന്റെ രണ്ടുവിധപ്രകൃതികളെപ്പററി സൂചിപ്പിച്ചു. അവയിൽ ഒന്നു ത്രിഗുണാത്മികയായും എട്ടാക്കി വിഭാഗിക്കപ്പെട്ടിരിക്കുന്നതായും, സംസാരത്തിന്നു ഹേതുവാകയാൽ അപര എന്ന പേരോടുകൂടിയതായുമിരിക്കുന്നു. പര എന്ന പേരോടുകൂടിയ മറേറതു ജീവനായും ക്ഷേത്രജ്ഞലക്ഷണത്തോടുകൂടിയതായും ഈശ്വരസ്വഭാവത്തോടുകൂടിയതായുമിരിക്കുന്നു. ഈ രണ്ടു പ്രകൃതികളെക്കൊണ്ട് ഈശ്വരൻ ജഗത്തിന്റെ ഉൽപത്തിസ്ഥിതിലയങ്ങൾക്കു ഹേതുവായി ഭവിക്കുന്നു. ഇവിടെ ക്ഷേത്രം (ത്രിഗുണാത്മികയായ പ്രകൃതി), ക്ഷേത്രജ്ഞൻ (ജീവൻ), എന്നീ രണ്ടു പ്രകൃതികളുടെ നിരൂപണദ്വാരേണ അവയോടു (പരാപരപ്രകൃതികളോടു) കൂടിയിരിക്കുന്ന ഈശ്വരന്റെ തത്ത്വത്തെ നിർണ്ണയിക്കുന്നതിന്ന് ഈ ക്ഷേത്രാധ്യായമാരംഭിക്കപ്പെടുന്നു.

ഇതിന്നു മുമ്പിലത്തെ (൧൨-ാം) അധ്യായത്തിൽ 'അദ്വേഷ്ടാ സർവ്വഭൂതാനാം' (അ. ൧൨. ശ്ലോ. ൧൩) എന്ന ശ്ലോകം മുതൽ അധ്യായാവസാനംവരെ തത്ത്വജ്ഞാനികളായ സന്ന്യാസികളുടെ നിഷ്ഠ—അവർ എപ്രകാരമാണ് ഇരിക്കേണ്ടത് എന്നത്—വിവരിക്കപ്പെട്ടു. എന്നാൽ എപ്രകാരമുള്ള തത്ത്വജ്ഞാനംകൊണ്ടാണ് അവർ മുമ്പറഞ്ഞ ധർമ്മാചരണംനിമിത്തം ഭഗവാന്നു പ്രിയന്മാരായി ഭവിക്കുന്നത് എന്നുള്ളതിനെ വിശദമാക്കണമെന്ന ഉദ്ദേശ്യത്തോടുകൂടിയുമാണ് ഈ അധ്യായമാരംഭിക്കപ്പെടുന്നത്.

ത്രിഗുണാത്മികയായ പ്രകൃതി കാര്യം (ദേഹം), കരണം (ഇന്ദ്രിയങ്ങൾ), വിഷയം, എന്നിങ്ങിനെ പലവിധമായി പരിണമിക്കുന്നു (ജീവസ്വരൂപനായിരിക്കുന്ന) പുരുഷന്നു ഭോഗാനുഭവത്തിന്നും, മോക്ഷപ്രാപ്തിക്കും, വേണ്ടി ആ പ്രകൃതിതന്നെ ദേഹേന്ദ്രിയാദ്യാകാരങ്ങളായി ഭവിച്ച് എല്ലാം യോജിച്ച് ഒരു സംഘാത(കൂട്ട)മായി നില്ക്കുന്നു അങ്ങിനെയുള്ള സംഘാതമാണ് നമ്മുടെ ശരീരം. അങ്ങിനെയിരിക്കുന്ന ഈ ശരീരത്തെപ്പററി ഭഗവാൻ പറയുന്നു—

ശ്രീഭഗവാനുവാച.

൧. ഇദം ശരീരം കൌന്തേയ ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തി തം പ്രാഹുഃ ക്ഷേത്രജ്ഞ ഇതി തദ്വിദഃ.

ഭഗവാൻ പറഞ്ഞു.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, ഇദം ശരീരം=(ഭോഗത്തിന്ന് ആശ്രയമായിരിക്കുന്ന) ഈ ശരീരം, ക്ഷേത്രം ഇതി=ക്ഷേത്രമെന്ന്, അഭിധീയതേ=പറയപ്പെടുന്നു. ഏതൽ=ഈ ക്ഷേത്രത്തെ, യഃ=എവൻ, വേത്തി=അറിയുന്നുവോ (ഞാൻ, എന്റെ എന്നിങ്ങിനെ വിചാരിക്കുന്നുവോ), തം=അവനെ, ക്ഷേത്രജ്ഞഃ ഇതി=ക്ഷേത്രജ്ഞനെന്ന്, തദ്വിദഃ=അവയെ (ക്ഷേത്രക്ഷേത്രജ്ഞന്മാരെ വേർതിരിച്ച്) അറിഞ്ഞിട്ടുള്ളവർ, പ്രാഹുഃ=പറയുന്നു

അല്ലയോ കുന്തീപുത്ര, ഭോഗായതനമായിരിക്കുന്ന ഈ ശരീരം ക്ഷേത്രമെന്നു പറയപ്പെടുന്നു. ഈ ക്ഷേത്രത്തെ എവൻ അറിയുന്നുവോ അവനെ ക്ഷേത്രജ്ഞനെന്ന് അവയെ (വേർതിരിച്ച്) അറിഞ്ഞിട്ടുള്ളവർ പറയുന്നു.

(ശം-ഭാ) 'ഇദം'ശബ്ദം* സർവ്വനാമമായി പ്രയോഗിക്കപ്പെട്ടിരിക്കുന്നു. അതു ശരീരത്തെ വിശേഷിപ്പിക്കുന്നു.

ക്ഷേത്രം—ഉപദ്രവങ്ങളിൽനിന്നു രക്ഷിക്കപ്പെടുന്നതുകൊണ്ടു ക്ഷേത്രമെന്നു പറയപ്പെടുന്നു; അല്ലെങ്കിൽ, നാശമുള്ളതിനാൽ ക്ഷേത്രം; അല്ലെങ്കിൽ, അപക്ഷയമുള്ളതാകയാൽ ക്ഷേത്രം; അല്ലെങ്കിൽ, ഒരു വിളഭൂമിപോലെ കർമ്മഫലങ്ങൾ അതിൽനിന്നുണ്ടാവുന്നതുകൊണ്ടു ക്ഷേത്രം. ഇതി=എന്നിങ്ങിനെ (ക്ഷേത്രമെന്നിങ്ങിനെ); അഭിധീയതേ=പറയപ്പെടുന്നു. ഏതൽ യഃ വേത്തി....തദ്വിദഃ =ശരീരമായിരിക്കുന്ന ഈ ക്ഷേത്രത്തെ ആപാദചൂഡം ആർ തന്റെ ജ്ഞാനത്തിന്നു വിഷയമാക്കുന്നുവോ—സ്വാഭാവികമായിട്ടോ, ഉപദേശത്താലോ ഉള്ള ജ്ഞാനംകൊണ്ട് ആർ അതിനെ (ക്ഷേത്രത്തെ) തന്നിൽനിന്നു ഭിന്നമായി അറിയുന്നുവോ—അങ്ങിനെ അറിയുന്നവനെ ക്ഷേത്രജ്ഞൻ എന്നിപ്രകാരം (ഇതി =എന്നിപ്രകാരം) ക്ഷേത്രക്ഷേത്രജ്ഞന്മാരെ വേർതിരിച്ചറിഞ്ഞിട്ടുള്ളവർ പറയുന്നു.

[ശ-സ] മോക്ഷേച്ഛുക്കൾ സത്വശുദ്ധിക്കായിക്കൊണ്ട് ഈശ്വരോപാസനയെ അവശ്യം ചെയ്യേണ്ടതാണ് എന്ന അഭിപ്രായത്തോടുകൂടി മന്ദപ്രജ്ഞന്മാരും അതിമന്ദപ്രജ്ഞന്മാരും അത്യന്തമന്ദപ്രജ്ഞന്മാരുമായവർക്കുള്ള ഉപാസനാഭേദത്തെ സൂചിപ്പിക്കുന്നതിന്നും, അപ്രകാരം ഈശ്വരോപാസ്തികൊണ്ടു പരിശുദ്ധാത്മാക്കളായവർ വിദേഹമുക്തിക്കായിക്കൊണ്ട് അക്ഷരോപാസനയെ അവശ്യം ചെയ്യേണ്ടതാണെന്നു സൂചിപ്പിക്കുന്നതിന്നും, വേണ്ടി ശ്രവണാദികൾക്ക് ഉത്തരോത്തരം ഉൽകൃഷ്ടത്വത്തെ പ്രതിപാദിച്ചു. എന്നാൽ, ബ്രഹ്മാത്മൈകത്വവിജ്ഞാനംകൊണ്ട് അനാത്മബന്ധത്തിൽനിന്ന മോചിച്ചിട്ടുള്ളവരും, ജീവന്മുക്തന്മാരും അദ്വേഷ്ടൃത്വാദികമായ ലക്ഷണത്തെ സാധിക്കുന്നവരുമായ ബ്രഹ്മവിത്തുക്കൾ ആ സാധനത്തെത്തന്നെ അനുഷ്ഠിക്കേണ്ടതാണെന്നും ബോധിപ്പിച്ചു. ഇനി, മോക്ഷത്തെത്തന്നെ ഇച്ഛിക്കുന്ന ജിജ്ഞാസുവിന്ന് എപ്രകാരമാണ് ബ്രഹ്മാത്മൈകത്വവിജ്ഞാനമുണ്ടാകുന്നത്—ബ്രഹ്മം എന്നുവെച്ചാലെന്ത്—ആത്മാ ആര്—അനാത്മാ എന്ത്—അതുകൊണ്ടുണ്ടാകുന്ന ബന്ധമേത്—അതു ജ്ഞാനംകൊണ്ടെങ്ങിനെ നിവർത്തിക്കുന്നു—ജ്ഞാനമെന്നുവെച്ചാലെന്ത്—ജീവന്മുക്തി എപ്രകാരമാകുന്നു—എന്നിങ്ങിനെയുള്ള ശങ്കകൾക്ക സമാധാനമായി പതിമൂന്നാമധ്യായമാരംഭിക്കപ്പെടുന്നു. അതിൽ, അനാത്മാത്മശബ്ദാർത്ഥങ്ങളായ പ്രകൃതിപുരുഷന്മാരെ—അതായത്, ക്ഷേത്രക്ഷേത്രജ്ഞന്മാരെ—വേർതിരിക്കുന്നു; വേർതിരിക്കപ്പെട്ട ക്ഷേത്രജ്ഞനായിരിക്കുന്ന ആത്മാവിന്ന് ബ്രഹ്മത്തോട് ഏകത്വത്തെ കാണിക്കുന്നു. ക്ഷേത്രക്ഷേത്രജ്ഞന്മാർ (ഒരിക്കൽ) വേർതിരിക്കപ്പെട്ടുവെങ്കിലും അവ രണ്ടും വിപരീതലക്ഷണങ്ങളോടുകൂടിയവയാണ് എന്ന ജ്ഞാനമുറയ്ക്കുന്നതിന്നുവേണ്ടി അവയെ പിന്നേയും പിന്നേയും വേർതിരിച്ചുകാണിക്കുന്നു; പ്രകൃതിയാണ് ബന്ധത്തെ ഉണ്ടാക്കുന്നതെന്നും ആത്മാവിന്ന് അധ്യാസംകൊണ്ടുമാത്രമാണ് ബന്ധമെന്നും ബോധിപ്പിക്കുന്നു; ആത്മാവിന്റെ അദ്വിതീയത്വവും പതിമൂന്നാമധ്യായത്തിൽ നല്ലവണ്ണം പ്രതിപാദിക്കപ്പെടുന്നു. അവയിൽ ആദ്യംതന്നെ ക്ഷേത്രത്തിൽനിന്ന് ക്ഷേത്രജ്ഞനെ വേർതിരിച്ചിട്ട് വിവിക്തമായിരിക്കുന്ന ആത്മാവിന്നു ബ്രഹ്മത്തോട് ഏകത്വത്തെ ബോധിപ്പിക്കുന്നതിന്നുവേണ്ടി ഭഗവാൻ പറയുന്നു—ഇദം ശരീരമിതി.

ക്ഷേത്രക്ഷേത്രജ്ഞന്മാർ ഇപ്രകാരം വർണ്ണിക്കപ്പെട്ടു. എന്നാൽ അവയെപ്പററി അറിയേണ്ടതായിട്ട് ഇതുമാത്രമേ ഉള്ളു? അല്ല, കേട്ടാലും—

൨. ക്ഷേത്രജ്ഞം ചാപി മാം വിദ്ധി സർവ്വക്ഷേത്രേഷു ഭാരത
ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം യത്തജ്ജ്ഞാനം മതം മമ.

* (ആ) ആത്മാ, ദ്രഷ്ടാവാകയാൽ ദൃശ്യമായിരിക്കുന്ന ദേഹാദിയിൽ നിന്നന്യമാണ് എന്നു നിർദ്ദേശിക്കുന്നതിന്നാണ് 'ഇദം' ശബ്ദം.

ഹേ ഭാരത=അല്ലയോ ഭരതവംശജ, സൎവ്വക്ഷേത്രേഷു=സകലക്ഷേത്രങ്ങളിലും, മാം ച അപി=എന്നെത്തന്നെ, ക്ഷേത്രജ്ഞം=ക്ഷേത്രജ്ഞനായി, വിദ്ധി=അറിഞ്ഞാലും. ക്ഷേത്രക്ഷേത്രജ്ഞയോഃ=ദേഹം ആത്മാ ഇവയുടെ, യൽ ജ്ഞാനം=(വൈലക്ഷണ്യേനയുള്ള) വിവേകജ്ഞാനമേതോ, തൽ=അതുതന്നെയാണ്, ജ്ഞാനം (ഇതി)=(മോക്ഷഹേതുവാകയാൽ) ജ്ഞാനം എന്ന്, മമ=എന്റെ, മതം=നിശ്ചയം.

അല്ലയോ അൎജ്ജുന, സകലക്ഷേത്രങ്ങളിലും എന്നെത്തന്നെ ക്ഷേത്രജ്ഞനായി അറിഞ്ഞാലും. ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ വിവേകജ്ഞാനമേതോ അതുതന്നെയാണ് (മോക്ഷഹേതുവാകയാൽ സാക്ഷാൽ) ജ്ഞാനം എന്നാണ് എന്റെ നിശ്ചയം. (മററുള്ള ജ്ഞാനമെല്ലാം, ബന്ധഹേതുവാകയാൽ, വൃഥാ പാണ്ഡിത്യമാണ് എന്നൎത്ഥം. ഇതിന്നു പ്രമാണം—'തൽ കൎമ്മ യന്ന ബന്ധായ സാ വിദ്യാ യാ വിമുക്തയേ. ആയാസായാപരം കൎമ്മ വിദ്യാന്യാ ശില്പനൈപുണം').

(ശം-ഭാ) മുമ്പറയപ്പെട്ട ലക്ഷണങ്ങളോടുകൂടിയിരിക്കുന്ന ക്ഷേത്രജ്ഞൻ പരമേശ്വരനായും അസംസാരിയായുമിരിക്കുന്ന ഞാൻതന്നെയാണ് എന്നറിഞ്ഞാലും—സൎവ്വക്ഷേത്രങ്ങളിലുമേകനായും, ബ്രഹ്മാ മുതൽ തൃണംവരെയുള്ള അനേകക്ഷേത്രോപാധികളാൽ പ്രവിഭക്തമായും (ഭിന്നഭിന്നമെന്നപോലെ തോന്നപ്പെടുന്നതായും) ഇരിക്കുന്ന ക്ഷേത്രജ്ഞൻ പരമാൎത്ഥത്തിൽ യാതൊരുപാധിഭേദവുമില്ലാത്തവനാണെന്നും, സൽ (ഉണ്ട്), അസൽ (ഇല്ല), എന്നും മററുമുള്ള ശബ്ദപ്രത്യയങ്ങൾക്ക് അഗോചരമായിട്ടുള്ളവനാണെന്നും, അറിഞ്ഞാലും എന്നഭിപ്രായം. ക്ഷേത്രം, ക്ഷേത്രജ്ഞൻ, ഈശ്വരൻ, ഈ മൂന്നിന്റേയും യഥാൎത്ഥജ്ഞാനമൊഴിച്ചു ജ്ഞാതവ്യമായിട്ട് അന്യവസ്തുവില്ലാത്തതിനാൽ അറിയപ്പെടേണ്ടവയായ ക്ഷേത്രക്ഷേത്രജ്ഞന്മാർ യാതൊരു ജ്ഞാനംകൊണ്ടാണ് വിഷയീകരിക്കപ്പെടുന്നത് അതാണ് സമ്യഗ്ജ്ഞാനം എന്നാണ് ഈശ്വരനായും വിഷ്ണുവായുമിരിക്കുന്ന എന്റെ അഭിപ്രായം.

പൂൎവ്വപക്ഷം—എല്ലാ ക്ഷേത്രങ്ങളിലും (അന്തൎയ്യാമിയായി) ഈശ്വരൻ ഒരാളേ ഉള്ളുവെന്നും, സകലഭോഗങ്ങളേയുമനുഭവിക്കുന്നതിന്ന് അദ്ദേഹമൊഴിച്ചു വേറെ (ജീവാത്മാക്കൾ) ആരുമില്ല എന്നും വരികിൽ, ഒന്നുകിൽ ഈശ്വരൻ സംസാരിയാണെന്നു സാധിക്കണം; അല്ലെങ്കിൽ, ഈശ്വരൻ കൂടാതെ സംസാരി വേറെയില്ലാത്തതിനാൽ സംസാരമേയില്ലെന്നു വരണം. ഇതു രണ്ടും സ്വീകാരയോഗ്യമല്ല. എന്തെന്നാൽ, (അങ്ങിനെ സാധിക്കുന്നതായാൽ) ബന്ധമോക്ഷങ്ങളേയും തൽകാരണങ്ങളേയും പ്രതിപാദിക്കുന്ന ശാസ്ത്രങ്ങളെക്കൊണ്ടു യാതൊരു പ്രയോജനവുമില്ല എന്നു കല്പിക്കേണ്ടിവരും. എന്നുതന്നെയുമല്ല, പ്രത്യക്ഷാദിപ്രമാണങ്ങൾക്കും അതു വിരോധമാകുന്നു. സുഖദുഃഖങ്ങൾ തൽകാരണങ്ങൾ എന്നീ ലക്ഷണങ്ങളോടുകൂടിയ സംസാരം പ്രത്യക്ഷത്തിൽ നമുക്ക് അനുഭവസിദ്ധമാകുന്നു. ജഗത്തു പലവിധമായിരിക്കുന്നുവെന്ന ജ്ഞാനംകൊണ്ടു ധൎമ്മാധൎമ്മംനിമിത്തമായിരിക്കുന്ന സംസാരം അനുമാനിക്കപ്പെടുകയും ചെയ്യാം.

അങ്ങിനെയിരിക്കെ, ഈശ്വരനും ആത്മാവുമൊന്നാണെന്നു സാധിക്കുന്നുവെങ്കിൽ ഇതെല്ലാം അസാധ്യവായി ഭവിക്കുന്നു.

സമാധാനം—അങ്ങിനെ പറവാൻ പാടില്ല. എന്തെന്നാൽ, അതു ജ്ഞാനത്തിൻേറയും അജ്ഞാനത്തിൻേറയും ഭേദത്തെ അടിസ്ഥാനമാക്കി സാധിക്കപ്പെടാവുന്നതാണ്. ഇതിന്നു ശ്രുതിവാക്യം—'ദൂരമേതേ വിപരീതേ വിഷൂചീ അവിദ്യാ യാ ച വിദ്യാ=വിദ്യ എന്നതും അവിദ്യ എന്നതും അത്യന്തവിരുദ്ധങ്ങളും ഭിന്നഫലങ്ങളോടുകൂടിയവയുമാകുന്നു' (കഠോപനിഷത്ത് വ. ൪.). ജ്ഞാനവും അജ്ഞാനവും തമ്മിൽ (സ്വരൂപംകൊണ്ടുമാത്രമല്ല) ഫലംകൊണ്ടും വ്യത്യാസമുണ്ടെന്ന് (ആ ഉപനിഷത്തിൽതന്നെ) നിർദ്ദേശിക്കപ്പെടുന്നു. എങ്ങിനെയെന്നാൽ—(ശ്രേയശ്ച പ്രേയശ്ച=) ജ്ഞാനത്തിൻെറ വിദ്യാവിഷയമായ ഫലം ശ്രേയസ്സും (=ഉൽകൃഷ്ടസുഖവും), അജ്ഞാനത്തിൻെറ അവിദ്യാവിഷയമായ ഫലം പ്രേയസ്സും (=അധമസുഖവും) ആകുന്നു. ഇതിനെ അനുസരിച്ചുതന്നെ വ്യാസമഹർഷി 'ദ്വാവിമാവഥ പന്ഥാനൌ=എന്നാൽ ഈ രണ്ടു മാർഗ്ഗങ്ങളാണുള്ളത്' (മ. ഭാ. മോക്ഷധർമ്മം ൪൧. ൬) എന്നും, 'ഇമൌ ദ്വാവേവ പന്ഥാനൌ=ഈ രണ്ടു മാർഗ്ഗങ്ങൾ മാത്രമേയുള്ളൂ' എന്നും, പറയുന്നു. ഇവിടേയും (ഗീതയിലും) രണ്ടു നിഷ്ഠകളാണ് പറയപ്പെട്ടിട്ടുള്ളത്. അതിന്നും പുറമേ, അവിദ്യയെ തൽകാര്യസഹിതം വിദ്യകൊണ്ടു നശിപ്പിക്കേണ്ടതാണെന്നു ശ്രുതിസ്മൃതിയുക്തികളിൽനിന്നു നാം പഠിക്കുന്നു. താഴെ കാണിക്കുന്ന ശ്രുതികൾ ഇതിന്നു പ്രമാണമാകുന്നു. 'ഇഹ ചേദവേദീദഥ സത്യമസ്തി ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ=ഈ ലോകത്തിൽവെച്ചുതന്നെ ഒരുവൻ (ആത്മാവിനെ മുൻപറയപ്പെട്ടപ്രകാരം) അറിയുന്നുവെങ്കിൽ (ഞാൻ ബ്രഹ്മമാണെന്നറിയുന്നുവെങ്കിൽ) അവൻ (ഈ ജന്മത്തിൽതന്നെ) പരമാർത്ഥതത്വത്തെ പ്രാപിക്കുന്നു'. (അവൻെറ ജന്മം സഫലമാകുന്നുവെന്നർത്ഥം.) ഒരുവൻ ജീവിച്ചിരിക്കുമ്പോൾതന്നെ (ആത്മാവിനെ) അറിയുന്നില്ല എങ്കിൽ അവന്നു മഹത്തായ നാശം സംഭവിക്കുന്നു. (അവൻ ദീർഘകാലം നിലനില്ക്കുന്നതായ സംസാരഗതിയെ പ്രാപിക്കുന്നു). 1 'തമേവം വിദ്വാനമൃത ഇഹ ഭവതി നാന്യഃ പന്ഥാ വിദ്യതേയനായ=പരമാത്മാവിനെ അറിഞ്ഞിട്ടുള്ളവൻ (സാക്ഷാത്കരിച്ചിട്ടുള്ളവൻ) ഈ ജന്മത്തിൽതന്നെ മരണരഹിതനായി ഭവിക്കുന്നു. (ജനനമരണങ്ങളിൽനിന്നു മോചിക്കുന്നു). മോക്ഷ(അമൃതത്വ)പ്രാപ്തിക്ക് (മുൻപറയപ്പെട്ട പരമാത്മസാക്ഷാൽകാരമൊഴിച്ചു) വേറെ മാർഗ്ഗമില്ല.* 'ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന=

1 ഇഹ ചേദവേദീദഥ സത്യമസ്തി ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ. ഭൂതേഷു ഭൂതേഷു വിചിത്യ ധീരാഃ പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി (കേനോപനിഷത്ത് വ. ൫).

* ധാതാ പുരസ്താദ്യമുദാജഹാര ശക്രഃ പ്രവിദ്വാൻ പ്രദിശശ്ചതസ്രഃ. തമേവം വിദ്വാൻ അമൃത ഇഹ ഭവതി. നാന്യഃ പന്ഥാ അയനായ വിദ്യതേ (പുരുഷസൂക്തം). ഇവിടെ 'തം' എന്നുള്ളതിന്നു വിരാൾപുരുഷൻ എന്നാണ് സായണാചാര്യർ അർത്ഥം പറഞ്ഞിരിക്കുന്നത്.

ബ്രഹ്മാനന്ദത്തെ അറിയുന്നവൻ (അനുഭവിക്കുന്നവൻ) ഒന്നിനേയും ഭയപ്പെടു ന്നില്ല (തൈത്തിരീയോപനിഷത്ത് വ. ൪) എന്നാൽ അവിദ്വാനാകട്ടേ 'അഥ തസ്യ ഭയം ഭവതി=എന്നാൽ അവന്ന (സംസാര) ഭയമുണ്ടാകുന്നു'. (തൈത്തിരീയം വ. ൭.) 'അവിദ്യായാമന്തരേ വർത്തമാനാഃ=അവിദ്യയുടെ മദ്ധ്യത്തിലിരിക്കുന്നവർ....കുരുടനെ കുരുടൻ വഴികാണിക്കുന്നതുപോലെ വഴിതെററി (സംസാത്തിൽ) കിടന്നുഴലുന്നു' (കഠോപനിഷത്ത് വ. ൫). 'ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി=ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മംതന്നെയായി ഭവിക്കുന്നു' (മുണ്ഡകോപനിഷത്ത് ൩. വ. ൯). 'അന്യോസാവന്യോഹമസ്മീതി ന സ വേദ യഥാ പശുരേവം സ ദേവാനാം=യാതൊരുവൻ 'അദ്ദേഹം വേറെ, ഞാൻ വേറെ' എന്ന ഭേദബുദ്ധിയോടുകൂടി അന്യദേവനെ ഭജിക്കുന്നുവോ അവൻ (പരമാത്മതത്വത്തെ അറിയുന്നില്ല. അങ്ങിനെയുള്ളവനെ ദേവന്മാർ പശുവിനെപ്പോലെ വിചാരിക്കുന്നു.' (ബൃഹദാരണ്യകോപനിഷത്ത് ൧. ൪. ൧൦) ആത്മാവിനെ അറിയുന്നവൻ 'സ ഇദം സർവ്വം ഭവതി=അവൻ ഇതെല്ലാമായി ഭവിക്കുന്നു' (ബൃ. ഉ. ൧. ൪. ൧൦). 'യദാ ചർമ്മവൽ=ആകാശത്തെ തോലുപോലെ തെറുക്കുക എന്നത് എപ്രകാരമോ (എത്ര അസാദ്ധ്യമോ) അതുപോലെ (അസാദ്ധ്യം) ആകുന്നു പരമാത്മസാക്ഷാൽകാരംകൂടാതെ സംസാരബന്ധത്തിൽനിന്ന് ഒരുവൻ മുക്തനാവുകയെന്നതും.' (ശ്വേതാശ്വതരോപനിഷത്ത് ൬. ൨൦) ഇങ്ങിനെ (വിദ്യയുടേയും അവിദ്യയുടേയും ഫലഭേദത്തെ കാണിക്കുന്നതായ) ശ്രുതിവാക്യങ്ങൾ ഇനിയും അനേകം കാണിക്കാവുന്നതാണ്. (ഗീതയിൽതന്നെ പറഞ്ഞിട്ടുള്ള) 'അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ' (അ. ൫. ശ്ലോ. ൧൫.); 'ഇഹൈവ തൈർജ്ജിതഃ സർഗ്ഗോ യേഷാം സാമ്യേ സ്ഥിതം മനഃ' (അ. ൫. ശ്ലോ. ൧൯); 'സമം പശ്യൻ ഹി സർവ്വത്ര' (അ. ൧൩. ശ്ലോ. ൨൮), എന്നിങ്ങിനെയുള്ള സ്മൃതിവാക്യങ്ങളുമസംഖ്യമുണ്ട്. ന്യായംകൊണ്ടും ഇതിനെത്തന്നെ സാധിക്കാവുന്നതാണ്. 'സർപ്പാൻ കുശാഗ്രാണി തഥോദപാനം ജ്ഞാത്വാ മനുഷ്യാഃ പരിവർജ്ജയന്തി. അജ്ഞാനതസ്തത്ര പതന്തി കേചിൽ ജ്ഞാനേ ഫലം പശ്യ യഥാ വിശിഷ്ടം=സർപ്പങ്ങൾ, മുള്ള്, കിണറുകൾ എന്നിവയെ മനുഷ്യർ അറിഞ്ഞ് ഉപേക്ഷിക്കുന്നു. എന്നാൽ അവയെ അറിയാഞ്ഞിട്ടു ചിലർ അവയിൽ ചെന്നു ചാടുന്നു. അതിനാൽ ജ്ഞാനഫലം എത്ര മഹത്തായിട്ടുള്ളതാണെന്നറിഞ്ഞാലും.' (മ. ഭാ. മോക്ഷധർമ്മം ൨൦൧. ൧൭).

ഇങ്ങിനെ ദേഹാദികളിൽ ആത്മബുദ്ധിയുള്ള അവിദ്വാൻ രാഗദ്വേഷങ്ങളാൽ പ്രേരിതനായിട്ട് ധർമ്മാധർമ്മങ്ങളെ ചെയ്തു ജനിക്കുകയും മരിക്കുകയും ചെയ്യുന്നുവെന്നും, എന്നാൽ ദേഹാദിയിൽനിന്നു ഭിന്നമാണ് ആത്മാ എന്നു കാണുന്നവർ രാഗദ്വേഷാദികളെ ഉപേക്ഷിക്കുകനിമിത്തം ധർമ്മാധർമ്മപ്രവൃത്തികളിൽനിന്നു വിരമിക്കുകയാൽ മോചിക്കപ്പെടുന്നുവെന്നും, നാം അറിയുന്നു. ഈ സിദ്ധാന്തത്തെ യുക്തികൊണ്ടു ഖണ്ഡിപ്പാൻ ആർക്കും കഴിയുന്നതല്ല. അങ്ങിനെ

യിരിക്കെ, അവിദ്യഹേതുവായിട്ട് ആത്മാവിന്നു ദേഹാദിയിൽ ആത്മത്വം കല്പിക്കുന്നതുപോലെ (ആത്മാവിന്നു ദേഹാദിയോടു താദാത്മ്യം കല്പിക്കുന്നതുപോലെ) ഈശ്വരൻതന്നെയായിരിക്കുന്ന ക്ഷേത്രജ്ഞന്നും അവിദ്യയാൽ നിർമ്മിക്കപ്പെട്ട ഉപാധിഭേദം ഹേതുവായിട്ടു സംസാരിത്വം ഉള്ളതുപോലെ തോന്നുന്നു. (ഇരുട്ടത്ത്) ഒരു തൂണ് കണ്ടിട്ടു പുരുഷനാണെന്നദ്ധ്യാസിക്കുന്നതുപോലെ സർവ്വജീവികൾക്കും ദേഹാദികളായ അനാത്മവസ്തുക്കളിൽ അവിദ്യനിമിത്തം നിശ്ചിതമായ ആത്മഭാവമുണ്ടാകുന്നുവെന്നതു പ്രസിദ്ധമാണല്ലോ. എന്നാൽ (അപ്രകാരം തൂണിനെ കണ്ടിട്ടു പുരുഷനാണെന്നദ്ധ്യാസിക്കുന്നതുകൊണ്ട്) പുരുഷധർമ്മം തൂണിലാകട്ടെ തൂണിന്റെ ധർമ്മം പുരുഷനിലാകട്ടെ ഉണ്ടാകുന്നില്ല. അപ്രകാരം തന്നെ ചൈതന്യം ദേഹധർമ്മമായി ഭവിക്കുന്നില്ല. സുഖം ദുഃഖം മോഹം മുതലായ ദേഹധർമ്മങ്ങൾ (പരമാത്മത്തിൽ) ചൈതന്യധർമ്മങ്ങളായി ഭവിക്കുന്നതുമില്ല. എന്തെന്നാൽ ആവക ദേഹധർമ്മങ്ങൾ, ജരാമരണങ്ങൾപോലെ, ആത്മാവിൽ അവിദ്യയാൽ ആരോപിക്കപ്പെടുന്നതാകുന്നു.

പൂർവ്വപക്ഷം—അങ്ങിനെയല്ല. രണ്ടു സംഗതികളും ഒരുപോലെയല്ല എന്തെന്നാൽ, തൂണും പുരുഷനും രണ്ടും ജ്ഞേയവസ്തുക്കളാകുന്നു (ജ്ഞാതാവായ ആത്മാവിൽനിന്നു ബാഹ്യമായിട്ടുള്ളവയാകുന്നു). അതുകൊണ്ടാണ് ജ്ഞാതാവ് അവിദ്യനിമിത്തം അവയെ, ഒന്നിനെ മറ്റൊന്നായി, തെറ്റിധരിക്കുന്നത്. എന്നാൽ ജ്ഞേയമായിരിക്കുന്ന ദേഹവും ജ്ഞാതാവായിരിക്കുന്ന ആത്മാവും അന്യോന്യം (ഒന്നു മറ്റേതാണെന്ന്) അതുപോലെതന്നെ തെറ്റിധരിക്കുന്നുവെന്ന് (ദേഹത്തിന്നും ആത്മാവിന്നും ഇതരേതരാദ്ധ്യാസമുണ്ടെന്ന്) നിങ്ങൾ പറയുന്നു. ഈ ദൃഷ്ടാന്തം ശരിയായില്ല. അതുകൊണ്ട് ദേഹധർമ്മം ജ്ഞേയമാണെങ്കിലും ജ്ഞാതാവായ ആത്മാവിലും, അതുണ്ട് എന്നു വരുന്നു.

സമാധാനം—ആ വാദം ശരിയല്ല. എന്തെന്നാൽ അങ്ങിനെയാണെങ്കിൽ ആത്മാ അചേതനമാണെന്നു പറയേണ്ടിവരും. ജ്ഞേയമായിരിക്കുന്ന ദേഹാദികളുടെ, അല്ലെങ്കിൽ ക്ഷേത്രത്തിന്റെ, സുഖം, ദുഃഖം, മോഹം, ഇച്ഛ മുതലായ ധർമ്മങ്ങൾ ജ്ഞാതാവായ ആത്മാവിന്നുണ്ട് എന്നു സാധിക്കുന്നപക്ഷം അവിദ്യയാൽ ആരോപിതങ്ങളായിട്ട് ജ്ഞേയമായിരിക്കുന്ന ക്ഷേത്രത്തിന്റെ ചില ധർമ്മങ്ങൾമാത്രം ആത്മാവിന്നുണ്ട് എന്നും, ജരാമരണാദി (മറ്റുചില) ധർമ്മങ്ങൾ ഇല്ലെന്നും, ഉള്ളതിലേക്ക പ്രത്യേകകാരണം പറയേണ്ടിവരും. എന്നാൽ (പരമാത്മത്തിൽ) മുമ്പറയപ്പെട്ട ക്ഷേത്രധർമ്മങ്ങളും ജരാമരണാദിയെപ്പോലെ ആത്മാവിൽ ആരോപിക്കപ്പെട്ടിരിക്കുന്നവയാകയാൽ പരമാത്മത്തിൽ ആത്മാവിന്നില്ല എന്നത് നമുക്കനുമാനിക്കാവുന്നതാണ്. ആവക ദേഹാദിധർമ്മങ്ങൾ ചിലപ്പോൾ സ്വീകരിക്കേണ്ടവയായും ചിലപ്പോൾ തള്ളിക്കളയേണ്ട

വയായും ഇരിക്കുന്നതിനാലും മററു കാരണങ്ങളാലും * അവ ആത്മധൎമ്മമല്ല എന്ന് അനുമാനിക്കാവുന്നതാണ്. അതിനാൽ കൎത്തൃത്വം ഭോക്തൃത്വം മുതലായ ലക്ഷണങ്ങളോടുകൂടിയ ജ്ഞേയസ്ഥമായിരിക്കുന്ന (ദേഹാദികളുള്ള) സംസാരം ജ്ഞാതാവായ ആത്മാവിൽ അവിദ്യകൊണ്ട് ആരോപിക്കപ്പെട്ടുകമാത്രമാകുന്നു. എന്നാൽ അതുകൊണ്ട് (അദ്ധ്യാരോപംകൊണ്ട്) ജ്ഞാതാവായ ആത്മാ ലവലേശം ദൂഷിപ്പിക്കപ്പെടുന്നില്ല. ആകാശം വളഞ്ഞിരിക്കുന്നു, ആകാശത്തിൽ ചളിയുണ്ട് എന്നിങ്ങിനെ ഓരോ ധൎമ്മങ്ങളെ ബാലന്മാർ അജ്ഞാനംനിമിത്തം ആകാശത്തിൽ ആരോപിക്കാറുണ്ട് എങ്കിലും ആകാശം നിഷ്കളങ്കമായിത്തന്നെയിരിക്കുന്നു. (അതുപോലെ അധ്യസ്തമായിരിക്കുന്ന അനാത്മധൎമ്മങ്ങൾനിമിത്തം ആത്മാ ദൂഷിപ്പിക്കപ്പെടുന്നില്ല എന്നൎത്ഥം). അതിനാൽ ഭഗവാനായും ക്ഷേത്രജ്ഞനായുമിരിക്കുന്ന ഈശ്വരൻ സകലക്ഷേത്രങ്ങളിലുമിരിക്കുന്നുവെങ്കിലും അദ്ദേഹത്തിന്ന് സംസാരത്തിന്റെ ഗന്ധമാത്രംപോലുമുണ്ടെന്നു ശങ്കിക്കുവാൻ പാടുള്ളതല്ല. അവിദ്യയാൽ അധ്യസ്തമായ ഒരു ധൎമ്മംകൊണ്ട് ആൎക്കെങ്കിലും ഉപകാരമോ അപകാരമോ സിദ്ധിക്കുന്നതായി നാം ലോകത്തിലെങ്ങും കണ്ടിട്ടില്ല.

ദൃഷ്ടാന്തം ശരിയായില്ല എന്ന (പൂൎവ്വപക്ഷിയുടെ) വാദവും ശരിയായില്ല. എങ്ങിനെയെന്നാൽ—അവിദ്യയാൽ ആരോപിക്കപ്പെടുക എന്ന സംഗതിയെ മാത്രമേ ദൃഷ്ടാന്തത്തിന്നും ദാർഷ്ടാന്തികത്തിന്നും സാധൎമ്മ്യമായി (തുല്യധൎമ്മമായി) എടുക്കുവാനുദ്ദേശിച്ചിട്ടുള്ളു. ഈ കാൎയ്യത്തിൽ രണ്ടും ഒരുപോലെയാകുന്നു. എന്നാൽ ഒരു ജ്ഞേയവസ്തുവിന്റെ ധൎമ്മങ്ങൾ ജ്ഞാതാവിൽ ആരോപിക്കപ്പെടുന്നതല്ല എന്ന (പൂൎവ്വപക്ഷിയുടെ) വാദം ശരിയല്ലെന്നു ജരാമരണാദികളെക്കൊണ്ടു കാണിച്ചിട്ടുണ്ട്.

പൂൎവ്വപക്ഷം—അവിദ്യയോടുകൂടിയിരിക്കുന്നതിനാൽ ക്ഷേത്രജ്ഞന്നു സംസാരിത്വമുണ്ട്.

സമാധാനം—അതും ശരിയല്ല. എന്തെന്നാൽ അവിദ്യ എന്നതു തമസ്സ്വഭാവത്തോടുകൂടിയതാകുന്നു. ആവരണാത്മകത്വം ഹേതുവായിട്ട് (ഒരു മറവുപോലെയിരിക്കുന്നതിനാൽ) അവിദ്യ എന്നതു താമസമായ ഒരു ഭാവനയാകുന്നു—യഥാൎത്ഥവസ്തുവിനെ വിപരീതമായി ഗ്രഹിപ്പിക്കുന്നതായോ, സംശയത്തെ ഉണ്ടാക്കുന്നതായോ, അല്ലെങ്കിൽ പരമാൎത്ഥത്തെ ഗ്രഹിപ്പിക്കാതെതന്നെയിരിക്കുന്നതായോ, ഇങ്ങിനെ, ഏതു വിധമായിട്ടുള്ളതാണെങ്കിലും, അവിദ്യ എന്നതു തമസ്സിൽനിന്നുത്ഭവിച്ച ഒരു ബോധവിശേഷമാകുന്നു. എന്തെന്നാൽ

* (ആ) 'ആദി' ശബ്ദത്തിന്നാണ് ഇവിടെ 'മററു കാരണങ്ങളാലും' എന്നു പ്രയോഗിച്ചിരിക്കുന്നത്. മൂലത്തിൽ 'ഹേയത്വാദുപാദേയത്വാച്ചേത്യാദി' എന്നാണ്; (=ഹേയത്വം ഉപാദേയത്വം മുതലായതുകൊണ്ടും എന്നൎത്ഥം). ആദിശബ്ദംകൊണ്ടു ദൃശ്യത്വംകൊണ്ടും ജഡത്വംകൊണ്ടും എന്നുകൂടി ധരിക്കേണ്ടതാകുന്നു. സുഖദുഃഖാദിക്ഷേത്രധൎമ്മങ്ങൾ ആഗമാപായികളാകയാലും, ദൃശ്യമാകയാലും, ജഡമാകയാലും പരമാൎത്ഥത്തിൽ ആത്മധൎമ്മങ്ങളായി ഭവിക്കുന്നില്ല എന്നൎത്ഥം.

വിവേകമാകുന്ന പ്രകാശമുണ്ടാകുമ്പോഠം അത് (തമസ്സ്വഭാവത്തോടുകൂടിയിരിക്കുന്ന അവിദ്യ) ഇല്ലാതാകുന്നു. (ഇതിന്നു ദൃഷ്ടാന്തമായി) അവിദ്യയുടെ വിപരീതഗ്രഹണാദി മൂന്നു പ്രകാരഭേദങ്ങഠം തിമിരാദി (നേത്ര) ദോഷങ്ങഠം നിമിത്തവുമുണ്ടാകുന്നതായി നാം കാണുന്നുണ്ട്. തിമിരം എന്നാത് കണ്ണിന്ന് ഒരു മൂടലിനെ ഉണ്ടാക്കുന്ന ഒരു രോഗവിശേഷമാകുന്നു. അതിനാൽ അതു തമസ്സ്വഭാവത്തോടുകൂടിയിരിക്കുന്നു.

പൂൎവ്വപക്ഷം—എന്നാൽ അവിദ്യ ജ്ഞാതാവിൻെറ (ആത്മാവിൻെറ) ധൎമ്മമാകുന്നു.

സമാധാനം—അല്ല. എന്തെന്നാൽ തിമിരാദിദോഷങ്ങഠം ചക്ഷുരിന്ദ്രിയത്തിലാണ് കാണപ്പെടുന്നത്.

അവിദ്യ ജ്ഞാതൃധൎമ്മമാണെന്നും, അവിദ്യാധൎമ്മമുള്ളതുകൊണ്ടു ക്ഷേത്രജ്ഞൻ സംസാരിയാണെന്നും, അതിനാൽ ക്ഷേത്രജ്ഞൻ ഈശ്വരൻതന്നെയാണ് സംസാരിയല്ല എന്നു പറയുന്നതു യുക്തമല്ല എന്നും, മററുമുള്ള നിങ്ങളുടെ (പൂൎവ്വപക്ഷിയുടെ) വാദവും ശരിയല്ല. എന്തെന്നാൽ, വിപരീതമായി ഗ്രഹിപ്പിക്കുക മുതലായ ദോഷങ്ങഠം കരണമായിരിക്കുന്ന ചക്ഷുസ്സിങ്കലാണ് കാണപ്പെടുന്നത്. വിപരീതഗ്രഹണം മുതലായതാകട്ടേ അതിന്നു കാരണമായിരിക്കുന്ന തിമിരാദിദോഷമാകട്ടേ ഗ്രഹീതാവായിരിക്കുന്ന ആത്മാവിന്നില്ല. കണ്ണിന്നു ചികിത്സ ചെയ്ത് തിമിരാദിദോഷത്തെ നീക്കുമ്പോഠം ഗ്രഹീതാവിൽ നാം അതിനെ കാണാത്തതിനാൽ അതു ഗ്രഹീതാവായ ആത്മാവിൻെറ ധൎമ്മമല്ലെന്നു സിദ്ധമാകുന്നു. അപ്രകാരംതന്നെ അഗ്രഹണം വിപരീതഗ്രഹണം സംശയം എന്നീ പ്രത്യയങ്ങളും അവയുടെ കാരണങ്ങളും ഏതെങ്കിലും ഒരു കരണ(ഇന്ദ്രിയ)ത്തിന്നാവാനേ വഴിയുള്ളു. അല്ലാതെ ജ്ഞാതാവായിരിക്കുന്ന ക്ഷേത്രജ്ഞന്ന് ഒരിക്കലും അവ ഉണ്ടാവാൻ പാടില്ല. അതിന്നും പുറമേ, അറിയപ്പെടുന്നവയാകുന്നു (സംവേദ്യങ്ങളാകുന്നു) എന്ന കാരണത്താലും അവ ജ്ഞാതൃധൎമ്മങ്ങളല്ലെന്നു വരുന്നു. പ്രകാശം എപ്രകാരം ദീപത്തിൻെറ ധൎമ്മമായിരിക്കുന്നില്ലയോ അതുപോലെതന്നെയാണ് ഈ സംഗതിയും. അവ അറിയപ്പെടേണ്ടവയാകുന്നുവെന്ന കാരണത്താൽതന്നെ ജ്ഞാതാവിൽനിന്നു ഭിന്നമായ ഒരു കരണംകൊണ്ട് അവ അറിയപ്പെടേണ്ടവയാണെന്നു വരുന്നു. സകലകരണ(ഇന്ദ്രിയ)ങ്ങളിൽനിന്നും വേർവിട്ടിരിക്കുന്ന കൈവല്യാവസ്ഥയിൽ (ആത്മാവിന്ന്) അവിദ്യാദിദോഷങ്ങഠം യാതൊന്നുമില്ലെന്നു സകലവാദികളും സമ്മതിക്കുന്നതുമാണ്. ഉഷ്ണം അഗ്നിക്ക് എന്നതുപോലെ വിപരീതഗ്രഹണം മുതലായവ ആത്മാവിൻെറ—ക്ഷേത്രജ്ഞൻെറ—സ്വന്തധൎമ്മമാണെങ്കിൽ അതിന്ന് ഒരിക്കലും വേർവാടുണ്ടവാൻ പാടില്ല. അവിക്രിയനായി, ആകാശംപോലെ സൎവ്വവ്യാപിയായി, അമൂൎത്തനായിരിക്കുന്ന (ആകാരരഹിതനായിരിക്കുന്ന) ആത്മാവിന്ന് ഒരിക്കലും ഒരു വസ്തുവായിട്ടു സംയോഗമോ വിയോഗമോ ഉണ്ടാകുന്നത

ല്ല. അതിനാൽ ക്ഷേത്രജ്ഞൻ എന്നും ഈശ്വരൻതന്നെയാണെന്നു സിദ്ധമാകുന്നു. (ഇതിന്നു പ്രമാണമായി) 'അനാദിത്വാന്നിർഗ്ഗുണത്വാൽ' (അ. ൧൩. ശ്ലോ. ൩൧) എന്നു ഭഗവാന്റെ വചനവുമുണ്ട്.

പൂർവ്വപക്ഷം—സംസാരവും സംസാരിയുമില്ലെന്നു വരികിൽ ശാസ്ത്രം നിഷ്പ്രയോജനം എന്ന ദോഷമുണ്ടാകും.

സമാധാനം—ഇല്ല. എന്തെന്നാൽ അത് എല്ലാവരാലും സമ്മതിക്കപ്പെട്ടിട്ടുള്ളതാകുന്നു. സകല ആത്മവാദികളാലും സമ്മതിക്കപ്പെട്ടിട്ടുള്ള ഒരു ദോഷത്തെ പരിഹരിപ്പാനുള്ള ഭാരം (ശാസ്ത്രാനർത്ഥക്യാദിചോദ്യത്തിന്നു സമാധാനം പറയുവാനുള്ള ഭാരം) അവരിൽ ഒരുവന്നു മാത്രമുള്ളതല്ല. എന്നാൽ എങ്ങിനെയാണ് സകലവാദികളും അതിനെ സമ്മതിക്കുന്നത്?—മുക്താത്മാക്കൾക്കു സംസാരമാകട്ടേ സംസാരിത്വമാകട്ടേ ഇല്ല എന്നു സകല ആത്മവാദികളും സമ്മതിച്ചിരിക്കുന്നു. എങ്കിലും (അതുകൊണ്ട്) ശാസ്ത്രത്തിന്നു നിഷ്പ്രയോജനത്വമെന്ന ദോഷം അവരുടെ മതങ്ങളിൽ ഉണ്ടെന്ന് ആരും വിശ്വസിക്കുന്നില്ല. നമ്മെ സംബന്ധിച്ചും അപ്രകാരംതന്നെയാകുന്നു. ക്ഷേത്രജ്ഞനും ഈശ്വരനും ഒന്നായി ഭവിക്കുമ്പോൾ ശാസ്ത്രം നിഷ്പ്രയോജനമായി വന്നുകൊള്ളട്ടെ. എന്നാൽ അവിദ്യാവിഷയത്തിൽ അത് (ശാസ്ത്രം) ഉപയോഗകരമായിരിക്കുന്നതാണ്. ദ്വൈതികളായവൎക്കു ബന്ധാവസ്ഥയിൽ മാത്രമാണ് ശാസ്ത്രാദികളെക്കൊണ്ടുള്ള പ്രയോജനം, മുക്താവസ്ഥയിലല്ല.. അപ്രകാരംതന്നെയാണ് അദ്വൈതികളായ നമ്മുടെ മതവും ['ജ്ഞാനോദയത്തിന്നു മുമ്പാണ് ശാസ്ത്രാദികളെക്കൊണ്ടുള്ള പ്രയോജനം'].

പൂർവ്വപക്ഷം—ആത്മാവിന്നു പരമാർത്ഥത്തിൽ ബന്ധമോക്ഷങ്ങൾ ഉണ്ട് എന്നാണ് ദ്വൈതികളായ ഞങ്ങളെല്ലാവരുടേയും മതം. അതിനാൽ (ഞങ്ങളുടെ മതപ്രകാരം വാസ്തവത്തിൽ) ചിലതുപേക്ഷിക്കേണ്ടതായിട്ടും, ചിലതു സ്വീകരിക്കേണ്ടതായിട്ടും, ഉണ്ട്. അതിനെ സാധിക്കുന്നതിന്നു ചില സാധനങ്ങളുമുണ്ട്. അതുഹേതുവായിട്ടു ശാസ്ത്രാദികൾ അർത്ഥവത്തുക്കളായി (പ്രയോജനത്തോടുകൂടിയവയായി)ത്തന്നെയിരിക്കുന്നു. എന്നാൽ അദ്വൈതികൾക്കു ദ്വൈതംതന്നെ അസത്യമാകുന്നു. ആത്മാവിന്നു ബന്ധാവസ്ഥ അവിദ്യകൊണ്ടു തോന്നപ്പെടുന്നതല്ലാതെ പരമാർത്ഥത്തിൽ ഇല്ല എന്നാണ് അവരുടെ മതം. അപ്പോൾ ശാസ്ത്രത്തിന്നു വിഷയമില്ലാതെയാകുന്നതിനാൽ അവൎക്കു ശാസ്ത്രംകൊണ്ടു പ്രയോജനമില്ലാതാകുന്നു.

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ, ആത്മാവിന്ന് അവസ്ഥാഭേദമുണ്ടാവാൻ (ആത്മാ പല അവസ്ഥയിലുമിരിപ്പാൻ) പാടില്ല. ബന്ധമുക്താവസ്ഥകൾ ആത്മാവിന്നു പരമാർത്ഥമായിട്ടുണ്ട് എന്നു വരികിൽ അവ (ബന്ധമുക്താവസ്ഥകൾ) ഒന്നുകിൽ ഒന്നിച്ചിരിക്കണം, അല്ലെങ്കിൽ ഒന്നിനൊന്നു പിന്തുടൎന്നിരിക്കണം. ഒരേ വസ്തുവിൽതന്നെ സ്ഥിതിയും ഗതിയും ഒരേ സ

മയത്ത് അസാധ്യമാകുന്നുവെന്നതുപോലെ അവ അന്യോന്യവിരുദ്ധമാകയാൽ ആത്മാവിൽ ഒന്നിച്ചിരിക്കുക എന്നതു സംഭവിക്കുന്നതല്ല. ഒന്നിനൊന്നു പിന്തുടൎന്നു നില്ക്കുകയാണെങ്കിൽ അവ ഇന്ന കാരണത്താലുണ്ടായിയെന്നു പറയണം. അല്ലെങ്കിൽ ഒരു കാരണവും കൂടാതെതന്നെ ഉണ്ടായിയെന്നു പറയണം. കാരണം കൂടാതെ ഉണ്ടായതാണെങ്കിൽ മോക്ഷമില്ലെന്നു വരുന്നു. ഒരു കാരണത്താലുണ്ടായതാണെങ്കിൽ അവ ആത്മാവിൽ സ്വതേയില്ലാത്തതിനാൽ പരമാൎത്ഥമായിരിപ്പാൻ (വാസ്തവത്തിൽ ഉള്ളതായിരിപ്പാൻ) പാടില്ല. അപ്പോൾ ആദ്യം സ്വീകരിച്ചിട്ടുള്ള അഭിപ്രായത്തെ ഉപേക്ഷിക്കേണ്ടിവരുന്നു. അതിന്നും പുറമേ, ബന്ധമുക്താവസ്ഥകളെ പൂൎവ്വാപരമായി സ്വീകരിക്കുന്നപക്ഷം ബന്ധാവസ്ഥയെയാണ് ഒന്നാമതായി കല്പിക്കേണ്ടത്. ബന്ധാവസ്ഥ (അപ്പോൾ) അനാദിയും അന്തത്തോടുകൂടിയതുമായി ഭവിക്കുന്നു. അതു പ്രമാണത്തിന്നു വിരോധമാകുന്നു. അപ്രകാരംതന്നെ മോക്ഷാവസ്ഥ ആദിയോടുകൂടിയതും അന്തമില്ലാത്തതും ആണെന്നും സമ്മതിക്കണം. അതും പ്രമാണത്തിന്നു വിരോധമാകുന്നു. ഒരവസ്ഥയിൽനിന്നു മറ്റൊരവസ്ഥയെ പ്രാപിക്കുന്ന ഒരു വസ്തുവിന്നു നിത്യത്വം കല്പിപ്പാനും കഴികയില്ല. അനിത്യത്വദോഷത്തെ പരിഹരിപ്പാൻ വേണ്ടി ആത്മാവിൽ ബന്ധമുക്താവസ്ഥാഭേദങ്ങളെ കല്പിപ്പാൻ പാടില്ല എന്നു വരുമ്പോൾ ദ്വൈതികൾക്കുംകൂടി ശാസ്ത്രം നിഷ്പ്രയോജനം എന്ന ദോഷം അപരിഹാൎയ്യമായിത്തന്നെ ഭവിക്കുന്നു. ഇങ്ങിനെ ദ്വൈതികളും അദ്വൈതികളും ഒരുപോലെയാകയാൽ മുമ്പറഞ്ഞ ദോഷത്തിന്നു സമാധാനം പറയേണ്ട ഭാരം അദ്വൈതിക്കു മാത്രമല്ലാതെയായിത്തീരുന്നു. ശാസ്ത്രാനൎത്ഥക്യദോഷവും അദ്വൈതിക്കുതന്നേയുള്ളുവെന്നും പറയുവാൻ പാടില്ല. എന്തെന്നാൽ, ലോകത്തിൽ സാധാരണയായി ശാസ്ത്രം വിദ്വാന്മാരല്ലാത്തവൎക്കു പ്രയോജനകരമായിട്ടാണ് കാണപ്പെടുന്നത്. ഫലഹേതുക്കളെ * (കൎമ്മത്തേയും തൽഫലത്തേയും) അതായത് അനാത്മധൎമ്മങ്ങളെ, ആത്മാവിൽ ദൎശിക്കുന്നത് അവിദ്വാന്മാരാണല്ലോ, അല്ലാതെ വിദ്വാന്മാരല്ല. ഫലഹേതുക്കൾ ആത്മാവിൽനിന്ന് അന്യമായിട്ടുള്ളവയാണെന്നു കാണുന്നതിനാൽ വിദ്വാന്മാർ അവയെ ആത്മാവിൽ ആരോപിക്കുന്നില്ല. അത്യന്തമൂഢനോ അല്ലെങ്കിൽ ഭ്രാന്തനോ ആയ പുരുഷൻകൂടി ജലത്തേയും അഗ്നിയേയും, പ്രകാശത്തേയും ഇരുട്ടിനേയും, ഒന്നായി വിചാരിക്കുന്നില്ല. അപ്പോൾ വിവേകിയുടെ കാൎയ്യം പറവാനുണ്ടോ? അതിനാൽ, ഫലഹേതുക്കളിൽനിന്നാണ് ആത്മാ എന്നു കാണുന്നവന്നു വിധിപ്രതിഷേധശാസ്ത്രമാവശ്യമില്ല. 'ദേവദത്ത, നീ ഇതു ചെയ്യണം' എന്നാജ്ഞാപി

---

* (ആ) ഫലം=ഭോക്തൃത്വം, ഹേതു=കൎത്തൃത്വം; അല്ലെങ്കിൽ ഫലം=ദേഹവിശേഷം, ഹേതു=അദൃഷ്ടം; അനാത്മാക്കളായിരിക്കുന്ന (ആത്മവ്യതിരിക്തങ്ങളായിരിക്കുന്ന) അപ്രകാരമുള്ള ഫലഹേതുക്കളെ, 'ഞാൻ ഭോക്താ, ഞാൻ കൎത്താ, ഞാൻ മനുഷ്യൻ' എന്നിങ്ങിനെ ആത്മാവിൽ ദൎശിക്കുക എന്നത് കൎമ്മാധികാരത്തിന്നു കാരണമാകുന്നു. അതിനാൽ വിധിനിഷേധശാസ്ത്രം അവിദ്വാനെ സംബന്ധിച്ചു മാത്രമാകുന്നുവെന്നൎത്ഥം.

ച്ചാൽ, അടുക്കൽ നില്ക്കുന്ന വിഷ്ണുമിത്രൻ ആ കല്പന കേട്ടുവെങ്കിലും അതു താനാണ് ചെയ്യേണ്ടത് എന്നു ധരിക്കാറില്ല. എന്നാൽ ആജ്ഞാപിച്ചത് ആരോടാണെന്നു മനസ്സിലാക്കിയില്ല എങ്കിൽ അവൻ (വിഷ്ണുമിത്രൻ) അങ്ങിനെ ധരിച്ചേയ്ക്കാം. ഇവിടെ ഫലഹേതുക്കളെ സംബന്ധിച്ച സംഗതിയുമിതുപോലെതന്നെയാകുന്നു.

പൂർവ്വപക്ഷം—ഫലഹേതുക്കളിൽനിന്ന് ആത്മാ അന്യമാകുന്നുവെന്ന് ഒരുവൻ കാണുന്നുവെങ്കിലും അവനും (അപ്രകാരമുള്ള വിദ്വാനുംകൂടി) മുമ്പ് (ജ്ഞാനോൽപത്തിക്കു മുമ്പ്) ഉണ്ടായിരുന്ന അവിദ്യാസംബന്ധത്താൽ ഇഷ്ടമായിരിക്കുന്ന ഫലത്തെ ഉണ്ടാക്കുന്ന വിഷയത്തിൽ താൻ (ഇന്ന പ്രകാരം) പ്രവർത്തിക്കണമെന്നും, അനിഷ്ടഫലഹേതുവിൽനിന്ന് (ഇന്ന വിധം) നിവർത്തിക്കണമെന്നുമുള്ള ശാസ്ത്രാർത്ഥവിഷയമായ (വിധിനിഷേധവിഷയമായ) ബുദ്ധി യുക്തമാകുന്നു. ഇതിന്നുദാഹരണം—അച്ഛനും പുത്രന്മാരും, തങ്ങൾ വേറെ വേറെയാണെന്ന് അറിയുന്നുവെങ്കിലും, അന്യോന്യമുള്ള വിധിനിഷേധങ്ങൾ എല്ലാവർക്കും ഒരുപോലെ ബാധകമാണ് എന്ന് (അവർ) വിചാരിക്കുന്നു.

സമാധാനം—അല്ല. എന്തെന്നാൽ, ആത്മാ ഫലഹേതുക്കളിൽനിന്നു വ്യതിരിക്തമാണ് എന്ന ജ്ഞാനത്തിന്നു മുമ്പു മാത്രമാണ് അവയിൽ ആത്മാഭിമാനമുണ്ടാകുന്നത്. ശാസ്ത്രസംബന്ധമായ വിധിനിഷേധാർത്ഥത്തെ ധരിച്ചതിൻെറ ശേഷമേ (ഒരുവന്ന്) ആത്മാ ഫലഹേതുക്കളിൽനിന്നന്യമാണെന്നുള്ള ജ്ഞാനമുണ്ടാകുന്നുള്ളൂ. അതിന്നുമുമ്പുണ്ടാകുന്നതല്ല. അതിനാൽ വിധിനിഷേധങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രം അവിദ്വാന്മാർക്കാണെന്നു സിദ്ധമാകുന്നു.

പൂർവ്വപക്ഷം—ആത്മാ ദേഹാദിയിൽനിന്നു വ്യതിരിക്തമാകുന്നുവെന്നു കാണുന്ന വിദ്വാന്ന് (അദ്വൈതിയുടെ പക്ഷപ്രകാരം) 'സ്വർഗ്ഗത്തെ ഇച്ഛിക്കുന്നവൻ യാഗം ചെയ്യണം' എന്ന ശാസ്ത്രവിധിയിൽ പ്രവൃത്തിയോ, 'കളഞ്ജം * ഭക്ഷിക്കരുത്' എന്ന നിഷേധത്തിൽനിന്നു നിവൃത്തിയോ, ആവശ്യമില്ല. അപ്രകാരംതന്നെ കേവലം ദേഹംതന്നെയാണ് ആത്മാ എന്നു വിചാരിക്കുന്ന അവിദ്വാന്മാർക്കും അവ (ആവക വിധിനിഷേധങ്ങൾ) ആവശ്യമില്ല. [എന്തെന്നാൽ അവർക്കു പരലോകസുഖാനുഭവത്തെപ്പററിയ ജ്ഞാനമില്ല.] അതിനാൽ, വൈദികവിധിനിഷേധങ്ങളെ പ്രവർത്തിക്കുന്നതിന്നു കർത്താവില്ലായ്കയാൽ ശാസ്ത്രം നിഷ്പ്രയോജനമായി ഭവിക്കുന്നു.

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ ശാസ്ത്രസംബന്ധമായ വിധിനിഷേധങ്ങളിലുള്ള പ്രവൃത്തിനിവൃത്തികളെ പ്രസിദ്ധമാകുംവണ്ണം (ശാസ്ത്രീയാഭിമതപ്രകാരം) വിവരിക്കാവുന്നതാണ്. ഈശ്വരനും ക്ഷേത്രജ്ഞനുമൊന്നാണെന്നു ദർശിക്കുന്ന ബ്രഹ്മജ്ഞാനി ശാസ്ത്രീയമായ വിധികളിൽ പ്രവർത്തിക്കു

* വിഷദിഗ്ദ്ധമായ ശസ്ത്രംകൊണ്ടു വധിക്കപ്പെട്ട ജന്തുവിൻെറ മാംസം.

ന്നില്ല. അപ്രകാരംതന്നെ പരലോകമില്ലെന്നു വാദിക്കുന്നവരായ നിരാത്മവാദികളും പ്രവൃത്തിക്കുന്നില്ല. എന്നാൽ ലോകത്തിൽ വിധിനിഷേധങ്ങളെ സംബന്ധിച്ചുള്ള പ്രസിദ്ധിയെ (നടപ്പിനെ) അനുസരിക്കുന്നവനും, വിധിനിഷേധങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രത്തെ കേൾക്കുകനിമിത്തം ആത്മാ ഉണ്ടെന്നു വിശ്വസിക്കുന്നവനും (എന്തെന്നാൽ, അല്ലെങ്കിൽ വിധിനിഷേധങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രം നിരർത്ഥകമായി ഭവിക്കും), ആത്മാവിന്റെ യഥാർത്ഥസ്വഭാവമറിഞ്ഞുകൂടാത്തവനും, കർമ്മഫലത്തിൽ അതിയായ തൃഷ്ണയുള്ളവനും ആയവൻ വിഹിതകർമ്മങ്ങളിൽ അതിശ്രദ്ധയോടുകൂടി പ്രവൃത്തിക്കുകയും നിഷിദ്ധകർമ്മങ്ങളിൽനിന്നു നിവൃത്തിക്കുകയും ചെയ്യുന്നുവെന്നതു നമുക്കെല്ലാവർക്കും പ്രത്യക്ഷമാണല്ലോ. അതിനാൽ ശാസ്ത്രം നിഷ്പ്രയോജനമാണ് എന്നു പറഞ്ഞുകൂട.

പൂർവ്വപക്ഷം—വിവേകികൾ വൈദികകർമ്മങ്ങളിൽ പ്രവൃത്തിക്കാതിരിക്കുന്നതു കണ്ടിട്ട് അവരെ പിന്തുടരുന്നവരും അപ്രകാരംതന്നെ ചെയ്യേക്കാം. അപ്പോൾ ശാസ്ത്രം നിഷ്പ്രയോജനമായി ഭവിക്കുന്നു.

സമാധാനം—അങ്ങിനെ വരികയില്ല. എന്തെന്നാൽ, വിവേകത്തോടുകൂടിയവർതന്നെ വളരെ അപൂർവ്വമാകുന്നു. അനേകപ്രാണികളിൽ ഒരുവൻ മാത്രമേ വിവേകിയായിട്ടുണ്ടാവുകയുള്ളൂ. ഇപ്പോൾ (നമ്മുടെ അനുഭവത്തിൽ) ഉള്ളതുപോലെതന്നെ (അത്ര അപൂർവ്വമാണ് വിവേകികൾ എന്നർത്ഥം). മൂഢന്മാർ വിവേകികളെ പിന്തുടരുന്നതുമല്ല. എന്തെന്നാൽ, രാഗാദിദോഷങ്ങളുടെ പ്രേരണയാൽ അവർ അവശ്യം കർമ്മങ്ങളിൽ പ്രവൃത്തിക്കുന്നു. അതുകൂടാതെ, അവർ ആഭിചാരാദിയിൽ പ്രവൃത്തിക്കുന്നതു നാം കാണുന്നുണ്ടല്ലോ. എല്ലാററിനും പുറമെ പ്രവൃത്തി മനുഷ്യനു സ്വാഭാവികമാകുന്നു. 'സ്വഭാവസ്തു പ്രവർത്തതേ=സ്വഭാവമാകുന്നു പ്രവൃത്തിക്കുന്നത്' (അ. ൫ ശ്ലോ. ൧൪) എന്നു മുമ്പു ഭഗവാൻ ഉപദേശിച്ചിട്ടുമുണ്ടല്ലോ. അതിനാൽ സംസാരം അവിദ്യയാൽ തോന്നപ്പെടുക മാത്രമാകുന്നു. പ്രപഞ്ചത്തെ ഇപ്പോൾ കാണുന്നപ്രകാരംതന്നെ വാസ്തവമായി വിചാരിക്കുന്ന അവിദ്വാനുമാത്രമേ സംസാരമുള്ളതാനും. കേവലനായിരിക്കുന്ന ക്ഷേത്രജ്ഞന്ന് അവിദ്യയാകട്ടെ തൽകാര്യമാകട്ടെ ഇല്ല. മിഥ്യാജ്ഞാനം പരമാർത്ഥവസ്തുവിനെ ദുഷിപ്പിക്കാനും കഴികയില്ല. മരീചികാജലം കൊണ്ട് ഓർഭൂമിയെ (ഊഷരദേശത്തെ) നനച്ചു ചളിയാക്കുവാൻ കഴിയുന്നതല്ലല്ലോ. അതുപോലെതന്നെ അവിദ്യയ്ക്കു ക്ഷേത്രജ്ഞനെ സംബന്ധിച്ചു യാതൊന്നും ചെയ്വാൻ കഴിയുന്നതല്ല. അതിനാലാകുന്നു 'ക്ഷേത്രജ്ഞം ചാപി മാം വിദ്ധി=എന്നെ ക്ഷേത്രജ്ഞനായിട്ടുമറിഞ്ഞാലും' (അ. ൧൩ ശ്ലോ ൨) എന്നും 'അജ്ഞാനേനാവൃതം ജ്ഞാനം=അജ്ഞാനത്താൽ ജ്ഞാനം മൂടപ്പെട്ടിരിക്കുന്നു' (അ. ൫ ശ്ലോ. ൧൫) എന്നും, പറഞ്ഞിട്ടുള്ളത്.

പൂർവ്വപക്ഷം—എന്നാൽ എന്തുകൊണ്ടാണ് 'ഞാൻ ഇന്ന പ്രകാരമാകുന്നു', 'ഇത് എന്റേതാകുന്നു' എന്നും മററും സംസാരിയെപ്പോലെ പണ്ഡിതനും പറയുന്നത്?

സമാധാനം—പറയാം, കേട്ടാലും. ക്ഷേത്രം (ദേഹാദിസംഘാതം) തന്നെയാണ് ആത്മാ' എന്നാണ് അവരുടെ പാണ്ഡിത്യം. എന്നാൽ ക്ഷേത്രജ്ഞൻ പരമാൎത്ഥത്തിൽ അവിക്രിയനാണ് എന്ന് അവർ അറിയുന്നുവെങ്കിൽ 'ഇത് എനിക്ക'' എന്നിങ്ങിനെ ഭോഗത്തേയൊ കൎമ്മത്തേയൊ അവർ ഇച്ഛിക്കുകയില്ല. എന്തെന്നാൽ ഭോഗകൎമ്മങ്ങൾ വിക്രിയതന്നെയാകുന്നു. (മാറിമാറിക്കൊണ്ടിരിക്കുന്ന സ്വഭാവത്തെ സൂചിപ്പിക്കുന്നു). അതിനാൽ അവിദ്വാനാണ്, കൎമ്മഫലത്തിൽ ഇച്ഛഹേതുവായിട്ട്, കൎമ്മത്തിൽ പ്രവൎത്തിക്കുന്നത്. എന്നാൽ ആത്മാ അവിക്രിയനാണ' എന്നറിയുന്ന വിദ്വാനു കൎമ്മഫലത്തിലിച്ഛയില്ലായ്കയാൽ അവൻ കൎമ്മത്തിൽ പ്രവൎത്തിക്കുന്നില്ല. ഇങ്ങിനെ ദേഹേന്ദ്രിയവ്യാപാരങ്ങളിൽനിന്നു വിരമിച്ച് സ്വസ്ഥമായിരിക്കുമ്പോൾ ആ അവസ്ഥ അവന്നു നിവൃത്തി എന്ന് ഉപചാരമായി പറയപ്പെടുന്നു.

ഇനി വേറൊരുവിധം പാണ്ഡിത്യമുണ്ട്. ആ ജാതി പാണ്ഡിത്യമുള്ളവരുടെ അഭിപ്രായമെന്തെന്നാൽ—ക്ഷേത്രജ്ഞൻ ഈശ്വരൻതന്നെയാണ'; ക്ഷേത്രം ക്ഷേത്രജ്ഞനിൽനിന്നു വേറെയാണ്; അത് ക്ഷേത്രജ്ഞന്നു വിഷയവുമാണ്. എന്നാൽ ഞാൻ സംസാരിയാകുന്നു; ഞാൻ സുഖിയും ദുഃഖിയുമാകുന്നു. [ഞാൻ മൂഢനാകുന്നു; ഞാൻ ജനിക്കുന്നു; മരിക്കുന്നു; ഞാൻ ക്ഷീണനാകുന്നു; വൃദ്ധനാകുന്നു; എന്നിങ്ങിനെ പലതും സ്വാത്മാവിൽ ആരോപിക്കുന്നു]*. എന്നാൽ ക്ഷേത്രക്ഷേത്രജ്ഞവിജ്ഞാനംകൊണ്ടും (ഇതു ക്ഷേത്രം, ഇതു ക്ഷേത്രജ്ഞൻ എന്നിങ്ങിനെ വേർതിരിച്ചിട്ടുള്ള ജ്ഞാനംകൊണ്ടും) ധ്യാനംകൊണ്ടും ക്ഷേത്രജ്ഞനായിരിക്കുന്ന ഈശ്വരനെ സാക്ഷാൽകരിച്ച് തത്സ്വരൂപത്തിൽതന്നെ സ്ഥിതി ചെയ്തുകൊണ്ട് എന്റെ സംസാരത്തിന്നു നിവൃത്തി വരുത്തേണ്ടതാകുന്നു എന്നിപ്രകാരം യാതൊരുവനാണ് (യാതൊരാത്മാവാണ്) അറിയുന്നത്, യാതൊരുവനാണ് ഇപ്രകാരം അന്യന്നുപദേശിക്കുന്നത് അവർ (ഇരിവരും) അല്ല ക്ഷേത്രജ്ഞൻ[1].

ഇങ്ങിനെയുള്ള അഭിപ്രായത്തോടുകൂടി, ബന്ധമോക്ഷങ്ങൾ വാസ്തവമായിട്ടുള്ളവയാണെന്നും, ശാസ്ത്രം (എല്ലാവൎക്കും) പ്രയോജനമുള്ളതാണെന്നു സാധിക്കാമെന്നും, എവൻ പറയുന്നുവോ അവൻ പണ്ഡിതന്മാരിൽവെച്ചധമനാകുന്നു. അവൻ ആത്മഹന്താവാകുന്നു (ഉപദേശദ്വാരേണ ലഭിക്കേണ്ടതായ) ശാസ്ത്രാൎത്ഥസമ്പ്രദായത്തെ അവന്നു സിദ്ധിച്ചിട്ടില്ലാത്തതിനാൽ താൻതന്നെ മൂഢ

* [ ] ഈ അടയാളത്തിന്നകത്തുള്ളതു കൽക്കട്ട പുസ്തകത്തിൽ കാണ്മാനുണ്ട്. പൂനാവിൽനിന്നച്ചടിച്ചുവരുന്ന പുസ്തകത്തിൽ ഈ ഭാഗം കാണുന്നില്ല.

1 (ആ) 'ഞാൻ' എന്നു പറയുന്നത് (ഇവിടെ) ജീവാത്മാവാകുന്നു. ജീവാത്മാവായിരിക്കുന്ന എനിക്കാണ് സംസാരം. അപ്പോൾ സംസാരിയും ജീവാത്മാവുമായിരിക്കുന്ന ഞാൻ അസംസാരിയും ഈശ്വരനുമായിരിക്കുന്ന ക്ഷേത്രജ്ഞനാകുവാൻ പാടില്ല. എന്നാൽ ധ്യാനംകൊണ്ടു യഥാൎത്ഥജ്ഞാനത്തെ സമ്പാദിച്ച എനിക്ക് ഈശ്വരത്വം ലഭിക്കണം, (എന്റെ സംസാരത്തെ നിവൎത്തിപ്പിക്കണം) ഇതാണ് അവരുടെ അഭിപ്രായം.

നായിരുന്നുകൊണ്ട് അന്യന്മാരേയും അവൻ മോഹിപ്പിക്കുന്നു. ശ്രുത * മായിട്ടുള്ളതിനെ ഉപേക്ഷിച്ചു ശ്രുതമല്ലാത്തതിനെ അവൻ കല്പിക്കുകയും ചെയ്യുന്നു. അതിനാൽ അവൻ എല്ലാ ശാസ്ത്രങ്ങളിലും എത്രതന്നെ പണ്ഡിതനാണെങ്കിലും ശാസ്ത്രാർത്ഥസമ്പ്രദായം അറിയാത്തവനാകയാൽ മൂർഖനെന്നപോലെ (അവൻ) ഉപേക്ഷണിയനാകുന്നു.

എന്നാൽ, ഈശ്വരൻതന്നെ ക്ഷേത്രജ്ഞനാകുമ്പോൾ ഈശ്വരൻ സംസാരിയാകണമെന്നും, അല്ല ക്ഷേത്രജ്ഞൻതന്നെയാണ് ഈശ്വരനെങ്കിൽ സംസാരിയില്ലായ്കയാൽ സംസാരമേയില്ലെന്നു വരേണമെന്നും, (പൂർവ്വപക്ഷി) മുമ്പു പ്രസ്താവിച്ചിട്ടുണ്ട്. ഈ രണ്ടു ദോഷങ്ങൾക്കു സമാധാനമായിട്ടാണ് വിദ്യ എന്നും അവിദ്യ എന്നും രണ്ടു കൂട്ടമുള്ളവ സ്വരൂപംകൊണ്ടും ഫലംകൊണ്ടും ഭിന്നലക്ഷണങ്ങളോടുകൂടിയവയാണ് എന്നു മുമ്പു പറഞ്ഞിട്ടുള്ളത്. ഇത് (വിദ്യാവിദ്യകളുടെ ഈ വൈലക്ഷണ്യം) എല്ലാവരും സമ്മതിച്ചിട്ടുള്ളതാകുന്നു എങ്ങിനെ എന്നാൽ—അവിദ്യകൊണ്ടു കല്പിക്കപ്പെട്ടിട്ടുള്ള ദോഷത്താൽ പരമാർത്ഥവസ്തു ദൂഷിപ്പിക്കപ്പെടുന്നില്ല. മരീചികാജലംകൊണ്ട് ഊഷരഭൂമിയെ നനച്ചു ചളിയാക്കുവാൻ കഴിയുന്നതല്ല എന്നിങ്ങിനെ ഇതിനൊരു ദൃഷ്ടാന്തവും പറഞ്ഞു, സംസാരിയില്ലാത്തതിനാൽ സംസാരമേയില്ലെന്നു വരുമെന്ന ദോഷത്തിന്നു സംസാരസംസാരികൾതന്നെ അവിദ്യാകല്പിതമാണെന്നു സമാധാനം പറഞ്ഞു.

പൂർവ്വപക്ഷം—ക്ഷേത്രജ്ഞൻ അവിദ്യയോടുകൂടിയിരിക്കുന്നുവെന്ന സംഗതികൊണ്ടുതന്നെ ക്ഷേത്രജ്ഞൻ സംസാരിയാണെന്നു വരുന്നു. തൽഫലമാകുന്ന സുഖദുഃഖാദികൾ പ്രത്യക്ഷത്തിൽ നാം കാണുന്നുമുണ്ടല്ലോ.

സമാധാനം—ഇല്ല. എന്തെന്നാൽ, പ്രത്യക്ഷത്തിൽ അറിയപ്പെടുന്നതെല്ലാം (ജ്ഞേയമായതെല്ലാം) ക്ഷേത്രധർമ്മമാകുന്നു. അതിനാൽ അതിൽനിന്നുണ്ടാകുന്ന ദോഷം ജ്ഞാതാവായ ക്ഷേത്രജ്ഞനെ ബാധിക്കുകയില്ല. ക്ഷേത്രജ്ഞനിൽ (സ്വതഃ) ഇല്ലാത്തതായ എന്തൊരു ദോഷത്തേയും നിങ്ങൾ ക്ഷേത്രജ്ഞനിൽ കല്പിക്കുന്നു (യോജിപ്പിക്കുന്നു) എങ്കിലും അതു ജ്ഞേയമായിരിക്കുന്നതേയുള്ളു. അതുഹേതുവായിട്ട് അതു ക്ഷേത്രധർമ്മമായുമിരിക്കുന്നു. അല്ലാതെ ഒരിക്കലും ക്ഷേത്രജ്ഞധർമ്മമായിരിക്കുന്നതല്ല. അതിനാൽ (ക്ഷേത്രധർമ്മത്താൽ) ക്ഷേത്രജ്ഞൻ ദൂഷിപ്പിക്കപ്പെടുന്നതുമല്ല. എന്തെന്നാൽ ജ്ഞാതാവും ജ്ഞേയവും ഒന്നായിരിക്കുക എന്നത് അസംബന്ധമാകുന്നു. ജ്ഞാതാവും ജ്ഞേയവുമൊന്നിച്ചിരിക്കുന്നുവെങ്കിൽ ജ്ഞേയത്വമെന്നതു വേറെയില്ലാതെയാകും. അവിദ്യാവത്വം, ദുഃഖിത്വം മുതലായവ ആത്മധർമ്മങ്ങളാണെങ്കിൽ പ്രത്യക്ഷത്തിൽ

* (ആ) 'ഞാൻ, എന്റെ' എന്ന അഭിമാനത്തോടുകൂടി ഈ ക്ഷേത്രത്തിൽ (ദേഹത്തിൽ) സ്ഥിതിചെയ്യുന്ന ക്ഷേത്രജ്ഞൻതന്നെയാണ് ജീവാത്മാ (അ. ൧൩. ശ്ലോ. ൧); ആ ക്ഷേത്രജ്ഞൻതന്നെയാണ്, ഈശ്വരനായിരിക്കുന്ന ഞാനും; (അ. ൧൩. ശ്ലോ. ൨) എന്നിങ്ങിനെ ജീവാത്മപരമാത്മൈക്യത്തെയാണ് ഇവിടെ ഉപദേശിച്ചത്. അതു ശ്രുതം; അതിന്നു വിപരീതമായി ജീവേശ്വരഭേദത്തെ കല്പിക്കുന്നത് അശ്രുതം.

അവ എങ്ങിനെ അറിയപ്പെടുന്നു?* അവ എങ്ങിനെയാണ് ക്ഷേത്രജ്ഞധമ്മവുമായിരിക്കുന്നത്? 1 അതിനാൽ, ജ്ഞേയമായ സവ്വവും ക്ഷേത്രവും, ജ്ഞാതാവു ക്ഷേത്രജ്ഞനും, ആയിരിക്കെ അവിദ്യ, ദുഃഖിതത്വം മുതലായവ ക്ഷേത്രജ്ഞവിശേഷണങ്ങളാണെന്നും, ക്ഷേത്രജ്ഞധമ്മങ്ങളാണെന്നും, അവ പ്രത്യക്ഷമായി അറിയപ്പെടുന്നുവെന്നും, മററും ഒന്നിനൊന്നു വിരുദ്ധമായി പറയുന്നതു കേവലം അവിദ്യകൊണ്ടു മാത്രമാകുന്നു.

പൂവ്വപക്ഷം—ആക്കാണ് അവിദ്യ?

സമാധാനം—ആരാലാണ് അവിദ്യ കാണപ്പെടുന്നത് അവന്നുതന്നെ.

പൂവ്വപക്ഷം—ആരാലാണ് കാണപ്പെടുന്നത്?

സമാധാനം—പറയാം—ആരാലാണ് അവിദ്യ കാണപ്പെടുന്നത് എന്ന ചോദ്യംതന്നെ നിരത്ഥകമാകുന്നു. എന്തെന്നാൽ അവിദ്യ കാണപ്പെടുന്നുവെന്നു വരികിൽ അവിദ്യയുള്ളവനേയും നിങ്ങൾ കാണുന്നു. നിങ്ങൾ അവനെ (അവിദ്യയോടുകൂടിയവനെ) കാണുന്നുവെങ്കിൽ പിന്നെ അവിദ്യ ആക്കാണ് എന്ന ചോദ്യം യുക്തമല്ല. പശുവിൻെറ ഉടമസ്ഥനെ കണ്ടാൽ പിന്നെ പശു ആരുടെയാണ് എന്ന ചോദ്യമാവശ്യമില്ലല്ലോ.

പൂവ്വപക്ഷം—ദൃഷ്ടാന്തം ശരിയായില്ല. പശുവും പശുവുടമസ്ഥനും പ്രത്യക്ഷമാകയാൽ അവർ തമ്മിലുള്ള സംബന്ധവും പ്രത്യക്ഷമാകുന്നു. അപ്പോൾ ചോദ്യം നിരത്ഥകംതന്നെ. എന്നാൽ അവിദ്യയും അവിദ്യയോടുകൂടിയവനും അപ്രകാരം പ്രത്യക്ഷമല്ല. അങ്ങിനെ ആയിരുന്നുവെങ്കിൽ ചോദ്യം നിരത്ഥകമായേനെ.

സമാധാനം—അവിദ്യയോടുകൂടിയവൻ പ്രത്യക്ഷമല്ലാത്തതിനാൽ ആക്കാണ് അവിദ്യ എന്നറിഞ്ഞിട്ടു പിന്നെ എന്താണ് പ്രയോജനം?

പൂവ്വപക്ഷം—അവിദ്യ അനത്ഥത്തിന്നു ഹേതുവാകയാൽ അതിനെ ഉപേക്ഷിക്കേണ്ടതാകുന്നു.

സമാധാനം—ആക്കാണ് അവിദ്യയെങ്കിൽ അവൻ അതിനെ കളഞ്ഞുകൊള്ളും.

പൂവ്വപക്ഷം—എനിക്കാണ് അവിദ്യ.

സമാധാനം—എന്നാൽ നിങ്ങൾ അവിദ്യയേയും അതോടുകൂടിയിരിക്കുന്ന ആത്മാവിനേയും അറിയുന്നുവല്ലോ.

പൂവ്വപക്ഷം—ഞാനറിയുന്നുണ്ട്. എന്നാൽ പ്രത്യക്ഷമായിട്ടല്ല.

* (ആ) ആത്മാവിന്നു സ്വധമ്മങ്ങളെ അറിയാമെങ്കിൽ തന്നെത്താൻ (ആത്മാവ് ആത്മാവിനെത്തന്നെ) അറിയുന്നുവെന്നു വരുന്നു. അപ്പോൾ ജ്ഞാതാവും ജ്ഞേയവും—കത്താവും കമ്മവും—ഒന്നായി ഭവിക്കുന്നു. അത് അസംബന്ധമാകുന്നു.

1 (ആ) രൂപം വണ്ണം മുതലായവയെപ്പോലെ അവ വേദ്യങ്ങളാകയാൽ (ജ്ഞേയങ്ങളാകയാൽ) ജ്ഞാതാവിൽ അവ ഒരിക്കലും ഇരിപ്പാൻ പാടില്ല എന്നത്ഥം.

സമാധാനം—അനുമാനമായിട്ടാണ് നിങ്ങൾ ആത്മാവിനെ അറിയുന്നതെങ്കിൽ എങ്ങിനെയാണ് ജ്ഞാനവും അവിദ്യയും തമ്മിലുള്ള സംബന്ധത്തെ ഗ്രഹിക്കുന്നത്? ജ്ഞാതാവായ ആത്മാവിന്ന്, ഒരേ കാലത്തിൽതന്നെ അവിദ്യയെ അറിയുന്നതിന്നും തനിക്ക് അതിനോടുള്ള സംബന്ധത്തെ ഗ്രഹിക്കുന്നതിന്നും കഴിയുന്നതല്ല. എന്തെന്നാൽ തത്സമയം ജ്ഞാതാവ് അവിദ്യയെ ജ്ഞേയത്വേന വിഷയീകരിക്കുകയാകുന്നു. ജ്ഞാതാവിൻേറയും അവിദ്യയുടേയും സംബന്ധത്തെ ഗ്രഹിക്കുന്നതിന്ന് അന്യമായിട്ട് ഒരു ജ്ഞാതാവോ അല്ലെങ്കിൽ അങ്ങിനെയുള്ള സംബന്ധത്തിൻെറ വേറൊരു ജ്ഞാനമോ ഇല്ല. എന്തെന്നാൽ അങ്ങിനെയാണെങ്കിൽ അനവസ്ഥ എന്ന ദോഷം സംഭവിക്കുന്നതാണ്. ജ്ഞാതൃജ്ഞേയസംബന്ധത്തെ അറിയണമെങ്കിൽ മറ്റൊരു ജ്ഞാതാവിനെ കല്പിക്കണം. അപ്പോൾ ആ ജ്ഞാതാവിനെ അറിയുവാൻ മറ്റൊരു ജ്ഞാതാവു വേണ്ടിവരും. അതിനെ അറിവാൻ മറ്റൊന്ന്. ഇങ്ങിനെ അനവസ്ഥ എന്ന ദോഷം ഒഴിപ്പാൻ പാടില്ലാതെയായി ഭവിക്കും. എന്നാൽ നേരെ മറിച്ച്, അവിദ്യ, (അല്ലെങ്കിൽ മറ്റൊന്ന്, ജ്ഞേയമായിട്ടാണിരിക്കുന്നതെങ്കിൽ അത് എന്നും ജ്ഞേയമായിട്ടേ ഇരിക്കുകയുള്ളൂ. അപ്രകാരംതന്നെ ജ്ഞാതാവും എന്നും ജ്ഞാതാവായിത്തന്നെയിരിക്കുന്നു. ഒരിക്കലും ജ്ഞേയമായി ഭവിക്കുന്നില്ല. അതിനാൽ അവിദ്യ ദുഃഖിത്വം മുതലായ ദോഷങ്ങൾ യാതൊന്നും ജ്ഞാതാവായ ക്ഷേത്രജ്ഞനു ബാധിക്കുന്നതല്ല (എന്നു സിദ്ധമായി).

പൂർവ്വപക്ഷം—എന്നാൽ ക്ഷേത്രജ്ഞനു ദോഷത്തോടുകൂടിയിരിക്കുന്ന ക്ഷേത്രത്തിൻെറ ജ്ഞാതാവാകുന്നുവെന്നൊരു ദോഷമുണ്ട്.

സമാധാനം—ഇല്ല. എന്തെന്നാൽ അവിക്രിയനായിരിക്കുന്ന വിജ്ഞാനസ്വരൂപത്തിന്നാകുന്നു ഉപചാരമായി ജ്ഞാതൃത്വം കല്പിക്കപ്പെട്ടിട്ടുള്ളത്. അഗ്നിക്കുള്ള ഉഷ്ണത (എന്ന ഗുണം) മാത്രംകൊണ്ട് അഗ്നിതന്നെ ചൂടുപിടിപ്പിക്കുക എന്ന ക്രിയയെ ചെയ്യുന്നുവെന്നു നാം ഉപചാരമായി പറയാറുള്ളതുപോലെയാകുന്നു. സ്വതേ ആത്മാവിൽ ക്രിയാകാരകഫലങ്ങൾ ഇല്ല എന്നു ഭഗവാൻ തന്നെ ഇവിടെ (ഗീതയിൽ) ഉപദേശിച്ചിട്ടുണ്ട്. അവ അവിദ്യയാൽ ആത്മാവിൽ ആരോപിക്കപ്പെട്ടുകനിമിത്തം ക്രിയാകാരകഫലങ്ങൾ ആത്മാവിന്നുണ്ട് എന്ന് ഉപചാരമായി പറയുന്നു. ഈ സംഗതിയെ ഭഗവാൻതന്നെ 'യ ഏനം വേത്തി ഹന്താരം' (അ. ൨ ശ്ലോ. ൧൯) 'പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമ്മാണി സർവ്വശഃ' (അ. ൩ ശ്ലോ. ൨൭), 'നാദത്തേ കസ്യചിൽ പാപം ന ചൈവ സുകൃതം വിഭുഃ' (അ. ൫ ശ്ലോ. ൧൫), എന്നും മററുമുള്ള പ്രകരണങ്ങളിൽ കാണിച്ചിട്ടുണ്ട്. അവയെ നാം വേണ്ടുംവണ്ണം വ്യാഖ്യാനിച്ചിട്ടുമുണ്ട്. ഉത്തരപ്രകരണങ്ങളിൽ നാം ഈ സംഗതിയെ (വീണ്ടും) വെളിവാക്കുന്നതുമാണ്.

പൂർവ്വപക്ഷം—എന്നാൽ പിന്നെ ക്രിയാകാരകഫലാദി സർവ്വവും ആത്മാവിൽ സ്വതേ ഇല്ലെന്നും, അവിദ്യയാൽ ആരോപിതമാണെന്നും, വരു

മ്പോഠം കമ്മങ്ങളെ അവിദ്വാന്മാർതന്നെ ചെയ്യേണ്ടതാണെന്നും വിദ്വാന്മാൎക്ക വേണ്ടെന്നും വരുന്നുവല്ലോ.

സമാധാനം—അതെ, അങ്ങിനെതന്നെയാണ് വരുന്നത്. 'ന ഹി ദേഹഭൃതാ ശക്യം' (അ. ൧൮ ശ്ലോ. ൧൧) എന്ന ശ്ലോകത്തെ വ്യാഖ്യാനിക്കുമ്പോഠം ഇതിനെ നാം വിവരിക്കുന്നതാകുന്നു. 'സമാസേനൈവ കൌന്തേയ നിഷ്ഠാ ജ്ഞാനസ്യ യാ പരാ' (അ. ൧൮ ശ്ലോ. ൫൦) എന്നിങ്ങിനെ സകലശാസ്ത്രാൎത്ഥത്തേയും സംഗ്രഹിച്ചു പറയുന്ന ഘട്ടത്തിൽ ഈ സംഗതിയിൽ നാം പ്രത്യേകം മനസ്സിരുത്തുന്നതാണ്. ഇനിയും വിസ്തരിച്ചിട്ടു കാൎയ്യമില്ലാത്തതിനാൽ ഇപ്പോഠം ഇവിടെ അവസാനിപ്പിക്കുന്നു.

'ഇദം ശരീരം' എന്നിങ്ങിനെ ആരംഭിച്ചിരിക്കുന്ന ഈ ക്ഷേത്രാദ്ധ്യായത്തിൽ (൧൩-ാമദ്ധ്യായത്തിൽ) പ്രതിപാദിക്കപ്പെടുന്ന വിഷയത്തിൻെറ സാരമാണ് 'തൽ ക്ഷേത്രം യച്ച' എന്നിങ്ങിനെ താഴെ കാണിക്കുന്ന ശ്ലോകത്തിൽ ഉപന്യസിക്കപ്പെടുന്നത്. (ഈ ഘട്ടത്തിൽ) ഉപദേശിക്കുവാൻ (വ്യാഖ്യാനിക്കുവാൻ) വിചാരിക്കുന്ന അൎത്ഥത്തിൻെറ ഒരു സംക്ഷേപം പറയുന്നതു ന്യായമായിരിക്കുമെന്നു വെച്ചാണ് ആ അൎത്ഥത്തെ ഈ ശ്ലോകത്തിൽ സംഗ്രഹിക്കുന്നത്—

൩. തൽ ക്ഷേത്രം യച്ച യാദൃക് ച യദ്വികാരി യതശ്ച യൽ
സ ച യോ യൽപ്രഭാവശ്ച തത്സമാസേന മേ ശൃണു.

തൽ ക്ഷേത്രം=ആ ക്ഷേത്രമെന്നത്, യൽ ച=എന്തൊരു (ജഡദൃശ്യാദി)സ്വഭാവത്തോടുകൂടിയത്, യാദൃക് ച=എപ്രകാരമുള്ള ഗുണങ്ങളോട് (ഇച്ഛാദിധൎമ്മങ്ങളോടു) കൂടിയത്, യദ്വികാരി=എന്തൊരു (ഇന്ദ്രിയാദി) വികാരത്തോടുകൂടിയത്, യതഃ ച=എന്തിൽ (യാതൊരു പ്രകൃതിപുരുഷസംയോഗത്തിൽ) നിന്നുണ്ടായത്, യൽ=യാതൊരു പ്രകാരത്തിൽ (സ്ഥാവരജംഗമാദിഭേദഭിന്നമായിട്ട്) ഉള്ളത്, സഃ ച=ആ ക്ഷേത്രജ്ഞൻ, യൽപ്രഭാവഃ ച=(അചിന്ത്യമായ ഐശ്വൎയ്യയോഗംകൊണ്ട്) എപ്രകാരമുള്ള മഹിമയോടുകൂടിയവൻ, തൽ (സൎവ്വം)=അതെല്ലാം, സമാസേന=സംക്ഷേപമായി, മേ=എന്നിൽനിന്ന്, ശൃണു=കേട്ടാലും.

ആ ക്ഷേത്രമെന്നത് എന്ത്; എപ്രകാരമുള്ള ഗുണങ്ങളോടുകൂടിയത്; എന്തൊരു വികാരത്തോടുകൂടിയത്; എന്തിൽനിന്നുണ്ടായത്; എന്തൊരു പ്രകാരത്തിലുള്ളത്; ആ ക്ഷേത്രജ്ഞൻ ആര്; എപ്രകാരമുള്ള മഹിമയോടുകൂടിയവൻ; ഇതെല്ലാം എന്നിൽനിന്നു സംക്ഷേപമായി കേട്ടാലും.

(ശം-ഭാ) 'തൽ ക്ഷേത്രം' (ആ ക്ഷേത്രം) എന്നതിൽ 'തൽ' (=ആ) എന്ന പദം 'ഇദം ശരീരം' (അ. ൧൩ ശ്ലോ. ൧) എന്നു പറഞ്ഞിട്ടുള്ളതിനെ ചൂണ്ടിക്കാണിക്കുന്നു. 'ഇത്' എന്നിങ്ങിനെ നിൎദ്ദേശിക്കപ്പെട്ടിട്ടുള്ള (ജ്ഞാതവ്യമായ) ഈ ക്ഷേത്രം (യൽ ച=) സ്വന്തമായ എന്തൊരു ധൎമ്മങ്ങളോടുകൂടിയതാകുന്നു. 'യൽ ച' എന്നതിലെ 'ച' ശബ്ദം സമുച്ചയാൎത്ഥമാകുന്നു. അത് എന്തൊരു വികാരത്തോടുകൂടിയതാകുന്നു. എന്തൊരു കാരണത്തിൽനിന്നാണ് കാൎയ്യമായിട്ടുള്ളതെല്ലാം ഉണ്ടാകുന്നത്. ക്ഷേത്രജ്ഞൻ എന്നു പറയപ്പെടുന്നവൻ ആരാകുന്നു. അദ്ദേഹത്തിൻെറ പ്രഭാവങ്ങഠം—ഉപാധിയിൽനിന്നുണ്ടായിട്ടുള്ള ശക്തികഠം—എപ്രകാരമാകുന്നു. ഇങ്ങിനെ മുൻവിശേഷിപ്പിച്ചപ്രകാരം ക്ഷേത്രക്ഷേ

ത്രജ്ഞന്മാരുടെ യാഥാത്മ്യത്തെ (യഥാൎത്ഥസ്വരൂപത്തെ)പററി ഞാൻ സംക്ഷേപമായി പറയുന്നതിനെ നീ കേട്ടാലും. ഞാൻ പറയുന്നതിനെ കേട്ട് അതിന്റെ അൎത്ഥത്തെ ഗ്രഹിച്ചാലും എന്നൎത്ഥം.

ശ്രോതാവിന്റെ ബുദ്ധിയെ രുചിപ്പിക്കുന്നതിന്നുവേണ്ടി ഭഗവാൻ മുൻവിവക്ഷിച്ചിട്ടുള്ള ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ യാഥാത്മ്യത്തെ സ്തുതിക്കുന്നു—

൪. ഋഷിഭിൎബ്ബഹുധാ ഗീതം ഛന്ദോഭിൎവിവിധൈഃ പൃഥക്
ബ്രഹ്മസൂത്രപദൈശ്ചൈവ ഹേതുമദ്ഭിൎവിനിശ്ചിതൈഃ.

(ക്ഷേത്രക്ഷേത്രജ്ഞയോഃ സ്വരൂപം=ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സ്വരൂപം) ബഹുധാ=പലപ്രകാരത്തിൽ, ഋഷിഭിഃ=വസിഷ്ഠാദി ഋഷികളാലും, വിവിധൈഃ=ശാഖാഭേദേന പലപ്രകാരമായിരിക്കുന്ന, ഛന്ദോഭിഃ=വേദങ്ങളാലും, പൃഥക്=(അവയുടെ സ്വരൂപത്തെ) വിഭജിച്ച്, ഗീതം=നിരൂപിക്കപ്പെട്ടിട്ടുണ്ട് (പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്). ഹേതുമദ്ഭിഃ=യുക്തികളോടുകൂടിയ, വിനിശ്ചിതൈഃ=സംശയം തീൎന്നിരിക്കുന്ന അൎത്ഥത്തെ പ്രതിപാദിക്കുന്ന, ബ്രഹ്മസൂത്രപദൈഃ ച ഏവ*=ബ്രഹ്മസൂത്രപദങ്ങളാലും, (ഗീതം)=പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.

ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സ്വരൂപം പലപ്രകാരത്തിൽ വസിഷ്ഠാദി ഋഷികളാലും, പ്രത്യേകമായി (വിഭജിച്ച്) ശാഖാഭേദേന പലപ്രകാരമായിരിക്കുന്ന വേദങ്ങളാലും, നിരൂപിക്കപ്പെട്ടിട്ടുണ്ട്. യുക്തികളോടുകൂടിയതും സംശയം തീൎന്ന അൎത്ഥത്തെ പ്രതിപാദിക്കുന്നതുമായ ബ്രഹ്മസൂത്രപദങ്ങളാലും പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.

(ശം—ഭാ) ഋഷിഭിഃ=വസിഷ്ഠാദികളാൽ. ബഹുധാ ഗീതം=ബഹുപ്രകാരത്തിൽ പറയപ്പെട്ടിട്ടുണ്ട്. ഛന്ദോഭിഃ വിവിധൈഃ പൃഥക് (ഗീതം)=ഋക് മുതലായ നാനാപ്രകാരമായ ഛന്ദസ്സുകളാലും വിവേചിച്ചു പറയപ്പെട്ടിട്ടുണ്ട്. അതുകൂടാതെ, ബ്രഹ്മസൂത്രപദൈഃ ച ഏവ=ബ്രഹ്മസൂത്രപദങ്ങളാലും—'ആത്മേത്യേവോപാസീത=ശ്രദ്ധയോടുകൂടി ഒരുവൻ ആത്മാവിനെ ഉപാസിക്കണം' (ബൃ. ഉ. ൧. ൪. ൭) എന്നിങ്ങിനെയുള്ള വാക്യങ്ങളാലും—ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ യാഥാത്മ്യം വിവരമായി പറയപ്പെട്ടിട്ടുണ്ട്. ബ്രഹ്മസൂത്രപദങ്ങൾ—ബ്രഹ്മത്തെ സൂചിപ്പിക്കുന്നതായ വാക്യങ്ങൾ ബ്രഹ്മസൂത്രങ്ങൾ. യാതൊരു ബ്രഹ്മസൂത്രങ്ങളാൽ ബ്രഹ്മം (പദ്യതേ=ഗമ്യതേ, ജ്ഞായതേ) അറിയപ്പെടുന്നുവോ അവ ബ്രഹ്മസൂത്രപദങ്ങൾ. അങ്ങിനെയുള്ള ബ്രഹ്മസൂത്രപദങ്ങൾ യുക്തിയോടുകൂടിയവയാകുന്നു. അവയിൽ യാതൊരു സംശയവുമില്ല. അവ നിശ്ചിതജ്ഞാനത്തെ ഉണ്ടാക്കുന്നുവെന്നൎത്ഥം.

ഇങ്ങിനെയുള്ള (ക്ഷേത്രാദിയാഥാത്മ്യത്തെപ്പററിയ) സ്തുതിയെ കേട്ടിട്ട് ശ്രദ്ധയോടുകൂടി അഭിമുഖീഭൂതനായ അൎജ്ജുനനോടായി ഭഗവാൻ പറയുന്നു—

൫. മഹാഭൂതാന്യഹംകാരോ ബുദ്ധിരവ്യക്തമേവ ച
ഇന്ദ്രിയാണി ദശൈകം ച പഞ്ച ചേന്ദ്രിയഗോചരാഃ.

* [ആ, ശ്രീ, ശ—സ] 'ജന്മാദ്യസ്യ യതഃ', 'അഥാതോ ബ്രഹ്മജിജ്ഞാസാ' എന്നിങ്ങിനെയുള്ള വേദാന്തസൂത്രങ്ങളാലും.

൬. ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം സംഘാതശ്ചേതനാ ധൃതിഃ
ഏതൽ ക്ഷേത്രം സമാസേന സവികാരമുദാഹൃതം.

മഹാഭൂതാനി=ആകാശാദിമഹാഭൂതങ്ങൾ അഞ്ച്, അഹംകാരഃ=(തൽകാരണമായ) അഹംകാരതത്ത്വം, ബുദ്ധിഃ=ജ്ഞാനാത്മകമായ മഹത്തത്ത്വം, അവ്യക്തം ഏവ ച=മൂല പ്രകൃതി അല്ലെങ്കിൽ മായ, ദശ ഇന്ദ്രിയാണി=ജ്ഞാനകർമ്മേന്ദ്രിയങ്ങൾ പത്ത്, ഏകം ച= മനസ്സൊന്ന്, പഞ്ച ഇന്ദ്രിയഗോചരാഃ ച=പഞ്ചതന്മാത്രാരൂപങ്ങളായ ശബ്ദാദിവിഷയ ങ്ങൾ അഞ്ച് (ശബ്ദ സ്പർശ രൂപ രസ ഗന്ധങ്ങൾ). ഇച്ഛാ*=ഇച്ഛ, ദ്വേഷഃ=ദ്വേഷം, സു ഖം=സുഖം, ദുഃഖം=ദുഃഖം, സംഘാതഃ=ശരീരം, ചേതനാ=ജ്ഞാനാത്മകമായ മനോവൃത്തി, ധൃതിഃ=ധൈര്യം, സവികാരം=(ഇന്ദ്രിയാദി) വികാരങ്ങളോടുകൂടിയ, ഏതൽ ക്ഷേത്രം=ഈ ക്ഷേത്രം, സമാസേന=സംക്ഷേപമായി, ഉദാഹൃതം=പറയപ്പെട്ടു.

ആകാശാദി പഞ്ചമഹാഭൂതങ്ങൾ, അഹംകാരതത്ത്വം, മഹത്തത്ത്വം, മൂലപ്രകൃതി, ജ്ഞാനകർമ്മേന്ദ്രിയങ്ങൾ പത്ത്, മനസ്സൊന്ന്, ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങൾ അഞ്ച്, ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, ശരീരം, ജ്ഞാനാത്മകമായ മനോവൃത്തി, ധൈര്യം, എന്നീ പ്രകാരമുള്ള വികാരങ്ങളോടുകൂടിയ ഈ ക്ഷേത്രം സംക്ഷേപമായി പറയപ്പെട്ടു.

(ശം-ഭാ) ആകാശാദിഭൂതങ്ങൾ അവയുടെ സകലവികാരങ്ങളിലും വ്യാ പിച്ചിരിക്കുന്നതിനാൽ അവ മഹാഭൂതങ്ങൾ എന്നു പറയപ്പെടുന്നു. 'മഹാഭൂത ങ്ങൾ' എന്നതിന്ന് (അപഞ്ചീകൃതമായിരിക്കുന്ന) സൂക്ഷ്മഭൂതങ്ങൾ (തന്മാത്ര ങ്ങൾ) എന്നാണ് ഇവിടെ വിവക്ഷിച്ചിട്ടുള്ള അർത്ഥം, സ്ഥൂലമല്ല. അവയുടെ സ്ഥൂലങ്ങളെ 'ഇന്ദ്രിയഗോചര'ശബ്ദംകൊണ്ട് ഇനി പറയുന്നതാണ് 'ഞാൻ' എന്നു തോന്നുന്നതാണ് അഹംകാരം. അതു മഹാഭൂതങ്ങൾക്കു കാരണമാകുന്നു. നിശ്ചയാത്മികയായ ബുദ്ധി അഹംകാരത്തിന്നു കാരണമാകുന്നു. ബുദ്ധിക്കു കാര ണമായിട്ട് അവ്യക്തംതന്നെയുമിരിക്കുന്നു. വ്യക്തിയില്ലാത്തത് അവ്യക്തം—യാ തൊരു വികാരത്തേയും പ്രാപിക്കാതെയിരിക്കുന്ന (പ്രകൃതിയുടെ) അവസ്ഥയ്ക്ക് അ വ്യക്തം എന്നു പേർ. 'മമ മായാ ദുരത്യയാ' (അ. ൭. ശ്ലോ. ൧൪) എന്നു പറയപ്പെ ട്ടിട്ടുള്ള ഈശ്വരശക്തിതന്നെയാണ് അവ്യക്തം. 'ഏവ' എന്ന പദംകൊണ്ടു പ്ര കൃതിയുടെ വികാരങ്ങൾ ഇത്രമാത്രമെന്നു നിർണ്ണയിക്കപ്പെടുന്നു. പ്രകൃതി മുൻപറ ഞ്ഞപ്രകാരം എട്ടായിത്തന്നെ ഭേദപ്പെട്ടിരിക്കുന്നു. 'ച' ശബ്ദംകൊണ്ട് (തന്മാ ത്രാദി) ഭേദങ്ങൾക്കു മൂലപ്രകൃതിയോടുകൂടിയുള്ള സമുച്ചയത്തെ സൂചിപ്പിക്കുന്നു. ഇന്ദ്രിയങ്ങൾ പത്താകുന്നു. അവയിൽ ശ്രോത്രം മുതലായ അഞ്ച് ഇന്ദ്രിയങ്ങൾ, ജ്ഞാനത്തെ ഉണ്ടാക്കുന്നവയാകയാൽ ബുദ്ധീന്ദ്രിയങ്ങൾ, അല്ലെങ്കിൽ ജ്ഞാനേ ന്ദ്രിയങ്ങൾ, എന്നു പറയപ്പെടുന്നു. വാക്കു മുതലായ അഞ്ച് ഇന്ദ്രിയങ്ങൾ ക ർമ്മങ്ങളെ ചെയ്യുന്നവയാകയാൽ അവ കർമ്മേന്ദ്രിയങ്ങൾ എന്നു പറയപ്പെടുന്നു. പിന്നെ ഒന്നുള്ളത് മനസ്സ്. സങ്കല്പാദിരൂപമായിരിക്കുന്ന മനസ്സ് പതിനൊ

* 'കാമഃ സങ്കല്പോ വിചികിത്സാ ശ്രദ്ധാ അശ്രദ്ധാ ധൃതിരധൃതിഃ ഹ്രീർധീർഭീരിത്യേതത്സർവം മ ന ഏവ' എന്ന ശ്രുതിവാക്യം.

നാമത്തെ (ഇന്ദ്രിയം) ആകുന്നു. ഇന്ദ്രിയഗോചരങ്ങളായിട്ടുള്ളവ ശബ്ദാദി വിഷയങ്ങളാകുന്നു. ഇവയെയാണ് സാംഖ്യന്മാർ ഇരുപത്തിനാലു തത്ത്വങ്ങൾ എന്നു പറയുന്നത്.

യാതൊന്നുകളാണ് വൈശേഷികന്മാർ ആത്മഗുണങ്ങളെന്നു പറയുന്നത് അവയും ക്ഷേത്രധർമ്മങ്ങൾതന്നെയാകുന്നു, ക്ഷേത്രജ്ഞന്റെ അല്ല, എന്നു ഭഗവാൻ പറയുന്നു. ഇച്ഛാ ദ്വേഷഃ ഇതി—ഇച്ഛാ—സുഖത്തിന്നു ഹേതുവായ ഒരു ജാതി പദാർത്ഥത്തെ ഒരിക്കൽ അനുഭവിച്ചിട്ടുള്ള ഒരുവൻ ആ ജാതി പദാർത്ഥത്തെത്തന്നെ പിന്നേയും കിട്ടുവാനാഗ്രഹിക്കുന്നതിനാണ് 'ഇച്ഛ' എന്നു പറയുന്നത്. അത് അന്തഃകരണധർമ്മമാകുന്നു. ജ്ഞേയമാകയാൽ (അറിയപ്പെടുന്നതാകയാൽ) അത് ക്ഷേത്രവുമാകുന്നു. ദ്വേഷഃ—യാതൊരു പദാർത്ഥത്തെയാണ് ഒരുവൻ ദുഃഖഹേതുവായി ഒരിക്കൽ അനുഭവിച്ചിട്ടുള്ളത് അതിനെത്തന്നെ പിന്നെ കാണുമ്പോൾ അവനുണ്ടാകുന്ന മനഃക്ഷോഭത്തിന്നു ദ്വേഷമെന്നു പറയുന്നു. അതും ജ്ഞേയമാകയാൽ ക്ഷേത്രംതന്നെയാകുന്നു. അപ്രകാരംതന്നെ, സുഖം—അനുകൂലമായിരിക്കുന്നതു സുഖം. അതു പ്രസന്നമായും സത്ത്വാത്മകമായുമിരിക്കുന്നു; ജ്ഞേയമായിരിക്കുന്നതിനാൽ അതും (സുഖവും) ക്ഷേത്രംതന്നെ ദുഃഖം—പ്രതികൂലാത്മകമായിരിക്കുന്നത് ദുഃഖം. ജ്ഞേയമായിരിക്കുന്നതിനാൽ അതും ക്ഷേത്രംതന്നെ. സംഘാതഃ=ദേഹേന്ദ്രിയങ്ങളുടെ സമൂഹം. ചേതനാ—ദേഹേന്ദ്രിയസമൂഹമായിരിക്കുന്ന ശരീരത്തിൽ അഭിവ്യക്തമായിരിക്കുന്ന അന്തഃകരണവൃത്തിയാണ് 'ചേതനാ' എന്നു പറയുന്നത്. ചുട്ടുപഴുത്ത ലോഹപിണ്ഡത്തിൽ അഗ്നി എന്നപോലെയാണ് അതു ശരീരത്തിൽ അന്തഃകരണവൃത്തിയായി പ്രകാശിക്കുന്നത്. * അത് (ആത്മചൈതന്യാഭാസരസവിദ്ധാ=) ആത്മചൈതന്യപ്രതിബിംബത്തോടുകൂടി ചേർന്നിരിക്കുന്നു. (മുഖ്യചേതനയെ അപേക്ഷിച്ച്) ജ്ഞേയമാകയാൽ അതും (ആത്മചൈതന്യാഭാസരസവിദ്ധമായിരിക്കുന്ന ചേതനയും) ക്ഷേത്രമാകുന്നു. ധൃതിഃ—ക്ഷീണിച്ചിരിക്കുന്ന ദേഹേന്ദ്രിയങ്ങളെ ബലപ്പെടുത്തുന്നതു യാതൊന്നോ അതു ധൃതിയാകുന്നു. ജ്ഞേയമാകയാൽ അതും ക്ഷേത്രംതന്നെ. (ഇവിടെ) ഇച്ഛ, ദ്വേഷം മുതലായവയെ പറഞ്ഞതുകൊണ്ട് അന്തഃകരണധർമ്മങ്ങളെ മുഴുവൻ ഗ്രഹിക്കേണ്ടതാകുന്നു. ഇതേവരെ പറഞ്ഞതിനെ ഭഗവാൻ ഇങ്ങിനെ ഉപസംഹരിക്കുന്നു—മഹത്തത്ത്വാദിഭേദങ്ങളോടുകൂടിയ ഈ ക്ഷേത്രം ഇവിടെ സംക്ഷേപമായി വിവരിക്കപ്പെട്ടു.

(ശം-ഭാ) യാതൊരു ക്ഷേത്രത്തിന്റെ പലവിധവികാരങ്ങൾ (വ്യഷ്ടിദേഹവിഭാഗങ്ങൾ)കൂടിചേർന്നതിന്നാണ് 'ഈ ശരീരം' (അ. ൧൩ ശ്ലോ. ൧) എന്നു പറഞ്ഞത്. മഹാഭൂതങ്ങൾ മുതൽ ധൃതിവ

* [ആ] തപ്തലോഹപിണ്ഡത്തിൽ അഗ്നിയുടെ അഭിവ്യക്തിപോലെയാണ് ശരീരത്തിൽ ബുദ്ധിവൃത്തി പ്രകാശിക്കുന്നത്. തപ്തമായ ലോഹപിണ്ഡത്തിൽ അഗ്നിയുടെ അഭിവ്യക്തിയുണ്ടെങ്കിലും ലോഹപിണ്ഡത്തെയാണ് അഗ്നിയായി ഗ്രഹിക്കുന്നത്. അപ്രകാരംതന്നെ ആത്മചൈതന്യം ബുദ്ധിവൃത്തിയിൽ പ്രകാശിക്കുന്നു. അപ്പോൾ ബുദ്ധിവൃത്തിയെത്തന്നെ ആത്മാവായി ഗ്രഹിക്കുന്നു. അതുകൊണ്ടാണ് ഇവിടെ ആത്മചൈതന്യാഭാസാനുവിദ്ധയാണ് ചേതന എന്നു പറയപ്പെടുന്നത്.

രെയുള്ള വികാരങ്ങളോടുകൂടിയ ആ ക്ഷേത്രം (സംക്ഷേപമായി) വ്യാഖ്യാനിക്കപ്പെട്ടു. ക്ഷേത്രജ്ഞൻെറ വിശേഷണങ്ങളെ ഉടനെ വൎണ്ണിക്കുന്നതാകുന്നു. യാതൊരു ക്ഷേത്രജ്ഞനേയും തൽപ്രഭാവങ്ങളേയും (ശക്തികളേയും) അറിയുന്ന ഒരുവൻ അമൃതത്വത്തെ പ്രാപിക്കുന്നുവോ (ജനനമരണാദിലക്ഷണമായിരിക്കുന്ന സംസാരത്തിൽനിന്നു മോചിക്കുന്നുവോ) അങ്ങിനെയിരിക്കുന്ന ക്ഷേത്രജ്ഞനെ ഭഗവാൻതന്നെ 'ജ്ഞേയം യത്തൽ പ്രവക്ഷ്യാമി' (അ ൧൩ ശ്ലോ. ൧൨) എന്ന ശ്ലോകംകൊണ്ടു സവിസ്തരം വൎണ്ണിക്കുന്നതാണ് എന്നാൽ, ഇപ്പോൾ ഭഗവാൻ ആ (ക്ഷേത്രജ്ഞൻേറയും തച്ഛക്തികളുടേയും) ജ്ഞാനത്തിന്നു സാധനമായിരിക്കുന്ന അമാനിത്വം മുതലായ ഗുണങ്ങളെ (ഇനിയത്തെ അഞ്ചു ശ്ലോകംകൊണ്ടു) വിധിക്കുന്നു. അമാനിത്വാദിഗുണങ്ങൾ യാതൊരുവന്നുണ്ടോ അവൻ ജ്ഞേയമായിരിക്കുന്നതിൻെറ (ക്ഷേത്രജ്ഞൻേറയും തച്ഛക്തികളുടേയും) വിജ്ഞാനത്തിന്നു യോഗ്യമായി ഭവിക്കുന്നു. അമാനിത്വാദിഗുണങ്ങളിൽ തൽപരനായിരിക്കുന്ന സന്ന്യാസി ജ്ഞാനനിഷ്ഠൻ എന്നു പറയപ്പെടുന്നു. അങ്ങിനെയിരിക്കുന്ന അമാനിത്വാദിഗുണങ്ങൾ സാക്ഷാൽ ജ്ഞാനത്തിന്നു സാധനമായിരിക്കുന്നതിനാൽ ഭഗവാൻ അവയെത്തന്നെ ജ്ഞാനം എന്നു പറയുന്നു—

൭. അമാനിത്വമദംഭിത്വമഹിംസാ ക്ഷാന്തിരാൎജ്ജവം
ആചാൎയ്യോപാസനം ശൌചം സ്ഥൈൎയ്യമാത്മവിനിഗ്രഹഃ.

അമാനിത്വം=തൻെറ ഗുണങ്ങളെ താൻ ശ്ലാഘിക്കാതിരിക്കുക, അദംഭിത്വം=ദംഭമില്ലായ്മ, അഹിംസാ=പരപീഡാവൎജ്ജനം, ക്ഷാന്തിഃ=ക്ഷമ (സഹനശീലത), ആൎജ്ജവം=കപടമില്ലായ്മ (അവക്രത), ആചാൎയ്യോപാസനം=സൽഗുരുസേവ, ശൌചം=(ബാഹ്യമായ) ശരീരശുദ്ധിയും (ആന്തരമായ) മനഃശുദ്ധിയും, സ്ഥൈൎയ്യം=സന്മാൎഗ്ഗത്തിൽ സ്ഥിരമായിട്ടുള്ള നിഷ്ഠ, ആത്മവിനിഗ്രഹഃ=ശരീരസംയമം (ദേഹസ്വാധീനം).

തൻെറ ഗുണങ്ങളെ താൻതന്നെ ശ്ലാഘിക്കാതിരിക്കുക, ദംഭമില്ലായ്മ, പരപീഡാവൎജ്ജനം, ക്ഷമ, കപടമില്ലായ്മ, സൽഗുരുസേവ, മനഃശുദ്ധി, ശരീരശുദ്ധി, സന്മാൎഗ്ഗത്തിൽ സ്ഥിരമായ നിഷ്ഠ, ശരീരസംയമം—('ഏതൽ ജ്ഞാനമിതി പ്രോക്തം' എന്നിങ്ങിനെ ൧൧-ാമത്തെ ശ്ലോകത്തോടന്വയിക്കുന്നു).

(ശം-ഭാ) അമാനിത്വം=തന്നെത്താൻ ശ്ലാഘിക്കാതിരിക്കുക; അദംഭിത്വം=സ്വധൎമ്മങ്ങളെ പ്രകടിപ്പിക്കാതിരിക്കുക; അഹിംസാ=പ്രാണികളെ പീഡിപ്പിക്കാതിരിക്കുക; ക്ഷാന്തിഃ=അന്യന്മാർ ചെയ്ത അപരാധത്തെക്കുറിച്ചു ഭാവഭേദംകൂടാതെയിരിക്കുക; ആൎജ്ജവം=കുടിലതയില്ലായ്മ (അവക്രത്വം); ആചാൎയ്യോപാസനം=മോക്ഷസാധനത്തെ ഉപദേശിക്കുന്ന ആചാൎയ്യനെ ശുശ്രൂഷാദിപ്രയോഗംകൊണ്ടു സേവിക്കുക; ശൌചം—(ശൌചം ബാഹ്യമെന്നും ആഭ്യന്തരമെന്നും രണ്ടു വിധം) മണ്ണ് ജലം മുതലായവയെക്കൊണ്ടു ദേഹശുദ്ധി വരുത്തുന്നതു ബാഹ്യമായ ശൌചം; മനസ്സിലുള്ള രാഗദ്വേഷാദിമാലിന്യങ്ങളെ, അവയ്ക്കു വിപരീതമായിരിക്കുന്ന ഭാവനകൊണ്ടു തള്ളിക്കളയുന്നത് ആന്തരമായ ശൌചം; സ്ഥൈൎയ്യം=സ്ഥിരഭാവം—മോക്ഷമാൎഗ്ഗത്തിൽതന്നെ സ്ഥിരമായി പ്രയത്നംചെയ്യുക (കൃതാദ്ധ്യവസായത്വം); ആത്മവിനിഗ്രഹഃ—ദേഹേന്ദ്രിയസംഘാതത്തിന്നാണ് ഇവിടെ 'ആത്മ'ശബ്ദം പ്രയോഗിച്ചിരിക്കുന്നത്. എന്തെന്നാൽ അവയെക്കൊണ്ട് (സാക്ഷാൽ) ആത്മാവിന്ന് ഉപകാരമുണ്ട്. സ്വഭാവേന സകലദിക്കിലും പാഞ്ഞുനടക്കുന്ന ദേഹത്തേയും മനസ്സിനേയും സന്മാൎഗ്ഗത്തിൽതന്നെ നിരോധിക്കുന്നത് ആത്മവിനിഗ്രഹം.

അവയ്ക്കു പുറമെ,

൮. ഇന്ദ്രിയാൎത്ഥേഷു വൈരാഗ്യമനഹംകാര ഏവ ച
ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദൎശനം.

൯. അസക്തിരനഭിഷ്വംഗഃ പുത്രദാരഗൃഹാദിഷു
നിത്യം ച സമചിത്തത്വമിഷ്ടാനിഷ്ടോപപത്തിഷു.

൧൦. മയി ചാനന്യയോഗേന ഭക്തിരവ്യഭിചാരിണീ
വിവിക്തദേശസേവിത്വമരതിൎജ്ജനസംസദി.

൧൧. അധ്യാത്മജ്ഞാനനിത്യത്വം തത്ത്വജ്ഞാനാൎത്ഥദൎശനം
ഏതൽ ജ്ഞാനമിതി പ്രോക്തമജ്ഞാനം യദതോന്യഥാ.

ഇന്ദ്രിയാൎത്ഥേഷു വൈരാഗ്യം=ഇന്ദ്രിയങ്ങളുടെ വിഷയങ്ങളിൽ വിരക്തി, അനഹംകാരഃ*=അഹംകാരമില്ലായ്മ (ഗൎവ്വമില്ലായ്മ), ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദൎശനം=ജനനം, മരണം, ജര, വ്യാധി, ഇവയിൽ ദുഃഖത്തേയും ദോഷത്തേയും (അല്ലെങ്കിൽ ദുഃഖരൂപമായ ദോഷത്തെ) പിന്നേയും പിന്നേയും ആലോചിക്കുക, പുത്രദാരഗൃഹാദിഷു=പുത്രൻ, ദാരം, ഗൃഹം, മുതലായവയിൽ, അസക്തിഃ=സക്തിയില്ലായ്മ (പ്രീതിയില്ലായ്മ), അനഭിഷ്വംഗഃ=പുത്രദാരാദികളുടെ സുഖത്തിലാകട്ടേ ദുഃഖത്തിലാകട്ടേ താനും സുഖിയാണ് ദുഃഖിയാണ് എന്നിങ്ങിനെ അവയിൽ അഭിമാനമില്ലായ്മ, ഇഷ്ടാനിഷ്ടോപപത്തിഷു=ഇഷ്ടാനിഷ്ടങ്ങളുടെ പ്രാപ്തിയിൽ, നിത്യം ച=എപ്പോഴും (എന്നും), സമചിത്തത്വം=ഒരേ വിധമായ മനസ്സോടുകൂടിയിരിക്കുക, മയി ച=പരമേശ്വരനായിരിക്കുന്ന എന്നിൽ, അനന്യയോഗേന=സൎവ്വാത്മദൃഷ്ടിയോടുകൂടി (സൎവ്വവും ആത്മാവാണ് എന്ന ദൃഷ്ടിയോടുകൂടി), അവ്യഭിചാരിണീ=ഏകാന്തമായ (സ്ഥിരമായ), ഭക്തിഃ=ഭക്തി, വിവിക്തദേശസേവിത്വം=ശുദ്ധമായും ചിത്തപ്രസാദത്തെ ഉണ്ടാക്കുന്നതായുമുള്ള ദേശത്തു വാസംചെയ്യുക, ജനസംസദി=പ്രാകൃതന്മാരായ (അവിവേകികളായ) ജനങ്ങളുടെ കൂട്ടത്തിൽ (സഭയിൽ), അരതിഃ=പ്രീതിയില്ലായ്മ, അധ്യാത്മജ്ഞാനനിത്യത്വം=ആത്മജ്ഞാനത്തിൽ എപ്പോഴും സ്ഥിതിചെയ്യുക (തത്ത്വംപദാൎത്ഥശുദ്ധിനിഷ്ഠത്വം), തത്ത്വജ്ഞാനാൎത്ഥദൎശനം=തത്ത്വജ്ഞാനത്തിൻെറ ഉത്തമഫലം മോക്ഷമാണ് എന്നറിയുക (മോക്ഷം സൎവ്വോൽകൃഷ്ടമാണ് എന്നാലോചിക്കുക), ഏതൽ=(അമാനിത്വം മുതലായ) ഈ ഇരുപതു കൂട്ടവും, ജ്ഞാനം ഇതി=ജ്ഞാനം എന്ന്, പ്രോക്തം=(ജ്ഞാനസാധനത്വം ഹേതുവായിട്ട്) പറയപ്പെടുന്നു. അതഃ അന്യഥാ യൽ=ഇവയിൽനിന്ന് അന്യമായിട്ടുള്ളത് (മാനിത്വം മുതലായത്) യാതൊന്നോ, അജ്ഞാനം ഏവ ച=(അതെല്ലാം) അജ്ഞാനംതന്നെ.

വിഷയങ്ങളിൽ വൈരാഗ്യം, അഹംകാരരാഹിത്യം, ജനനം, മരണം വ്യാധി മുതലായവയിൽ ദുഃഖത്തേയും ദോഷത്തേയും കാണുക, പുത്രൻ, ദാരങ്ങൾ, ഗൃഹം മുതലായവയിൽ സക്തിയില്ലായ്മ, പുത്രദാരാദികളുടെ സുഖദുഃഖങ്ങളിൽ അഭിമാനമില്ലായ്മ, ഇഷ്ടാനിഷ്ടപ്രാപ്തിയിൽ എപ്പോഴും ഒരേ വിധമായ മനസ്സോടുകൂടിയിരിക്കുക, സൎവ്വാത്മദൃഷ്ടിയോടുകൂടി പരമേശ്വരനായിരിക്കുന്ന എന്നിൽ സ്ഥിരമായ ഭക്തി, ശുദ്ധമായും ചിത്തപ്രസാദത്തെ ഉണ്ടാക്കുന്നതായുമുള്ള

* [ശ—സ] ജാതിവൎണ്ണാശ്രമാചാരവിദ്യാകുലശീലാദികളെക്കൊണ്ടു ശ്രേഷ്ഠനാണ് താൻ എന്ന അഭിമാനം അഹംകാരം അതില്ലായ്മ.

ദേശത്തു വാസംചെയ്യുക, പ്രാകൃതന്മാരായ ജനങ്ങളുടെ സഭയിൽ (ചേരുവാൻ) പ്രീതിയില്ലായ്മ, ആത്മജ്ഞാനത്തിൽ എപ്പോഴും സ്ഥിതിചെയ്യുക, തത്ത്വജ്ഞാനത്തിൻെറ ഉത്തമഫലം മോക്ഷമാണ് എന്നറിയുക, ഇവ (ഈ ഇരുപതും) ജ്ഞാനമെന്നു (വസിഷ്ഠാദികളാൽ) പറയപ്പെടുന്നു. ഇവയിൽനിന്നന്യമായിട്ടുള്ളതെല്ലാം അജ്ഞാനവുമാകുന്നു.

(ശം_ഭാ) ഇന്ദ്രിയാർത്ഥേഷു വൈരാഗ്യം=ദൃഷ്ടാദൃഷ്ടങ്ങളായിരിക്കുന്ന ശബ്ദാദിവിഷയസുഖങ്ങളിൽ വിരാഗത. അനഹംകാരഃ=അഹംകാരത്തിൻെറ അഭാവം. ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദർശനം=ജന്മം, മൃത്യു, ജര, വ്യാധി, ദുഃഖം ഇവയിൽ പ്രത്യേകം പ്രത്യേകം ദോഷത്തെ ആലോചിക്കുക; ജന്മത്തിൽ ഗർഭവാസം യോനിദ്വാരാ പുറത്തേക്കു വരിക മുതലായ ദോഷത്തെ ആലോചിക്കുക. അപ്രകാരംതന്നെ മരണത്തിലും ദോഷത്തെ ആലോചിക്കുക. അപ്രകാരംതന്നെ ജരയിൽ, ബുദ്ധിശക്തി കായബലം ഓജസ്സ് എന്നിവയുടെ ക്ഷയം, അന്യന്മാരിൽനിന്നുള്ള നിന്ദ എന്നിങ്ങിനെയുള്ള ദോഷത്തെ ആലോചിക്കുക. അപ്രകാരംതന്നെ ശിരോരോഗാദിവ്യാധികളിൽ ദോഷാനുദർശനം. അപ്രകാരംതന്നെ ദുഃഖങ്ങളിൽ—അധ്യാത്മം (അവനവനിൽനിന്നുതന്നെ ഉത്ഭവിക്കുന്നത്), അധിഭൂതം (ബാഹ്യമായ വസ്തുക്കളിൽനിന്നുത്ഭവിക്കുന്നത്), അധിദൈവം (ദേവതകളിൽനിന്നുത്ഭവിക്കുന്നത്) എന്നിങ്ങിനെയുള്ള മൂന്നുവിധദുഃഖങ്ങളിൽ—ദോഷാനുദർശനം. അല്ലെങ്കിൽ (ഈ ഭാഗത്തെ ഇങ്ങിനെ വ്യാഖ്യാനിക്കാം)—ദുഃഖങ്ങൾതന്നെ ദോഷമായത് ദുഃഖദോഷം; ജന്മാദികളിൽ മുൻപറഞ്ഞപ്രകാരംതന്നെ ദുഃഖദോഷത്തെ ആലോചിക്കുക; (എങ്ങിനെയെന്നാൽ)—ജന്മം ദുഃഖമാകുന്നു; മൃത്യു ദുഃഖമാകുന്നു; ജര ദുഃഖമാകുന്നു; വ്യാധികളും ദുഃഖമാകുന്നു. ജന്മാദികൾ ദുഃഖഹേതുക്കളാകയാൽ അവ തന്നെ ദുഃഖമാകുന്നു; എന്നാൽ അവ സ്വതന്ത്രേണ ദുഃഖമല്ല. ഇങ്ങിനെ ജന്മാദികളിൽ ദുഃഖദോഷത്തെ ആലോചിക്കുകനിമിത്തം ദേഹേന്ദ്രിയങ്ങളെ സംബന്ധിച്ച വിഷയസുഖങ്ങളിൽ വൈരാഗ്യമുണ്ടാകുന്നു അപ്പോൾ ഇന്ദ്രിയങ്ങളുടെ പ്രവൃത്തി ആത്മദർശനത്തിന്നായിക്കൊണ്ടു പ്രത്യഗാത്മാവിൽതന്നെയായി ഭവിക്കുന്നു. ഇങ്ങിനെ ജന്മാദിയിൽ ദുഃഖദോഷാനുദർശനം ജ്ഞാനത്തിന്നു ഹേതുവായി ഭവിക്കുകയാൽ അതുതന്നെ ജ്ഞാനമെന്നു പറയപ്പെടുന്നു. അസക്തിഃ=സംഗനിമിത്തങ്ങളായ വിഷയങ്ങളിൽ പ്രീതിയില്ലായ്മ. പുത്രദാരഗൃഹാദിഷു അനഭിഷ്വംഗഃ=പുത്രദാരഗൃഹാദികളിൽ അഭിഷ്വംഗത്തിൻെറ അഭാവം. അഭിഷ്വംഗഃ=താനും അന്യനും (പുത്രദാരാദികളും) ഒന്നാണെന്നുള്ള ഭാവന. (അതും ഒരു ജാതി സക്തിതന്നെയാണ്). എങ്ങിനെയെന്നാൽ—അന്യൻ (=പുത്രദാരാദി) സുഖത്തേയും ദുഃഖത്തേയുമനുഭവിക്കുമ്പോൾ താനും സുഖിയാണ് ദുഃഖിയാണ് എന്നു സങ്കല്പിക്കുക. അന്യൻ ജീവിക്കുകയോ മരിക്കുകയോ ചെയ്യുമ്പോൾ താനും ജീവിക്കുന്നു മരിക്കുന്നു എന്നു ഭാവിക്കുക—ഇങ്ങിനെ അന്യനും താനും ഒന്നാണെന്നു സങ്കല്പിക്കുന്നതാണ് അഭിഷ്വംഗം. പുത്രദാരഗൃഹാദികളിൽ അതില്ലായ്മ (എന്നർത്ഥം). 'പുത്രദാരഗൃ

ഹാദിഷു' എന്നതിലെ 'ആദി' ശബ്ദംകൊണ്ട് ദാസവൎഗ്ഗം മുതലായി അത്യന്തം ഇഷ്ടമായിരിക്കുന്ന അന്യന്മാരിലും എന്നുകൂടി അൎത്ഥം ധരിക്കേണ്ടതാകുന്നു. അസക്തിയും അനഭിഷ്വംഗവും ജ്ഞാനസാധനങ്ങളാകയാൽ അവയും ജ്ഞാനമെന്നു പറയപ്പെടുന്നു. ഇഷ്ടാനിഷ്ടോപപത്തിഷു നിത്യം ച സമചിത്തത്വം=ഇഷ്ടമായും അനിഷ്ടമായുമുള്ള വസ്തുക്കളുടെ പ്രാപ്തിയിൽ എന്നും തുല്യചിത്തത—ഇഷ്ടപദാൎത്ഥത്തെ പ്രാപിക്കുമ്പോൾ സന്തോഷിക്കാതേയും അനിഷ്ടപദാൎത്ഥത്തെ പ്രാപിക്കുമ്പോൾ കോപിക്കാതേയുമിരിക്കുക. നിത്യമായ ഈ സമചിത്തത്വവും ജ്ഞാനംതന്നെയാകുന്നു. അനന്യയോഗേന=(എന്നിൽതന്നെ) സ്ഥിരമായിരിക്കുന്ന സമാധികൊണ്ട്—ഭഗവാനായ വാസുദേവനല്ലാതെ വേറെ ആരുമില്ല, അദ്ദേഹം തന്നെയാണ് നമുക്കു ഗതി, എന്നിങ്ങിനെയുള്ള നിശ്ചിതബുദ്ധിയാണ് അനന്യയോഗം. അപ്രകാരമുള്ള അനന്യയോഗംകൊണ്ട്; മയി ച അവ്യഭിചാരിണീ ഭക്തിഃ=പരമേശ്വരനായിരിക്കുന്ന എന്നിൽതന്നെ നിശ്ചലമായിരിക്കുന്ന ഭക്തി—ഭജനം. അങ്ങിനെയുള്ള ഭജനവും ജ്ഞാനം തന്നെയാകുന്നു. വിവിക്തദേശസേവിത്വം—വിവിക്തദേശം രണ്ടു പ്രകാരത്തിലാവാം. ഒന്ന് സ്വഭാവേന വിവിക്തമായിട്ടുള്ള ദേശം. മറേറത് അപ്രകാരമാക്കപ്പെട്ടിട്ടുള്ളത്—അശുചി മുതലായതില്ലാതേയും സൎപ്പവ്യാഘ്രാദിരഹിതമായുമുള്ള, വനം, നദികളിലുള്ള മണൽത്തിട്ട്, ദേവാലയം, മുതലായ പ്രദേശങ്ങളാണ് വിവിക്തദേശം. അങ്ങിനെയുള്ള ദേശത്തു വാസംചെയ്യുന്നവൻ വിവിക്തദേശസേവി, അവൻെറ ഭാവം വിവിക്തദേശസേവിത്വം. വിവിക്തമായ ദേശങ്ങളിലാണ് മനസ്സു ശാന്തമായിരിക്കുക. അതിനാൽ പരമാത്മധ്യാനം മുതലായത് വിവിക്തദേശത്തു മാത്രമേ സാധ്യമാവുകയുള്ളൂ. അതു ഹേതുവായിട്ട് വിവിക്തദേശസേവിത്വം ജ്ഞാനം എന്നു പറയുന്നു. ജനസംസദി അരതിഃ=ജനസമൂഹത്തിൽ പ്രീതിയില്ലായ്മ. സാധാരണ പഠിപ്പില്ലാത്തവരായും വിനയമില്ലാത്തവരായുമിരിക്കുന്ന മൂഢജനങ്ങളുടെ സമൂഹമെന്ന് ഇവിടെ അൎത്ഥം ധരിക്കേണ്ടതാകുന്നു. അല്ലാതെ, വിനീതന്മാരായും വിദ്വാന്മാരായുമുള്ള സജ്ജനങ്ങളുടെ സമൂഹമെന്നൎത്ഥം ധരിക്കരുത്. അവരായിട്ടുള്ള സംസൎഗ്ഗം ജ്ഞാനത്തിന്നു സഹായമാകുന്നു. പ്രാകൃതജനസംഘത്തിൽ പ്രീതിയില്ലായ്മ ജ്ഞാനസാധനമാകയാൽ അതു ജ്ഞാനം തന്നെയാകുന്നു. അധ്യാത്മജ്ഞാനനിത്യത്വം=ആത്മവിഷയമായ ജ്ഞാനത്തിൽ നിരന്തരമായ നിഷ്ഠ. തത്ത്വജ്ഞാനാൎത്ഥദൎശനം—ജ്ഞാനസാധനങ്ങളായ അമാനിത്വാദിഭാവനകളുടെ പരിപാകനിമിത്തമാണ് തത്ത്വജ്ഞാനമുണ്ടാകുന്നത്. തത്ത്വജ്ഞാനത്തിൻെറ അൎത്ഥം (പ്രയോജനം) മോക്ഷമാകുന്നു—ജനനമരണാദിലക്ഷണമായിരിക്കുന്ന സംസാരത്തിൽനിന്നുള്ള മോചനമാകുന്നു. തത്ത്വജ്ഞാനാൎത്ഥത്തെ ആലോചിക്കുന്നത് തത്ത്വജ്ഞാനാൎത്ഥദൎശനം. തത്ത്വജ്ഞാനത്തിൻെറ ഫലത്തെപ്പററി ആലോചിക്കേണ്ടതാകുന്നു. എന്തെന്നാൻ തത്ത്വജ്ഞാനത്തിൻെറ പ്രയോജനം ഇന്നതാണ് എന്നറിഞ്ഞാൽ മാത്രമേ തത്ത്വജ്ഞാനസിദ്ധിക്കുള്ള സാധനങ്ങളെ അനുഷ്ഠിക്കുകയുള്ളൂ. 'അമാനിത്വം' മുതൽ

'തത്വജ്ഞാനാൎത്ഥദൎശനം'വരെയുള്ളവയെ (ജ്ഞാനസാധനങ്ങളെ) ജ്ഞാനമെന്നുതന്നെ പറഞ്ഞു. എന്തെന്നാൽ അവയെക്കൊണ്ടുള്ള പ്രയോജനം ജ്ഞാനമാകുന്നു. അമാനിത്വാദികൾക്കു വിപരീതമായ മാനിത്വം, ദംഭിത്വം, ഹിംസ, അക്ഷാന്തി, അനാൎജ്ജവം മുതലായവ അജ്ഞാനമാകുന്നു. അവ സംസാരത്തിന്നു ഹേതുവാകയാൽ അവയെ (അപ്രകാരം) അറിഞ്ഞ് ഉപേക്ഷിക്കേണ്ടതാകുന്നു.

മേൽപറഞ്ഞ ജ്ഞാനംകൊണ്ട് എന്താണ് അറിയപ്പെടേണ്ടതായിട്ടുള്ളത്?—ഇതിന്നു സമാധാനം ഭഗവാൻ പറയുന്നു—ജ്ഞേയം യത്തദിതി. ഇവിടെ ഇങ്ങിനെ ഒരു പൂൎവ്വപക്ഷം ജനിച്ചേയ്ക്കാം—

അമാനിത്വം മുതലായവ യമനിയമങ്ങളാകുന്നു. അവയാൽ ജ്ഞേയമായ (അറിയപ്പെടേണ്ടതായ) വസ്തു അറിയപ്പെടുന്നതല്ല. അമാനിത്വം മുതലായവ ഒരു വസ്തുവിനെ അറിയുന്നതിന്നു സാധനങ്ങളായി ഭവിക്കുന്നത് നാം ഒരു ദിക്കിലും കണ്ടിട്ടില്ല. ഏതൊരു വസ്തുവിനെ വിഷയീകരിച്ചിട്ടാണ് ഒരു ജ്ഞാനമിരിക്കുന്നത് ആ വസ്തുവിനെ അറിയുവാൻ ആ ജ്ഞാനം തന്നെയാകുന്നുവെന്നത് നാം എല്ലാ സംഗതികളിലും കാണുന്നുണ്ടല്ലോ. ഒരു വസ്തുവിന്റെ ജ്ഞാനംകൊണ്ടു മറെറാരു വസ്തുവിനെ അറിയുവാൻ കഴികയില്ലല്ലോ. ഘടജ്ഞാനംകൊണ്ടു അഗ്നിയെ അറിയുവാൻ പാടില്ല.

ഈ സംഗതിയിൽ അങ്ങിനെ ഒരു ദോഷമില്ലെന്നു നാം സമാധാനം പറയുന്നു. എന്തെന്നാൽ അമാനിത്വാദികൾ ജ്ഞാനത്തിന്നു ഹേതുക്കളാകുന്നു. അല്ലെങ്കിൽ, അവ ജ്ഞാനകാരണത്തിന്നു സഹായികളാകുന്നു. (അതിനാലാണ് അവ ജ്ഞാനംതന്നെ എന്നു പറഞ്ഞത്).

൧൨. ജ്ഞേയം യത്തൽ പ്രവക്ഷ്യാമി യൽ ജ്ഞാത്വാമൃതമശ്നുതേ
അനാദിമൽ പരം ബ്രഹ്മ ന സത്തന്നാസദുച്യതേ.

ജ്ഞേയം=അറിയപ്പെടേണ്ടത്, യൽ=ഏതോ, യൽ ജ്ഞാത്വാ=യാതൊന്നിനെ അറിഞ്ഞ്, അമൃതം=മോക്ഷത്തെ, അശ്നുതേ=പ്രാപിക്കുന്നു, തൽ=അതിനെ, പ്രവക്ഷ്യാമി=ഞാൻ പറയാം. അനാദിമൽ—ആദിയില്ലാത്തതായും, പരം=നിരതിശയമായുമിരിക്കുന്ന (നിൎവ്വിശേഷരൂപമായുമിരിക്കുന്ന), ബ്രഹ്മ=പരബ്രഹ്മമായ, തൽ=അത്, സൽ=സത്താണെന്ന് (വിധിമുഖേന പ്രമാണത്തിന്നു വിഷയമാണെന്ന്), ന ഉച്യതേ=പറയപ്പെടുവാൻ പാടില്ല. അസൽ ന=അസത്താണെന്നു (നിഷേധത്തിന്നു വിഷയമാണെന്ന്) പറയപ്പെടുവാനും പാടില്ല.

യാതൊന്നാണ് ജ്ഞേയമായിട്ടുള്ളത്, യാതൊന്നിനെ അറിഞ്ഞിട്ടാണ് (ജീവൻ) മോക്ഷത്തെ പ്രാപിക്കുന്നത്, അതിനെ ഞാൻ പറയാം. അത് അനാദിയും നിരതിശയവുമായിരിക്കുന്ന പരബ്രഹ്മമാകുന്നു. അതിനെ സത്തെന്നും അസത്തെന്നും പറവാൻ പാടില്ല. (എന്തെന്നാൽ അത് ഒന്നിന്നും വിഷയമാകുന്നില്ല).

(ശം-ഭാ) ജ്ഞാതവ്യമായിട്ടുള്ളതിനെ യഥാൎത്ഥമായി ഞാൻ നല്ലവണ്ണം പറഞ്ഞുതരാം—പിന്നെ ഭഗവാൻ, അതിന്റെ ഫലമെന്താണെന്നറിയുന്നതിന്നു ശ്രോതാവിന്നാഗ്രഹം ജനിക്കുന്നതിന്നായി, അതിന്റെ ഫലത്തെപ്പററി പറയുന്നു—ജ്ഞാതവ്യമായിരിക്കുന്ന അതിനെ അറിഞ്ഞാൽ പിന്നെ (ഒരുവൻ) മോക്ഷത്തെ പ്രാപിക്കുന്നു—പിന്നെ അവൻ മരണത്തെ പ്രാപിക്കുന്നില്ല എന്നൎത്ഥം. അത്—പ്രകൃതത്തിൽ ജ്ഞേയമെന്നു പറയപ്പെടുന്ന നിരതിശയമായ

പരബ്രഹ്മം—ആദിയില്ലാത്തതാകുന്നു. ചിലർ 'അനാദിമൽ', 'പരം' എന്ന പദങ്ങളെ 'അനാദി', 'മൽപരം' എന്നു പദച്ഛേദം ചെയ്യുന്നു. എന്തെന്നാൽ 'അനാദി' എന്ന പദത്തിനുതന്നെ ബഹുവ്രീഹിസമാസംകൊണ്ട് 'മതുപ്' പ്രത്യയത്തിൻെറ അർത്ഥം കിട്ടുമ്പോൾ പിന്നെ രണ്ടാമതും ഒരു 'മതുപ്' പ്രത്യയം ചേർക്കുന്നതു നിരർത്ഥകമാണ്; അതിനാലാണ് അപ്രകാരം പദച്ഛേദം ചെയ്തത് എന്നാണ് അവർ പറയുന്നത്. അതുപ്രകാരം അവർ ആ പദങ്ങൾക്ക് ഇങ്ങിനെ അർത്ഥവും പറയുന്നു—ഞാൻ യാതൊന്നിൻെറ വാസുദേവാഖ്യയായിരിക്കുന്ന പരാശക്തിയായിരിക്കുന്നുവോ അതു മൽപരം. അനാദി മൽപരം ബ്രഹ്മ=ഞാൻ യാതൊന്നിൻെറ വാസുദേവാഖ്യയായിരിക്കുന്ന പരാശക്തിയായിരിക്കുന്നുവോ അനാദിയായിരിക്കുന്ന ആ പരബ്രഹ്മം. (ബ്രഹ്മം അനാദിയാകുന്നു, ഞാൻ വാസുദേവനെന്നു പറയപ്പെടുന്ന അതിൻെറ പരാശക്തിയാകുന്നുവെന്നർത്ഥം).

ഇതിനെ നാം നിഷേധിക്കുന്നു. അങ്ങിനെ ഒരർത്ഥം പറയാമെങ്കിൽ അവർ പറയുന്ന പുനരുക്തിദോഷമില്ലാതെയായേക്കാം. അതു ശരിതന്നെ. പക്ഷെ അങ്ങിനെ ഒരർത്ഥം ഇവിടെ കല്പിക്കുവാൻ പാടില്ല. എന്തെന്നാൽ 'ന സത്തന്നാസദുച്യതേ=അതു സത്തെന്നും അസത്തെന്നും പറവാൻ പാടില്ല' എന്നിങ്ങിനെ സവ്വവിശേഷങ്ങളേയും തള്ളിക്കളഞ്ഞിട്ടാണ് ബ്രഹ്മസ്വരൂപത്തെ മനസ്സിലാക്കുവാൻ (ഭഗവാൻ) ഉദ്ദേശിക്കുന്നത്. ആദ്യംതന്നെ ബ്രഹ്മം ഇന്നിന്ന ശക്തിവിശേഷങ്ങളോടുകൂടിയിരിക്കുന്നുവെന്നു പറഞ്ഞിട്ടു പിന്നെ (അത്) സകലവിശേഷരഹിതമാണ് എന്നു പറയുന്നത് അന്യോന്യവിരുദ്ധമാകുന്നു. അതിനാൽ ഇവിടെ 'മതുപ്' പ്രത്യയം ശ്ലോകപൂരണത്തിന്നു മാത്രമാണെന്നു ഗ്രഹിക്കേണ്ടതാകുന്നു.

'അമൃതത്വഫലത്തോടുകൂടിയിരിക്കുന്ന ജ്ഞേയവസ്തുവിനെപ്പററി ഞാൻ പറയാം' എന്നിങ്ങിനെ പറഞ്ഞു തൽജ്ഞാനത്തിൽ ശ്രോതാവിന്ന് അഭിരുചി ജനിപ്പിച്ച് അതിൽ (അവനെ) ശ്രദ്ധയുള്ളവനാക്കിത്തീർത്തു ഭഗവാൻ ഇപ്രകാരം പറയുന്നു—അതു സത്താണെന്നും, അസത്താണെന്നും, പറവാൻ പാടില്ല.

പൂർവ്വപക്ഷം—'ജ്ഞാതവ്യമായിരിക്കുന്ന വസ്തുവിനെപ്പററി ഞാൻ പറയുവാൻ പോകുന്നു' എന്നു ഭഗവാൻ ഉച്ചത്തിൽ ഘോഷിച്ചിട്ട് അത് ഉള്ളത് (സത്ത്) എന്നും, ഇല്ലാത്തത് (അസത്ത്) എന്നും, പറവാൻ പാടില്ല എന്നു മാത്രം പറഞ്ഞതു ശരിയായില്ല.

സമാധാനം—ഈ വാദം ശരിയായില്ല. ഭഗവാൻ പറഞ്ഞതു വളരെ അനുരൂപമായിത്തന്നെയിരിക്കുന്നു. എങ്ങിനെയെന്നു പറയാം. ജ്ഞേയമായിരിക്കുന്ന ബ്രഹ്മം വാക്കിന്നു ഗോചരമല്ലായ്കയാൽ, സകല ഉപനിഷത്തുക്കളിലും 'നേതി നേതി=ഇങ്ങിനെയല്ല ഇങ്ങിനെയല്ല' (ബൃ. ഉ. ൨. ൩. ൬), 'അസ്ഥൂലമനണു=സ്ഥൂലമല്ല സൂക്ഷ്മമല്ല' (ബൃ. ഉ. ൩. ൮. ൮.) എന്നിങ്ങിനെ സവ്വവിശേ

ഷത്തേയും പ്രതിഷേധിച്ചിട്ടുതന്നെയാണ്—അത് ഇതല്ല എന്നു വിവരിച്ചിട്ടാണ്—അത് (ബ്രഹ്മസ്വരൂപം) നിർദ്ദേശിക്കപ്പെടുന്നത്.

പൂർവ്വപക്ഷം—'ഉണ്ട്' (അസ്തി) എന്ന് ഏതു വസ്തുവിനെ പറയാമോ അതേ ഉള്ളൂ. ജ്ഞേയവസ്തുവിനെ 'ഉണ്ട്' എന്നു പറവാൻ പാടില്ലായെങ്കിൽ അതില്ലാത്തതാകുന്നു. ജ്ഞാതവ്യമായിരിക്കുന്ന വസ്തു 'ഉണ്ട്' എന്നു പറവാൻ പാടില്ല എന്നതു വിരുദ്ധവുമാകുന്നു.

സമാധാനം—'ഇല്ല' (നാസ്തി) എന്ന ജ്ഞാനത്തിന്നും വിഷയമല്ലാത്തതിനാൽ അത് (ബ്രഹ്മം) 'ഇല്ല' എന്നും പറവാൻ പാടില്ല.

പൂർവ്വപക്ഷം—സകലജ്ഞാനവും 'ഉണ്ട്' (അസ്തി) അല്ലെങ്കിൽ 'ഇല്ല' (നാസ്തി) എന്ന (ഏതെങ്കിലും ഒരു) ബുദ്ധിയാൽ അനുഗതമായിട്ടാണിരിക്കുന്നത്. അങ്ങിനെയിരിക്കെ ജ്ഞേയവും, ഒന്നുകിൽ 'ഉണ്ട്', അല്ലെങ്കിൽ 'ഇല്ല' എന്ന (ഏതെങ്കിലും) ബുദ്ധി അനുഗമിച്ചിരിക്കുന്ന ജ്ഞാനത്തിന്നു വിഷയമായി ഭവിക്കണം.

സമാധാനം—അതാവശ്യമില്ല. എന്തെന്നാൽ, ഇന്ദ്രിയങ്ങൾക്കു വിഷയമല്ലായ്കയാൽ മേൽപറഞ്ഞ രണ്ടു ജാതി ('ഉണ്ട്' എന്നോ 'ഇല്ല' എന്നോ ആയ) ബുദ്ധി അനുഗമിച്ചിരിക്കുന്ന ജ്ഞാനത്തിന്നു വിഷയമാകുന്നില്ല. ഘടാദിയെപ്പോലെ ഇന്ദ്രിയഗോചരമായിരിക്കുന്ന ഒരു വസ്തു 'ഉണ്ട്' എന്നോ 'ഇല്ല' എന്നോ ഉള്ള ബുദ്ധി അനുഗമിച്ചിരിക്കുന്ന ജ്ഞാനത്തിന്നു വിഷയമാകുന്നതാണ്. എന്നാൽ—ഈ ജ്ഞേയവസ്തു (ബ്രഹ്മം) ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതിനാലും, 'ശബ്ദം' എന്ന ഒരു പ്രമാണംകൊണ്ടു മാത്രം പ്രാപ്യമാകയാലും, ഘടാദിയെപ്പോലെ (അത്) ഉണ്ട് എന്നും ഇല്ല എന്നുമുള്ള ബുദ്ധി അനുഗമിച്ചിരിക്കുന്ന ജ്ഞാനത്തിന്നു വിഷയമായി ഭവിക്കുന്നില്ല. അതുകൊണ്ടാണ് അത് ഉണ്ട് എന്നും ഇല്ല എന്നും പറവാൻ പാടില്ല എന്നു പറയുന്നത്.

ജ്ഞേയമായിരിക്കുന്ന വസ്തുവിനെ ഉണ്ട് എന്നും, ഇല്ല എന്നും, പറവാൻ പാടില്ല എന്നു പറഞ്ഞതു വിരുദ്ധമാകുന്നുവെന്നു പൂർവ്വപക്ഷക്കാരൻ പറഞ്ഞുവല്ലോ. എന്നാൽ വാസ്തവത്തിൽ അതു വിരുദ്ധമല്ല. എന്തെന്നാൽ അതിന്നു പ്രമാണമായി—'അന്യദേവ തദ്വിദിതാദഥോ അവിദിതാദധി=അത് അറിയപ്പെട്ടിട്ടുള്ളതിൽനിന്നന്യമാകുന്നു, അറിയപ്പെടാത്തതിൽനിന്നു മേലെയുമാകുന്നു*' എന്നു ശ്രുതിവാക്യമുണ്ട്.

പൂർവ്വപക്ഷം—പ്രമാണമായി എടുത്തുകാണിച്ച ശ്രുതിതന്നെ വിരുദ്ധമാകുന്നു. യജ്ഞത്തിന്നായിക്കൊണ്ടു ശാല (പണിചെയ്വാൻ) ആരംഭിക്കുമ്പോൾ 'കോ ഹി തദ്വേദ യദ്യമുഷ്മിംല്ലോകേസ്തി വാ ന വാ=പരലോകത്തിൽ (വല്ല ഗുണ

* ന തത്ര ചക്ഷുർഗ്ഗച്ഛതി ന വാഗ്ഗച്ഛതി നോ മനോ ന വിദ്മോ ന വിജാനീമോ യഥൈതദനുശിഷ്യാദന്യദേവ തദ്വിദിതാദഥോ അവിദിതാദധി ഇതി ശുശ്രുമ പൂർവ്വേഷാം യേ നസ്തദ്വ്യാചചക്ഷിരേ (കേന ഉ. ൧. ൩).

വും) ഉണ്ട് എന്നത് ആൎക്കറിയാം' (തൈത്തിരീയസംഹിത ൩. ,൧. ൧) എന്ന ശ്രുതി എപ്രകാരം വിരുദ്ധമായിരിക്കുന്നുവോ അതുപോലെയാണ് ഈ സംഗതിയും.

സമാധാനം—ഇതങ്ങിനെയല്ല. എന്തെന്നാൽ, 'അത്' അറിയപ്പെട്ടതിൽനിന്നു വേറെയാകുന്നു, അറിയപ്പെടാത്തതിൽനിന്നു മേലേയുമാകുന്നു, എന്ന ശ്രുതിവാക്യത്തിൻെറ മുഖ്യപ്രയോജനം അവശ്യം അറിയപ്പെടേണ്ടതായ വസ്തുവിനെ (അൎത്ഥത്തെ) പ്രതിപാദിക്കുകയാകുന്നു. എന്നാൽ 'യദ്യമുഷ്മിൻ' എന്ന ശ്രുതി ഒരു വിധിശേഷം മാത്രമാകയാൽ അതിൻെറ താൽപൎയ്യം ഗ്രഹിക്കേണമെങ്കിൽ ആ വിധി (മുഴുവൻ) ധരിക്കേണ്ടതാകുന്നു.

'സൽ', 'അസൽ' മുതലായ ശബ്ദങ്ങളെക്കൊണ്ടു ബ്രഹ്മത്തെ പറവാൻ (മനസ്സിലാക്കുവാൻ) കഴികയില്ല എന്നതു യുക്തിക്കു യോജിച്ചിരിക്കുന്നു. എന്തെന്നാൽ എല്ലാ പദങ്ങളും (ശബ്ദങ്ങളും) ഓരോ പദാൎത്ഥത്തെ പ്രകാശിപ്പിക്കുന്നതിന്നാകുന്നു. ഒരു പദത്തെ (ശബ്ദത്തെ) ഒരുവൻ കേൾക്കുമ്പോൾ അതു ചൂണ്ടിക്കാണിക്കുന്ന പദാൎത്ഥം, ജാതി, ക്രിയ, ഗുണം, സംബന്ധം എന്നിവയിൽ ഏതിനോടെങ്കിലും സംബന്ധിച്ചിരിക്കുന്നുവെന്നും അവൻ ധരിക്കുന്നു. ഇതിന്നുദാഹരണം—പശു, കുതിര എന്ന ശബ്ദങ്ങൾ ജാതിയെ കാണിക്കുന്നു. പാചകൻ, ഗുരു എന്ന ശബ്ദങ്ങൾ ക്രിയയെ കാണിക്കുന്നു. കറുപ്പ്, വെളുപ്പ് എന്നിവ ഗുണത്തെ കാണിക്കുന്നു. പശുവുടമസ്ഥൻ, ധനവാൻ, എന്ന ശബ്ദങ്ങൾ കൈവശമെന്ന സംബന്ധത്തെ കാണിക്കുന്നു. എന്നാൽ ബ്രഹ്മം ജാതിയോടുകൂടിയതല്ല. അതിനാൽ 'സൽ' മുതലായ ശബ്ദങ്ങളെക്കൊണ്ട് അതു വാച്യമല്ല. ബ്രഹ്മം ഇന്ന ഗുണത്തോടുകൂടിയതാണെന്നു പറഞ്ഞു മനസ്സിലാക്കുവാനും പാടില്ല. എന്തെന്നാൽ അതു നിൎഗ്ഗുണമാകുന്നു. ഒരു ക്രിയയെ സൂചിപ്പിക്കുന്ന ശബ്ദംകൊണ്ടും ബ്രഹ്മം വാച്യമല്ല. എന്തെന്നാൽ അതു നിഷ്ക്രിയമാകുന്നു. ശ്രുതി ഇങ്ങിനെ പറയുന്നു—'നിഷ്ക്കളം നിഷ്ക്രിയം ശാന്തം' (ശ്വേത. ഉ. ൬. ൧൯). ബ്രഹ്മം ഏകമായും അദ്വയമായും അവിഷയമായും ആത്മാവായുമിരിക്കുന്നതിനാൽ അത് മറെറാന്നിനോടു സംബന്ധിച്ചിരിക്കുന്നില്ല. അതിനാൽ ഏതൊരു ശബ്ദംകൊണ്ടും ബ്രഹ്മം വാച്യമല്ല എന്നതു യുക്തംതന്നെ. 'യതോ വാചോ നിവൎത്തന്തേ=യാതൊന്നിൽ (ബ്രഹ്മത്തിൽ)നിന്നു സകലവാക്കുകളും നിവൎത്തിക്കുന്നു' (തൈ. ഉ. ൨. ൪. ൧) എന്നിങ്ങിനെയുള്ള ശ്രുതിവാക്യങ്ങളും ഇതിനെത്തന്നെ സാധിക്കുന്നു.

ജ്ഞേയവസ്തു 'സൽ' എന്ന ശബ്ദത്തിന്നു വിഷയമല്ലെങ്കിൽ പിന്നെ അത് 'അസൽ' ആണെന്നു ശങ്കിച്ചേയ്ക്കാം. ഈ ശങ്കയെ പരിഹരിക്കുന്നതിന്നായി ഭഗവാൻ, ജ്ഞേയവസ്തുവിന്നു സൎവ്വപ്രാണികളുടേയും ഇന്ദ്രിയങ്ങളാകുന്ന ഉപാധിദ്വാരേണ അസ്തിത്വത്തെ (ഉണ്ട് എന്ന അവസ്ഥയെ) പ്രതിപാദിക്കുന്നു—

൧൩. സൎവ്വതഃപാണിപാദം തൽ സൎവതോക്ഷിശിരോമുഖം
സൎവതഃശ്രുതിമല്ലോകേ സൎവമാവൃത്യ തിഷ്ഠതി.

തൽ=അത് (ആ ബ്രഹ്മം), സൎവ്വതഃപാണിപാദം=എല്ലാദിക്കിലും കൈകളോടും കാലുകളോടും കൂടിയത്, സൎവ്വതോക്ഷിശിരോമുഖം=എല്ലാദിക്കിലും കണ്ണുകളോടും തലകളോടും മുഖങ്ങളോടും കൂടിയത്, സൎവ്വതഃശ്രുതിമൽ=എല്ലാദിക്കിലും ചെവികളോടുകൂടിയത്, ലോകേ=ലോകത്തിൽ, സൎവ്വം=എല്ലാററിനേയും, ആവൃത്യ=വ്യാപിച്ചു, തിഷ്ഠതി=ഇരിക്കുന്നു.

അത് (ആ ബ്രഹ്മം) സകലദിക്കിലും, കൈകളോടും കാലുകളോടും കണ്ണുകളോടും തലകളോടും മുഖങ്ങളോടും ചെവികളോടും കൂടിയതായിരിക്കുന്നു. ലോകത്തിൽ എല്ലാ ദിക്കിലും വ്യാപിച്ചുകൊണ്ടു സ്ഥിതിചെയ്യുന്നു.

(ശം-ഭാ) ജ്ഞേയമായിരിക്കുന്ന അത് (ബ്രഹ്മം) എല്ലാ ദിക്കിലും കൈകളോടും കാലുകളോടും കൂടിയിരിക്കുന്നു. സൎവ്വപ്രാണികളുടേയും ഇന്ദ്രിയങ്ങളാകുന്ന ഉപാധികളെക്കൊണ്ടാണ് ക്ഷേത്രജ്ഞൻെറ അസ്തിത്വത്തെ കാണിക്കുന്നത്. ക്ഷേത്രം എന്ന ഉപാധികൊണ്ടാണ് ക്ഷേത്രജ്ഞൻ എന്നു പറയപ്പെടുന്നത്. ആ ക്ഷേത്രം, പാദം, പാണി മുതലായവയെക്കൊണ്ട് അനേകധാ ഭിന്നമായിരിക്കുന്നു. ക്ഷേത്രജ്ഞന്ന് ക്ഷേത്രോപാധിഭേദംകൊണ്ടുണ്ടായിട്ടുള്ള വിശേഷം മിഥ്യയാകുന്നു. അതിനാൽ ജ്ഞേയവസ്തുവിനെ സൎവ്വവിശേഷരഹിതമായി അറിയുന്നതിന്നുവേണ്ടിയാണ് 'ന സത്തന്നാസദുച്യതേ' എന്നു പറഞ്ഞത്. ഉപാധികൃതവും അതിനാൽ മിഥ്യാരൂപവുമാണെങ്കിലും, ജ്ഞേയവസ്തുവിൻെറ അസ്തിത്വത്തെ കാണിക്കുന്നതിന്നുവേണ്ടി (ജ്ഞേയവസ്തു ഉണ്ട് എന്നു കാണിക്കുന്നതിന്നുവേണ്ടി) ജ്ഞേയധൎമ്മംപോലെ കല്പിച്ച് 'സൎവ്വതഃപാണിപാദം തൽ സൎവ്വതോക്ഷിശിരോമുഖം' എന്നിങ്ങിനെ പറയപ്പെട്ടിരിക്കുന്നു. ഇതിനെപ്പററി വൃദ്ധന്മാരായവൎക്ക് (പരമ്പരയായി ആത്മോപദേശത്തെ ഗ്രഹിച്ചിട്ടുള്ളവൎക്ക്) പറയുവാനുള്ളത് ഇപ്രകാരമാകുന്നു—'നിഷ്പ്രപഞ്ചമായിരിക്കുന്ന വസ്തുവിനെ വൎണ്ണിക്കുന്നത് അധ്യാരോപാപവാദങ്ങളെക്കൊണ്ടാകുന്നു'. സകലദിക്കിലും സകലദേഹങ്ങളുടേയും അവയവങ്ങളായി അറിയപ്പെടുന്ന പാണിപാദാദികൾ ജ്ഞേയശക്തിയുടെ സൽഭാവംകൊണ്ടാണ് ചേഷ്ടിക്കുന്നത്. അതിനാൽ അവ ജ്ഞേയവസ്തുവിൻെറ സത്ഭാവത്തെ കാണിക്കുന്നതിന്ന് അടയാളങ്ങളായി ഭവിക്കുന്നു. അപ്പോൾ അവ ജ്ഞേയവസ്തുവിൻെറ (ധൎമ്മങ്ങൾ) ആണെന്ന് ഉപചാരമായി മാത്രം പറയപ്പെടുന്നു. ഇപ്രകാരംതന്നെയാണ് ശേഷമുള്ള ഭാഗവും വ്യാഖ്യാനിക്കേണ്ടത്. ബ്രഹ്മം ഈ ലോകത്തിൽ—സൎവ്വപ്രാണിസമൂഹത്തിൽ—സകലത്തേയും വ്യാപിച്ചുകൊണ്ട് സ്ഥിതി ചെയ്യുന്നു.

ഉപാധിഭൂതങ്ങളായിരിക്കുന്ന പാണിപാദാദി ഇന്ദ്രിയങ്ങൾ പരമാൎത്ഥത്തിൽ ജ്ഞേയവസ്തുവിന്നുണ്ട് എന്നു ശങ്കിക്കേണ്ട. അവ ജ്ഞേയവസ്തുവിൽ അധ്യാരോപിക്കപ്പെട്ടിരിക്കുക മാത്രമാകുന്നു. ഈ അൎത്ഥത്തെ കാണിക്കുന്നതിന്നാണ് ഈ ശ്ലോകമാരംഭിക്കുന്നത്—

൧൪. സൎവ്വേന്ദ്രിയഗുണാഭാസം സൎവ്വേന്ദ്രിയവിവൎജ്ജിതം
അസക്തം സൎവ്വഭൃച്ചൈവ നിൎഗ്ഗുണം ഗുണഭോക്തൃ ച.

(തൽ ജ്ഞേയം)=ജ്ഞേയമായിരിക്കുന്ന അത് (ബ്രഹ്മം), സൎവ്വേന്ദ്രിയഗുണാഭാസം=സകല ഇന്ദ്രിയങ്ങളുടെ രൂപാദ്യാകാരമായ വൃത്തികളിൽ തത്തദാകാരമായി വിളങ്ങുന്നതായും

(അല്ലെങ്കിൽ, സകല ഇന്ദ്രിയങ്ങളേയും തത്തദ്വിഷയങ്ങളേയും പ്രകാശിപ്പിക്കുന്നതായും), സർവ്വേന്ദ്രിയവിവർജ്ജിതം*=സർവ്വേന്ദ്രിയരഹിതമായും, അസക്തം=സംഗശൂന്യമായും (ഒന്നിലും ചേരാതേയും), (തഥാ അപി)=എങ്കിലും, സർവ്വഭൃൽ ച ഏവ=സർവ്വത്തിന്നും ആധാരഭൂതമായും, നിർഗ്ഗുണം=സത്വാദിഗുണരഹിതമായും, ഗുണഭോക്തൃ ച=സത്വാദിഗുണങ്ങളെ രക്ഷിക്കുന്നതായും ഇരിക്കുന്നു.

ജ്ഞേയമായിരിക്കുന്ന ആ ബ്രഹ്മം സകല ഇന്ദ്രിയങ്ങളുടേയും രൂപാദ്യാകാരമായ (വിഷയാകാരമായ) വൃത്തികളിൽ തത്തദാകാരമായി വിളങ്ങുകയും (അല്ലെങ്കിൽ) സകല ഇന്ദ്രിയങ്ങളേയും തത്തദ്വിഷയങ്ങളേയും പ്രകാശിപ്പിക്കുന്നതായും, (എങ്കിലും) സർവ്വേന്ദ്രിയരഹിതമായും, ഒന്നിലും പററാതേയും, (എങ്കിലും) സകലത്തിന്നുമാധാരഭൂതമായും, സത്വാദിഗുണരഹിതമായും, (എങ്കിലും) സത്വാദിഗുണങ്ങളെ രക്ഷിക്കുന്നതായും, ഇരിക്കുന്നു.

(ശം-ഭാ) സർവ്വേന്ദ്രിയഗുണാഭാസം—സർവ്വേന്ദ്രിയങ്ങൾ എന്നു പറഞ്ഞതുകൊണ്ട് അഞ്ചു കർമ്മേന്ദ്രിയങ്ങൾ, അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, ബുദ്ധി, മനസ്സ് എന്നിവയെല്ലാമുൾപ്പെടുന്നു. ബുദ്ധിയും മനസ്സും ജ്ഞേയമായിരിക്കുന്ന വസ്തുവിൻെറ ഉപാധികൾ തന്നെയാകയാൽ (അവയും) സർവ്വേന്ദ്രിയങ്ങളുടെ കൂട്ടത്തിൽ ഗ്രഹിക്കപ്പെടുന്നു. എന്നുതന്നെയല്ല ശ്രോത്രം മുതലായവ ഉപാധികളായതുതന്നെ അന്തഃകരണോപാധിദ്വാരേണയാകുന്നു. അതിനാൽ അന്തഃകരണബഹിഷ്കരണോപാധിഭൂതങ്ങളായ അദ്ധ്യവസായം (നിശ്ചയം) സങ്കല്പം ശ്രവണം വചനം എന്നിങ്ങിനെയുള്ള സകല ഇന്ദ്രിയഗുണങ്ങളെക്കൊണ്ടു ബ്രഹ്മം പ്രകാശിക്കുന്നുവെന്നതുകൊണ്ട് അതു സർവ്വേന്ദ്രിയഗുണാഭാസമാകുന്നു. എന്നുവെച്ചാൽ, സർവ്വേന്ദ്രിയങ്ങളുടെ വ്യാപാരങ്ങൾകൊണ്ട് അതു വ്യാപരിക്കുന്നപോലെ തോന്നുന്നുവെന്നറിയേണ്ടതാകുന്നുവെന്നത്ഥം. ശ്രുതി ഇങ്ങിനെ പറയുന്നു— 'ധ്യായതീവ ലേലായതീവ=അതു ധ്യാനിക്കുന്നപോലെയിരിക്കുന്നു. അതു ചലിക്കുന്നപോലെയിരിക്കുന്നു.'

എന്നാൽ പരമാത്ഥമായി അതു വ്യാപരിക്കുന്നില്ല എന്ന് എന്തിന്നു ഗ്രഹിക്കുന്നു? (പരമാത്ഥമായി വ്യാപരിക്കുന്നുവെന്ന് എന്തുകൊണ്ട് അത്ഥം ഗ്രഹിച്ചുകൂട)?

ഇതിന്നു സമാധാനം ഭഗവാൻ പറയുന്നു—സർവേന്ദ്രിയവിവർജ്ജിതം= അതു സകല ഇന്ദ്രിയരഹിതമായിരിക്കുന്നു. അതിനാൽ ഇന്ദ്രിയങ്ങൾ വ്യാപരം ചെയ്യുമ്പോൾ ജ്ഞേയമായിരിക്കുന്ന ആ വസ്തുവും വ്യാപരിക്കുന്നില്ല. എന്നാൽ 'അപാണിപാദോ ജവനോ ഗ്രഹീതാ പശ്യത്യചക്ഷുഃ സ ശൃണോത്യകർണ്ണഃ=കൈകാലുകൾകൂടാതെതന്നെ അതു വേഗത്തിൽ പോകുന്നു; കണ്ണുകൂടാതെ അതു കാണുന്നു; ചെവി കൂടാതെ അതു കേൾക്കുന്നു' (ശ്വേത. ഉ. ൩. ൧൯) എന്നുള്ള മന്ത്രം ജ്ഞേയമായിരിക്കുന്ന ആ വസ്തുവിന്ന് അതാത് ഇന്ദ്രിയത്തിൻെറ

* (ശ്രീ) 'അപാണിപാദോ ജവനോ ഗ്രഹീതാ പശ്യത്യചക്ഷുഃ സ ശൃണോത്യകർണ്ണഃ' എന്നു ശ്രുതിവാക്യം.

ഉപാധിഗുണത്തെ അനുസരിച്ചിരിപ്പാനുള്ള ശക്തിയുണ്ട് എന്നുള്ള അൎത്ഥത്തെ കാണിക്കുന്നതിന്നു മാത്രമാകുന്നു, അല്ലാതെ സാക്ഷാലായിട്ടുതന്നെ അതിന്നു ശീഘ്രഗതി മുതലായ ക്രിയയുണ്ട് എന്നു കാണിക്കുന്നതിന്നുവേണ്ടിയല്ല. 'അന്ധോ മണിമവിന്ദൽ=കുരുടൻ രത്നത്തെ കണ്ടു' (തൈ. ആ. ൧. ൧൧) എന്ന മന്ത്രത്തിന്റെ അൎത്ഥംപോലെ മേൽപറഞ്ഞ മന്ത്രവും വ്യാഖ്യാനിക്കേണ്ടതാകുന്നു. സൎവ്വേന്ദ്രിയരഹിതമായിരിക്കുന്നതിനാൽ ആ ജ്ഞേയവസ്തു അസക്തവുമായിരിക്കുന്നു—യാതൊന്നിനോടും ചേരാതെയിരിക്കുന്നുവെന്നൎത്ഥം. അങ്ങിനെയാണെങ്കിലും അതു സൎവ്വഭൃത്താകുന്നു, എല്ലാററിനേയും ഭരിക്കുന്നു. എല്ലാം സത്തിനെ ആശ്രയിച്ചാണല്ലോ ഇരിക്കുന്നത്. എന്തെന്നാൽ എല്ലാ ദിക്കിലും 'സൽ' എന്ന ബുദ്ധി പിൻതുടൎന്നുകൊണ്ടുതന്നെയിരിക്കുന്നു. മൃഗതൃഷ്ണിക മുതലായതുകൂടി ഒരാസ്പദംകൂടാതെയിരിക്കുന്നില്ല. അതിനാലാകുന്നു അത് എല്ലാററിനേയും ഭരിക്കുന്നുവെന്നു പറഞ്ഞത്. ജ്ഞേയവസ്തുവിന്റെ (ബ്രഹ്മത്തിന്റെ) 'സൽ'ഭാവമറിയുന്നതിന്നു മറെറാരു മാൎഗ്ഗമുണ്ട്. ആ ജ്ഞേയവസ്തു നിൎഗ്ഗുണമായിരിക്കുന്നു—സത്വരജസ്തമോഗുണവൎജ്ജിതമായിരിക്കുന്നു. എങ്കിലും അതു ഗുണഭോക്താവുമാകുന്നു—ശബ്ദസ്പൎശാദിവിഷയദ്വാരേണ സുഖദുഃഖമോഹാകാരമായി പരിണമിക്കുന്ന ത്രിഗുണങ്ങളെ ആ ജ്ഞേയവസ്തു ഗ്രഹിക്കുകയും അനുഭവിക്കുകയും ചെയ്യുന്നുവെന്നൎത്ഥം.

അതിന്നും പുറമേ—

൧൫. ബഹിരന്തശ്ച ഭൂതാനാമചരം ചരമേവ ച
സൂക്ഷ്മത്വാത്തദവിജ്ഞേയം ദൂരസ്ഥം ചാന്തികേ ച തൽ

൧൬. അവിഭക്തം ച ഭൂതേഷു വിഭക്തമിവ ച സ്ഥിതം
ഭൂതഭൎത്തൃ ച തൽ ജ്ഞേയം ഗ്രസിഷ്ണു പ്രഭവിഷ്ണു ച.

തൽ ജ്ഞേയം=ജ്ഞേയമായിരിക്കുന്ന അത് (ബ്രഹ്മം), ഭൂതാനാം=സകലചരാചരവസ്തുക്കളുടേയും, ബഹിഃ=പുറത്തും, അന്തഃ ച=അകത്തും (ഇരിക്കുന്നതായും), അചരം=സ്ഥാവരമായും, ചരം ഏവ ച=ജംഗമമായും, (ഏവമപി)=അങ്ങിനെയാണെങ്കിലും, സൂക്ഷ്മത്വാൽ=രൂപം മുതലായവയില്ലാത്തതിനാൽ, തൽ അവിജ്ഞേയം=അത് (ഇതാണ് അത് എന്നിങ്ങിനെ സ്പഷ്ടമായി) അറിയപ്പെടാത്തതായും, തൽ ദൂരസ്ഥം ച അന്തികേ ച*=അത് (അവിദ്വാന്മാൎക്ക്) ദൂരസ്ഥമായും (വിദ്വാന്മാൎക്കു പ്രത്യഗാത്മത്വം ഹേതുവായിട്ട്) സമീപത്തിലിരിക്കുന്നതായും, ഭൂതേഷു=സ്ഥാവരജംഗമാത്മകമായിരിക്കുന്ന ഭൂതങ്ങളിൽ, (തൽ) അവിഭക്തം ച=(കാരണാത്മനാ) അത് വിഭാഗിക്കപ്പെടാതേയും (അഭിന്നമായും), വിഭക്തം ഇവ സ്ഥിതം ച=(കാൎയ്യാത്മനാ) വിഭാഗിക്കപ്പെട്ടപോലെയിരിക്കുന്നതായും (ഭിന്നമെന്നപോലെയിരിക്കുന്നതായും), ഭൂതഭൎത്തൃ ച=(സ്ഥിതികാലത്തിൽ) ഭൂതങ്ങളെ രക്ഷിക്കുന്നതായും, ഗ്രസിഷ്ണു=(പ്രളയകാലത്തിൽ) സകലത്തേയും ഗ്രസിക്കുന്നതായും (മിഴുങ്ങുന്നതായും), പ്രഭവിഷ്ണു ച=(സൃഷ്ടികാലത്തിൽ) സകലത്തേയും ഉണ്ടാക്കുന്നതായുമിരിക്കുന്നു.

* (ശ്രീ) ഇതിന്നു ശ്രുതി—'തദേജതി തന്നൈജതി തദ്ദൂരേ തദ്വന്തികേ; തദന്തരസ്യ സൎവ്വസ്യ തദു സൎവ്വസ്യാസ്യ ബാഹ്യതഃ=(തൽ=) അത്; (ഏജതി=) ചലിക്കുന്നു—(തൽ ന ഏജതി=) അതു ചലിക്കുന്നില്ല, അതു ദൂരേ, സമീപേ....'

ആ ജ്ഞേയവസ്തു സകലചരാചരവസ്തുക്കളുടേയും അകത്തും പുറത്തുമിരിക്കുന്നതായും, സ്ഥാവരമായും, ജംഗമമായും, രൂപം മുതലായവയില്ലാത്തതിനാൽ അറിയപ്പെടാത്തതായും, അജ്ഞാനികൾക്കു ദൂരസ്ഥമായും ജ്ഞാനികൾക്കു സമീപസ്ഥമായും, സ്ഥാവരജംഗമങ്ങളായിരിക്കുന്ന ഭൂതങ്ങളിൽ കാരണാത്മനാ വിഭാഗിക്കപ്പെടാതേയും, (എങ്കിലും) കാൎയ്യാത്മനാ വിഭാഗിക്കപ്പെട്ടപോലെയും, സ്ഥിതികാലത്തിൽ ഭൂതങ്ങളെ (പ്രാണികളെ) രക്ഷിക്കുന്നതായും, പ്രലയകാലത്തിൽ സകലത്തേയും ഗ്രസിക്കുന്നതായും, സൃഷ്ടികാലത്തിൽ എല്ലാററിനേയുമുണ്ടാക്കുന്നതായും, ഇരിക്കുന്നു.

(ശം-ഭാ) ബഹിഃ=പുറമെ. തൊലിവരെയുള്ള ദേഹം അവിദ്യയാൽ ആത്മാവായി കല്പിക്കപ്പെട്ടിരിക്കുന്നു. അതിനെ അപേക്ഷിച്ച്, അതിനെത്തന്നെ അവധിയാക്കി, കല്പിച്ചിട്ടാണ് 'ബഹിഃ' (=പുറത്ത്) എന്നു പറയുന്നത്. അപ്രകാരംതന്നെ പ്രത്യഗാത്മാവിനെ അപേക്ഷിച്ച്, ദേഹത്തെത്തന്നെ അവധിയാക്കി, 'അന്തഃ' (=അകത്ത്) എന്നു പ്രയോഗിച്ചിരിക്കുന്നു. 'അന്തൎഭാഗത്തും ബഹിൎഭാഗത്തും' എന്നു പറഞ്ഞതുകൊണ്ട് അതു മധ്യത്തിലില്ലെന്നു വരുന്നു. ഇതിനെ പരിഹരിപ്പാൻവേണ്ടി അതു ചരവും അചരവുമാണ് എന്നു ഭഗവാൻ പറയുന്നു—സൎപ്പമാണ് എന്നു തോന്നിയ രജ്ജു എപ്രകാരമോ അതുപോലെ ചരമായതും അചരമായതും—ദേഹമെന്നു പറയപ്പെടുന്നതും—എല്ലാം ജ്ഞേയമായിരിക്കുന്ന ബ്രഹ്മം തന്നെയാകുന്നു.

ഇവിടെ ഇങ്ങിനെ ഒരു പൂൎവ്വപക്ഷം വന്നേയ്ക്കാം—വ്യവഹാരവിഷയമായ സകലചരാചരങ്ങളും ജ്ഞേയമായിരിക്കുന്ന ബ്രഹ്മമാണെങ്കിൽ പിന്നെ 'അത് ഇതാണ്' എന്ന് എല്ലാവരും അതിനെ അറിയാത്തത് എന്തുകൊണ്ടാകുന്നു?

സമാധാനം—ശരിതന്നെയാണ്. അത് എല്ലാററിലും പ്രകാശിക്കുന്നു. എങ്കിലും അത് ആകാശംപോലെ സൂക്ഷ്മമാകുന്നു (ഇന്ദ്രിയങ്ങൾക്കു ഗോചരമല്ല എന്നാൎത്ഥം.) അതിനാൽ, സൂക്ഷ്മത്വം ഹേതുവായിട്ട്, അത് ആത്മരൂപമായി പ്രകാശിക്കുന്നുണ്ടെങ്കിലും അവിദ്വാന്മാൎക്ക് അതിനെ അറിയുവാൻ കഴികയില്ല. എന്നാൽ വിദ്വാന്മാർ 'ആത്മൈവേദം സൎവ്വം=ഇതെല്ലാം ആത്മാവാകുന്നു' (ബൃ. ഉ. ര. ൪. ൬) 'ബ്രഹ്മൈവേദം സൎവ്വം=ഇതെല്ലാം ബ്രഹ്മമാകുന്നു' (ബൃ. ഉ. ര. ൫. ൧) എന്ന പ്രമാണങ്ങളെക്കൊണ്ട് അതിനെ നല്ലവണ്ണം അറിയുന്നു. അറിയപ്പെടാതെയിരിക്കുമ്പോൾ അതു വളരെ ദൂരെയാകുന്നു. എന്തെന്നാൽ കോടിസംവത്സരങ്ങൾകൊണ്ടും അവിദ്വാന്മാൎക്ക് അതിനെ പ്രാപിപ്പാൻ കഴികയില്ല. വിദ്വാന്മാൎക്ക് അതു വളരെ സമീപമാകുന്നു. എന്തെന്നാൽ അത് അവരുടെ ആത്മാവുതന്നെയാകുന്നു. അവിഭക്തം=ആകാശംപോലെ അത് എല്ലാ ദേഹത്തിലും വിഭാഗിക്കപ്പെടാതെ ഒന്നായിത്തന്നെയിരിക്കുന്നു. ഭൂതേഷു വിഭക്തം ഇവ ച സ്ഥിതം=(എങ്കിലും) അതു ദേഹങ്ങളിൽ മാത്രം പ്രകാശിക്കുന്നതിനാൽ സൎവ്വപ്രാണികളിലും (ദേഹംപ്രതി) വിഭാഗിക്കപ്പെട്ടപോലെയി

രിക്കുകയും ചെയ്യുന്നു. തൽ ജ്ഞേയം ഭൂതഭർത്തൃ ച=ആ ജ്ഞേയവസ്തു സ്ഥിതി കാലത്തിൽ പ്രാണികളെ ഭരിക്കുന്നു. ഗ്രസിഷ്ണു=പ്രളയകാലത്തിൽ അതു സകല ത്തേയും ഗ്രസിക്കുന്നു. പ്രഭവിഷ്ണു=ഉൽപത്തികാലത്തിൽ അതു സകലത്തേയും ജ നിപ്പിക്കുന്നു. രജ്ജു എപ്രകാരമാണ് മിഥ്യാകല്പിതമായ സർപ്പത്തെ ഉണ്ടാക്കു ന്നത് അതുപോലെയാകുന്നു ബ്രഹ്മം പ്രപഞ്ചത്തെ സൃഷ്ടിക്കുന്നത്.

[ശ-സ] പ്രഭവിഷ്ണു=രജ്ജു എപ്രകാരമാണ് ആരോപിതമായിരിക്കുന്ന സർപ്പാദ്യാകാരത്തെ പ്രാപിക്കുന്നത് അതുപോലെ അജ്ഞാനദശയിൽ ജ്ഞേയമായിരിക്കുന്ന ബ്രഹ്മം അധ്യാത്മാദിരൂപമാ യി ഭവിക്കുന്നു. അതുകൊണ്ട് പ്രഭവിഷ്ണു—ഭ്രാന്തന്മാർക്ക ബ്രഹ്മംതന്നെയാണ് പ്രപഞ്ചാകാരമായി പ്ര കാശിക്കുന്നത് എന്നർത്ഥം. ഭൂതഭർത്തൃ ച=ആ ബ്രഹ്മംതന്നെ തന്നിൽ ആരോപിതമായിരിക്കുന്ന ആ കാശാദി ഭൂതങ്ങൾക്ക സത്താസ്ഫൂർത്തിയെ കൊടുത്തു ഭരണം ചെയ്യുന്നതിനാൽ ഭൂതഭർത്താവായി ഭവിക്കു ന്നു—തന്നിൽ ആരോപിക്കപ്പെട്ട സകലത്തേയും മൂഢന്മാരുടെ വ്യവഹാരത്തിന്നുവേണ്ടി ഭരിക്കുന്നു വെന്നർത്ഥം. ഗ്രസിഷ്ണു ച=എന്നാൽ ആ ബ്രഹ്മംതന്നെ, പ്രബോധദശയിൽ അധിഷ്ഠാനയാഥാത്മ്യ ത്തെ സന്ദർശിക്കുന്ന കാലത്തു ഗ്രസിഷ്ണുവായി ഭവിക്കുന്നു—തന്നിൽ ആരോപിക്കപ്പെട്ടിട്ടുള്ള സകല ത്തേയും തന്നിൽതന്നെ മറയ്ക്കുന്നു. പരവും അവ്യയവുമായിരിക്കുന്ന തന്നിൽ സർവ്വവും ഏകീഭവി ക്കുന്നു. രജ്ജുവെന്നപോലെ, ആരോപിതമായിരിക്കുന്ന സർവ്വത്തേയും സ്വാത്മനാ ഉപസംഹരിച്ചി ട്ടു വിപരീതഭാവത്തെ തള്ളിക്കളഞ്ഞ്, ബോധമയമായും വികാരരഹിതമായും കേവലമായും അദ്വൈ തമായുമിരിക്കുന്ന സ്വസത്തയെ ഭജിക്കുന്നുവെന്നർത്ഥം.

പൂർവ്വപക്ഷം—ജ്ഞേയമായിരിക്കുന്ന ആ വസ്തു സർവ്വത്ര ഉണ്ടെങ്കിലും അതിനെ കാണാത്തതി നാൽ അതു തമസ്സാകുന്നു.

സമാധാനം—അങ്ങിനെ പറവാൻ പാടില്ല.

എന്നാൽ പിന്നെ അതെന്താകുന്നു? പറയുന്നു—

൰൮. ജ്യോതിഷാമപി തജ്ജ്യോതിസ്തമസഃ പരമുച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം ഹൃദി സർവ്വസ്യ വിഷ്ഠിതം.

തൽ=ആ ജ്ഞേയവസ്തു (പരബ്രഹ്മം), ജ്യോതിഷാം അപി=(സൂര്യ്യാദി) പ്രകാശമുള്ള വസ്തുക്കൾക്കുകൂടി, ജ്യോതിഃ=പ്രകാശകമായും, (അതഃ ഏവ)=അതു ഹേതുവായിട്ടുതന്നെ, തമസഃ പരം=അജ്ഞാനത്തിൽനിന്ന് (അല്ലെങ്കിൽ സൂക്ഷ്മമായിരിക്കുന്ന പ്രകൃതിയിൽനിന്ന്) അന്യമായും, ഉച്യതേ=പറയപ്പെടുന്നു. ജ്ഞാനം (തൽ ഏവ)=(ബുദ്ധിവൃത്തിയിൽ പ്രകാശി ക്കുന്ന) ജ്ഞാനവും (ജ്ഞാനസ്വരൂപമായതും) അതുതന്നെ, ജ്ഞേയം=ജ്ഞാനത്തിന്ന് (രൂപാ ദ്യാകാരേണ) വിഷയമായതും, ജ്ഞാനഗമ്യം=ജ്ഞാനംകൊണ്ട് (അമാനിത്വാദിലക്ഷണമായ മുമ്പറയപ്പെട്ട ജ്ഞാനസാധനംകൊണ്ട്) പ്രാപിക്കപ്പെടേണ്ടതും, (തൽ ഏവ)=അതു തന്നെ യാകുന്നു. (തൽ)=ആ ജ്ഞേയവസ്തു, സർവ്വസ്യ=സകലപ്രാണികളുടേയും, ഹൃദി=ഹൃദയ ത്തിൽ, വിഷ്ഠിതം*=വിശേഷേണ (അപ്രച്യുതസ്വരൂപമായി, നിയന്താവായി) സ്ഥിതി ചെയ്യുന്നു.

ആ ജ്ഞേയവസ്തു സൂര്യ്യാദിപ്രകാശവസ്തുക്കൾക്കുംകൂടി പ്രകാശകമായും, (അതിനാൽ) അജ്ഞാനത്തിൽനിന്ന് (അല്ലെങ്കിൽ, സൂക്ഷ്മപ്രകൃതിയിൽനിന്ന്) അന്യമായും, പറയപ്പെടുന്നു. ജ്ഞാനസ്വരൂപമായതും, ജ്ഞാനത്തിന്നു വിഷ യമായതും, ജ്ഞാനംകൊണ്ടു പ്രാപിക്കപ്പെടേണ്ട സ്ഥാനമായതും, അതുതന്നെ

* [ശ്രീ] 'ധിഷ്ഠിതം' എന്നു പാഠാന്തരം. അപ്പോൾ, (സകലപ്രാണികളുടേയും ഹൃദയത്തി ന്ന്) അധിഷ്ഠാനമായി സ്ഥിതിചെയ്യുന്നുവെന്നർത്ഥം.

യാകുന്നു. ആ ജ്ഞേയവസ്തു സകലപ്രാണികളുടേയും ഹൃദയത്തിൽ നിയന്താവായി സ്ഥിതിചെയ്യുന്നു.

(ശം-ഭാ) ആ ജ്ഞേയവസ്തു ആദിപ്രകാശവസ്തുക്കൾക്കുംകൂടി പ്രകാശകമാകുന്നു. എന്തെന്നാൽ ആത്മചൈതന്യപ്രകാശത്താൽ പ്രകാശിപ്പിക്കപ്പെട്ടിട്ടാണ് സൂര്യ്യാദിജ്യോതിസ്സുകൾ (പ്രകാശവസ്തുക്കൾ) പ്രകാശിക്കുന്നത്. ഇതിന്നു പ്രമാണമായി ശ്രുതിയും ഇപ്രകാരം പറയുന്നു—

'യേന സൂര്യ്യസ്തപതി തേജസേദ്ധഃ=യാതൊരു തേജസ്സിനാൽ പ്രകാശിപ്പിക്കപ്പെട്ടിട്ടാണ് സൂര്യ്യൻ പ്രകാശിക്കുന്നത്' (തൈ. ബ്രാ. ൩. ൧൨. ൯).

'തസ്യ ഭാസാ സർവ്വമിദം വിഭാതി=അതിന്റെ പ്രകാശംകൊണ്ട് ഇതെല്ലാം പ്രകാശിക്കുന്നു'. (ശ്വേത. ഉ. ൬. ൧൪).

സ്മൃതിയും അപ്രകാരംതന്നെ പറയുന്നു—'യദാദിത്യഗതം തേജഃ' (ഭ. ഗീ. അ. ൧൫. ശ്ലോ. ൧൨).

അത് (ജ്ഞേയവസ്തു) അജ്ഞാനത്താൽ സ്പൃശിക്കപ്പെടാത്തതാകുന്നുവെന്നു പറയപ്പെടുന്നു.

ജ്ഞാനാദിയെ പ്രാപിപ്പാൻ പ്രയാസമാണ് എന്നു കരുതി ബുദ്ധിക്ഷയത്തോടുകൂടിയിരിക്കുന്ന അർജ്ജുനനെ ഉത്സാഹിപ്പിക്കുന്നതിന്നുവേണ്ടി ഭഗവാൻ പറയുന്നു—ജ്ഞാനം=അമാനിത്വം മുതലായത്. ജ്ഞേയം='ജ്ഞേയം യത്തൽ പ്രവക്ഷ്യാമി' എന്നു മുതൽക്ക് (ഇതേവരെ) പറയപ്പെട്ടതുതന്നെ. ജ്ഞാനഗമ്യം=അറിയപ്പെടേണ്ടത്; (ജ്ഞേയം) തന്നെ അറിയപ്പെട്ടാൽ അതു ജ്ഞാനഫലമായി. അതിനാലാണ് ജ്ഞാനഗമ്യം എന്നു പറയപ്പെടുന്നത്. യാതൊന്ന് അറിയപ്പെടുന്നതായിരിക്കുന്നുവോ അതു ജ്ഞേയമായി ഭവിക്കുന്നു. ഈ മൂന്നു കൂട്ടവും—ജ്ഞാനവും, ജ്ഞേയവും, ജ്ഞാനഗമ്യവും—സകലപ്രാണികളുടേയും ഹൃദയത്തിൽ (ബുദ്ധിയിൽ) വിശേഷമായി സ്ഥിതിചെയ്യുന്നു. ബുദ്ധിയിലാണ് ഇവ മൂന്നും സ്പഷ്ടമായി പ്രകാശിക്കുന്നത്.

ഇതേവരെ പ്രതിപാദിക്കപ്പെട്ട അർത്ഥത്തെ ഉപസംഹരിക്കുന്നതിന്നുവേണ്ടി ഈ ശ്ലോകമാരംഭിക്കുന്നു—

൧൮. ഇതി ക്ഷേത്രം തഥാ ജ്ഞാനം ജ്ഞേയം ചോക്തം സമാസതഃ
മത്ഭക്ത ഏതദ്വിജ്ഞായ മത്ഭാവായോപപദ്യതേ.

ഇതി ക്ഷേത്രം=ഇങ്ങിനെ (മഹാഭൂതം മുതൽ ധൃതിവരെയുള്ള) ക്ഷേത്രവും, തഥാ=അപ്രകാരംതന്നെ, ജ്ഞാനം=(അമാനിത്വം മുതൽ തത്ത്വജ്ഞാനാർത്ഥദർശനം എന്നതുവരേയുള്ള) ജ്ഞാനവും, ജ്ഞേയം ച=('അനാദിമൽ പരം ബ്രഹ്മ' എന്നതു മുതൽ 'ഹൃദി സർവ്വസ്യ വിഷ്ഠിതം' എന്നതുവരേയുള്ള) ജ്ഞേയവും, സമാസതഃ=സംക്ഷേപമായി, ഉക്തം=പറയപ്പെട്ടു. മത്ഭക്തഃ=(മുന്നദ്ധ്യായത്തിൽ പറഞ്ഞ ലക്ഷണത്തോടുകൂടിയ) എന്റെ ഭക്തൻ, ഏതൽ=ഇതിനെ, വിജ്ഞായ=അറിഞ്ഞ്, മത്ഭാവായ=ബ്രഹ്മത്വത്തിന്ന് (എന്റെ സ്വരൂപമാകുന്നതിന്ന്), ഉപപദ്യതേ=യോഗ്യനായി ഭവിക്കുന്നു.

ഇങ്ങിനെ ക്ഷേത്രവും, അപ്രകാരംതന്നെ ജ്ഞാനവും, ജ്ഞേയവും, സംക്ഷേപമായി പറയപ്പെട്ടു. എന്റെ ഭക്തനായവൻ ഇതിനെ അറിഞ്ഞ് എന്റെ സ്വരൂപമാകുന്നതിന്നു (ബ്രഹ്മത്വത്തിന്നു) യോഗ്യനായി ഭവിക്കുന്നു.

(ശം-ഭാ) ക്ഷേത്രം=മഹാഭൂതം മുതൽ ധൃതിവരെ മുമ്പറയപ്പെട്ടത്. ജ്ഞാനം='അമാനിത്വം' മുതൽ 'തത്വജ്ഞാനാൎത്ഥദൎശനം' എന്നതുവരെ പറയപ്പെട്ടിട്ടുള്ളത്. ജ്ഞേയം='ജ്ഞേയം യത്തൽ' എന്നതുമുതൽ 'തമസഃ പരമുച്യതേ' എന്നതുവരെ പറയപ്പെട്ടത്. ഉക്തം സമാസതഃ=ഇവയെല്ലാം സംക്ഷേപമായി പറയപ്പെട്ടു. സകലവേദാൎത്ഥവും ഗീതാൎത്ഥവും ഇതിൽ ഒതുങ്ങിയിരിക്കുന്നുവെന്നാണ് ഭഗവാൻ ഉപദേശിക്കുന്നത് (സകല വേദങ്ങളിൽനിന്നും ഗീതാശാസ്ത്രത്തിൽനിന്നും ഗ്രഹിപ്പാനുള്ളത് ഇത്രമാത്രമേയുള്ളുവെന്നാണ് ഭഗവാൻ ആസകലംകൂടി ഉപദേശിക്കുന്നത്.) ഈ സമ്യൎദശനത്തിന്ന് ആരാണ് അധികാരി?—ഭഗവാൻ പറയുന്നു—മത്ഭക്തഃ=ഈശ്വരനായും സൎവ്വജ്ഞനായും പരമഗുരുവായും വാസുദേവനായുമിരിക്കുന്ന എന്നെ സൎവ്വത്തിന്നുമാത്മാവായി ദൎശിക്കുകയും, കാണുന്നതും കേൾക്കുന്നതും സ്പൎശിക്കുന്നതും എല്ലാം ഭഗവാൻതന്നെയാണ് എന്നു ദൃഢമായി വിശ്വസിക്കുകയും, ചെയ്യുന്നവൻ എന്റെ ഭക്തൻ. അങ്ങിനെയിരിക്കുന്ന എന്റെ ഭക്തൻ മുൻപറഞ്ഞ സമ്യൎദശനത്തെ സിദ്ധിച്ച് മത്ഭാവത്തിന്നായിക്കൊണ്ട്—പരമാത്മഭാവത്തിന്നായിക്കൊണ്ട്—യോഗ്യനായി ഭവിക്കുന്നു—അവൻ മോക്ഷത്തെ പ്രാപിക്കുന്നു.

ഏഴാമധ്യായത്തിൽ ക്ഷേത്രം ക്ഷേത്രജ്ഞൻ എന്ന ലക്ഷണങ്ങളോടുകൂടി പര എന്നും അപര എന്നും ഈശ്വരന്റെ രണ്ടു പ്രകൃതികൾ വൎണ്ണിക്കപ്പെട്ടു. ഇവ പ്രാണികളുടെ യോനിയാണെന്നും പറഞ്ഞു (അ. ൭. ശ്ലോ. ൬). എന്നാൽ ക്ഷേത്രമെന്നും ക്ഷേത്രജ്ഞനെന്നുമുള്ള രണ്ടു പ്രകൃതികൾ ഇങ്ങിനെയാണ് ഭൂതങ്ങളുടെ (പ്രാണികളുടെ) യോനിയാകുന്നത് എന്ന് ഇപ്പോൾ പറയുന്നു—

൧൯. പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദി ഉഭാവപി
വികാരാംശ്ച ഗുണാംശ്ചൈവ വിദ്ധി പ്രകൃതിസംഭവാൻ.

പ്രകൃതിം=പ്രകൃതിയേയും, പുരുഷം ച ഏവ=പുരുഷനേയും, ഉഭൌ അപി=ഇവ രണ്ടിനേയും, അനാദീ=അനാദികളെന്ന്, വിദ്ധി=അറിഞ്ഞാലും. വികാരാൻ ച=ദേഹേന്ദ്രിയാദിവികാരങ്ങളേയും, ഗുണാൻ ച ഏവ=(ഗുണപരിണാമങ്ങളായ) സുഖദുഃഖമോഹാദികളേയും, പ്രകൃതിസംഭവാൻ=പ്രകൃതിയിൽനിന്നുണ്ടായവയെന്ന്, വിദ്ധി=അറിഞ്ഞാലും.

പ്രകൃതിയും പുരുഷനും രണ്ടും അനാദികളാണെന്നറിഞ്ഞാലും. ദേഹേന്ദ്രിയാദിവികാരങ്ങളും സുഖദുഃഖമോഹാദികളും പ്രകൃതിയിൽനിന്നുണ്ടായവയാണെന്നുമറിഞ്ഞാലും.

(ശം-ഭാ) പ്രകൃതിയും പുരുഷനും ഈശ്വരന്റെ രണ്ടു പ്രകൃതികളാകുന്നു. ഈ പ്രകൃതിപുരുഷന്മാർ രണ്ടും ആദിയില്ലാത്തവയാകുന്നുവെന്നറിയണം. ഈശ്വരൻ നിത്യനാകയാൽ അദ്ദേഹത്തിന്റെ പ്രകൃതിയും നിത്യമായിരിക്കുന്നതു യുക്തംതന്നെ. ഈ രണ്ടു പ്രകൃതികളുള്ളതുകൊണ്ടാണ് ഈശ്വരന്ന് ഈശ്വരത്വംതന്നെ ഉള്ളത്. ഇവ മൂലമാണ് (ഇവയെക്കൊണ്ടാണ്) അദ്ദേഹം ജഗത്തിന്റെ ഉൽപത്തിസ്ഥിതിലയങ്ങൾക്കു ഹേതുവായി ഭവിക്കുന്നത്. ഈ രണ്ടു

പ്രകൃതികളും അനാദിയായിരിക്കുന്നതിനാൽ ഇവ സംസാരത്തിന്നു കാരണമായി ഭവിക്കുന്നു.

'അനാദീ' എന്ന പദത്തെ ചിലർ 'ന ആദീ=അനാദി' എന്നു തൽപുരുഷസമാസമായിട്ടെടുക്കുന്നു. (പ്രകൃതിപുരുഷന്മാർ ആദിയിലുള്ളവയല്ല എന്ന് ഇപ്പോൾ അർത്ഥമാകുന്നു). ഇങ്ങിനെ വ്യാഖ്യാനിക്കുന്നതുകൊണ്ടാണ് ഈശ്വരന്നു ജഗൽകാരണത്വം സിദ്ധിക്കുന്നത് എന്ന് അവർ വാദിക്കുന്നു. അതല്ലാതെ, പ്രകൃതിപുരുഷന്മാർ നിത്യമെന്നു വരികിൽ അവരാണ് ജഗത്തിനെ സൃഷ്ടിച്ചതെന്നും, ഈശ്വരന്നു തൽകർത്തൃത്വമില്ലെന്നും, വരുമത്രെ.

ഈ വാദം തെററാകുന്നു. എന്തെന്നാൽ, പ്രകൃതിപുരുഷന്മാരുടെ ഉൽപത്തിക്കു*മുമ്പ് ഈശ്വരന്ന്, ഭരിപ്പാനായി യാതൊന്നുമില്ലാത്തതിനാൽ (=ഈശിതവ്യാഭാവാൽ), ഈശ്വരത്വമില്ല എന്നു വരുന്നു. സംസാരത്തിന്ന് (ഈശ്വരനല്ലാതെ വേറെ) കാരണവുമില്ലെങ്കിൽ മോക്ഷവുമില്ലെന്നാകും. അപ്പോൾ ശാസ്ത്രവും നിഷ്പ്രയോജനമായി ഭവിക്കും. എന്നുതന്നെയല്ല ബന്ധമോക്ഷങ്ങൾ രണ്ടുമില്ലെന്നുംകൂടി വരും. എന്നാൽ ഈശ്വരൻെറ പ്രകൃതികൾ നിത്യമാണ് എങ്കിൽ ഇവയെല്ലാം ഉപപന്നമായി ഭവിക്കുന്നതാണ്.—എങ്ങിനെ?—പറയുന്നു—വികാരാൻ ച=ബുദ്ധി മുതൽ ദേഹേന്ദ്രിയങ്ങൾവരെയുള്ള ഇനി പറയുവാൻ പോകുന്ന സകലവികാരങ്ങളേയും, ഗുണാൻ ച=സുഖദുഃഖമോഹപ്രത്യയാകാരമായി—സുഖം ദുഃഖം മോഹം എന്നിങ്ങിനെ (അന്തഃകരണത്തിൻെറ) വിവിധ അവസ്ഥാഭേദമായി—പരിണമിച്ചിട്ടുള്ള സകലഗുണങ്ങളേയും; പ്രകൃതിസംഭവാൻ വിദ്ധി=ത്രിഗുണാത്മികയായും സകലവികാരങ്ങൾക്കും കാരണമായ ഈശ്വരശക്തിയായുമിരിക്കുന്ന മായയിൽനിന്നുത്ഭവിച്ചവയെന്നറിഞ്ഞാലും—അവയെല്ലാം പ്രകൃതിയുടെ പരിണാമങ്ങളാണെന്നറിഞ്ഞാലും.

[ശ—സ] സകലവേദാന്തശാസ്ത്രത്തിൻേറയും ഗീതാശാസ്ത്രത്തിൻേറയും അത്ഥം ഇതേവരെ പറഞ്ഞുകൊണ്ടവസാനിച്ചു. ഏതെങ്കിലും ഏഴാമദ്ധ്യായത്തിൽ 'ഏതദ്യോനീനി ഭൂതാനി' എന്നിങ്ങിനെ പര എന്നും അപര എന്നും രണ്ടു പ്രകൃതികളുടെ സംസാരകാരണത്വത്തേയും ജന്മാദിതൽകാരണത്വത്തേയുംപററി സൂചിപ്പിക്കുക മാത്രം ചെയ്തിട്ടുണ്ട്. അതിനെ ഇപ്പോൾ 'കാര്യകാരണകത്തൃത്വേ' 'യാവത്സംജായതേ കിഞ്ചിൽ സത്ത്വം സ്ഥാവരജംഗമം' എന്നും മററുമുള്ള ഭാഗങ്ങളെക്കൊണ്ടു വെളിവാക്കുന്നതിന്നും, (പിന്നെ) ക്ഷേത്രക്ഷേത്രജ്ഞന്മാർ വേർതിരിച്ചു വണ്ണിക്കപ്പെട്ടുവെങ്കിലും, പ്രകൃതിപുരു

---

* പ്രകൃതിപുരുഷന്മാർ അനാദിയല്ലെങ്കിൽ ഈശ്വരനെന്ന വ്യവഹാരമേയില്ല. എന്തെന്നാൽ നിർഗ്ഗുണബ്രഹ്മത്തിന്ന് പ്രകൃതിപുരുഷന്മാരില്ലെങ്കിൽ (അവരുടെ ഉൽപത്തിക്കുമുമ്പ്) ഈശ്വരത്വമില്ല. പ്രകൃതിപുരുഷന്മാരോടുകൂടിയിരിക്കുന്ന സ്ഥിതിയിൽ മാത്രമേ ഈശ്വരൻ എന്ന വ്യവഹാരമുള്ളു. എന്നുതന്നെയുമല്ല, പ്രകൃതിപുരുഷന്മാർ അനാദിയല്ല എന്നു വരികിൽ പുരുഷന്ന് അനാദിയായ കമ്മബന്ധം എന്നതു വരുവാൻ പാടില്ല. മേലിലും ഈശ്വരൻ, പൂവ്വകമ്മസംസ്കാരമായ കാരണം കൂടാതെ, ഒരു ജീവിയെ സുഖിയായും മറെറാരു ജീവിയെ ദുഃഖിയായും സൃഷ്ടിക്കുന്നപക്ഷം അദ്ദേഹത്തിൽ പക്ഷപാതവും ദയയില്ലായ്മയും കല്പിക്കേണ്ടിവരുന്നതിനാൽ ബന്ധമേയില്ലെന്നു പറയേണ്ടിവരും. ബന്ധമില്ലെങ്കിൽ മോക്ഷമില്ല. മോക്ഷമില്ലെങ്കിൽ തൽപ്രതിപാദകമായ ശാസ്ത്രം നിഷ്പ്രയോജനമാകും. എന്നാൽ പ്രകൃതിപുരുഷന്മാർ അനാദിയാണെന്നു സ്വീകരിക്കുന്നപക്ഷം ഈ വൈഷമ്യം യാതൊന്നുമില്ല. അതിനാൽ പ്രകൃതിപുരുഷന്മാർ അനാദിയാണ് എന്നു പറഞ്ഞത് ശരിതന്നെ.

ഷന്മാർ അനാദിയാണെന്നും, സകലവികാരങ്ങളും ഗുണങ്ങളും പ്രകൃതികാര്യമാണെന്നും, ക്ഷേത്രജ്ഞനിൽ ഉണ്ടെന്നു തോന്നുന്ന സംസാരം ത്രിഗുണങ്ങളുടെ അധ്യാസംകൊണ്ടുണ്ടാകുന്നതാണെന്നും, സംസാരം (പരമാർത്ഥത്തിൽ) പ്രകൃതിധർമ്മമാണെന്നും, ആത്മാ നിർവ്വികാരനും അസംഗനുമാണെന്നും ആത്മാവിന്നു കർത്തൃത്വമാകട്ടേ ഭോക്തൃത്വമാകട്ടേ സംസാരിത്വമാകട്ടേ ഇല്ലെന്നും, സ്പഷ്ടമാക്കുന്നതിന്നും വേണ്ടി ഇനിയത്തെ ശ്ലോകമാരംഭിക്കുന്നു—പ്രകൃതിമിതി.

എന്നാൽ പ്രകൃതിയിൽനിന്നുത്ഭവിച്ചിട്ടുള്ള വികാരങ്ങളും ഗുണങ്ങളും എവയാകുന്നു? ഭഗവാൻ പറയുന്നു—

൨൦. കാര്യകരണ*കർത്തൃത്വേ ഹേതുഃ പ്രകൃതിരുച്യതേ
പുരുഷഃ സുഖദുഃഖാനാം ഭോക്തൃത്വേ ഹേതുരുച്യതേ.

കാര്യകരണകർത്തൃത്വേ=(ദേഹേന്ദ്രിയാദ്യാകാരമായി പരിണമിപ്പിക്കുന്നതിൽ) ദേഹേന്ദ്രിയങ്ങളെ സൃഷ്ടിക്കുന്ന സംഗതിയിൽ, പ്രകൃതിഃ=മായ, ഹേതുഃ=കാരണം ആണെന്ന്, ഉച്യതേ=(കപിലാദികളാൽ) പറയപ്പെടുന്നു. പുരുഷഃ (തു)=എന്നാൽ ജീവൻ, സുഖദുഃഖാനാം=സുഖദുഃഖങ്ങളുടെ, ഭോക്തൃത്വേ=അനുഭവവിഷയത്തിൽ, ഹേതുഃ=കാരണം ആണെന്ന്, ഉച്യതേ=പറയപ്പെടുന്നു.

ദേഹേന്ദ്രിയങ്ങളെ സൃഷ്ടിക്കുന്ന കാര്യത്തിൽ മായ കാരണമെന്നു പറയപ്പെടുന്നു. സുഖദുഃഖങ്ങളുടെ അനുഭവവിഷയത്തിൽ ജീവനാണ് കാരണമെന്നും പറയപ്പെടുന്നു.

(ശം-ഭാ) കാര്യകരണകർത്തൃത്വേ—കാര്യം=ശരീരം; കരണങ്ങൾ=ശരീരത്തിൽ സ്ഥിതിചെയ്യുന്ന പതിമൂന്നു കൂട്ടം (=ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, കർമ്മേന്ദ്രിയങ്ങൾ അഞ്ച്, മനസ്സ്, ബുദ്ധി, അഹംകാരം). ദേഹത്തെ നിർമ്മിക്കുന്നതായ അഞ്ചു ഭൂതങ്ങളും, അഞ്ചു വിഷയങ്ങളും, എന്നല്ല പ്രകൃതിയിൽനിന്നുണ്ടാകുന്ന മുമ്പറയപ്പെട്ട സകലവികാരങ്ങളും കൂടിയതാണ് കാര്യം എന്നു ഗ്രഹിക്കേണ്ടതാകുന്നു. പ്രകൃതിസംഭവങ്ങളായ സുഖം ദുഃഖം മോഹം എന്ന ഗുണങ്ങൾ ഇന്ദ്രിയങ്ങളെ ആശ്രയിച്ചു നില്ക്കുന്നതിനാൽ അവയെ കാരണമായി ഗ്രഹിക്കേണ്ടതാകുന്നു. അപ്രകാരമുള്ള കാര്യകരണങ്ങളെ ഉൽപാദിപ്പിക്കുന്നതിന്നുള്ള ഹേതു പ്രകൃതിയാണെന്നു പറയപ്പെടുന്നു. ഇങ്ങിനെ ദേഹേന്ദ്രിയങ്ങളെ (കാര്യകരണങ്ങളെ) ഉൽപാദിപ്പിക്കുകനിമിത്തം പ്രകൃതി സംസാരത്തിന്നു കാരണമായി ഭവിക്കുന്നു. 'കാര്യകാരണകർത്തൃത്വേ' എന്നു പാഠാന്തരമുണ്ട്. അപ്പോൾ 'കാരണ'പദത്തിന്നു ഹേതുവെന്നർത്ഥം. യാതൊന്നാണ് മറെറാന്നിൻെറ വിപരിണാമ (വേറൊന്നായിട്ടുള്ള മാററ)മായി ഭവിക്കുന്നത് അത് അതിൻെറ കാര്യം, അല്ലെങ്കിൽ വികാരം, ആകുന്നു. വികാരത്തെ പ്രാപിക്കുന്ന വികാരി(അതിൻെറ) കാരണവുമാകുന്നു. ഇങ്ങിനെ വികാരികളായ കാര്യകാരണങ്ങളുടെ ഉൽപത്തിക്കു ഹേതു പ്രകൃതി എന്നു പറയപ്പെടുന്നു. അല്ലെങ്കിൽ, (ഇന്ദ്രിയങ്ങൾ പത്ത്, വിഷയങ്ങൾ അഞ്ച്, മനസ്സ് എന്നിങ്ങിനെയുള്ള) പതിനാറു വികാരങ്ങൾ കാര്യം. പ്രകൃതിവികൃതികൾ എന്നു പറയപ്പെടുന്ന (മഹത്തത്ത്വം, അഹംകാരം, അഞ്ചു ഭൂതതന്മാത്രകൾ എന്ന) ഏഴു കൂട്ടം കാരണം. ഇവയാണ്

* 'കാര്യകാരണ' എന്നു പാഠാന്തരം.

കാൎയ്യകാരണങ്ങൾ എന്നു പറയപ്പെടുന്നത്. ഇപ്രകാരമുള്ള കാൎയ്യകാരണങ്ങളുടെ ഉൽപത്തിക്കു ഹേതു പ്രകൃതി എന്നു പറയപ്പെടുന്നു. ഇനി പുരുഷൻ എങ്ങിനെയാണ് സംസാരത്തിന്നു കാരണമായി ഭവിക്കുന്നതെന്നു പറയുന്നു—പുരുഷൻ, ജീവൻ, ക്ഷേത്രജ്ഞൻ, ഭോക്താവ് എന്നിവയെല്ലാം പൎയ്യായശബ്ദങ്ങളാകുന്നു. സുഖദുഃഖാദിഭോഗ്യവിഷയങ്ങളെ അനുഭവിക്കുന്നതിന്നു ഹേതു പുരുഷനാണ് എന്നു പറയപ്പെടുന്നു. പ്രകൃതിപുരുഷന്മാർ, കാൎയ്യകരണങ്ങളെ ഉൽപാദിപ്പിക്കുന്നതുകൊണ്ടും സുഖദുഃഖങ്ങളെ അനുഭവിക്കുന്നതുകൊണ്ടും എങ്ങിനെയാണ് (അവർ) സംസാരത്തിന്നു കാരണമായി ഭവിക്കുന്നത്? പറയുന്നു—പ്രകൃതി, കാൎയ്യം കരണം (=ദേഹം ഇന്ദ്രിയങ്ങൾ വിഷയങ്ങൾ) സുഖം ദുഃഖം എന്നീ രൂപമായിട്ട് ഹേതുഫലമായി (കാരണവും തൽകാൎയ്യവുമായി) പരിണമിക്കാതേയും, ചൈതന്യരൂപനായിരിക്കുന്ന പുരുഷൻ (പ്രകൃതിയുടെ ആ വക പരിണാമങ്ങളെ) അനുഭവിക്കാതേയും, ഇരിക്കുന്നുവെങ്കിൽ പിന്നെ സംസാരം എവിടെയാണ്? എന്നാൽ കാൎയ്യകരണ (സുഖദുഃഖ) രൂപമായും ഹേതുഫലമായും പരിണമിച്ചിരിക്കുന്നതും, ഭോഗ്യമായതുമായ പ്രകൃതിയോടുകൂടി അതിന്റെ വിപരീതമായും ഭോക്താവായുമിരിക്കുന്ന പുരുഷന്ന് അവിദ്യാരൂപമായ സംബന്ധം എപ്പോഴാണുണ്ടാകുന്നത് അപ്പോൾ സംസാരമുണ്ടാകുന്നതാണ്. അതിനാൽ പ്രകൃതിപുരുഷന്മാർ കാൎയ്യകരണകൎത്തൃത്വേനയും സുഖദുഃഖഭോക്തൃത്വേനയും സംസാരത്തിന്നു കാരണമാകുന്നുവെന്നു പറഞ്ഞതു യുക്തംതന്നെ. (പ്രകൃതി കാൎയ്യകരണങ്ങളെ ഉൽപാദിപ്പിക്കുന്നതായും, പുരുഷൻ സുഖദുഃഖങ്ങളുടെ ഭോക്താവായുമിരിക്കുന്നു. അവരുടെ സംയോഗത്തിലാണ് സംസാരം). എന്നാൽ സംസാരമെന്നത് എന്താകുന്നു?—

സുഖദുഃഖങ്ങളെ അനുഭവിക്കുക എന്ന അവസ്ഥതന്നെ സംസാരം. സുഖദുഃഖങ്ങളെ അനുഭവിക്കുന്നവനാകയാൽ പുരുഷൻ സംസാരിയായി ഭവിക്കുകയും ചെയ്യുന്നു.

സുഖദുഃഖങ്ങളെ അനുഭവിക്കുന്നതിനാൽ പുരുഷൻ സംസാരിയാണ് എന്നു പറഞ്ഞു. എന്നാൽ അത് (സുഖദുഃഖങ്ങളെ അനുഭവിക്കുന്നത്) എന്തുകൊണ്ടാണ്? ഭഗവാൻ പറയുന്നു—

൨൧. പുരുഷഃ പ്രകൃതിസ്ഥോ ഹി ഭുങ്ക്തേ പ്രകൃതിജാൻ ഗുണാൻ
കാരണം ഗുണസംഗോഽസ്യ സദസദ്യോനിജന്മസു.

പുരുഷഃ=ജീവാത്മാ, പ്രകൃതിസ്ഥഃ ഹി=പ്രകൃതികാൎയ്യമായ ദേഹത്തിൽ (താദാത്മ്യേന) സ്ഥിതിചെയ്യുന്നുവെന്നതു ഹേതുവായിട്ട്, പ്രകൃതിജാൻ=(പ്രകൃതികാൎയ്യമായ) ദേഹത്തിൽ നിന്നുണ്ടാകുന്ന, ഗുണാൻ=സുഖദുഃഖാദികളെ, ഭുങ്ക്തേ=അനുഭവിക്കുന്നു. അസ്യ=ഈ ജീവാത്മാവിന്ന്, ഗുണസംഗഃ=(ശുഭാശുഭകൎമ്മങ്ങളെ ചെയ്യുന്ന) ഇന്ദ്രിയങ്ങളോടുള്ള സംബന്ധം, സദസദ്യോനിജന്മസു=ദേവതിൎയ്യഗാദിയോനികളിൽ ജനിക്കുന്നതിന്ന്, കാരണം=കാരണമായി ഭവിക്കുന്നു.

പ്രകൃതികാൎയ്യമായ ദേഹത്തിൽ (ദേഹമാണ് താൻ എന്ന അഭിമാനത്തോടുകൂടി) ഇരിക്കുന്നതിനാൽ ജീവൻ ദേഹത്തിൽനിന്നുണ്ടാകുന്ന സുഖദുഃഖാ

ദികളെ, അനുഭവിക്കുന്നു. (ശുഭാശുഭകർമ്മങ്ങളെ ചെയ്യുന്ന) ഇന്ദ്രിയങ്ങളോടുള്ള സംബന്ധം ഈ ജീവൻ ദേവതിര്യഗാദിയോനികളിൽ ജനിക്കുന്നതിന്നു കാരണമായി ഭവിക്കുന്നു.

(ശം-ഭാ) പുരുഷഃ=ഭോക്താവ്. പ്രകൃതിസ്ഥഃ=അവിദ്യാലക്ഷണമായും കാര്യകാരണരൂപമായി പരിണമിക്കുന്നതായുമിരിക്കുന്ന പ്രകൃതിയിൽ സ്ഥിതി ചെയ്യുന്നവൻ—തൻെറ ആത്മാതന്നെയാണ് പ്രകൃതി എന്നു വിചാരിക്കുന്നവൻ എന്നു താൽപര്യം. ഹി=തൻെറ ആത്മാതന്നെയാണ് പ്രകൃതി എന്നു വിചാരിക്കുക ഹേതുവായിട്ട്. പ്രകൃതിജാൻ ഗുണാൻ ഭുങ്ക്തേ=പ്രകൃതിയിൽനിന്നുണ്ടായിട്ടുള്ള സുഖദുഃഖമോഹാകാരങ്ങളായി പ്രകാശിക്കുന്ന ഗുണങ്ങളെ അനുഭവിക്കുന്നു. അപ്പോൾ 'ഞാൻ സുഖി, ഞാൻ ദുഃഖി, ഞാൻ മൂഢൻ, ഞാൻ പണ്ഡിതൻ' എന്നിങ്ങിനെ പുരുഷൻ (ജീവാത്മാ) വിചാരിക്കുന്നു. അവിദ്യയ്ക്കും പുറമെ താൻ അനുഭവിക്കുന്ന സുഖദുഃഖമോഹങ്ങളായ ഗുണങ്ങളിൽ പുരുഷന്നുള്ള സംഗം (അവയിൽ ആത്മഭാവം) ആണ് സംസാരത്തിന്ന്—ജന്മത്തിന്ന്—ഉള്ള മുഖ്യകാരണം. ശ്രുതി ഇങ്ങിനെ പറയുന്നു—'സ യഥാകാമോ ഭവതി തൽക്രതുർഭവതി=അവൻ എങ്ങിനെ ഇച്ഛിക്കുന്നുവോ അവൻെറ ബുദ്ധി അതുപ്രകാരമായി ഭവിക്കുന്നു'. (ബൃ. ഉ. ൪. ൪. ൫) അതിനാൽ ഭഗവാൻ പറയുന്നു—അസ്യ സദസദ്യോനിജന്മസു കാരണം ഗുണസംഗഃ=ഭോക്താവായിരിക്കുന്ന പുരുഷന്നു ഗുണങ്ങളിലുള്ള സംഗമാണ് ഉൽകൃഷ്ടമായും നീചമായുമുള്ള യോനികളിൽ ജനിക്കുന്നതിന്നുള്ള കാരണം.

അല്ലെങ്കിൽ, 'സദസദ്യോനിജന്മസു അസ്യ സംസാരസ്യ കാരണം ഗുണസംഗഃ' എന്നിങ്ങിനെ 'സംസാര'പദത്തെ അദ്ധ്യാഹരിച്ച് ഉത്തരാർദ്ധത്തെ ഇങ്ങിനെ വ്യാഖ്യാനിക്കാം—സത്തായും (ഉൽകൃഷ്ടമായും) അസത്തായും (നീചമായും) ഉള്ള ജന്മങ്ങളിൽ (ഭോക്താവ് അനുഭവിക്കുന്ന) ഗുണങ്ങളിൽ (ഭോക്താവിന്ന്) ഉള്ള സംഗമാണ് ഈ സംസാരത്തിന്നുള്ള കാരണം. സദ്യോനികൾ= ദേവാദിയോനികൾ. അസദ്യോനികൾ=പശ്വാദിയോനികൾ. (ഏകദേശം) സത്തായും (ഏകദേശം) അസത്തായുമിരിക്കുന്ന (അവയുടെ മദ്ധ്യത്തിലിരിക്കുന്ന) വയാണ് മനുഷ്യയോനികൾ എന്ന് ധ്വനികൊണ്ടു ധരിക്കേണ്ടതാകുന്നു. ഇങ്ങിനെ എടുക്കുന്നതുകൊണ്ട് ഒരു പ്രമാണത്തിന്നും വിരോധമായിരിക്കുന്നില്ല.

ഈ ശ്ലോകത്തിൻെറ താൽപര്യം താഴെ പറയുംപ്രകാരമാകുന്നു—(പുരുഷൻ) പ്രകൃതിയിൽ (താദാത്മ്യേന) സ്ഥിതിചെയ്യുന്നുവെന്നു പറയപ്പെടുന്ന അവിദ്യയും, (പുരുഷന്ന്) ഗുണങ്ങളിൽ ഉള്ള സംഗവും അല്ലെങ്കിൽ കാമവും, (ഇവ രണ്ടും) ആണ് സംസാരത്തിന്നു കാരണമായിരിക്കുന്നത്. ഈ കാരണങ്ങളെ രണ്ടിനേയും വർജ്ജിക്കേണ്ടതാണ് എന്നു കാണിപ്പാൻവേണ്ടിയാണ് ഇവയെപ്പററി ഇത്രയും പറഞ്ഞത്. ഇവയിൽനിന്നു നിവർത്തിപ്പാനുള്ള ഉപായം (മാർഗ്ഗം) സന്ന്യാസസഹിതമായ ജ്ഞാനവൈരാഗ്യങ്ങളാകുന്നു. ഇതു ഗീതാശാ

സ്രൂത്തിൽ നല്ലവണ്ണം പ്രതിപാദിച്ചിട്ടുമുണ്ട്. ക്ഷേത്രക്ഷേത്രജ്ഞവിഷയമായിരിക്കുന്ന ആ ജ്ഞാനത്തെപ്പററി ഈ അദ്ധ്യായത്തിൻെറ ആരംഭത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടല്ലോ. 'യൽ ജ്ഞാത്വാമൃതമശ്നുതേ' (അ. ൧൩. ശ്ലോ. ൧൨) എന്നതുമുതൽക്ക് ('ന സത്തന്നാസദുച്യതേ' എന്നതുവരെ) ഉള്ള ശ്ലോകങ്ങളെക്കൊണ്ട് അന്യവസ്തുവില്ലെന്നു സാധിച്ചും, ('സൎവ്വതഃപാണിപാദം തൽ' എന്നിങ്ങിനെയുള്ള ശ്ലോകങ്ങളെക്കൊണ്ട്) സ്വതേ ഇല്ലാത്ത ധൎമ്മങ്ങളെ അദ്ധ്യാരോപിച്ചും, ആണ് ആ ജ്ഞാനത്തെ പ്രതിപാദിച്ചിട്ടുള്ളത്.

[ശ-സ] പൂൎവ്വപക്ഷം—പ്രകൃതിപുരുഷന്മാർ നിത്യന്മാരാകയാൽ ആത്മാവിന്ന് അവരോടുള്ള സംബന്ധവും നിത്യമായിരിക്കുന്നു. അപ്പോൾ സംസാരവും നിത്യംതന്നെയായി ഭവിക്കും. എന്നാൽ പിന്നെ എപ്പോൾ എങ്ങിനെയാണ് ആത്മാവിന്നു സംസാരത്തിൽ മോക്ഷം സിദ്ധിക്കുന്നത്?

സമാധാനം—ആത്മാവിന്നു ബുദ്ധ്യാദിയോടുള്ള സംബന്ധം നിത്യമല്ല. എന്തെന്നാൽ അവയവരഹിതമായിട്ടുള്ളതും അവയവത്തോടുകൂടിയതും തമ്മിൽ സംയോഗസമവായാദിസംബന്ധം സംഭവിക്കുന്നതല്ല. അതിനാൽ ആത്മാവിന്നു ബുദ്ധ്യാദിയോട് ആദ്ധ്യാസികമായ സംബന്ധം മാത്രമാകുന്നു. സ്വാജ്ഞാനംകൊണ്ടുണ്ടായിട്ടുള്ള ഈ സംബന്ധം ആത്മാവിനെ ബന്ധിപ്പിക്കുന്നുവെങ്കിലും വിവേകവിജ്ഞാനംകൊണ്ട് ആത്മാ അതിൽനിന്നു നിവൎത്തിക്കുകയും ചെയ്യുന്നു. ഈ സംഗതിയെ മനസ്സിലാക്കുന്നതിന്നുവേണ്ടി ആത്മാവിന്നു പ്രകൃതിസംബന്ധത്താലുണ്ടാകുന്ന സംസാരത്തേയും, തൽകാരണത്തേയും വിശദമായി പറയുന്നു—പുരുഷ ഇതി.

ഇനി അതിൻെറ (മോക്ഷഹേതുവായിരിക്കുന്ന പ്രകൃതത്തിൽ പറയുന്ന ജ്ഞാനത്തിൻെറ) സാക്ഷാൽ നിൎദ്ദേശത്തെത്തന്നെ ചെയ്യുന്നു—(ആത്മാ സ്വതഃ എന്തു സ്വഭാവത്തോടുകൂടിയതാണ് എന്നു പറയുന്നു)—

൨൨. ഉപദ്രഷ്ടാനുമന്താ ച ഭൎത്താ ഭോക്താ മഹേശ്വരഃ
പരമാത്മേതി ചാപ്യുക്തോ ദേഹേസ്മിൻ പുരുഷഃ പരഃ

പുരുഷഃ=ജീവാത്മാ, അസ്മിൻ ദേഹേ അപി=പ്രകൃതികാൎയ്യമായിരിക്കുന്ന ഈ ദേഹത്തിലിരിക്കുന്നുവെങ്കിലും, പരഃ=ദേഹത്തിൽനിന്നന്യമായിരിക്കുന്നു (ദേഹഗുണങ്ങളോടു ചേൎന്നിരിക്കുന്നില്ല). (യസ്മാൽ)=എന്തുകൊണ്ടെന്നാൽ, ഉപദ്രഷ്ടാ=(ദേഹാദിയിൽനിന്നു വേറെയായിട്ടുതന്നെ തൽ) സമീപേ നിന്നു കാണുന്നവനായും (സാക്ഷിയായും), അനുമന്താ ച=അനുമോദിക്കുവാനായിട്ടുതന്നെ സന്നിധിമാത്രംകൊണ്ടു സകലത്തേയുമനുഗ്രഹിക്കുന്നവനായും, ഭൎത്താ=(ഐശ്വരമായിരിക്കുന്ന രൂപംകൊണ്ട്) ഈ ജഗത്തിനെ (അല്ലെങ്കിൽ ദേഹത്തെ) ഭരിക്കുന്നവനായും, ഭോക്താ*=പാലകനായും (സുഖദുഃഖാദിഭോജ്യവസ്തുക്കളെ അനുഭവിക്കുന്നവനായും), മഹേശ്വരഃ=ബ്രഹ്മാദികൾക്കുംകൂടി പതിയായും, പരമാത്മാ ഇതി ച=അന്തൎയ്യാമിയായും, ഉക്തഃ=പറയപ്പെട്ടിരിക്കുന്നു.

ജീവാത്മാ ഈ ദേഹത്തിലിരിക്കുന്നുവെങ്കിലും തങ്ങിന്നമായി (ദേഹഗുണങ്ങളോടു ചേരാതെ) തന്നെയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, ആത്മാ സാക്ഷിയായും (സമീപത്തിൽ സ്ഥിതിചെയ്തുകൊണ്ടു കാണുന്നവനായും), അനുമോദിക്കുന്നവനായും (സന്നിധിമാത്രംകൊണ്ടു സകലത്തേയുമനുഗ്രഹിക്കുന്നവനാ

---

* [ശ-സ] തന്നിൽ അദ്ധ്യസ്തമായിരിക്കുന്ന അവ്യക്താദിസ്ഥൂലാന്തമുള്ള സകലത്തേയും ചൈതന്യാത്മകമായ സ്വമഹിമകൊണ്ട്, ഇരുട്ടിനെ സൂൎയ്യൻ എന്നപോലെ, (ഭുംക്തേ=) ഭുജിക്കുന്നു—തന്നിൽതന്നെ അവ ലയിപ്പിക്കുന്നു. അതുകൊണ്ട് ഭോക്താ—ഭ്രാന്തിദശയിൽ താൻ തന്നെ പലതായി തോന്നുന്നുവെങ്കിലും സമ്യഗ്ബോധമുണ്ടാകുമ്പോൾ താൻ മാത്രമായി ഭവിക്കുന്നുവെന്നൎത്ഥം.

യും), ഈ ദേഹത്തെ ഭരിക്കുന്നവനായും, പാലനം ചെയ്യുന്നവനായും, ബ്രഹ്മാദികൾക്കുംകൂടി പതിയായും, അന്തര്യാമിയായും, (ശ്രുതികളിൽ) പറയപ്പെട്ടിരിക്കുന്നു.

(ശം-ഭാ) ഉപദ്രഷ്ടാ=സമീപേ സ്ഥിതിചെയ്തുകൊണ്ടു താനൊന്നും ചെയ്യാതെ കാണുകമാത്രം ചെയ്യുന്നവൻ. ഋത്വിക്കും യജമാനനും യജ്ഞകർമ്മത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ യജ്ഞവിദ്യയിൽ കുശലനായ വേറൊരുവൻ അവരുടെ സമീപേ ഇരുന്നുകൊണ്ട്, താൻ യാതൊന്നും പ്രവർത്തിക്കാതെ, അവർ പ്രവർത്തിക്കുന്നതിൻെറ ഗുണദോഷത്തെ നോക്കുകമാത്രം ചെയ്തുകൊണ്ടിരിക്കുന്നു. അതുപോലെ ആത്മാ ദേഹേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളിൽ പ്രവർത്തിക്കാതെ അവയിൽനിന്നന്യനായി തദ്വിലക്ഷണനായി സമീപേ സ്ഥിതിചെയ്തുകൊണ്ട് അവയുടെ വ്യാപാരങ്ങളെ ദർശിച്ചുകൊണ്ടിരിക്കുന്നു. അല്ലെങ്കിൽ ഇങ്ങിനെ വ്യാഖ്യാനിക്കാം—ദേഹം, ചക്ഷുസ്സ്, മനസ്സ്, ബുദ്ധി, ആത്മാ ഇവയെല്ലാം (ഒന്നിനൊന്ന്) ദ്രഷ്ടാക്കളായിരിക്കുന്നു. ഇവയിൽ എല്ലാററിലും പുറമേയുള്ള ദ്രഷ്ടാവ് ദേഹമാകുന്നു. ദേഹം മുതൽ ഉള്ളിലേക്കു ക്രമത്തിൽ നോക്കുന്നതായാൽ ഏററവുമാന്തരമായിട്ടും സമീപമായിട്ടും—പ്രത്യക ആയിട്ടും—ആത്മാതന്നെയാകുന്നു. അതിന്നും ആന്തരമായിട്ട് വേറൊരു ദ്രഷ്ടാവില്ല. അതിശയസാമീപ്യംകൊണ്ട് (പ്രത്യഗാത്മാവായി) ദ്രഷ്ടാവായിരിക്കുന്നതിനാൽ ഉപദ്രഷ്ടാ എന്നു പറയപ്പെടുന്നു. (യജ്ഞവിദ്യാകുശലനായവൻ) യജ്ഞകർമ്മത്തിൻെറ ഉപദ്രഷ്ടാ എന്നതുപോലെ [യജമാനൻേറയും ഋത്വിക്കുകളുടേയും യജ്ഞകർമ്മത്തിൽ എപ്രകാരമാണ് യജ്ഞവിദ്യയിൽ കുശലനായവൻ ഗുണത്തേയാകട്ടേ ദോഷത്തെയാകട്ടേ, തത്സമീപേ സ്ഥിതിചെയ്തുകൊണ്ട് (ഉപദ്രഷ്ടാവായിട്ട്) വിഷയീകരിക്കുന്നത് അതുപോലെ ചിന്മാത്രസ്വഭാവനായ ആത്മാ] സർവ്വത്തേയും വിഷയീകരിക്കുന്നതിനാൽ ഉപദ്രഷ്ടാവെന്നു പറയപ്പെടുന്നു. അനുമന്താ=വ്യാപാരംചെയ്യുന്നവരിലും വ്യാപാരങ്ങളിലും പരിതോഷിക്കുന്നവൻ അനുമന്താ (=അനുമോദത്തെ—പരിതോഷത്തെ—ചെയ്യുന്നവൻ). അല്ലെങ്കിൽ, ദേഹേന്ദ്രിയവ്യാപാരങ്ങളിൽ താൻ പ്രവർത്തിക്കുന്നില്ലെങ്കിലും പ്രവർത്തിക്കുന്നപോലെ അവയ്ക്ക് അനുകൂലമായിരിക്കുന്നവൻ അനുമന്താ. അല്ലെങ്കിൽ, സ്വസ്വവ്യാപാരങ്ങളിൽ പ്രവർത്തിക്കുന്നവയ്ക്കു കേവലം സാക്ഷിമാത്രമായിരിക്കുകയാൽ അവയ്ക്കു യാതൊരു പ്രതിബന്ധവുംകൂടാതെ നില്ക്കുന്നവൻ അനുമന്താ. ഭർത്താ—ദേഹേന്ദ്രിയമനോബുദ്ധികൾ അന്യനായും ചൈതന്യസ്വരൂപനായുമിരിക്കുന്ന ആത്മാവിന്നു വേണ്ടി കൂടിച്ചേർന്നു നില്ക്കുന്നതിനാൽ അവ ചൈതന്യാഭാസങ്ങളായി ഭവിക്കുന്നു (അവ ചൈതന്യത്തോടുകൂടിയവയെന്നപോലെ തോന്നുന്നു). അങ്ങിനെയിരിക്കുന്ന ദേഹാദികൾക്ക് ആത്മാവാണ് സ്വരൂപത്തെ ഉണ്ടാക്കീട്ടുള്ളത്. അതിനാൽ ആത്മാ ഭർത്താവെന്നു പറയപ്പെടുന്നു. ഭോക്താ—ബുദ്ധിക്കു വിഷയമായിരിക്കുന്ന സുഖദുഃഖമോഹാത്മകങ്ങളായ സകലപ്രത്യയങ്ങ

ളും, അവയുടെ ഉൽപത്തിയിൽതന്നെ ചൈതന്യാത്മാവിനാൽ ഗ്രഹിക്കപ്പെട്ട പോലെയായിത്തീരുന്നു. അഗ്നിക്ക് ഉഷ്ണം എന്നതുപോലെ നിത്യചൈതന്യം തന്നെ സ്വരൂപമായ ആത്മാവിൽനിന്ന് അവ വേറെയാണെന്നും തോന്നപ്പെടുന്നു. അതിനാൽ ആത്മാ ഭോക്താ എന്നു പറയപ്പെടുന്നു. മഹേശ്വരഃ—സർവ്വത്തിന്നും ആത്മാവായിരിക്കുന്നതിനാലും സ്വതന്ത്രനായിരിക്കുന്നതിനാലും മഹേശ്വരൻ. അദ്ദേഹം മഹാനും ഈശ്വരനുമാണ്. പരമാത്മാ—ഉപദ്രഷ്ട്ടൃത്വാദിലക്ഷണത്തോടുകൂടിയിരിക്കുന്ന ആത്മാ പരമനാകുന്നു. എന്തെന്നാൽ അവിദ്യയാൽ പ്രത്യഗാത്മത്വേന കല്പിക്കപ്പെട്ടിട്ടുള്ള ദേഹാദിബുദ്ധ്യന്തമുള്ളവയിൽനിന്ന് ആത്മാ മേലെയാകുന്നു. അതിനാൽ പരമാത്മാ എന്നു പറയപ്പെടുന്നു. അപ്രകാരംതന്നെ ശ്രുതിയിലും 'സോന്തഃ പരാത്മാ' എന്നു പറയുന്നു—അതെവിടെയാകുന്നു?—ഈ ദേഹത്തിലാകുന്നു പുരുഷനിരിക്കുന്നത്. പുരുഷൻ അവ്യക്തത്തിൽനിന്നു പരനാകുന്നു. 'ഉത്തമഃ പുരുഷസ്ത്വന്യഃ പരമാത്മേത്യുദാഹൃതഃ' (അ. ൧൫. ശ്ലോ. ൧൭). എന്ന് ഇനി മേലിൽ പറയുന്നതുമാകുന്നു.

'ക്ഷേത്രജ്ഞം ചാപി മാം വിദ്ധി' (അ. ൧൩. ശ്ലോ. ൨) എന്നു പറഞ്ഞിട്ടുള്ള ആ ക്ഷേത്രജ്ഞനെപ്പററി ഒരുവിധം വർണ്ണിച്ചവസാനിപ്പിച്ചു. ഇപ്രകാരം വർണ്ണിക്കപ്പെട്ട ലക്ഷണത്തോടുകൂടിയ ആത്മാവിനെ (അറിയുന്നവൻ)—

൨൩. യ ഏവം വേത്തി പുരുഷം പ്രകൃതിം ച ഗുണൈഃ സഹ
സർവ്വഥാ വർത്തമാനോപി ന സ ഭൂയോഭിജായതേ.

ഏവം=ഇപ്രകാരം (ഉപദ്രഷ്ട്ടൃത്വാദിരൂപമായി, പുരുഷം=പുരുഷനേയും, ഗുണൈഃ സഹ=സുഖദുഃഖാദിപരിണാമങ്ങളോടുകൂടിയിരിക്കുന്ന, പ്രകൃതിം ച=പ്രകൃതിയേയും, യഃ=യാതൊരുവൻ, വേത്തി=അറിയുന്നുവോ, സഃ=അവൻ, സർവ്വഥാ വർത്തമാനഃ അപി=ഏതുവിധത്തിലിരിക്കുന്നവനായാലും (വിധിയെ അതിക്രമിച്ചു നടക്കുന്നവനായാലും), ഭൂയഃ=പിന്നേയും, ന അഭിജായതേ=ജന്മത്തെ പ്രാപിക്കുന്നില്ല.

ഇപ്രകാരം പുരുഷനേയും സുഖദുഃഖാദിപരിണാമങ്ങളോടുകൂടിയിരിക്കുന്ന പ്രകൃതിയേയും യാതൊരുവൻ അറിയുന്നുവോ അവൻ ഏതു വിധത്തിലിരിക്കുന്നവനായാലും പുനർജ്ജന്മത്തെ പ്രാപിക്കുന്നില്ല (മോചിക്കുന്നുവെന്നർത്ഥം).

(ശം-ഭാ) യാതൊരുവൻ പുരുഷനെ മേൽപറഞ്ഞപ്രകാരം 'ഇതു ഞാനാകുന്നു' എന്നിങ്ങിനെ സാക്ഷാൽ ആത്മഭാവത്തോടുകൂടി അറിയുകയും, അവിദ്യാലക്ഷണത്തോടുകൂടിയതും വിദ്യകൊണ്ട് ഇല്ലാതെയാകുന്നതുമായ പ്രകൃതിയെ മുൻവിവരിച്ചപ്രകാരമുള്ള സ്വവികാരങ്ങളായ ഗുണങ്ങളോടുകൂടി അറിയുകയും, ചെയ്യുന്നുവോ അവൻ ഏതൊരവസ്ഥയിലിരിക്കുന്നവനായാലും പുനർജ്ജന്മത്തെ പ്രാപിക്കുന്നില്ല. അവൻെറ ഈ വിദ്വച്ഛരീരം (അവൻ വിദ്വത്വം സമ്പാദിച്ചിരിക്കുന്ന ഈ ശരീരം) നശിച്ചതിൻെറശേഷം പിന്നേയും അവൻ ജന്മത്തെ പ്രാപിക്കുന്നില്ല എന്നർത്ഥം. 'സർവ്വഥാ വർത്തമാനഃ അപി' (അവൻ ഏതുവിധം നടക്കുന്നവനായാലും) എന്നതിലുള്ള 'അപി' ശബ്ദംകൊണ്ടു സ്വധർമ്മത്തെ അനുഷ്ഠിക്കുന്ന വിദ്വാൻ പുനർജ്ജന്മത്തെ പ്രാപിക്കുന്നില്ല എന്നു പറവാനുണ്ടോ എന്നഭിപ്രായം.

പൂൎവ്വപക്ഷം—ജ്ഞാനമുണ്ടായതിൻെറശേഷം പുനൎജ്ജന്മമില്ലെന്നു പറഞ്ഞതു യുക്തംതന്നെ. എന്നാൽ ജ്ഞാനമുണ്ടാകുന്നതിന്നു മുമ്പ് (ഈ ജന്മത്തിൽതന്നെ) ചെയ്യപ്പെട്ടിട്ടുള്ള കൎമ്മങ്ങളും, അതിൻെറശേഷമുള്ളവയും, അതിന്നുമുമ്പ് അനേകം ജന്മങ്ങളിൽ ചെയ്യപ്പെട്ടിട്ടുള്ള കൎമ്മങ്ങളും, ഫലത്തെ പ്രാപിക്കാതെ നശിക്കുമെന്നു പറയുന്നതു യുക്തമല്ല. അതിനാൽ (ജ്ഞാനോൽപത്തിക്കു ശേഷവും) മൂന്നു ജന്മം കൂടി വേണ്ടിവരുന്നതാണ്. എന്തെന്നാൽ ഈ ആരബ്ധജന്മത്തിൽ ഫലത്തിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന കൎമ്മങ്ങൾ (തത്തൽ ഫലത്തെ പ്രാപിക്കാതെ) നശിക്കുമെന്നു പറയുന്നത് എത്രത്തോളം ശരിയല്ലയോ അതുപോലെ മുമ്പറഞ്ഞ കൎമ്മങ്ങളും ഫലത്തെ പ്രാപിക്കാതെ നശിക്കുമെന്നു പറയുന്നതു യുക്തമല്ല. കൎമ്മങ്ങൾക്ക് (തമ്മിൽ) വിശേഷമുള്ളതായിട്ടു ധരിച്ചിട്ടില്ല. അതിനാൽ (മുമ്പറഞ്ഞ) മൂന്നു ജാതി കൎമ്മങ്ങൾക്കു മൂന്നു ജന്മം ആവശ്യമാകുന്നു. അല്ലെങ്കിൽ മൂന്നു ജാതി കൎമ്മങ്ങൾക്കുംകൂടി ഒരു ജന്മമെങ്കിലുമാവശ്യമാണ്. അങ്ങിനെയല്ലെങ്കിൽ ചെയ്യപ്പെട്ടിട്ടുള്ള കൎമ്മം (ഫലത്തെ പ്രാപിക്കാതെ) നശിക്കുന്നുവെന്നതു സകലദിക്കിലും സംശയത്തിന്നിടയായിത്തീരുന്നതാണ്. ശാസ്ത്രം നിഷ്പ്രയോജനമായിത്തീരുകയും ചെയ്യും. അതിനാൽ 'ന സ ഭൂയോഭിജായതേ' എന്നു പറഞ്ഞതു ശരിയായില്ല.

സമാധാനം—ഈ വാദം ശരിയല്ല. എന്തെന്നാൽ, 'ക്ഷീയന്തേ ചാസ്യ കൎമ്മാണി=അവൻെറ സകലകൎമ്മങ്ങളും നശിക്കുന്നു' (മുണ്ഡകോപനിഷത്ത് ൨. ൨. ൮).

'ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി=ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മം തന്നെയായി ഭവിക്കുന്നു' (മു. ഉ. ൩. ൨. ൯).

'തസ്യ താവദേവ ചിരമിഷീകാതൂലവൽ സൎവ്വകൎമ്മാണി പ്രദൂയന്തേ=ഇഷീകാതൂലംപോലെ അവൻെറ സൎവ്വകൎമ്മങ്ങളും ദഹിച്ചുപോകുന്നു. (ഛാ. ഉ. ௫. ൨൪. ൩).

എന്നിങ്ങിനെ അനേകം ശ്രുതികൾ, ജ്ഞാനോൽപത്തിക്കുശേഷം സൎവ്വകൎമ്മങ്ങളും നശിക്കുന്നുവെന്നു കാണിക്കുന്നു. 'യഥൈധാംസി' (അ. ൪. ശ്ലോ. ൩൭) എന്നും മററുമുള്ള ശ്ലോകങ്ങളെക്കൊണ്ടു വിദ്വാന്മാരുടെ കൎമ്മം ദഹിച്ചുപോകുമെന്ന്' ഇവിടെ (ഗീതയിൽ) തന്നെ പറഞ്ഞിട്ടുണ്ട്. ഇനി മേലിലും പറയുന്നതാകുന്നു. ഇതു യുക്തിക്കും ചേൎന്നിരിക്കുന്നു. എന്തെന്നാൽ അവിദ്യ കാമം മുതലായ ക്ലേശബീജങ്ങൾ നിമിത്തമുണ്ടാകുന്ന കൎമ്മങ്ങളാണ് ജന്മാന്തരത്തിന്നു കാരണമായി ഭവിക്കുന്നത്, അഹംകാരത്തോടുകൂടി ചെയ്യപ്പെടുന്ന കൎമ്മങ്ങളാണ് ഫലത്തെ കൊടുക്കുന്നവ, അന്യകൎമ്മങ്ങൾ ഫലത്തെ ഉണ്ടാക്കുന്നില്ല, എന്നു ഭഗവാൻ ഗീതയിൽ അവിടവിടെയായി പല ദിക്കിലും ഉപദേശിച്ചിട്ടുമുണ്ട്.

'ബീജാന്യഗ്ന്യുപദഗ്ധാനി ന രോഹന്തി യഥാ പുനഃ
ജ്ഞാനദഗ്ധൈസ്തഥാ ക്ലേശൈൎന്നാത്മാ സംപദ്യതേ പുനഃ='അഗ്നിയാൽ ദഹിപ്പിക്കപ്പെട്ട വിത്തുകൾ എപ്രകാരം മുളയ്ക്കുന്നില്ലയോ, അതുപോലെ

ജ്ഞാനത്താൽ ക്ലേശങ്ങാം ദഹിപ്പിക്കപ്പെട്ടാൽ പിന്നെ ആത്മാ ജന്മാന്തരത്തെ പ്രാപിക്കുന്നില്ല എന്നു വേറെ ദിക്കിലും പറഞ്ഞിട്ടുണ്ട്.

പൂൎവ്വപക്ഷം—ജ്ഞാനോൽപത്തിക്കു ശേഷമുള്ള കൎമ്മങ്ങാം, ജ്ഞാനത്തോടുകൂടിയിരിക്കുന്നതിനാൽ, ദഹിച്ചുപോകുന്നുവെന്നതു സമ്മതിക്കാം. എന്നാൽ ഈ ജന്മത്തിൽ ജ്ഞാനോൽപത്തിക്കു മുമ്പു ചെയ്യപ്പെട്ടിട്ടുള്ളവയും, അതിന്നും മുമ്പു കഴിഞ്ഞുപോയ അനേകം ജന്മങ്ങളിൽ ചെയ്യപ്പെട്ടിട്ടുള്ളവയുമായ കൎമ്മങ്ങാം ദഹിച്ചുപോകുന്നുവെന്നു പറയുന്നതു യുക്തമല്ല.

സമാധാനം—അതങ്ങിനെയല്ല. എന്തെന്നാൽ, 'സൎവകൎമ്മാണി' (അ. ൪. ശ്ലോ. ൩൭) എന്ന വിശേഷണം പ്രയോഗിച്ചിരിക്കുന്നു. (അതുകൊണ്ടു സകലകൎമ്മങ്ങളും ഉാംപ്പെടുന്നു).

പൂൎവ്വപക്ഷം—ജ്ഞാനോൽപത്തിക്കു ശേഷമുള്ള സൎവ്വകൎമ്മങ്ങാം എന്നേ അതിന്നൎത്ഥമുള്ളു.

സമാധാനം—അല്ല. എന്തെന്നാൽ അങ്ങിനെ സങ്കോചിക്കുന്നതിന്ന് (ആ വിശേഷണത്തിന്ന് അപ്രകാരം ചുരുക്കി അൎത്ഥം പറയുന്നതിന്ന്) കാരണം കാണുന്നില്ല. 'ഈ ദേഹോൽപത്തിക്കു ഹേതുവായ കൎമ്മങ്ങാം, ജ്ഞാനോൽപത്തിക്കു ശേഷവും, നശിക്കാതെ ഫലത്തെത്തന്നെ പ്രാപിക്കുന്നു. അതുപോലെതന്നെ ഇനിയും ഫലത്തെ പ്രാപിക്കാതെയുള്ള കൎമ്മങ്ങാം (ജ്ഞാനോൽപത്തിക്കുശേഷവും) ഫലത്തെ പ്രാപിക്കാതെ നശിക്കുമെന്നതു യുക്തമല്ല' എന്നു പൂൎവപക്ഷക്കാരൻ പറയുന്നതു തെററാകുന്നു. എങ്ങിനെ?—പറയാം—ആദ്യം പറഞ്ഞ കൎമ്മങ്ങാം, പ്രയോഗിക്കപ്പെട്ട (വിട്ടിരിക്കുന്ന) ശരംപോലെ, ഫലത്തിൽ പ്രവൃത്തി തുടങ്ങിയിരിക്കുന്നു. ഒരു ലക്ഷ്യത്തെ ഉന്നംവെച്ചു വില്ലിൽനിന്നു വിട്ട ഒരു ശരം ആ ലക്ഷ്യത്തെ മുറിച്ചുകഴിഞ്ഞാലും അതിൻെറ ഊക്കു നിലച്ചാൽ മാത്രമേ അതു താഴത്തു വീഴുന്നുള്ളു. അപ്രകാരംതന്നെ ഈ ശരീരംകൊണ്ടുള്ള പ്രയോജനം അവസാനിച്ചാലും ശരീരോൽപാദനത്തിന്നു ഹേതുവായ കൎമ്മങ്ങാം, അവയിലുള്ള ശക്തി ക്ഷയിക്കുന്നതുവരെ, മുമ്പെത്തെപ്പോലെ ഫലത്തിൽ പ്രവൎത്തിച്ചുകൊണ്ടുതന്നെയിരിക്കുന്നു. എന്നാൽ ആ ശരീരത്തെത്തന്നെ വിടാതെ വില്ലിൽ തൊടുത്തു നിൎത്തിയിട്ടേയുള്ളുവെങ്കിൽ അതിനെ തിരിയെ എടുക്കാവുന്നതാണ്. അതുപോലെതന്നെ ഫലത്തിൽ പ്രവൃത്തി തുടങ്ങാതെ സ്വാശ്രയത്തിൽ (സാഭാസമായ അന്തഃകരണത്തിൽ) സ്ഥിതിചെയ്യുന്ന കൎമ്മങ്ങളെ ജ്ഞാനം നിൎബ്ബീജ (ഫലരഹിത) മാക്കിത്തീൎക്കുന്നു. അതിനാൽ വിദ്വാൻെറ ശരീരം നശിച്ചാൽ 'ന സ ഭൂയോഭിജായതേ=അവൻ പിന്നേയും ജനിക്കുന്നില്ല' എന്നു പറഞ്ഞതു യുക്തംതന്നെ എന്നതു സിദ്ധമായി.

[ശ—സ] ഇങ്ങിനെ പ്രകൃതിപുരുഷന്മാരുടെ വിഭാഗത്തേയും, പുരുഷന്നു പ്രകൃതിസംബന്ധരാഹിത്യത്തേയും, ബ്രഹ്മാഭിന്നതത്വത്തേയും പ്രതിപാദിച്ചിട്ട് ഇപ്രകാരമുള്ള ലക്ഷണത്തോടുകൂടിയിരിക്കുന്ന ആത്മാവിനെ ആരറിയുന്നുവോ അവൻ വിദേഹകൈവല്യത്തെ പ്രാപിക്കുന്നുവെന്നു പറയുന്നു—യ ഏവമിതി. അനേകം ജന്മസഹസ്രങ്ങളിലായി സമ്യക്കാകുംവണ്ണമുള്ള ആരാധനകൊണ്ടു പ

രമേശ്വരപ്രസാദത്തെ സമ്പാദിച്ചിരിക്കുന്നവനും, ശുദ്ധാത്മാവും, മുമുക്ഷുവും, അധികാരിയുമായിരിക്കുന്ന യാതൊരു ബ്രാഹ്മണൻ സ്വയമേവ സദസദ്വിവേകം തീവ്രവൈരാഗ്യം ശമം ദമം സന്യാസം എന്നിങ്ങിനെയുള്ള അന്തരംഗസാധനങ്ങളുടെ സമ്പത്തികൊണ്ടു വിശിഷ്ടനായി ഭവിച്ചിട്ട് ബ്രഹ്മവിത്തായിരിക്കുന്ന ഗുരുവിൻെറ സന്നിധിയിൽ ശ്രവണാദിയെ നല്ലവണ്ണമനുഷ്ഠിച്ച് തജ്ജന്യജ്ഞാനം കൊണ്ട് ഉക്തപ്രകാരേണ പ്രകൃതിയെ—(നാനാത്വം യാതൊന്നിൽ അധിഷ്ഠിതമായിരിക്കുന്നുവോ ആ) അധിഷ്ഠാനത്തിൻെറ യാഥാത്മ്യം മനസ്സിലാകാതെ കാൎയ്യം കരണം കൎത്താ കൎമ്മം ഫലം എന്നീ രൂപങ്ങളായി പ്രകാശിക്കുന്നതും അനാദിയും അനിൎവ്വാച്യവും സൎവ്വാനൎത്ഥങ്ങൾക്കും ഹേതുഭൂതവുമായിരിക്കുന്ന അവിദ്യയെ—ഗുണങ്ങളോടുകൂടി—മഹദാദിസ്ഥൂലാന്തമുള്ള ഭോക്തൃഭോഗ്യാത്മനാ സ്ഥിതിചെയ്യുന്ന ഗുണകാൎയ്യങ്ങളോടുകൂടി—അറിയുന്നുവോ—മരീചികയെ യഥാൎത്ഥമായി കാണുമ്പോൾ അതിൽ അധ്യസ്തമായിരിക്കുന്ന ജലപ്രവാഹം മിഥ്യയാണെന്ന് അറിയുന്നതുപോലെ അധിഷ്ഠാനയാഥാത്മ്യത്തെ അറിഞ്ഞിട്ടു പ്രകൃതി മിഥ്യയാണെന്ന് അറിയുന്നുവോ; അപ്രകാരംതന്നെ പുരുഷനേയും—കേവലം ചിദാഭാസത്വംകൊണ്ടുമാത്രം തോന്നപ്പെടുന്നതായ കൎത്തൃത്വം ഭോക്തൃത്വം മുതലായ ധൎമ്മങ്ങൾ യാതൊരധിഷ്ഠാനത്തിൽ ആരോപിക്കപ്പെട്ടിരിക്കുന്നുവോ ആ ക്ഷേത്രജ്ഞനേയും—ആരറിയുന്നുവോ—(വിദ്യകൊണ്ടു സകലവിശേഷങ്ങളേയും തള്ളിക്കളഞ്ഞിരിക്കുന്നതിനാൽ) നിരസ്താശേഷവിശേഷനായും, സൎവ്വോപാധിവിനിൎമ്മുക്തനായും, ഉപദ്രഷ്ടൃത്വാദിലക്ഷണത്താൽ ലക്ഷിതനായും, ആദ്യന്തരഹിതനായും, ആകാശംപോലെ അത്യന്തവിശുദ്ധനായും, ആനന്ദഘനനായും, ചിദേകരസനായും, ആത്മാവായുമിരിക്കുന്ന പരബ്രഹ്മത്തെ ആരറിയുന്നുവോ—'ഇവൻതന്നെയാണ് ഞാൻ, അല്ലാതെ ഞാൻ കൎത്താവല്ല, ഭോക്താവല്ല, സംസാരിയല്ല', എന്നിങ്ങിനെ അതല്ലാത്തവയെയെല്ലാം തള്ളിക്കളഞ്ഞു പ്രത്യഗഭിന്നമായിരിക്കുന്ന പരബ്രഹ്മത്തെ പ്രത്യഗ്ദൃഷ്ടിയോടുകൂടി സ്വാത്മാവായി ആരറിയുന്നുവോ—അങ്ങിനെയിരിക്കുന്ന ബ്രഹ്മവിത്ത് സൎവ്വപ്രകാരേണ വൎത്തിക്കുന്നവനായാലും പ്രാരബ്ധക്ഷയംനിമിത്തം ഈ ദേഹം നശിച്ചാൽ പിന്നെ ജന്മത്തെ പ്രാപിക്കുന്നില്ല. പുനരുൽപത്തിക്കു കാരണഭൂതമായിരിക്കുന്ന അവിദ്യാകാമാദികൾ ജ്ഞാനാഗ്നിയാൽ ദഹിപ്പിക്കപ്പെട്ടിരിക്കുന്നതിനാൽ കാരണാഭാവം ഹേതുവായിട്ടു കേവലഭാവത്തെ പ്രാപിക്കുന്നുവെന്നൎത്ഥം. 'അപി' ശബ്ദംകൊണ്ട്, സദ്വൃത്തനായവൻ പുനൎജ്ജന്മത്തെ പ്രാപിക്കുന്നില്ല എന്നു പറയേണമോ എന്ന അൎത്ഥത്തെ സൂചിപ്പിക്കുന്നു. പ്രകൃതിപുരുഷന്മാരുടെ സ്വരൂപത്തെ പാലും വെള്ളവുമെന്നപോലെ നല്ലവണ്ണം വേർതിരിച്ചറിഞ്ഞ്, ഗുണസഹിതം പ്രകൃതിയെ വിദ്യകൊണ്ടു ലയിപ്പിച്ച് 'ബ്രഹ്മംതന്നെയാണ് ഞാൻ' എന്നിങ്ങിനെ അവിക്രിയബ്രഹ്മസ്വരൂപമായി സ്ഥിതിചെയ്യുന്ന യതി സൎവ്വപ്രകാരേണ വൎത്തിക്കുകയാകട്ടെ യഥേഷ്ടം ആചരിക്കുകയാകട്ടെ ചെയ്യുന്നതല്ല. എന്തെന്നാൽ അവന്ന് അനാത്മാവിൽ 'ഞാൻ, എൻെറ' എന്ന അഭിമാനമില്ല. ദേഹേന്ദ്രിയാദ്യനാത്മവസ്തുക്കളിൽ 'ഞാൻ, എൻെറ' എന്ന അഭിനിവേശമുണ്ടാകുമ്പോഴാണ് 'ഇതു ചെയ്യേണ്ടത്, ഇതനുഭവിക്കേണ്ടത്' എന്നിങ്ങിനെയുള്ള ഇച്ഛാവേഗങ്ങളും മനുഷ്യൎക്കു ദൃഷ്ടമായും അദൃഷ്ടമായുമുള്ള കൎമ്മങ്ങളിൽ പ്രവൃത്തിയും കാണപ്പെടുന്നത്. എന്നാൽ തദ്രഹിതനും സൎവ്വവും ബ്രഹ്മംതന്നെയായി കാണുന്നവനുമായ ബ്രഹ്മവിത്തിന്നു സത്തായും അസത്തായുമുള്ളവയിൽ പ്രവൃത്തിയുണ്ടാകുന്നതല്ല. എന്നാൽ ഇങ്ങിനെ സൎവ്വത്ര ബ്രഹ്മദൎശനവും പ്രപഞ്ചദൎശനവും പരസ്പരവിരോധമാകയാൽ 'സൎവ്വഥാ വൎത്തമാനോപി' എന്ന വചനത്തിന്നു വ്യാഹതി സംഭവിക്കുന്നു എന്നു ശങ്കിക്കുന്നുവെങ്കിൽ പറയുന്നു—ബ്രഹ്മാത്മനാ സ്ഥിതിചെയ്യുന്ന ബ്രഹ്മവിത്തിന്നുംകൂടി പ്രാരബ്ധവശാൽ ആഹാരാദിയിൽ ചിലപ്പോൾ നിയമോല്ലംഘനം വന്നേയ്ക്കാം. അപ്പോൾ, അവൻെറ ജ്ഞാനം സാരമില്ല, അതുകൊണ്ട് ഒരു ഫലവുമില്ല, എന്നു മൂഢന്മാൎക്കു തോന്നുന്നു. അതിനെ തടുക്കുന്നതിന്നാണ് 'സൎവ്വഥാ വൎത്തമാനോപി ന സ ഭൂയോഭിജായതേ' എന്ന ഭഗവദ്വചനം. അതിനാൽ ഈ വചനത്തിന്നു വ്യാഘാതമില്ല.

ഇനി ആത്മദൎശനത്തിന്നു വേണ്ടുന്ന ധ്യാനം മുതലായ ഉപായഭേദങ്ങളെപ്പററി പറയുന്നു—

൨൪. ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന കൎമ്മയോഗേന ചാപരേ.

ആത്മാനം=പരമാത്മാവിനെ, കേചിൽ=ചിലർ, ധ്യാനേന=ധ്യാനംകൊണ്ട് (ആത്മാകാരപ്രത്യയവൃത്തികൊണ്ട്), ആത്മനി=ദേഹത്തിൽ, ആത്മനാ=മനസ്സുകൊണ്ട്, പശ്യന്തി=കാണുന്നു. അന്യേ=മററു ചിലർ, സാംഖ്യേന യോഗേന*=സാംഖ്യംകൊണ്ടും, അപരേ ച=വേറെ ചിലർ, കമ്മയോഗേന=കമ്മയോഗംകൊണ്ടും, (പശ്യന്തി)=കാണുന്നു.

ധ്യാനത്തിൽ ചിലർ ആത്മാവിനെ ദേഹത്തിൽ മനസ്സുകൊണ്ടു കാണുന്നു. മററുചിലർ സാംഖ്യംകൊണ്ടും (സാഷ്ടാംഗ) യോഗംകൊണ്ടും, വേറെ ചിലർ കമ്മയോഗംകൊണ്ടും, ആത്മാവിനെ കാണുന്നു.

(ശം—ഭാ) ശബ്ദാദിവിഷയങ്ങളിൽനിന്നു ശ്രോത്രാദീന്ദ്രിയങ്ങളെ നിവത്തിപ്പിച്ച് അവയെ മനസ്സിൽ നിത്തി മനസ്സിനെ പ്രത്യക്ചേതയിതാവിൽ (പ്രത്യഗാത്മാവിൽ) ഉറപ്പിച്ച് അതിനെത്തന്നെ ഏകാഗ്രമായി ചിന്തിച്ചുകൊണ്ടിരിക്കുന്നതു ധ്യാനം. അതിനാലാകുന്നു 'ധ്യായതീവ ബകോ ധ്യായതീവ പൃഥിവീ ധ്യായന്തീവ പവ്വതാഃ=കൊക്ക് ധ്യാനിക്കുന്നുവോ എന്നു തോന്നും, പൃഥിവി ധ്യാനിക്കുന്നുവോ എന്നു തോന്നും; പവ്വതങ്ങൾ ധ്യാനിക്കുന്നുവോ എന്നു തോന്നും' എന്ന ഉപമ (ഛാ. ഉ. ൭. ൬. ൧). തൈലധാരപോലെ ഇടമുറിയാതെയുള്ള ചിന്തനമാകുന്നു ധ്യാനം. അപ്രകാരമുള്ള ധ്യാനംകൊണ്ട്; കേചിൽ=(ഉത്തമാധികാരികളായ) ചില യോഗികൾ; ആത്മനി=ബുദ്ധിയിൽ; ആത്മാനം=പ്രത്യക്ചേതനനെ; ആത്മനാ=ധ്യാനത്താൽ സംസ്കരിക്കപ്പെട്ട അന്തഃകരണംകൊണ്ട്, പശ്യന്തി=കാണുന്നു. അന്യേ=(മദ്ധ്യമാധികാരികളായ) മററു ചിലർ; സാംഖ്യേന യോഗേന=സാംഖ്യയോഗംകൊണ്ട്. സാംഖ്യം—'ഈ കാണുന്നതെല്ലാം സത്വരജസ്തമോഗുണങ്ങളാകുന്നു. അവ എന്നാൽ ദശിക്കപ്പെടുന്നവയാകുന്നു. ഞാൻ അവയിൽനിന്ന് അന്യനാകുന്നു. ഞാൻ അവയുടെ വ്യാപാരങ്ങൾക്കു സാക്ഷിയായിരിക്കുന്നു. ഞാൻ നിത്യനായും ഗുണവിലക്ഷണനായുമിരിക്കുന്ന ആത്മാവാകുന്നു' എന്നും മററുമുള്ള ചിന്തനമാകുന്നു സാംഖ്യം. അതാകുന്ന യോഗം സാംഖ്യയോഗം. അങ്ങിനെയുള്ള സാംഖ്യയോഗംകൊണ്ടു ചിലർ ആത്മാവിനെ ബുദ്ധിയിൽ മനസ്സുകൊണ്ടു കാണുന്നു. കമ്മയോഗേന=കമ്മംതന്നെയായ യോഗം. ഈശ്വരാപ്പണബുദ്ധ്യാ അനുഷ്ഠിക്കപ്പെടുന്ന കമ്മങ്ങൾ, യോഗസിദ്ധ്യത്ഥമായി ഭവിക്കുന്നതിനാൽ ഗൌണവൃത്തികൊണ്ടു യോഗമെന്നു പറയപ്പെടുന്നു. കമ്മയോഗംകൊണ്ടു ചിത്തശുദ്ധി വന്നു ജ്ഞാനമുണ്ടാകുന്നു. അങ്ങിനെയുള്ള കമ്മയോഗംകൊണ്ട് (അധമാധികാരികളായ) ചിലർ ആത്മാവിനെ ദശിക്കുന്നു.

൨൫. അന്യേ ത്വേവമജാനന്തഃ ശ്രുത്വാന്യേഭ്യ ഉപാസതേ
തേപി ചാതിതരന്ത്യേവ മൃത്യും ശ്രുതിപരായണാഃ.

ഏവം=ഇപ്രകാരം (ഉപദ്രഷ്ട്രുത്വാദിലക്ഷണനായിരിക്കുന്ന ആത്മാവിനെ സാംഖ്യയോഗാദിമാഗ്ഗേണ സാക്ഷാൽകരിക്കുന്നതിന്ന്), അജാനന്തഃ=അറിയാത്ത, അന്യേ തു=

* (ശ്രീ) പ്രകൃതിപുരുഷന്മാരുടെ വൈലക്ഷണ്യത്തെ ആലോചിക്കുന്നതു സാംഖ്യം. യോഗം=അഷ്ടാംഗയോഗം. ഇങ്ങിനെ സാംഖ്യംകൊണ്ടും യോഗംകൊണ്ടും.

മററു ചിലരാകട്ടേ, അന്യേഭ്യഃ=ഗുരു മുതലായ അന്യജനങ്ങളിൽനിന്ന്, ശ്രുത്വാ=(ഉപദേശമായി) കേട്ട്, ഉപാസതേ=ധ്യാനിക്കുന്നു. തേ അപി ച=അവരുംകൂടി, ശ്രുതിപരായണാഃ=ഗുരൂപദേശത്തെ എപ്പോഴുമാശ്രയിക്കുന്നവരായി, മൃത്യും=സംസാരബന്ധത്തെ, അതിതരന്തി ഏവ=ക്രമേണ അതിക്രമിക്കുന്നു.

എന്നാൽ ഈ വിധം (മേൽപറഞ്ഞ വിധം) യാതൊന്നുമറിഞ്ഞുകൂടാത്ത മററു ചിലർ ഗുരു മുതലായ അന്യജനങ്ങളിൽനിന്ന് ഉപദേശത്തെ കേട്ട് ഉപാസിക്കുന്നു. അവരും കൂടി, ഉപദേശശ്രവണപരായണന്മാരായിട്ട്, സംസാരബന്ധത്തെ അതിക്രമിക്കുന്നു.

(ശം-ഭാ) എന്നാൽ മേൽപറഞ്ഞ ഏതെങ്കിലും ഒരു ഉപായത്താൽ ആത്മാവിനെ അറിവാൻ കഴിയാത്ത മററു ചിലർ ഗുരുക്കന്മാരിൽനിന്ന് 'ഇന്ന വിധം ചിന്തിക്കണം' എന്ന ഉപദേശത്തെ കേട്ട ശ്രദ്ധയോടുകൂടി ചിന്തിക്കുന്നു. അവരുംകൂടി മൃത്യുവോടുകൂടിയിരിക്കുന്ന സംസാരത്തെ അതിക്രമിക്കുന്നു. ശ്രുതിപരായണാഃ=മോക്ഷമാൎഗ്ഗത്തിൽ പ്രവൎത്തിക്കുന്നതിന്ന ശ്രവണംതന്നെ ഉൽകൃഷ്ട സാധനമായി വിചാരിക്കുന്നവർ. അങ്ങിനെയുള്ളവർ സ്വയമേവ വിവേകമില്ലാത്തവരും അന്യന്റെ ഉപദേശത്തെ പ്രമാണിക്കുന്നവരുമാകുന്നുവെന്നാഭിപ്രായം. അവരുംകൂടി മൃത്യുവിനെ അതിക്രമിക്കുന്നുവെന്നു പറഞ്ഞതുകൊണ്ടു പ്രമാണത്തെ സംബന്ധിച്ചേടത്തോളം സ്വതന്ത്രന്മാരും, വിവേകികളുമായവർ മൃത്യുസഹിതമായ സംസാരത്തിൽനിന്നു നിവൎത്തിക്കുമെന്നതു പറവാനുണ്ടോ എന്നാഭിപ്രായം.

[ശ-സ] ധ്യാനത്തിന്നും സാംഖ്യയോഗത്തിന്നും കൎമ്മയോഗത്തിന്നും അധികാരികളായിരിക്കുന്ന യതികളും ഗൃഹസ്ഥന്മാരുമായ ബ്രാഹ്മണാദികൾക്ക് അവരുടെ അധികാരത്തിന്നു തക്കവണ്ണം മോക്ഷസാധനത്തെ ഉപദേശിച്ചിട്ട് അതിയായ കൃപകൊണ്ടു ശ്രീഭഗവാൻ കൎമ്മത്തിന്നും കൂടി അധികാരികളല്ലാത്തവൎക്ക മുക്തിസാധനത്തെ പറയുന്നു—അന്യേ ത്വിതി.

കൎമ്മാധികാരികളായ ബ്രാഹ്മണാദി മൂന്നു വൎണ്ണങ്ങളിൽനിന്നന്യന്മാരും കേവലം പാമരന്മാരുമായ സ്ത്രീശൂദ്രാദികൾ മുമ്പറയപ്പെട്ട സാധനങ്ങളിൽ ഒന്നെങ്കിലുമറിയാത്തവരായി, ശാസ്ത്രാധ്യയനത്തിന്നും തത്ത്വജ്ഞാനത്തിന്നുമുള്ള യോഗ്യതയില്ലാത്തതിനാൽ മേൽപറഞ്ഞ സാധനങ്ങളിൽ ഒന്നിനെയെങ്കിലും വേണ്ടപോലെ അറിവാനാകട്ടേ അനുഷ്ഠിക്കാനാകട്ടേ അസമൎത്ഥന്മാരായിട്ട് ബ്രാഹ്മണാദിഗുരുക്കന്മാരിൽനിന്ന് 'നീ ഇതിനെ ഇപ്രകാരമനുഷ്ഠിക്ക, ഇപ്രകാരം അനുസന്ധാനംചെയ്യ' എന്നിങ്ങിനെയുള്ള ഉപദേശത്തെ കേട്ട്, അപ്രകാരം കേട്ടിട്ടുള്ള അൎത്ഥത്തെത്തന്നെ ആശ്രയിക്കുന്നവരായി ഉപാസിക്കുന്നു—ശ്രുതമായ അൎത്ഥത്തെ നല്ലവണ്ണം അനുഷ്ഠിക്കുന്നു—പരോപദേശത്തെ അനുവൎത്തിക്കുന്ന അവരുംകൂടി ഈശ്വരപ്രസാദം ചിത്തശുദ്ധി തൽഫലസിദ്ധി എന്നിങ്ങിനെയുള്ള ക്രമത്തിൽ മൃത്യുദുഃഖപ്രധാനമായിരിക്കുന്ന സംസാരത്തെ അതിക്രമിക്കുന്നു—ക്രമേണ മുക്തിയെ പ്രാപിക്കുന്നുവെന്നൎത്ഥം.

ക്ഷേത്രജ്ഞനും ഈശ്വരനും ഒന്നാണ് എന്ന ജ്ഞാനം മോക്ഷത്തിന്നു സാധനമാകുന്നുവെന്ന് 'യൽ ജ്ഞാത്വാമൃതമശ്നുതേ' (അ ൧൩. ശ്ലോ. ൧൨) എന്ന ശ്ലോകംകൊണ്ടു പറഞ്ഞുവല്ലോ. എന്നാൽ അത് എന്തു കാരണത്താലാണ് എന്നു കാണിക്കുന്നതിന്നായി ഇനിയത്തെ ശ്ലോകമാരംഭിക്കുന്നു—

൨൬. യാവത്സംജായതേ കിഞ്ചിത്സത്ത്വം സ്ഥാവരജംഗമം
ക്ഷേത്രക്ഷേത്രജ്ഞസംയോഗാത്തദ്വിദ്ധി ഭരതൎഷഭ.

ഹേ ഭരതഷ്ഭ=അല്ലയോ ഭരതകുലശ്രേഷ്ഠ, സ്ഥാവരജംഗമം=സ്ഥാവരജംഗമമായി, കിഞ്ചിൽ സത്വം യാവൽ=യാതൊരു വസ്തുവെങ്കിലും, സംജായതേ=ഉണ്ടാകുന്നുവോ, തൽ=അത്, ക്ഷേത്രക്ഷേത്രജ്ഞസംയോഗാൽ=ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സംബന്ധത്താലുണ്ടാകുന്നതായി, വിദ്ധി=അറിഞ്ഞാലും.

അല്ലയോ ഭരതകുലശ്രേഷ്ഠ, സ്ഥാവരജംഗമമായി എന്തു വസ്തുവുണ്ടാകുന്നുവോ അതെല്ലാം ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സംബന്ധത്താലുണ്ടാകുന്നതാണെന്നറിഞ്ഞാലും.

(ശം-ഭാ) ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സംയോഗം എന്തൊരു വിധത്തിലാണെന്നാണ് ഇവിടെ അഭിപ്രായപ്പെട്ടിട്ടുള്ളത്? ഒരു ഘടവും കയറുമെന്നപോലെ അവയവസംശ്ലേഷദ്വാരാ ഒരു സംബന്ധവിശേഷമാണ് ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സംയോഗമെന്നു വരുവാൻ പാടില്ല. എന്തെന്നാൽ ക്ഷേത്രജ്ഞൻ, ആകാശംപോലെ, അവയവരഹിതനാകുന്നു. നൂലും വസ്ത്രവുമെന്നപോലെ സമവായലക്ഷണമായ സംയോഗവുമല്ല. എന്തെന്നാൽ ക്ഷേത്രക്ഷേത്രജ്ഞന്മാർ കാൎയ്യകാരണരൂപേണ അന്യോന്യം സംബന്ധിച്ചിരിക്കുന്നുവെന്നു സമ്മതിച്ചിട്ടില്ല. എന്നാൽ പിന്നെ എങ്ങിനെയാണെന്നു നാം പറയാം—വിഷയമായും വിഷയിയായും, ഭിന്നസ്വഭാവത്തോടു കൂടിയവയായുമിരിക്കുന്ന ക്ഷേത്രക്ഷേത്രജ്ഞന്മാർതമ്മിലുള്ള സംബന്ധം ഇതരേതരതദ്ധൎമ്മാധ്യാസലക്ഷണമായ* സംയോഗമാകുന്നു—കയറ് മുത്തുശ്ശിപ്പി ഇവയെപ്പററി യഥാൎത്ഥജ്ഞാനമില്ലായ്കയാൽ കയറിനെ കണ്ടിട്ടു സൎപ്പമാണെന്നും, മുത്തുശ്ശിപ്പി കണ്ടിട്ടു വെള്ളിയാണെന്നും, തെററി ധരിക്കുന്നു. ഇങ്ങിനെ തെററി ധരിക്കുക എന്നവസ്ഥയിൽ രജ്ജുവും സൎപ്പവും, മുത്തുശ്ശിപ്പിയും വെള്ളിയും, തമ്മിൽ യാതൊരു സംബന്ധമാണുണ്ടാകുത് അതുപോലെ ക്ഷേത്രത്തിന്റേയും ക്ഷേത്രജ്ഞന്റേയും ധൎമ്മങ്ങളെ വേർതിരിച്ചറിയാതെ ക്ഷേത്രധൎമ്മം ക്ഷേത്രജ്ഞനിലും ക്ഷേത്രജ്ഞധൎമ്മം ക്ഷേത്രത്തിലും ആരോപിക്കുകഹേതുവായിട്ടുണ്ടാകുന്ന ഒരു സംബന്ധവിശേഷമാണ് ക്ഷേത്രക്ഷേത്രജ്ഞസംയോഗം. (അന്യോന്യമുള്ള) ഈ അധ്യാസസ്വരൂപമായ ക്ഷേത്രക്ഷേത്രജ്ഞസംയോഗം മിഥ്യാജ്ഞാനലക്ഷണത്തോടുകൂടിയതാകുന്നു. ഒരുവൻ ക്ഷേത്രക്ഷേത്രജ്ഞന്മാർതമ്മിലുള്ള ഭേദത്തെ ശാസ്ത്രോക്തപ്രകാരം തിരിച്ചറിയുകയും, മുൻ കാണിക്കപ്പെട്ട സ്വരൂപത്തോടുകൂടിയ ക്ഷേത്രത്തിൽനിന്ന് യഥോക്തലക്ഷണനായ ക്ഷേത്രജ്ഞനെ മുഞ്ജ എന്ന പുല്ലിൽനിന്ന് ഇഷീകമെന്ന പുല്ലിനെ എന്നപോലെ വിഭജിച്ച് 'ന സത്തന്നാസദുച്യതേ' എന്നു പറഞ്ഞപ്രകാരം യാതൊരുപാധിവിശേഷവുമില്ലാത്ത ജ്ഞേയവസ്തുവിനെ ബ്രഹ്മസ്വരൂപമായി അറിയുകയും, ക്ഷേത്രമെന്നതു കണ്കെട്ടുകാരന്റെ ആന സ്വപ്നത്തിൽ കാണുന്ന വസ്തു ഗന്ധൎവ്വനഗരം എന്നിവപോലെ ഇല്ലാത്തതാണ്, ഉണ്ട് എന്നു തോന്നുകമാത്രമാകുന്നു, എന്നു നിശ്ചയമായി അറിയുകയും, ചെയ്യു

* വിവേകജ്ഞാനമില്ലായ്കയാൽ ഒന്നു മറെറാന്നാണെന്നു തെററി ധരിക്കുകയും ഒന്നിന്റെ ധൎമ്മങ്ങൾ മറെറാന്നിൽ ആരോപിക്കുകയും ചെയ്യുക എന്ന ലക്ഷണത്തോടുകൂടിയും.

മ്പോൾ അവൻെറ മിഥ്യാജ്ഞാനം പോകുന്നു. എന്തെന്നാൽ അതു മേല്പറഞ്ഞ സമ്യദൎശനത്തിന്നു വിരോധമാകുന്നു. അങ്ങിനെയുള്ളവന്നു ജന്മഹേതു ഇല്ലാതെയായതിനാൽ 'യ ഏവം വേത്തി പുരുഷം പ്രകൃതിം ച ഗുണൈഃ സഹ' എന്നതുകൊണ്ടു വിദ്വാനായവൻ പിന്നേയും ജനിക്കുന്നില്ല എന്നു പറഞ്ഞതു യുക്തംതന്നെ.

'ന സ ഭൂയോഭിജായതേ' (അ. ൧൩. ശ്ലോ. ൨൩) എന്നിങ്ങിനെ അവിദ്യമുതലായ സംസാരബീജത്തിൽനിന്നു നിവൎത്തിക്കുകനിമിത്തമുണ്ടാകുന്ന ജന്മാഭാവമാണ് സമ്യദൎശനത്തിൻെറ ഫലമെന്നു പറഞ്ഞു. ജന്മകാരണം അവിദ്യനിമിത്തമുള്ള ക്ഷേത്രക്ഷേത്രജ്ഞസംയോഗമാണെന്നും പറഞ്ഞു. അതിനാൽ അവിദ്യയിൽനിന്നു നിവൎത്തിപ്പിക്കുന്നതായ സമ്യദൎശനത്തെപ്പററി ധാരാളം വൎണ്ണിച്ചിട്ടുണ്ടെങ്കിലും, അതിനെത്തന്നെ ഇനിയും ശബ്ദാന്തരങ്ങളെക്കൊണ്ടു പറയുന്നു—

൨൭. സമം സൎവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി.

സൎവ്വേഷു ഭൂതേഷു=സ്ഥാവരജംഗമാത്മകങ്ങളായ സകലഭൂതങ്ങളിലും, സമം=സമമായി (നിൎവ്വിശേഷസ്വരൂപമായി), തിഷ്ഠന്തം=ഇരിക്കുന്ന, പരമേശ്വരം=പരമേശ്വരനെ (പരമാത്മാവിനെ), വിനശ്യത്സു=സകലപ്രാണികളും നാശത്തെ പ്രാപിക്കുമ്പോഴും, അവിനശ്യന്തം=നാശത്തെ പ്രാപിക്കാത്തവനായി, യഃ=എവൻ, പശ്യതി=കാണുന്നുവോ, സഃ=അവൻ, പശ്യതി=നല്ലവണ്ണം കാണുന്നു.

സ്ഥാവരജംഗമാത്മകങ്ങളായിരിക്കുന്ന സകലഭൂതങ്ങളിലും സമമായിരിക്കുന്ന പമേശ്വരനെ, സകലഭൂതങ്ങളും നശിച്ചുപോയാലും, നാശത്തെ പ്രാപിക്കാത്തവനായി എവൻ അറിയുന്നുവോ അവൻതന്നെയാണ് നല്ലവണ്ണം അറിയുന്നത്.

(ശം-ഭാ) ബ്രഹ്മാമുതൽ സ്ഥാവരാന്തമുള്ള സകലപ്രാണികളിലും പരമേശ്വരനായിരിക്കുന്ന അദ്ദേഹം സമമായി—നിൎവ്വിശേഷമായി—സ്ഥിതിചെയ്യുന്നു. ദേഹം ഇന്ദ്രിയങ്ങൾ മനസ്സ് ബുദ്ധി അവ്യക്തം (കാരണശരീരം, അവിദ്യ) ജീവാത്മാ ഇവയെ അപേക്ഷിച്ച് അദ്ദേഹം പരനാകയാൽ പരമേശ്വരൻ എന്നു പറയപ്പെടുന്നു. (സൎവേഷു ഭൂതേഷു) വിനശ്യൽസു അവിനശ്യന്തം=സകലപ്രാണികളും നശിച്ചാലും പരമേശ്വരന്നു നാശമില്ല. ഇതുകൊണ്ടു പരമേശ്വരന്നും ഭൂതങ്ങൾക്കും തമ്മിൽ അത്യന്തവൈലക്ഷണ്യത്തെ (വളരെ വ്യത്യാസത്തെ) കാണിക്കുന്നു. എന്തെന്നാൽ എല്ലാ ഭാവവികാരങ്ങൾക്കും മൂലമായിട്ടുള്ളതു ജനിക്കുക എന്ന വികാരമാകുന്നു. വിനാശം(മരണം) വരെയുള്ള മററുള്ള ഭാവവികാരങ്ങളെല്ലാം ജനനശേഷമുള്ളവയാകുന്നു. നാശശേഷം യാതൊരു ഭാവവികാരവുമില്ല. എന്തെന്നാൽ അപ്പോൾ ആ വസ്തുതന്നെയില്ലാതാകുന്നു. ധൎമ്മിയുണ്ടെങ്കിലേ ധൎമ്മങ്ങളുണ്ടാവാൻ പാടുള്ളൂ. അതുഹേതുവായിട്ട് ഒടുക്കമുള്ള (നാശമെന്ന) ഭാവവികാരമില്ലെന്നു പറഞ്ഞതോടുകൂടി ശേഷം അതിന്നുമുമ്പുള്ള സകലഭാവവികാരങ്ങളും ഫലസഹിതം പ്രതിഷിദ്ധങ്ങളായി ഭവിക്കുന്നു (നിഷേധിക്കപ്പെടുന്നു.) അതിനാൽ പരമേശ്വരൻ സകലഭൂതങ്ങളിൽനിന്നും വിലക്ഷണനാണെന്നും, (സകലത്തിലും) നിൎവ്വിശേഷനായും ഏകനായുമിരിക്കുന്നുവെ

ന്നും, സിദ്ധമായി. മേൽ വർണ്ണിച്ചപ്രകാരം പരമേശ്വരനെ ആർ അറിയുന്നുവോ അവനാണ് (ശരിയായി) കാണുന്നത്.

പൂർവ്വപക്ഷം—ലോകമാസകലം കാണുന്നുണ്ടല്ലോ. പിന്നെ എന്തിനാണ് (അവനാണ് കാണുന്നത് എന്ന്) ഈ വിശേഷണം?

സമാധാനം—സർവ്വലോകവും കാണുന്നുണ്ട്; ശരിതന്നെ. പക്ഷെ വിപരിതമായിട്ടാണ്. അതിനാലാണ് അവൻതന്നെയാണ് കാണുന്നതെന്നു വിശേഷിച്ചു പറഞ്ഞത്. തിമിരദൃഷ്ടിയുള്ള ഒരുവൻ ചന്ദ്രനെ അനേകമായി കാണുന്നു. അവനെ അപേക്ഷിച്ച് ഒരു ചന്ദ്രനെ മാത്രം കാണുന്നവൻ 'അവൻതന്നെയാണ് കാണുന്നത്' എന്നു വിശേഷിപ്പിക്കപ്പെടുന്നു. അതുപോലെ ഇവിടേയും മുൻ വർണ്ണിക്കപ്പെട്ട ആത്മാവിനെ ഏകമായും അവിഭക്തമായും അറിയുന്നവൻ, ആത്മാവിനെ വിഭക്തമായും അനേകമായും ഇങ്ങിനെ വിപരിതമായി ദർശിക്കുന്നവരിൽനിന്ന് 'അവൻതന്നെയാണ് കാണുന്നത്' എന്നു വിശേഷിപ്പിക്കപ്പെടുന്നു. ചന്ദ്രനെ അനേകമായി ദർശിക്കുന്നവനെപ്പോലെ മററുള്ളവർ ആത്മാവിനെ കാണുന്നുണ്ടെങ്കിലും വിപരീതമായിട്ടാകയാൽ അവർ കാണുന്നില്ല എന്നാൎത്ഥം.

മേൽപറയപ്പെട്ട സമ്യഗ്ദർശനത്തിൻെറ ഫലത്തെ പറഞ്ഞുംകൊണ്ട് അതിനെ സ്തുതിപ്പാനായി ഈ ശ്ലോകമാരംഭിക്കുന്നു—

൨൮. സമം പശ്യൻ ഹി സർവ്വത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം.

ഹി=എന്തുകൊണ്ടെന്നാൽ, സർവ്വത്ര=സകലപ്രാണികളിലും, സമം=സമമായി, സമവസ്ഥിതം=നശിക്കാത്ത സ്വരൂപത്തോടുകൂടിയിരിക്കുന്ന, ഈശ്വരം=പരമാത്മാവിനെ, പശ്യൻ=കാണുന്നവൻ, ആത്മനാ=തന്നാൽ, ആത്മാനം=സച്ചിദാനന്ദസ്വരൂപനായ ആത്മാവിനെ, ന ഹിനസ്തി=(അവിദ്യകൊണ്ടു തിരസ്കരിച്ച്) നശിപ്പിക്കുന്നില്ല. തതഃ=അതുകൊണ്ടുതന്നെ, പരാം ഗതിം=ഉത്തമമായ ഗതിയെ (മോക്ഷത്തെ), യാതി=(അവൻ) പ്രാപിക്കുന്നു.

എന്തുകൊണ്ടെന്നാൽ പരമാത്മാ സകലപ്രാണികളിലും സമമായി നാശമില്ലാത്ത സ്വരൂപത്തോടുകൂടിയിരിക്കുന്നുവെന്നറിയുന്നവൻ (തന്നെത്താൻ) തൻെറ ആത്മാവിനെ നശിപ്പിക്കുന്നില്ല. അവൻ അതുകൊണ്ടു മോക്ഷത്തെ പ്രാപിക്കുകയും ചെയ്യുന്നു.

(ശം—ഭാ) മുൻശ്ലോകത്തിൽ വിവരിക്കപ്പെട്ട ലക്ഷണത്തോടുകൂടിയ ഈശ്വരൻ സകലപ്രാണികളിലും സമമായി(തുല്യമായി)രിക്കുന്നുവെന്നു സ്വാനുഭവം വന്നിട്ടുള്ളവൻ താൻതന്നെ തൻെറ ആത്മാവിനെ നശിപ്പിക്കുന്നില്ല. അങ്ങിനെ (സ്വാത്മാവിനെ) നശിപ്പിക്കാതിരിക്കുന്നതിനാൽ അവൻ മോക്ഷമെന്നു പറയപ്പെടുന്ന പ്രകൃഷ്ടഗതിയെ പ്രാപിക്കുന്നു.

പൂർവ്വപക്ഷം—ഒരു പ്രാണിയെങ്കിലും തന്നെത്താൻ തൻെറ ആത്മാവിനെ നശിപ്പിക്കുന്നില്ല. പിന്നെ എന്തിനാണ് 'അവൻ സ്വാത്മാവിനെ നശിപ്പിക്കുന്നില്ല' എന്നിങ്ങിനെ ഇല്ലാത്തതിനെ എടുത്തുപറയുന്നത്? ഇത്, യ

ജ്ഞത്തിന് അഗ്നികുണ്ഡം, അന്തരിക്ഷത്തിലുമല്ല, ദ്യോവിലുമല്ല, ഭൂമിയിലാണ് ഉണ്ടാക്കപ്പെടേണ്ടത് എന്നു പറയുന്ന കൂട്ടത്തിലാകുന്നു.

സമാധാനം—ഇവിടെ ആ ദോഷമില്ല. എന്തെന്നാൽ അജ്ഞന്മാർ ആത്മാവിനെ അറിയുന്നില്ല. അതിനാൽ അങ്ങിനെ പറഞ്ഞതുകൊണ്ടു ദോഷമില്ല. എല്ലാ അജ്ഞാനിയും അത്യന്തപ്രസിദ്ധമായും സാക്ഷാദപരോക്ഷമായുമിരിക്കുന്ന ആത്മാവിനെ തിരസ്കരിച്ചിട്ട് (ദേഹംമുതലായ) അനാത്മാവിനെ ആത്മാവായി പരിഗ്രഹിക്കുന്നു. അവൻ ധർമ്മാധർമ്മങ്ങളെ ചെയ്ത് ഒടുക്കം ഈ ആത്മാവിനെ (ദേഹാദിയെ) നശിപ്പിച്ചു പുതിയതായ അന്യ ആത്മാവിനെ സ്വീകരിക്കുന്നു. അതിനേയും നശിപ്പിച്ചു മറ്റൊന്നിനെ സ്വീകരിക്കുന്നു. ഇങ്ങിനെ അവൻ പുതിയതായി സ്വീകരിക്കുന്ന ആത്മാവിനെ എല്ലാം നശിപ്പിക്കുന്നു. അതുഹേതുവായിട്ട് എല്ലാ അജ്ഞാനിയും ആത്മാവിനെ നശിപ്പിക്കുന്നവനായി ഭവിക്കുന്നു. പരമാർത്ഥമായ ആത്മാവും അവിദ്യയാൽ നശിപ്പിക്കപ്പെട്ടപോലെയിരിക്കുന്നു. എന്തെന്നാൽ അത് ഉള്ളതുകൊണ്ടു യാതൊരു ഫലവും കാണുന്നില്ല. ഇങ്ങിനെ എല്ലാ അവിദ്വാന്മാരും ആത്മഹന്താക്കളായിരിക്കുന്നു. എന്നാൽ മേൽ വർണ്ണിക്കപ്പെട്ടപ്രകാരമുള്ള ആത്മദർശി രണ്ടു വിധത്തിലും * സ്വാത്മാവുകൊണ്ടു സ്വാത്മാവിനെ നശിപ്പിക്കുന്നില്ല. അതിനാൽ അവൻ പ്രകൃഷ്ടഗതിയെ പ്രാപിക്കുന്നു. അവൻ മുമ്പറയപ്പെട്ട ഫലത്തെ പ്രാപിക്കുന്നുവെന്നർത്ഥം.

പൂർവ്വപക്ഷം—ഈശ്വരനെ സർവ്വഭൂതസ്ഥമായി സമമായി കാണുന്നവൻ ആത്മാവുകൊണ്ട് ആത്മാവിനെ നശിപ്പിക്കുന്നില്ല എന്നു പറഞ്ഞതു ശരിയല്ല. എന്തെന്നാൽ സ്വസ്വഗുണകർമ്മഭേദംകൊണ്ടു ജീവാത്മാക്കൾ ഭിന്നങ്ങളാകുന്നു.

ഇതിന്നു സമാധാനമായി ഭഗവാൻ പറയുന്നു—

൨൯. പ്രകൃത്യൈവ ച കർമ്മാണി ക്രിയമാണാനി സർവ്വശഃ
യഃ പശ്യതി തഥാത്മാനമകർത്താരം സ പശ്യതി.

പ്രകൃത്യാ ഏവ=(ദേഹേന്ദ്രിയാദിരൂപമായി പരിണമിക്കുന്ന) പ്രകൃതിയാൽതന്നെ, സർവ്വശഃ=സർവ്വപ്രകാരത്തിലുമുള്ള, കർമ്മാണി=കർമ്മങ്ങൾ, ക്രിയമാണാനി=ചെയ്യപ്പെടുന്നവെന്നും, തഥാ=അപ്രകാരം, ആത്മാനം ച=ആത്മാവിനെ, അകർത്താരം=(കർമ്മങ്ങൾക്ക്) കർത്താവല്ലാതേയും, യഃ പശ്യതി=എവൻ കാണുന്നുവോ, സഃ പശ്യതി=അവൻ കാണുന്നു.

ദേഹേന്ദ്രിയാദിരൂപമായി പരിണമിക്കുന്ന പ്രകൃതിയാൽതന്നെയാണ് സർവ്വപ്രകാരത്തിലുമുള്ള കർമ്മങ്ങൾ ചെയ്യപ്പെടുന്നതെന്നും, ആത്മാ കർമ്മങ്ങൾക്കു കർത്താവല്ല എന്നും, എവൻ കാണുന്നുവോ (അറിയുന്നുവോ) അവൻതന്നെയാണ് നല്ലവണ്ണം കാണുന്നത്.

(ശം-ഭാ) പ്രകൃതി എന്നതു ഭഗവാന്റെ ത്രിഗുണാത്മികയായ മായയാകുന്നു. 'മായാം തു പ്രകൃതിം വിദ്യാൽ=മായ പ്രകൃതിയാണെന്നറിയണം' (ശ്വേതാശ്വതര. ഉ. ൪. ൧൦) എന്നു ശ്രുതിവാക്യം. മഹദാദികാര്യ്യകാരണത്രു

* (ആ) ആരോപാനാരോപങ്ങളെക്കൊണ്ട്.

പമായി പരിണമിക്കുന്ന ആ പ്രകൃതിയാലാണ് വാക്കുകൊണ്ടും മനസ്സുകൊണ്ടും ദേഹംകൊണ്ടുമുള്ള പലപ്രകാരത്തിലുമുള്ള കർമ്മങ്ങളും ചെയ്യപ്പെടുന്നത്, മററൊന്നിനാലുമല്ല, എന്ന് ആരറിയുന്നുവോ, അപ്രകാരംതന്നെ ക്ഷേത്രജ്ഞനായിരിക്കുന്ന ആത്മാവിനെ അകർത്താവായി—സർവ്വോപാധിവർജ്ജിതനായി—ആർ കാണുന്നുവോ, അവനാണ് പരമാർത്ഥദർശി എന്നഭിപ്രായം. നിർഗ്ഗുണനായും അകർത്താവായും നിർവ്വിശേഷനായുമിരിക്കുന്ന ആത്മാവിന്ന്, ആകാശത്തിന്ന് എന്നപോലെ, ഭേദമുണ്ടെന്നു കാണിപ്പാൻ പ്രമാണമില്ലെന്നർത്ഥം.

ഇനിയും ആ സമ്യഗ്ദർശനത്തെത്തന്നെ ശബ്ദാന്തരംകൊണ്ടു വിവരിക്കുന്നു—

൩൦. യദാ ഭൂതപൃഥഗ്ഭാവമേകസ്ഥമനുപശ്യതി
തത ഏവ ച വിസ്താരം ബ്രഹ്മ സംപദ്യതേ തദാ.

ഭൂതപൃഥഗ്ഭാവം=സ്ഥാവരജംഗമങ്ങളായിരിക്കുന്ന ഭൂതങ്ങളുടെ ഭേദത്തെ, ഏകസ്ഥം =ഈശ്വരശക്തിരൂപമായിരിക്കുന്ന പ്രകൃതിയിൽ (ലയകാലത്തിൽ) സ്ഥിതിചെയ്യുന്നതായും, തതഃ ഏവ=അതിൽനിന്നുതന്നെ (സൃഷ്ടികാലത്തിൽ ആ പ്രകൃതിയിൽനിന്നുതന്നെ), വിസ്താരം ച=അതിന്റെ വിസ്താരത്തേയും, യദാ=എപ്പോൾ, അനുപശ്യതി=കാണുന്നുവോ (ആലോചിക്കുന്നുവോ), തദാ=അപ്പോൾ, ബ്രഹ്മ=ബ്രഹ്മഭാവത്തെ, സംപദ്യതേ=പ്രാപിക്കുന്നു.

സ്ഥാവരജംഗമങ്ങളായിരിക്കുന്ന ഭൂതങ്ങളുടെ ഭേദത്തെ (നാനാവിധഭേദത്തോടുകൂടിയ പ്രപഞ്ചത്തെ) ഈശ്വരശക്തിരൂപമായിരിക്കുന്ന പ്രകൃതിയിൽ (ലയകാലത്തിൽ) സ്ഥിതിചെയ്യുന്നതായി (അവൻ) എപ്പോൾ കാണുന്നുവോ, ആ പ്രകൃതിയിൽനിന്നുതന്നെ അത് (സൃഷ്ടികാലത്തിൽ) വിസ്താരത്തെ പ്രാപിക്കുന്നതായും എപ്പോൾ കാണുന്നുവോ, അപ്പോൾ അവൻ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു (അവൻ ബ്രഹ്മംതന്നെയായി ഭവിക്കുന്നുവെന്നർത്ഥം).

(ശം—ഭാ) ഭൂതങ്ങളുടെ ഭിന്നഭാവങ്ങൾ (എല്ലാം) ഏകമായിരിക്കുന്ന ആത്മാവിൽ സ്ഥിതിചെയ്യുന്നുവെന്ന് എപ്പോഴാണ് കാണുന്നത്—ശാസ്ത്രാചാര്യോപദേശംകൊണ്ടു വിചാരംചെയ്ത് 'ഇതെല്ലാം (ഈ കാണുന്നതെല്ലാം) ആത്മാവാകുന്നു' എന്നിങ്ങിനെ സർവ്വത്തേയും ആത്മപ്രത്യക്ഷതേന കാണുന്നത്; (അപ്രകാരംതന്നെ) 'ആത്മാവിൽനിന്നു പ്രാണൻ ഉണ്ടാകുന്നു; ആത്മാവിൽനിന്ന് ആശ; ആത്മാവിൽനിന്നു സ്നേഹം (സ്മരൻ), ആത്മാവിൽനിന്ന് ആകാശം; ആത്മാവിൽനിന്നു തേജസ്സ്; ആത്മാവിൽനിന്നു വെള്ളം; ആത്മാവിൽനിന്ന് ആവിർഭാവതിരോഭാവങ്ങൾ; ആത്മാവിൽനിന്ന് അന്നം' (ഛാ. ഉ. ൭. ൨൬. ൧) എന്നിങ്ങിനെ ശ്രുതിയിൽ പറയപ്പെട്ടപ്രകാരം സർവ്വ(പ്രപഞ്ച)ത്തിന്റേയും വിസ്താരവും ആത്മാവിൽനിന്നുതന്നെയാണ് എന്ന് എപ്പോൾ കാണുന്നുവോ, അപ്പോൾ (ആ സമയത്ത്) അവൻ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു—അവൻ ബ്രഹ്മംതന്നെയായി ഭവിക്കുന്നുവെന്നർത്ഥം.

[ശ—സ] യദാ=നിത്യനിരന്തരസമാധിനിഷ്ഠകൊണ്ടു ദ്വൈതഭാവനയെ നശിപ്പിച്ചിരിക്കുന്ന ബ്രഹ്മവിത്തായ യതി ഏതു കാലത്ത്; ഭൂതപൃഥഗ്ഭാവം=ആകാശാദിഭൂതങ്ങളുടേയും തൽകാര്യങ്ങളുടേയും പൃഥഗ്ഭാവത്തെ (ഭിന്നപദാർത്ഥങ്ങളെന്നപോലെ തോന്നുന്നതിന്നു വിഷയമായിരിക്കുന്നത് പൃഥഗ്ഭാ

വം); ഏകസ്ഥം അനുപശ്യതി—ഏകമായിരിക്കുന്ന ആത്മാവിൽ, വസ്ത്രത്തിൽ ചിത്രമെന്നപോലെയും മരക്കഷ്ണത്തിൽ ഗജമെന്നപോലെയും, കല്പിതമായിട്ട് (ഭിന്നപദാൎത്ഥങ്ങളായി) തോന്നപ്പെടുന്നുവെങ്കിലും ആത്മസത്ത കൂടാതെ വേറെ സത്തയില്ലാത്തതിനാൽ (സൎവ്വത്തേയും) ആത്മമാത്രമായി കാണുന്നുവോ—ശ്രുത്യാചാൎയ്യോപദേശംകൊണ്ടുണ്ടായിട്ടുള്ള ജ്ഞാനത്തിന്നനുരൂപമായിട്ട് ഇതെല്ലാം ആത്മാവാകുന്നുവെന്ന് (എപ്പോഴും) കാണുന്നുവോ—അധിഷ്ഠാനമായിരിക്കുന്ന ആത്മാവിങ്കൽ ആരോപിതമായിരിക്കുന്ന പ്രകൃതിയേയും തൽസകലകാൎയ്യത്തേയും സ്വസ്വരൂപത്തിൽ കേവലം സന്മാത്രഭാവനകൊണ്ടു പ്രകൎഷേണ ലയിപ്പിച്ചിട്ട് ആത്മാവിനെ അദ്വിതീയമായി (എപ്പോഴും) കാണുന്നുവോ—എന്നൎത്ഥം. (യാതൊന്നിൽനിന്ന് ഒന്നുത്ഭവിക്കുന്നുവോ അത് തന്മാത്രമായിത്തന്നെയിരിക്കുന്നുവെന്ന ന്യായപ്രകാരം പ്രപഞ്ചത്തിന്റെ പ്രതീതിദശയിലുംകൂടി അതിനെ ആത്മമാത്രമായി ദൎശിക്കണമെന്നു പറയുന്നു)—തത ഏവ=ആ ആത്മാവിൽനിന്നുതന്നെ; വിസ്താരം ച=ദ്വൈതപ്രപഞ്ചത്തിന്റെ വിസ്ഫുരണത്തേയും (എപ്പോഴും കാണുന്നുവോ)—മണ്ണിൽനിന്നുണ്ടായിട്ടുള്ള ഘടാദി മണ്മാത്രമാണെന്നു നാം പ്രത്യക്ഷമായി കാണുന്നുണ്ടല്ലോ, അതുപോലെ ആത്മാവിൽനിന്നുണ്ടായിട്ടുള്ള ഭൂതവിസ്താരത്തിന്റെ പ്രതീതിദശയിലുംകൂടി ആത്മസത്തകൂടാതെ അതിന്ന് സ്വതഃ സത്തയില്ലാത്തതിനാൽ ആത്മമാത്രമായി എപ്പോഴും കാണുന്നുവോ—'ഇതെല്ലാം ഞാനാകുന്നു' എന്നിങ്ങിനെ സൎവ്വത്തേയും താനായിത്തന്നെ എപ്പോഴും കാണുന്നുവോ; തദാ=സൂൎയ്യനുദിക്കലും ഇരുട്ട് പോവലും, എന്നതുപോലെ, ബ്രഹ്മജ്ഞാനത്തിന്നും തൽഫലത്തിന്നും തമ്മിൽ കാലംകൊണ്ട് അന്തരമില്ലാത്തതിനാൽ സൎവ്വത്തേയും ആത്മമാത്രമായി എപ്പോഴും കാണുന്നുവോ ആ ക്ഷണത്തിൽതന്നെ; ബ്രഹ്മ സംപദ്യതേ=ബ്രഹ്മവിത്തമനായിരിക്കുന്ന യതി ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു. തനിക്ക് ഉപാധികൃതമായിരിക്കുന്ന പരിച്ഛേദം കൂടാതെ പൂൎണ്ണാത്മനാ സ്ഥിതിചെയ്യുന്നതു ബ്രഹ്മഭാവം; അതിനെ പ്രാപിക്കുന്നുവെന്നൎത്ഥം.

സകലദേഹങ്ങളിലുമാത്മാവായിട്ട് ഒരാത്മാ മാത്രമേയുള്ളുവെങ്കിൽ ആ ദേഹങ്ങളുടെ ദോഷം ആ ആത്മാവിനെ സംബന്ധിക്കണമല്ലോ എന്നുള്ള ശങ്കയെ പരിഹരിപ്പാൻവേണ്ടി പറയുന്നു—

൩൧. അനാദിത്വാന്നിൎഗ്ഗുണത്വാൽ പരമാത്മായമവ്യയഃ
ശരീരസ്ഥോഽപി കൌന്തേയ ന കരോതി ന ലിപ്യതേ.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, അനാദിത്വാൽ=അനാദിയാകയാലും, നിൎഗ്ഗുണത്വാൽ=നിൎഗ്ഗുണനാകയാലും, അവ്യയഃ=നാശമില്ലാത്ത, അയം പരമാത്മാ=ഈ പരമാത്മാ, ശരീരസ്ഥഃ അപി=ദേഹത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിലും, ന കരോതി=(ഒന്നും) ചെയ്യുന്നില്ല. ന ലിപ്യതേ=(കൎമ്മഫലങ്ങളാൽ) ഒട്ടപ്പെടുന്നതുമില്ല (കൎമ്മഫലങ്ങളോട്ട ചേരുന്നതുമില്ല).

അല്ലയോ അൎജ്ജുന, അനാദിയാകകൊണ്ടും നിൎഗ്ഗുണനാകകൊണ്ടും നാശമില്ലാത്ത ഈ പരമാത്മാ ദേഹത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിലും ഒന്നും ചെയ്യുന്നില്ല, ഒന്നിലും ചേരുന്നതുമില്ല.

(ശം-ഭാ) (ആത്മാ) ആദിയില്ലാത്തതാകുന്നു—കാരണമില്ലാത്തതാകുന്നു. കാരണമുള്ളതെല്ലാം നശിക്കുന്നു. എന്നാൽ ഈ ആത്മാ കാരണരഹിതനാകയാൽ അവയവരഹിതനുമായിരിക്കുന്നതുകൊണ്ടു നശിക്കുന്നില്ല. അപ്രകാരംതന്നെ ഗുണരഹിതനാകയാലും ആത്മാ നശിക്കുന്നില്ല. ഗുണത്തോട്ടുകൂടിയ വസ്തു ആ ഗുണം നശിക്കുന്നതോട്ടുകൂടി നശിക്കുന്നു. എന്നാൽ ആത്മാ നിൎഗ്ഗുണനാകയാൽ നശിക്കുന്നില്ല. ഇങ്ങിനെ പരമാത്മാ അവ്യയൻ (വ്യയമില്ലാത്തവൻ) ആയിരിക്കുന്നു. അതിനാൽ ആത്മാ ശരീരത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിലും—ശരീരങ്ങളിൽ ആത്മാവിന്റെ ഉപലബ്ധിയുള്ളതിനാൽ (ആത്മാ കാണപ്പെടുന്നതിനാൽ) ആത്മാ ശരീരസ്ഥനെന്നു പറയപ്പെടുന്നു. അങ്ങിനെയാ

ണെങ്കിലും—ആത്മാ യാതൊന്നും ചെയ്യുന്നില്ല. യാതൊന്നും ചെയ്യാത്തതിനാൽ കമ്മഫലത്തോടുകൂടി സംബന്ധിക്കപ്പെടുന്നതുമില്ല. കത്താവായവൻ കമ്മഫലത്തോടു സംബന്ധിക്കപ്പെടുന്നു. എന്നാൽ ആത്മാ അകത്താവാകുന്നു. അതിനാൽ കമ്മഫലത്തോടു സംബന്ധിക്കപ്പെടുന്നില്ല എന്നത്ഥം.

എന്നാൽ പിന്നെ ദേഹങ്ങളിൽ കമ്മം ചെയ്യുന്നതും തൽഫലത്തിൽ ബന്ധിക്കപ്പെടുന്നതും ആരാകുന്നു? പരമാത്മാവിൽനിന്നന്യമായിരിക്കുന്ന ദേഹി (ജീവാത്മാ) ആണ് കമ്മം ചെയ്യുന്നതും തൽഫലത്തിൽ സന്ധിക്കുന്നതുമെങ്കിൽ 'ക്ഷേത്രജ്ഞം ചാപി മാം വിദ്ധി' (അ. ൧൩. ശ്ലോ. ൨) എന്നും മററുമുള്ള ഘട്ടങ്ങളിൽ ക്ഷേത്രജ്ഞനും ഈശ്വരനും ഒന്നാണ് എന്നു പറഞ്ഞിരിക്കുന്നതു ശരിയല്ല. അതല്ല, ഈശ്വരനിൽനിന്നന്യമായിട്ടു ദേഹിയില്ലായെങ്കിൽ പിന്നെ കമ്മം ചെയ്യുന്നതും തൽഫലത്തിൽ സന്ധിക്കുന്നതുമാരാണെന്നു പറയണം. അല്ലെങ്കിൽ ഈശ്വരനേ ഇല്ലെന്നു സമ്മതിക്കണം. ഇങ്ങിനെ, ഭഗവാനാൽ ഉപദേശിക്കപ്പെട്ട ഉപനിഷത്സംബന്ധമായ ദശനത്തെ അറിയുന്നതിന്നും വ്യാഖ്യാനിക്കുന്നതിന്നും വളരെ പ്രയാസമാകയാൽ വൈശേഷികന്മാരും സാംഖ്യന്മാരും ആഹ്തന്മാരും ബുദ്ധമതക്കാരും അതിനെ ഉപേക്ഷിച്ചിരിക്കുന്നു. (എന്നാൽ) ഇതിന്നു പരിഹാരമായിട്ടു ഭഗവാൻ തന്നെ 'സ്വഭാവസ്തു പ്രവത്തതേ=പ്രകൃതി തന്നെയാണ് പ്രവത്തിക്കുന്നത്'' എന്നു പറഞ്ഞിട്ടുണ്ട്. ഒരുവൻ കമ്മം ചെയ്യുന്നുവെന്നും തൽഫലത്തോടു ചേരുന്നുവെന്നും മററുമുള്ള വ്യവഹാരം കേവലം അവിദ്യാമാത്രസ്വഭാവമാകുന്നു (അവിദ്യയിൽനിന്നുണ്ടാകുന്നതാകുന്നു). ഏകനായിരിക്കുന്ന പരമാത്മാവിൽ അത് (കത്തൃത്വം മുതലായത്) ഇല്ല. അതിനാൽ പരമാത്ഥമായിരിക്കുന്ന ഈ സാംഖ്യദശനത്തിൽ സ്ഥിതിചെയ്യുന്നവരും, ജ്ഞാനനിഷ്ഠന്മാരും, പരമഹംസപരിവ്രാജകന്മാരും, അവിദ്യയേയും പ്രപഞ്ചവ്യവഹാരത്തേയും തള്ളിക്കളഞ്ഞവരുമായവക്കു കമ്മാധികാരമില്ല എന്നു ഭഗവാൻ അവിടവിടെ കാണിച്ചിട്ടുണ്ട്.

ആത്മാ എന്തുപോലെയാണ് കമ്മം ചെയ്യാതേയും തൽഫലത്തിൽ സന്ധിക്കാതേയുമിരിക്കുന്നത് എന്നതിന്നു ദൃഷ്ടാന്തം പറയുന്നു—

൩൨. യഥാ സവ്വഗതം സൌക്ഷ്മ്യാദാകാശം നോപലിപ്യതേ.
സവ്വത്രാവസ്ഥിതോ ദേഹേ തഥാത്മാ നോപലിപ്യതേ.

സവ്വഗതം=എല്ലാ ദിക്കിലും (ചളി മുതലായതിലുംകൂടി) വ്യാപിച്ചിരിക്കുന്ന, ആകാശം=ആകാശം, സൌക്ഷ്മ്യാൽ=സൂക്ഷ്മമായിരിക്കുന്നതുകൊണ്ട് (അസംഗത്വം ഹേതുവായിട്ട്), യഥാ=എങ്ങിനെ, ന ഉപലിപ്യതേ=(പങ്കാദികളാലുംകൂടി) ലേപനം ചെയ്യപ്പെടുന്നില്ലയോ, തഥാ=അപ്രകാരം, സവ്വത്ര ദേഹേ=സകലദേഹങ്ങളിലും (ഉത്തമമദ്ധ്യമാധമങ്ങളായ സകലദേഹങ്ങളിലും), അവസ്ഥിതഃ (അപി)=ഇരിക്കുന്നുവെങ്കിലും, ആത്മാ=ആത്മാ, ന ഉപലിപ്യതേ=(ദേഹസംബന്ധമായ ദോഷങ്ങളോടുകൂടിയാകട്ടേ ഗുണങ്ങളോടുകൂടിയാകട്ടേ) ചേന്നിരിക്കുന്നില്ല.

സകലദിക്കിലും വ്യാപിച്ചിരിക്കുന്ന ആകാശം, സൂക്ഷ്മമായിരിക്കുന്നതി

നാൽ, എപ്രകാരം ഒന്നിലും ചേൎന്നിരിക്കുന്നില്ലയോ അതുപോലെ ആത്മാ സകലദേഹങ്ങളിലുമിരിക്കുന്നുവെങ്കിലും ഒന്നിലും ചേൎന്നിരിക്കുന്നില്ല.

(ശം-ഭാ) സൌക്ഷ്മ്യാൽ=സൂക്ഷ്മഭാവംഹേതുവായിട്ട് (അപ്രതിഹതസ്വഭാവത്വംഹേതുവായിട്ട്). ന ഉപലിപ്യതേ=(പങ്കാദികളാൽ) സംബന്ധിക്കപ്പെടുന്നില്ല. ശേഷം സ്പഷ്ടം.

[ശ-സ] ഈ ശ്ലോകംകൊണ്ട്, സമ്യഗ്ദൎശനംകൊണ്ട് അവിദ്യയേയും തൽകാൎയ്യത്തേയും നശിപ്പിച്ചിരിക്കുന്ന ബ്രഹ്മവിത്തുക്കളായിരിക്കുന്ന യതികൾക്ക് ആഹാരാദിനിമിത്തമായ യാതൊരു കൎമ്മങ്ങളുടേയും ലേപമുണ്ടാകുന്നതല്ല എന്നും, അതിനാൽ കൈവല്യസിദ്ധിക്കു പ്രതിബന്ധകമായ സകലദ്വൈതവാസനകളിൽനിന്നു നിശ്ശേഷം നിവൎത്തിക്കുന്നതിന്നും സ്വാനന്ദാനുഭൂതിക്കും വേണ്ടി 'സമം പശ്യൻ ഹി സൎവ്വത്ര' എന്നു പറഞ്ഞിട്ടുള്ളതിനെ അനുസരിച്ച് സൎവ്വദാ സമദൎശനനിഷ്ഠയോടുകൂടി സ്ഥിതിചെയ്യേണ്ടതാണ് എന്നും, സൂചിപ്പിക്കപ്പെടുന്നു.

അതിന്നും പുറമെ,

൩൩. യഥാ പ്രകാശയത്യേകഃ കൃത്സ്നം ലോകമിമം രവിഃ
ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം പ്രകാശയതി ഭാരത.

ഹേ ഭാരത=അല്ലയോ ഭരതവംശജ, ഏകഃ രവിഃ=ഒരു സൂൎയ്യൻ, കൃത്സ്നം ഇമം ലോകം=ഈ ലോകത്തെ ആസകലം, യഥാ=ഏതു പ്രകാരം, പ്രകാശയതി=പ്രകാശിപ്പിക്കുന്നുവോ, തഥാ=അതുപോലെ, ക്ഷേത്രീ=ക്ഷേത്രജ്ഞൻ, കൃത്സ്നം ക്ഷേത്രം=എല്ലാ ശരീരങ്ങളേയും, പ്രകാശയതി=പ്രകാശിപ്പിക്കുന്നു.

അല്ലയോ ഭാരത, ഒരു സൂൎയ്യൻ എങ്ങിനെയാണ് ഈ ലോകത്തെയെല്ലാം പ്രകാശിപ്പിക്കുന്നത് അതുപോലെ ക്ഷേത്രജ്ഞൻ എല്ലാ ശരീരങ്ങളേയും പ്രകാശിപ്പിക്കുന്നു.

(ശം-ഭാ) എപ്രകാരമാണ് ഒരാദിത്യൻ ഈ ലോകത്തെ ആസകലം പ്രകാശിപ്പിക്കുന്നത് അതുപോലെ (ക്ഷേത്രീ=) പരമാത്മാ (കൃത്സ്നം ക്ഷേത്രം=) മഹാഭൂതം മുതൽ ധൃത്യന്തമുള്ള സകലക്ഷേത്രത്തേയും (പ്രകാശയതി=)പ്രകാശിപ്പിക്കുന്നു. സൂൎയ്യന്റെ ഈ ദൃഷ്ടാന്തം ആത്മാവിനെ സംബന്ധിച്ചേടത്തോളം രണ്ടൎത്ഥത്തിൽ പ്രയോഗിക്കാം. സൂൎയ്യനെപ്പോലെതന്നെ ആത്മാ എല്ലാ ദേഹങ്ങളിലും ഒന്നേ ഉള്ളുവെന്നും, ഒന്നിലും ചേരാതേയുമിരിക്കുന്നുവെന്നും, കാണിക്കുന്നു.

ഈ അദ്ധ്യായത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള സകല അൎത്ഥത്തേയും താഴെ കാണിക്കുന്ന ശ്ലോകത്തിൽ ഉപസംഹരിക്കുന്നു—

൩൪. ക്ഷേത്രക്ഷേത്രജ്ഞയോരേവമന്തരം ജ്ഞാനചക്ഷുഷാ
ഭൂതപ്രകൃതിമോക്ഷം ച യേ വിദുൎയ്യാന്തി തേ പരം.

ഏവം=മുമ്പറയപ്പെട്ടപ്രകാരം, ക്ഷേത്രക്ഷേത്രജ്ഞയോഃ=ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ, അന്തരം=ഭേദത്തേയും, ഭൂതപ്രകൃതിമോക്ഷം ച=ഭൂതങ്ങൾക്കു കാരണമായ പ്രകൃതിയിൽനിന്നു നിവൎത്തിപ്പാനുള്ള (ധ്യാനാദി) ഉപായത്തേയും, ജ്ഞാനചക്ഷുഷാ=വിവേകജ്ഞാനലക്ഷണമായിരിക്കുന്ന കണ്ണുകൊണ്ട്, യേ=എവർ, വിദുഃ=അറിയുന്നുവോ, തേ=അവർ, പരം=പരമപദത്തെ, യാന്തി=പ്രാപിക്കുന്നു.

മുമ്പറയപ്പെട്ടപ്രകാരം ക്ഷേത്രക്ഷേത്രജ്ഞന്മാർ തമ്മിലുള്ള ഭേദത്തേയും, ഭൂതങ്ങൾക്കു കാരണമായ പ്രകൃതിയിൽനിന്നു നിവൎത്തിപ്പാനുള്ള ഉപായത്തേയും, വിവേകജ്ഞാനലക്ഷണമായിരിക്കുന്ന കണ്ണുകൊണ്ട് എവർ അറിയുന്നുവോ അവർ പരമപദത്തെ പ്രാപിക്കുന്നു.

(ശം—ഭാ) ജ്ഞാനചക്ഷുഷാ=ജ്ഞാനമാകുന്ന കണ്ണുകൊണ്ട്. ജ്ഞാനം=ശാസ്ത്രാചാൎയ്യോപദേശംകൊണ്ടുണ്ടായിട്ടുള്ള ആത്മവിഷയമായ ജ്ഞാനം. ഇതിന്നുമുമ്പു പറയപ്പെട്ടപ്രകാരം ക്ഷേത്രക്ഷേത്രജ്ഞന്മാർതമ്മിലുള്ള വൈലക്ഷണ്യവിശേഷത്തെ (വ്യത്യാസത്തെ) ശരിയായി ആരാണ് ജ്ഞാനമാകുന്ന കണ്ണുകൊണ്ടു കാണുന്നത്, (അപ്രകാരംതന്നെ) അവിദ്യാലക്ഷണമായും അവ്യക്തമെന്നു പേരോടുകൂടിയുമിരിക്കുന്ന ഭൂതപ്രകൃതി (ഭൂതങ്ങളുടെ ഉൽപത്തികാരണം) ഇല്ലാത്തതാണെന്ന് ആരറിയുന്നുവോ, അവർ പരമാൎത്ഥതത്വമായിരിക്കുന്ന ബ്രഹ്മത്തെ പ്രാപിക്കുന്നു. അവർ പിന്നേയും ദേഹത്തെ സ്വീകരിക്കുന്നില്ല എന്നൎത്ഥം.

[ശ—സ] ക്ഷേത്രക്ഷേത്രജ്ഞയോഃ='ഇദം ശരീരം കൌന്തേയ ക്ഷേത്രം....ഏതദ്യോ വേത്തി തം പ്രാഹുഃ ക്ഷേത്രജ്ഞഃ' എന്നിങ്ങിനെ പ്രതിപാദിക്കപ്പെട്ടിട്ടുള്ള പ്രകൃതിപുരുഷന്മാരുടെ; ഏവം='മഹാഭൂതാനി', 'ജ്ഞേയം യത്തൽ' എന്നിങ്ങിനെയുള്ള വാക്യങ്ങളെക്കൊണ്ടു പ്രതിപാദിക്കപ്പെട്ടപ്രകാരമുള്ള; അന്തരം=ജ്ഞേയത്വജ്ഞാതൃത്വാദിവിശേഷണങ്ങളെക്കൊണ്ടുള്ള വൈലക്ഷണ്യത്തേയും അതിൽ സ്വാത്മാവായിട്ടു ക്ഷേത്രജ്ഞനേയും; ഭൂതപ്രകൃതിമോക്ഷം ച—ഇവിടെ 'ഭൂത' ശബ്ദംകൊണ്ടു വ്യക്തമായും നാമരൂപാത്മകമായും 'സൽ' എന്നു പേരോടുകൂടിയുമിരിക്കുന്ന ജഗത്ത് എന്നു പറയപ്പെടുന്നു. പ്രകൃതിപദംകൊണ്ട് അവ്യക്തമായും നാമരൂപങ്ങൾ സ്പഷ്ടമല്ലാതേയും 'അസൽ' എന്ന പേരോടുകൂടിയുമിരിക്കുന്ന തൽകാരണമെന്നു പറയപ്പെടുന്നു. അപ്രകാരമുള്ള ഭൂതപ്രകൃതികളുടെ (മോക്ഷണം=) 'ന സത്തന്നാസദുച്യതേ' എന്നു പറയപ്പെട്ടപ്രകാരമുള്ള അഭാവാപാദനത്തേയും ജ്ഞാനചക്ഷുഷാ=മുമ്പറയപ്പെട്ടപ്രകാരമുള്ള അമാനിത്വാദിസാധനസമ്പത്തികൊണ്ടും തീവ്രമോക്ഷേച്ഛകൊണ്ടും നല്ലവണ്ണം ചെയ്യപ്പെട്ട ശ്രവണാദികളെക്കൊണ്ടുണ്ടായിട്ടുള്ളതും ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ യഥാൎത്ഥഗ്രഹണത്തിന്നു യോഗ്യമായിട്ടുള്ളതും അതിസൂക്ഷ്മമായിട്ടുള്ളതുമായ യാതൊരു ജ്ഞാനമോ അതാകുന്ന കണ്ണുകൊണ്ട്; യേ വിദുഃ=മുമുക്ഷുക്കളായിരിക്കുന്ന യാതൊരു യതികൾ അറിയുന്നുവോ—'പ്രകൃതിയേയും തൽകാൎയ്യത്തേയും ലയിപ്പിക്കുന്നതിന്ന് അധിഷ്ഠാനഭൂതമായും നിൎവ്വിശേഷമായും നിത്യശുദ്ധബുദ്ധമുക്തസത്യസ്വഭാവമായും സദാനന്ദൈകരസമായും അപൂൎവ്വമായും അനപരമായും അനന്തരമായും അബാഹ്യമായും അദ്വിതീയമായും പരബ്രഹ്മമായുമിരിക്കുന്ന ഞാൻതന്നെയാണ് ഇതെല്ലാം' എന്നിങ്ങിനെ സ്വാത്മാവുകൊണ്ട് എവർ അറിയുന്നുവോ, തേ പരം യാന്തി=അവർ പരമപുരുഷാൎത്ഥമായിരിക്കുന്ന വിദേഹകൈവല്യത്തെ പ്രാപിക്കുന്നുവെന്നൎത്ഥം.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാൎജ്ജുനസംവാദേ
പ്രകൃതിപുരുഷവിവേകയോഗോ നാമ
ത്രയോദശോദ്ധ്യായഃ

പ്രകൃതിപുരുഷയോഗമെന്ന പതിമൂന്നാമദ്ധ്യായം

സമാപ്തം.



412

# പതിനാലാമധ്യായം

(ശം–ഭാ) ജനിക്കുന്നതായ (ഉൽപത്തിയോടുകൂടിയിരിക്കുന്ന) സകലവസ്തുക്കളും ക്ഷേത്രക്ഷേത്രജ്ഞസംയോഗംകൊണ്ടാണുണ്ടാകുന്നതെന്നു പറഞ്ഞു. അതെങ്ങിനെയാണെന്നു കാണിക്കുന്നതിന്ന് 'പരം ഭൂയഃ' എന്നു തുടങ്ങി ഈ അധ്യായമാരംഭിക്കുന്നു. അല്ലെങ്കിൽ ഈശ്വരനെ ആശ്രയിച്ചുനില്ക്കുന്ന—സാംഖ്യന്മാരുടെ മതപ്രകാരം * സ്വതന്ത്രന്മാരാണെന്നു സാധിക്കുന്നുണ്ടെങ്കിലും വാസ്തവത്തിൽ സ്വതന്ത്രന്മാരല്ലാത്ത—ക്ഷേത്രക്ഷേത്രജ്ഞന്മാരാണ് ജഗത്തിന്നു കാരണമെന്നു കാണിക്കുന്നതിന്ന് (ക്ഷേത്രജ്ഞന്റെ) ക്ഷേത്രത്തിലുള്ള സ്ഥിതിയും ഗുണങ്ങളിലുള്ള സംഗവുമാണ് സംസാരത്തിന്നുള്ള കാരണമെന്നു മുമ്പിൽ (അ. ൧൩. ശ്ലോ. ൨൧) പറഞ്ഞുവല്ലോ. ഏതേതു ഗുണത്തിൽ എങ്ങിനെയുള്ള സംഗമാണ്? ഗുണങ്ങൾതന്നെ എന്താണ്? അവ എങ്ങിനെയാണ് അദ്ദേഹത്തെ (ക്ഷേത്രജ്ഞനെ) ബന്ധിക്കുന്നത്? ഗുണങ്ങളിൽനിന്നുള്ള മോക്ഷണം എങ്ങിനെയുണ്ടാകുന്നു? മുക്തന്റെ ലക്ഷണം എന്താകുന്നു? എന്നിങ്ങിനെയുള്ള ചോദ്യങ്ങൾക്കു സമാധാനം പറയുന്നതിന്നുവേണ്ടി ഈ അധ്യായമാരംഭിക്കപ്പെടുന്നു.

ശ്രീഭഗവാനുവാച.

൧. പരം ഭൂയഃ പ്രവക്ഷ്യാമി ജ്ഞാനാനാം ജ്ഞാനമുത്തമം
യൽ ജ്ഞാത്വാ മുനയഃ സർവേ പരാം സിദ്ധിമിതോ ഗതാഃ.

ഭഗവാൻ പറഞ്ഞു.

യൽ=യാതൊന്നിനെ, ജ്ഞാത്വാ=അറിഞ്ഞിട്ട്, സർവേ മുനയഃ=സകലജ്ഞാനികളും (മനനശീലന്മാരും), ഇതഃ=ദേഹബന്ധത്തിൽനിന്ന്, പരാം സിദ്ധിം=മോക്ഷത്തെ, ഗതാഃ=പ്രാപിച്ചിരിക്കുന്നുവോ, (തൽ)=അങ്ങിനെയിരിക്കുന്ന, പരം=പരമാത്മനിഷ്ഠമായും, ജ്ഞാനാനാം=(തപഃകർമ്മാദിവിഷയമായിരിക്കുന്ന) പലവിധജ്ഞാനങ്ങളിൽവെച്ച്, ഉത്തമം=(മോക്ഷഹേതുവാകയാൽ) ഉത്തമമായുമുള്ള, ജ്ഞാനം=ജ്ഞാനത്തെ (ഉപദേശത്തെ), ഭൂയഃ (അപി)=ഇനിയും, പ്രവക്ഷ്യാമി=ഞാൻ നല്ലവണ്ണം പറയാം.

യാതൊന്നിനെ അറിഞ്ഞിട്ട് സകലമുനികളും (ജ്ഞാനികളും) ദേഹബന്ധത്തിൽനിന്നു മോക്ഷത്തെ പ്രാപിച്ചിരിക്കുന്നുവോ അപ്രകാരമുള്ള പരമാത്മനിഷ്ഠമായതും പലവിധജ്ഞാനങ്ങളിൽവെച്ചു ശ്രേഷ്ഠമായതുമായ ജ്ഞാനത്തെ ഞാനിനിയും നിനക്കു നല്ലവണ്ണമുപദേശിക്കാം.

(ശം–ഭാ) ഇതിന്നു മുമ്പുള്ള എല്ലാ അധ്യായങ്ങളിലും പല പ്രാവശ്യവും പറഞ്ഞിട്ടുണ്ടെങ്കിലും ഇനിയും ഞാൻ പരമായിരിക്കുന്ന ആ ജ്ഞാനത്തെത്തന്നെ നിനക്കു നല്ലവണ്ണമുപദേശിക്കാം. പരമായിരിക്കുന്ന വസ്തുവിനെപ്പററി പ്രതിപാദിക്കുന്നതിനാൽ ഈ ജ്ഞാനം പരമാകുന്നു. മറെറല്ലാ ജ്ഞാനങ്ങളേക്കാൾ ഉത്തമഫലത്തെ കൊടുക്കുന്നതിനാൽ ഈ ജ്ഞാനം എല്ലാററിലുംവെച്ച് ഉത്തമവുമാകുന്നു. 'എല്ലാ ജ്ഞാനങ്ങൾ' എന്നു പറഞ്ഞതുകൊണ്ട് അമാനിത്വം മുതലായവ (അ. ൧൩. ശ്ലോ. ൭—൧൧) എന്നല്ല ഇവിടെ അർത്ഥം. ജ്ഞാനങ്ങൾ എന്നതിന്ന് യജ്ഞാദിജ്ഞേയവസ്തുവിഷയങ്ങൾ എന്നാണ് ഇവിടെ അർത്ഥം.

* നിരീശ്വരമായ സാംഖ്യമതപ്രകാരം ക്ഷേത്രക്ഷേത്രജ്ഞന്മാർ സ്വതന്ത്രന്മാരാകുന്നുവെന്നും അവരുടെ സംയോഗവും സ്വാതന്ത്ര്യേണയാകുന്നുവെന്നുമാണ്. ഇവിടെ അതിനെ സ്വീകരിച്ചിട്ടില്ല. ഈശ്വരനെ ആശ്രയിച്ചുതന്നെയാണ് ക്ഷേത്രക്ഷേത്രജ്ഞന്മാർ സ്ഥിതിചെയ്യുന്നത് എന്നാണ് ഭാഷ്യകാരന്റെ അഭിപ്രായം.

അവ മോക്ഷഹേതുവായി ഭവിക്കുന്നില്ല. എന്നാൽ ഈ ജ്ഞാനം മോക്ഷഹേതുവായി ഭവിക്കുന്നു. അതിനാൽ ഭഗവാൻ, ശ്രോതാവിന്ന് അഭിരുചി ജനിക്കുന്നതിന്നുവേണ്ടി, അതിനെ പരം എന്നും ഉത്തമം എന്നുമുള്ള ശബ്ദങ്ങളെക്കൊണ്ടു സ്തുതിക്കുന്നു. (അപ്രകാരമുള്ള) ഈ ജ്ഞാനത്തെ അറിഞ്ഞിട്ട് മനനശീലന്മാരായ എല്ലാ സന്ന്യാസികളും ഈ ദേഹബന്ധത്തിൽനിന്നു മോക്ഷമെന്നു പറയപ്പെടുന്ന പ്രകൃഷ്ടസിദ്ധിയെ പ്രാപിച്ചിരിക്കുന്നു.

[ശ-സ] മുന്നദ്ധ്യായത്തിൽ ആത്മാനാത്മതത്ത്വത്തെ അറിവാനിച്ഛിക്കുന്ന മുമുക്ഷുവിനെ, ഈ ശരീരം ക്ഷേത്രമാണ്, അതനാത്മാവാണ്, (അതിൽ) അഹംപദാർത്ഥമായിരിക്കുന്ന ക്ഷേത്രജ്ഞൻ തന്നെയാണ് ആത്മാ എന്നിങ്ങിനെ ബോധിപ്പിച്ചിട്ട്, 'ക്ഷേത്രജ്ഞം ചാപി മാം വിദ്ധി' എന്നിങ്ങിനെ ക്ഷേത്രത്തിൽനിന്നു വിഭക്തമായിരിക്കുന്ന ആത്മാ ബ്രഹ്മത്തിൽനിന്ന് അഭിന്നമാണ് എന്നു പ്രതിപാദിച്ചു. അതിൻെറശേഷം പ്രകൃതിക്കാണ് കർത്തൃത്വവും ഭോക്തൃത്വവുമുള്ളതെന്നും, പ്രകൃതിക്കും തൽകർമ്മങ്ങൾക്കും സാക്ഷിയായിരിക്കുന്ന ആത്മാവിന്നു പ്രകൃതിഗുണസംഗംകൊണ്ടാണ് സംസാരമെന്നും, വാസ്തവത്തിൽ ആത്മാവിന്നു സംസാരമില്ലെന്നും, പറഞ്ഞു;—എന്നാൽ പ്രകൃതിഗുണങ്ങൾ എവയാകുന്നു? അവയിൽ പുരുഷന്ന് എങ്ങിനെയാണ് സംഗം? ഗുണങ്ങൾ പുരുഷനെ എങ്ങിനെയാണ് ബന്ധിക്കുന്നത്? ഗുണങ്ങളിൽനിന്നുള്ള മോക്ഷണം എങ്ങിനെയാകുന്നു? ഗുണങ്ങളിൽനിന്നു മോചിച്ചവൻെറ ലക്ഷണവുമെന്താകുന്നു? എന്നിങ്ങിനെയുള്ള ശങ്കയ്ക്കു സമാധാനമായി, പ്രകൃതിയുടെ പ്രവൃത്തിസാമർത്ഥ്യം, തൽഗുണവിഭാഗം, ഗുണങ്ങളുടെ സ്വരൂപം, അവയുടെ ബന്ധകത്വം, അതാതു ഗുണത്തിൻെറ ഉൽകർഷംനിമിത്തം പരസ്പരമുള്ള അഭിഭാവകത്വം, തൽഫലഭേദം, ഗുണങ്ങളാൽ ബദ്ധനായിരിക്കുന്നവന്നുള്ള ഫലം, അവയിൽനിന്നു മോചിച്ചവന്നുള്ള ഫലം, ഗുണമുക്തൻെറ ലക്ഷണം, ഗുണങ്ങളെ അതിക്രമിപ്പാനുള്ള ഉപായം, എന്നിവയെല്ലാം വ്യക്തമാക്കുന്നതിന്നുവേണ്ടി പതിനാലാമദ്ധ്യായമാരംഭിക്കപ്പെടുന്നു. അതിൽ ആദ്യംതന്നെ ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ ഭിന്നത്വത്തേയും ക്ഷേത്രജ്ഞനായിരിക്കുന്ന തൻെറ ബ്രഹ്മാഭിന്നത്വത്തേയും അറിയുന്ന വിദേഹകൈവല്യാർത്ഥിയായിരിക്കുന്ന ബ്രഹ്മവിത്തായ യതിയുടെ സമുൽപന്നമായ ജ്ഞാനത്തെ രക്ഷിക്കുന്നതിന്നുവേണ്ടി ഇനി പറയുവാൻ പോകുന്ന ജ്ഞാനകാര്യത്തിൽത്തന്നെ പ്രവൃത്തി സിദ്ധിക്കുന്നതിന്നായി, ഗുണങ്ങളുടേയും തൽകാര്യങ്ങളുടേയും ജ്ഞാനംതന്നെയാണ് ഉൽകൃഷ്ടമായിട്ടുള്ളതും മുക്തിക്കു പരമകാരണമായിട്ടുള്ളതുമെന്നും ബോധിപ്പിപ്പാനായിക്കൊണ്ടു ശ്രീഭഗവാൻ പറയുന്നു— പരമിതി.

ഭൂയഃ (അപി)= 'ത്രിഭിഃ ഗുണമയൈർഭാവൈഃ' എന്നും 'ഇച്ഛാദ്വേഷസമുത്ഥേന' എന്നും, 'രാക്ഷസീമാസുരീം ചൈവ' എന്നും മററും പല ഘട്ടങ്ങളിലും മുമ്പുപദേശിക്കപ്പെട്ടിട്ടുണ്ടെങ്കിലും നിഷ്കർഷിച്ചറിയുന്നതിന്നുവേണ്ടി പിന്നേയും, ജ്ഞാനാനാം പരം ജ്ഞാനം=സാംഖ്യയോഗകർമ്മാദിവിഷയകമായ ജ്ഞാനങ്ങളിൽവെച്ചു ശ്രേഷ്ഠമായ ഗുണതൽകാര്യജ്ഞാനത്തെ; (പരത്വത്തിന്നുള്ള ഹേതു പറയുന്നു) ഉത്തമം=പരമപുരുഷാർത്ഥമായിരിക്കുന്ന മോക്ഷത്തിൻെറ കാരണത്വംഹേതുവായിട്ട് ഉത്തമമായിരിക്കുന്ന (ഈ ജ്ഞാനത്തെ); പ്രവക്ഷ്യാമി=മൽഭക്തനും മുമുക്ഷുവുമായിരിക്കുന്ന നിനക്കു ഞാൻ നല്ലവണ്ണമുപദേശിക്കാം. അല്ലെങ്കിൽ—

ക്ഷേത്രം അനാത്മാവാകുന്നു; ക്ഷേത്രജ്ഞൻ ആത്മാവാകുന്നു—സത്യാദിലക്ഷണമായിരിക്കുന്ന ബ്രഹ്മമാകുന്നു; ബ്രഹ്മംതന്നെയാണ് ക്ഷേത്രജ്ഞൻ എന്നിങ്ങിനെ മോക്ഷവിഷയമായിട്ട് എന്തെല്ലാം ജ്ഞാനമാണുള്ളത് അവയെല്ലാററിലുംവെച്ച് ഈ ഗുണതൽകാര്യജ്ഞാനം ശ്രേഷ്ഠവും ഉത്തമവുമായി ഭവിക്കുന്നു. ആത്മാനാത്മാക്കളുടെ വേർതിരിച്ച ജ്ഞാനവും ആത്മാവിൻെറ ബ്രഹ്മാഭിന്നത്വജ്ഞാനവും പ്രകൃതിപ്രവിലാപനജ്ഞാനവും മുക്തിക്കു നിയതമായും അസാധാരണമായുമുള്ള കാരണംതന്നെയാണെങ്കിലും അവിദ്യാകാമാദിദോഷങ്ങളോടുകൂടിയിരിക്കുന്നവൻെറ ആ ജ്ഞാനം അവിദ്യാദികളാൽ പ്രതിബന്ധിക്കപ്പെടുന്നു. സ്വഫലവും സിദ്ധിക്കപ്പെടുന്നില്ല. ഈ സംഗതി ഭരതാദികളിൽ പ്രസിദ്ധമാകുന്നു. എന്നാൽ ഈ ഗുണതൽകാര്യജ്ഞാനം ബ്രഹ്മവിത്തായിരിക്കുന്നവനെ ഗുണവാസനയാലുള്ള ബഹിഃപ്രവൃത്തിയിൽനിന്നു വിമുഖനാക്കിത്തീർത്ത്, യാതൊന്നുകൊണ്ടു ജ്ഞാനവും തൽഫല

വും പ്രതിബന്ധിക്കപ്പെടുന്നില്ലയോ അങ്ങിനെയിരിക്കുന്ന സമ്യഗ്ദശ്നനിഷ്ഠയിൽതന്നെ സ്ഥിതിചെയ്യിച്ച്, ഗുണങ്ങളിൽനിന്നു മോചിപ്പിച്ച്, വിദേഹമുക്തിയെ പ്രാപിപ്പിക്കുന്നു. അതുഹേതുവായിട്ട് ഈ ജ്ഞാനം ആത്മാനാത്മവിവേകാദിജ്ഞാനത്തേക്കാൾ ഉത്തമമായി ഭവിക്കുന്നു. ഇതിന്നൊരു ദൃഷ്ടാന്തം—രോഗജ്ഞാനം ഔഷധജ്ഞാനം അനുപാനജ്ഞാനം പത്ഥ്യജ്ഞാനം എന്നിവയേക്കാൾ, ഇത് അപത്ഥ്യപദാത്ഥമാകുന്നു; ഇതു ഭക്ഷിക്കുന്നതായാൽ ഔഷധത്തിന്നും ആരോഗ്യത്തിന്നും പ്രതിബന്ധമായി ഭവിക്കുന്നതാണ്; എന്നുള്ള ജ്ഞാനം, അപത്ഥ്യാചാരത്തിൽനിന്നു നിവത്തിക്കുന്നതിന്നും ആരോഗ്യം സിദ്ധിക്കുന്നതിന്നും കാരണമാകയാൽ, ഉത്തമമായി ഭവിക്കുന്നു. എന്തെന്നാൽ അപത്ഥ്യാഭാവം തന്നെയാണ് ഔഷധത്തിന്നും ആരോഗ്യസിദ്ധിക്കും മുഖ്യമായിട്ടുള്ള ബലം. അതുപോലെ ജ്ഞാനത്തേയും തൽഫലത്തേയും പ്രതിബന്ധിക്കുന്നതായ ഗുണതൽകാര്യജ്ഞാനം മുമ്പറയപ്പെട്ട ജ്ഞാനങ്ങളേക്കാൾ ഉത്തമമായി ഭവിക്കുന്നു. എന്തെന്നാൽ ജ്ഞാനത്തിന്നും തൽഫലസിദ്ധിക്കും ഗുണതൽകാര്യസംബന്ധഭാവമാണ് മുഖ്യബലമായിട്ടുള്ളത്. അതിനാൽ ഗുണതൽകാര്യജ്ഞാനം മററുള്ള ജ്ഞാനങ്ങളേക്കാൾ ഉത്തമമെന്നു പറഞ്ഞതു യുക്തംതന്നെ. അതിനെത്തന്നെ സ്പഷ്ടമാക്കുന്നു—യൽ=ശ്രവണാദിജന്യജ്ഞാനത്തെ രക്ഷിക്കുന്നതിന്നു ഹേതുവാകയാലും, ഗുണാതിക്രമണത്തിന്നു ഹേതുവാകയാലും മുക്തിക്കു പരമകാരണമായിരിക്കുന്ന യാതൊരു ഗുണതൽകാര്യജ്ഞാനത്തെ; ജ്ഞാത്വാ=പ്രാപിച്ചിട്ട്—ആ ജ്ഞാനംകൊണ്ടു യാതൊന്നാണ് കത്തവ്യമായിട്ടുള്ളത് അതിനെ ചെയ്തിട്ട് എന്നത്ഥം. മുനയഃ=ബ്രഹ്മവിത്തുക്കൾ—ശുകാദികളായ യതികൾ; ഇതഃ=ഈ പ്രകൃതത്തിൽ പറയുവാൻ ഭാവിക്കുന്ന ത്രിഗുണങ്ങളിൽനിന്നു മുക്തന്മാരായിട്ട്; പരാം സിദ്ധിം ഗതാഃ=പുനരാവൃത്തിരഹിതമാകയാലും നിരതിശയാനന്ദരൂപമാകയാലും സവ്വസിദ്ധികളേക്കാളും ഉത്തമമായിരിക്കുന്ന സിദ്ധിയെ, വിദേഹമുക്തിയെ, പ്രാപിച്ചു—പൂണ്ണത്വത്തെ പ്രാപിച്ചുവെന്നത്ഥം.

(ഈ ജ്ഞാനംകൊണ്ടുണ്ടാകുന്ന) ആ സിദ്ധിയുടെ ഐകാന്തികത്വത്തെ കാണിക്കുന്നു—

൨. ഇദം ജ്ഞാനമുപാശ്രിത്യ മമ സാധമ്മ്യമാഗതാഃ
സഗ്ഗേപി നോപജായന്തേ പ്രലയേ ന വ്യഥന്തി ച.

ഇദം ജ്ഞാനം=ഈ ജ്ഞാനസാധനത്തെ, ഉപാശ്രിത്യ=അനുഷ്ഠിച്ചിട്ട്, മമ സാധമ്മ്യം=എന്റെ സ്വരൂപത്തെ (മദ്രൂപത്വത്തെ), ആഗതാഃ=പ്രാപിച്ചിരിക്കുന്നവർ, സഗ്ഗേ അപി=സൃഷ്ടികാലത്തിലും (ബ്രഹ്മാദികൾ ഉൽപാദിക്കുമ്പോഴും), ന ഉപജായന്തേ=ജനനത്തെ പ്രാപിക്കുന്നില്ല. പ്രലയേ (അപി)=പ്രലയകാലത്തിലും, ന വ്യഥന്തി ച=ദുഃഖത്തെ അനുഭവിക്കുന്നതുമില്ല.

ഈ ജ്ഞാനസാധനത്തെ അനുഷ്ഠിച്ച് എന്റെ സ്വരൂപത്തെ പ്രാപിച്ചിട്ടുള്ളവർ സൃഷ്ടികാലത്തിൽ ജനനത്തെ പ്രാപിക്കുന്നില്ല. പ്രലയകാലത്തിൽ ദുഃഖത്തെ അനുഭവിക്കുന്നതുമില്ല. (അവർ പുനരാവൃത്തിയെ പ്രാപിക്കുന്നില്ല എന്നാത്ഥം).

(ശം-ഭാ) ഇദം ജ്ഞാനം ഉപാശ്രിത്യ=യഥോക്തമായിരിക്കുന്ന ജ്ഞാനസാധനത്തെ അനുഷ്ഠിച്ചിട്ട്; മമ സാധമ്മ്യം ആഗതാഃ=പരമേശ്വരനായിരിക്കുന്ന എന്റെ സ്വരൂപതയെ പ്രാപിച്ചിരിക്കുന്നവർ. ഇവിടെ 'സാധമ്മ്യം' എന്ന പദത്തിന്നു മത്സ്വരൂപത എന്നാത്ഥമാകുന്നു. അല്ലാതെ (ഗോവിന്നും ഗവയത്തിന്നും എന്നപോലെ വിദ്വാനും ഈശ്വരനും) സമാനധമ്മത എന്നാത്ഥമല്ല. എന്തെന്നാൽ ഗീതാശാസ്ത്രത്തിൽ ക്ഷേത്രജ്ഞനും ഈശ്വരനും തമ്മിൽ ഭേദം കല്പിക്കപ്പെട്ടിട്ടില്ല. ജ്ഞാനത്തെ സ്തുതിക്കുന്നതിന്നു തൽഫലത്തെ പററി പറയുന്നത് ആവശ്യവുമാകുന്നു. ഈ ജ്ഞാനസാധനത്തെ അനുഷ്ഠിച്ച് പരമേ

ശ്വരനായിരിക്കുന്ന എന്റെ സ്വരൂപതയെ പ്രാപിച്ചിരിക്കുന്നവർ; സൎഗ്ഗേ അ പി= സൃഷ്ടികാലത്തിലുംകൂടി; ന ഉപജായന്തേ= ജനനത്തെ പ്രാപിക്കുന്നില്ല; പ്രലയേ അപി= പ്രലയകാലത്തിൽകൂടി; ന വ്യഥന്തി ച= ദുഃഖത്തെ പ്രാപി ക്കുന്നതുമില്ല—ബ്രഹ്മാവിന്റെ വിനാശകാലത്തിൽകൂടി അവർ നാശത്തെ പ്രാ പിക്കുന്നില്ല എന്നൎത്ഥം.

[ശ—സ] ഇദം ജ്ഞാനം=പരവാനായിട്ടാരംഭിക്കപ്പെട്ടിരിക്കുന്ന ഗുണതൽകാൎയ്യവിഷയമായും മുക്തിക്കു പരമകാരണമായുമിരിക്കുന്ന ഈ ജ്ഞാനത്തെ; ഉപാശ്രിത്യ—ഗുണതൽകാൎയ്യജ്ഞാനംകൊണ്ടു യാതൊന്നനുഷ്ഠിക്കപ്പെടേണ്ടതായിട്ടുണ്ടോ അതിനെ അനുഷ്ഠിച്ച്—ത്രിഗുണങ്ങളുടേയും തൽകാൎയ്യങ്ങളു ടേയും ജ്ഞാനംകൊണ്ടും നിരന്തരബ്രഹ്മനിഷ്ഠകൊണ്ടും ഗുണത്രയത്തെ അതിക്രമിച്ചിട്ട് എന്നൎത്ഥം. മമ സാധൎമ്മ്യം ആഗതാഃ='സത്യം ജ്ഞാനം അനന്തം ബ്രഹ്മ', 'അസ്ഥൂലമനണ്വഹ്രസ്വം' എന്നിങ്ങിനെ ശ്രുതിപ്രസിദ്ധമായും നിൎവ്വിശേഷമായും പരബ്രഹ്മമായുമിരിക്കുന്ന എന്റെ പൂൎണ്ണത്വത്തെ പ്രാപിച്ചി രിക്കുന്നവർ. 'സാധൎമ്മ്യം' എന്ന പദത്തിന്നു സമാനജാതിരൂപാദിമത്വം എന്നല്ല അൎത്ഥം. നിരവയ വമായും നിൎഗ്ഗുണമായും നിൎവ്വിശേഷമായുമിരിക്കുന്ന ബ്രഹ്മത്തിന്നു ജാത്യാദിധൎമ്മങ്ങൾ അസംഭവമാകു ന്നു. അതിനാൽ ബ്രഹ്മസാധൎമ്മ്യം എന്നത് പൂൎണ്ണത്വംതന്നെയാകുന്നു. 'പൂൎണ്ണമദഃ പൂൎണ്ണമിദം' എ ന്നു ശ്രുതി. മൽഭാവത്തെ പ്രാപിച്ചിരിക്കുന്ന ബ്രഹ്മവിത്തുക്കളായ യതികൾ; സൎഗ്ഗേ അപി=മഹദാ ദിപ്രാകൃതസൃഷ്ടിയിലുംകൂടി. ന ഉപജായന്തേ=ജനിക്കുന്നില്ല—ജനനത്തിന്നു ഹേതുവായിരിക്കുന്ന പ്രകൃതിയെ അതിക്രമിച്ച് ചിദേകരസതയെ പ്രാപിച്ചിരിക്കുന്നതിനാൽ അവൎക്കു പ്രകൃതിസംബന്ധ മില്ല. അതുഹേതുവായിട്ട് മഹാസൃഷ്ടിയിലുംകൂടി അവൎക്ക് ഉൽപത്തിയില്ല എന്നൎത്ഥം. (അപ്രകാരം തന്നെ) പ്രലയേ അപി=ഹിരണ്യഗൎഭനാശത്തിലുംകൂടി. ന വ്യഥന്തി=നശിക്കുന്നില്ല; പരമസൂക്ഷ്മമാ യിരിക്കുന്ന ബ്രഹ്മഭാവത്തെ പ്രാപിച്ചിരിക്കുന്നവർ പ്രലയക്രിയയ്ക്കു് അവിഷയന്മാരാകയാൽ അവൎക്കു യാതൊരു ചലനവും സംഭവിക്കുന്നില്ല എന്നൎത്ഥം. ബ്രഹ്മഭാവത്തെ പ്രാപിച്ചവരും ബ്രഹ്മവിത്തുക്കളു മായ മുക്തന്മാർ സൃഷ്ടികാലത്തിൽ ജനിക്കുകയും, പ്രലയകാലത്തിൽ നാശത്തെ പ്രാപിക്കുകയും, ചെ യ്യുന്നില്ല എന്നത് ആരും കൊണ്ടുവരാത്ത പൂൎവ്വപക്ഷത്തെ നിഷേധിക്കുകയാകുന്നു എന്നു ശങ്കിക്കുവാൻ പാടില്ല. എന്തെന്നാൽ ശിവവിഷ്ണ്വാദിലോകങ്ങളിൽ സാരൂപ്യാദിമുക്തിയെ പ്രാപിച്ചിട്ടുള്ളവൎക്കു മഹാസൃഷ്ടിയിങ്കൽ സൃഷ്ടിയും, മഹാപ്രലയത്തിൽ പ്രലയവും സംഭവിക്കുന്നതാണ്. അതുപോലെ ബ്രഹ്മഭാവത്തെ പ്രാപിച്ചിട്ടുള്ളവൎക്കും ജന്മംമുതലായതുണ്ടാകും എന്നു പണ്ഡിതന്മാൎക്കുംകൂടി സംശയമു ണ്ട്. അതിനാൽ അതിനെ നിവൎത്തിപ്പിക്കുന്നതിന്നും, മുമുക്ഷുക്കൾ സംശയംകൂടാതെ വിദേഹമുക്തി യിൽ പ്രവൎത്തിക്കുന്നതിന്നും, ആണ് 'സൎഗ്ഗേപി നോപജായന്തേ പ്രലയേ ന വ്യഥന്തി ച' എന്നു പ റഞ്ഞിരിക്കുന്നത്. ബ്രഹ്മഭാവത്തെ പ്രാപിക്കാത്തവരായ അന്യമുക്തന്മാൎക്കു ജന്മാദി സംഭവിക്കുമെ ന്നതിന്ന് ഈ വചനംതന്നെ പ്രമാണം. അതിലേക്കു വീതഹവ്യൻ, ജയൻ, വിജയൻ മുതലായവർ ദൃഷ്ടാന്തവുമാകുന്നു.

സകല ഭൂതങ്ങളുടേയും (ഉൽപത്തിക്കു) കാരണമായ ക്ഷേത്രക്ഷേത്രജ്ഞസംയോഗം എന്തൊരു മാതിരിയാണെന്നു ഭഗവാൻ പറയുന്നു—

൩. മമ യോനിൎമ്മഹദ്ബ്രഹ്മ തസ്മിൻ ഗൎഭം ദധാമ്യഹം
സംഭവഃ സൎവ്വഭൂതാനാം തതോ ഭവതി ഭാരത.

ഹേ ഭാരത=അല്ലയോ ഭാരത, മഹൽ=(ദേശംകൊണ്ടും കാലംകൊണ്ടും അപരിച്ഛി ന്നമായിരിക്കുന്നതിനാൽ) മഹത്തായിരിക്കുന്ന, ബ്രഹ്മ*=പ്രകൃതി, മമ യോനിഃ=പരമേശ്വര നായിരിക്കുന്ന എന്റെ ഗൎഭാധാനസ്ഥാനമാകുന്നു. തസ്മിൻ=അതിൽ, അഹം=ഞാൻ, ഗൎഭം= ഗൎഭത്തെ (ജഗദ്വിസ്താരഹേതുവായിരിക്കുന്ന ചിദാഭാസനെ), ദധാമി=നിക്ഷേപിക്കുന്നു. ത

* (ശ്രീ) ബൃംഹിതത്വം ഹേതുവാകയാൽ, അല്ലെങ്കിൽ, സ്വകാൎയ്യങ്ങളുടെ വൃദ്ധിക്കു ഹേതുവാ കയാൽ ബ്രഹ്മം—പ്രകൃതി എന്നൎത്ഥം

തഃ=അതിൽനിന്ന്, സവ്വഭൂതാനാം=ബ്രഹ്മാദിസകലഭൂതങ്ങളുടേയും, സംഭവഃ=ഉൽപത്തി, ഭവതി=ഉണ്ടാകുന്നു.

അല്ലയോ ഭാരത, ദേശംകൊണ്ടും കാലംകൊണ്ടും അപരിച്ഛിന്നമായിരിക്കുന്ന പ്രകൃതി പരമേശ്വരനായിരിക്കുന്ന എന്റെ ഗർഭാധാനസ്ഥാനമാകുന്നു. അതിൽ ഞാൻ ഗർഭത്തെ നിക്ഷേപിക്കുന്നു. അതിൽനിന്നു ബ്രഹ്മാ മുതലായ സകലഭൂതങ്ങളുടേയുമുൽപത്തിയുണ്ടാകുന്നു.

(ശം-ഭാ) മമ യോനിഃ=പ്രകൃതി—മത്സ്വരൂപമായും ത്രിഗുണാത്മികയായുമിരിക്കുന്ന എന്റെ മായ. പ്രകൃതിയായിരിക്കുന്ന എന്റെ യോനി മഹൽബ്രഹ്മമാകുന്നു. എന്തെന്നാൽ പ്രകൃതി സവ്വകായ്യങ്ങളേക്കാൾ മഹത്തായിരിക്കുന്നതുകൊണ്ടും സ്വവികാരങ്ങൾക്കു കാരണമായിരിക്കുന്നതുകൊണ്ടും അവയുടെ പോഷകശക്തിയായിരിക്കുന്നതുകൊണ്ടും (ഭരണാൽ ച) മഹൽബ്രഹ്മം എന്റെ യോനിതന്നെ എന്നു വിശേഷിപ്പിക്കപ്പെടുന്നു. മഹൽബ്രഹ്മമായിരിക്കുന്ന എന്റെ യോനിയിൽ—പ്രകൃതിയിൽ—ഹിരണ്യഗർഭത്തിന്റെ ഉൽപത്തിക്കുള്ള ബീജത്തെ—സകലപ്രാണികളുടേയും ജന്മത്തിന്നു കാരണമായ ബീജത്തെ—ഞാൻ നിക്ഷേപിക്കുന്നു. ക്ഷേത്രമെന്നും ക്ഷേത്രജ്ഞനെന്നുമുള്ള രണ്ടു പ്രകൃതികളാകുന്ന ശക്തികളോടുകൂടിയും ഈശ്വരനായുമിരിക്കുന്ന ഞാൻ, അവിദ്യ കാമം കമ്മം എന്ന ഉപാധികളോടുകൂടിച്ചേന്നിരിക്കുന്ന ക്ഷേത്രജ്ഞനെ ക്ഷേത്രത്തോടുകൂടി യോജിപ്പിക്കുന്നുവെന്നത്ഥം. മൂലകാരണമായിരിക്കുന്ന ഈ ഗർഭാധാനത്തിൽനിന്നു ഹിരണ്യഗർഭത്തിന്റെ ഉൽപത്തിവഴിക്കു സകലഭൂതങ്ങളും ഉൽപാദിക്കുന്നുവെന്നത്ഥം.

൪. സവ്വയോനിഷു കൌന്തേയ മൂത്തയഃ സംഭവന്തി യാഃ
താസാം ബ്രഹ്മ മഹദ്യോനിരഹം ബീജപ്രദഃ പിതാ.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, സവ്വയോനിഷു=മനുഷ്യാദിസകലയോനികളിലും (സകലജാതികളിലും), യാഃ മൂത്തയഃ=സ്ഥാവരജംഗമങ്ങളായ എന്തെല്ലാം വസ്തുക്കളാണ്, സംഭവന്തി=ഉണ്ടാകുന്നത്, താസാം=അവകൾക്ക്, മഹൽ ബ്രഹ്മ=പ്രകൃതി, യോനിഃ=മാതൃസ്ഥാനീയമാകുന്നു. അഹം=(ഈശ്വരനായിരിക്കുന്ന) ഞാൻ, ബീജപ്രദഃ പിതാ=ഗർഭാധാനകത്താവായ അച്ഛനാകുന്നു.

അല്ലയോ കുന്തീപുത്ര, സകലയോനികളിലും സ്ഥാവരജംഗമങ്ങളായി ഏതേതു വസ്തുക്കൾ ഉൽപാദിക്കുന്നുവോ അവയ്ക്കെല്ലാം പ്രകൃതി മാതൃസ്ഥാനീയമായും ഈശ്വരനായിരിക്കുന്ന ഞാൻ ഗർഭാധാനകത്താവായ പിതാവായുമിരിക്കുന്നു.

(ശം-ഭാ) യോനികൾ=ദേവപിതൃമനുഷ്യപശുമൃഗാദിസവ്വയോനികൾ. മൂത്തയഃ=പലവിധ അംഗങ്ങൾ കൂടിച്ചേന്നിരിക്കുന്ന ശരീരങ്ങൾ. ആ വക മൂത്തികളുടെ ഉൽപത്തിക്കു സവ്വാവസ്ഥകളോടുകൂടിയിരിക്കുന്ന മഹൽബ്രഹ്മം—പ്രകൃതി—കാരണമാകുന്നു. ഈശ്വരനായിരിക്കുന്ന ഞാൻ ഗർഭാധാനകത്താവായ പിതാവുമാകുന്നു.

[ശ—സ] മൂൎത്തയഃ=പ്രാണികളുടെ ദേഹങ്ങൾ—പ്രാണികൾ എന്നൎത്ഥം. ഈ ശ്ലോകംകൊണ്ട് മാതാവായിരിക്കുന്ന പ്രകൃതിയുടേയും പിതാവായിരിക്കുന്ന ഈശ്വരൻേറയും പ്രസാദംകൊണ്ടുതന്നെയാണ് മോക്ഷം എന്നു സൂചിപ്പിക്കപ്പെടുന്നു. 'ജ്ഞാനപ്രസാദേന വിശുദ്ധസത്വം', 'തം ഹ ദേവമാത്മബുദ്ധിപ്രകാശം' എന്ന ശ്രുതിവാക്യങ്ങളും, 'ബുദ്ധിപ്രസാദാച്ച ശിവപ്രസാദാൽ ഗുരുപ്രസാദാൽ പുരുഷസ്യ മുക്തിഃ' എന്ന സ്മൃതിയും ഇതിന്നു പ്രമാണമാകുന്നു.

ഗുണങ്ങൾ എന്തെല്ലാമാകുന്നുവെന്നും, അവ എങ്ങിനെ ബന്ധിക്കുന്നു എന്നും, ഇനി പറയുന്നു—

൫. സത്വം രജസ്തമ ഇതി ഗുണാഃ പ്രകൃതിസംഭവാഃ
നിബധ്നന്തി മഹാബാഹോ ദേഹേ ദേഹിനമവ്യയം.

ഹേ മഹാബാഹോ=അല്ലയോ മഹാബാഹോ, സത്വം രജഃ തമഃ ഇതി[1]=സത്വം രജസ്സ് തമസ്സ് എന്ന (പേരുകളോടുകൂടിയ), പ്രകൃതിസംഭവാഃ=പ്രകൃതിയിൽനിന്നുത്ഭവിക്കുന്ന, ഗുണാഃ=(മൂന്നു) ഗുണങ്ങൾ, ദേഹേ=പ്രകൃതികാൎയ്യമായിരിക്കുന്ന ദേഹത്തിൽ (താദാത്മ്യേന സ്ഥിതിചെയ്യുന്ന), അവ്യയം=നിൎവ്വികാരമായ (നാശമില്ലാത്ത), ദേഹിനം=ആത്മാവിനെ (ചിദംശത്തെ), നിബധ്നന്തി=(ഗുണകാൎയ്യങ്ങളായ സുഖദുഃഖമോഹാദികളോടു) ബന്ധിപ്പിക്കുന്നു.

അല്ലയോ മഹാബാഹോ, പ്രകൃതിയിൽനിന്നുത്ഭവിക്കുന്ന സത്വം, രജസ്സ്, തമസ്സ് എന്ന പേരുകളോടുകൂടിയ മൂന്നു ഗുണങ്ങൾ, പ്രകൃതികാൎയ്യമായിരിക്കുന്ന ദേഹത്തിൽ താദാത്മ്യേന സ്ഥിതിചെയ്യുന്ന (വാസ്തവത്തിൽ) നിൎവ്വികാരമായ ആത്മാവിനെ സ്വകാൎയ്യങ്ങളായ സുഖദുഃഖമോഹാദികളോടു ബന്ധിപ്പിക്കുന്നു.

(ശം—ഭാ) സത്വം, രജസ്സ്, തമസ്സ്, എന്നു പേരുകളോടുകൂടിയ മൂന്നു ഗുണങ്ങൾ. ഗുണാഃ (ഗുണങ്ങൾ) എന്നത് ഇവിടെ പരിഭാഷാശബ്ദമാകുന്നു. അല്ലാതെ രൂപം മുതലായവയെപ്പോലെ ഒരു ദ്രവ്യത്തെ ആശ്രയിച്ചുനില്ക്കുന്ന ഗുണം എന്നല്ല അൎത്ഥം. ഗുണവും ഗുണിയും വേറെയാണെന്നും ഇവിടെ അൎത്ഥം വിവക്ഷിച്ചിട്ടില്ല. അതിനാൽ ഇവിടെ അതിന്നൎത്ഥം താഴെ പറയുംപ്രകാരമാകുന്നു—ഗുണങ്ങളെ(ധൎമ്മങ്ങളെ)പ്പോലെ അവ (ത്രിഗുണങ്ങൾ) ക്ഷേത്രജ്ഞനെ നിത്യം ആശ്രയിച്ചുനില്ക്കുന്നു. അവിദ്യാത്മകത്വംഹേതുവായിട്ട് (അവിദ്യാസ്വരൂപമായിരിക്കുന്നതിനാൽ) അവ ക്ഷേത്രജ്ഞനെ ബന്ധിക്കുന്നപോലെ പറയപ്പെടുന്നു. ത്രിഗുണങ്ങൾ ഉണ്ട് എന്നു തോന്നുന്നതുതന്നെ ക്ഷേത്ര

[ശ—സ] 1 സത്വഗുണം മുക്തിക്കു പരമകാരണമായിരിക്കുന്നതിനാൽ അതിൻെറ ഉൽകൃഷ്ടത്വം ഹേതുവായിട്ടാണ് അതിനെ ആദ്യം പറഞ്ഞത്. രജസ്സ് എല്ലാ പ്രകൃതിക്കും കാരണമാകയാൽ അതിനെ രണ്ടാമതായി പറഞ്ഞു. നികൃഷ്ടമായിരിക്കുന്നതിനാൽ തമസ്സിനെ ഒടുക്കം പറഞ്ഞു.

2 സത്വാദിഗുണങ്ങൾ രൂപാദിയെപ്പോലെ ദ്രവ്യമാത്രാശ്രയങ്ങളായി ഭവിക്കുന്നില്ല. കാൎയ്യകാരണങ്ങൾ ഒന്നാണ് എന്ന ന്യായേന അവ പ്രകൃതിതന്നെയായിരിക്കുന്നതിനാൽ സകലദിക്കിലും വ്യാപിച്ചിരിക്കുന്നു. അതിനാൽ സൎവ്വജഗത്തും ഗുണമയമായിത്തന്നെയിരിക്കുന്നു. അവ (സത്വാദിഗുണങ്ങൾ) പുറമെയെല്ലാം വിഷയമായിട്ടും അകത്തു ശമദമാദിരൂപമായും രാഗദ്വേഷലോഭാദിരൂപമായും നിദ്രാലസ്യപ്രമാദാദിരൂപമായുമിരിക്കുന്നു.

ജ്ഞൻ അവയ്ക്ക് ആസ്പദമായിരിക്കുന്നതിനാലാകുന്നു. അതിനാലാണ് അവ (ത്രിഗുണങ്ങൾ) ക്ഷേത്രജ്ഞനെ ബന്ധിക്കുന്നുവെന്നു പറയുന്നത്. എന്റെ മായയിൽനിന്നുണ്ടായിട്ടുള്ള (=പ്രകൃതിസംഭവാഃ) ത്രിഗുണങ്ങൾ അവ്യയനായിരിക്കുന്ന ദേഹിയെ (=ദേഹത്തോടുകൂടിയിരിക്കുന്ന ആത്മാവിനെ) ശരീരത്തിൽ (=ദേഹേ) ബന്ധിക്കുന്നപോലെ തോന്നുന്നു. ആത്മാവിന്ന് അവ്യയത്വം 'അനാദിത്വാൽ' (അ. ൧൩. ശ്ലോ. ൩൧) എന്നു തുടങ്ങിയ ശ്ലോകത്തിൽ പറയപ്പെട്ടിട്ടുണ്ട്.

പൂർവ്വപക്ഷം—ദേഹി 'ന ലിപ്യതേ' (അ. ൧൩. ശ്ലോ. ൩൧) എന്ന് ഇതിന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അങ്ങിനെയിരിക്കെ ത്രിഗുണങ്ങൾ ദേഹിയെ ബന്ധിക്കുന്നുവെന്ന് (ഇപ്പോൾ) എന്താണ് മാറിപ്പറയുന്നത്?

സമാധാനം—അതുകൊണ്ടു ദോഷമില്ല. എന്തെന്നാൽ ബന്ധിക്കുന്നപോലെ തോന്നുന്നുവെന്നു പറഞ്ഞിരിക്കുന്നതിനാൽ 'പോലെ' (ഇവ) എന്ന ശബ്ദംകൊണ്ട് ആ ദോഷത്തെ പരിഹരിച്ചിരിക്കുന്നു.

മഹാബാഹു=സമർത്ഥതരങ്ങളായും മുട്ടുവരെ നീണ്ടുകിടക്കുന്നതായുമുള്ള കൈകളോടുകൂടിയവൻ.

ത്രിഗുണങ്ങളിൽ സത്ത്വഗുണത്തിന്റെ ലക്ഷണത്തേയും, അതെങ്ങിനെയാണ് ബന്ധിക്കുന്നതെന്നും പറയുന്നു—

൬. തത്ര സത്ത്വം നിർമ്മലത്വാൽ പ്രകാശകമനാമയം
സുഖസംഗേന ബധ്നാതി ജ്ഞാനസംഗേന ചാനഘ.

ഹേ അനഘ=അല്ലയോ പാപരഹിത, തത്ര=ആ ത്രിഗുണങ്ങളിൽ, നിർമ്മലത്വാൽ =സ്വച്ഛത്വം ഹേതുവായിട്ട്, പ്രകാശകം=സ്ഫടികംപോലെ പ്രകാശിക്കുന്നതും, അനാമയം=ശാന്തമായതുമായ (നിരുപദ്രവമായതുമായ), സത്ത്വം=സത്ത്വഗുണം, സുഖസംഗേന=(ശാന്തത്വം ഹേതുവായിട്ട് സ്വകാര്യമായിരിക്കുന്ന സുഖത്തോടു യാതൊരു സംഗമാണുണ്ടാകുന്നത് അങ്ങിനെയിരിക്കുന്ന) സുഖസംബന്ധത്തിനാലും, ജ്ഞാനസംഗേന ച=(പ്രകാശകത്വം ഹേതുവായിട്ട് സ്വകാര്യമായിരിക്കുന്ന ജ്ഞാനത്തോടു യാതൊരു സംഗമാണുള്ളത് അങ്ങിനെയിരിക്കുന്ന) ജ്ഞാനസംബന്ധത്തിനാലും, ബധ്നാതി=ബന്ധിക്കുന്നു.

അല്ലയോ പാപരഹിത, ത്രിഗുണങ്ങളിൽ സ്വച്ഛത്വം ഹേതുവായിട്ടു പ്രകാശത്തോടുകൂടിയതും ശാന്തമായതുമായ സത്ത്വഗുണം സുഖസംബന്ധമായും ജ്ഞാനസംബന്ധമായും ബന്ധിക്കുന്നു. ഞാൻ സുഖി, ഞാൻ ജ്ഞാനി എന്നിങ്ങിനെയുള്ള മനോധർമ്മങ്ങളെ അവയിൽ അഭിമാനിച്ചുകൊണ്ടിരിക്കുന്ന ക്ഷേത്രജ്ഞനിൽ യോജിപ്പിക്കുന്നുവെന്നർത്ഥം.

(ശം-ഭാ) സത്ത്വം സ്ഫടികമണിപോലെ നിർമ്മല(സ്വച്ഛ)മായിരിക്കുന്നതിനാൽ പ്രകാശത്തോടുകൂടിയും (ചൈതന്യത്തെ അഭിവ്യഞ്ജിപ്പിക്കുന്നതായും) നിരുപദ്രവമായുമിരിക്കുന്നു. ആ സത്ത്വം ഒരുവനെ സുഖസംഗത്തിനാൽ—'ഞാൻ സുഖി' എന്നു തോന്നിപ്പിച്ചുകൊണ്ട്—ബന്ധിക്കുന്നു. എന്നുവെച്ചാൽ വിഷയമായിരിക്കുന്ന ആത്മാവിൽ വിഷയഭൂതമായിരിക്കുന്ന സുഖത്തിന്റെ സം

ബന്ധം (സംശ്ലേഷം) ഉണ്ടാക്കിത്തീൎത്തു ബന്ധിക്കുന്നുവെന്നൎത്ഥം. ആത്മാവിൽ ഇപ്രകാരമുള്ള സുഖസംബന്ധം മിഥ്യയാകുന്നു. അത് അവിദ്യയാകുന്നു. എന്തെന്നാൽ വിഷയധൎമ്മം വിഷയിയിൽ ഉണ്ടാകുന്നതല്ല. ഇച്ഛമുതൽ ധൃതി വരെയുള്ളവ (അ. ൧൩. ശ്ലോ. ൬) വിഷയമായിരിക്കുന്ന ക്ഷേത്രത്തിന്റെ ധൎമ്മമാകുന്നുവെന്നു ഭഗവാൻ പറഞ്ഞിട്ടുമുണ്ട്. അതിനാൽ, സ്വകീയധൎമ്മമായതും, * വിഷയവിഷയികളുടെ വിവേകമില്ലാത്തതുമായ അവിദ്യകൊണ്ടു സത്ത്വഗുണം ആത്മാവിനെ സ്വാത്മധൎമ്മമല്ലാത്ത സുഖത്തോടു സംബന്ധിപ്പിക്കുന്നുവോ എന്നു തോന്നിക്കുന്നു—സക്തമല്ലാത്തതിനെ സഞ്ജിക്കുന്നപോലെയും, സുഖിയല്ലാത്തതിനെ സുഖി എന്നപോലെയും, തോന്നിക്കുന്നു. അപ്രകാരംതന്നെ സത്ത്വം ദേഹിയെ (ആത്മാവിനെ) ജ്ഞാനത്തോടും സഞ്ജിപ്പിക്കുന്നു. ജ്ഞാനം സുഖശബ്ദത്തോടൊന്നിച്ചു പറയപ്പെട്ടിരിക്കുന്നതിനാൽ അതു ക്ഷേത്രമായിരിക്കുന്ന അന്തഃകരണത്തിന്റെ ധൎമ്മംതന്നെയാകുന്നു; ആത്മധൎമ്മമല്ല. ആത്മധൎമ്മമായിരുന്നുവെങ്കിൽ (സ്വഭാവേന സഞ്ജിച്ചിരിക്കുന്നതിനാൽ) അത് (ഒരു) സംഗമായിട്ടോ, (തദ്വാരാ) ഒരു ബന്ധമായിട്ടോ, ഇരിപ്പാൻ പാടില്ല. സുഖത്തിനാലുണ്ടാകുന്ന സംഗംപോലെയാണ് ജ്ഞാനാദിയിലുള്ള സംഗവുമെന്നറിയേണ്ടതാകുന്നു.

ഹേ അനഘ[1]=(പാപാദിയാൽ) വ്യസനമില്ലാത്തവനേ.

[ശ_സ] തത്ര=ആ ത്രിഗുണങ്ങളിൽ; സത്ത്വം=സത്ത്വഗുണം; നിൎമ്മലത്വാൽ=അതിസ്വച്ഛത്വം ഹേതുവായിട്ട്; പ്രകാശകം=പ്രത്യഗാത്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നത്; അനാമയം—വിക്ഷേപവും ജാഡ്യവുമാണ് ആമയം. അവയ്ക്കു കാരണമായ രജസ്തമോഗുണങ്ങളുടെ അഭാവം ഹേതുവായിട്ട് സത്ത്വം അനാമയമാകുന്നു—വിക്ഷേപമില്ലാത്തതായും അജഡമായുമിരിക്കുന്നത് എന്നൎത്ഥം; (ഇങ്ങിനെയുള്ള ലക്ഷണത്തോടുകൂടിയതാണെങ്കിലും സത്ത്വഗുണം) സുഖസംഗേന ബധ്നാതി_ശബ്ദാദിഷ്ടവിഷയങ്ങളിൽ ഇന്ദ്രിയസമ്പൎക്കംകൊണ്ടുണ്ടാകുന്ന സുഖത്തിൽ സക്തിയാണ് സുഖസംഗം; അതോടുകൂടി ബന്ധിക്കുന്നു—വിഷയസുഖലമ്പടനാക്കിത്തീൎക്കുന്നുവെന്നൎത്ഥം. അല്ലെങ്കിൽ, ശമദമാദികൾ അഹിംസ ക്ഷാന്തി എന്നിങ്ങിനെയുള്ള സാധനങ്ങളുടെ സമ്പത്തുകൊണ്ട്, ബ്രാഹ്മം വൈഷ്ണവം ശൈവം എന്നിങ്ങിനെ ഉപാസ്തിസാദ്ധ്യമായിരിക്കുന്ന യാവ ചില പരലോകസുഖങ്ങളാണുള്ളത് അവയിലുള്ള ഇച്ഛയോടുകൂടി ഒരു ബ്രഹ്മജ്ഞാനിയേയും ബന്ധിക്കുന്നു—ബ്രഹ്മജ്ഞാനതൽസുഖാനുഭൂതികളിൽനിന്നു ഭ്രംശം വരുത്തി അവനെ ബഹിൎമ്മുഖനാക്കിത്തീൎക്കുന്നുവെന്നൎത്ഥം; ജ്ഞാനസംഗേന ച= നാനാശാസ്ത്രാൎത്ഥവിചാരംകൊണ്ടുണ്ടായിട്ടുള്ള ജ്ഞാനത്തിൽ ഉള്ള കാമത്തോടുകൂടിയും ബന്ധിക്കുന്നു—ബ്രഹ്മജ്ഞാനിയെ തൎക്കം മീമാംസ സാംഖ്യം യോഗം ആഗമങ്ങൾ തന്ത്രഗ്രന്ഥങ്ങൾ എന്നവയുടെ അൎത്ഥജ്ഞാനത്തിൽ ആസക്തനാക്കിത്തീൎക്കുന്നുവെന്നൎത്ഥം.

൭. രജോ രാഗാത്മകം വിദ്ധി തൃഷ്ണാസംഗസമുത്ഭവം
തന്നിബധ്നാതി കൌന്തേയ കൎമ്മസംഗേന ദേഹിനം.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, രജഃ=രജസ്സ് എന്നു പറയപ്പെടുന്ന ഗുണത്തെ, രാഗാത്മകം=അനുരഞ്ജനസ്വരൂപമായും (ആശാസ്വരൂപമായും), തൃഷ്ണാസംഗസമു

* (ആ) അവിദ്യയ്ക്കു വസ്തുത ആത്മസംബന്ധമില്ല. എങ്കിലും സംബന്ധ്യന്താരാഭാവംഹേതുവായിട്ടും അസ്വാതന്ത്ര്യംഹേതുവായിട്ടും അത് ആത്മധൎമ്മമായി സ്വീകരിക്കപ്പെട്ടിരിക്കുന്നു.

1 (ആ) പാപം മുതലായ ദോഷമില്ലാത്തവനാണ് ശാസ്ത്രത്തിന്നധികാരി എന്നു കാണിപ്പാനാണ് 'അനഘ' എന്ന സംബോധനം.

ത്ഭവം=കിട്ടാത്ത വസ്തുക്കളിൽ അഭിലാഷം (=തൃഷ്ണ), കിട്ടിയ വസ്തുവിൽ അത്യാസക്തി (സംഗം), ഇവയെ ഉണ്ടാക്കുന്നതായും, വിദ്ധി=അറിഞ്ഞാലും. തൽ=അത് (ആ രജോഗുണം), കർമ്മസംഗേന=ദൃഷ്ടാദൃഷ്ടാർത്ഥങ്ങളായ കർമ്മങ്ങളിലുള്ള ആസക്തിയാൽ, ദേഹിനം*=ദേഹത്തോടുകൂടിയിരിക്കുന്ന ആത്മാവിനെ, നിബധ്നാതി=ഏററവും ബന്ധിക്കുന്നു.

അല്ലയോ കുന്തീപുത്ര, രജോഗുണത്തെ അനുരഞ്ജനസ്വരൂപമായും, (അപ്രാപ്തവസ്തുവിൽ) അഭിലാഷത്തേയും (പ്രാപ്തവസ്തുവിൽ) അത്യാസക്തിയേയുമുണ്ടാക്കുന്നതായും, അറിഞ്ഞാലും. അതു കർമ്മങ്ങളിലുള്ള ആസക്തിയാൽ ആത്മാവിനെ ഏററവും ബന്ധിക്കുന്നു. (തൃഷ്ണാസംഗങ്ങളെക്കൊണ്ട് ഇഹപരസാധനങ്ങളായ കർമ്മങ്ങളിൽ ആത്മാവിന്ന് ആസക്തിയുണ്ടാക്കിത്തീർക്കുന്നുവെന്നാർത്ഥം.)

(ശം_ഭാ) രജോഗുണത്തെ രഞ്ജനസ്വരൂപത്തോടുകൂടിയതായറിഞ്ഞാലും—അതു ഗൈരികാദി[1]പോലെ (ആത്മാവിനെ) വർണ്ണഭേദപ്പെടുത്തുന്നു. അതു (രജോഗുണം) തൃഷ്ണയേയും ആസംഗത്തേയുമുണ്ടാക്കുന്നു. തൃഷ്ണ=അപ്രാപ്തമായതിൽ അഭിലാഷം. ആസംഗം=പ്രാപ്തമായ വിഷയത്തിൽ മനസ്സിൻെറ പ്രീതിലക്ഷണമായ സംശ്ലേഷം. അങ്ങിനെയിരിക്കുന്ന ആ രജോഗുണം ദേഹിയെ കർമ്മസംഗത്തിനാൽ—ദൃഷ്ടാദൃഷ്ടാർത്ഥകർമ്മങ്ങളിൽ ഉള്ള തൽപരതയാൽ—ബന്ധിക്കുന്നു. (പരമാർത്ഥത്തിൽ അകർത്താവായിരിക്കുന്ന പുരുഷനെ 'ഞാൻ ചെയ്യുന്നു' എന്ന അഭിമാനത്തോടുകൂടി പ്രവർത്തിപ്പിക്കുന്നുവെന്നാർത്ഥം.)

൮. തമസ്ത്വജ്ഞാനജം വിദ്ധി മോഹനം സർവ്വദേഹിനാം
പ്രമാദാലസ്യനിദ്രാഭിസ്തന്നിബധ്നാതി ഭാരത.

ഹേ ഭാരത=അല്ലയോ ഭാരത, തമഃ തു[2]=എന്നാൽ തമോഗുണത്തെ, അജ്ഞാനജം=അജ്ഞാനത്തിൽനിന്നുണ്ടായതായും, സർവ്വദേഹിനാം=സകലപ്രാണികൾക്കും, മോഹനം=ഭ്രാന്തിയെ ഉണ്ടാക്കുന്നതായും, വിദ്ധി=അറിഞ്ഞാലും. തൽ=അത് (ആ തമോഗുണം), പ്രമാദാലസ്യനിദ്രാഭിഃ[3]=പ്രമാദം ആലസ്യം നിദ്ര ഇവയാൽ, (ദേഹിനം)=ദേഹിയെ, നിബധ്നാതി=ഏററവും ബന്ധിക്കുന്നു.

അല്ലയോ ഭാരത, എന്നാൽ തമോഗുണത്തെ അജ്ഞാനത്തിൽനിന്നുണ്ടായതായും, സകലപ്രാണികൾക്കും ഭ്രാന്തിയെ ഉണ്ടാക്കുന്നതായുമറിഞ്ഞാലും. അതു പ്രമാദം ആലസ്യം നിദ്ര എന്നിവയാൽ ദേഹിയെ ഏററവും ബന്ധിക്കുന്നു.

(ശം_ഭാ) മൂന്നാമതായ തമോഗുണത്തെ അജ്ഞാനത്തിൽനിന്നുണ്ടായതായും സകലപ്രാണികൾക്കും അവിവേകത്തെ ഉണ്ടാക്കുന്നതായുമറിഞ്ഞാലും.

---

* [ശ_സ] ആത്മാവിനെ—ആത്മജ്ഞാനിയെ എന്നർത്ഥം.

1 പർവ്വതത്തിൽനിന്നു കിളച്ചെടുക്കുന്ന ചുകപ്പുനിറമുള്ള ഒരു ജാതി മൃദവിശേഷമാണ് ഗൈരികം (കാവിമണ്ണ്). അങ്ങിനെയുള്ള ഗൈരികം മുതലായതുപോലെ എന്നർത്ഥം.

2 തമോഗുണം സത്വരജസ്സുകളേക്കാൾ അധികം ദോഷമുള്ളതും ബന്ധകരവുമാകയാൽ അതിനെ പ്രത്യേകിച്ചറിയുന്നതിന്നാണ് 'തു' ശബ്ദം.

3 (ശ്രീ) പ്രമാദം=അനവധാനം, ആലസ്യം=അനുദ്യമം; നിദ്രാ=ചിത്തത്തിൻെറ ലയം.

അത് പ്രമാദാലസ്യനിദ്രകളെക്കൊണ്ട് (ദേഹിയെ) ബന്ധിക്കുന്നു. (അവയെക്കൊണ്ട് അവികാരിയായിത്തന്നെയിരിക്കുന്ന പുരുഷനെ തമസ്സ് വികാരിയാക്കിത്തീക്കുന്നുവെന്നത്ഥം).

[ശ_സ] പ്രമാദാലസ്യനിദ്രാഭിഃ=പ്രയത്നേന കത്തവ്യമായിട്ടുള്ള കാൎയ്യത്തിന്ന വിസ്മൃതിയാണ് പ്രമാദം. കത്തവ്യമായിരിക്കുന്ന കാൎയ്യത്തിൽ അശ്രദ്ധനിമിത്തം ഉത്സാഹമില്ലായ്മ ആലസ്യം. ബുദ്ധിയുടെ ജാഡ്യത്തിന്റെ ആധിക്യംകൊണ്ടു കത്തവ്യകാൎയ്യത്തെ പരിത്യജിച്ചിട്ട് ഉറങ്ങുന്നത് (സ്വാപഃ) തന്നെ നിദ്ര. അങ്ങിനെയിരിക്കുന്ന പ്രമാദാലസ്യനിദ്രകളെക്കൊണ്ടു തമോഗുണം ആത്മാവിനെ ബന്ധിക്കുന്നു—ഒരു ബ്രഹ്മവിത്തിനേയുംകൂടി സ്വഗുണംകൊണ്ട് ഏററവും മോഹിപ്പിച്ചിട്ട് അവനെ സ്വനിഷ്ഠാവിമുഖനാക്കിത്തീക്കുന്നുവെന്നത്ഥം.

ബുദ്ധിയുടെ നിമ്മലതകൊണ്ടും വിഷയസുഖാസക്തികൊണ്ടും സത്വഗുണത്തിന്റെ ആവിർഭാവത്തേയും, വിഷയങ്ങളിലുള്ള രാഗത്തിന്റെ ആവിർഭൂതികൊണ്ടും കമ്മാസക്തികൊണ്ടും രജോഗുണത്തിന്റെ ആവിർഭാവത്തേയും, ബുദ്ധിയുടെ ജാഡ്യംകൊണ്ടും വിപരീതപ്രത്യയാവിർഭൂതികൊണ്ടും പ്രമാദനിദ്രാലസ്യങ്ങളെക്കൊണ്ടും തമോഗുണത്തിന്റെ ആവിർഭാവത്തേയും, അറിഞ്ഞിട്ട് ബ്രഹ്മവിത്തായിരിക്കുന്ന യതി സ്വയം സത്വാദിഗുണങ്ങളുടെ വികാരങ്ങൾക്ക് അവശനായി ഭവിച്ച് അതാതു വികാരങ്ങൾക്ക വിപരീതമായിരിക്കുന്ന ഗുണങ്ങളുടെ അവലംബനംകൊണ്ടു ഗുണദോഷങ്ങളെ (പരാഭാവ്യ=) തിരസ്കരിച്ചിട്ട് സദാ ആത്മാനുഭൂതിയിൽതന്നെ സ്ഥിതിചെയ്യേണ്ടതാകുന്നുവെന്നു സൂചിപ്പിക്കപ്പെടുന്നു.

ഇനിയും ഗുണങ്ങളുടെ വ്യാപാരത്തെ സംക്ഷേപമായി പറയുന്നു—

൯. സത്വം സുഖേ സഞ്ജയതി രജഃ കമ്മണി ഭാരത
ജ്ഞാനമാവൃത്യ തു തമഃ പ്രമാദേ സഞ്ജയത്യുത.

ഹേ ഭാരത=അല്ലയോ ഭാരത, സത്വം=സത്വഗുണം, സുഖേ=സുഖത്തിലും, രജഃ=രജോഗുണം, കമ്മണി=കമ്മത്തിലും, സഞ്ജയതി=സംശ്ലേഷിപ്പിക്കുന്നു (ബന്ധിപ്പിക്കുന്നു). തമഃ തു=എന്നാൽ തമോഗുണം, ജ്ഞാനം=ജ്ഞാനത്തെ, ആവൃത്യ=മറച്ചുകൊണ്ട്, പ്രമാദേ ഉത=പ്രമാദം മുതലായവയിലും, സഞ്ജയതി=ബന്ധിക്കുന്നു.

അല്ലയോ ഭാരത, സത്വഗുണം സുഖത്തിലും, രജോഗുണം കമ്മത്തിലും (ദേഹിയെ) സംശ്ലേഷിപ്പിക്കുന്നു. എന്നാൽ തമോഗുണം ജ്ഞാനത്തെ മറച്ചുകൊണ്ടു പ്രമാദം മുതലായവയിലും സംശ്ലേഷിപ്പിക്കുന്നു.

(ശം_ഭാ) ഹേ ഭാരത, സത്വം സുഖത്തിൽ സംശ്ലേഷിപ്പിക്കുന്നു; രജസ്സ് കമ്മത്തിൽ സംശ്ലേഷിപ്പിക്കുന്നു; എന്നാൽ തമസ്സ് സത്വഗുണംകൊണ്ടുണ്ടായിട്ടുള്ള വിവേകജ്ഞാനത്തെ ആവരണസ്വരൂപമായിരിക്കുന്ന താൻതന്നെ മറച്ചുകൊണ്ട് പ്രമാദത്തിൽ സംശ്ലേഷിപ്പിക്കുന്നു. പ്രമാദം=ഉടനെ ചെയ്യേണ്ട കമ്മങ്ങളെ ചെയ്യാതിരിക്കുക.

(ശ്രീ) സത്വം സുഖേ സഞ്ജയതി=ദുഃഖശോകാദികൾക്ക കാരണമുണ്ടെങ്കിലും സത്വഗുണം ദേഹിയെ സുഖാഭിമുഖമാക്കി ചെയ്യുന്നുവെന്നത്ഥം. രജഃ കമ്മണി (സഞ്ജയതി)=അപ്രകാരംതന്നെ സുഖാദികൾക്ക കാരണമുണ്ടെങ്കിലും രജോഗുണം ദേഹിയെ കമ്മത്തിൽതന്നെ സംശ്ലേഷിപ്പിക്കുന്നു. ജ്ഞാനമാവൃത്യ....ഉത=എന്നാൽ തമോഗുണം, മഹത്തുക്കളുടെ സംഗംകൊണ്ടുണ്ടായിട്ടുള്ള ജ്ഞാനത്തെക്കൂടി മറച്ചുകൊണ്ട് മഹത്തുക്കൾ ഉപദേശിച്ചിട്ടുള്ള അത്ഥത്തിന്റെ അനവധാനത്തിൽ യോജിപ്പിക്കുന്നു.

ഉത=അപി; ആലസ്യാദിയിലും സംയോജിപ്പിക്കുന്നുവെന്നത്ഥം.

[ശ-സ] സുഖേ=വൈഷയികമായ സുഖത്തിൽ. ജ്ഞാനം=സ്വരൂപജ്ഞാനത്തെ. പ്രമാദേ=നിയമേന ചെയ്യപ്പെടേണ്ടതായ ജ്ഞാനനിഷ്ഠയുടെ വിസ്മരണത്തിൽ.

ഗുണങ്ങൾ മേൽപറഞ്ഞ കാൎയ്യങ്ങളെ എപ്പോഴാണ് ചെയ്യുന്നത്? പറയുന്നു—

൧൦. രജസ്തമശ്ചാഭിഭൂയ സത്ത്വം ഭവതി ഭാരത
രജഃ സത്ത്വം തമശ്ചൈവ തമഃ സത്ത്വം രജസ്തഥാ.

ഹേ ഭാരത=അല്ലയോ ഭാരത, സത്ത്വം=സത്ത്വഗുണം, രജഃ=രജോഗുണത്തേയും, തമഃ ച ഏവ=തമോഗുണത്തേയും, അഭിഭൂയ=തിരസ്കരിച്ചിട്ട് (മറച്ചിട്ട്), ഭവതി=അദൃഷ്ടവശാൽ ഉത്ഭവിക്കുന്നു. രജഃ=രജോഗുണം, സത്ത്വം=സത്ത്വഗുണത്തേയും, തമഃ ച=തമോഗുണത്തേയും, (അഭിഭൂയ ഭവതി)=തിരസ്കരിച്ച് ഉത്ഭവിക്കുന്നു. തഥാ=അപ്രകാരംതന്നെ, തമഃ=തമോഗുണം, സത്ത്വം=സത്ത്വഗുണത്തേയും, രജഃ ച=രജോഗുണത്തേയും, (അഭിഭൂയ ഭവതി)=തിരസ്കരിച്ച് ഉത്ഭവിക്കുന്നു.

അല്ലയോ അൎജ്ജുന, സത്ത്വഗുണം രജോഗുണത്തേയും തമോഗുണത്തേയും തിരസ്കരിച്ച് ഉത്ഭവിക്കുന്നു. രജോഗുണം സത്ത്വഗുണത്തേയും തമോഗുണത്തേയും, അപ്രകാരംതന്നെ തമോഗുണം സത്ത്വഗുണത്തേയും രജോഗുണത്തേയും, തിരസ്കരിച്ച് ഉത്ഭവിക്കുന്നു.

(ശം-ഭാ) രജസ്തമോഗുണങ്ങളെ രണ്ടിനേയുമടക്കി (തിരോധനംചെയ്ത്) സത്ത്വഗുണം എപ്പോഴാണ് വൎദ്ധിച്ചിരിക്കുന്നത് അപ്പോൾ അത് (താൻ പ്രധാനമായിട്ട്) തന്റെ കാൎയ്യങ്ങളായ ജ്ഞാനസുഖാദികളെ ഉണ്ടാക്കുന്നു. അപ്രകാരംതന്നെ സത്ത്വതമോഗുണങ്ങളെ രണ്ടിനേയുമടക്കി (തിരോധാനംചെയ്ത്) എപ്പോഴാണ് രജസ്സ് വൎദ്ധിച്ചിരിക്കുന്നത് അപ്പോൾ അത് (രജസ്സ്) സ്വകാൎയ്യങ്ങളാകുന്ന കൎമ്മം തൃഷ്ണ മുതലായവയെ ഉണ്ടാക്കുന്നു. അതുപോലെതന്നെ എപ്പോഴാണ് തമസ്സ് എന്നു പേരായ ഗുണം സത്ത്വരജോഗുണങ്ങളെ രണ്ടിനേയുമടക്കി വൎദ്ധിച്ചിരിക്കുന്നത് അപ്പോൾ അതു തന്റെ കാൎയ്യമാകുന്ന ജ്ഞാനാവരണം മുതലായതിനെ ചെയ്യുന്നു.

ഏതെങ്കിലും ഒരു ഗുണം പ്രധാനമായിരിക്കുമ്പോൾ അതിന്റെ ലക്ഷണമെന്തോകുന്നു? പറയുന്നു—

൧൧. സൎവ്വദ്വാരേഷു ദേഹേസ്മിൻ പ്രകാശ ഉപജായതേ
ജ്ഞാനം യദാ തദാ വിദ്യാദ്വിവൃദ്ധം സത്ത്വമിത്യുത.

അസ്മിൻ ദേഹേ=ഈ ദേഹത്തിൽ, സൎവ്വദ്വാരേഷു=ശ്രോത്രാദിസൎവ്വദ്വാരങ്ങളിലും, ജ്ഞാനം പ്രകാശഃ ഉത *=ശബ്ദാദിജ്ഞാനാത്മകമായ പ്രകാശം, യദാ=എപ്പോൾ, ഉപജായതേ=ഉണ്ടാകുന്നുവോ, തദാ=അപ്പോൾ, സത്ത്വം=സത്ത്വഗുണം, വിവൃദ്ധം ഇതി=വൎദ്ധിച്ചിരിക്കുന്നുവെന്ന്, വിദ്യാൽ=അറിയേണ്ടതാകുന്നു.

ഈ ദേഹത്തിൽ ശ്രോത്രാദിസകലദ്വാരങ്ങളിലും ജ്ഞാനസ്വരൂപമായ പ്രകാശവും സുഖാദിയും എപ്പോളുണ്ടാകുന്നുവോ അപ്പോൾ സത്ത്വഗുണം വൎദ്ധിച്ചിരിക്കുന്നുവെന്നറിയേണ്ടതാകുന്നു.

(ശം-ഭാ) ശ്രോത്രം മുതലായ സകലകരണങ്ങളും ആത്മാവിന്ന് ഉപലബ്ധിക്കുള്ള ദ്വാരങ്ങളാകുന്നു. ഈ ദേഹത്തിൽ ഈ ദ്വാരങ്ങളിലെല്ലാം അന്തഃക

* (ശ്രീ) 'ഉത' ശബ്ദംകൊണ്ടും സുഖാദിലക്ഷണംകൊണ്ടുമറിയേണ്ടതാകുന്നുവെന്നൎത്ഥം.

രണമാകുന്ന ബുദ്ധിയുടെ വൃത്തി—പ്രകാശം—ഉണ്ടാകുന്നു. ഈ ബുദ്ധിവൃത്തി അല്ലെങ്കിൽ പ്രകാശം ആണ് ജ്ഞാനം. ഇപ്രകാരമുള്ള ജ്ഞാനമാകുന്ന പ്രകാശം എപ്പോഴാണുണ്ടാകുന്നത്, അപ്പോഠം—ജ്ഞാനപ്രകാശമായിരിക്കുന്ന ലക്ഷണംകൊണ്ടുതന്നെ—സത്വഗുണം വദ്ധിച്ചിരിക്കുന്നുവെന്നറിയേണ്ടതാകുന്നു.

ഉത=അപി.

രജസ്സ് വദ്ധിച്ചിരിക്കുമ്പോളുള്ള ലക്ഷണം താഴെ പറയുന്നതാകുന്നു—

൧൨. ലോഭഃ പ്രവൃത്തിരാരംഭഃ കമ്മണാമശമഃ സ്പൃഹാ
രജസ്യേതാനി ജായന്തേ വിവൃദ്ധേ ഭരതഷ്ഭ.

ഹേ ഭരതഷ്ഭ=അല്ലയോ ഭരതശ്രേഷ്ഠ, രജസി വിവൃദ്ധേ (സതി)=രജോഗുണം വദ്ധിച്ചിരിക്കുമ്പോഠം, ലോഭഃ=ധനാദിയെ പല പ്രകാരത്തിലും വളരെ സമ്പാദിച്ചാലും അവയെ പിന്നെപ്പിന്നെ വദ്ധിപ്പിക്കുവാനുള്ള അഭിലാഷം, പ്രവൃത്തിഃ=(ഓരോ കാൎയ്യങ്ങളിൽ) പ്രവൃത്തി (കുവ്യാപൃതത), കമ്മണാം ആരംഭഃ=(മഹാഗൃഹാദിനിമ്മാണത്തിൽ) ഉദ്യമം, അശമഃ=('ഇതു ചെയ്തിട്ട് ഇനി ഞാൻ അതു ചെയ്യും' എന്നിങ്ങിനെ സംകല്പവികല്പങ്ങളായ) ചിത്തസമാധാനമില്ലായ്മ, സ്പൃഹാ=(ഓരോ വസ്തുക്കളിലുള്ള) ഇച്ഛ, ഏതാനി=ഇവ (ഈ ലക്ഷണങ്ങഠം), ജായന്തേ=ഉണ്ടാകുന്നു.

അല്ലയോ ഭരതശ്രേഷ്ഠ, രജോഗുണം വദ്ധിച്ചിരിക്കുമ്പോഠം ധനാദിയെ വളരെ സമ്പാദിച്ചാലും അവയെ പിന്നെപ്പിന്നെ വദ്ധിപ്പിപ്പാനുള്ള അഭിലാഷം, കാൎയ്യങ്ങളിൽ പ്രവൃത്തി, (വിവിധ) കമ്മങ്ങളിൽ ഉദ്യമം, ചിത്തസമാധാനമില്ലായ്മ (അനുപരമം), ഓരോ വസ്തുക്കളിലിച്ഛ, ഇവയുണ്ടാകുന്നു. (ഈ വക ലക്ഷണങ്ങളെക്കൊണ്ട് രജോഗുണം വദ്ധിച്ചിരിക്കുന്നുവെന്നറിയേണ്ടതാകുന്നുവെന്നത്ഥം).

(ശം-ഭാ) ലോഭഃ=പരദ്രവ്യത്തെ കൈക്കലാക്കുവാനുള്ള ഇച്ഛ. പ്രവൃത്തിഃ=പ്രവത്തനം—സാമാന്യമായ ചേഷ്ട. കമ്മണാം ആരംഭഃ=കമ്മങ്ങളുടെ ആരംഭം. അശമഃ=ഉപശമം (മനസ്സമാധാനം) ഇല്ലായ്മ—ഹഷരാഗാദിയിൽ പ്രവൃത്തി. സ്പൃഹാ=സാമാന്യം എല്ലാ വസ്തുക്കളിലുമുള്ള തൃഷ്ണ. രജോഗുണം വദ്ധിച്ചിരിക്കുമ്പോഠം, ഹേ ഭരതശ്രേഷ്ഠ, ഈ ലക്ഷണങ്ങളുണ്ടാകുന്നു.

൧൩. അപ്രകാശോപ്രവൃത്തിശ്ച പ്രമാദോ മോഹ ഏവ ച
തമസ്യേതാനി ജായന്തേ വിവൃദ്ധേ കുരുനന്ദന.

ഹേ കുരുനന്ദന=അല്ലയോ അജ്ജുന, തമസി വിവൃദ്ധേ (സതി)=തമോഗുണം വദ്ധിച്ചിരിക്കുമ്പോഠം, അപ്രകാശഃ=അവിവേകം (വിവേകഭ്രംശം), അപ്രവൃത്തിഃ ച=അനുദ്യമം, പ്രമാദഃ=അജാഗ്രത (കത്തവ്യമായിട്ടുള്ളവയിൽ അനുസന്ധാനരാഹിത്യം), മോഹഃ ഏവ ച=മിഥ്യയായ അഭിനിവേശം, ഏതാനി=ഇവ (ഈ ലക്ഷണങ്ങഠം), ജായന്തേ=ഉണ്ടാകുന്നു.

അല്ലയോ അജ്ജുന, തമോഗുണം വദ്ധിച്ചിരിക്കുമ്പോഠം അവിവേകം, അനുദ്യമം, അജാഗ്രത, വിപരീതജ്ഞാനം എന്നിവയുണ്ടാകുന്നു. (ഈ വക ലക്ഷണങ്ങളെക്കൊണ്ടു തമസ്സു വദ്ധിച്ചിരിക്കുന്നുവെന്നറിയേണ്ടതാകുന്നു).

(ശം-ഭാ) അപ്രകാശഃ=അവിവേകം. അപ്രവൃത്തിഃ=പ്രവൃത്തിയുടെ അത്യന്തമായ അഭാവം. അത് അപ്രകാശത്തിന്റെ ഫലമാകുന്നു. പ്രമാദഃ=അ

ജാഗ്രത. മോഹഃ=അവിവേകം (അറിയപ്പെടേണ്ട വസ്തുവിനെ, വേണ്ടപോലെ യല്ലാതെ, മറെറാരുവിധത്തിൽ അറിയുക). പ്രമാദവും മോഹവും അപ്രകാശ ത്തിൻെറ (അവിവേകത്തിൻെറ) കാൎയ്യം തന്നെയാകുന്നു. തമോഗുണം വൎദ്ധി ച്ചിരിക്കുമ്പോൾ, ഹേ അൎജ്ജുന, ഈ വക ലക്ഷണങ്ങളുണ്ടാകുന്നു.

മരണശേഷം യാതൊരു ഫലമാണ് സിദ്ധിക്കപ്പെടുന്നത് അതിന്നും സംഗവും രാഗവുമാ ണ് കാരണം എന്നും, എല്ലാം ഗുണസംബന്ധമായിത്തന്നെയിരിക്കുന്നുവെന്നും, കാണിക്കുന്നതിന്നാ യി പറയുന്നു—

൧൪. യദാ സത്ത്വേ പ്രവൃദ്ധേ തു പ്രലയം യാതി ദേഹഭൃൽ
തദോത്തമവിദാം ലോകാനമലാൻ പ്രതിപദ്യതേ.

സത്ത്വേ=സത്ത്വഗുണം, പ്രവൃദ്ധേ (സതി) തു=വൎദ്ധിച്ചിരിക്കുമ്പോൾ, ദേഹഭൃൽ= ജീവൻ, പ്രലയം=മരണത്തെ, യാതി യദാ=പ്രാപിക്കുന്നുവെങ്കിൽ, തദാ=അപ്പോൾ, ഉത്ത മവിദാം=ഹിരണ്യഗൎഭാദികളെ ഉപാസിക്കുന്നവരുടെ, അമലാൻ*=പരിശുദ്ധങ്ങളായ (പ്ര കാശമയങ്ങളായ), ലോകാൻ=(സുഖോപഭോഗസ്ഥാനവിശേഷങ്ങളായ) ലോകങ്ങളെ, പ്രതിപദ്യതേ=പ്രാപിക്കുന്നു.

സത്ത്വഗുണം വൎദ്ധിച്ചിരിക്കുമ്പോൾ ജീവൻ മരണത്തെ പ്രാപിക്കുന്നു വെങ്കിൽ അവൻ (ഹിരണ്യഗൎഭാദി) ഉത്തമന്മാരെ ഉപാസിക്കുന്നവരുടെ പരിശു ദ്ധങ്ങളായ ലോകങ്ങളെ പ്രാപിക്കുന്നു.

(ശം-ഭാ) ദേഹഭൃൽ=ആത്മാ. ഉത്തമവിദാം=മഹദാദിതത്ത്വവിത്തു ക്കളുടെ. അമലാൻ=മലരഹിതങ്ങളായ (രജസ്തമോഗുണങ്ങൾ കൂടാതെയുള്ള). ശേഷം സ്പഷ്ടം.

[ശ-സ] പ്രാണികൾക്കു സ്വസ്വകൎമ്മാനുരൂപേണയാണ് ശുഭമായും അശുഭമായുമുള്ള ഗതി യുണ്ടാകുന്നത്. അല്ലാതെ വൎണ്ണാശ്രമാദികൾക്കനുരൂപമായിട്ടല്ല, പാണ്ഡിത്യത്തെ അനുസരിച്ചുമല്ല. അങ്ങിനെയാണെങ്കിലും പ്രാണികൾക്കു മരണകാലത്തിൽ പുണ്യാപുണ്യകൎമ്മവശാൽതന്നെയാണ് സ ത്ത്വാദി ഗുണോൽകൎഷമുണ്ടാകുന്നത്. അതിന്നനുരൂപമായിട്ടാണ് ബ്രഹ്മാദിലോകപ്രാപ്തിയും. അ തിനാൽ 'യൽ കൎമ്മ കുരുതേ തദഭിസംപദ്യതേ' എന്നിങ്ങിനെ പുണ്യാപുണ്യകൎമ്മാനുരൂപേണയാണ് പരലോകഗതി എന്ന ശ്രുതിവാക്യത്തിന്ന് ഇതു വിരുദ്ധമായി ഭവിക്കുന്നതല്ല.

൧൫. രജസി പ്രലയം ഗത്വാ കൎമ്മസംഗിഷു ജായതേ
തഥാ പ്രലീനസ്തമസി മൂഢയോനിഷു ജായതേ.

രജസി (വിവൃദ്ധേ സതി)=രജോഗുണം വൎദ്ധിച്ചിരിക്കുമ്പോൾ, പ്രലയം=മരണത്തെ, ഗത്വാ=പ്രാപിച്ചിട്ട്, കൎമ്മസംഗിഷു=കൎമ്മങ്ങളിൽ സക്തിയുള്ള മനുഷ്യരിൽ, ജായതേ=ജ നിക്കുന്നു. തഥാ=അപ്രകാരംതന്നെ, തമസി (വിവൃദ്ധേ സതി)=തമോഗുണം വൎദ്ധിച്ചിരിക്കു മ്പോൾ, പ്രലീനഃ=മരണത്തെ പ്രാപിച്ചവൻ, മൂഢയോനിഷു=പശു മുതലായ യോനികളിൽ, ജായതേ=ജനിക്കുന്നു.

രജോഗുണം വൎദ്ധിച്ചിരിക്കുമ്പോൾ മരണത്തെ പ്രാപിച്ചാൽ അവൻ ക ൎമ്മങ്ങളിൽ സക്തന്മാരായ മനുഷ്യരുടെ ഇടയിൽ ജനിക്കുന്നു. അപ്രകാരംത ന്നെ തമോഗുണം വൎദ്ധിച്ചിരിക്കുമ്പോൾ മരണത്തെ പ്രാപിച്ചവൻ പശു മുത ലായ മൂഢയോനികളിൽ ജനിക്കുന്നു.

---

* [ശ-സ] ജന്മജരാദിദുഃഖംതന്നെ മലം. അവയില്ലാത്തവയായ.

(ശം-ഭാ) സ്പഷ്ടം.

കഴിഞ്ഞ ശ്ലോകങ്ങളുടെ അത്ഥത്തിന്റെ ഒരു സംക്ഷേപം പറയുന്നു—

൧൬. കമ്മണഃ സുകൃതസ്യാഹുഃ സാത്ത്വികം നിമ്മലം ഫലം
രജസസ്തു ഫലം ദുഃഖമജ്ഞാനം തമസഃ ഫലം.

സുകൃതസ്യ കമ്മണഃ 1=പുണ്യ (സാത്ത്വിക)കമ്മത്തിന്ന്, സാത്ത്വികം=സത്ത്വഗുണപ്രധാനമായും, നിമ്മലം 2=പരിശുദ്ധമായും (പ്രകാശബഹുളമായും) ഉള്ള സുഖം, ഫലം=ഫലമെന്ന്, ആഹുഃ=(കപിലാദികൾ) പറയുന്നു. രജസഃ തു=രാജസമായ കമ്മത്തിന്ന്, ദുഃഖം ഫലം=ദുഃഖം ഫലമെന്നും, തമസഃ=താമസകമ്മത്തിന്ന്, അജ്ഞാനം=മൂഢത്വം, ഫലം=ഫലമെന്നും, (ആഹുഃ)=പറയുന്നു.

സാത്ത്വികകമ്മത്തിന്നു സത്ത്വഗുണപ്രധാനമായും പരിശുദ്ധമായുമുള്ള സുഖം ഫലമെന്ന് (കപിലാദികൾ) പറയുന്നു. രാജസകമ്മത്തിന്നു ദുഃഖം ഫലമെന്നും, താമസകമ്മത്തിന്നു മൂഢത്വം ഫലമെന്നും, പറയുന്നു. (സാത്ത്വികാദികമ്മലക്ഷണം 'നിയതം സംഗരഹിതം' [അ. ൧൮. ശ്ലോ. ൨൩] എന്നിങ്ങിനെ ൧൮-ാമധ്യായത്തിൽ പറയുന്നതാണ്).

(ശം-ഭാ) സുകൃതസ്യ കമ്മണഃ=സാത്ത്വിക(പുണ്യ)കമ്മത്തിന്ന്; സാത്ത്വികം നിമ്മലം ഫലം=സാത്ത്വികമായ പരിശുദ്ധഫലംതന്നെ (രജസ്തമോഗുണങ്ങളുടെ സമുത്ഭവമാകുന്ന മാലിന്യംകൂടാതെയുള്ള ഫലംതന്നെ) എന്ന്; ആഹുഃ=ശിഷ്ടന്മാർ പറയുന്നു. രജസഃ തു ഫലം ദുഃഖം=രാജസകമ്മത്തിന്നു ഫലം ദുഃഖം തന്നെ. 'രജസഃ' എന്നതിന്നു 'രാജസകമ്മത്തിന്ന്' എന്നാണ് അത്ഥമെന്നു കമ്മത്തെപ്പററി പ്രതിപാദിക്കുന്ന ഘട്ടത്തിൽ പറയുന്നുണ്ട്. രാജസകമ്മത്തിന്റെ ഫലം ദുഃഖംതന്നെയാകുന്നു. അതു രാജസമാകുന്നു. എന്തെന്നാൽ കാൎയ്യം കാരണാനുരൂപമായിരിക്കേണ്ടതാകുന്നു. തഥാ തമസഃ അജ്ഞാനം ഫലം=അപ്രകാരംതന്നെ താമസകമ്മമാകുന്ന അധമ്മത്തിന്റെ ഫലം അജ്ഞാനവുമാകുന്നു.

ഗുണങ്ങളിൽനിന്ന് എന്തുണ്ടാകുന്നു?—

൧൭. സത്ത്വാൽ സഞ്ജായതേ ജ്ഞാനം രജസോ ലോഭ ഏവ ച
പ്രമാദമോഹൌ തമസോ ഭവതോജ്ഞാനമേവ ച.

സത്ത്വാൽ=സത്ത്വഗുണത്തിൽനിന്ന്, ജ്ഞാനം=ജ്ഞാനവും, രജസഃ=രജോഗുണത്തിൽനിന്ന്, ലോഭഃ ഏവ ച=എത്ര കിട്ടിയാലും പിന്നേയും വേണമെന്ന ആശയും, സഞ്ജായതേ=ഉണ്ടാകുന്നു. തമസഃ=തമോഗുണത്തിൽനിന്ന്, പ്രമാദമോഹൌ=അജാഗ്രതയും വിപരീതജ്ഞാനവും, ഭവതഃ=ഉണ്ടാകുന്നു. അജ്ഞാനം ഏവ ച=അജ്ഞാനവും, ഭവതി=ഉണ്ടാകുന്നു.

---

[ശ-സ] 1 ശമദമശ്രദ്ധാദിസത്ത്വഗുണസമ്പത്തിയോടും ഈശ്വരാപ്പണബുദ്ധിയോടുംകൂടി നല്ലവണ്ണം അനുഷ്ഠിക്കപ്പെട്ടിട്ടുള്ള സാത്ത്വികകമ്മത്തിന്ന്.

2 ഗുണവൈഷമ്യത്താലുണ്ടാകുന്ന ദുഃഖം. തദ്രഹിതമായിട്ടുള്ളത് നിമ്മലം. അങ്ങിനെയിരിക്കുന്ന സുഖം— ബ്രാഹ്മമായോ വൈഷ്ണവമായോ ഉള്ള സുഖം എന്നത്ഥം.

സത്ത്വഗുണത്തിൽനിന്നു ജ്ഞാനവും, രജോഗുണത്തിൽനിന്നു ലോഭവുമുണ്ടാകുന്നു. തമോഗുണത്തിൽനിന്ന് അജാഗ്രത വിപരീതജ്ഞാനം അജ്ഞാനം ഇവയുമുണ്ടാകുന്നു.

(ശം-ഭാ) സത്ത്വാൽ=സത്ത്വഗുണം പ്രധാനമായിരിക്കുമ്പോൾ. ശേഷം സ്പഷ്ടം.

അതിന്നും പുറമെ—

൧൮. ഊൎദ്ധ്വം ഗച്ഛന്തി സത്ത്വസ്ഥാ മദ്ധ്യേ തിഷ്ഠന്തി രാജസാഃ
ജഘന്യഗുണവൃത്തിസ്ഥാ* അധോ ഗച്ഛന്തി താമസാഃ.

സത്ത്വസ്ഥാഃ=സത്ത്വവൃത്തിപ്രധാനന്മാർ, ഊൎദ്ധ്വം[1]=മേൽലോകങ്ങളെ, ഗച്ഛന്തി=പ്രാപിക്കുന്നു. രാജസാഃ=രജോഗുണപ്രധാനന്മാരായിട്ടുള്ളവർ (തൃഷ്ണാദ്യാകുലന്മാരായിട്ട്), മദ്ധ്യേ=മനുഷ്യലോകത്തിൽതന്നെ, തിഷ്ഠന്തി=ജനിക്കുന്നു. ജഘന്യഗുണവൃത്തിസ്ഥാഃ=നികൃഷ്ടമായിരിക്കുന്ന തമോഗുണത്തിന്റെ പ്രമാദമോഹാദിവൃത്തിയിൽ സ്ഥിതിചെയ്യുന്ന, താമസാഃ=തമോഗുണപ്രധാനന്മാരായിട്ടുള്ളവർ, അധഃ[2]=താഴെ ലോകങ്ങളെ, അല്ലെങ്കിൽ നരകത്തെ, ഗച്ഛന്തി=പ്രാപിക്കുന്നു.

സത്ത്വഗുണപ്രധാനന്മാരായിട്ടുള്ളവർ ഉപരിലോകങ്ങളെ പ്രാപിക്കുന്നു. രജോഗുണപ്രധാനന്മാരായിട്ടുള്ളവർ മനുഷ്യലോകത്തേയും, നികൃഷ്ടമായ തമോഗുണത്തിന്റെ വൃത്തിയിൽ സ്ഥിതിചെയ്യുന്ന തമോഗുണപ്രധാനന്മാർ താഴെയുള്ള ലോകങ്ങളേയും (അല്ലെങ്കിൽ നരകത്തേയും) പ്രാപിക്കുന്നു.

(ശം-ഭാ) സത്ത്വഗുണവൃത്തത്തിങ്കൽ (=ശോഭനമായിരിക്കുന്ന ജ്ഞാനത്തിൽ അല്ലെങ്കിൽ കൎമ്മത്തിൽ) സ്ഥിതിചെയ്യുന്നവർ ദേവലോകം മുതലായ ലോകങ്ങളിൽ ജനിക്കുന്നു. രജോഗുണപ്രധാനന്മാർ (രജോഗുണനിമിത്തമായ ജ്ഞാനത്തിലാകട്ടേ കൎമ്മത്തിലാകട്ടേ നിരതന്മാരായിട്ടുള്ളവർ) മനുഷ്യരുടെ ഇടയിൽ ജനിക്കുന്നു. ഏററവും നീചമായിരിക്കുന്ന തമോഗുണത്തിന്റെ നിദ്രാലസ്യാദിവൃത്തത്തിൽ ഇരിക്കുന്നവരും മൂഢന്മാരുമായ തമോഗുണപ്രധാനന്മാർ പശ്വാദികളിൽ ജനിക്കുന്നു.

പുരുഷൻ പ്രകൃതിയിൽ സ്ഥിതിചെയ്തുകൊണ്ട് താനും പ്രകൃതിയുമൊന്നാണെന്നുള്ള മിഥ്യാജ്ഞാനത്തോടുകൂടി സുഖദുഃഖമോഹാത്മകങ്ങളായ ഭോഗ്യവസ്തുക്കളിൽ 'ഞാൻ സുഖി, ദുഃഖി, മൂഢൻ' എന്നിങ്ങിനെ സഞ്ജിക്കുന്നു. അപ്രകാരമുള്ള സംഗമാണ് പുരുഷനുള്ള ഉൽകൃഷ്ടനീചയോനികളിൽ ജനിക്കുക എന്ന ലക്ഷണത്തോടുകൂടിയ സംസാരത്തിന്റെ കാരണമെന്ന് ഇതിന്റെ മുമ്പിലത്തെ അദ്ധ്യായത്തിൽ സംക്ഷേപമായി പറഞ്ഞിട്ടുണ്ടല്ലോ. ഈ അദ്ധ്യായത്തിൽ 'സത്ത്വം രജസ്തമ ഇതി ഗുണാഃ പ്രകൃതിസംഭവാഃ' എന്ന ശ്ലോകം മുതൽക്ക് ഗുണങ്ങളുടെ സ്വരൂപം, ഗുണങ്ങളുടെ വൃത്തം, സ്വവൃത്തംകൊണ്ടു ഗുണങ്ങൾക്കുള്ള ബന്ധകത്വം ഗുണവൃത്തങ്ങളാൽ ബന്ധിക്കപ്പെട്ടിരിക്കുന്ന പുരുഷന്റെ ഗതി, ഇങ്ങിനെ ബന്ധകാരണമെല്ലാം അജ്ഞാനമൂലമാണ്, മിഥ്യാജ്ഞാനമാണ്, എന്നി

---

* 'ജഘന്യഗുണവൃത്തസ്ഥാഃ' എന്നു പാഠാന്തരം. ആചാൎയ്യസ്വാമികളുടെ ഭാഷ്യത്തിലും 'വൃത്തസ്ഥാഃ' എന്നാണ് കാണുന്നത്.

(ശ്രീ) 1 സത്ത്വോൽകൎഷത്തിന്റെ താരതമ്യംപോലെ, മേൽക്കുമേൽ നൂറിരട്ടി ആനന്ദത്തോടുകൂടിയ മനുഷ്യഗന്ധൎവ്വപിതൃദേവാദിസത്യലോകപൎയ്യന്തമുള്ള ലോകങ്ങളെ.

2 തമോവൃത്തിയുടെ താരതമ്യംപോലെ താമിസ്രാദിനിരയങ്ങളെ.

ങ്ങിനെ മൂന്നദ്ധ്യായത്തിൽ പറഞ്ഞ സംഗതികളെത്തന്നെ വിസ്തരിച്ച പറഞ്ഞതിൻെറ ശേഷം ഇപ്പോഠം (ആ സംസാരബന്ധത്തിൽ നിന്നുള്ള) മോക്ഷം സമ്യഗ്ദശ്നംകൊണ്ടാണുണ്ടാകുന്നത് എന്ന കാണിക്കുന്നതിന്നായി ഭഗവാൻ പറയുന്നു—

൧൯. നാന്യം ഗുണേഭ്യഃ കത്താരം യദാ ദ്രഷ്ടാനുപശ്യതി
ഗുണേഭ്യശ്ച പരം വേത്തി മൽഭാവം സോധിഗച്ഛതി.

യദാ(തു)=എപ്പോഠം, ദ്രഷ്ടാ=വിവേകിയായവൻ, ഗുണേഭ്യഃ=ബുദ്ധ്യാദ്യാകാരമായി പരിണമിക്കുന്ന ഗുണങ്ങളിൽനിന്ന്, അന്യം=അന്യമായ (വേറെയായ), കത്താരം=കത്താവിനെ, ന അനുപശ്യതി=കാണുന്നില്ലയോ (അറിയുന്നില്ലയോ), (ആത്മാനം)=ആത്മാവിനെ, ഗുണേഭ്യഃ ച=ഗുണങ്ങളിൽനിന്ന്, പരം=വ്യതിരിക്തമായി (തത്സാക്ഷിയായി), വേത്തി=അറിയുന്നുവോ, സഃ=അവൻ (ആ വിവേകി), മൽഭാവം=എൻെറ സ്വരൂപത്തെ (ബ്രഹ്മത്വത്തെ), അധിഗച്ഛതി=പ്രാപിക്കുന്നു.

വിവേകിയായവൻ ബുദ്ധി മുതലായ ആകാരങ്ങളായി പരിണമിച്ചിരിക്കുന്ന ഗുണങ്ങളിൽനിന്ന് അന്യമായി ഒരു കത്താവിനെ എപ്പോഠം കാണുന്നില്ലയോ, ആത്മാവിനെ ഗുണങ്ങളിൽനിന്നു വ്യതിരിക്തമായിട്ടും (തത്സാക്ഷിത്വേന) എപ്പോഠം അവൻ അറിയുന്നുവോ, അപ്പോഠം അവൻ എൻെറ സ്വരൂപത്തെ (ബ്രഹ്മത്വത്തെ) പ്രാപിക്കുന്നു.

(ശം—ഭാ) ഒരുവൻ വിദ്വാനായിട്ട് ദേഹേന്ദ്രിയവിഷയാകാരമായി പരിണമിച്ചിരിക്കുന്ന ഗുണങ്ങളിൽനിന്നന്യമായിട്ടൊരു കത്താവിനെ എപ്പോഠം കാണുന്നില്ലയോ—ഗുണങ്ങളാണ് സവ്വാവസ്ഥകളായി പരിണമിച്ചിരിക്കുന്നത് (ദേഹേന്ദ്രിയാദ്യാകാരമായി പരിണമിച്ചിരിക്കുന്നത്) എന്നും, ഗുണങ്ങഠംതന്നെയാണ് സവ്വകമ്മങ്ങഠംക്കും കത്താവായിരിക്കുന്നതെന്നും, വിദ്വാനായവൻ എപ്പോഠം കാണുന്നുവോ, (അപ്രകാരംതന്നെ) ഗുണങ്ങളുടെ സകലവ്യാപാരങ്ങഠംക്കും സാക്ഷിഭൂതമായിരിക്കുന്ന ആത്മാവിനെ ഗുണങ്ങളിൽനിന്നു വ്യതിരിക്തമായി എപ്പോഠം (അവൻ) അറിയുന്നുവോ, അപ്പോഠം അവൻ (ആ വിദ്വാൻ) എൻെറ ഭാവത്തെ (ബ്രഹ്മാത്മതയെ) പ്രാപിക്കുന്നു—'എല്ലാം വാസുദേവൻതന്നെയാകുന്നു' എന്നറിഞ്ഞിട്ട് അവൻ വാസുദേവത്വത്തെ പ്രാപിക്കുന്നു.

അവൻ എങ്ങിനെ (മൽഭാവത്തെ) പ്രാപിക്കുന്നു? പറയുന്നു—

൨൦. ഗുണാനേതാനതീത്യ ത്രീൻ ദേഹീ ദേഹസമുത്ഭവാൻ
ജന്മമൃത്യുജരാദുഃഖൈവ്വിമുക്തോമൃതമശ്നുതേ.

ദേഹീ=ജീവാത്മാ, ദേഹസമുത്ഭവാൻ=ദേഹാദിയെ ഉത്ഭവിപ്പിക്കുന്നതായ (ദേഹാദ്യാകാരമായി പരിണമിക്കുന്നതായ), ഏതാൻ=ഈ, ത്രീൻ ഗുണാൻ=മൂന്നു ഗുണങ്ങളെ, അതീത്യ=അതിക്രമിച്ച്, ജന്മമൃത്യുജരാദുഃഖൈഃ=ജനനമരണജരാദുഃഖങ്ങളാൽ, വിമുക്തഃ=മോചിക്കപ്പെട്ടവനായിട്ട്, അമൃതം=പരമാനന്ദത്തെ (ബ്രഹ്മാനന്ദത്തെ), അശ്നുതേ=പ്രാപിക്കുന്നു.

ജീവാത്മാ ദേഹാദ്യാകാരമായിട്ടുള്ള പരിണാമത്തോടുകൂടിയ ഈ മൂന്നു ഗുണങ്ങളെ അതിക്രമിച്ച് ജനനമരണജരാദുഃഖങ്ങളിൽനിന്നു മോചിച്ചവനായി പരമാനന്ദത്തെ പ്രാപിക്കുന്നു.

(ശം-ഭാ) വിദ്വാനായവൻ, മായോപാധിഭൂതമായും ദേഹോൽപത്തിക്കു ബീജഭൂതമായുമിരിക്കുന്ന ഈ മൂന്നു ഗുണങ്ങളെ, ജീവിച്ചിരിക്കുമ്പോൾതന്നെ അതിക്രമിക്കുന്നു. ജനനം, മരണം, ജരാ, ദുഃഖങ്ങൾ എന്നിവയിൽനിന്ന് അവൻ ജീവിച്ചിരിക്കുമ്പോൾതന്നെ മുക്തനായിട്ട് അമൃതത്വത്തെ പ്രാപിക്കുന്നു. ഇങ്ങിനെ അവൻ മത്ഭാവത്തെ പ്രാപിക്കുന്നുവെന്നൎത്ഥം.

വിദ്വാനായവൻ ജീവിച്ചിരിക്കുമ്പോൾതന്നെ ഗുണങ്ങളെ അതിക്രമിച്ച് അമൃതത്വത്തെ പ്രാപിക്കുന്നുവെന്നു പറഞ്ഞത് (അൎജ്ജുനന്ന്) ഒരു ചോദ്യത്തിന്നു കാരണമായി ഭവിക്കുകയാൽ അൎജ്ജുനൻ പറഞ്ഞു—

അൎജ്ജുന ഉവാച

൨൧. കൈൎല്ലിംഗൈസ്ത്രീൻ ഗുണാനേതാനതീതോ ഭവതി പ്രഭോ
കിമാചാരഃ കഥം ചൈതാംസ്ത്രീൻ ഗുണാനതിവൎത്തതേ.

അൎജ്ജുനൻ പറഞ്ഞു.

ഹേ പ്രഭോ=അല്ലയോ പ്രഭോ, ഏതാൻ ത്രീൻ ഗുണാൻ=ഈ മൂന്നു ഗുണങ്ങളെ, അതീതഃ=അതിക്രമിച്ചിരിക്കുന്ന ദേഹി, കൈഃ ലിംഗൈഃ=എന്തു ലക്ഷണങ്ങളോടുകൂടി, ഭവതി=ഇരിക്കുന്നു. കിമാചാരഃ=(അവൻ) ഏതുവിധ ആചാരത്തോടുകൂടിയവൻ, കഥം ച= എങ്ങിനെ, ഏതാൻ ത്രീൻ ഗുണാൻ=ഈ മൂന്നു ഗുണങ്ങളെ, അതിവൎത്തതേ=അതിക്രമിക്കുന്നു.

അല്ലയോ പ്രഭോ, ഈ മൂന്നു ഗുണങ്ങളെ അതിക്രമിച്ചിരിക്കുന്ന ദേഹി എന്തു ലക്ഷണത്തോടുകൂടിയിരിക്കുന്നു? അവൻ എന്തൊരാചാരത്തോടുകൂടിയവനാകുന്നു? എങ്ങിനെയാണ് അവൻ ഈ മൂന്നു ഗുണങ്ങളേയുമതിക്രമിക്കുന്നത്?

(ശം-ഭാ) സ്പഷ്ടം.

ഗുണാതീതന്റെ ലക്ഷണമെന്താണെന്നും, ഗുണങ്ങളെ അതിക്രമിക്കുവാനുള്ള ഉപായമെന്താണെന്നുമുള്ള അൎജ്ജുനന്റെ (കഴിഞ്ഞ ശ്ലോകത്തിലെ) രണ്ടു ചോദ്യങ്ങൾക്ക് ഉത്തരം പറവാൻ ഭഗവാനാരംഭിക്കുന്നു. അവയിൽ ഗുണാതീതൻ എന്തു ലക്ഷണത്തോടുകൂടിയിരിക്കുന്നുവെന്ന ചോദ്യത്തിന്നുള്ള സമാധാനമാത്രം കേട്ടാലും—

ശ്രീഭഗവാനുവാച.

൨൨. പ്രകാശം ച പ്രവൃത്തിം ച മോഹമേവ ച പാണ്ഡവ
ന ദ്വേഷ്ടി സംപ്രവൃത്താനി ന നിവൃത്താനി കാംക്ഷതി.

ഭഗവാൻ പറഞ്ഞു.

ഹേ പാണ്ഡവ=അല്ലയോ പാണ്ഡുപുത്ര, (യഃ)=എവൻ, സംപ്രവൃത്താനി=സ്വത ഏവ പ്രവൎത്തിക്കുന്ന (സ്വഭാവമായി ഉണ്ടായിട്ടുള്ള), പ്രകാശം ച=(സൎവ്വദ്വാരേഷു ദേഹേസ്മിൻ' എന്നു മുമ്പറയപ്പെട്ടിട്ടുള്ള) പ്രകാശത്തേയും (സത്വകാൎയ്യത്തേയും), പ്രവൃത്തിം ച= പ്രവൃത്തിയേയും (രജഃകാൎയ്യത്തേയും), മോഹം ഏവ ച=മോഹത്തേയും (തമഃകാൎയ്യത്തേയും) ന ദ്വേഷ്ടി=ദുഃഖബുദ്ധിയോടുകൂടി ദ്വേഷിക്കുന്നില്ലയോ, നിവൃത്താനി=നിവൎത്തിച്ചിട്ടുള്ളവയെ (നിവൎത്തിച്ചിട്ടുള്ള സത്വാദികാൎയ്യങ്ങളെ), ന കാംക്ഷതി=സുഖബുദ്ധിയോടുകൂടി (എവൻ) അപേക്ഷിക്കുന്നില്ലയോ, (സഃ ഗുണാതീതഃ ഉച്യതേ)=അവൻ ഗുണത്തെ അതിക്രമിച്ചവനെന്നു പറയപ്പെടുന്നു.

അല്ലയോ അൎജ്ജുന, സ്വഭാവേന ഉള്ളതായ പ്രകാശം, പ്രവൃത്തി, മോഹം, എന്നിങ്ങിനെയുള്ള സത്വാദിസൎവ്വകാൎയ്യങ്ങളേയും ദുഃഖബുദ്ധിയോടുകൂടി

എവൻ ദ്വേഷിക്കുന്നില്ലയോ, (അപ്രകാരംതന്നെ തൽക്കാലം) നിവൎത്തിച്ചിട്ടുള്ള (ഇല്ലാത്തവയായ) സത്വാദിഗുണകാൎയ്യങ്ങളെ സുഖബുദ്ധിയോടുകൂടി എവൻ അപേക്ഷിക്കുന്നതുമില്ലയോ അവൻ ഗുണാതീതനെന്നു പറയപ്പെടുന്നു. ('സഃ ഗുണാതീതഃ ഉച്യതേ' എന്നു നാലാമത്തെ ശ്ലോകത്തോടന്വയിക്കുന്നു.)

(ശം-ഭാ) പ്രകാശം സത്വകാൎയ്യം, പ്രവൃത്തി രജഃകാൎയ്യം, മോഹം തമഃകാൎയ്യം, ഇവയെല്ലാം തന്റെ ബോധത്തിന്നു വിഷയമായി പ്രകാശിച്ചാലും അവൻ അവയെ ദ്വേഷിക്കുന്നില്ല. 'എനിക്കു താമസമായിരിക്കുന്ന പ്രത്യയം (ഭാവന) വന്നിരിക്കുന്നു. അതുകൊണ്ടു ഞാൻ മൂഢനായിരിക്കുന്നു. രാജസിയായിരിക്കുന്ന പ്രവൃത്തി എന്നിൽ ഇപ്പോൾ ഉൽപാദിച്ചിരിക്കുന്നു. അതു ദുഃഖമാകുന്നു. രജോഗുണത്താൽ പ്രവൎത്തിതനായിട്ട് ഞാൻ എന്റെ സ്വസ്വരൂപത്തിൽനിന്നു (യഥാൎത്ഥസ്വഭാവത്തിൽനിന്നു) ഭ്രംശിച്ചിരിക്കുന്നു (പ്രചലിതനായിരിക്കുന്നു). ഇപ്രകാരം മത്സ്വരൂപാവസ്ഥാനത്തിൽനിന്നുള്ള എന്റെ ഭ്രംശം വലിയ കഷ്ടമാകുന്നു. പ്രകാശസ്വരൂപമായിരിക്കുന്ന സത്വഗുണം എന്നെ (ഇപ്പോൾ) വിവേകിയാക്കിത്തീൎത്തും, സുഖത്തോടു സഞ്ജിപ്പിച്ചുംകൊണ്ട് എന്നെ ബന്ധിക്കുന്നു' എന്നിപ്രകാരം അവയെ (ഗുണകാൎയ്യങ്ങളെ) ഒരുവൻ ദ്വേഷിക്കുന്നത് സമ്യഗ്ദൎശിത്വമില്ലാഞ്ഞിട്ടാകുന്നു. എന്നാൽ ഗുണാതീതനായവൻ, അവ (പ്രകാശാദിഗുണകാൎയ്യങ്ങൾ) വിഷയഭാവേന ഉൽഭൂതങ്ങളായിരിക്കുമ്പോൾ (ബോധത്തിന്നു വിഷയമാകത്തക്കവണ്ണം പ്രകാശിക്കുമ്പോൾ), അവയെ ദ്വേഷിക്കുന്നില്ല. ഒരു സാത്വികപുരുഷൻ (അല്ലെങ്കിൽ രാജസനോ താമസനോ ആയ പുരുഷൻ), തന്നിൽ സാത്വികാദികാൎയ്യങ്ങൾ (ആദ്യം) പ്രകാശിച്ചിട്ട് (പിന്നെ) ഇല്ലാതെയാകുമ്പോൾ, അവ പിന്നേയും പ്രകാശിക്കണമെന്നു കാംക്ഷിക്കുന്നു. എന്നാൽ ഗുണാതീതൻ അപ്രകാരം കാംക്ഷിക്കുന്നില്ല (ഇച്ഛിക്കുന്നില്ല). ഈ ലക്ഷണം അന്യന്നു പ്രത്യക്ഷമാവുകയില്ല. തനിക്കു മാത്രം പ്രത്യക്ഷമാകയാൽ ഈ ലക്ഷണം ആത്മവിഷയമായിത്തന്നെയിരിക്കുന്നു.' എന്തെന്നാൽ ഒരുവനിൽ ഉണ്ടാവുന്ന ദ്വേഷത്തേയോ ആകാംക്ഷയേയോ മറെറാരുവൻ കാണുകയില്ല.

[ശ-സ] പ്രകാശം=വിഷയസുഖത്തോടും ജ്ഞാനത്തോടും സഞ്ജിപ്പിക്കുന്നതും ചിത്തേന്ദ്രിയപ്രസാദമായതും രസാസ്വാദലക്ഷണമായതുമായ സത്വവികാരം; പ്രവൃത്തിഃ=രാഗമൂലമായതും മനസ്സിനേയുമിന്ദ്രിയങ്ങളേയും ബഹിൎഭാഗത്തേക്കു നിൎഗ്ഗമിപ്പിക്കുന്നതും വിക്ഷേപലക്ഷണമായതുമായ രജഃകാൎയ്യം; മോഹം=നിദ്രാലസ്യപ്രമാദങ്ങളിൽ സഞ്ജിപ്പിക്കുന്നതും ലയം കഷായം എന്നിങ്ങിനെയുള്ള ലക്ഷണത്തോടുകൂടിയതുമായ തമോവികാരം; സംപ്രവൃത്താനി=പ്രകാശാദിസത്വരജസ്തമഃകാൎയ്യങ്ങളെ പ്രാപിച്ചാലും; ന ദ്വേഷ്ടി=പ്രതികൂലബുദ്ധിയോടുകൂടി അവയിൽ ദ്വേഷബുദ്ധിയെ ചെയ്യുന്നില്ല. അവ ചിദാഭാസവിഷയമാകയാലും അവയ്ക്കും തനിക്കും യാതൊരു സംബന്ധമില്ലാത്തതിനാലും ലേശമെങ്കിലും വിക്ഷേപത്തെ പ്രാപിക്കുന്നില്ല. സാധകനായും നിദിദ്ധ്യാസുവായുമിരിക്കുന്ന ഒരുവൻ രസാസ്വാദവിക്ഷേപലയകഷായരൂപങ്ങളായും സമാധിക്കു വിഘ്നഭൂതങ്ങളായുമിരിക്കുന്ന പ്രകാശാദിസത്വരജസ്തമഃകാൎയ്യങ്ങളെ പ്രാപിച്ചാൽ 'ഇവ എന്റെ സമാധിക്കു വിഘ്നങ്ങളായിരിക്കുന്നു' എന്നിങ്ങിനെ വിക്ഷേപത്തെ പ്രാപിക്കുന്നു. അതുപോലെതന്നെ, നിവൃത്താനി കാംക്ഷതി ച=അവയുടെ നിവൃത്തിക്കായിക്കൊണ്ടു ദൃശ്യനിന്ദാദിപ്രതിക്രിയയെ ചെയ്യുന്നു. എന്നാൽ ഗുണാതീതനായവൻ പ്ര

കാശാദികൾ സംപ്രവൃത്തങ്ങളാകയാൽ അവയെ ദ്വേഷിക്കുകയോ, അവയുടെ നിവൃത്തിയെ അപേക്ഷിക്കയോ, ചെയ്യുന്നില്ല എന്നത്ഥം.

ഈ ശ്ലോകംകൊണ്ടു വിക്ഷേപകങ്ങളായ ഗുണകാൎയ്യങ്ങൾ ഉൽഭൂതങ്ങളായാലും അവയിൽ ദ്വേഷാദ്യഭാവമാണ് ഗുണാതീതന്റെ ലക്ഷണമെന്നും, അത് ആന്തരമായും സ്വപ്രത്യക്ഷമായുമുള്ള ലക്ഷണമാണെന്നും സൂചിപ്പിക്കപ്പെടുന്നു.

ഗുണാതീതൻ എന്താചാരത്തോടുകൂടിയവനാണ് എന്ന ചോദ്യത്തിന്ന് ഇനി ഭഗവാൻ സമാധാനം പറയുന്നു—

൨൩. ഉദാസീനവദാസീനോ ഗുണൈൎയ്യോ ന വിചാല്യതേ
ഗുണാ വൎത്തന്ത ഇത്യേവ യോവതിഷ്ഠതി നേംഗതേ.

൨൪. സമദുഃഖസുഖഃ സ്വസ്ഥഃ സമലോഷ്ടാശ്മകാഞ്ചനഃ
തുല്യപ്രിയാപ്രിയോ ധീരസ്തുല്യനിന്ദാത്മസംസ്തുതിഃ.

൨൫. മാനാപമാനയോസ്തുല്യസ്തുല്യോ മിത്രാരിപക്ഷയോഃ
സൎവ്വാരംഭപരിത്യാഗീ ഗുണാതീതഃ സ ഉച്യതേ.

യഃ=ഏവൻ, ഉദാസീനവൽ=(പക്ഷപാതമില്ലാതെ കേവലം) സാക്ഷിയെപ്പോലെ, ആസീനഃ=ഇരുന്നുകൊണ്ട്, ഗുണൈഃ=ഗുണകാൎയ്യങ്ങളായ സുഖദുഃഖാദികളാൽ, ന വിചാല്യതേ=ചലിപ്പിക്കപ്പെടുന്നില്ലയോ, ഗുണാഃ ഏവ=ഗുണങ്ങൾതന്നെ, വൎത്തന്തേ ഇതി=സ്വകാൎയ്യങ്ങളിൽ പ്രവൎത്തിക്കുന്നു (അവയോട് എനിക്കു യാതൊരു സംബന്ധവുമില്ല) എന്നിങ്ങിനെ, യഃ=ഏവൻ, അവതിഷ്ഠതി=വിവേകജ്ഞാനത്തോടുകൂടി സ്വസ്ഥമെന്നപോലെയിരിക്കുന്നുവോ, (യഃ)=ഏവൻ, ന ഇംഗതേ=സ്വരൂപനിഷ്ഠയിൽനിന്നു ചലിക്കുന്നില്ലയോ, സമദുഃഖസുഖഃ=സുഖദുഃഖങ്ങളിൽ സമനായും, സ്വസ്ഥഃ=സ്വരൂപത്തിൽതന്നെ ഇരിക്കുന്നവനായും, സമലോഷ്ടാശ്മകാഞ്ചനഃ=മൺകട്ട കല്ല് സ്വൎണ്ണം ഇവയെ സമമായി വിചാരിക്കുന്നവനായും, തുല്യപ്രിയാപ്രിയഃ=സുഖദുഃഖഹേതുഭൂതങ്ങളായ ഇഷ്ടാനിഷ്ടങ്ങളിൽ സമനായും, ധീരഃ=ധീമാനായും (ധൈൎയ്യമുള്ളവനായും), തുല്യനിന്ദാത്മസംസ്തുതിഃ=തന്നെ നിന്ദിച്ചാലും സ്തുതിച്ചാലും അവയിൽ സമഭാവത്തോടുകൂടിയവനായും, മാനാപമാനയോഃ=മാനാപമാനങ്ങളിൽ, തുല്യഃ=സമനായും, മിത്രാരിപക്ഷയോഃ=ബന്ധുപക്ഷത്തിലും ശത്രുപക്ഷത്തിലും, തുല്യഃ=സമനായും, സൎവ്വാരംഭപരിത്യാഗീ=ദൃഷ്ടാദൃഷ്ടാൎത്ഥങ്ങളായ സകല ഉദ്യമങ്ങളേയുമുപേക്ഷിച്ചവനായും, (യഃ)=ഏവൻ ഇരിക്കുന്നുവോ, സഃ=അവൻ, ഗുണാതീതഃ=ഗുണങ്ങളെ അതിക്രമിച്ചവൻ എന്ന്, ഉച്യതേ=പറയപ്പെടുന്നു.

ഏവൻ സാക്ഷി എന്നപോലെ ഇരുന്നുകൊണ്ട് ഗുണകാൎയ്യങ്ങളായ സുഖദുഃഖാദികളാൽ ചലിപ്പിക്കപ്പെടുന്നില്ലയോ, ഗുണങ്ങൾ സ്വസ്വകാൎയ്യങ്ങളിൽ പ്രവൎത്തിക്കുന്നുവെന്ന ജ്ഞാനത്തോടുകൂടി ഏവൻ സ്വസ്ഥമായി സ്ഥിരമായിരിക്കുന്നുവോ, ഏവൻ സ്വരൂപനിഷ്ഠയിൽനിന്നു ചലിക്കുന്നില്ലയോ, സുഖദുഃഖങ്ങളിൽ സമനായും, സ്വരൂപത്തിൽതന്നെയിരിക്കുന്നവനായും, മൺകട്ട കല്ല് സ്വൎണ്ണം എന്നിവയെ തുല്യമായി വിചാരിക്കുന്നവനായും, ഇഷ്ടാനിഷ്ടങ്ങളിൽ തുല്യനായും, ധീമാനായും, തന്നെ നിന്ദിച്ചാലും സ്തുതിച്ചാലും (രണ്ടിലും) സമഭാവത്തോടുകൂടിയവനായും, മാനാപമാനങ്ങളിൽ സമനായും, ബന്ധുപക്ഷത്തിലും ശത്രുപക്ഷത്തിലും സമനായും, സകലവിധ ഉദ്യമ(പ്രയത്ന)ങ്ങളേയും ഉപേക്ഷി

ച്ചവനായും, എവൻ ഇരിക്കുന്നുവോ, അവൻ ഗുണാതീതൻ എന്നു പറയപ്പെടുന്നു.

(ശം–ഭാ) ഉദാസീനനായ ഒരുവൻ ഒരു പക്ഷത്തിലേയ്ക്കു ചാഞ്ഞു നില്ക്കുന്നില്ല. അതുപോലെതന്നെ ഗുണാതീതത്വം സിദ്ധിക്കുന്നതിനുള്ള മാർഗ്ഗത്തിൽ (ജ്ഞാനനിഷ്ഠയിൽ) സ്ഥിതിചെയ്യുന്ന ആത്മവിത്തായ സന്ന്യാസി വിവേകദർശനാവസ്ഥയിൽനിന്നിളകുന്നില്ല. ഇനി പറയുവാൻ പോകുന്നതുകൊണ്ട് ഇതു സ്പഷ്ടമാക്കുന്നു. ഗുണങ്ങൾ ദേഹേന്ദ്രിയവിഷയങ്ങളായി പരിണമിച്ച് അന്യോന്യം പ്രവർത്തിക്കുന്നു. (ഗുണങ്ങളുടെ ഇന്ദ്രിയാകാരമായിട്ടുള്ള പരിണാമങ്ങൾ വിഷയാകാരമായിട്ടുള്ള പരിണാമങ്ങളിൽ പ്രവർത്തിക്കുന്നു) എന്ന വിചാരത്തോടുകൂടി അവൻ യാതൊരു ചലനവുംകൂടാതെ സ്ഥിതിചെയ്യുന്നു. സ്വരൂപാവസ്ഥനായിത്തന്നെ ഭവിക്കുന്നുവെന്നർത്ഥം. (സ്വകൂടസ്ഥദൃഷ്ടിയെ അവൻ ത്യജിക്കുന്നില്ല എന്നു താൽപര്യം.) അതിന്നും പുറമെ, സുഖദുഃഖങ്ങളിൽ തുല്യനായും, സ്വാത്മാവിൽ സ്ഥിതിചെയ്യുന്നവനായും (പ്രസന്നനായും), മൺകട്ട കല്ല് സ്വർണ്ണം ഇവയിൽ സമഭാവത്തോടുകൂടിയവനായും, ഇഷ്ടാനിഷ്ടങ്ങളിൽ തുല്യഭാവനായും, ധീമാനായും, തന്നെപ്പററിയുള്ള നിന്ദയിലും സ്തുതിയിലും സമഭാവനായും, (അപ്രകാരംതന്നെ) മാനാപമാനങ്ങളിൽ (സൽകാരതിരസ്കാരങ്ങളിൽ) വികാരഭേദമില്ലാത്തവനായും, ബന്ധുപക്ഷത്തിലും ശത്രുപക്ഷത്തിലും തുല്യനായും, എവനിരിക്കുന്നുവോ അങ്ങിനെയുള്ള ആത്മവിത്തായിരിക്കുന്ന സന്ന്യാസി ഗുണാതീതനെന്നു പറയപ്പെടുന്നു. ചിലർ ഉദാസീനന്മാരാണെന്നു തങ്ങൾക്കു നല്ല നിശ്ചയമുണ്ടെങ്കിലും (അവർ) ബന്ധുവിൻെറയോ ശത്രുവിൻെറയോ ഒരു പക്ഷത്തിലാണെന്ന് അന്യന്മാർക്കു തോന്നുന്നു. എന്നാൽ ഗുണാതീതനായ സന്ന്യാസി മിത്രത്തിലും ശത്രുവിലും തുല്യനായിരിക്കുന്നു. അദ്ദേഹം ദേഹധാരണത്തിന്നുമാത്രം വേണ്ടുന്നവയൊഴിച്ച് ദൃഷ്ടാദൃഷ്ടാർത്ഥങ്ങളായ മററുള്ള സകലകർമ്മങ്ങളേയും പരിത്യജിക്കുന്നു.

'ഉദാസീനവൽ' എന്നതു മുതൽ 'ഗുണാതീതഃ സ ഉച്യതേ' എന്നതുവരെ പറഞ്ഞിട്ടുള്ളവ സന്ന്യാസിയായിരിക്കുന്ന മുമുക്ഷുവിന്ന് ഏതുവരെ പ്രയത്നസാധ്യമായിരിക്കുന്നുവോ അതുവരെ അവൻ അവയെ ഗുണാതീതത്വം സിദ്ധിക്കുവാനുള്ള സാധനമായി അനുഷ്ഠിക്കേണ്ടതാകുന്നു. അത് അവനിൽ ഉറയ്ക്കുമ്പോൾ—(ഉറച്ചുവെന്നു സ്വയമേവ അറിയുന്നതാണ്)—അതുതന്നെ ('ഉദാസീനവൽ' എന്നതു മുതൽ 'ഗുണാതീതഃ സ ഉച്യതേ' എന്നതുവരെ പറയപ്പെട്ടിട്ടുള്ള ഗുണാതീതത്വസാധനംതന്നെ) ഗുണാതീതൻെറ ലക്ഷണമായി ഭവിക്കുന്നു.

൨൩–ാം ശ്ലോകത്തിൽ 'അവതിഷ്ഠതി' എന്നതു ഛന്ദോഭംഗത്തെ ശങ്കിച്ചു പരസ്മൈപദമാക്കിയതാകുന്നു. അതിന്ന് 'അനുതിഷ്ഠതി' എന്നൊരു പാഠഭേദവുമുണ്ട്.

ഇനി ത്രിഗുണങ്ങളെ എങ്ങിനെയാണ് അതിക്രമിക്കുന്നത് എന്ന ചോദ്യത്തിന്നു ഭഗവാൻ സമാധാനം പറയുന്നു—

൨൬. മാം ച യോഽവ്യഭിചാരേണ ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ.

യഃ=എവൻ, മാം ച=പരമേശ്വരനായിരിക്കുന്ന എന്നെത്തന്നെ, അവ്യഭിചാരേണ=ഏകാന്തമായിരിക്കുന്ന, ഭക്തിയോഗേന=ഭക്തിയോഗംകൊണ്ട്, സേവതേ=ഉപാസിക്കുന്നുവോ, സഃ=അവൻ, ഏതാൻ ഗുണാൻ=ഈ മൂന്നു ഗുണങ്ങളെ, സമതീത്യ=നല്ലവണ്ണമതിക്രമിച്ചിട്ട്, ബ്രഹ്മഭൂയായ=ബ്രഹ്മഭാവത്തിന്നായിക്കൊണ്ട് (മോക്ഷത്തിന്ന്), കല്പതേ=സമൎത്ഥനായി ഭവിക്കുന്നു.

എവൻ പരമേശ്വരനായിരിക്കുന്ന എന്നെത്തന്നെ ഏകാന്തമായ (ചലിക്കാത്ത) ഭക്തിയോഗംകൊണ്ട് ഉപാസിക്കുന്നുവോ അവൻ ഈ മൂന്നു ഗുണങ്ങളേയും നല്ലവണ്ണം അതിക്രമിച്ചിട്ടു മോക്ഷത്തിന്നു സമൎത്ഥനായി (യോഗ്യനായി) ഭവിക്കുന്നു.

(ശം-ഭാ) ഈശ്വരനായും നാരായണനായും സകലഭൂതങ്ങളുടെ ഹൃദയങ്ങളിൽ സ്ഥിതിചെയ്യുന്നവനായുമിരിക്കുന്ന എന്നെ യതിയാകട്ടേ കൎമ്മിയാകട്ടേ എവനാണ് വിവേകജ്ഞാനാത്മകമായ ഏകാന്തഭക്തിയോഗംകൊണ്ടു സേവിക്കുന്നത് അവൻ മുമ്പറയപ്പെട്ട ഗുണങ്ങളെ അതിക്രമിച്ചു ബ്രഹ്മഭവനത്തിന്നായിക്കൊണ്ട്—മോക്ഷത്തിന്നായിക്കൊണ്ട്—സമൎത്ഥനായി ഭവിക്കുന്നു.

ഭക്തിയോഗം=ഭക്തിയാകുന്ന യോഗം. ഭക്തി=ഭജനം, പരമപ്രേമം. ബ്രഹ്മഭൂയായ=ബ്രഹ്മഭവനത്തിന്ന്.

[ശ-സ] യഃ ച=(ച=തു) എന്നാൽ ബ്രഹ്മവിത്തായിരിക്കുന്ന യതി (മോക്ഷേച്ഛകൊണ്ടു വാസനാകൃതമായിരിക്കുന്ന ബാഹ്യവിഷയങ്ങളെയെല്ലാമുപേക്ഷിച്ച് അത്യന്തവൈരാഗ്യത്തോടും തൽബുദ്ധിത്വാദിസാധനസമ്പത്തിയോടും കൂടിയവനായി), മാം=പ്രത്യഗഭിന്നമായും നിൎവ്വിശേഷമായും നിരാഭാസമായും നിരാകാരമായും അഖണ്ഡചിദേകരസമായും പരിപൂൎണ്ണമായുമിരിക്കുന്ന പരബ്രഹ്മത്തെ; ഭക്തിയോഗേന—ഭക്തി=അഖണ്ഡാകാരവൃത്തി. 'മൽകഥാശ്രുതിമാത്രേണ മയി സൎവ്വഗുഹാശയേ, മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോംബുധൌ', 'അഹേതുക്യവ്യവഹിതാ യാ ഭക്തിഃ പുരുഷോത്തമേ, ലക്ഷണം ഭക്തിയോഗസ്യ നിൎഗ്ഗുണസ്യ ഹ്യുദാഹൃതം' എന്നിങ്ങിനെ പറയപ്പെട്ടപ്രകാരമുള്ള ലക്ഷണത്തോടുകൂടിയ ഭക്തി, അതുതന്നെയായ യോഗം—കൈവല്യസിദ്ധിക്കുള്ള പരമോപായം; അപ്രകാരമുള്ള ഭക്തിയോഗംകൊണ്ട്; അവ്യഭിചാരേണ—അന്യപ്രത്യയം (ഭാവന)കൊണ്ടുള്ള വ്യവച്ഛേദം വ്യഭിചാരം, തദ്രഹിതമായുള്ള (ഭക്തിയോഗംകൊണ്ട്)—നിത്യമായും നിരന്തരമായുമുള്ള സമാധികൊണ്ട്; മാം സേവതേ=വിഷയഗ്രഹണവിമുഖമായും, നിൎമ്മലമായും നിശ്ചലമായും ചിദാകാരാപന്നമായും തൈലധാരപോലെ അവിച്ഛിന്നമായുമിരിക്കുന്ന വൃത്തികൊണ്ട് അകത്തും പുറത്തും പരിപൂൎണ്ണമായും സൎവ്വോപാധിവിനിൎമ്മുക്തമായും നിഷ്കളമായും നിഷ്ക്രിയമായും ശാന്തമായും അനന്തമായും ഗഗനോപമമായും ആനന്ദഘനമായും പരബ്രഹ്മമായുമിരിക്കുന്ന എന്നെ 'ഞാനും ഈ കാണുന്നതാസകലവും ബ്രഹ്മംതന്നെ' എന്നിങ്ങിനെ തന്നേയും വിശ്വത്തേയും മദാകാരമായി കണ്ടിട്ടു യാതൊരുവനാണ് സൎവ്വദാ അനുസന്ധാനം ചെയ്യുന്നത്; സഃ=ഇങ്ങിനെ ചിരകാലം നിത്യനിരന്തരബ്രഹ്മനിഷ്ഠയിൽ തന്നെ സ്ഥിതിചെയ്യുന്ന ആ യതി; ഏതാൻ ഗുണാൻ=പൂൎവ്വോക്തലക്ഷണത്തോടുകൂടിയ സത്വാദിഗുണങ്ങളെ തൽകാൎയ്യമായിരിക്കുന്ന പ്രപഞ്ചസഹിതം അതിക്രമിച്ചിട്ട്—പ്രകൃതിയേയും പ്രകൃതികാൎയ്യമായിരിക്കുന്ന വിശ്വത്തെ ആസകലത്തേയും അധിഷ്ഠാനമായിരിക്കുന്ന ബ്രഹ്മത്തിൽ സന്മാത്രമായി പ്രകൎഷേണ ലയിപ്പിച്ചിട്ട്; അധിഷ്ഠാനമായിരിക്കുന്ന ബ്രഹ്മത്തിൻെറ യഥാൎത്ഥസ്വരൂപത്തെ അറിയുകനിമിത്തം ആഭാസമാത്രത്വേന തോന്നപ്പെടുന്നതായ ഗുണങ്ങളേയും തൽകാൎയ്യങ്ങളേയും അധിഷ്ഠാ

നമാത്രമായി അറിയുന്നതായ ചിദാകാരവൃത്തികൊണ്ട് 'ഞാൻ, ഇത്, അത്' എന്നിങ്ങിനെ ഗ്രഹിക്കാതിരിക്കുന്നതാണ് ഗുണാതിക്രമണം. അങ്ങിനെയുള്ള ഗുണാതിക്രമണത്തെ (=ഗുണാത്യയത്തെ) ചെയ്തിട്ട്, ബ്രഹ്മഭൂയായ=സൎവ്വപ്രപഞ്ചത്തേയും ബ്രഹ്മമാത്രമായി കാണുന്ന ബ്രഹ്മവിത്തമൻ (ജീവിച്ചിരിക്കുമ്പോൾതന്നെ) ബ്രഹ്മഭാവത്തിന്നായിക്കൊണ്ട്—ബ്രഹ്മാത്മനാവസ്ഥാനത്തിന്നായിക്കൊണ്ട്; കല്പതേ=ശക്തനായി ഭവിക്കുന്നു. 'മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ' എന്നു പറഞ്ഞ ന്യായപ്രകാരം സൎവ്വത്ര ബ്രഹ്മമാത്രദൎശനലക്ഷണമായും ബ്രഹ്മനിഷ്ഠയായുമിരിക്കുന്ന ഭഗവൽപ്രതിപത്തിയിങ്കൽ യാതൊരുവനാണ് പ്രകൎഷേണ സ്ഥിതിചെയ്യുന്നത് അവൻ ഗുണമയിയായും ഗുണതൽകാൎയ്യതദ്വ്യവഹാരരൂപയായുമിരിക്കുന്ന മായയെ അതിക്രമിച്ചിട്ടു വിദേഹകൈവല്യത്തെ പ്രാപിക്കുന്നു, മററുള്ളവർ പ്രാപിക്കുന്നില്ല, എന്നു താൽപൎയ്യാൎത്ഥം. ഇതുകൊണ്ട്, 'ഞാനും ഈ കാണുന്നതാസകലവും ബ്രഹ്മംതന്നെയാകുന്നു' എന്നുള്ള പൂൎണ്ണവൃത്തികൊണ്ട് സദാ സൎവ്വത്ര ബ്രഹ്മദൎശനംതന്നെയാണ് ഗുണതൽകാൎയ്യാതിക്രമണത്തിന്നുള്ള ഉപായം എന്നു സൂചിപ്പിക്കപ്പെടുന്നു.

അതെങ്ങിനെയാകുന്നു? കേട്ടാലും—

൨൭. ബ്രഹ്മണോ ഹി പ്രതിഷ്ഠാഹമമൃതസ്യാവ്യയസ്യ ച
ശാശ്വതസ്യ ച ധൎമ്മസ്യ സുഖസ്യൈകാന്തികസ്യ ച.

ഹി=എന്തുകൊണ്ടെന്നാൽ, അഹം=ഞാൻ, ബ്രഹ്മണഃ=ബ്രഹ്മത്തിൻെറ (പരമാത്മാവിൻെറ), പ്രതിഷ്ഠാ*=പ്രതിമ (പ്രതിബിംബം) ആകുന്നു. (തഥാ) അവ്യയസ്യ അമൃതസ്യ ച=അപ്രകാരംതന്നെ നിത്യമായ മോക്ഷത്തിന്നും, (പ്രതിഷ്ഠാ)=ഞാൻ ആശ്രയമാകുന്നു. (തഥാ) ശാശ്വതസ്യ ധൎമ്മസ്യ ച=അപ്രകാരംതന്നെ (തത്സാധനമായിരിക്കുന്ന) ശാശ്വതധൎമ്മത്തിന്നും, (തഥാ) ഐകാന്തികസ്യ സുഖസ്യ ച=അപ്രകാരംതന്നെ അഖണ്ഡമായ സുഖത്തിന്നും, (പ്രതിഷ്ഠാ)=ഞാനാശ്രയമാകുന്നു.

എന്തെന്നാൽ ഞാൻ ബ്രഹ്മത്തിൻെറ പ്രതിമയാകുന്നു. (അപ്രകാരംതന്നെ) നിത്യമായ മോക്ഷത്തിന്നും, ശാശ്വതമായ ധൎമ്മത്തിന്നും, അഖണ്ഡമായ സുഖത്തിന്നും, ഞാനാശ്രയമാകുന്നു.

(ശാം-ഭാ) എന്തെന്നാൽ അവിനാശിയായും, അവികാരിയായും, ജ്ഞാനയോഗമാകുന്ന ധൎമ്മംകൊണ്ടു പ്രാപിക്കപ്പെടുവാൻ യോഗ്യമായ നിത്യധൎമ്മമായും, അവ്യഭിചാരമായ ആനന്ദരൂപമായുമിരിക്കുന്ന ബ്രഹ്മത്തിന്ന്—പരമാത്മാവിന്ന്—ഞാൻ ഇരിപ്പിടമാകുന്നു. അമൃതാദിസ്വഭാവത്തോടുകൂടിയും പരമാനന്ദരൂപനായുമിരിക്കുന്ന പരമാത്മാവിന്നു പ്രത്യഗാത്മാവായ ഞാൻ ഇരിപ്പിടമാകുന്നു. (അതുഹേതുവായിട്ട്) സമ്യഗ്ജ്ഞാനംകൊണ്ടു പ്രത്യഗാത്മാ (ജീവാത്മാ) പരമാത്മാവുതന്നെയാണ് എന്നറിയപ്പെടുന്നു. ഇതുതന്നെയാണ് 'സ ബ്രഹ്മഭൂയായ കല്പതേ' എന്നു പറഞ്ഞത്. യാതൊരു ഈശ്വരശക്തികൊണ്ടു ബ്രഹ്മം ഭക്തന്മാൎക്ക് അനുഗ്രഹം മുതലായ പ്രയോജനത്തിന്നുവേണ്ടി പ്രവൎത്തിക്കുന്നുവോ ആ ശക്തി ഞാനാകുന്നു. അങ്ങിനെയുള്ള ശക്തിയാകുന്ന ഞാൻ ബ്രഹ്മംതന്നെയാകുന്നു. എന്തെന്നാൽ ശക്തിയും ശക്തിയോടുകൂടിയിരിക്കുന്നതും വേറെയിരിപ്പാൻ പാടില്ല.

അല്ലെങ്കിൽ ഈ ശ്ലോകത്തെ ഇങ്ങിനെ വ്യാഖ്യാനിക്കാം—ബ്രഹ്മശബ്ദത്തിന്ന് ഇവിടെ സവികല്പകബ്രഹ്മമെന്നൎത്ഥം. അമരണധൎമ്മകമായും വ്യയ

* (ശ്രീ) എപ്രകാരമാണ് ഘനീഭൂതപ്രകാശംതന്നെ സൂൎയ്യമണ്ഡലമായിരിക്കുന്നത് അതുപോലെ ഘനീഭൂതബ്രഹ്മംതന്നെയാണ് ഞാൻ എന്നൎത്ഥം.

രഹിതമായുമിരിക്കുന്ന സവികല്പകബ്രഹ്മത്തിന്നു നിർവ്വികല്പകമായിരിക്കുന്ന ഞാൻ ഇരിപ്പിടമാകുന്നു. അപ്രകാരംതന്നെ ജ്ഞാനനിഷ്ഠാലക്ഷണമായിരിക്കുന്ന നിത്യധർമ്മത്തിന്നും, തജ്ജനിതമായിരിക്കുന്ന അവ്യഭിചാരമായ (നിരന്തരമായ) സുഖത്തിന്നും, ഞാനിരിപ്പിടമാകുന്നു.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
ഗുണത്രയവിഭാഗയോഗോ നാമ
ചതുർദ്ദശോദ്ധ്യായഃ
ഗുണത്രയവിഭാഗയോഗമെന്ന പതിന്നാലാമദ്ധ്യായം
സമാപ്തം.



# പതിനഞ്ചാമദ്ധ്യായം

(ശം-ഭാ) കർമ്മികളുടെ കർമ്മഫലവും ജ്ഞാനികളുടെ (ജ്ഞാനയോഗധർമ്മത്താൽ പ്രാപ്യമായതും സുഖമായതുമായ) ജ്ഞാനഫലവും എന്റെ അധീനത്തിലാകയാൽ യാതൊരുവരാണ് എന്നെ ഭക്തിയോഗംകൊണ്ടു സേവിക്കുന്നത് അവർ എന്റെ പ്രസാദത്താൽ ആദ്യം ജ്ഞാനത്തെ പ്രാപിച്ചു പിന്നെ ഗുണാതീതരായി ഒടുക്കം മോക്ഷത്തെ പ്രാപിക്കുന്നു. അപ്പോൾ പിന്നെ ആത്മതത്ത്വത്തെത്തന്നെ നല്ലവണ്ണമറിഞ്ഞിരിക്കുന്നവർ മോക്ഷത്തെ പ്രാപിക്കുമെന്നു പറവാനുണ്ടോ? അതിനാൽ ആത്മതത്ത്വത്തെപ്പററി അർജ്ജുനൻ ചോദിച്ചില്ലെങ്കിലും അതിനെ ഉപദേശിക്കുന്നതിന്നായി ഭഗവാൻ ഊർദ്ധ്വമൂലമെന്നിങ്ങിനെ ഈ അദ്ധ്യായമാരംഭിക്കുന്നു. അതിൽ ആദ്യംതന്നെ വൈരാഗ്യമുണ്ടാകുന്നതിന്നുവേണ്ടി സംസാരസ്വരൂപത്തെ ഒരു വൃക്ഷരൂപമായി കല്പിച്ചു വർണ്ണിക്കുന്നു. എന്തെന്നാൽ സംസാരത്തിൽ വിരക്തി വന്നവൻ മാത്രമേ ഭഗവത്തത്ത്വജ്ഞാനത്തിന്നധികാരിയാവുകയുള്ളു; മററൊരുത്തനാവുകയില്ല.

ശ്രീഭഗവാനുവാച.

൧. ഊർദ്ധ്വമൂലമധഃശാഖമശ്വത്ഥം പ്രാഹുരവ്യയം
ഛന്ദാംസി യസ്യ പർണ്ണാനി യസ്തം വേദ സ വേദവിൽ.

ഭഗവാൻ പറഞ്ഞു.

ഊർദ്ധ്വമൂലം=ക്ഷരാക്ഷരങ്ങളേക്കാൾ ഉൽകൃഷ്ടനായും പുരുഷോത്തമനായുമിരിക്കുന്ന നാരായണൻ മൂലമായിട്ടുള്ളതും, അധഃശാഖം=(അവിടുന്നു കീഴ്പ്പോട്ടുള്ള) കാര്യോപാധികളായ ഹിരണ്യഗർഭാദികൾ ശാഖകളായിട്ടുള്ളതും, അവ്യയം*=നാശമില്ലാത്തതും ആയ, അശ്വത്ഥം[1]=അശ്വത്ഥം എന്നു പറയപ്പെടുന്ന സംസാരവൃക്ഷത്തെപ്പററി, പ്രാഹുഃ=വേദങ്ങൾ ഘോഷിക്കുന്നു. ഛന്ദാംസി=വേദങ്ങൾ, യസ്യ=യാതൊരു സംസാരവൃക്ഷത്തിന്റെ, പർണ്ണാനി=ഇലകളുടെ സ്ഥാനമായിരിക്കുന്നുവോ, തം=അങ്ങിനെയിരിക്കുന്ന ആ വൃക്ഷത്തെ, യഃ=എവൻ, വേദ=അറിയുന്നുവോ, സഃ=അവൻ (തന്നെയാണ്), വേദവിൽ=വേദാർത്ഥത്തെ അറിഞ്ഞവൻ.

ക്ഷരാക്ഷരങ്ങളേക്കാൾ ഉൽകൃഷ്ടനായും പുരുഷോത്തമനായുമിരിക്കുന്ന നാരായണൻ വേരായി(മൂലമായി)ട്ടുള്ളതും, (അവിടുന്ന് കീഴ്പ്പോട്ടുള്ള) ഹിരണ്യഗർഭാദികൾ ശാഖകളായിട്ടുള്ളതും, (പ്രവാഹരൂപേണ) നാശമില്ലാത്തതുമായ അശ്വത്ഥമെന്നു പറയപ്പെടുന്ന സംസാരവൃക്ഷത്തെപ്പററി വേദങ്ങൾ ഘോഷിക്കുന്നു. വേദങ്ങൾ യാതൊരു സംസാരവൃക്ഷത്തിന്ന് ഇലകളായിരിക്കുന്നുവോ ആ വൃക്ഷത്തെ ആരാണ് അറിയുന്നത് അവൻതന്നെയാണ് വേദാർത്ഥത്തെ അറിയുന്നവൻ.

(ശം-ഭാ) ഊർദ്ധ്വമൂലം—അവ്യക്തമായ മായാശക്തിയോടുകൂടിയിരിക്കുന്ന ബ്രഹ്മത്തെയാണ് ഇവിടെ 'ഊർദ്ധ്വം' എന്ന ശബ്ദംകൊണ്ടു പറഞ്ഞിട്ടുള്ളത്. എന്തെന്നാൽ ബ്രഹ്മം കാലത്താൽ അളക്കപ്പെടുവാൻ വയ്യാത്തതും (മഹാസൂക്ഷ്മമായിട്ടുള്ളതും), സകലത്തിന്നും കാരണമായിട്ടുള്ളതും, നിത്യമായിട്ടുള്ള

(ശ്രീ) * പ്രവാഹരൂപേണ വിച്ഛേദമില്ലാത്തതിനാൽ അവ്യയം.

1 വിനശ്വരത്വം ഹേതുവായിട്ട് ശ്വഃ=(പിറേറന്നാൾ) പ്രഭാതംവരെയെങ്കിലും, ന സ്ഥാസ്യതി=നിലനില്ക്കുകയില്ല എന്നതിനാൽ അശ്വത്ഥം.

തും, മഹത്തായിട്ടുള്ളതുമാകുന്നു. അത് ഈ സംസാരവൃക്ഷത്തിൻെറ വേരാകുന്നു (മൂലമാകുന്നു). അതിനാൽ ഈ സംസാരവൃക്ഷം ഊദ്ധ്വമൂലം എന്നു പറയപ്പെടുന്നു. 'ഊദ്ധ്വമൂലോവാക്‌ശാഖഃ=ഈ നിത്യമായിരിക്കുന്ന അശ്വത്ഥവൃക്ഷത്തിൻെറ വേര് മേല്പോട്ടും കൊമ്പുകൾ കീഴ്പോട്ടുമാകുന്നു.' (കം. ഉ. ൩. ൨. ൧) എന്നു ശ്രുതിവാക്യം. പുരാണത്തിലും ഇതിനെപ്പററി താഴെ പറയുംപ്രകാരം പറയുന്നു.

അവ്യക്തമൂലപ്രഭവസ്തസ്യൈവാനുഗ്രഹോത്ഥിതഃ
ബുദ്ധിസ്കന്ധമയശ്ചൈവ ഇന്ദ്രിയാന്തരകോടരഃ. ൧.

മഹാഭൂതവിശാഖശ്ച വിഷയൈഃ പത്രവാംസ്തഥാ
ധമ്മാധമ്മസുപുഷ്പശ്ച സുഖദുഃഖഫലോദയഃ. ൨.

ആജീവ്യഃ സവ്വഭൂതാനാം ബ്രഹ്മവൃക്ഷഃ സനാതനഃ
ഏതൽ ബ്രഹ്മവനം ചൈവ ബ്രഹ്മാ ചരതി നിത്യശഃ. ൩.

ഏതച്ഛിത്വാ ച ഭിത്വാ ച ജ്ഞാനേന പരമാസിനാ
തതശ്ചാത്മരതിം പ്രാപ്യ യസ്മാന്നാവത്തതേ പുനഃ. ४.

അത്ഥം—അവ്യക്തം (അവ്യാകൃതം അല്ലെങ്കിൽ മൂലപ്രകൃതി) ആകുന്ന വേരിൽനിന്നുത്ഭവിച്ചതും, അവ്യക്തശക്തികൊണ്ടു വദ്ധിക്കുന്നതും, ബുദ്ധി തടിയായിട്ടുള്ളതും, ഇന്ദ്രിയങ്ങൾ കോടരങ്ങളായിട്ടുള്ളതും, മഹാഭൂതങ്ങൾ കൊമ്പുകളായിട്ടുള്ളതും, വിഷയങ്ങൾ ഇലകളായിട്ടുള്ളതും, ധമ്മാധമ്മങ്ങൾ പുഷ്പങ്ങളായിട്ടുള്ളതും, സുഖദുഃഖങ്ങൾ ഫലങ്ങളായിട്ടുള്ളതുമായ നിത്യമായ ബ്രഹ്മവൃക്ഷം സകലപ്രാണികൾക്കും ആജീവ്യമാകുന്നു. ഇതു ബ്രഹ്മത്തിന്ന് (പരമാത്മാവിന്ന്) വനമാകുന്നു—സംഭജനീയമാകുന്നു. * അങ്ങിനെയിരിക്കുന്ന ഈ വൃക്ഷത്തെ ജ്ഞാനമാകുന്ന വലിയ വാൾകൊണ്ടു വെട്ടിമുറിച്ച്, അതിൻെറശേഷം ആത്മരതിയെ പ്രാപിച്ചിട്ടുള്ള (ആത്മനിഷ്ഠനായി ഭവിച്ചിട്ടുള്ള) ഒരുവൻ പിന്നെ അതിൽനിന്നു തിരിയെ വരുന്നതല്ല—പുനരാവൃത്തിരഹിതമായ കൈവല്യത്തെ പ്രാപിക്കുന്നുവെന്നാത്ഥം.

ഇപ്രകാരം മായാമയമായിരിക്കുന്ന സംസാരം മേല്പോട്ടു വേരോടുകൂടിയ ഒരു വൃക്ഷമെന്ന് (വേദപുരാണങ്ങൾ) പറയുന്നു. അധഃശാഖം=മഹത്തത്വം അഹങ്കാരം തന്മാത്രകൾ മുതലായവ ആ വൃക്ഷത്തിൻെറ കൊമ്പുകൾ എന്ന പോലെയിരിക്കുന്നു. അവയുടെ വളച്ച് കീഴ്പോട്ടാകുന്നു. അതിനാൽ ആ വൃക്ഷം അധഃശാഖം എന്നു പറയപ്പെടുന്നു. (കിഴ്പോട്ടു ഗതിയായ കൊമ്പുകളോടു

* (ആ) ഈ വൃക്ഷം പരമാത്മാവിന്നു വനനീയമാകുന്നു—സംഭജനീയമാകുന്നു. എന്തെന്നാൽ ഇതിലാണ് ബ്രഹ്മം (പരമാത്മാ) പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്. ബ്രഹ്മംതന്നെയാണ് സംസാരാഖ്യമായിരിക്കുന്ന ആ വൃക്ഷത്തിൻെറ സാരഭൂതമായിരിക്കുന്നത്. അല്ലെങ്കിൽ, ബ്രഹ്മവൃക്ഷമായും അനവച്ഛിന്നമായുമിരിക്കുന്ന സംസാരമണ്ഡലത്തിന്നു ബ്രഹ്മംതന്നെയാണ് വനനീയമായിരിക്കുന്നത് (സംഭജനീയമായിരിക്കുന്നത്). എന്തെന്നാൽ ബ്രഹ്മംകൂടാതെ സംസാരത്തിന്ന് ആസ്പദമില്ല. അവിദ്യാഹേതുവായിട്ടു ബ്രഹ്മംതന്നെയാണ് സംസരിക്കുന്നത് എന്നത്ഥം.

കൂടിയത് എന്നത്ഥം). അശ്വത്ഥം—ശ്വഃ അപി=നാളയ്ക്കുകൂടി, ന സ്ഥാസ്യ തി=നില്ക്കുകയില്ല. അതിനാൽ അശ്വത്ഥം. അതു ക്ഷണത്തിൽ നശിക്കുന്ന താകുന്നു. അവ്യയം—മായാമയമായിരിക്കുന്ന ഈ സംസാരവൃക്ഷം അനാദിയാ യ കാലംമുതൽക്കുതന്നെ ഉള്ളതാകയാൽ അത് അവ്യയമാകുന്നു; എന്തെന്നാൽ ആദിയും അന്തവും കൂടാതെ തുടച്ചയായി നീണ്ടുകിടക്കുന്ന ദേഹാദിസന്താനത്തെ ആശ്രയിച്ചാണ് അതിരിക്കുന്നത് എന്നതു പ്രസിദ്ധമാകുന്നു. അതിനാൽ അ ത് അവ്യയമാകുന്നു. ആ സംസാരവൃക്ഷത്തിന്നുതന്നെ ഇനി വേറൊരു വിശേ ഷണത്തെ പറയുന്നു—ഛന്ദാംസി യസ്യ പണ്ണാനി[1]=വേദങ്ങൾ ആ സംസാര വൃക്ഷത്തിൻെറ ഇലകളെന്നപോലെയിരിക്കുന്നു. എങ്ങിനെയെന്നാൽ, (ഒരു വൃ ക്ഷത്തെ ഇലകൾ എന്നപോലെ) ഋഗ്യജുസ്സാമലക്ഷണങ്ങളായിരിക്കുന്ന വേദ ങ്ങൾ ഇലകൾ എന്നപോലെ സാസാരവൃക്ഷത്തെ രക്ഷിക്കുന്നു. വൃക്ഷത്തിൻെറ രക്ഷയ്ക്കായി ഇലകൾ എപ്രകാരമോ അതുപോലെ വേദങ്ങൾ, ധമ്മാധമ്മങ്ങളേ യും അവയിൽനിന്നുണ്ടാകുന്ന ഫലങ്ങളേയും പ്രകാശിപ്പിക്കുന്നതിനാൽ, സം സാരവൃക്ഷത്തിൻെറ രക്ഷയ്ക്കായി ഭവിക്കുന്നു. ഇങ്ങിനെ വ്യാഖ്യാനിച്ചപ്രകാരം ആ സംസാരവൃക്ഷത്തെ സമൂലം ആരാണ് അറിയുന്നത് അവൻ വേദാത്ഥ ത്തെ അറിയുന്നവനാകുന്നുവെന്നത്ഥം.

സമൂലമായിരിക്കുന്ന സംസാരവൃക്ഷത്തിൽനിന്നു വേറെ അറിയേണ്ടതാ യിട്ട് ഒരണമാത്രംപോലും ശേഷിക്കുന്നില്ല. അതിനാൽ അതിനെ അറിയുന്ന വൻ സവ്വജ്ഞനാകുന്നു. ഇങ്ങിനെ സമൂലമായിരിക്കുന്ന സംസാരവൃക്ഷത്തിൻെറ ജ്ഞാനത്തെ സ്തുതിക്കുന്നു.

ആ സംസാരവൃക്ഷത്തിൻെറതന്നെ വേറെ ചില അവയവകല്പനയെ പറയുന്നു—

൨. അധശ്ചോദ്ധ്വം പ്രസൃതാസ്തസ്യ ശാഖാ
ഗുണപ്രവൃദ്ധാ വിഷയപ്രവാളാഃ
അധശ്ച മൂലാന്യനുസന്തതാനി
കമ്മാനുബന്ധീനി മനുഷ്യലോകേ.

ഗുണപ്രവൃദ്ധാഃ=സത്ത്വാദിഗുണങ്ങളെക്കൊണ്ടു വൃദ്ധിയെ പ്രാപിച്ചിരിക്കുന്നതും, വിഷയപ്രവാളാഃ=ശബ്ദാദിവിഷയങ്ങൾ തളിരുകളായിട്ടുള്ളതുമായ, തസ്യ ശാഖാഃ=ആ സം സാരവൃക്ഷത്തിൻെറ കൊമ്പുകൾ, അധഃ=താഴെ ഉള്ള ലോകങ്ങളിലും, ഊദ്ധ്വം ച=മേലെ ഉള്ള ലോകങ്ങളിലും, പ്രസൃതാഃ=വ്യാപിച്ചിരിക്കുന്നു. അധഃ (ച ഊദ്ധ്വം ച)=താഴത്തും മു കളിലുമുള്ള ലോകങ്ങളിൽ, അനുസന്തതാനി=എല്ലാ ദിക്കിലും പരന്നു വേരൂന്നിക്കിടക്കുന്ന, മൂലാനി=(തത്തൽഭോഗവാസനാലക്ഷണമായിരിക്കുന്ന) വേരുകൾ, മനുഷ്യലോകേ=മനുഷ്യ ലോകത്തിൽ, കമ്മാനുബന്ധീനി=കമ്മത്തെ പിന്നീട് ഉത്ഭവിപ്പിക്കുന്നവയായി ഭവിക്കുന്നു.

---

1 (ആ) ഛാദനം=രക്ഷണം; അല്ലെങ്കിൽ പ്രാവരണം. കമ്മകാണ്ഡങ്ങൾ ആരോഹാവരോ ഹഫലങ്ങളോടുകൂടിയവയും, നാനാവിധ അത്ഥവാദത്തോടുകൂടിയവയുമാകുന്നു. അവ സംസാരവൃക്ഷ ത്തെ രക്ഷിക്കുകയും തന്നിഷ്ടമോക്ഷത്തെ മറയ്ക്കുകയും ചെയ്യുന്നു. അതിനാൽ വേദങ്ങൾ സംസാരവൃ ക്ഷത്തിന്ന് ഇലകളുടെ സ്ഥാനമായി ഭവിക്കുന്നുവെന്നത്ഥം.

സത്ത്വാദിഗുണങ്ങളെക്കൊണ്ടു വൃദ്ധിയെ പ്രാപിച്ചിരിക്കുന്നവയും ശബ്ദാദിവിഷയങ്ങളാകുന്ന തളിരുകളോടുകൂടിയവയുമായ അതിൻെറ (സംസാരവൃക്ഷത്തിൻെറ) കൊമ്പുകൾ കിഴും മേലുമുള്ള ലോകങ്ങളിൽ വ്യാപിച്ചിരിക്കുന്നു: താഴത്തും മുകളിലുമുള്ള ലോകങ്ങളിൽ വിരൂഢങ്ങളായിരിക്കുന്ന ആ അവാന്തര മൂലങ്ങൾ മനുഷ്യലോകത്തിൽ പിന്നീടു കർമ്മത്തെ ഉത്ഭവിപ്പിക്കുന്നവയായി ഭവിക്കുന്നു. (എന്തെന്നാൽ മനുഷ്യലോകത്തിലാണ് കർമ്മാധികാരം. അന്യലോകങ്ങളിലില്ല. അതിനാലാണ് മനുഷ്യലോകത്തിൽ എന്നു പറഞ്ഞത്.)

(ശം-ഭാ) അധഃ=മനുഷ്യലോകത്തിൽനിന്നു കീഴ്പ്പോട്ടു സ്ഥാവരംവരേയും; ഊർദ്ധ്വം ച=മനുഷ്യലോകത്തിന്നു മേല്പോട്ടു ബ്രഹ്മലോകംവരേയും—വിശ്വസ്രഷ്ടാവായ ബ്രഹ്മാവിൻെറ ലോകംവരേയും; തസ്യ ശാഖാഃ=ബ്രഹ്മലോകം മുതൽ സ്ഥാവരംവരെ മനുഷ്യലോകത്തിന്നു മേലെയായും താഴെയായും—ജ്ഞാനകർമ്മങ്ങളുടെ ഫലങ്ങളെ അനുസരിച്ചു പ്രാപിക്കപ്പെടുവാൻ യോഗ്യമായ—ഏതെല്ലാം ലോകങ്ങളാണുള്ളത് അവയെല്ലാം ഈ സംസാരവൃക്ഷത്തിൻെറ കൊമ്പുകൾ പോലെയാകുന്നു; പ്രസൃതാഃ=(കൊമ്പുകളുടെ സ്ഥാനമായിരിക്കുന്ന ആ ലോകങ്ങളെല്ലാം) സർവ്വത്ര വ്യാപിച്ചിരിക്കുന്നു; ഗുണപ്രവൃദ്ധാഃ= (ആ കൊമ്പുകൾ) ഉപാദാനകാരണമായിരിക്കുന്ന സത്ത്വരജസ്തമോഗുണങ്ങളാൽ പോഷിപ്പിക്കപ്പെട്ടു വർദ്ധിച്ചിരിക്കുന്നു; വിഷയപ്രവാളാഃ=അവ (സംസാരവൃക്ഷത്തിൻെറ കൊമ്പുകൾ) കർമ്മഫലമാകുന്ന ദേഹാദിശാഖകളിൽനിന്ന് അങ്കുരിച്ചപോലെയിരിക്കുന്ന വിഷയങ്ങളാകുന്ന തളിരുകളോടുകൂടിയവയാകുന്നു. സംസാരവൃക്ഷത്തിൻെറ പരമമൂലത്തെ (മുഖ്യമായ വേരിനെ)—ഉപാദാനകാരണത്തെ—പററി പറഞ്ഞു. ഇനി സംസാരവൃക്ഷത്തിൻെറ അവാന്തരമൂലങ്ങളെന്നപോലെ (അപ്രധാനങ്ങളായ വേരുകളെന്നപോലെ) ഇരിക്കുന്ന ധർമ്മാധർമ്മപ്രവൃത്തികാരണങ്ങളെ—കർമ്മഫലജനിതമായിരിക്കുന്ന രാഗദ്വേഷാദിവാസനകളെ— പററി പറയുന്നു—കർമ്മാനുബന്ധീനി മൂലാനി=ധർമ്മാധർമ്മലക്ഷണമായിരിക്കുന്ന കർമ്മത്തെ പിന്നീട് ഉത്ഭവിപ്പിക്കുന്നവയും ദേഹാദിയെ അപേക്ഷിച്ചു മൂലങ്ങളുമായിരിക്കുന്ന അപ്രധാനങ്ങളായ ആ വേരുകൾ; അധഃ ച അനുസന്തതാനി= (ദേവാദിലോകങ്ങൾക്കു) താഴെയുള്ള ലോകങ്ങളിൽ അനുപ്രവിഷ്ടങ്ങളായിരിക്കുന്നു (വ്യാപിച്ചു കിടക്കുന്നു.) മനുഷ്യലോകേ=പ്രത്യേകിച്ചു മനുഷ്യലോകത്തിൽ—എന്തെന്നാൽ ഈ (മനുഷ്യ) ലോകത്തിലാണ് മനുഷ്യൎക്കു കർമ്മാധികാരം എന്നതു പ്രസിദ്ധമാണല്ലോ.

[ശ-സ] തസ്യ ശാഖാഃ=മുമ്പറയപ്പെട്ട സംസാരവൃക്ഷത്തിൻെറ ഉപശാഖാസ്ഥാനീയങ്ങളായ പാപപുണ്യകർമ്മഫലഭൂതങ്ങളാകുന്ന ദേഹങ്ങൾ; അധഃ ഊർദ്ധ്വം ച പ്രസൃതാഃ—'അധഃ'ശബ്ദംകൊണ്ടു മനുഷ്യാദിസ്ഥാവരാന്തമുള്ള ലോകങ്ങൾ എന്നർത്ഥം; 'ഊർദ്ധ്വ'ശബ്ദംകൊണ്ടു ബ്രഹ്മലോകപര്യന്തം എന്നർത്ഥം. കീഴ്പോട്ടു സ്ഥാവരപര്യന്തവും മേല്പോട്ടു ബ്രഹ്മലോകപര്യന്തവും സർവ്വത്ര വ്യാപിച്ചുകിടക്കുന്നുവെന്നർത്ഥം. ഈ വാക്യത്തിൻെറ അഭിപ്രായം താഴെ പറയുംപ്രകാരമാകുന്നു—ക്ഷണികമായിരിക്കുന്ന ഈ ദേഹം നശിക്കുമ്പോൾ മുക്തി സ്വയമേവ സിദ്ധിക്കുന്നതാണ്, പിന്നെ

പുരുഷപ്രയത്നംകൊണ്ടെന്താണ് പ്രയോജനം എന്നു വിചാരിപ്പാൻ പാടില്ല. എന്തെന്നാൽ, അനുഭവിച്ചു തീരാത്തതായ കൎമ്മഫലങ്ങൾ നശിക്കുന്നതല്ല എന്ന ന്യായപ്രകാരം സഞ്ചിതങ്ങളായും പുണ്യപാപലക്ഷണങ്ങളായും വിചിത്രങ്ങളായും വിചിത്രഫലങ്ങളെ കൊടുക്കുന്നവയായുമിരിക്കുന്ന കൎമ്മങ്ങൾ, ഈ ദേഹം നശിച്ചാലും, സ്ഥാവരാദിബ്രഹ്മലോകപൎയ്യന്തമുള്ള ലോകങ്ങളിൽ ശരീരങ്ങളെ ഉൽപാദിപ്പിക്കുന്നു. അതിനാൽ പുരുഷപ്രയത്നംകൂടാതെ സ്വയമേവ മുക്തി സിദ്ധിക്കുന്നതല്ല. എന്നാൽ അതാതു കൎമ്മങ്ങളെ അനുഭവിച്ചതിന്റെശേഷം ദേഹം താനേ നശിക്കുന്നു. അപ്പോൾ മുക്തിയും താനേ സിദ്ധിക്കുന്നതാണ് എന്നും ശങ്കിപ്പാൻ പാടില്ല. എന്തെന്നാൽ പിന്നെപ്പിന്നെ ചെയ്യപ്പെടുന്ന കൎമ്മങ്ങളെക്കൊണ്ട് അതു വദ്ധിക്കുന്നതേയുള്ളുവെന്നു സൂചിപ്പിക്കുന്നതിന്നായി പറയുന്നു—ഗുണപ്രവൃദ്ധാഃ=സത്വാദിഗുണവികാരങ്ങളാകുന്ന കാമക്രോധലോഭാദികളെക്കൊണ്ടും തൽകാരണങ്ങളായ പുണ്യപാപാദികളെക്കൊണ്ടും പ്രകൎഷേണ വൃദ്ധിയെ പ്രാപിച്ചിരിക്കുന്നവയായി ഭവിക്കുന്നു—കാമാദികളെക്കൊണ്ടും കൎമ്മാദികളെക്കൊണ്ടും ഉപൎയ്യുപരി വദ്ധിക്കുന്നുവെന്നൎത്ഥം. ഉപൎയ്യുപരി വദ്ധിക്കുന്നതിന്നുള്ള കാരണം പറയുന്നു—വിഷയപ്രവാളാഃ—വിഷയാഃ=ശബ്ദാദിഭോഗ്യപദാൎത്ഥങ്ങൾ. പ്രവാളാഃ=അങ്കുരങ്ങൾ; പ്രവാളങ്ങളിൽനിന്ന് എന്നപോലെ വിഷയങ്ങൾ യാതൊന്നിൽനിന്നുണ്ടാകുന്നുവോ അവ വിഷയപ്രവാളങ്ങളായി ഭവിക്കുന്നു. ശാഖകൾ പ്രവാളങ്ങളെ എന്നപോലെ ദേഹങ്ങൾ ഇന്ദ്രിയസന്നികൎഷദ്വാരാ ശബ്ദസ്പൎശരൂപരസാദിഭോഗ്യവസ്തുക്കളെ ഉൽപാദിപ്പിച്ചിട്ട് അവയിൽ രാഗം, ദ്വേഷം, കാമം, ക്രോധം, ലോഭം, ഇവയെ ജനിപ്പിച്ച് പിന്നേയും പിന്നേയും കൎമ്മങ്ങളെ ചെയ്യിക്കുന്നുവെന്നഭിപ്രായം. കാമാദികളുടേയും കൎമ്മങ്ങളുടേയും സിദ്ധിക്കുള്ള കാരണം പറയുന്നു—കൎമ്മാനുബന്ധീനി=കാമ്യനിത്യനൈമിത്തികപ്രതിഷിദ്ധങ്ങളായും നാനാവിധശരീരാരംഭകങ്ങളായുമിരിക്കുന്ന കൎമ്മങ്ങളെ ഉത്ഭവിപ്പിക്കുന്ന—കാമങ്ങളുടേയും കൎമ്മങ്ങളുടേയും സമുൽപത്തിക്കു കാരണങ്ങളായ; മൂലാനി=വേരുകൾ—അവാന്തരസംസാരകാരണങ്ങൾ—വിഷയവാസനകളും കൎമ്മവാസനകളും എന്നൎത്ഥം; അധഃ ച=ശരീരങ്ങളിൽ 'ച'കാരംകൊണ്ട് ലിംഗാഖ്യങ്ങളായ ഊൎദ്ധ്വശരീരങ്ങളിലും എന്നൎത്ഥം; അനുസന്തതാനി=പ്രാണികളുടെ കൎമ്മാനുരൂപേണ എല്ലാദിക്കിലും വ്യാപ്തങ്ങളായി ഭവിക്കുന്നു. മനുഷ്യലോകേ=പ്രാണിവൎഗ്ഗത്തിൽ സൎവ്വത്ര വിഷയങ്ങളിൽ കാമങ്ങളെ ജനിപ്പിച്ചു കൎമ്മങ്ങളെ ചെയ്യിപ്പിച്ചു ഭോഗവാസനാലിംഗങ്ങളിൽ സാതത്യേന സ്ഥിതിചെയ്യുന്നു. അതിൽനിന്നു വാസനകൾ കാമങ്ങളെ ജനിപ്പിക്കുന്നു; കാമങ്ങൾ ഉച്ചാവചങ്ങളായ കൎമ്മങ്ങളെ ചെയ്യിക്കുന്നു, കൎമ്മങ്ങൾ സൎവ്വതഃ പിന്നേയും പിന്നേയും ശരീരങ്ങളെ ഉൽപാദിപ്പിക്കുന്നു; ഇങ്ങിനെ വാസനകളെക്കൊണ്ടും കാമാദികളെക്കൊണ്ടും പുണ്യപാപാദികൎമ്മങ്ങളെക്കൊണ്ടും സൎവ്വപ്രകാരത്തിലും ശരീരപരമ്പര വദ്ധിച്ചുവരുന്നതല്ലാതെ ക്ഷയിക്കുന്നില്ല. അതിനാൽ സംസാരവൃക്ഷത്തെ ആരോഹണം ചെയ്യുവരും വിഷയസുഖാശാപാശങ്ങളാൽ ബദ്ധന്മാരുമായവർ ജനനമരണമാകുന്ന ദുഃഖപ്രവാഹത്തിൽ വീഴുകയല്ലാതെ അവൎക്ക് ഒരു വിധത്തിലും ഒരിക്കലും ഒരു ദിക്കിലും മോക്ഷം സിദ്ധിക്കുന്നതല്ല എന്നൎത്ഥം.

ഇപ്പോൾ വൎണ്ണിക്കപ്പെട്ടിട്ടുള്ള ഈ സംസാരവൃക്ഷമാകട്ടെ—

൩. ന രൂപമസ്യേഹ തഥോപലഭ്യതേ
നാന്തോ ന ചാദിൎന്ന ച സംപ്രതിഷ്ഠാ
അശ്വത്ഥമേനം സുവിരൂഢമൂല-
മസംഗശസ്ത്രേണ ദൃഢേന ഛിത്വാ.

൪. തതഃ പദം തൽ പരിമാൎഗ്ഗിതവ്യം
യസ്മിൻ ഗതാ ന നിവൎത്തന്തി ഭൂയഃ
തമേവ ചാദ്യം പുരുഷം പ്രപദ്യേ
യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ.

ഇഹ=ഈ സംസാരത്തിൽ സ്ഥിതിചെയ്യുന്ന പ്രാണികളാൽ, അസ്യ=ഈ സംസാരവൃക്ഷത്തിന്റെ, തഥാ=മേൽപറഞ്ഞവിധമായ (ഊൎദ്ധ്വമൂലത്വാദിപ്രകാരേണയുള്ള), രൂ

പം=സ്വരൂപം, ന ഉപലഭ്യതേ=അറിയപ്പെടുന്നില്ല. ആദിഃ ന ച=ആദിയും (ഉൽപത്തിയും) അറിയപ്പെടുന്നില്ല. അന്തഃ ന ച=അന്തവും (നാശവും) അറിയപ്പെടുന്നില്ല. സംപ്രതിഷ്ഠാ ന=സ്ഥിതിയും അറിയപ്പെടുന്നില്ല. (തസ്മാൽ)=ഇപ്രകാരമുള്ള ഈ സംസാരവൃക്ഷം ദുരവച്ഛേദവും (അനത്ഥകരവും) ആകയാൽ, സുവിരൂഢമൂലം=ഉറച്ചുന്നിയിരിക്കുന്ന വേരുകളോടുകൂടിയ, ഏനം അശ്വത്ഥം=ഈ അശ്വത്ഥവൃക്ഷത്തെ, ദൃഢേന=ബലമായ (സമ്യഗ്വിചാരംകൊണ്ട്), അസംഗശസ്ത്രേണ=വൈരാഗ്യമായ (അഹംമമതാത്യാഗമായ) ആയുധത്തിനാൽ, ഛിത്വാ=വെട്ടിമുറിച്ചിട്ട് (വേറെയാക്കീട്ട്), തതഃ=പിന്നെ, യതഃ=യാതൊരു പുരുഷനിൽനിന്ന്, പുരാണീ=വളരെ കാലമായി തുടന്നുവന്നിരിക്കുന്ന, പ്രവൃത്തിഃ=സംസാരപ്രവൃത്തി, പ്രസൃതാ=പരന്നിരിക്കുന്നുവോ, തം ഏവ ച ആദ്യം പുരുഷം=ആ ആദിപുരുഷനെത്തന്നെ, പ്രപദ്യേ (ഇതി)=ശരണം പ്രാപിക്കുന്നുവെന്നിങ്ങിനെ ഏകാന്തഭക്തിയോടുകൂടി, യസ്മിൻ ഗതാഃ=ഏതു സ്ഥാനത്തെ പ്രാപിച്ചവർ, ഭൂയഃ=പിന്നേയും, ന നിവത്തന്തി=സംസാരത്തിലേയ്ക്കു തിരിയെ വരുന്നില്ലയോ, തൽ പദം=ആ സ്ഥാനം, പരിമാഗ്ഗിതവ്യം=അന്വേഷിക്കപ്പെടേണ്ടതാകുന്നു.

ഈ സംസാരത്തിൽ സ്ഥിതിചെയ്യുന്ന പ്രാണികളാൽ ഈ സംസാരവൃക്ഷത്തിന്റെ മേൽപറഞ്ഞവിധമായ സ്വരൂപം അറിയപ്പെടുന്നില്ല. അതിന്റെ ആദിയും അന്തവും സ്ഥിതിയും അറിയപ്പെടുന്നില്ല. ഉറച്ചുന്നിയിരിക്കുന്ന വേരുകളോടുകൂടിയ ഈ അശ്വത്ഥവൃക്ഷത്തെ ബലമായ വൈരാഗ്യമാകുന്ന ആയുധംകൊണ്ടു വെട്ടിമുറിച്ചതിന്റെശേഷം 'ഏതു പുരുഷനിൽനിന്നു വളരെ കാലമായി തുടന്നുവന്നിരിക്കുന്ന സംസാരപ്രവൃത്തി പരന്നിരിക്കുന്നുവോ ആ ആദിപുരുഷനെ ഞാൻ ശരണം പ്രാപിക്കുന്നു' എന്നിങ്ങിനെ ഏകാന്തഭക്തിയോടുകൂടി, ഏതു സ്ഥാനത്തെ പ്രാപിച്ചവർ സംസാരത്തിലേയ്ക്കു പിന്നേയും തിരിയേ വരുന്നില്ലയോ (അതിന്നു മൂലഭൂതമായ) ആ സ്ഥാനത്തെ അന്വേഷിച്ചറിയേണ്ടതാകുന്നു.

(ശം-ഭാ) ഈ സംസാരവൃക്ഷത്തിന്റെ മേൽവണ്ണിക്കപ്പെട്ടപ്രകാരമുള്ള രൂപം കാണപ്പെടുന്നില്ല. എന്തെന്നാൽ അത് (സംസാരവൃക്ഷം) സ്വപ്നം മരീചിക ഇന്ദ്രജാലക്കാരന്റെ ഗന്ധവ്വനഗരം എന്നിവയെപ്പോലെയാകുന്നു. അതു ദൃഢമായും (കാണപ്പെട്ടതായും) നഷ്ടമായും (കാണപ്പെടാത്തതായും) ഉള്ള സ്വരൂപത്തോടുകൂടിയിരിക്കുന്നു. അതിനാൽ അതിന്ന് അവസാനമാകട്ടേ സമാപ്തിയാകട്ടേ ഇല്ല. അതിന് ആദിയുമില്ല—ഇതിന്നകാലം മുതൽക്കുണ്ടായിരിക്കുന്നുവെന്ന് ആക്കും അറിഞ്ഞുകൂട. അപ്രകാരംതന്നെ ഉണ്ടായിട്ടു നശിക്കുന്നതിന്നു മുമ്പുള്ള (മദ്ധ്യത്തിലുള്ള) അതിന്റെ സ്ഥിതിയും ആക്കുമറിഞ്ഞുകൂട. സുവിരൂഢമൂലം ഏനം അശ്വത്ഥം=ഉറച്ചുന്നിയിരിക്കുന്ന വേരുകളോടുകൂടിയിരിക്കുന്ന മുൻവണ്ണിക്കപ്പെട്ട ഈ അശ്വത്ഥവൃക്ഷത്തെ; ദൃഢേന=പരമാത്മാഭിമുഖമാക്കിത്തന്നെ മനസ്സിനെ ഉറപ്പിക്കുകയാലുള്ള ബലത്തോടുകൂടിയും പിന്നേയും പിന്നേയുമുള്ള വിവേകാഭ്യാസമാകുന്ന കല്ലിന്മേൽ മൂച്ചകൂട്ടപ്പെട്ടതായുമിരിക്കുന്ന; അസംഗശസ്ത്രേണ=അസംഗമാകുന്ന വാളുകൊണ്ട്; അസംഗം=പുത്രൻ ദ്രവ്യം

ലോകം ഇവയിൽ സംഗമില്ലായ്മ അപ്രകാരമുള്ള അസംഗമാകുന്ന ശസ്ത്രംകൊണ്ട്; ഛിത്വാ=ബീജസഹിതം ഉന്മൂലനാശംവരുത്തിട്ട്; തതഃ=അതിൻെറ ശേഷം; യാതൊരു സ്ഥാനത്തെ പ്രാപിച്ചിട്ടുള്ളവർ സംസാരത്തിലേയ്ക്കു തിരിയെ വരുന്നില്ലയോ അങ്ങിനെയിരിക്കുന്ന വൈഷ്ണവമായ ആ പദത്തെ അന്വേഷിച്ചറിയേണ്ടതാകുന്നു. എങ്ങിനെയാണ് അന്വേഷിക്കേണ്ടത് എന്നു പറയുന്നു— 'യാതൊരുവനാണ് പദശബ്ദേന പറയപ്പെടുന്നത് അങ്ങിനെയിരിക്കുന്ന ആദിപുരുഷനെ ഞാൻ ശരണം പ്രാപിക്കുന്നു' എന്നിങ്ങിനെ തച്ഛരണതയാണ് അദ്ദേഹത്തെ അന്വേഷിച്ചറിയേണ്ടത് എന്നാൎത്ഥം. ഈ പുരുഷൻ ആരാകുന്നു? പറയുന്നു—യാതൊരു പുരുഷനിൽനിന്നാണ് ചിരന്തനിയായ സംസാരമായാവൃക്ഷത്തിൻെറ പ്രവൃത്തി, ഇന്ദ്രജാലക്കാരനിൽനിന്നു കൺകെട്ടെന്നപോലെ, പരന്നു കിടക്കുന്നത് ആ പുരുഷൻ എന്നാൎത്ഥം.

എങ്ങിനെയുള്ളവരാണ് ആ പദത്തെ പ്രാപിക്കുന്നത്? കേൾക്കുക—

൫. നിൎമ്മാനമോഹാ ജിതസംഗദോഷാ
അധ്യാത്മനിത്യാ വിനിവൃത്തകാമാഃ
ദ്വന്ദ്വൈൎവ്വിമുക്താഃ സുഖദുഃഖസംജ്ഞൈ-
ൎഗ്ഗച്ഛന്ത്യമൂഢാഃ പദമവ്യയം തൽ.

നിൎമ്മാനമോഹാഃ=അഹംകാരം മിഥ്യാഭിനിവേശം ഇവയിൽനിന്നു നിവൎത്തിച്ചവരും, ജിതസംഗദോഷാഃ=പുത്രാദിസംഗരൂപമായ ദോഷത്തെ ജയിച്ചവരും, അധ്യാത്മനിത്യാഃ=ആത്മജ്ഞാനത്തിൽ നിഷ്ഠയോടുകൂടിയവരും, വിനിവൃത്തകാമാഃ=ആശയിൽനിന്നു നല്ലവണ്ണം നിവൎത്തിച്ചവരും, സുഖദുഃഖസംജ്ഞൈഃ=സുഖം എന്നും ദുഃഖം എന്നും അറിയപ്പെടുന്ന, ദ്വന്ദ്വൈഃ=ശീതോഷ്ണാദി ദ്വന്ദ്വങ്ങളാൽ, വിമുക്താഃ=മോചിക്കപ്പെട്ടവരും, അമൂഢാഃ (സന്തഃ)=അവിദ്യയിൽനിന്നു നിവൎത്തിച്ചവരുമായി, തൽ=മേൽപറഞ്ഞ, അവ്യയം പദം= നാശമില്ലാത്ത സ്ഥാനത്തെ, ഗച്ഛന്തി=പ്രാപിക്കുന്നു.

അഹങ്കാരം മിഥ്യാഭിനിവേശം ഇവയിൽനിന്നു നിവൎത്തിച്ചവരും, പുത്രാദിസംഗരൂപമായ ദോഷത്തെ ജയിച്ചവരും, ആത്മജ്ഞാനത്തിൽ നിഷ്ഠയോടുകൂടിയവരും, ആശയിൽനിന്നു നിവൎത്തിച്ചവരും, സുഖമെന്നും ദുഃഖമെന്നും അറിയപ്പെടുന്ന ദ്വന്ദ്വങ്ങളിൽനിന്നു മോചിച്ചവരും, അവിദ്യയിൽനിന്നു നിവൎത്തിച്ചവരുമായിട്ട് മേൽപറഞ്ഞ വ്യയമില്ലാത്ത സ്ഥാനത്തെ പ്രാപിക്കുന്നു.

(ശം-ഭാ) നിൎമ്മാനമോഹാഃ=മാനമോഹവൎജ്ജിതന്മാരും1; ജിതസംഗദോഷാഃ=സംഗംതന്നെയാകുന്ന ദോഷത്തെ ജയിച്ചിരിക്കുന്നവരും2; അധ്യാത്മനിത്യാഃ=പരമാത്മസ്വരൂപാലോചനയിൽ തൽപരന്മാരും3; വിനിവൃത്തകാമാഃ=സകലജാതികാമങ്ങളേയും വിശേഷേണ—ലേശം പോലും തങ്ങളിലൊട്ടുവാൻ

(ആ) 1 മാനഃ=അഹംകാരം; മോഹഃ=അവിവേകം.
2 ശത്രുമിത്രസന്നിധിയിലുംകൂടി ദ്വേഷപ്രീതിവൎജ്ജിതന്മാരുമെന്നൎത്ഥം.
3 തൽപരത്വം=ശ്രവണാദിനിഷ്ഠത്വം. വൈരാഗ്യദ്വാരാ സൎവ്വകൎമ്മങ്ങളേയും ത്യജിച്ചിരിക്കുന്ന സന്ന്യാസികൾ എന്നൎത്ഥം.

സമ്മതിക്കാതെ — നിവത്തിപ്പിച്ചിട്ടുള്ളവരും — സന്ന്യാസികളായിരിക്കുന്നവരും എന്നാത്ഥം; സുഖദുഃഖസംജ്ഞൈഃ ദ്വന്ദൈ്വഃ വിമുക്താഃ=സുഖദുഃഖങ്ങളെന്നറിയപ്പെടുന്ന പ്രിയാപ്രിയാദികളെ പരിത്യജിച്ചവരുമായിട്ട്; അമൂഢാഃ=മോഹവജ്ജിതന്മാരായിരിക്കുന്നവർ; തൽ അവ്യയം പദം ഗച്ഛന്തി=മുമ്പറയപ്പെട്ട വ്യയമില്ലാത്ത പദത്തെ പ്രാപിക്കുന്നു.

[ശ-സ] നിമ്മാനമോഹാഃ—മാനഃ=അഭിമാനം—ദേഹേന്ദ്രിയങ്ങളിൽ 'ഞാൻ' എന്ന അഭിനിവേശലക്ഷണമായ അഹങ്കാരം; മോഹഃ=തൽകാരണമായിരിക്കുന്ന അജ്ഞാനം—ആവൃത്തിലക്ഷണമായും അനാത്മാവിൽ ആത്മതാബുദ്ധിക്കു ഹേതുവായുമിരിക്കുന്ന അജ്ഞാനം. അപ്രകാരമുള്ള മാനമോഹങ്ങളിൽനിന്ന്, സ്വരൂപജ്ഞാനംകൊണ്ടും ആത്മാവിൽതന്നെ ആത്മഭാവാപത്തികൊണ്ടും, നിവത്തിച്ചിട്ടുള്ളവർ; അധ്യാത്മനിത്യാഃ—അധ്യാത്മം=സവ്വത്ര ബ്രഹ്മമാത്രദശനലക്ഷണമായിരിക്കുന്ന ആത്മജ്ഞാനം; തസ്മിന്നേവ നിത്യാഃ=അതിൽതന്നെ നിരതന്മാരായിരിക്കുന്നവർ—ആത്മാരാമന്മാരായിരിക്കുന്നവർ—അധ്യാത്മനിത്യന്മാർ—'ഞാനും ഈ കാണുന്നതാസകലവും ബ്രഹ്മംതന്നെ' എന്നിങ്ങിനെ സകലത്തിലും തന്നിലും ബ്രഹ്മപ്രത്യയദാർഢ്യത്തിന്നായിക്കൊണ്ടു ബ്രഹ്മനിഷ്ഠയിൽത്തന്നെ നിരന്തരം സ്ഥിതിചെയ്യുന്നവർ എന്നത്ഥം. (അതുഹേതുവായിട്ടുതന്നെ) വിനിവൃത്തകാമാഃ—കാമാഃ=വാസനകഠം, വാസനകൊണ്ടാണ് വിഷയങ്ങളെ കാമിക്കുന്നത്, അതുകൊണ്ടാണ് വാസനകഠംതന്നെ കാമങ്ങഠം എന്നു പറയപ്പെട്ടത്. നിരന്തരമായ ബ്രഹ്മനിഷ്ഠകൊണ്ട് എവരുടെ അന്തഃകരണത്തിൽനിന്നു ബാഹ്യവാസനകഠം വിശേഷേണ നിവത്തിച്ചിരിക്കുന്നുവോ അവർ വിനിവൃത്തകാമന്മാർ; (സവ്വവാസനാനാശത്തിന്റെ ഫലം പറയുന്നു)—ജിതസംഗദോഷാഃ—സംഗഃ=ഇന്ദ്രിയങ്ങഠംക്കും മനസ്സിന്നും വിഷയങ്ങളോടുള്ള സംസഗ്ഗം; ആ സംഗംതന്നെ കാമസംകല്പാദിദോഷങ്ങഠംക്കു ഹേതുവാകയാൽ ദോഷമെന്നു പറയപ്പെടുന്നു. ധ്യാനം ശ്രവണം ദശനം മുതലായതുകൊണ്ടു ചിത്തത്തിന്നും ഇന്ദ്രിയങ്ങഠംക്കും വിഷയസംസഗ്ഗമുണ്ടാകുമ്പോഠം കാമസംകല്പാദിദോഷമുണ്ടാകുന്നു; അതിങ്കൽനിന്നു ഭോക്തൃഭോഗാദ്യധ്യാസമുണ്ടാകുന്നു; അതിൽനിന്നു പ്രവൃത്തി; അതിൽനിന്നു പ്രത്യഗ്ദശനവിച്ഛിത്തി; അതിൽനിന്നു 'ധ്യായതോ വിഷയാൻ പുംസഃ' എന്നു മുമ്പറയപ്പെട്ടപ്രകാരം പരമ്പരയായ അനേകം അനത്ഥപ്രാപ്തി; അതിനാൽ ആ വക അനത്ഥങ്ങഠം യാതൊന്നുമില്ലാതിരിപ്പാൻവേണ്ടി സംഗമാകുന്ന ദോഷത്തെ ആർ ജയിച്ചിരിക്കുന്നുവോ അവർ ജിതസംഗദോഷന്മാർ. സുഖദുഃഖസംജ്ഞൈഃ ദ്വന്ദൈ്വഃ വിമുക്താഃ=സുഖമെന്നും ദുഃഖമെന്നും അറിയപ്പെടുന്ന ശീതോഷ്ണപ്രിയാപ്രിയശത്രുമിത്രാദിദ്വന്ദ്വങ്ങളിൽനിന്നു മോചിച്ചിട്ടുള്ളവർ—ഗുണാതീതന്മാർ എന്നത്ഥം. അമൂഢാഃ='ഞാൻ', 'എന്റെ' എന്നിങ്ങിനെയുള്ള ഭേദജ്ഞാനമില്ലാത്തവർ—അവിദ്യയെ നിശ്ശേഷം നിവത്തിപ്പിച്ചിട്ടുള്ളവർ. അധ്യാത്മനിത്യന്മാരായിരിക്കുന്നുവെന്ന കാരണത്താൽതന്നെ നിമ്മാനമോഹന്മാരായും, അതുഹേതുവായിട്ടുതന്നെ വിനിവൃത്തകാമന്മാരായും, അതുഹേതുവായിട്ടുതന്നെ ജിതസംഗദോഷന്മാരായും, അതുഹേതുവായിട്ടുതന്നെ സുഖദുഃഖങ്ങളെന്നറിയപ്പെടുന്ന ദ്വന്ദ്വങ്ങളാൽ വിമുക്തന്മാരായും, അതുഹേതുവായിട്ടുതന്നെ അമൂഢന്മാരായുമിരിക്കുന്ന ബ്രാഹ്മണർ; അവ്യയം=നാശരഹിതമായ, തൽ പദം=യാതൊന്നാണ് സവ്വവേദാന്തപ്രസിദ്ധമായിരിക്കുന്നത്, യാതൊന്നിനെ പ്രാപിച്ചാലാണ് മുക്തന്മാർ തിരിയെ സംസാരത്തിലേക്കു വരാത്തത്, അങ്ങിനെയിരിക്കുന്ന നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായും സച്ചിദാനന്ദൈകരസമായും അദ്വിതീയമായുമിരിക്കുന്ന പരബ്രഹ്മത്തെ; ഗച്ഛന്തി=പ്രാപിക്കുന്നു.

ആ പദത്തെത്തന്നെ ഇനിയും വിശേഷിപ്പിക്കുന്നു—

൬. ന തൽ ഭാസയതേ സൂര്യ്യോ ന ശശാംകോ ന പാവകഃ
യൽ ഗത്വാ ന നിവത്തന്തേ തദ്ധാമ പരമം മമ.

തൽ=ആ പദത്തെ (സ്ഥാനത്തെ), സൂര്യ്യഃ=സൂര്യ്യൻ, ന ഭാസയതേ=പ്രകാശിപ്പിക്കുന്നില്ല. ശശാംകഃ=ചന്ദ്രൻ, ന=പ്രകാശിപ്പിക്കുന്നില്ല. പാവകഃ=അഗ്നി, ന=പ്രകാശിപ്പിക്കുന്നില്ല. യൽ=യാതൊരു സ്ഥാനത്തെ, ഗത്വാ=പ്രാപിച്ചിട്ട്, ന നിവത്തന്തേ=(യോഗികഠം)

പിന്നേയും തിരിയെ വരുന്നില്ലയോ, തൽ=ആ സ്ഥാനം, മമ=എന്റെ, പരമം ധാമ=ഉത്തമമായ സ്വരൂപം (ആകുന്നു).

ആ സ്ഥാനത്തെ സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നിവർ പ്രകാശിപ്പിക്കുന്നില്ല. യാതൊരു സ്ഥാനത്തെ പ്രാപിച്ചിട്ട് യോഗികൾ പിന്നേയും തിരിയെ വരുന്നില്ലയോ ആ സ്ഥാനം എന്റെ ഉത്തമമായ സ്വരൂപമാകുന്നു. (ഈ ശ്ലോകംകൊണ്ട്, സൂര്യാദിപ്രകാശങ്ങൾക്ക് അവിഷയമായിരിക്കുന്നതിനാൽ ആത്മാവിന്ന് ജഡത്വശീതോഷ്ണാദിദോഷപ്രസംഗം നിഷേധിക്കപ്പെട്ടിരിക്കുന്നു).

(ശം-ഭാ) 'തൽ' എന്ന പദം 'ധാമ' എന്നതിനോടു യോജിപ്പിക്കുന്നു. സൂര്യൻ സകലവസ്തുക്കളേയും പ്രകാശിപ്പിപ്പാനുള്ള ശക്തിയോടുകൂടിയിരിക്കുന്നുവെങ്കിലും തേജോരൂപിയായിരിക്കുന്ന ആ പദത്തെ പ്രകാശിപ്പിക്കുന്നില്ല. അപ്രകാരംതന്നെ ചന്ദ്രനും അഗ്നിയും (ആ പദത്തെ) പ്രകാശിപ്പിക്കുന്നില്ല. യാതൊരു വൈഷ്ണവപദത്തെ പ്രാപിച്ചിട്ടു തിരിയെ വരുന്നില്ലയോ, യാതൊരു പദത്തെ സൂര്യാദികൾ പ്രകാശിപ്പിക്കുന്നില്ലയോ, അത് വിഷ്ണുവായിരിക്കുന്ന എന്റെ പരമപദമാകുന്നു—ഉത്തമസ്ഥാനമാകുന്നു.

[ശ-സ] മഹാകാശം ഘടോപാധിനിമിത്തം ഘടാകാശമെന്നിങ്ങിനെ ഭിന്നമായി തോന്നുന്നുവെങ്കിലും ഘടനാശത്തിങ്കൽ അതു സ്വരൂപേണ മഹാകാശമായിത്തന്നെ സ്ഥിതിചെയ്യുന്നതല്ലാതെ പുനരാവൃത്തിയെ പ്രാപിക്കുന്നതല്ല. (പിന്നേയും ഘടാകാശമായിത്തന്നെയിരിക്കുന്നതല്ല). അതുപോലെ ബ്രഹ്മമായിത്തന്നെയിരിക്കുന്ന ആത്മാ അവിദ്യോപാധികൊണ്ടു ഭിന്നമായി തോന്നുന്നുവെങ്കിലും മുമ്പറഞ്ഞപ്രകാരം അവിദ്യാതൽകാര്യവിനാശത്തിങ്കൽ ജീവാത്മാ സ്വരൂപേണ ബ്രഹ്മമായി സ്ഥിതിചെയ്യുന്നതല്ലാതെ പുനരാവൃത്തിയെ പ്രാപിക്കുന്നില്ല. എന്തെന്നാൽ ആത്മാ കൂടസ്ഥനായിരിക്കുന്നതിനാൽ ആത്മാവിന്നു ക്രിയാശ്രയത്വം സംഭവിക്കുന്നതല്ല. അതുഹേതുവായിട്ടു സമ്യഗ്ദർശനംകൊണ്ടും ബ്രഹ്മനിഷ്ഠകൊണ്ടും അവിദ്യാദിവിനാശംഹേതുവായിട്ട് ഉപാധിലയത്തിങ്കൽ നിർവ്വിശേഷനിത്യബ്രഹ്മഭാവത്തെ പ്രാപിച്ചിരിക്കുന്ന മഹാത്മാക്കൾക്കു പുനരാവൃത്തിയില്ല എന്നു സിദ്ധമാകുന്നു.

ഇവിടെ ഇങ്ങിനെ ഒരു പൂർവ്വപക്ഷം ജനിച്ചേയ്ക്കാം.

പോവുക എന്ന ക്രിയ വരുക എന്ന ക്രിയയിൽ അവസാനിക്കുന്നുവെന്നും, ചേരുക എന്ന ക്രിയ പിരിയുക എന്ന ക്രിയയിൽ അവസാനിക്കുന്നുവെന്നും, ഉള്ളതു പ്രസിദ്ധമാണല്ലോ. എന്നുവെച്ചാൽ, ഒരുവൻ പോകണമെങ്കിൽ അവൻ വരുകയും വേണം. ഒന്നു മറെറാന്നിനോടു ചേരണമെങ്കിൽ അത് അതിൽനിന്നു പിരിയുകയുംവേണം. ഇങ്ങിനെ പോവുക വരുക, ചേരുക പിരിയുക, എന്ന ക്രിയകൾ അന്യോന്യം സംബന്ധിച്ചിരിക്കുന്നുവെന്നുള്ള സംഗതി ലോകപ്രസിദ്ധമാണല്ലോ. അങ്ങിനെയിരിക്കെ 'യൽ ഗത്വാ ന നിവർത്തന്തേ=ആ സ്ഥാനത്തെ പ്രാപിച്ചിട്ടുള്ളവർ തിരിയെ വരുന്നില്ല' (പുനരാവൃത്തിയെ പ്രാപിക്കുന്നില്ല) എന്ന് എങ്ങിനെ പറയാം?

സമാധാനം—അതിന്നുള്ള കാരണം പറയാം. കേട്ടാലും—

൭. മമൈവാംശോ ജീവലോകേ ജീവഭൂതഃ സനാതനഃ
മനഃഷഷ്ഠാനിന്ദ്രിയാണി പ്രകൃതിസ്ഥാനി കർഷതി.

മമ ഏവ അംശഃ[1]=എന്റെ അംശം തന്നെയായും, സനാതനഃ=അനാദിയായും

---

[ശ-സ] 1 നിർവ്വിശേഷമായും ചിദേകരസമായുമിരിക്കുന്ന ബ്രഹ്മത്തിന്റെ അംശംപോലെയിരിക്കുന്ന അംശം—അവിദ്യയാൽ കല്പിക്കപ്പെട്ടിട്ടുള്ള ഭാഗം എന്നർത്ഥം. ജീവലോകേ=സംസാരത്തിൽ അല്ലെങ്കിൽ ജീവനാൽ (ലോക്യതേ=) അനുഭവിക്കപ്പെടുന്നുവെന്നത് ജീവലോകം, ക്ഷേത്രം=അതിൽ.

(സവ്വദാ സംസാരിത്വേന പ്രസിദ്ധനായും), ജീവഭൂതഃ1=(അവിദ്യകൊണ്ട്) ജീവഭൂതനായുമിരിക്കുന്ന ഈ ആത്മാ, പ്രകൃതിസ്ഥാനി=പ്രകൃതിയിൽ (ലീനതയാ) സ്ഥിതിചെയ്യുന്ന, മനഃഷഷ്ഠാനി=മനസ്സ് ആറാമതായിട്ടുള്ള, ഇന്ദ്രിയാണി=ഇന്ദ്രിയങ്ങളെ, ജീവലോകേ കഷ്തി=സംസാരത്തിൽ ഉപഭോഗാത്ഥമായി ആകഷിക്കുന്നു.

എന്റെ അംശംതന്നെയായും അനാദിയായും (അവിദ്യകൊണ്ട്) ജീവഭൂതനായുമിരിക്കുന്ന ഈ ആത്മാ പ്രകൃതിയിൽ സ്ഥിതിചെയ്യുന്ന (പ്രകൃതിയിലടങ്ങിയിരിക്കുന്ന) ഇന്ദ്രിയങ്ങളേയും ആറാമത്തെ ഇന്ദ്രിയം ആയ മനസ്സിനേയും, സംസാരത്തിൽ ഭോഗമനുഭവിക്കുന്നതിന്നായി, ആകഷിക്കുന്നു.

(ശം-ഭാ) സംസാരത്തിൽ ഭോക്താവെന്നും കത്താവെന്നും പ്രസിദ്ധനായിരിക്കുന്ന സനാതനനായ ജീവൻ പരമാത്മാവായും നാരായണനായുമിരിക്കുന്ന എന്റെ അംശം (ഒരു ഭാഗം അല്ലെങ്കിൽ അവയവം) തന്നെയാകുന്നു. അത് എന്നിൽനിന്നു ഭിന്നമല്ല. അത് ജലത്തിൽ കാണുന്ന സൂയ്യപ്രതിബിംബം പോലെയാകുന്നു; ആ പ്രതിബിംബം സാക്ഷാൽ സൂയ്യന്റെ അംശമാകുന്നു; (ഉപാധിഭൂതമായിരിക്കുന്ന) ജലത്തെ നീക്കിയാൽ സൂയ്യാംശമായിരിക്കുന്ന പ്രതിബിംബം സൂയ്യനെത്തന്നെ പ്രാപിച്ചിട്ട് പിന്നെ നിവത്തിക്കുന്നില്ല; (സൂയ്യരൂപമായിത്തന്നെ സ്ഥിതിചെയ്യുന്നുവെന്നത്ഥം). അതുപോലെതന്നെ ജീവാത്മാ പരമാത്മാവോടുകൂടി ചേന്നതിന്റെശേഷം നിവത്തിക്കുന്നില്ല—സ്വരൂപേണ പരമാത്മാവായിത്തന്നെ സ്ഥിതിചെയ്യുന്നതല്ലാതെ പുനരാവൃത്തിയെ പ്രാപിക്കുന്നില്ല. അല്ലെങ്കിൽ വേറൊരുദാഹരണം പറയാം—ഘടാദ്യുപാധിയാൽ പരിച്ഛിന്നമായിരിക്കുന്ന ഘടാദ്യാകാശം മഹാകാശത്തിന്റെ അംശം മാത്രമാകുന്നു. ഘടാദ്യുപാധിയെ നശിപ്പിച്ചാൽ ഘടാദ്യാകാശം മഹാകാശത്തെ പ്രാപിച്ചിട്ടു പിന്നെ നിവത്തിക്കുന്നില്ല; (ആകാശാത്മനാ സ്ഥിതിചെയ്യുന്നുവെന്നത്ഥം). അതിനാൽ 'യൽ ഗത്വാ ന നിവത്തന്തേ=യാതൊരു സ്ഥാനത്തെ പ്രാപിച്ചിട്ടു പിന്നെ അവർ തിരിയെ വരുന്നില്ലയോ' എന്നു പറഞ്ഞതു ശരിതന്നെയാകുന്നു.

പൂവ്വപക്ഷം—അവയവരഹിതനായ പരമാത്മാവിന്ന്, എങ്ങിനെയാണ് ഏകദേശമായ അംശം (അവയവം) ഉണ്ടാകുന്നത്? അവയവിയാണെന്നു വരികിൽ (അവയവത്തോടുകൂടിയതാണെന്നു വരികിൽ) അവയവവിഭാഗംകൊണ്ട് അതു നശിക്കത്തക്കതായി ഭവിക്കുന്നു.

സമാധാനം—ഇവിടെ അങ്ങിനെ ഒരു ദോഷമില്ല. എന്തെന്നാൽ അവിദ്യകൊണ്ടുണ്ടായിട്ടുള്ള ഉപാധിയാൽ പരിച്ഛിന്നമായിരിക്കുന്ന ഏകദേശാംശം ഒരംശമെന്നപോലെ കല്പിക്കപ്പെട്ടിരിക്കുകമാത്രമാകുന്നു. ഈ അത്ഥത്തെ ക്ഷേത്രാദ്ധ്യായത്തിൽ വിസ്തരിച്ചുകാണിച്ചിട്ടുമുണ്ട്.

എന്റെ അംശമായി കല്പിക്കപ്പെട്ടിട്ടുള്ള ആ ജീവൻ എങ്ങിനെയാണ് സംസരിക്കുന്നത് എന്നും, എങ്ങിനെയാണ് ഉൽക്രമിക്കുന്നതെന്നും (എങ്ങി

---

[ശ-സ] 1 ക്ഷേത്രത്തിൽ നാമരൂപകല്പനയ്ക്കായിക്കൊണ്ടു ക്ഷേത്രജ്ഞതയെ പ്രാപിച്ച് പ്രമാതാവായി ഭവിച്ചു സ്ഥിതിചെയ്യുന്നുവെന്നത്ഥം.

നെയാണ് ജനനമരണത്തെ പ്രാപിക്കുന്നത് എന്നും), പറയുന്നു—പ്രകൃതിയിൽ സ്ഥിതിചെയ്യുന്ന—ചെവിയുടെ ദ്വാരം മുതലായി അതാതിന്റെ സ്ഥാനത്തിരിക്കുന്ന—ശ്രോത്രാദിപഞ്ചജ്ഞാനേന്ദ്രിയങ്ങളേയും ആറാമത്തെ ഇന്ദ്രിയമായ മനസ്സിനേയും ജീവാത്മാ (ഭോഗാർത്ഥം) ആകർഷിക്കുന്നു.

[ശ-സ] ഇങ്ങിനെ സംസാരവൃക്ഷത്തിന്റെ സ്വരൂപത്തെ അറിഞ്ഞു വിരക്തനായും സദസദ്വിവേകിയായും മോക്ഷത്തെത്തന്നെ ഇച്ഛിച്ചിട്ടു സകലകർമ്മങ്ങളേയും സന്ന്യസിച്ചവനായുമിരിക്കുന്ന യതിക്ക് സൽഗുരുപ്രസാദംകൊണ്ടുണ്ടായിട്ടുള്ള ജ്ഞാനംകൊണ്ടു ബ്രഹ്മപ്രാപ്തിയേയും അപുനരാവൃത്തിയേയും പ്രതിപാദിച്ചിട്ട് ഇപ്പോൾ ശ്രവണാദിയെ ചെയ്യാതെയിരിക്കുന്ന യതിയുടെ അനാത്മാവിലുള്ള ആത്മത്വഭ്രമവിശേഷത്തിന്റെ നിവൃത്തിക്കായിക്കൊണ്ടു ബ്രഹ്മത്തിന്നുതന്നെയാണ് അവിദ്യോപാധിവശാൽ ജീവത്വം എന്നു ബോധിപ്പിക്കുന്നതിന്നായി ജീവന്റെ ബ്രഹ്മാംശത്വത്തേയും ആത്മാവിന്റെ ദേഹേന്ദ്രിയാദിവ്യതിരിക്തത്വത്തേയും അവിക്രിയത്വത്തേയും അസംസാരിത്വത്തേയും 'മമൈവ' എന്നു തുടങ്ങിയുള്ള മൂന്നു ശ്ലോകങ്ങളെക്കൊണ്ടു പ്രതിപാദിക്കുന്നു.

എപ്പോൾ?

൮. ശരീരം യദവാപ്നോതി യച്ചാപ്യുൽക്രാമതീശ്വരഃ
ഗൃഹീത്വൈതാനി സംയാതി വായുർഗ്ഗന്ധാനിവാശയാൽ.

ഈശ്വരഃ=ദേഹാദികൾക്കു സ്വാമിയായ ജീവൻ, ശരീരം=(കർമ്മവശാൽ മറ്റൊരു) ശരീരത്തെ, യൽ അവാപ്നോതി=എപ്പോൾ പ്രാപിക്കുന്നുവോ, യൽ ച അപി ഉൽക്രാമതി=യാതൊരു ശരീരത്തിൽനിന്ന് എപ്പോൾ വേർവിട്ടുപോകുന്നുവോ, (തദാ പൂർവ്വസ്മാൽ ശരീരാൽ)=അപ്പോൾ ആ ശരീരത്തിൽനിന്ന്, ആശയാൽ=വാസനകൾ(സുഗന്ധങ്ങൾ)ക്കിരിപ്പിടമായ പുഷ്പത്തിൽനിന്ന്, വായുഃ=വായു, ഗന്ധാൻ ഇവ=വാസനകളെ എന്നപോലെ, ഏതാനി=ഇവയെ (ദേഹേന്ദ്രിയാദികളെ), ഗൃഹീത്വാ=ഗ്രഹിച്ചുകൊണ്ട്, സംയാതി=തച്ഛരീരാന്തരത്തെ സമ്യക്കാകുംവണ്ണം പ്രാപിക്കുന്നു.

ഇന്ദ്രിയങ്ങൾക്കു സ്വാമിയായിരിക്കുന്ന ജീവൻ (കർമ്മവശാൽ മറ്റൊരു) ശരീരത്തെ എപ്പോൾ പ്രാപിക്കുന്നുവോ, യാതൊരു ശരീരത്തിൽനിന്ന് എപ്പോൾ വേർവിട്ടുപോകുന്നുവോ, അപ്പോൾ, വാസനകൾക്കിരിപ്പിടമായ പുഷ്പങ്ങളിൽനിന്നു കാററ് വാസനകളെ എന്നപോലെ, ആ ശരീരത്തിൽനിന്നു ജീവൻ ദേഹേന്ദ്രിയാദികളെ ഗ്രഹിച്ചുകൊണ്ടു തച്ഛരീരാന്തരത്തെ പ്രാപിക്കുന്നു.

(ശം-ഭാ) എപ്പോഴാണ് (ഈശ്വരഃ=) ദേഹാദിസംഘാതത്തിന്ന് ഈശ്വരനായിരിക്കുന്ന ജീവൻ (ഉൽക്രാമതി=) ദേഹത്തെ വിട്ടുപിരിയുന്നത് (അപ്പോൾ അവൻ ഇന്ദ്രിയങ്ങളേയും മനസ്സിനേയും തങ്കലേയ്ക്കാകർഷിക്കുന്നു. (ഇങ്ങിനെ, ഈ ശ്ലോകത്തിന്റെ ദ്വിതീയപാദമാണ് അർത്ഥവശാൽ പ്രാഥമ്യേന സംബന്ധിക്കുന്നത്.) ശരീരം യൽ അവാപ്നോതി=എപ്പോഴാണ് ജീവൻ മുമ്പേത്തെ ദേഹത്തെ വിട്ടു ദേഹാന്തരത്തെ പ്രാപിക്കുന്നത്; അപ്പോൾ, ഗൃഹീത്വാ.... ആശയാൽ=വായു പുഷ്പാദിയിൽനിന്നു ഗന്ധത്തെ എന്നപോലെ, ഇന്ദ്രിയങ്ങളേയും മനസ്സിനേയും ഗ്രഹിച്ചുകൊണ്ടു പോകുന്നു.

[ശ-സ] ഈശ്വരഃ=ദേഹേന്ദ്രിയാദികളുടെ പ്രവൃത്തിക്കു ഹേതുവാകയാൽ തത്സ്വാമിയായിരിക്കുന്ന ജീവൻ. യൽ ച ഉൽക്രാമതി=ഇപ്പോൾ സ്വീകരിച്ചിട്ടുള്ള ശരീരത്തെ എപ്പോൾ വിട്ടുപിരിയുന്നുവോ അപ്പോൾ അവൻ മനസ്സിനേയും ചക്ഷുരാദി (ജ്ഞാന) ഇന്ദ്രിയങ്ങളേയും വാഗാദി (കർമ്മ)

ഇന്ദ്രിയങ്ങളേയും പ്രാണങ്ങളേയും തങ്കലേയ്ക്കാകഷിക്കുന്നു—പ്രാപ്തവ്യമായിരിക്കുന്ന ശരീരത്തിൽ വിഷയോപഭോഗാത്ഥം ഗ്രഹിക്കുന്നുവെന്നത്ഥം. ശരീരം യൽ അവാപ്നോതി=ഈ ശരീരം വിട്ട് അന്യ ശരീരത്തെ എപ്പോഠം പ്രാപിക്കുന്നുവോ അപ്പോഠം; വായുഃ ആശയാൽ ഗന്ധാൻ ഇവ=വായു പുഷ്പ സ്ഥാനത്തിൽനിന്നു കുസുമാവയവങ്ങളും അതിസൂക്ഷ്മങ്ങളുമായിരിക്കുന്ന ഗന്ധങ്ങളെ എന്നപോലെ; ഏതാനി ഗൃഹീത്വാ=മനസ്സിനേയും പ്രാണങ്ങളേയും രണ്ടു ജാതി ഇന്ദ്രിയങ്ങളേയും ഗ്രഹിച്ച്; സംയാതി=ശരീരാന്തരത്തെ പ്രാപിക്കുന്നു.

എന്നാൽ അവ (മനസ്സ് ഇന്ദ്രിയങ്ങഠം മുതലായവ) എവയാകുന്നു?

൯. ശ്രോത്രം ചക്ഷുഃ സ്പശനം ച രസനം ഘ്രാണമേവ ച
അധിഷ്ഠായ മനശ്ചായം വിഷയാനുപസേവതേ.

അയം=ഈ ജീവൻ, ശ്രോത്രം=ശ്രോത്രേന്ദ്രിയത്തേയും, ചക്ഷുഃ=ചക്ഷുരിന്ദ്രിയത്തേയും, സ്പശനം ച=ത്വഗിന്ദ്രിയത്തേയും, രസനം=രസനേന്ദ്രിയത്തേയും, ഘ്രാണം ഏവ ച= ഘ്രാണേന്ദ്രിയത്തേയും, മനഃ ച=മനസ്സിനേയും, അധിഷ്ഠായ=ആശ്രയിച്ചിട്ട്, വിഷയാൻ= ശബ്ദാദിവിഷയങ്ങളെ, ഉപസേവതേ=അനുഭവിക്കുന്നു.

ഈ ജീവൻ, ചെവി കണ്ണ് ത്വക്ക് നാവ് മൂക്ക് എന്നിങ്ങിനെയുള്ള ബാഹ്യേന്ദ്രിയങ്ങളേയും അന്തഃകരണമാകുന്ന മനസ്സിനേയും ആശ്രയിച്ച് ശബ്ദാദിവിഷയങ്ങളെ അനുഭവിക്കുന്നു. (എന്നുവെച്ചാൽ, ഇന്ദ്രിയങ്ങഠം കൂടാതെ ജീവൻ വിഷയങ്ങളെ അനുഭവിക്കുന്നതല്ല. കമ്മാനുഗുണമായ വിഷയാനുഭവത്തിന്നു തന്നെയാണ് ദേഹമുണ്ടായിട്ടുള്ളത്. ആ വിഷയങ്ങളെ അനുഭവിക്കുന്നതിന്നുവേണ്ടിയാണ് ജീവൻ ഇന്ദ്രിയങ്ങളേയും മനസ്സിനേയും ഗ്രഹിച്ചുകൊണ്ടു പോകുന്നുവെന്നും പറഞ്ഞത്).

(ശം-ഭാ) ദേഹസ്ഥനായ ജീവൻ (ആറാമത്തെ ഇന്ദ്രിയമായ) മനസ്സിനെ പ്രത്യേകം എല്ലാ ഇന്ദ്രിയങ്ങളോടുകൂടി യോജിപ്പിച്ച്, അവയ്ക്കെല്ലാമധിഷ്ഠാനമായിരുന്നുകൊണ്ടു വിഷയങ്ങളെ അനുഭവിക്കുന്നു.

[ശ-സ] ഇന്ദ്രിയാദികളെ ഗ്രഹിച്ച് ശരീരാന്തരത്തെ പ്രാപിച്ചിട്ട് എന്താണ് (ജീവൻ) ചെയ്യുന്നതെന്നു പറയുന്നു—ശ്രോത്രമിതി.

ഏവ ച=അപി ച=കമ്മേന്ദ്രിയങ്ങളുംകൂടി എന്നത്ഥം. മനഃ ച=മനസ്സും 'ച'കാരംകൊണ്ട് ബുദ്ധിയും അഹംകാരവും എന്നുകൂടി അത്ഥം ധരിക്കേണ്ടതാകുന്നു. അധിഷ്ഠായ=സ്വീകരിച്ച്, ഭോഗസാധനങ്ങളാക്കിത്തീത്ത് ക്ഷേത്രജ്ഞനായും ആത്മാവായുമിരിക്കുന്ന ഈ ജീവൻ ശരീരത്തിൽ സ്ഥിതിചെയ്തുകൊണ്ട്, വിഷയാൻ ഉപസേവതേ= ശബ്ദാദിവിഷയങ്ങളെ അനുഭവിക്കുന്നു.

ഈ ശ്ലോകത്തിൽ, 'ശരീരം യദവാപ്നോതി യച്ചാപ്യുൽക്രാമതി' എന്നിങ്ങിനെ ശരീരത്തിൽ നിന്നുള്ള ഉൽക്രമണത്തേയും തൽസംക്രമണത്തേയും പ്രതിപാദിച്ചതുകൊണ്ട് ആത്മാവായിരിക്കുന്ന ജീവൻ സൂക്ഷ്മശരീരവിശിഷ്ടമായിരിക്കുന്നുവെന്നും, ഹേയോപാദേയത്വംഹേതുവായിട്ട് (സ്വീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്നതുകൊണ്ട്) സ്ഥൂലത്തിൽനിന്നു ഭിന്നമാണെന്നും, പ്രതിപാദിക്കപ്പെട്ടു. 'മനഃഷഷ്ഠാനീന്ദ്രിയാണി കഷതി, ഗൃഹീത്വാ യാതി' എന്നു പറഞ്ഞതുകൊണ്ട് ഗ്രാഹ്യഗ്രാഹകങ്ങളുടെ (ഗ്രഹിക്കപ്പെടുന്ന വസ്തുവിൻേറയും ഗ്രഹിക്കുന്നവൻേറയും) ഭേദം പ്രത്യക്ഷമാകയാൽ ആത്മാവായിരിക്കുന്ന ജീവൻ ബുദ്ധിമാത്രോപാധിയോടുകൂടിയവനാണെന്നും, ഇന്ദ്രിയങ്ങളിൽനിന്നും മനസ്സിൽനിന്നും ഭിന്നമാണെന്നും പ്രതിപാദിക്കപ്പെട്ടു. 'ശ്രോത്രം ചക്ഷുഃ' എന്നിങ്ങിനെ ശ്രോത്രാദീന്ദ്രിയങ്ങളേയും ബുദ്ധിയേയും മനസ്സിനേയും അധിഷ്ഠാനമാക്കി (=ഉപാദായ) വിഷയങ്ങളെ അനുഭവിക്കുന്നുവെന്നും പറഞ്ഞതുകൊണ്ട് അനുഭവിക്കുന്നവന്ന് ഉപാദേയങ്ങളായിട്ടുള്ളവയിൽനിന്നും അനുഭവപ്പെടുന്ന വിഷയങ്ങളിൽനിന്നും ഭിന്നത്വം പ്രത്യക്ഷമാകയാൽ ആത്മാ ഇന്ദ്രിയങ്ങളിൽനിന്നും

വിഷയങ്ങളിൽനിന്നും മനസ്സിൽനിന്നും ബുദ്ധിയിൽനിന്നും ഭോഗത്തിന്നാശ്രയമായിരിക്കുന്ന ദേഹത്തിൽനിന്നും വ്യതിരിക്തനാണ് എന്നു നല്ലവണ്ണം പ്രതിപാദിക്കപ്പെട്ടു. ഈ ശ്ലോകംകൊണ്ടു 'ചക്ഷുഷഃ സാക്ഷീ വാചഃ സാക്ഷീ മനസഃ സാക്ഷീ ബുദ്ധേഃ സാക്ഷീ പ്രാണസ്യ സാക്ഷീ തമസഃ സാക്ഷീ സർവസ്യ സാക്ഷീ തതോ വിക്രിയഃ' എന്നിങ്ങിനെ ആത്മാവിൻെറ ശ്രുതിപ്രസിദ്ധമായിരിക്കുന്ന സർവ്വസാക്ഷിത്വംതന്നെയാണ് അവിക്രിയത്വവുമെന്നു സൂചിപ്പിക്കപ്പെടുന്നു.

൧൦. ഉൽക്രാമന്തം സ്ഥിതം വാപി ഭുഞ്ജാനം വാ ഗുണാന്വിതം
വിമൂഢാ നാനുപശ്യന്തി പശ്യന്തി ജ്ഞാനചക്ഷുഷഃ.

ഉൽക്രാമന്തം=ഒരു ദേഹത്തെ വിട്ടു മററൊരു ദേഹത്തെ പ്രാപിക്കുന്നവനും, സ്ഥിതം=ആ ദേഹത്തിൽതന്നെയിരിക്കുന്നവനും, ഭുഞ്ജാനം വാ=വിഷയങ്ങളെ അനുഭവിക്കുന്നവനും, ഗുണാന്വിതം വാ അപി=ഇന്ദ്രിയങ്ങളോടു കൂടിയിരിക്കുന്നവനുമായ ജീവനെ, വിമൂഢാഃ =അജ്ഞാനികൾ, ന അനുപശ്യന്തി=കാണുന്നില്ല. ജ്ഞാനചക്ഷുഷഃ=ജ്ഞാനമാകുന്ന കണ്ണുകളോടുകൂടിയ വിവേകികൾ, പശ്യന്തി=കാണുന്നു.

ഒരു ദേഹത്തെ വിട്ടു മററൊരു ദേഹത്തെ പ്രാപിക്കുന്നവനും, ആ ദേഹത്തിൽതന്നെ സ്ഥിതിചെയ്യുന്നവനും, വിഷയങ്ങളെ അനുഭവിക്കുന്നവനും, ഇന്ദ്രിയങ്ങളോടുകൂടിയിരിക്കുന്നവനുമായ ജീവനെ അജ്ഞാനികൾ കാണുന്നില്ല. എന്നാൽ വിവേകികൾ കാണുന്നു.

(ശം-ഭാ) ജീവാത്മാ ആദ്യം സ്വീകരിച്ചിട്ടുള്ള ദേഹത്തെ ഉപേക്ഷിക്കുമ്പോളാകട്ടെ, ദേഹത്തിൽ സ്ഥിതിചെയ്യുമ്പോളാകട്ടെ, സുഖദുഃഖമോഹങ്ങളായ ഗുണങ്ങളോടുകൂടിയിരിക്കുന്ന ശബ്ദാദിവിഷയങ്ങളെ അനുഭവിക്കുമ്പോളാകട്ടെ, മൂഢന്മാർ അദ്ദേഹത്തെ കാണുന്നില്ല. ദൃഷ്ടാദൃഷ്ടങ്ങളായ വിഷയഭോഗങ്ങളാൽ ബലമായി ആകർഷിക്കപ്പെട്ട ചിത്തത്തോടുകൂടിയവരും അനേകവിധത്തിൽ മൂഢതയെ പ്രാപിച്ചവരുമായവർ ജീവാത്മാവിനെ, ഇപ്രകാരം അവരുടെ ദൃഷ്ടിക്ക് അത്യന്തം ഗോചരമായി ഭവിച്ചാലും കാണുന്നില്ല, അഹോ കഷ്ടം!—എന്നിങ്ങിനെ ഭഗവാൻ കരുണയെ സൂചിപ്പിക്കുന്നു. എന്നാൽ പ്രമാണജനിതമായ ജ്ഞാനമാകുന്ന ചക്ഷുസ്സുള്ളവർ അദ്ദേഹത്തെ കാണുന്നു. എന്തെന്നാൽ അവർ വിവേകജ്ഞാനത്തോടുകൂടിയവരാകുന്നു.

[ശ-സ] ഇങ്ങിനെ ദേഹേന്ദ്രിയമനോബുദ്ധ്യാദികളിൽനിന്നു ഭിന്നനായും അവിക്രിയനായും അകർത്താവായും അഭോക്താവായുമിരിക്കുന്ന ആത്മാവിനെ മഹാത്മാക്കളായിരിക്കുന്ന ബ്രഹ്മവിത്തുക്കൾ സർവ്വസാക്ഷിചേതന സ്ഥിതിചെയ്യുന്നവനായി കാണുന്നുവെന്നും, അബ്രഹ്മവിത്തുക്കളായ മൂഢന്മാർ അപ്രകാരം കാണുന്നില്ല എന്നും പറയുന്നു—ഉൽക്രാമന്തമിതി.

ആദ്യത്തെ 'വാ' ശബ്ദത്തിന്ന് ഇവ=പോലെ എന്നർത്ഥമാകുന്നു. രണ്ടാമത്തേതിന്ന് 'അപി' എന്നർത്ഥമാകുന്നു. ഉൽക്രാമന്തം=ഉപാധി (ദേഹം) ഭിക്ഷാദികാര്യമുദ്ദേശിച്ചു പോകുമ്പോൾ 'ധ്യായതീവ ലേലായതീവ' എന്ന ന്യായപ്രകാരം താനും (ആത്മാവും) പോകുന്നപോലെ തോന്നുന്നു. അപ്രകാരംതന്നെ (ഉപാധി) സ്ഥിതിചെയ്യുമ്പോൾ (ആത്മാവും) സ്ഥിതിചെയ്യുന്നപോലെയും, ഭുജിക്കുമ്പോൾ ഭുജിക്കുന്നപോലെയും, സത്ത്വാദിഗുണവികാരങ്ങളായ സുഖദുഃഖകാമക്രോധമോഹഭയാദികളോടുകൂടിയിരിക്കുമ്പോൾ താനും (ആത്മാവും) ഗുണാന്വിതനെന്നപോലെയും, തോന്നുന്നു. എന്നാൽ സ്വഭാവേന നിഷ്കളങ്കനായും നിഷ്ക്രിയനായും നിർവ്വികാരനായും നിർവ്വികല്പനായും ചിദേകരസനായും ആനന്ദഘനനായുമിരിക്കുന്ന ആത്മാവിനെ ശുദ്ധാത്മാക്കളായ യതികൾ അവിക്രിയനായിട്ടുതന്നെ കാണുന്നു. ആഹാരാദിസർവ്വകർമ്മങ്ങളെ ചെയ്യുമ്പോഴും അവർ സർവ്വദാ തങ്ങളുടെ ആത്മാ

വിനെ നിഷ്കളനായിട്ടും നിഷ്ക്രിയനായിട്ടും നിത്യനായിട്ടും ശുദ്ധനായിട്ടും സർവ്വോപാധിവിനിർമ്മുക്തനായിട്ടും പരിപൂർണ്ണനായിട്ടുംതന്നെയാണ് കാണുന്നത് എന്നർത്ഥം. വിമൂഢാഃ ന അനുപശ്യന്തി=ദൃഷ്ടാദൃഷ്ടവിഷയാശയാൽ വശീകരിക്കപ്പെട്ട ചിത്തത്തോടുകൂടിയവരും ബഹിർമ്മുഖന്മാരുമായ മൂഢന്മാർ, സദസദ്വിവേകം വൈരാഗ്യം സന്ന്യാസം ശമം ദമം ഇത്യാദി സാധനസമ്പത്തികൊണ്ടും തീവ്രമോക്ഷേച്ഛകൊണ്ടും സൽഗ്ഗുരുകടാക്ഷംകൊണ്ടും സമ്പാദിക്കപ്പെടുന്നതായ വിശേഷജ്ഞാനമില്ലായ്കയാൽ, 'ഇതെല്ലാം ഞാനാകുന്നു' എന്ന വാക്യാർത്ഥത്തിന്നനുരൂപനായ ആത്മാവിനെ കാണുന്നില്ല. നേരെ മറിച്ച് 'ഞാൻ കർത്താ, ഭോക്താ, സുഖി ദുഃഖി, ഞാൻ ഹതനായി, ഞാൻ മരിക്കുന്നു, എനിക്കിതു നഷ്ടമായി' എന്നിങ്ങിനെ ആത്മാവിനെ സംസാരിയായിട്ടു കാണുന്നുവെന്നർത്ഥം.

എന്നാൽ ചിലർ—

൧൧. യതന്തോ യോഗിനശ്ചൈനം പശ്യന്ത്യാത്മന്യവസ്ഥിതം
യതന്തോപ്യകൃതാത്മാനോ നൈനം പശ്യന്ത്യചേതസഃ.

യതന്തഃ=ധ്യാനാദികളെക്കൊണ്ടു യത്നംചെയ്യുന്ന, യോഗിനഃ ച=(ചില) യോഗികൾ, ആത്മനി=ദേഹത്തിൽ, അവസ്ഥിതം=സ്ഥിതിചെയ്യുന്ന, ഏനം=ഈ ആത്മാവിനെ, പശ്യന്തി=(വേർതിരിച്ച്) കാണുന്നു. യതന്തഃ അപി=ശാസ്ത്രാഭ്യാസാദികളെക്കൊണ്ടു പ്രയത്നം ചെയ്യുന്നവരായാലും, അകൃതാത്മാനഃ=വിശുദ്ധചിത്തന്മാരല്ലാത്ത, അചേതസഃ=മന്ദമതികൾ, ഏനം=ഈ ആത്മാവിനെ, ന പശ്യന്തി=കാണുന്നില്ല.

ധ്യാനാദികളെക്കൊണ്ടു യത്നംചെയ്യുന്ന ചില യോഗികൾ ദേഹത്തിൽ സ്ഥിതിചെയ്യുന്ന ഈ ആത്മാവിനെ വേർതിരിച്ചു കാണുന്നു. എന്നാൽ ശാസ്ത്രാഭ്യാസാദികളെക്കൊണ്ടു യത്നം ചെയ്യുന്നവരായാലും മന്ദമതികളായിട്ടുള്ളവർ ഈ ആത്മാവിനെ കാണുന്നില്ല.

(ശം-ഭാ) (ശ്രവണമനനാദിരൂപമായ) പ്രയത്നം ചെയ്യുന്നവരും സമാഹിതചിത്തന്മാരുമായവർ ഈ ആത്മാവിനെ 'ഇതു ഞാൻ തന്നെയാണ്' എന്നിങ്ങിനെ തങ്ങളുടെ ബുദ്ധിയിൽതന്നെ സ്ഥിതിചെയ്യുന്നതായി കാണുന്നു. എന്നാൽ (ആത്മദർശനത്തിന്നായിട്ട്) ശാസ്ത്രാദിപ്രമാണങ്ങളെക്കൊണ്ടു പ്രയത്നം ചെയ്യുന്നവരാണെങ്കിലും അകൃതാത്മാക്കളും അവിവേകികളുമായിട്ടുള്ളവർ—തപസ്സുകൊണ്ടും ഇന്ദ്രിയജയംകൊണ്ടും ചിത്തത്തെ സംസ്കരിക്കാത്തവരും, ദുശ്ചരിതത്തിൽനിന്നു നിവർത്തിക്കാത്തവരും ദർപ്പത്തെ ശമിപ്പിക്കാത്തവരുമായിട്ടുള്ളവർ—പ്രയത്നം ചെയ്യുന്നവരായാലും, ഈ ആത്മാവിനെ കാണുന്നില്ല.

അഗ്നി, ആദിത്യൻ ഇവയുടെ തേജസ്സ് സകലത്തേയും പ്രകാശിപ്പിക്കുന്നതാണെങ്കിലും യാതൊരു പദത്തെ (പരമാത്മാവിനെ) പ്രകാശിപ്പിക്കുന്നില്ലയോ, യാതൊരു പദത്തെ പ്രാപിച്ചിട്ടു മുമുക്ഷുക്കൾ സംസാരത്തിലേയ്ക്കു തിരിയെ വരുന്നില്ലയോ, മഹാകാശത്തിൻെറ അംശമായ ഘടാകാശാദിപോലെ ഉപാധിഭേദങ്ങളെ അനുസരിച്ചു ഭിന്നങ്ങളായി കല്പിക്കപ്പെട്ട ജീവങ്ങൾ യാതൊരു പദത്തിൻെറ അംശങ്ങളായിരിക്കുന്നുവോ, ആ പദം—പരമാത്മാ—ആണ് സകലത്തിന്നും ആത്മാവായും, സകലവ്യവഹാരത്തിന്നാസ്പദമായുമിരിക്കുന്നത് എന്നു കാണിക്കുന്നതിന്നുവേണ്ടി ഭഗവാൻ ഇനിയത്തെ നാലു ശ്ലോകങ്ങളെക്കൊണ്ട് അദ്ദേഹത്തിൻെറ വിഭൂതിയുടെ സംക്ഷേപം പറയുന്നു—

൧൨. യദാദിത്യഗതം തേജോ ജഗൽ ഭാസയതേഖിലം
യച്ചന്ദ്രമസി യച്ചാഗ്നൗ തത്തേജോ വിദ്ധി മാമകം.

ആദിത്യഗതം=സൂര്യനിലിരിക്കുന്ന, യൽ തേജഃ=യാതൊരു തേജസ്സും, ചന്ദ്രമസി=ചന്ദ്രനിലിരിക്കുന്ന, യൽ=യാതൊരു തേജസ്സും, അഗ്നൗ ച=അഗ്നിയിലിരിക്കുന്ന, യൽ=യാ

തൊരു തേജസ്സം, അഖിലം ജഗൽ=സകലജഗത്തിനേയും, ഭാസയതേ=പ്രകാശിപ്പിക്കുന്നുവോ, തൽ തേജഃ=ആ തേജസ്സാസകലം, മാമകം=എൻേറത് (ആണെന്ന്), വിദ്ധി=അറിഞ്ഞാലും.

സൂൎയ്യനിലും ചന്ദ്രനിലും അഗ്നിയിലും സ്ഥിതിചെയ്യുന്ന (അനേകപ്രകാരമായിരിക്കുന്ന) യാതൊരു തേജസ്സാണ് ജഗത്താസകലത്തേയും പ്രകാശിപ്പിക്കുന്നത് ആ തേജസ്സാസകലം എൻേറതാണെന്നറിഞ്ഞാലും.

(ശം-ഭാ) ആദിത്യഗതം=ആദിത്യനെ ആശ്രയിച്ചിരിക്കുന്ന; യൽ തേജഃ=യാതൊരു ദീപ്തി—പ്രകാശം; അഖിലം ജഗൽ ഭാസയതേ=സമസ്തജഗത്തിനേയും പ്രകാശിപ്പിക്കുന്നുവോ; യൽ ചന്ദ്രമസി യൽ ച അഗ്നൌ=ചന്ദ്രനിലും അഗ്നിയിലും യാതൊരു തേജസ്സാണുള്ളത്; തൽ തേജഃ മാമകം വിദ്ധി=അതെല്ലാം വിഷ്ണുവായിരിക്കുന്ന എൻെറ ജ്യോതിസ്സാണെന്നറിഞ്ഞാലും. അല്ലെങ്കിൽ, തേജഃ എന്നതിന്ന് ചൈതന്യാത്മകമായ ജ്യോതിസ്സ് എന്നൎത്ഥം.

പൂൎവ്വപക്ഷം—ചൈതന്യാത്മകമായ ജ്യോതിസ്സ് സ്ഥാവരങ്ങളിലും ജംഗമങ്ങളിലും സമമായിരിക്കുമ്പോൾ പിന്നെ 'സൂൎയ്യനിൽ ഇരിക്കുന്ന യാതൊരു തേജസ്സ്' എന്നിങ്ങിനെ വിശേഷിപ്പിച്ചു പറഞ്ഞതെന്തിനാണ്?

സമാധാനം—അതുകൊണ്ടു ദോഷമില്ല. എന്തെന്നാൽ സത്വമധികമുള്ളേടത്തു ജ്യോതിസ്സമധികമുണ്ടാകുന്നതാകുന്നു. ആദിത്യാദികളിൽ സത്വം അത്യന്തം പ്രകാശിക്കുകയും ശോഭിക്കുകയും ചെയ്യുന്നു. അതിനാൽ ജ്യോതിസ്സ് അവിടെ അധികം സ്പഷ്ടമായി പ്രകാശിക്കുന്നു. അതുകൊണ്ടാണ് സൂൎയ്യാദികളിൽ എന്നു വിശേഷിച്ചു പറഞ്ഞത്. അതല്ലാതെ അത് (തേജസ്സ്) സൂൎയ്യാദികളിൽ മാത്രമേ ഉള്ളു എന്നല്ല. ഇതിന്ന് ഒരു ദൃഷ്ടാന്തം പറയാം—ഒരുവൻെറ മുഖം ഒരു മരക്കഷ്ണം ചുമരു മുതലായവയിൽ പ്രതിബിംബിക്കുന്നില്ല. ആ മുഖംതന്നെ ഒരു കണ്ണാടിയിൽ, അതിൻെറ സ്വച്ഛതയുടെ അവസ്ഥപോലെ, താരതമ്യമായി പ്രകാശിക്കുന്നു.

അത്രയുമല്ല—

൧൩. ഗാമാവിശ്യ ച ഭൂതാനി ധാരയാമ്യഹമോജസാ
പുഷ്ണാമി ചൌഷധീഃ സൎവ്വാഃ സോമോ ഭൂത്വാ രസാത്മകഃ.

അഹം=ഞാൻ, ഓജസാ*=ബലംകൊണ്ട്, ഗാം=ഭൂമിയെ, ആവിശ്യ ച=പ്രവേശിച്ച് (അധിഷ്ഠാനമാക്കീട്ട്), ഭൂതാനി=ചരാചരങ്ങളായ സകലഭൂതങ്ങളേയും, ധാരയാമി=ധരിച്ചുകൊണ്ടിരിക്കുന്നു. രസാത്മകഃ=രസസ്വരൂപനായ (രസമയനായ), സോമഃ ഭൂത്വാ=ചന്ദ്രൻ ആയിട്ട്, സൎവ്വാഃ ഓഷധീഃ=(വ്രീഹ്യാദി) സകലഓഷധിവൎഗ്ഗങ്ങളേയും, പുഷ്ണാമി ച=ഞാൻ നല്ലവണ്ണം വൎദ്ധിപ്പിക്കുന്നു.

ഞാൻ ബലംകൊണ്ടു ഭൂമിയെ പ്രവേശിച്ച് ചരാചരങ്ങളായ ഭൂതങ്ങളെ ധരിച്ചുകൊണ്ടിരിക്കുന്നു. രസസ്വരൂപനായ ചന്ദ്രനായിട്ട് വ്രീഹ്യാദിസകലഓഷധിവൎഗ്ഗങ്ങളെ നല്ലവണ്ണം വൎദ്ധിപ്പിക്കുന്നു.

* [ശ-സ] അപരിമിതമായാശക്തിബലംകൊണ്ട്.

(ശം-ഭാ) ഓജസാ=ബലംകൊണ്ട് —കാമരാഗവജ്ജിതമായും ഐശ്വര മായും യാതൊരു ശക്തിയാണുള്ളത്, യാതൊരു ശക്തിയാണ് ജഗത്തിനെ ധരി ക്കുന്നതിന്നുവേണ്ടി പൃഥിവിയെ പ്രവേശിച്ചിരിക്കുന്നത്, യാതൊരു ശക്തികൊ ണ്ടാണ് അത്യന്തം ഘനത്തോടുകൂടിയിരിക്കുന്ന ഭൂമി കീഴ്പോട്ട് വീഴാതേയും ഛി ന്നാഭിന്നമായി പോകാതേയുമിരിക്കുന്നത്, ആ ശക്തികൊണ്ട് എന്നത്ഥം. ഇ തിന്നു പ്രമാണമായി ശ്രുതിവാക്യം—'യേന ദ്യൌരുഗ്രാ പൃഥിവീ ച ദൃഢാ=യാ തൊന്നുകൊണ്ടാണ് ഉഗ്രമായിരിക്കുന്ന ദ്യോവിനേയും പൃഥിവിയേയുമുറപ്പിച്ചു നിൎത്തിയിരിക്കുന്നത്', 'സ ദാധാര പൃഥിവീം=അദ്ദേഹം ഭൂമിയെ ദൃഢമായി ധ രിച്ചു' (തൈത്തിരീയസംഹിത. ൪. ൧. ൮). അതിനാൽ ഞാൻ ഭൂമിയെ പ്രവേ ശിച്ച് ചരാചരങ്ങളായ ഭൂതങ്ങളെ ധരിക്കുന്നുവെന്നു പറഞ്ഞതു യുക്തംതന്നെ. അതിന്നും പുറമെ, ഞാൻ സൎവ്വരസാത്മകനായ ചന്ദ്രനായി ഭവിച്ച് നെല്ല് യ വം മുതലായ (ഭൂമിയിലുണ്ടാകുന്ന) സകലഔഷധികളേയും പുഷ്ടിവരുത്തുകയും ര സസ്വാദുമതികളാക്കിത്തീൎക്കുകയും ചെയ്യുന്നു. എന്തെന്നാൽ ചന്ദ്രൻ രസസ്വ ഭാവനാകുന്നു—സൎവരസങ്ങളുടേയുമാകാരമാകുന്നു. ആ ചന്ദ്രൻ സൎവ്വൗഷധിക ളേയും സ്വാത്മരസാനുപ്രവേശംകൊണ്ടു പുഷ്ടിവരുത്തുന്നു.

അതിന്നുംപുറമെ—

൧൪. അഹം വൈശ്വാനരോ ഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ
പ്രാണാപാനസമായുക്തഃ പചാമ്യന്നം ചതുൎവ്വിധം.

അഹം=ഞാൻ, പ്രാണിനാം=പ്രാണികളുടെ, ദേഹം=ദേഹത്തെ, ആശ്രിതഃ=ആ ശ്രയിച്ചിട്ട് (പ്രവേശിച്ചിട്ട്), വൈശ്വാനരഃ=ജഠരാഗ്നി, ഭൂത്വാ=ആയിട്ട്, പ്രാണാപാന സമായുക്തഃ=(അഗ്നിയെ ജ്വലിപ്പിക്കുന്ന) പ്രാണാപാനവായുക്കളോടുകൂടിയവനായി, ചതു ൎവ്വിധം*=നാലുവിധമായ, അന്നം=(പ്രാണികൾ ഭക്ഷിക്കുന്ന) അന്നത്തെ, പചാമി=പചി പ്പിക്കുന്നു.

ഞാൻ പ്രാണികളുടെ ദേഹത്തിൽ പ്രവേശിച്ച് ജഠരാഗ്നിയായി ഭവിച്ച് പ്രാണാപാനവായുക്കളോടുകൂടിയവനായി അവർ ഭക്ഷിക്കുന്ന നാലുവിധം അന്ന ത്തെ പചിപ്പിക്കുന്നു.

(ശം-ഭാ) വൈശ്വാനരഃ=ഉദരത്തിലിരിക്കുന്ന അഗ്നി. ഇതിന്നു ശ്രു തി—'അയമഗ്നിൎവൈശ്വാനരോ യോയമന്തഃപുരുഷേ യേനേദമന്നം പച്യതേ= പുരുഷന്റെ ഉള്ളിലിരിക്കുന്നതും അന്നത്തെ പചിപ്പിക്കുന്നതുമായ ഈ അഗ്നി

* (ശ്രീ) നാലുവിധമായ അന്നമെന്തെല്ലാമെന്നാൽ—

൧ ഭക്ഷ്യം—പല്ലുകളെക്കൊണ്ടു കടിച്ചുതിന്നേണ്ടവ. (അപൂപം, കായ, കിഴങ്ങു മുതലായവ).

൨ ഭോജ്യം—കടിക്കാതെ കേവലം നാവുകൊണ്ടു നൊഴഞ്ഞു മിഴുങ്ങേണ്ടുന്ന ഭക്ഷണപദാൎത്ഥ ങ്ങൾ. (പായസം മുതലായവ).

൩ ലേഹ്യം—നാവിന്മേൽവെച്ച് രസമനുഭവിച്ചു കുറേശ്ശയായി അലിച്ച് ഇറക്കേണ്ടുന്നവ. (ശക്കര മുതലായവ).

൪ ചോഷ്യം—പല്ലുകളെക്കൊണ്ടു കടിച്ചുചവച്ച് രസത്തെമാത്രമിറക്കേണ്ടുന്നവ. (കരിമ്പു മുതലായവ).

വൈശ്വാനരനാകുന്നു' (ബ്യ. ഉ. ൫. ൯. ൧). ചതുർവിധം അന്നം=ഭക്ഷ്യം, ഭോജ്യം, ലേഹ്യം, ചോഷ്യം എന്നീ നാലു പ്രകാരത്തിലുള്ള ഭക്ഷണപദാത്ഥങ്ങളെ. വൈശ്വാനരനായിരിക്കുന്ന അഗ്നി ഭോക്താവും സോമൻ ഭോജ്യമായിരിക്കുന്ന അന്നവുമാകുന്നുവെന്നിങ്ങിനെ അഗ്നിയും സോമനുമാണ് സവ്വവുമെന്നറിയുന്നവനെ അന്നദോഷം ബാധിക്കുന്നില്ല. (ഭോക്താവിങ്കൽ വൈശ്വാനരദൃഷ്ടി, ഭോജ്യത്തിങ്കൽ സോമദൃഷ്ടി, ഇങ്ങിനെ ഭോക്തൃഭോജ്യരൂപമായിരിക്കുന്ന സകലജഗത്തും അഗ്നീഷോമാത്മനാ ഭുക്തികാലത്തിങ്കൽ ധ്യാനിക്കുന്ന ഭോക്താവിന്ന് അന്നകൃതമായ ദോഷമുണ്ടാകുന്നതല്ല എന്നത്ഥം).

അത്രയുമല്ല—

൧൫. സവ്വസ്യ ചാഹം ഹൃദി സംനിവിഷ്ടോ
മത്തഃ സ്മൃതിർജ്ഞാനമപോഹനം ച
വേദൈശ്ച സവൈരഹമേവ വേദ്യോ
വേദാന്തകൃദ്വേദവിദേവ ചാഹം.

സവ്വസ്യ ച=സകലപ്രാണികളുടേയും, ഹൃദി=ഹൃദയത്തിൽ, അഹം=ഞാൻ, സംനിവിഷ്ടഃ=അന്തൎയ്യാമിരൂപേണ സ്ഥിതിചെയ്യുന്നു. (അതഃ ച)=അതിനാൽ, മത്തഃ (ഏവ)= എന്നിൽനിന്നുതന്നെ, സ്മൃതിഃ=(പ്രാണികൾ മുമ്പനുഭവിച്ചിട്ടുള്ളവയെ സംബന്ധിച്ച) ഓമ്മയും, ജ്ഞാനം=(വിഷയേന്ദ്രിയസംയോഗംകൊണ്ടുണ്ടാകുന്ന) അറിവും, അപോഹനം ച= മറവിയും, (ഭവതി)=ഉണ്ടാകുന്നു. സവൈഃ വേദൈഃ ച=സകലവേദങ്ങളാലും, വേദ്യഃ= (തത്തദ്ദേവതാരൂപേണ) അറിയപ്പെടേണ്ടവൻ, അഹം ഏവ=ഞാൻതന്നെ. വേദാന്തകൃൽ= ജ്ഞാനത്തെ ഉണ്ടാക്കുന്നതായ വേദാന്തസമ്പ്രദായത്തെ പ്രവത്തിപ്പിക്കുന്ന ഗുരുവും, വേദവിൽ ച=വേദാത്ഥത്തെ അറിയുന്നവനും, അഹം ഏവ=ഞാൻതന്നെ (ആകുന്നു).

സകലപ്രാണികളുടേയും ഹൃദയത്തിൽ ഞാൻ അന്തൎയ്യാമിരൂപേണ സ്ഥിതിചെയ്യുന്നു. അതിനാൽ പ്രാണികൾക്ക് ഓമ്മയും ജ്ഞാനവും മറവിയുമെന്നിൽനിന്നുതന്നെയുണ്ടാകുന്നു. സകലവേദങ്ങളാലും തത്തദ്ദേവതാരൂപേണ അറിയപ്പെടേണ്ട ആൾ ഞാൻതന്നെയാകുന്നു. ജ്ഞാനദമായിരിക്കുന്ന വേദാന്തസമ്പ്രദായത്തെ പ്രവത്തിപ്പിക്കുന്നവനും വേദാത്ഥത്തെ അറിയുന്നവനും ഞാൻതന്നെയാകുന്നു.

(ശം-ഭാ) ഞാൻ സകലപ്രാണികളുടേയുമാത്മാവായിട്ട് അവരുടെ ബുദ്ധിയിൽ വാസംചെയ്യുന്നു. അതിനാൽ ആത്മാവായിരിക്കുന്ന എന്നിൽനിന്നു പ്രാണികൾക്കു സ്മൃതിയും ജ്ഞാനവും തദപോഹനവും (അവയുടെ മറവിയും) ഉണ്ടാകുന്നു. പുണ്യകമ്മികൾക്കു തങ്ങളുടെ പുണ്യകമ്മങ്ങളുടെ ഫലമായി സ്മൃതിയും ജ്ഞാനവുമുണ്ടാകുന്നതുപോലെ പാപകമ്മികൾക്കു തങ്ങളുടെ പാപകമ്മങ്ങളുടെ ഫലമായി സ്മൃതിഭ്രംശവും ജ്ഞാനമില്ലായ്മയുമുണ്ടാകുന്നു. സകലവേദങ്ങളെക്കൊണ്ട് അറിയപ്പെടേണ്ട ആൾ പരമാത്മാവായ ഞാൻതന്നെയാകുന്നു. വേദാന്താത്ഥസമ്പ്രദായത്തെ പ്രവത്തിപ്പിക്കുന്നവനും വേദാത്ഥത്തെ അറിയുന്നവനും ഞാൻതന്നെയാകുന്നു.

'യദാദിത്യഗതം തേജഃ' എന്നുതുടങ്ങിയ ശ്ലോകങ്ങളെക്കൊണ്ടു ഭഗവാനായി ഈശ്വരനായിരിക്കുന്ന നാരായണന്റെ വിഭൂതികളുടെ—വിശിഷ്ടോപാധിദ്വാരേണ പ്രകാശിക്കുന്നതായ വിഭൂതികളുടെ—സംക്ഷേപത്തെ പറഞ്ഞുവല്ലോ. ഇനി, നിരുപാധികനായും കേവലനായുമിരിക്കുന്ന നാരായണന്റെ സ്വരൂപം ക്ഷരമായും അക്ഷരമായുമുള്ള ഉപാധികളിൽനിന്നു ഭിന്നമാണ് എന്നുള്ള അർത്ഥത്തെ നിർണ്ണയിക്കുന്നതിന്നാണ് ഇനിയത്തെ ശ്ലോകങ്ങളാരംഭിക്കപ്പെടുന്നത്. അതിൽ ആദ്യംതന്നെ ഭഗവാൻ കഴിഞ്ഞ അധ്യായങ്ങളിലും വരുവാൻ പോകുന്നവയിലും ഉപദേശിക്കപ്പെട്ടിട്ടുള്ള അർത്ഥത്തെ മൂന്നു തരമാക്കി വിഭജിച്ചു പറയുന്നു—

൧൬. ദ്വാവിമൗ പുരുഷൗ ലോകേ ക്ഷരശ്ചാക്ഷര ഏവ ച
ക്ഷരഃ സർവാണി ഭൂതാനി കൂടസ്ഥോഽക്ഷര ഉച്യതേ.

ക്ഷരഃ ച=ക്ഷരമെന്നും, അക്ഷരഃ ഏവ ച=അക്ഷരമെന്നും ഉള്ള, ഇമൗ ദ്വൗ പുരുഷൗ=ഈ രണ്ടുവക പുരുഷസ്വരൂപങ്ങൾ, ലോകേ (പ്രസിദ്ധൗ)=ലോകത്തിൽ പ്രസിദ്ധമാകുന്നു. (തത്ര) ക്ഷരഃ=ക്ഷരമെന്നു പറയപ്പെടുന്ന പുരുഷൻ, സർവ്വാണി ഭൂതാനി=ബ്രഹ്മാദിസ്ഥാവരാന്തമുള്ള സകലശരീരങ്ങളുമാകുന്നു. കൂടസ്ഥഃ=ചേതനൻ (ഭോക്താ), അക്ഷരഃ=അക്ഷരനായ പുരുഷൻ എന്ന്, ഉച്യതേ=പറയപ്പെടുന്നു.

ലോകത്തിൽ ക്ഷരമെന്നും അക്ഷരമെന്നുമുള്ള ഈ രണ്ടു പുരുഷസ്വരൂപങ്ങൾ പ്രസിദ്ധമാകുന്നു. ക്ഷരമെന്ന പുരുഷൻ ബ്രഹ്മാദിസ്ഥാവരാന്തമുള്ള സകലശരീരങ്ങളാകുന്നു. ചേതനൻ (ഭോക്താ) അക്ഷരനെന്നു പറയപ്പെടുന്നു.

(ശം-ഭാ) ദ്വൗ ഇമൗ പുരുഷൗ ലോകേ=സംസാരത്തിൽ രണ്ടു ജാതി വസ്തുക്കളുണ്ട്. അവ രണ്ടു തരമായി വിഭാഗിക്കപ്പെട്ടിരിക്കുന്നു. അവ പുരുഷന്മാരെന്നു പറയപ്പെടുന്നു. ക്ഷരഃ=അവയിൽ ഒരു പുരുഷൻ (ഒരുതരം വസ്തുക്കൾ) നശിക്കുന്നതാകുന്നു. (അപരഃ പുരുഷഃ) അക്ഷരഃ=മറേറ പുരുഷൻ അതിന്റെ വിപരീതവും—നശിക്കാത്തതും—ആകുന്നു. ക്ഷരമായ പുരുഷന്റെ ഉൽപത്തിക്കു ഹേതുവായും, സംസാരത്തിലുള്ള അനേകജീവികളുടെ കാമകർമ്മാദിസംസ്കാരങ്ങൾക്ക് ആശ്രയമായും ഇരിക്കുന്ന ഭഗവാന്റെ മായാശക്തിയാണ് അക്ഷരനായ പുരുഷൻ എന്നു പറയപ്പെടുന്നത്. ആ രണ്ടു പുരുഷന്മാർ ആരെല്ലാമാണെന്നു ഭഗവാൻതന്നെ പറയുന്നു—ക്ഷരഃ സർവ്വാണി ഭൂതാനി=വികാരത്തോടുകൂടിയ സമസ്തവും ക്ഷരപുരുഷനാകുന്നു. കൂടസ്ഥഃ അക്ഷരഃ ഇതി ഉച്യതേ=കൂടസ്ഥൻ അക്ഷരനെന്നു പറയപ്പെടുന്നു. കൂടസ്ഥഃ=കൂടം(=രാശി)പോലെ സ്ഥിതി ചെയ്യുന്നവൻ. അല്ലെങ്കിൽ, കൂടശബ്ദത്തിന്നു മായ എന്നർത്ഥം. വഞ്ചന, ജിഹ്മത, കുടിലത എന്നിവയെല്ലാം പര്യായശബ്ദങ്ങളാകുന്നു. അനേകം മായാവഞ്ചനാദിപ്രകാരേണ സ്ഥിതിചെയ്യുന്നവൻ കൂടസ്ഥൻ. സംസാരബീജത്തിന്നവസാനമില്ലായ്കയാൽ അതു നശിക്കുന്നില്ല. അതിനാൽ കൂടസ്ഥൻ അക്ഷരനെന്നു പറയപ്പെടുന്നു.

[ശ-സ] ക്ഷരഃ ച=('ച'കാരം സമുച്ചയാർത്ഥമാകുന്നു) സ്വകാലത്തിൽ നശിക്കുന്നുവെന്നത് ക്ഷരം—മഹദാദിസ്തംബാന്തമുള്ള നശ്വരമായും സംസാരലക്ഷണമായുമിരിക്കുന്ന സകലകാര്യവർഗ്ഗവും ഒരു പുരുഷൻ. അക്ഷരഃ ച=('ച'കാരം ഇവിടേയും സമുച്ചയാർത്ഥമാകുന്നു). ക്ഷരമായിട്ടുള്ളത് സ്വകാലത്തിൽ എപ്രകാരം നശിക്കുന്നുവോ അതുപോലെ ഇതു നശിക്കുന്നില്ല. (പരമാത്മവിജ്ഞാനം കൂടാതെ അതു നശിക്കുന്നില്ല). അതിനാൽ അക്ഷരം—മൂലപ്രകൃതി—സംസാരലക്ഷണനായ പുരുഷൻ.

പുരുഷനായിരിക്കുന്ന ആത്മാവിൻെറ ഉപാധികളാകുന്നുവെന്നതുകൊണ്ടാണ് ഈ ക്ഷരാക്ഷരങ്ങൾക്ക പുരുഷത്വം. അല്ലാതെ വാസ്തവത്തിലില്ല. ഇമൌ ക്ഷരാക്ഷരൌ ദ്വൌ ഏവ പുരുഷൌ ലോകേ=പുരുഷനായിരിക്കുന്ന ആത്മാവിൻെറ സംസാരിത്വസിദ്ധിക്കായിക്കൊണ്ടു ക്ഷരാക്ഷരങ്ങളായിരിക്കുന്ന ഈ രണ്ടു പുരുഷന്മാർ—പുരുഷോപാധികൾ—മാത്രമേ ഉള്ളു. അവയിൽനിന്നന്യമായിട്ടു വേറെ യാതൊന്നുമില്ല. (ഈ അർത്ഥത്തെ കാണിക്കുന്നതിന്നാണ് 'ഏവ'കാരം). ആ ക്ഷരാക്ഷരങ്ങൾ എവയാകുന്നുവെന്നു പറയുന്നു—ക്ഷരഃ സർവ്വാണി ഭൂതാനി=ആകാശാദിഭൂമ്യന്തമുള്ള മഹാഭൂതങ്ങളും തൽകാർയ്യമായിരിക്കുന്ന ദേഹേന്ദ്രിയങ്ങളും എല്ലാം ക്ഷരമെന്നു പറയപ്പെടുന്നു—മഹദാദിവികാരജാതമായും നാമരൂപാത്മകമായി പ്രകാശിക്കുന്നതായുമിരിക്കുന്ന ദേഹാന്തമുള്ള സർവ്വവും ക്ഷരമെന്നു പറയപ്പെടുന്ന പുരുഷനാകുന്നുവെന്നർത്ഥം. കൂടസ്ഥഃ—മഹദാദിപൃഥിവ്യന്തമുള്ള സമഷ്ടിവ്യഷ്ട്യാത്മകമായും സ്ഥൂലസൂക്ഷ്മപ്രപഞ്ചലക്ഷണമായുമിരിക്കുന്ന കാർയ്യരാശി കൂടമെന്നു പറയപ്പെടുന്നു—സകലജാതിവികാരങ്ങൾ എന്നർത്ഥം. സ്വകാർയ്യമായിരിക്കുന്ന ആ കൂടത്തിൽ, ഘടാദികളിൽ മൃത്ത് എന്നപോലെ, സർവ്വത്ര കാരണത്വേന (അകത്തും പുറത്തും എല്ലാ ദിക്കിലും) വ്യാപിച്ചുകൊണ്ടു സ്ഥിതിചെയ്യുന്ന പ്രകൃതിശബ്ദവാച്യമായ അവ്യക്തം കൂടസ്ഥൻ എന്നു പറയപ്പെടുന്നു. അല്ലെങ്കിൽ, പുത്രസന്തതിക്കും പുത്രികാസന്തതിക്കും മൂലഭൂതനായ പുരുഷൻ കൂടസ്ഥനെന്നു പറയപ്പെടുന്നതുപോലെ രജഃകാർയ്യസന്തതിക്കും തമഃകാർയ്യസന്തതിക്കും സത്ത്വകാർയ്യസന്തതിക്കും മൂലഭൂതയായിരിക്കുന്ന ത്രിഗുണാത്മികയായ പ്രകൃതി കൂടസ്ഥൻ എന്നു പറയപ്പെടുന്നു. (ഇനി ഒരർത്ഥം ഭാഷ്യംകൊണ്ടു സ്പഷ്ടം). ക്ഷരവും അക്ഷരവുമായിട്ടുള്ള ഇതു രണ്ടുംതന്നെയാണ് ആത്മാവിൻെറ സംസാരിത്വത്തിന്നു കാരണം. തന്നിവൃത്തികാരണം 'ന സത്തന്നാസദുച്യതേ' എന്ന ന്യായപ്രകാരം അവയുടെ നിരസനംതന്നെ. ഇങ്ങിനെ നിരസ്താശേഷവിശേഷമായിരിക്കുന്ന പരബ്രഹ്മത്തിൽ ആത്മഭാവത്തെ സമ്പാദിച്ചിട്ടു പിന്നേയും ആത്മാവിനെ ആലംബിക്കാതിരിക്കുന്നതുതന്നെയാണ് വിദേഹമുക്തിക്കു കാരണമെന്നു മുമ്പറഞ്ഞതിനെ വിസ്മരിക്കാതിരിക്കേണ്ടതാകുന്നു.

ക്ഷരാക്ഷരങ്ങളിൽനിന്നു വിലക്ഷണനും ക്ഷരാക്ഷരങ്ങളായ രണ്ട് ഉപാധികളുടെ ദോഷത്താൽ സ്പർശിക്കപ്പെടാത്തവനും നിത്യശുദ്ധബുദ്ധമുക്തസ്വഭാവനുമാണ് പരമാത്മാ.

൧൭. ഉത്തമഃ പുരുഷസ്ത്വന്യഃ പരമാത്മേത്യുദാഹൃതഃ
യോ ലോകത്രയമാവിശ്യ ബിഭർത്ത്യവ്യയ ഈശ്വരഃ.

യഃ ഈശ്വരഃ=യാതൊരു ഈശ്വരൻ (ഈശനശീലൻ), അവ്യയഃ=നിർവ്വികാരനായിട്ടുതന്നെയിരുന്നുകൊണ്ട്, ലോകത്രയം=മൂന്നു ലോകങ്ങളുടേയും ഹൃദയത്തിൽ, ആവിശ്യ=പ്രവേശിച്ച്, ബിഭർത്തി=രക്ഷിക്കുന്നുവോ (പാലിക്കുന്നുവോ), (സഃ)=അങ്ങിനെയിരിക്കുന്ന, ഉത്തമഃ പുരുഷഃ തു=പരമപുരുഷൻ, അന്യഃ=ക്ഷരാക്ഷരങ്ങളിൽനിന്നു വിലക്ഷണനായും, പരമാത്മാ ഇതി=പരമാത്മാവായും, ഉദാഹൃതഃ=വേദങ്ങളിൽ പറയപ്പെട്ടിരിക്കുന്നു.

യാതൊരു ഈശ്വരനാണ് നിർവ്വികാരനായിട്ടുതന്നെയിരുന്നുകൊണ്ട് മൂന്നു ലോകങ്ങളുടേയും ഹൃദയത്തിൽ പ്രവേശിച്ച് രക്ഷിക്കുന്നത് അങ്ങിനെയിരിക്കുന്ന പരമപുരുഷൻ ക്ഷരാക്ഷരങ്ങളിൽനിന്നു വിലക്ഷണനായും പരമാത്മാവായും വേദങ്ങളിൽ പറയപ്പെട്ടിരിക്കുന്നു.

(ശം-ഭാ) എന്നാൽ ഏററവുമുൽകൃഷ്ടനായ പുരുഷൻ അവ രണ്ടിൽ (ക്ഷരാക്ഷരങ്ങളിൽ)നിന്ന് അത്യന്തം വിലക്ഷണനാകുന്നു. അദ്ദേഹം പരമാത്മാവാകുന്നു. അദ്ദേഹം അവിദ്യാകൃതമായിരിക്കുന്ന ദേഹാദ്യാത്മാക്കളേക്കാളും—അന്നമയാദിപഞ്ചകോശങ്ങളേക്കാളും—പരമനായ ആത്മാവാകുന്നു. അദ്ദേഹം സകലഭൂതങ്ങൾക്കും പ്രത്യക്ചേതനനാകുന്നു. അതുകൊണ്ട് അദ്ദേഹം പരമാത്മാവാകുന്നുവെന്നു വേദാന്തങ്ങളിൽ (ഉപനിഷത്തുകളിൽ) പറയപ്പെടുന്നു.

പരമാത്മാവായ അദ്ദേഹത്തെ ഇനിയും വിശേഷിപ്പിക്കുന്നു—അവ്യയനായും സർവ്വജ്ഞനായുമിരിക്കുന്ന ഈശ്വരൻ—നാരായണൻ—സ്വന്തചൈതന്യബലശക്തികൊണ്ട് ഭൂമി, അന്തരിക്ഷം, ദ്യോവ്, (ഭൂഃ, ഭുവഃ, സ്വഃ) എന്നു പേരുകളോടുകൂടിയ മൂന്നു ലോകങ്ങളിലും പ്രവേശിച്ച് സ്വരൂപസൽഭാവമാത്രംകൊണ്ട് (താൻ അവയിൽ സ്ഥിതിചെയ്യുക എന്നതു മാത്രംകൊണ്ട്) അവയെ ഭരിക്കുന്നു.

[ശ-സ] ഇങ്ങിനെ ക്ഷരാക്ഷരങ്ങളായിരിക്കുന്ന കാര്യകാരണങ്ങൾക്കു രണ്ടിന്നും പുരുഷശബ്ദവാച്യത്വം പ്രതിപാദിച്ചിട്ട് (ഇനി) ഈ രണ്ട് ഉപാധികളിൽനിന്നു ഭിന്നമായും തദ്ധർമ്മകർമ്മാദികളാൽ സ്പർശിക്കപ്പെടാത്തതായും നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായും പദശബ്ദാർത്ഥമായും മുക്തന്മാർക്കു പ്രാപ്തവ്യസ്ഥാനമായും ഇരിക്കുന്ന പരതത്ത്വത്തെ നിർദ്ദേശിക്കുന്നു—ഉത്തമ ഇതി.

ഉത്തമഃ=സർവ്വോൽകൃഷ്ടതമൻ. 'ദിവോ ജ്യായാനന്തരിക്ഷാജ്ജ്യായാൻ', 'അതോ ജ്യായാംശ്ച പൂരുഷഃ', എന്നിങ്ങിനെ (ആത്മാവിന്റെ) സർവ്വോൽകൃഷ്ടതമത്വത്തെപ്പററി ശ്രുതികൾ പറഞ്ഞിരിക്കുന്നതിനാൽ ആത്മാ സ്വയം ഉത്തമനാകുന്നു. സത്തകൊണ്ടും സ്ഫൂർത്തികൊണ്ടും മഹത്തമനായും നിരതിശയവൈഭവത്തോടുകൂടിയവനായും പരിച്ഛേദരഹിതനായുമിരിക്കുന്നുവെന്നർത്ഥം. പുരുഷഃ= സർവ്വതഃ പരിപൂർണ്ണത്വംഹേതുവായിട്ട് (അദ്ദേഹം) പുരുഷനുമാകുന്നു. ഉത്തമത്വവിശേഷണത്താൽ വിശിഷ്ടമായിരിക്കുന്ന പുരുഷൻ (അന്യഃ=) ക്ഷരാക്ഷരശബ്ദവാച്യമായും സംസാരമായും സംസാരകാരണമായുമിരിക്കുന്ന രണ്ടു പുരുഷന്മാരിൽനിന്നന്യനാകുന്നു. പരമമഹത്വംകൊണ്ടും ചേതനത്വംകൊണ്ടും ജ്ഞാതൃത്വംകൊണ്ടും പ്രകാശകത്വംകൊണ്ടും പ്രകാശസ്വരൂപത്വംകൊണ്ടും ഉൽകൃഷ്ടമാകയാൽ ഉത്തമത്വവിശേഷണവിശിഷ്ടമായിരിക്കുന്ന പുരുഷൻ അസംസാരിയും പ്രത്യഗാത്മാവുമാകുന്നു. (അതിനാൽ അദ്ദേഹം) മുമ്പറഞ്ഞ രണ്ടു പുരുഷന്മാരിൽനിന്നു ഭിന്നനായിത്തന്നെയിരിക്കുന്നു. ഏതു പ്രകാരമാണ് സ്ഥാവരജംഗമങ്ങളുടെ പ്രകാശകനും ജ്ഞാതാവുമായിരിക്കുന്ന സൂര്യൻ അവയിൽനിന്നു ഭിന്നനായും തദ്ധർമ്മകർമ്മാദിയാൽ സ്പർശിക്കപ്പെടാതെയുമിരിക്കുന്നത് അതുപോലെതന്നെ 'ഞാൻ അജ്ഞനാകുന്നു; എന്റെ ഈ അഹങ്കാരാദി ദുഷ്ടമാകുന്നു' എന്നിങ്ങിനെയുള്ള സ്വപ്രകാശ്യങ്ങളായ അജ്ഞാനതൽകാര്യങ്ങളുടെ ജ്ഞാതാവും തൽപ്രകാശകനുമായിരിക്കുന്ന ആത്മാ തൽഭിന്നമായിട്ടുതന്നെയാണ് നമ്മുടെ അനുഭവത്തിൽ നമുക്കു തോന്നുന്നത്. അതിനാൽ ജ്ഞാതൃത്വംകൊണ്ടും അതിസൂക്ഷ്മത്വംകൊണ്ടും അസംഗത്വംകൊണ്ടും ആത്മാ അവയിൽനിന്നു ഭിന്നമായിത്തന്നെ ഇരുന്നുകൊണ്ട് തദ്ധർമ്മകർമ്മാദികളാൽ സ്പർശിക്കപ്പെടുന്നില്ല, എന്നറിയേണ്ടതാകുന്നുവെന്നർത്ഥം.

പൂർവ്വപക്ഷം—വായു മഹത്തും സൂക്ഷ്മവുമാണെങ്കിലും സ്വഭിന്നങ്ങളായ ദുഷ്ടാദുഷ്ടദ്രവ്യങ്ങളുടെ സംയോഗത്തിൽ 'വായു ദുർഗ്ഗന്ധിയാകുന്നു, സുഗന്ധിയാകുന്നു' എന്നിങ്ങിനെ ദുഷ്ടാദുഷ്ടഗന്ധലേപം (വായുവിങ്കൽ കാണപ്പെടുന്നുണ്ട്). അതുപോലെ പുരുഷോത്തമനായ ആത്മാ ക്ഷരാക്ഷരങ്ങളിൽനിന്നു ഭിന്നനാണെങ്കിലും തദ്യോഗംകൊണ്ട് അദ്ദേഹത്തിന്റെ തദ്ധർമ്മകർമ്മാദിലേപമുണ്ടാകുന്നതാണ്.

സമാധാനം—ആ വാദം ശരിയല്ല. എന്തെന്നാൽ വായു അവയവത്തോടുകൂടിയതാകുന്നു. അതിനാൽ അതെല്ലാം സംഭവിക്കുന്നു. എന്നാൽ നിരവയവത്വാദിധർമ്മങ്ങളെക്കൊണ്ട് ആത്മാ അവയിൽനിന്നും പരനാകയാൽ തദ്ധർമ്മകർമ്മാദികളാൽ സ്പർശിക്കപ്പെടുന്നില്ല എന്നു ബോധിപ്പിക്കുന്നു—പരമാത്മാ—'അന്യോന്തര ആത്മാ പ്രാണമയഃ' എന്നിങ്ങിനെ അന്നമയാദികൂടസ്ഥാന്തമുള്ള കോശങ്ങൾ ആത്മാക്കളാണെന്നു ശ്രുതിയിൽ പറയപ്പെടുന്നതിനാൽ ആത്മശബ്ദവാച്യങ്ങളായ ക്ഷരാക്ഷരങ്ങളേക്കാൾ പ്രത്യഗ്ലക്ഷണനായ ആത്മാ, നിരവയവത്വംകൊണ്ടും അതിസൂക്ഷ്മത്വംകൊണ്ടും ആന്തരത്വംകൊണ്ടും പ്രത്യക്ത്വംകൊണ്ടും ജ്ഞാതൃത്വംകൊണ്ടും ഭാസകത്വംകൊണ്ടും വ്യാപകത്വംകൊണ്ടും അസംഗത്വംകൊണ്ടും നിരതിശയമാകയാൽ പ്രകൃതിയാലും തൽകാര്യങ്ങളാലും സ്പർശിക്കുവാൻ അശക്യനാകുന്നു. അതിനാൽ പരമനെന്നു പറയപ്പെടുന്നു. പരമനായും ആത്മാവായുമിരിക്കുന്നവൻ പരമാത്മാ; ഇതി ഉദാഹൃതഃ—'ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാ അർത്ഥേഭ്യശ്ച പരം മനഃ മനസസ്തു പരാ ബുദ്ധിർബ്ബുദ്ധേരാത്മാ മഹാൻ പരഃ' 'മഹതഃ പരമവ്യക്തമവ്യക്താൽ പുരുഷഃ പരഃ പുരുഷാന്ന പരം കിഞ്ചിൽ സാ കാഷ്ഠാ സാ പരാ ഗതിഃ', 'ദിവ്യോ ഹ്യമൂർത്തഃ പുരുഷഃ സബാഹ്യാഭ്യന്തരോ ഹ്യജഃ

അപ്രാണോ ഹ്യമനാഃ ശുഭ്രോ ഹ്യക്ഷരാൽ പരതഃ പരഃ', 'അതോ ജ്യായാംശ്ച പൂരുഷഃ', 'പാദോസ്യ വിശ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി' ഇത്യാദി ശ്രുതികളെക്കൊണ്ടു പ്രതിപാദിക്കപ്പെട്ടിട്ടുണ്ട് എന്നർത്ഥം. പരമമത്വചേതനത്വജ്ഞാതൃത്വപ്രകാശകത്വാദിധർമ്മങ്ങളെക്കൊണ്ട് ആത്മാവിന്ന്, സംസാരിതദ്ധേതുഭാവത്തെ പ്രാപിച്ചിരിക്കുന്ന ക്ഷരാക്ഷരങ്ങളായ പുരുഷന്മാരിൽനിന്ന് യാതൊരന്യത്വമാണ് പ്രതിപാദിക്കപ്പെട്ടിട്ടുള്ളത് അതിനെത്തന്നെ ഇനിയും ചില വിശേഷണങ്ങളെക്കൊണ്ടു സ്പഷ്ടമാക്കുന്നു—

അവ്യയഃ=സുഷുപ്തിസമാധികളുടെ (ക്രമത്തിൽ ഉള്ള) (വ്യയേ=) നാശത്തിങ്കലും സ്വയം നശിക്കുന്നില്ല എന്നതുകൊണ്ട് അവ്യയൻ. ഈ വിശേഷണം ഹേതുഗർഭിതമാകുന്നു—ആത്മാ അവ്യയത്വം ഹേതുവായിട്ടു (മുമ്പറയപ്പെട്ട) രണ്ടു പുരുഷന്മാരിൽ നിന്നന്യനാകുന്നു. യാതൊന്ന് ഇപ്രകാരമല്ലയോ അത് ഇപ്രകാരമല്ല; ബുദ്ധ്യാദിയെപ്പോലെ. ആത്മാ സുഷുപ്തിസമാധികൾക്കു സാക്ഷിയായി അറിയപ്പെടുന്നതിനാലും ആത്മാവിന്നു വ്യയമില്ലാത്തതിനാലും അദ്ദേഹം നിത്യത്വേന ക്ഷരാക്ഷരങ്ങളിൽനിന്നന്യനാണെന്നും, ഉത്തമനാണെന്നും, സിദ്ധമാകുന്നു. ഈശ്വരഃ=സ്വസന്നിധിമാത്രംകൊണ്ട് അവയുടെ (ക്ഷരാക്ഷരങ്ങളുടെ) വ്യാപാരത്തിന്നു ഹേതുവാകയാൽ ഈശ്വരൻ. ഈ വിശേഷണവും ഹേതുഗർഭിതമായിരിക്കുന്നു. യഃ ലോകത്രയം ആവിശ്യ ബിഭർത്തി—(ലോക്യന്തേ ജ്ഞായന്തേ ഇതി ലോകാഃ=) അറിയപ്പെടുന്നവെന്നതുകൊണ്ടു ലോകങ്ങൾ—അഭിമാനത്തോടുകൂടിയും അവസ്ഥാഭേദങ്ങളോടുകൂടിയും സമഷ്ടിവ്യഷ്ടിലക്ഷണമായുമിരിക്കുന്ന സ്ഥൂലസൂക്ഷ്മകാരണദേഹങ്ങൾ. ലോകത്രയം=സ്ഥൂലം സൂക്ഷ്മം കാരണം എന്നു പറയപ്പെടുന്ന ശരീരത്രയം. സ്വാധാരമായിരിക്കുന്ന ശരീരത്രയത്തെ (ആവിശ്യ=) അകത്തും പുറത്തും എല്ലാടിക്കിലും വ്യാപിച്ചിട്ട് (ബിഭർത്തി=) സത്താസ്ഫൂർത്തികൊടുത്തു ധരിക്കുന്നു. 'വ്യക്താവ്യക്തം ഭരതേ വിശ്വമീശഃ' എന്നു ശ്രുതിവാക്യം. അല്ലെങ്കിൽ (ലോക്യന്തേ, ദൃശ്യന്തേ ഇതി ലോകാഃ)=കാണപ്പെടുന്നവെന്നതുകൊണ്ടു ലോകങ്ങൾ—ജാഗ്രൽസ്വപ്നസുഷുപ്തികൾ. അവയെ (ആവിശ്യ=) വ്യാപിച്ച് (ബിഭർത്തി=) പ്രകാശിപ്പിക്കുന്നു. 'ജാഗ്രൽസ്വപ്നസുഷുപ്ത്യാദിപ്രപഞ്ചം യൽ പ്രകാശതേ' എന്നു ശ്രുതിവാക്യം. ആത്മാ സ്വപ്രകാശ്യമായ ലോകത്രയത്തിൽനിന്നു ഭിന്നമാകുന്നു. എന്തെന്നാൽ ആത്മാ സൂര്യാദിയെപ്പോലെ പ്രകാശകനാകുന്നു' എന്ന് അനുമാനം—'യാതൊരുവനാണ് ജാഗരമനുഭവിച്ചത്, യാതൊരുവനാണ് സ്വപ്നം കണ്ടത്, യാതൊരുവനാണ് സുഖമായി ഉറങ്ങിയത്, ആ ഞാനിതാ നില്ക്കുന്നു' എന്നു നമ്മുടെ പ്രത്യക്ഷാനുഭവം. ഇങ്ങിനെ പ്രകാശകനായിരിക്കുന്ന ആത്മാ ലോകത്രയത്തിൽനിന്നു ഭിന്നനാണ് എന്നതിലേയ്ക്കു ശ്രുതിയും അനുമാനവും പ്രത്യക്ഷവും പ്രമാണമാകുന്നു. ആത്മാവിന്നു ലോകത്രയപ്രകാശകത്വസിദ്ധിയോടുകൂടി നിത്യത്വവും പരമമഹത്ത്വവും ചേതനത്വവും പ്രകാശസ്വരൂപത്വവും അകർത്തൃത്വവും അഭോക്തൃത്വവും അവിക്രിയത്വവും സിദ്ധമായി. അവ്യയത്വംകൊണ്ടും ഈശ്വരത്വംകൊണ്ടും ഭർത്തൃത്വംകൊണ്ടും ആത്മാ ക്ഷരാക്ഷരങ്ങളായ രണ്ടു പുരുഷന്മാരേക്കാൾ ഉൽകൃഷ്ടതമനാകയാൽ ആത്മാവിന്നു പുരുഷോത്തമത്വവും സർവ്വപ്രമാണസിദ്ധമായി ഭവിക്കുന്നുവെന്നു ഭാവം.

പുരുഷോത്തമൻ എന്ന പദം മേൽവർണ്ണിക്കപ്പെട്ട ഈശ്വരന്റെ പ്രസിദ്ധമായ നാമമാകുന്നു. ആ നാമം അർത്ഥത്തോടുകൂടിയതാണെന്നു ശബ്ദവ്യുൽപത്തികൊണ്ടു കാണിച്ചതിന്റെശേഷം ഭഗവാൻ 'ഞാൻ നിരതിശയനായിരിക്കുന്ന ഈശ്വരനാണ്' എന്നിങ്ങിനെ തന്റെ സ്വരൂപത്തെ കാണിച്ചുകൊടുക്കുന്നു—

൧൮. യസ്മാൽ ക്ഷരമതീതോഹമക്ഷരാദപി ചോത്തമഃ
അതോസ്മി ലോകേ വേദേ ച പ്രഥിതഃ പുരുഷോത്തമഃ.

യസ്മാൽ=യാതൊരു കാരണത്താൽ, അഹം=ഞാൻ, ക്ഷരം=ജഡവർഗ്ഗത്തെ (അചേതനത്തെ), അതീതഃ=(നിത്യമുക്തത്വം ഹേതുവായിട്ട്) അതിക്രമിച്ചവനായും, അക്ഷരാൽ അപി=ചേതനവർഗ്ഗത്തേക്കാളും, ഉത്തമഃ ച=(നിയന്തൃത്വം ഹേതുവായിട്ട്) ഉത്തമനായുമിരിക്കുന്നുവോ, അതഃ=അതുഹേതുവായിട്ട്, ലോകേ=പ്രപഞ്ചത്തിലും, വേദേ ച=വേദത്തിലും, പുരുഷോത്തമഃ (ഇതി)=പുരുഷോത്തമനെന്ന്, പ്രഥിതഃ അസ്മി=പ്രഖ്യാതനായിരിക്കുന്നു.

എന്തൊരു കാരണത്താലാണ് ഞാൻ ജഡവൎഗ്ഗത്തെ അതിക്രമിച്ചവനായും ചേതനവൎഗ്ഗത്തേക്കാളും ഉത്തമനായുമിരിക്കുന്നത് അതിനാൽതന്നെ പ്രപഞ്ചത്തിലും വേദത്തിലും ഞാൻ പുരുഷോത്തമനെന്നു പ്രഖ്യാതനായിരിക്കുന്നു (പ്രസിദ്ധനായിരിക്കുന്നു.)

(ശം_ഭാ) അശ്വത്ഥമെന്നു പേരായ സംസാരമായാവൃക്ഷത്തെ ഞാൻ അതിക്രമിച്ചിരിക്കുന്നതിനാലും, സംസാരവൃക്ഷത്തിന്നു ബീജഭൂതമായിരിക്കുന്ന അക്ഷരത്തേക്കാൾ ഏററവുമുൽകൃഷ്ടനാകയാലും (അല്ലെങ്കിൽ മേലെയാകയാലും)—ഇപ്രകാരം ഞാൻ ക്ഷരാക്ഷരങ്ങളേക്കാൾ ഉത്തമനായിരിക്കുകയാൽ—പ്രപഞ്ചത്തിലും വേദത്തിലും ഞാൻ പുരുഷോത്തമനെന്നു പ്രഖ്യാതനായിരിക്കുന്നു. ഭക്തജനങ്ങൾ ഇങ്ങിനെയാണ് എന്നെ അറിയുന്നത്. കവികൾ കാവ്യങ്ങളിലും എന്റെ (പുരുഷോത്തമനെന്ന) ഈ പേരിനെത്തന്നെ സ്വീകരിച്ചിരിക്കുന്നു.

മുൻവൎണ്ണിക്കപ്പെട്ടപ്രകാരം ആത്മാവിനെ ആരറിയുന്നുവോ അവന്നുള്ള ഫലത്തെപ്പററി ഭഗവാൻ ഇനി പറയുന്നു—

൧൯. യോ മാമേവമസംമൂഢോ ജാനാതി പുരുഷോത്തമം
സ സൎവ്വവിൽ ഭജതി മാം സൎവ്വഭാവേന ഭാരത.

ഹേ ഭാരത=അല്ലയോ അൎജ്ജുന, യഃ=എവൻ, അസംമൂഢഃ (സൻ)=നിശ്ചിതമതിയായി (നിശ്ചയജ്ഞാനത്തോടുകൂടിയവനായി), ഏവം=മുമ്പറയപ്പെട്ടപ്രകാരം, മാം=എന്നെ, പുരുഷോത്തമം=പുരുഷോത്തമനായി, ജാനാതി=അറിയുന്നുവോ, സഃ=അവൻ, സൎവ്വഭാവേന=സൎവ്വപ്രകാരത്തിലും, മാം (ഏവ)=എന്നെത്തന്നെ, ഭജതി=ഭജിക്കുന്നു. (തതഃ ച)=അതുഹേതുവായിട്ട്, സൎവ്വവിൽ (ഭവതി)=അവൻ സൎവ്വജ്ഞനായി ഭവിക്കുന്നു.

അല്ലയോ അൎജ്ജുന, എവൻ നിശ്ചിതമതിയായി മുമ്പറയപ്പെട്ടപ്രകാരം എന്നെ പുരുഷോത്തമനായി അറിയുന്നുവോ അവൻ സൎവ്വപ്രകാരത്തിലും എന്നെത്തന്നെ ഭജിക്കുന്നു. അതിനാൽതന്നെ അവൻ സൎവ്വജ്ഞനായും ഭവിക്കുന്നു.

(ശം_ഭാ) പുരുഷോത്തമം മാം=യഥോക്തവിശേഷണനായും ഈശ്വരനായും പുരുഷോത്തമനായുമിരിക്കുന്ന എന്നെ; യഃ=എവൻ; അസംമൂഢഃ=സംമോഹവൎജ്ജിതനായിട്ട്; ഏവം=മുമ്പറയപ്പെട്ടപ്രകാരം; ജാനാതി=അറിയുന്നുവോ—'അദ്ദേഹം ഞാൻതന്നെയാകുന്നു' എന്നറിയുന്നുവോ; സഃ സൎവ്വവിൽ=സൎവ്വാത്മനാ സൎവ്വത്തേയുമറിയുന്നതുകൊണ്ട് അവൻ സൎവ്വജ്ഞനാകുന്നു; മാം സൎവ്വഭാവേന ഭജതി=ഞാൻ സകലത്തിന്നുമാത്മാവാണെന്നും സകലഭൂതങ്ങളിലും സ്ഥിതിചെയ്യുന്നുവെന്നും, ഉള്ള വിചാരത്തോടുകൂടി അവൻ എന്നെ ഭജിക്കുന്നു.

ഈ അധ്യായത്തിൽ മോക്ഷഫലത്തെ കൊടുക്കുന്നതായ ഭഗവത്തത്വജ്ഞാനത്തെപ്പററി പറഞ്ഞതിന്റെശേഷം ഇനി അതിനെ താഴെ പറയുംപ്രകാരം സ്തുതിക്കുന്നു—

൨൦. ഇതി ഗുഹ്യതമം ശാസ്ത്രമിദമുക്തം മയാനഘ
ഏതൽ ബുദ്ധ്വാ ബുദ്ധിമാൻ സ്യാൽ കൃതകൃത്യശ്ച ഭാരത.

ഹേ ഭാരത=അല്ലയോ ഭാരത, ഇതി=ഇപ്രകാരം സംക്ഷേപമായി, ഗുഹ്യതമം=അതിരഹസ്യമായ, ഇദം ശാസ്ത്രം=ഈ (ഗീതാ) ശാസ്ത്രം (മുഴുവൻ), മയാ=എന്നാൽ, ഉക്തം=

പറയപ്പെട്ടു. ഹേ അനഘ=അല്ലയോ വ്യസനശൂന്യ, ഏതൽ=(എന്നാൽ ഉപദേശിക്കപ്പെട്ട സംപൂർണ്ണമായ) ഈ ശാസ്ത്രത്തെ, ബുദ്ധ്വാ=അറിഞ്ഞ്, ബുദ്ധിമാൻ=സമ്യഗ്ജ്ഞാനിയായും, കൃതകൃത്യഃ ച=(മോക്ഷാത്ഥം) ചെയ്യേണ്ടുന്ന സകലത്തേയും ചെയ്തവനായും, സ്യാൽ= ഭവിക്കും.

അല്ലയോ ഭാരത, ഇപ്രകാരം സംക്ഷേപമായി അതിരഹസ്യമായ ഈ ശാസ്ത്രമാസകലം എന്നാൽ ഉപദേശിക്കപ്പെട്ടു. അല്ലയോ വ്യസനശൂന്യ, എന്നാൽ ഉപദേശിക്കപ്പെട്ട സംപൂർണ്ണമായ ഈ ശാസ്ത്രത്തെ അറിഞ്ഞവൻ സമ്യഗ്ജ്ഞാനിയും മോക്ഷാത്ഥം ചെയ്യേണ്ടുന്ന സകലത്തേയും ചെയ്തവനുമായിത്തീരുന്നതാകുന്നു.

(ശം-ഭാ) ഇതി ഏതൽ ഗുഹ്യതമം ശാസ്ത്രം=എന്നിങ്ങിനെ അത്യന്തം രഹസ്യമായ ഈ (ഗീതാ) ശാസ്ത്രം. ഗീത എന്ന പേരോടുകൂടിയ സമസ്തവുമാണ് ശാസ്ത്രമെന്നു പറയപ്പെടുന്നത് എങ്കിലും ഈ പ്രകൃതത്തിൽ പതിനഞ്ചാമദ്ധ്യായം മാത്രമാണ്, അതിനെ സ്തുതിക്കുന്നതിന്നുവേണ്ടി, ശാസ്ത്രമെന്നു പറയപ്പെടുന്നത്. ഈ അദ്ധ്യായത്തിൽ സകലഗീതാശാസ്ത്രവും സംക്ഷേപമായി പറയപ്പെട്ടു. കേവലം ഗീതാശാസ്ത്രാത്ഥം മാത്രമല്ല സവ്വവേദാത്ഥവും ഇതിൽ ഒതുക്കിയിരിക്കുന്നു. 'യസ്തം വേദ സ വേദവിൽ', (അ. ൧൫. ശ്ലോ. ൧.) 'വേദൈശ്ച സവൈ്വരഹമേവ വേദ്യഃ', (അ. ൧൫. ശ്ലോ. ൧൫) എന്നും പറയപ്പെട്ടിട്ടുണ്ട്. ഹേ അനഘ ഇദം മയാ ഉക്തം=ഹേ പാപരഹിത, ഇത് എന്നാൽ ഉപദേശിക്കപ്പെട്ടു. ഏതൽ ബുദ്ധ്വാ=ഇതിനെ—മുന്നുപദേശിക്കപ്പെട്ട ശാസ്ത്രാത്ഥത്തെ—അറിഞ്ഞിട്ട്; ബുദ്ധിമാൻ സ്യാൽ (ഒരുവൻ) ബുദ്ധിമാനായി ഭവിക്കുന്നതാണ്. വേറെ വിധത്തിൽ (അവൻ ബുദ്ധിമാൻ) ആവുകയില്ല. കൃതകൃത്യഃ ച= അവൻ കൃതകൃത്യനായും ഭവിക്കുന്നതാണ്. യാതൊരുവനാൽ (കൃത്യം=) കത്തവ്യമായിട്ടുള്ളത് (കൃതം=) ചെയ്യപ്പെട്ടുവോ അവൻ കൃതകൃത്യൻ. ഭഗവത്തത്ത്വത്തെ അറിഞ്ഞാൽ വിശിഷ്ടജന്മത്തിൽ ജനിച്ച ബ്രാഹ്മണനാൽ ചെയ്യപ്പെടേണ്ടതായ സകലത്തേയും ചെയ്തവനായി ഭവിക്കുന്നുവെന്നാത്ഥം. ആക്കും മറെറാരു വിധത്തിൽ കൃതകൃത്യതയെ സമ്പാദിപ്പാൻ തരമില്ല എന്നാഭിപ്രായം. 'സവ്വം കമ്മാഖിലം പാത്ഥ ജ്ഞാനേ പരിസമാപ്യതേ=സകലകമ്മവും ജ്ഞാനത്തിലൊതുങ്ങിയിരിക്കുന്നു' (അ. ൪. ശ്ലോ. ൩൩) എന്നും പറഞ്ഞിട്ടുണ്ടല്ലോ. 'ഏതദ്ധി ജന്മസാമഗ്ര്യം ബ്രാഹ്മണസ്യ വിശേഷതഃ=ഇതാണ് ജന്മസാമഗ്ര്യം (സാഫല്യം); പ്രത്യേകിച്ചു ബ്രാഹ്മണന്ന്. എന്തെന്നാൽ 'പ്രാപ്യൈതൽ കൃതകൃത്യോ ഹി ദ്വിജോ ഭവതി നാന്യഥാ=ഇതിനെ പ്രാപിച്ചിട്ടാണ് ദ്വിജൻ കൃതകൃത്യനായി ഭവിക്കുന്നത്. വേറെ വിധത്തിലല്ല' എന്നു മാനവവചനം. ഹേ ഭാരത, ഈ പരമാത്ഥതത്ത്വത്തെ നീ എന്നിൽനിന്നു കേട്ടതുകൊണ്ടു നീ കൃതാത്ഥനായി ഭവിക്കുന്നു.

[ശ-സ] പഞ്ചദശാദ്ധ്യായലക്ഷണമായിരിക്കുന്ന ഈ ശാസ്ത്രം—(ഈ ശാസ്ത്രമെന്നു പറഞ്ഞതുകൊണ്ട് 'അശോച്യാനന്വശോചഃ' എന്നു മുതൽക്കുപദേശിക്കപ്പെട്ടിട്ടുള്ള ഗീതാശാസ്ത്രം മുഴുവനുമെ

ന്നത്ഥം ധരിക്കേണ്ടതാകുന്നു)—അതിരഹസ്യമാകുന്നുവെന്നും, അതിൻെറ അത്ഥത്തെ നല്ലവണ്ണം അറിഞ്ഞിരിക്കുന്ന പുമാൻ കൃതാത്ഥനായി ഭവിക്കുന്നുവെന്നും, പ്രതിപാദിച്ചുകൊണ്ട് ഈ അദ്ധ്യായമുപസംഹരിക്കുന്നു—ഇതി ഗുഹ്യതമമിതി. ഇതി=എന്നിപ്രകാരം; മയാ ഉക്തം ഇദം ഏതൽ ശാസ്ത്രം=എന്നാൽ ഉപദേശിക്കപ്പെട്ട പഞ്ചദശാധ്യായരൂപമായ ഈ ശാസ്ത്രം [നിവിശേഷമായിരിക്കുന്ന പരതത്വത്തെ (ശാസ്തി) ബോധിപ്പിക്കുന്നുവെന്നതുകൊണ്ട് ശാസ്ത്രം]; ഗുഹ്യതമം=ബ്രഹ്മസ്വരൂപപ്രതിപാദനപരത്വംഹേതുവായിട്ട് അത്യന്തം ഗോപ്യമാകുന്നു. അധികാരിയല്ലാത്തവനും ദുഷ്ടനും ആസുരസമ്പത്തിയോടുകൂടിയവനുമായ വല്ലവക്കും ഇതു പറഞ്ഞുകൊടുക്കുകയോ കേൾപ്പിക്കുകയോ പാടില്ല. എന്നാൽ ബ്രാഹ്മണൻ മുതലായവരിൽ യാതൊരുവനാണ് ശുഭാചാരതൽപരനും സുശീലനും സവ്വൈഷണാവൈമുഖ്യേന മോക്ഷൈകകാമനുമായി ഭവിക്കുന്നത് അവൻ പഞ്ചദശാധ്യായരൂപമായ ഈ ശാസ്ത്രത്തെ—അതിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള അത്ഥത്തെ—സൽഗുരുവിൻെറ അനുഗ്രഹത്താൽ (ബുദ്ധ്വാ=) നല്ലവണ്ണമറിഞ്ഞ്; ബുദ്ധിമാൻ സ്യാൽ=ഞാൻ ബ്രഹ്മംതന്നെയാണ് എന്ന ബുദ്ധിയോടുകൂടിയവനായി ഭവിക്കുന്നു—ബ്രഹ്മജ്ഞാനസമ്പന്നനും തൽഫലത്തോടുകൂടിയവനുമായി ഭവിക്കുന്നുവെന്നത്ഥം. കൃതകൃത്യഃ ച സ്യാൽ—കൃത്യം=ശുദ്ധാത്മാക്കളായിരിക്കുന്ന ബ്രാഹ്മണാദികൾക്കു യാതൊന്നാണ് കത്തവ്യമായിട്ടുള്ളത്—അഗ്നിഹോത്രം മുതൽ അശ്വമേധംവരേയും ഔപാസനം മുതൽ ഈശാനബലിവരേയും മററുമുള്ള ശ്രൌതമായും സ്മാത്തമായുമുള്ള യാതൊരു കമ്മങ്ങളാണുള്ളത്—അതു കൃത്യം. അവയെല്ലാം യാതൊരു ബ്രഹ്മവിത്തിനാൽ ചെയ്യപ്പെട്ടുവോ അവൻ കൃതകൃത്യൻ. അവൻ സവ്വകമ്മങ്ങളേയുമനുഷ്ഠിക്കുന്നവനായി ഭവിക്കുന്നുവെന്നത്ഥം. സവ്വാത്മാവായ ബ്രഹ്മത്തെ അറിയുമ്പോൾ വിദ്വാന്മാക്ക സവ്വവേദങ്ങളിലും ശാസ്ത്രങ്ങളിലും പുരാണങ്ങളിലും ഇതിഹാസങ്ങളിലും ആഗമങ്ങളിലും പ്രസിദ്ധമായ സവ്വവും കൃതമായി ഭവിക്കുന്നു. അവയിൽനിന്നുണ്ടാകുന്ന സവ്വസുഖവും അനുഭൂതമായി ഭവിക്കുന്നു. എന്തെന്നാൽ ബ്രഹ്മാനന്ദത്തിൽ മററുള്ള സകല ആനന്ദങ്ങളും അന്തഭവിച്ചിരിക്കുന്നു. 'ഏതസ്യൈവ ആനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി' എന്നു ശ്രുതിവാക്യം. അതിനാൽ ബ്രഹ്മവിത്തുതന്നെയാണ് കൃതാത്ഥൻ എന്നു സിദ്ധമാകുന്നു.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാജ്ജുനസംവാദേ
പുരുഷോത്തമയോഗോ നാമ
പഞ്ചദശോധ്യായഃ.

പുരുഷോത്തമയോഗമെന്ന പതിനഞ്ചാമധ്യായം

സമാപ്തം.



# പതിനാറാമദ്ധ്യായം

ദൈവീ എന്നും ആസുരീ എന്നും രാക്ഷസീ എന്നും ഇങ്ങിനെ പ്രാണികളുടെ മൂന്നുവിധപ്രകൃതികൾ ഒമ്പതാമദ്ധ്യായത്തിൽ സൂചിപ്പിക്കപ്പെട്ടിട്ടുണ്ട്. അവയെപ്പററി വിസ്തരിച്ചു പറയുന്നതിന്നായി 'അഭയം സത്ത്വസംശുദ്ധിഃ' എന്നിങ്ങിനെ ഈ അദ്ധ്യായമാരംഭിക്കുന്നു. ഇവയിൽ ദൈവീ എന്ന പ്രകൃതി സംസാരത്തിൽനിന്നു (പ്രാണികളെ) മോചിപ്പിക്കുകയും, ആസുരീ എന്നും രാക്ഷസീ എന്നുമുള്ള പ്രകൃതികൾ (പ്രാണികളെ) സംസാരത്തിൽ ബന്ധിപ്പിക്കുകയും, ചെയ്യുന്നു. അതിനാൽ ദൈവീ എന്ന പ്രകൃതിയെ സ്വീകരിക്കുന്നതിന്നും, മറേറവയെ ഉപേക്ഷിക്കേണ്ടതിന്നും, വേണ്ടി ആദ്യംതന്നെ ഭഗവാൻ ദൈവീ എന്ന പ്രകൃതിയെ പ്രദർശിപ്പിക്കുന്നു.

ശ്രീഭഗവാനുവാച.

൧. അഭയം സത്ത്വസംശുദ്ധിർജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച സ്വാദ്ധ്യായസ്തപ ആർജ്ജവം.

൨. അഹിംസാ സത്യമക്രോധസ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം മാർദ്ദവം ഹ്രീരചാപലം.

൩. തേജഃ ക്ഷമാ ധൃതിഃ ശൌചമദ്രോഹോ നാതിമാനിതാ
ഭവന്തി സംപദം ദൈവീമഭിജാതസ്യ ഭാരത.

ഭഗവാൻ പറഞ്ഞു.

അഭയം=ഭയമില്ലായ്മ, സത്ത്വസംശുദ്ധിഃ=ചിത്തത്തിൻെറ സുപ്രസന്നത, ജ്ഞാനയോഗവ്യവസ്ഥിതിഃ=ആത്മജ്ഞാനോപായത്തിലുള്ള പരിനിഷ്ഠ, ദാനം=തനിക്കു ഭക്ഷിപ്പാനുള്ള അന്നാദിയുടെ യഥോചിതമായ സംവിഭാഗം, ദമഃ ച=ബാഹ്യേന്ദ്രിയസംയമം, യജ്ഞഃ ച=അധികാരംപോലെ ദർശപൌർണ്ണമാസാദിയജ്ഞത്തെ ചെയ്യുക, സ്വാദ്ധ്യായഃ=ബ്രഹ്മയജ്ഞം മുതലായവ, തപഃ=ഇനിയത്തെ അദ്ധ്യായത്തിൽ പറയുന്നതായ ശാരീരാദി മൂന്നുവിധതപസ്സുകൾ, ആർജ്ജവം=അവക്രത, അഹിംസാ=പരപീഡാവർജ്ജനം (അന്യന്ന് ഉപദ്രവം ചെയ്യാതിരിക്കുക), സത്യം=സത്യം (ഒന്നിനെപ്പററി കണ്ടപ്രകാരം പറയുക), അക്രോധഃ=(ഒരുവൻ) താഡിതനായാലും (അവൻെറ) ചിത്തത്തിൽ കോപം ജനിക്കാതെയിരിക്കുക, ത്യാഗഃ=ഔദാര്യം, ശാന്തിഃ=മനസ്സിനെ അടക്കൽ (ചിത്തോപരതി), അപൈശുനം=അന്യൻെറ ദോഷത്തെപ്പററി (അവനില്ലാത്തപ്പോൾ) പറയാതിരിക്കുക, ഭൂതേഷു ദയാ=ദീനന്മാരായ പ്രാണികളിൽ ദയ, അലോലുപ്ത്വം=ലോഭാഭാവം (വിഷയങ്ങളിൽ ആശയില്ലായ്മ), മാർദ്ദവം=മൃദുത്വം (ക്രൂരഭാവമില്ലായ്മ), ഹ്രീഃ=ചെയ്യാൻ പാടില്ലാത്ത പ്രവൃത്തിയിൽ ലജ്ജ, അചാപലം=ചാപല്യമില്ലായ്മ (വ്യർത്ഥക്രിയാരാഹിത്യം), തേജഃ=പ്രാഗല്ഭ്യം, ക്ഷമാ=ക്ഷമ (പരിഭവാദികളുണ്ടായാലും ക്രോധമില്ലായ്മ), ധൃതിഃ=ധൈര്യം (ദുഃഖാദികളെക്കൊണ്ടു തളന്നിരിക്കുന്ന ചിത്തത്തെ സ്ഥിരമാക്കി നിർത്തുക), ശൌചം=ബാഹ്യമായും ആഭ്യന്തരമായുമുള്ള ശുദ്ധി, അദ്രോഹഃ=അന്യന്ന് ഹിംസചെയ്വാനുള്ള ഇച്ഛയില്ലായ്മ, നാതിമാനിതാ=ഗർവ്വമില്ലായ്മ (തന്നിൽ അതിയായ പൂജ്യത്വാഭിമാനമില്ലായ്മ), (ഏതാനി)=(അഭയം മുതൽക്കുള്ള) ഇവയെല്ലാം, ഹേ ഭാരത=അല്ലയോ അർജ്ജുന, ദൈവീം സംപദം=ദേവകൾക്കു യോഗ്യമായ സമ്പത്തുകളെ, അഭിജാതസ്യ=പ്രാപിപ്പാൻ യോഗ്യതയോടുകൂടി പിറന്നവന്ന്, ഭവന്തി=ഉണ്ടാകുന്നു.

ഭയമില്ലായ്മ, മനഃശുദ്ധി, ആത്മജ്ഞാനോപായത്തെ അന്വേഷിച്ചറിഞ്ഞ് ആ നിഷ്ഠയിൽതന്നെയിരിക്കുക, (സൽപാത്രത്തിൽ) ദാനം ചെയ്യുക, ബാ

ഹ്യേന്ദ്രിയങ്ങളെ അടക്കുക, ദശ്പൌണ്ണമാസാദിയജ്ഞങ്ങളെ ചെയ്യുക, ബ്രഹ്മയജ്ഞം മുതലായ യജ്ഞങ്ങളെ ചെയ്യുക, തപസ്സ്, അവക്രത, അന്യന്ന് ഉപദ്രവം ചെയ്യാതിരിക്കുക, സത്യം, കോപമില്ലായ്മ, ഔദാൎയ്യം, മനസ്സിനെ അടക്കൽ, അന്യന്റെ ദോഷത്തെ പറയാതിരിക്കുക, ദീനന്മാരായ പ്രാണികളിൽ ദയ, വിഷയങ്ങളിലിച്ഛയില്ലായ്മ, ക്രൂരഭാവമില്ലായ്മ, (അകൃത്യം ചെയ്യുന്നതിൽ) ലജ്ജ, ചാപല്യമില്ലായ്മ, പ്രാഗല്ഭ്യം, ക്ഷമ, ധൈൎയ്യം, ശരീരത്തിന്റേയും മനസ്സിന്റേയും ശുദ്ധി, അന്യന്നു ദ്രോഹം ചെയ്യാതിരിക്കുക, ഗവ്മില്ലായ്മ, ഇവ ദൈവീ (സാത്വികീ) സമ്പത്തുകളെ പ്രാപിപ്പാൻ യോഗ്യതയോടുകൂടി ജനിക്കുന്നവന്ന് ഉണ്ടാകുന്നു.

(ശം-ഭാ) അഭയം=അഭീരുത; സത്വസംശുദ്ധിഃ=അന്തഃകരണശുദ്ധി—സകലവ്യാപാരങ്ങളിലും പരവഞ്ചനമായ അസത്യം മുതലായതില്ലായ്മ. എന്നുവെച്ചാൽ, നിഷ്കളങ്കമായി പ്രവൎത്തിക്കുക എന്നൎത്ഥം. ജ്ഞാനയോഗവ്യവസ്ഥിതിഃ—ശാസ്ത്രത്തിൽനിന്നും ആചാൎയ്യനിൽനിന്നും ആത്മാ മുതലായ പദാൎത്ഥങ്ങളുടെ യഥാൎത്ഥസ്വരൂപത്തെ അറിയുന്നത് ജ്ഞാനം. ആ ജ്ഞാനത്തെത്തന്നെ, ഇന്ദ്രിയങ്ങൾ മുതലായവയുടെ ഉപസംഹാരം(സംയമം)കൊണ്ടും ഏകാഗ്രതകൊണ്ടും സ്വാത്മാവിന്നു സംവേദ്യമാക്കിത്തീക്കുന്നത് (സ്വാനുഭവപ്പെടുത്തുന്നത്) യോഗം. അങ്ങിനെയിരിക്കുന്ന ജ്ഞാനയോഗങ്ങളിൽ നിഷ്ഠയോടുകൂടിയിരിക്കുക എന്നത് ജ്ഞാനയോഗവ്യവസ്ഥിതി. ഇത് —അഭയം, സത്വസംശുദ്ധി, ജ്ഞാനയോഗവ്യവസ്ഥിതി എന്നിവ മൂന്നും—പ്രധാനമായ ദൈവീസമ്പത്ത്, അല്ലെങ്കിൽ സാത്വികസമ്പത്ത്, ആകുന്നു. (ഒന്നുമുതൽ മൂന്നുവരെയുള്ള ശ്ലോകങ്ങളിൽ പറയപ്പെട്ടിട്ടുള്ള) ഏതെങ്കിലും സമ്പത്തുകൾ (പ്രകൃതി) ഏതു നിഷ്ഠയിലെങ്കിലും (കൎമ്മയോഗനിഷ്ഠയിലോ ജ്ഞാനയോഗനിഷ്ഠയിലോ ഏതിലെങ്കിലും) ഇരിക്കുന്ന ഒരധികാരിക്കുണ്ടാകുന്നുവോ അത് (ആ അധികാരിയുടെ) സാത്വികമായ പ്രകൃതി എന്നു പറയപ്പെടുന്നു. ദാനം=അന്നം മുതലായവയെ യഥാശക്തി വിഭാഗിച്ചുകൊടുക്കുക; ദമഃ=ബാഹ്യേന്ദ്രിയങ്ങളുടെ ഉപശമം; അന്തഃകരണത്തിന്റെ ഉപശമമായ ശാന്തിയെപ്പററി (ഇനിയത്തെ ശ്ലോകത്തിൽ) പറയുന്നതാണ്. യജ്ഞഃ=ശ്രൌതമായ (ശ്രുതിസംബന്ധമായ) അഗ്നിഹോത്രാദിയും സ്മാൎത്തമായ (സ്മൃതിസംബന്ധമായ) ദേവയജ്ഞാദിയും; സ്വാധ്യായഃ=അദൃഷ്ടമായ ഫലത്തെ ഉദ്ദേശിച്ച് ഋഗ്വേദം മുതലായവയെ അധ്യയനം ചെയ്യുക; തപഃ=ഇനി (മേൽ) പറയുന്നതായ ശാരീരാദിതപസ്സ്; ആൎജ്ജവം =ഋജുത്വം—സൎവ്വദാ ഋജുത്വം (എന്നൎത്ഥം). അഹിംസാ=പ്രാണികളെ പീഡിപ്പിക്കാതിരിക്കുക; സത്യം=അപ്രീതികൂടാതേയും കളങ്കംകൂടാതേയും യഥാൎത്ഥമായിട്ടുള്ളതിനെ പറയുക; അക്രോധഃ=അന്യൻ പരിഹസിച്ചാലോ തല്ലിയാലോ ഉണ്ടാകുന്ന ക്രോധത്തെ അടക്കുക; ത്യാഗഃ=സന്ന്യാസം. ദാനം എന്ന ശബ്ദം മുമ്പു പ്രയോഗിച്ചിട്ടുള്ളതുകൊണ്ടു ത്യാഗത്തിന്ന് (ദാനമെന്നൎത്ഥമുണ്ടെങ്കിലും) ഇവിടെ സന്ന്യാസം എന്നുതന്നെയാണ് അൎത്ഥം. ശാന്തിഃ=അന്തഃകരണത്തി

ന്റെ ഉപശമം; അപൈശുനം — ഒരുവനോട് മററൊരുവന്റെ ദോഷത്തെപ്പററി പറയുന്നത് പൈശുനം. അതില്ലായ്മ അപൈശുനം; ഭൂതേഷു ദയാ=ദുഃഖിതന്മാരായ പ്രാണികളിൽ കൃപ; അലോലുപ്ത്വം=ഇന്ദ്രിയങ്ങൾക്ക വിഷയസന്നിധിയിൽ യാതൊരു വികാരഭേദവുമില്ലായ്മ; മാർദ്ദവം=മൃദുത്വം — ക്രൂരഭാവമില്ലായ്മ; ഹ്രീഃ=ലജ്ജ, അചാപലം=അനാവശ്യമായി സംസാരിക്കുകയോ, കൈകാലുകളെ അനാവശ്യമായി ചേഷ്ടിപ്പിക്കുകയോ, ചെയ്യാതിരിക്കുക. തേജഃ — പ്രാഗല്ഭ്യം. അല്ലാതെ ദേഹത്തിന്റെ കാന്തി എന്നർത്ഥമല്ല. ക്ഷമാ=പരിഹാസം കേട്ടാലാകട്ടേ തല്ലുകൊണ്ടാലാകട്ടേ മനസ്സിൽ യാതൊരു വികാരവുമുണ്ടാകാതിരിക്കുന്നത് ക്ഷമ. മനസ്സിൽ ഉദിക്കുന്ന വികാരത്തെ (ക്രോധത്തെ) അടക്കുന്നത് അക്രോധമാണ് എന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. ഇപ്രകാരമാണ് ക്ഷമയ്ക്കും അക്രോധത്തിന്നും തമ്മിലുള്ള വ്യത്യാസം. ധൃതിഃ=ദേഹേന്ദ്രിയങ്ങൾ ക്ഷീണിച്ചിരിക്കുമ്പോൾ ആ ക്ഷീണത്തെ കളയത്തക്കതായ അന്തഃകരണവൃത്തിവിശേഷം. അങ്ങിനെയുള്ള അന്തഃകരണവൃത്തിയാൽ ഉദ്ധരിക്കപ്പെട്ട ദേഹേന്ദ്രിയങ്ങൾ പിന്നെ ക്ഷീണത്തെ പ്രാപിക്കുന്നില്ല. ശൌചം — ബാഹ്യം ആഭ്യന്തരം എന്നിങ്ങിനെ ശൌചം രണ്ടുവിധമാകുന്നു. മണ്ണ് വെള്ളം എന്നിവയെക്കൊണ്ടു ബാഹ്യമായ ശൌചം. മനസ്സിൻേറയും ബുദ്ധിയുടേയും നിർമ്മലത ആന്തരമായ ശൌചം — വഞ്ചന രാഗം മുതലായ കാലുഷ്യങ്ങളുടെ (മാലിന്യങ്ങളുടെ) അഭാവം. ഇങ്ങിനെ ശൌചം രണ്ടു വിധം. അദ്രോഹഃ=അന്യനെ ഉപദ്രവിപ്പാനുള്ള ഇച്ഛയില്ലായ്മ. നാതിമാനിതാ=അതിയായ മാനം അതിമാനം; അതാൎക്കുണ്ടോ അവൻ അതിമാനി; അവന്റെ ഭാവം അതിമാനിത; അതിന്റെ അഭാവം നാതിമാനിത — താൻ അതിപൂജ്യനാണ് എന്ന ഭാവമില്ലായ്മ എന്നൎത്ഥം. അഭയം മുതൽ നാതിമാനിതവരേയുള്ള (സാത്ത്വികമായ) സമ്പത്തുകൾ ദേവന്മാരുടെ സമ്പത്തിനെ പ്രാപിക്കത്തക്ക യോഗ്യതയോടുകൂടി പിറന്നവന്ന് — ദേവവിഭൂതിക്കൎഹനായിട്ടുള്ളവന്ന് — ഉണ്ടാകുന്നു; അവന്നു സുഖം ഇനി ഉണ്ടാവാൻ പോകുന്നുവെന്നൎത്ഥം.

ഇനി ആസുരിയായ സമ്പത്തിനെപ്പററി പറയുന്നു —

൪. ദംഭോ ദൎപ്പോതിമാനശ്ച ക്രോധഃ പാരുഷ്യമേവ ച
അജ്ഞാനം ചാഭിജാതസ്യ പാൎത്ഥ സംപദമാസുരീം.

ഹേ പാൎത്ഥ=അല്ലയോ പാൎത്ഥ, ദംഭഃ=ദംഭവും (ധൎമ്മധ്വജിത്വവും), ദൎപ്പഃ=ധനം വിദ്യ മുതലായതുകൊണ്ടു ചിത്തത്തിന്നുണ്ടാകുന്ന ഔൽസുക്യവും (മദവും), അതിമാനഃ ച*=അത്യന്താഭിമാനവും, ക്രോധഃ=കോപവും, പാരുഷ്യം ഏവ ച=കഠിനവചനവും (നിഷ്ഠുരത്വവും), അജ്ഞാനം ച=അവിവേകവും, ആസുരീം സംപദം അഭിജാതസ്യ=അസുരന്മാരുടെ (രാജസന്മാരുടെ) സമ്പത്തിനെ പ്രാപിക്കത്തക്കവനായി ജനിക്കുന്നവന്ന്, (ഭവന്തി)=ഉണ്ടാകുന്നു.

* 'അഭിമാനഃ' എന്നു പാഠാന്തരം.

അല്ലയോ അജ്ജ്ജന, ദംഭം, ധനം വിദ്യ മുതലായതുകൊണ്ടുണ്ടാകുന്ന മദം, അതിയായ അഭിമാനം, കോപം, കഠിനവചനം, അവിവേകം ഇവയെല്ലാം അസുരന്മാരുടെ സമ്പത്തുകളെ പ്രാപിക്കത്തക്കവനായി ജനിക്കുന്നവനുണ്ടാകുന്നു.

(ശം-ഭാ) ദംഭം=ധമ്മധ്വജിത്വം. ദപ്പഃ=ധനം സ്വജനം മുതലായതു നിമിത്തമുള്ള ഉത്സേകം (മദം), പാരുഷ്യം[1]=പരുഷവചനം—കുരുടനെ നോക്കി കണ്ണുകാണുന്നവൻ എന്നും, വിരൂപനെ സൌന്ദയ്യമുള്ളവനെന്നും, കുലഹീനനെ കുലീനൻ എന്നും മററും പറയുക എന്നത്ഥം. അജ്ഞാനം=ചെയ്യപ്പെടേണ്ടതിനേയും ചെയ്യപ്പെടാത്തതിനേയും തെററി ധരിക്കുക. ശേഷം സ്പഷ്ടം.

(മേൽ പറഞ്ഞ) ഈ രണ്ടു ജാതി സമ്പത്തുകളുടേയും ഫലത്തെ പറയുന്നു—

൫. ദൈവീ സംപദ്വിമോക്ഷായ നിബന്ധായാസുരീ മതാ
മാ ശുചഃ സംപദം ദൈവീമഭിജാതോസി പാണ്ഡവ.

ദൈവീ സംപൽ=ദൈവിയായ സമ്പത്ത്, വിമോക്ഷായ=ബന്ധനിവൃത്തിക്കും, ആസുരീ=ആസുരീസമ്പത്ത്, നിബന്ധായ=ബന്ധമുണ്ടാക്കുന്നതിന്നും, മതാ=കാരണമാണെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ഹേ പാണ്ഡവ=അല്ലയോ പാണ്ഡുപുത്ര, മാ ശുചഃ=നീ വ്യസനിക്കേണ്ട. (യതഃ)=എന്തുകൊണ്ടെന്നാൽ, ദൈവീം സംപദം=ദൈവിയായ സമ്പത്തിനെ, അഭിജാതഃ=പ്രാപിക്കുന്നതിന്നു ജനിച്ചവനായി, അസി=നീ ഇരിക്കുന്നു.

ദൈവിയായ സമ്പത്ത് സംസാരനിവൃത്തിക്കും, ആസുരീസമ്പത്ത് ബന്ധമുണ്ടാക്കുന്നതിന്നും, കാരണമെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. അല്ലയോ പാണ്ഡുപുത്ര, നീ വ്യസനിക്കേണ്ട. എന്തെന്നാൽ നീ ദൈവിയായ സമ്പത്തിനെ പ്രാപിക്കുന്നതിന്നു ജനിച്ചവനാകുന്നു.

(ശം-ഭാ) ദൈവിയായ സമ്പത്ത് സംസാരബന്ധത്തിൽനിന്നു മോചിക്കുന്നതിന്നും, ആസുരീസമ്പത്ത് നിയതമായിരിക്കുന്ന ബന്ധത്തെ ഉണ്ടാക്കുന്നതിന്നും (കാരണം) ആകുന്നുവെന്നാണ് അഭിപ്രായപ്പെട്ടിട്ടുള്ളത്. രാക്ഷസീസമ്പത്തും അപ്രകാരം (ബന്ധത്തെ ഉണ്ടാക്കുന്നത്) തന്നെയാകുന്നു. ഇത്രയും പറഞ്ഞപ്പോൾ അജ്ജ്ജനന്റെ ഉള്ളിൽ 'ഞാൻ ദൈവീസമ്പത്തോടുകൂടിയവനോ, ആസുരീസമ്പത്തോടുകൂടിയവനോ' എന്നൊരാലോചനയുണ്ടെന്നറിഞ്ഞിട്ടു ഭഗവാൻ പറയുന്നു—മാ ശുചഃ=നീ വ്യസനിക്കേണ്ട. ദൈവീം സംപദം അഭിജാതഃ അസി=ദൈവീസമ്പത്തിനെ പ്രാപിക്കുന്നതിന്നാണ് നീ ജനിച്ചിരിക്കുന്നത്. നിനക്കു സുഖം മേലിലുണ്ടാകുന്നതാകുന്നുവെന്നത്ഥം.

൬. ദ്വൌ ഭൂതസഗ്ഗൌ ലോകേസ്മിൻ ദൈവ ആസുര ഏവ ച
ദൈവോ വിസ്തരശഃ പ്രോക്ത ആസുരം പാത്ഥ മേ ശൃണു.

അസ്മിൻ ലോകേ=ഈ ലോകത്തിൽ, ദൈവഃ=ദൈവമെന്നും, ആസുരഃ ഏവ ച=ആസുരമെന്നും, ഭൂതസഗ്ഗൌ=ഭൂതങ്ങളുടെ സൃഷ്ടികൾ, ദ്വൌ=രണ്ടു വിധമാകുന്നു. ദൈവഃ=ദൈവസൃഷ്ടി, വിസ്തരശഃ=വിസ്താരമായി, പ്രോക്തഃ=പറയപ്പെട്ടു. ഹേ പാത്ഥ=അല്ലയോ പാത്ഥ, ആസുരം=ആസുരസൃഷ്ടിയെ, മേ ശൃണു=എന്നിൽനിന്നു കേട്ടാലും.

---

1 (ആ) പരുഷഃ=നിഷ്ഠുരം—പ്രത്യക്ഷമായ രൂക്ഷവാക്ക്. അതിന്റെ ഭാവം പാരുഷ്യം.

ഈ ലോകത്തിൽ ഭൂതസൃഷ്ടി ദൈവമെന്നും ആസുരമെന്നും രണ്ടു വിധമാകുന്നു. (അവയിൽ) ദൈവസൃഷ്ടി വിസ്താരമായി പറയപ്പെട്ടു. (ഇനി) ആസുരസൃഷ്ടിയെ (പററി) എന്നിൽനിന്നു കേട്ടാലും.

(ശം-ഭാ) ദ്വൌ ഭൂതസർഗ്ഗൌ*=ഭൂതങ്ങളുടെ—മനുഷ്യരുടെ—സൃഷ്ടി രണ്ടുവിധമാകുന്നു. സൃഷ്ടിക്കപ്പെടുന്നതു സർഗ്ഗം. ദൈവാസുരസമ്പത്തുകളോടു കൂടി സൃഷ്ടിക്കപ്പെടുന്ന സകലഭൂതങ്ങളേയുംപററിയാണ് 'ദ്വൌ ഭൂതസർഗ്ഗൌ' (=രണ്ടുവിധഭൂതസൃഷ്ടികൾ) എന്നു പറയുന്നത്. ഇതിന്നു പ്രമാണമായി ശ്രുതി പറയുന്നു—'ദ്വയാ ഹ പ്രാജാപത്യാ ദേവാശ്ചാസുരാശ്ച=പ്രജാപതിയുടെ സൃഷ്ടി ദേവന്മാരെന്നും അസുരന്മാരെന്നും രണ്ടു വിധമാകുന്നു' (ബൃ. ഉ. ൧. ൩. ൧) അസ്മിൻ ലോകേ=സംസാരത്തിൽ എന്നൎത്ഥം. ആ രണ്ടു ഭൂതസർഗ്ഗങ്ങൾ ഏവയാകുന്നു?—പ്രകൃതത്തിൽ പറയപ്പെട്ടിട്ടുള്ള ദൈവവും ആസുരവും തന്നെ. പറഞ്ഞതിനെത്തന്നെ രണ്ടാമതുമെടുത്തു പറഞ്ഞതിന്റെ പ്രയോജനം ഭഗവാൻ പറയുന്നു—ദൈവോ വിസ്തരശഃ പ്രോക്തഃ=ദൈവമായിരിക്കുന്ന ഭൂതസൃഷ്ടിയെപ്പററി 'അഭയം സത്വസംശുദ്ധിഃ' എന്നിങ്ങിനെ വിസ്താരമായി പറഞ്ഞുവല്ലോ. എന്നാൽ ആസുരസൃഷ്ടിയെപ്പററി അപ്രകാരം പറഞ്ഞിട്ടില്ല. അതിനാൽ ആസുരസൃഷ്ടിയെപ്പററി നീ എന്നിൽനിന്നു കേട്ടാലും—ആസുരസമ്പത്തിനെ വർജ്ജിക്കുന്നതിന്നുവേണ്ടി അതിനെപ്പററി വിസ്താരമായി ഞാൻ പറയുവാൻ ഭാവിക്കുന്നതിനെ നീ കേട്ടു മനസ്സിലാക്കിയാലും.

ഈ അദ്ധ്യായത്തിന്റെ അവസാനംവരെ ആസുരീസമ്പത്തിനെ, പ്രാണികളുടെ (ചില മനുഷ്യരുടെ) വിശേഷണമായി, കാണിക്കുന്നു. എന്തെന്നാൽ അതിനെ പ്രത്യക്ഷമാക്കിക്കൊടുത്താൽ മാത്രമേ അതിനെ വർജ്ജിപ്പാൻ സാധിക്കുകയുള്ളു.

൭. പ്രവൃത്തിം ച നിവൃത്തിം ച ജനാ ന വിദുരാസുരാഃ
ന ശൌചം നാപി ചാചാരോ ന സത്യം തേഷു വിദ്യതേ.

ആസുരാഃ ജനാഃ=അസുരസ്വഭാവമുള്ള ജനങ്ങൾ, പ്രവൃത്തിം ച=ധൎമ്മത്തിൽ പ്രവൃത്തിയേയും, നിവൃത്തിം ച=അധൎമ്മത്തിൽനിന്നു നിവൃത്തിയേയും, ന വിദുഃ=അറിയുന്നില്ല. (അതഃ)=അതുഹേതുവായിട്ട്, തേഷു=അവരിൽ, ശൌചം=ശൌചം (ശുദ്ധി), ന വിദ്യതേ=ഇല്ല. ആചാരഃ ച=ആചാരവും, ന=ഇല്ല. സത്യം അപി=സത്യവും, ന=ഇല്ല.

അസുരസ്വഭാവമുള്ള ജനങ്ങൾ ധൎമ്മത്തിൽ പ്രവൃത്തിയും അധൎമ്മത്തിൽനിന്നുള്ള നിവൃത്തിയുമറിയുന്നില്ല. അവരിൽ ശുദ്ധിയാകട്ടേ, ആചാരമാകട്ടേ, സത്യംകൂടിയാകട്ടേ, ഇല്ല.

(ശം-ഭാ) ആസുരജനങ്ങൾ കൎത്തവ്യമായിട്ടുള്ള പുരുഷാൎത്ഥസാധനത്തിൽ പ്രവൃത്തിയും, അതിന്നു വിപരീതമായ അനൎത്ഥഹേതുവിൽനിന്നുള്ള നിവൃത്തിയും, അറിയുന്നില്ല. കേവലം പ്രവൃത്തിനിവൃത്തികളെ അവരറിയുന്നില്ല എന്നു മാത്രമല്ല, ശൌചവും ആചാരവും സത്യം കൂടിയും അവൎക്കില്ല (അവരിൽ

* (ആ) നിർദ്ദയന്മാരായ രാക്ഷസന്മാരുടെ സമ്പത്ത് ആസുരസമ്പത്തിൽ അന്തൎഭവിച്ചിരിക്കുന്നു.

കാണപ്പെടുന്നില്ല). എന്തെന്നാൽ ആസുരജനങ്ങൾ അശൌചന്മാരും അനാചാരന്മാരും മായാവികളും നുണ പറയുന്നവരുമാകുന്നു.

അത്രയുമല്ല—

൮. അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം
അപരസ്പരസംഭൂതം കിമന്യൽ കാമഹൈതുകം.

തേ=ആസുരസ്വഭാവമുള്ള ആ ജനങ്ങൾ, ജഗൽ=ജഗത്ത്, അസത്യം വേദാദിപ്രമാണങ്ങളോടുകൂടിയതല്ലെന്നും, അപ്രതിഷ്ഠം=ധർമ്മാധർമ്മരൂപമായ വ്യവസ്ഥയോടുകൂടിയതല്ലെന്നും, അനീശ്വരം=ഈശ്വരനോടുകൂടിയതല്ലെന്നും (വ്യവസ്ഥാപകനായിട്ട് അതിന്ന് ഒരു കർത്താവില്ലെന്നും), അപരസ്പരസംഭൂതം=സ്ത്രീപുരുഷന്മാരുടെ അന്യോന്യസംയോഗംകൊണ്ടുണ്ടായതെന്നും, കാമഹൈതുകം=സ്ത്രീപുരുഷന്മാരുടെ കാമംതന്നെയാണ് അതിൻെറ (പ്രവാഹരൂപേണയുള്ള) കാരണമെന്നും, അന്യൽ കിം= (അല്ലാതെ) വേറെ എന്തു കാരണമാണുള്ളത് എന്നും, ആഹുഃ=പറയുന്നു.

ആസുരസ്വഭാവത്തോടുകൂടിയ ആ ജനങ്ങൾ, ജഗത്ത് വേദാദിപ്രമാണത്തോടുകൂടിയതല്ലെന്നും, ധർമ്മാധർമ്മരൂപമായ വ്യവസ്ഥയോടുകൂടിയതല്ലെന്നും, ഈശ്വരനോടുകൂടിയതല്ലെന്നും, സ്ത്രീപുരുഷന്മാരുടെ അന്യോന്യസംയോഗംകൊണ്ടുണ്ടായതെന്നും, സ്ത്രീപുരുഷന്മാരുടെ കാമംതന്നെയാണ് അതിന്നു കാരണമെന്നും, അല്ലാതെ വേറെ കാരണമില്ലെന്നും പറയുന്നു.

(ശം-ഭാ) ആസുരജനങ്ങൾ ഇപ്രകാരം പറയുന്നു—'ഞങ്ങൾ എങ്ങിനെ അസത്യമായിരിക്കുന്നുവോ— അനൃതപ്രായന്മാരായിരിക്കുന്നുവോ—അതുപോലെതന്നെ ജഗത്താസകലവും അസത്യമായിരിക്കുന്നു. അതിന്നു ധർമ്മാധർമ്മങ്ങൾ ആധാരമായി ഭവിക്കുന്നതുമില്ല. (എന്നുതന്നെയല്ല) ധർമ്മാധർമ്മങ്ങളെ അനുസരിച്ച് ഈ ജഗത്തിനെ ശാസിക്കുന്നവനായിട്ട് ഈശ്വരനെന്നൊരാളുമില്ല; അതിനാൽ ജഗത്ത് അനീശ്വരമായിരിക്കുന്നു. അതിന്നുംപുറമെ, കാമത്താൽ പ്രേരിതന്മാരായ സ്ത്രീപുരുഷന്മാരുടെ അന്യോന്യസംയോഗംകൊണ്ടാണ് സകല ജഗത്തുമുണ്ടാകുന്നത്. കാമംതന്നെയാണ് ഇതിന്നു കാരണം. ജഗത്തിൻെറ ഉൽപത്തിക്കു കാരണമായിട്ടു വേറെ എന്തു കാരണമാണുള്ളത്? യാതൊന്നുമില്ല. അദൃഷ്ടമായിരിക്കുന്ന ധർമ്മാധർമ്മാദികാരണാന്തരം യാതൊന്നുമില്ല. സകലപ്രാണികളുടേയും (ഉൽപത്തിക്ക്) കാരണം കാമംതന്നെയാകുന്നുവെന്നുള്ള ഈ അഭിപ്രായം * ലോകായതികന്മാരുടേതാകുന്നു.

൯. ഏതാം ദൃഷ്ടിമവഷ്ടഭ്യ നഷ്ടാത്മാനോല്പബുദ്ധയഃ
പ്രഭവന്ത്യുഗ്രകർമ്മാണഃ ക്ഷയായ ജഗതോഹിതാഃ.

ഏതാം ദൃഷ്ടിം=ഇപ്രകാരമുള്ള ലോകായതികമതത്തെ, അവഷ്ടഭ്യ=ആശ്രയിച്ച്, നഷ്ടാത്മാനഃ=നഷ്ടചിത്തന്മാരായും, അല്പബുദ്ധയഃ=അല്പബുദ്ധിയോടുകൂടിയവരായും (ദേഹമാത്രാത്മദർശികളായും), ഉഗ്രകർമ്മാണഃ=ക്രൂരകർമ്മങ്ങളോടുകൂടിയവരായുമിരിക്കുന്നവർ, അഹിതാഃ=ജഗത്തിന്നു വിരോധികളായി ഭവിച്ച്, ജഗതഃ ക്ഷയായ=ജഗത്തിൻെറ നാശത്തിന്നായിക്കൊണ്ട്, പ്രഭവന്തി=ഉത്ഭവിക്കുന്നു.

* ചാർവ്വാകന്മാരുടെ.

ഇപ്രകാരമുള്ള ലോകായതികമതത്തെ ആശ്രയിച്ച് മലിനചിത്തന്മാരായും അല്പബുദ്ധികളായും ക്രൂരകമ്മാക്കളായുമിരിക്കുന്ന അവർ ജഗത്തിനു വിരോധികളായി ഭവിച്ചിട്ട് ജഗത്തിൻെറ നാശത്തിന്നായിക്കൊണ്ടുത്ഭവിക്കുന്നു.

(ശം-ഭാ) ഏതാം ദൃഷ്ടിം=ഈ മതത്തെ; അവഷ്ടഭ്യ=ആശ്രയിച്ചിട്ട്; നഷ്ടാത്മാനഃ=നഷ്ടമായ സ്വഭാവത്തോടുകൂടിയവർ—പരലോകപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളെ എല്ലാം നശിപ്പിച്ചിട്ടുള്ളവർ; അല്പബുദ്ധയഃ=അവരുടെ ബുദ്ധി വിഷയങ്ങളെ സംബന്ധിച്ചിരിക്കുന്നതിനാൽ അല്പമായ ബുദ്ധിയോടുകൂടിയവർ. ഉഗ്രകമ്മാണഃ=ക്രൂരകമ്മാക്കൾ—ഹിംസാത്മകന്മാർ. അഹിതാഃ=ജഗത്തിൻെറ ശത്രുക്കൾ. ജഗതഃ ക്ഷയായ പ്രഭവന്തി=ജഗത്തിൻെറ നാശത്തിന്നായിക്കൊണ്ട് ഉത്ഭവിക്കുന്നു.

അവർ—

൧൦. കാമമാശ്രിത്യ ദുഷ്പൂരം ദംഭമാനമദാന്വിതാഃ
മോഹാൽ ഗൃഹീത്വാസൽഗ്രാഹാൻ പ്രവത്തന്തേശുചിവ്രതാഃ.

ദുഷ്പൂരം=നിറയ്ക്കുവാൻ വയ്യാത്ത (തൃപ്തിവരാത്ത), കാമം=കാമത്തെ, ആശ്രിത്യ=ആശ്രയിച്ചിട്ട്, ദംഭമാനമദാന്വിതാഃ=ദംഭം ഗവ്വം മദം എന്നിവയോടുകൂടിയവരായും, അശുചിവ്രതാഃ=അശുദ്ധമായ (മദ്യമാംസാദിവിഷയമായ) വ്രതത്തോടുകൂടിയവരായുമിരിക്കുന്ന അവർ, മോഹാൽ=അജ്ഞാനമാത്രംകൊണ്ട്, അസൽഗ്രാഹാൻ=(ഈ മന്ത്രംകൊണ്ടു ദേവതയെ ആരാധിച്ചിട്ട് മഹത്തായ നിധിയെ സമ്പാദിക്കണം എന്നിങ്ങിനെയുള്ള) ദുരാഗ്രഹങ്ങളെ, ഗൃഹീത്വാ=സ്വീകരിച്ച് (അവലംബിച്ച്), പ്രവത്തന്തേ=(ക്ഷുദ്രദേവതാരാധനാദിയിൽ) പ്രവൎത്തിക്കുന്നു.

തൃപ്തിവരാത്തതായ കാമത്തെ ആശ്രയിച്ചിട്ട് ദംഭം ഗവ്വം മദം എന്നിവയോടുകൂടിയവരായും അശുദ്ധവ്രതത്തോടുകൂടിയവരായും ഇരിക്കുന്ന അവർ അജ്ഞാനംഹേതുവായിട്ടു ദുരാഗ്രഹങ്ങളെ അവലംബിച്ചുകൊണ്ട് (ക്ഷുദ്രദേവതാരാധനാദിയിൽ) പ്രവൎത്തിക്കുന്നു.

(ശം-ഭാ) കാമം=ഇച്ഛാവിശേഷം. മോഹാൽ=അവിവേകംകൊണ്ട്. അസൽഗ്രാഹാൻ=അശുഭനിശ്ചയങ്ങളെ. ശേഷം സ്പഷ്ടം.

൧൧. ചിന്താമപരിമേയാം ച പ്രളയാന്താമുപാശ്രിതാഃ
കാമോപഭോഗപരമാ ഏതാവദിതി നിശ്ചിതാഃ.

൧൨. ആശാപാശശതൈൎബ്ബദ്ധാഃ കാമക്രോധപരായണാഃ
ഈഹന്തേ കാമഭോഗാത്ഥമന്യായേനാത്ഥസഞ്ചയാൻ.

അപരിമേയാം=അളവില്ലാത്തതും, പ്രളയാന്താം=മരണത്തോടുകൂടി മാത്രം അവസാനിക്കുന്നതുമായ, ചിന്താം=ചിന്തയെ, ഉപാശ്രിതാഃ=ആശ്രയിച്ചവരായും, കാമോപഭോഗപരമാഃ=കാമോപഭോഗത്തെ പരമപുരുഷാത്ഥമായി വിചാരിക്കുന്നവരായും, ഏതാവദിതി=ഇതുതന്നെയാണ് എല്ലാം എന്ന് (കാമോപഭോഗം തന്നെയാണ് പരമപുരുഷാത്ഥമെന്ന്), നിശ്ചിതാഃ ച=നിശ്ചയംചെയ്തിട്ടുള്ളവരായും, ആശാപാശശതൈഃ ബദ്ധാഃ=ആശയാകുന്ന അനേകം കയറുകളാൽ ബന്ധിക്കപ്പെട്ടവരായും, കാമക്രോധപരായണാഃ=കാമക്രോധങ്ങളെ

മുഖ്യമായി ആശ്രയിച്ചിരിക്കുന്നവരായുമുള്ളവർ, കാമഭോഗാൎത്ഥം=കാമഭോഗത്തിന്നായിക്കൊണ്ട്, അന്യായേന=അന്യായമായി (കളവുമുതലായതുകൊണ്ട്), അൎത്ഥസഞ്ചയാൻ=ദ്രവ്യം സമ്പാദിച്ചു കൂട്ടുന്നതിന്ന്, ഈഹന്തേ=ഇച്ഛിക്കുന്നു.

അളവില്ലാത്തതും മരണത്തോടുകൂടി മാത്രം അവസാനിക്കുന്നതുമായ ചിന്തയെ പ്രാപിച്ചവരായും കാമോപഭോഗത്തെ പുരുഷാൎത്ഥമായി വിചാരിക്കുന്നവരായും ഇതുതന്നെയാണ് എല്ലാം (കാമോപഭോഗംതന്നെയാണ് പരമപുരുഷാൎത്ഥം) എന്ന നിശ്ചയത്തെ ചെയ്തവരായും ആശാപാശങ്ങളാൽ ബന്ധിക്കപ്പെട്ടവരായും കാമക്രോധങ്ങളെ മുഖ്യമായി ആശ്രയിച്ചിരിക്കുന്നവരായുമുള്ളവർ കാമഭോഗത്തിന്നായിക്കൊണ്ട് അന്യായമായി ദ്രവ്യസഞ്ചയത്തെ ഇച്ഛിക്കുന്നു.

(ശം–ഭാ) ചിന്താം....ഉപാശ്രിതാഃ=എല്ലായ്പോഴും ചിന്താപരന്മാരായി എന്നൎത്ഥം. കാമോപഭോഗപരമാഃ—കാമാഃ (കാമ്യന്ത ഇതി കാമാഃ)=ശബ്ദാദിവിഷയങ്ങൾ. അവയെ അനുഭവിക്കുന്നതാണ് (സുഖത്തിന്ന്) പരമാശ്രയം എന്നു വിചാരിക്കുന്നവർ എന്നൎത്ഥം. ഏതാവൽ ഇതി നിശ്ചിതാഃ=കാമോപഭോഗം തന്നെയാണ് പരമപുരുഷാൎത്ഥമായിട്ടുള്ളത് (അല്ലാതെ പരലോകസുഖമെന്നൊന്നില്ല) എന്ന നിശ്ചയത്തോടുകൂടിയവർ. ആശാപാശശതൈഃ ബദ്ധാഃ=അനേക ആശകളാൽ പല ദിക്കിലേക്കുമാകൎഷിക്കപ്പെട്ടവർ. കാമക്രോധപരായണാഃ=കാമക്രോധങ്ങൾതന്നെ പരമാശ്രയമായിട്ടുള്ളവർ. ഈഹന്തേ=ചേഷ്ടിക്കുന്നു (ചെയ്യുന്നു). കാമഭോഗാൎത്ഥം=കാമാനുഭവത്തിന്നുവേണ്ടി; ധൎമ്മാൎത്ഥമല്ല എന്നൎത്ഥം. അൎത്ഥസഞ്ചയാൻ=അൎത്ഥപ്രചയത്തെ (ദ്രവ്യസമ്പാദ്യത്തെ) അന്യായേന=അന്യായമായി—അന്യൻെറ സ്വത്തിനെ അപഹരിക്കുക മുതലായതുകൊണ്ട് എന്നൎത്ഥം. (വിഷയാനുഭവത്തിന്നുവേണ്ടി ശാസ്ത്രവിരുദ്ധമായും കപടവഞ്ചനാദിരൂപമായുമിരിക്കുന്ന മാൎഗ്ഗംകൊണ്ടു ദ്രവ്യം സമ്പാദിക്കുന്നുവെന്നൎത്ഥം).

അവരുടെ അഭിപ്രായം ഇപ്രകാരമാകുന്നു—

൧൩. ഇദമദ്യ മയാ ലബ്ധമിമം പ്രാപ്സ്യേ മനോരഥം
ഇദമസ്തീദമപി മേ ഭവിഷ്യതി പുനൎദ്ധനം.

ഇദം=ഈ വസ്തു, അദ്യ=ഇന്ന്, മയാ=എന്നാൽ, ലബ്ധം=പ്രാപിക്കപ്പെട്ടു. ഇമം മനോരഥം=ഈ മനോരഥത്തെ (മനസ്സിന്ന് ഇഷ്ടമായിട്ടുള്ളതിനെ), പ്രാപ്സ്യേ=ഞാൻ പ്രാപിക്കും. ഇദം=ഈ വസ്തു, അസ്തി=ഉണ്ട്. ഇദം ധനം അപി=ഈ ധനവും കൂടി, മേ=എനിക്ക്, പുനഃ=ഇനി, ഭവിഷ്യതി=ഉണ്ടാകും.

ഈ വസ്തു ഇന്ന് എന്നാൽ പ്രാപിക്കപ്പെട്ടു. ഈ മനോരഥത്തെ ഞാൻ പ്രാപിക്കും. ഈ വസ്തു (എനിക്ക്) ഉണ്ട്. ഈ ധനവും കൂടി എനിക്ക് ഇനി ഉണ്ടാകും. ('ഇത്യജ്ഞാനവിമോഹിതാഃ സന്തഃ നരകേ പതന്തി' എന്നിങ്ങിനെ നാലാമത്തെ ശ്ലോകത്തോട് ഇതന്വയിക്കുന്നു).

(ശം-ഭാ) ഇദം=ഈ ദ്രവ്യം. അദ്യ=ഇപ്പോ൦. മനോരഥം=മനസ്സിന്നു സന്തോഷത്തെ ഉണ്ടാക്കുന്നത്. ഇദം ധനം അപി ഭവിഷ്യതി=ഈ ധനവും കൂടി വരുന്ന കൊല്ലത്തിൽ എനിക്കു കിട്ടും; അതുകൊണ്ടു ഞാൻ ധനികനാണ് എന്ന കീൎത്തിയോടുകൂടിയവനായി ഭവിക്കും.

൧൪. അസൌ മയാ ഹതഃ ശത്രുർഹനിഷ്യേ ചാപരാനപി
ഈശ്വരോഹമഹം ഭോഗീ സിദ്ധോഹം ബലവാൻ സുഖീ.

അസൌ ശത്രുഃ=ഈ ശത്രു, മയാ=എന്നാൽ, ഹതഃ=കൊല്ലപ്പെട്ടു. അപരാൻ അപി=മററ (ശത്രു) വൎഗ്ഗങ്ങളേയും, ഹനിഷ്യേ ച=ഞാൻ കൊല്ലും. അഹം ഈശ്വരഃ=ഞാൻ ഈശ്വരനാകുന്നു (വിദ്യാധനാദികളെക്കൊണ്ടു സമൎത്ഥനാകുന്നു). അഹം ഭോഗീ=ഞാൻ ഭോഗത്തെ അനുഭവിക്കുന്നവൻ, അഹം=ഞാൻ, സിദ്ധഃ=കൃതകൃത്യൻ. ബലവാൻ=ബലമുള്ളവനും, സുഖി=സുഖിയുമാകുന്നു.

ഈ ശത്രു എന്നാൽ കൊല്ലപ്പെട്ടു; മററുള്ള ശത്രുക്കളേയും ഞാൻ കൊല്ലും; ഞാനൊരീശ്വരനാകുന്നു; ഞാൻ ഭോഗത്തെ അനുഭവിക്കുന്നവൻ; ഞാൻ കൃതകൃത്യൻ; ഞാൻ ബലവാനും സുഖിയുമാകുന്നു.

(ശം-ഭാ) ജയിപ്പാൻ വളരെ പ്രയാസമായ ദേവദത്തൻ എന്നു പേരായ ഈ ശത്രുവിനെ ഞാൻ കൊന്നു; മററുള്ള ശത്രുക്കളേയും ഞാൻ കൊല്ലും. ഈ സാധുക്കൾക്ക് എന്തു ചെയ്വാൻ കഴിയും? ഒരു വിധത്തിലും എനിക്കു തുല്യനായിട്ടാരുമില്ല. എന്തെന്നാൽ ഞാൻ ഈശ്വരനാകുന്നു; ഞാൻ സുഖമനുഭവിക്കുന്നു. ഞാൻ സൎവ്വപ്രകാരേണ സിദ്ധനായിരിക്കുന്നു; പുത്രന്മാരെക്കൊണ്ടും പൌത്രന്മാരെക്കൊണ്ടും പൌത്രിമാരെക്കൊണ്ടും ഞാൻ സമ്പന്നനായിരിക്കുന്നു. ഞാൻ കേവലം ഒരുവനല്ല; ഞാൻതന്നെയാണ് ബലവാനും സുഖിയും; മററുള്ളവർ ഭൂമിക്കു ഭാരത്തിന്നായിക്കൊണ്ടു (മാത്രം) ജനിച്ചിരിക്കുന്നു.

൧൫. ആഢ്യോഭിജനവാനസ്മി കോന്യോസ്തി സദൃശോ മയാ
യക്ഷ്യേ ദാസ്യാമി മോദിഷ്യ ഇത്യജ്ഞാനവിമോഹിതാഃ.

൧൬. അനേകചിത്തവിഭ്രാന്താ മോഹജാലസമാവൃതാഃ
പ്രസക്താഃ കാമഭോഗേഷു പതന്തി നരകേശുചൌ.

(അഹം)=ഞാൻ, ആഢ്യഃ=ധനാദിസമ്പന്നനും, അഭിജനവാൻ=കുലീനനും, അസ്മി=ആകുന്നു. മയാ സദൃശഃ=എനിക്കു തുല്യനായി, അന്യഃ കഃ=വേറെ ആര്, അസ്തി=ഇരിക്കുന്നു. യക്ഷ്യേ=ഞാൻ യാഗം ചെയ്യും, ദാസ്യാമി=ഞാൻ ദാനം ചെയ്യും, മോദിഷ്യേ=ഞാൻ ഹൎഷത്തെ പ്രാപിക്കും, ഇതി=എന്നിങ്ങിനെ, അജ്ഞാനവിമോഹിതാഃ=അജ്ഞാനംകൊണ്ടു പല വിധത്തിലും മോഹത്തെ പ്രാപിച്ചവരും (മിഥ്യാഭിനിവേശത്തെ പ്രാപിച്ചവരും), അനേകചിത്തവിഭ്രാന്താഃ=നാനാവിധമനോരഥങ്ങളിൽ പ്രവൎത്തിക്കുന്ന ചിത്തത്താൽ വിക്ഷിപ്തന്മാരും, മോഹജാലസമാവൃതാഃ=മോഹമയമാകുന്ന ജാലത്താൽ (വലയാൽ) ചുററപ്പെട്ടവരും, കാമഭോഗേഷു=വിഷയഭോഗങ്ങളിൽ, പ്രസക്താഃ=അഭിനിവിഷ്ടന്മാരുമായി (അതിയായ ആസക്തിയോടുകൂടിയവരുമായി), അശുചൌ=അശുദ്ധമായ, കശ്മലമായ, നരകേ=നരകത്തിൽ, പതന്തി=വീഴുന്നു.

'ഞാൻ ധനാദിസമ്പന്നനാകുന്നു. ഞാൻ കുലീനനാകുന്നു. എനിക്കു തുല്യനായിട്ടു വേറെ ആരാണുള്ളത്? ഞാൻ യാഗം ചെയ്യും; ഞാൻ ദാനം ചെയ്യും; ഞാൻ ഹഷത്തെ പ്രാപിക്കും'. ഇങ്ങിനെ അജ്ഞാനംകൊണ്ടു പലവിധത്തിലും മോഹത്തെ പ്രാപിച്ചവരും, വിവിധമനോരഥങ്ങളിൽ പ്രവത്തിക്കുന്ന ചിത്തത്താൽ വിക്ഷിപ്തന്മാരും, മോഹമയമാകുന്ന വലയാൽ ചുററപ്പെട്ടവരും, വിഷയഭോഗങ്ങളിൽ അത്യന്താസക്തന്മാരുമായി അവർ കശ്മലമായ നരകത്തിൽ വിഴുന്നു.

(ശം-ഭാ) 'ഞാൻ ധനവാനാകുന്നു. കുലീനനാകുന്നു—ഏഴു തലമുറയായി വേദത്തിൽ നിപുണന്മാരായിരിക്കുന്നവരുടെ (ശ്രോത്രിയത്വാദിസമ്പത്തോടുകൂടിയിരിക്കുന്നവരുടെ) കുലത്തിലാണ് ഞാൻ ജനിച്ചിരിക്കുന്നത്. ഈ കായ്യത്തിലും എനിക്കു തുല്യനായിട്ടാരുമില്ല. അതിന്നുംപുറമെ, യാഗംകൊണ്ടും ഞാൻ അന്യന്മാരെ തോല്പിക്കും (യാഗാദികമ്മങ്ങൾകൊണ്ടും ഞാൻ അന്യന്മാരേക്കാൾ മേലെ പോകും), ഞാൻ നടന്മാക്ക് (വളരെ ദ്രവ്യം) കൊടുക്കും; അതിശയമാകുംവണ്ണം സന്തോഷത്തെ പ്രാപിക്കുകയും ചെയ്യും'. എന്നിങ്ങിനെ അജ്ഞാനംകൊണ്ടു പല വിധത്തിലും അവിവേകത്തെ പ്രാപിച്ചവരും മുമ്പറഞ്ഞപ്രകാരമുള്ള അനേകവിധമായ ചിത്തങ്ങളാൽ (ചിത്തവികാരങ്ങളാൽ) പല വിധത്തിലും ഭ്രമിച്ചിരിക്കുന്നവരും, ആവരണാത്മകത്വം (മറയ്ക്കുക എന്ന സ്വഭാവം) ഹേതുവായിട്ട് ഒരു ജാലംപോലെയിരിക്കുന്ന അവിവേകത്താൽ, അജ്ഞാനത്താൽ, ചുററപ്പെട്ടവരും, വിഷയോപഭോഗങ്ങളിൽ അതിയായ ആസക്തിയോടുകൂടിയവരുമായി അവർ അതുകൊണ്ട് അനേകം പാപങ്ങളെ സമ്പാദിച്ച് അശുചിയായിരിക്കുന്ന നരകത്തിൽ—വൈതരണ്യാദിനരകങ്ങളിൽ—വീഴുന്നു.

(ശ്രീ) 'യക്ഷ്യേ ദാസ്യാമി മോദിഷ്യേ' എന്നിങ്ങിനെ അവരുടെ എന്തെല്ലാം മനോരഥങ്ങളാണ് പറയപ്പെട്ടത്, അതെല്ലാം കേവലം ദംഭാഹങ്കാരപ്രധാനമായിത്തന്നെയിരിക്കുന്നതല്ലാതെ സാത്വികമായി ഭവിക്കുന്നില്ല എന്ന അഭിപ്രായത്തോടുകൂടി പറയുന്നു—

൧൭. ആത്മസംഭാവിതാഃ സ്തബ്ധാ ധനമാനമദാന്വിതാഃ
യജന്തേ നാമയജ്ഞൈസ്തേ ദംഭേനാവിധിപൂവ്വകം.

ആത്മസംഭാവിതാഃ=തന്നെത്താൻ പൂജിക്കുന്നവരും (പുകഴ്ത്തുന്നവരും), സ്തബ്ധാഃ=വണക്കമില്ലാത്തവരും, ധനമാനമദാന്വിതാഃ (സന്തഃ)=ധനംകൊണ്ടുണ്ടാകുന്ന ഗവ്വം മദം ഇവയോടുകൂടിയവരുമായിട്ട്, തേ=അവർ, ദംഭേന=ദംഭംകൊണ്ട്, അവിധിപൂവ്വകം=വേദവിധിപ്രകാരമല്ലാതെ, നാമയജ്ഞൈഃ യജന്തേ=പേരിന്നുമാത്രം യജ്ഞങ്ങൾ ചെയ്യുന്നു.

തന്നെത്താൻ പുകഴ്ത്തുന്നവരും, കീഴ്‌വണക്കമില്ലാത്തവരും, ധനംകൊണ്ടുണ്ടാകുന്ന ഗവ്വം മദം ഇവയോടുകൂടിയവരുമായിട്ട് അവർ ദംഭംകൊണ്ടു വേദവിധിപ്രകാരമല്ലാതെ പേരിന്നുമാത്രം യാഗങ്ങൾ ചെയ്യുന്നു.

(ശം-ഭാ) ആത്മസംഭാവിതാഃ=തങ്ങൾ സവ്വഗുണവിശിഷ്ടന്മാരാണ് എന്ന വിചാരത്തോടുകൂടി തന്നെത്താൻ പൂജിക്കുന്നവർ—സാധുജനങ്ങളാൽ പൂജിതന്മാരല്ല എന്നത്ഥം. ദംഭേന=ധമ്മവിരോധമായിട്ട് (ധമ്മമെന്ന നാട്യത്തിൽ),

അവിധിപൂർവ്വകം=വേദത്തിൽ വിധിക്കപ്പെട്ടിട്ടുള്ള അംഗങ്ങളോടും ഇന്നപ്രകാരം ചെയ്യണമെന്നുള്ള വിധിയോടും കൂടാതെ. ശേഷം സ്പഷ്ടം.

൧൮. അഹംകാരം ബലം ദർപ്പം കാമം ക്രോധം ച സംശ്രിതാഃ
മാമാത്മപരദേഹേഷു പ്രദ്വിഷന്തോഭ്യസൂയകാഃ.

അഹംകാരം=അഹംകാരത്തേയും, ബലം=ബലത്തേയും, ദർപ്പം=ദർപ്പത്തേയും (എനിക്കു സമനാരുമില്ല എന്ന വിചാരത്തേയും), കാമം=ആശയേയും, ക്രോധം ച=കോപത്തേയും, സംശ്രിതാഃ (സന്തഃ)=ആശ്രയിച്ചവരായിട്ട്, അഭ്യസൂയകാഃ=ഈ അസൂയയുള്ള ജനങ്ങൾ (സന്മാർഗ്ഗത്തിൽ പ്രവർത്തിക്കുന്നവരുടെ ഗുണങ്ങളിൽ ദോഷാരോപണം ചെയ്യുന്ന ഇവർ), ആത്മപരദേഹേഷു=തങ്ങളുടേയും അന്യന്മാരുടേയും ദേഹങ്ങളിൽ, മാം=ചിദംശമായി സ്ഥിതിചെയ്യുന്ന എന്നെ, പ്രദ്വിഷന്തഃ (യജന്തേ)*=ദ്വേഷിക്കുന്നവരായി യജ്ഞം ചെയ്യുന്നു.

അഹംകാരം ബലം ദർപ്പം ആശ കോപം ഇവയെ ആശ്രയിച്ചിരിക്കുന്ന അസൂയയുള്ള ഈ ജനങ്ങൾ തങ്ങളുടേയും അന്യന്മാരുടേയും ദേഹങ്ങളിൽ ചിദംശമായി സ്ഥിതിചെയ്യുന്ന എന്നെ ദ്വേഷിച്ചുകൊണ്ടു യജ്ഞം ചെയ്യുന്നു.

(ശം—ഭാ) അഹംകാരം—താൻ ഇന്നിന്ന ഗുണങ്ങളോടുകൂടിയവനാണ് എന്നു വിചാരിക്കുക—ചില ഗുണങ്ങൾ തന്നിലില്ലാത്തതാണെങ്കിലും അവയേയും തന്നിലാരോപിച്ച് അങ്ങിനെ (ഉള്ളതായും ഇല്ലാത്തതായും) ഉള്ള ഗുണങ്ങളാൽ താൻ വിശിഷ്ടനാകുന്നുവെന്നു ഭാവിക്കുക. ഈ അഹംകാരമെന്നു പറയപ്പെടുന്നതാണ് അവിദ്യ. അത് ഏററവും കഷ്ടമായിട്ടുള്ളതാകുന്നു. (അതിയായ യത്നംകൊണ്ടു മാത്രമേ വിവേകികൾക്കുംകൂടി അതിനെ ത്യജിപ്പാൻ കഴിയുള്ളുവെന്നർത്ഥം). അതു സകലദോഷങ്ങൾക്കും സകല അനർത്ഥപ്രവൃത്തികൾക്കും മൂലമാകുന്നു. ബലം=അന്യനെ തോല്പിക്കുന്നതിന്നു ഹേതുവായതും കാമരാഗങ്ങളോടുകൂടിയതുമായത് ബലം. ദർപ്പം=യാതൊന്നിൻെറ ഉത്ഭവത്തിങ്കൽ ഒരുവൻ ധർമ്മത്തെ അതിക്രമിക്കുന്നുവോ അതു ദർപ്പം. അത് അന്തഃകരണത്തെ ആശ്രയിച്ചിരിക്കുന്ന ഒരു ദോഷവിശേഷമാകുന്നു. കാമം=സ്ത്രീവിഷയമായതും മററും. ക്രോധം=അനിഷ്ടവിഷയമായിട്ടുള്ളത്. ആശ്രിതാഃ=അവർ ഇവയേയും മററനേകം മഹത്തായ ദോഷങ്ങളേയുമാശ്രയിച്ചവരാകുന്നു. അതിന്നും പുറമേ അവർ, മാം=ഈശ്വരനായിരിക്കുന്ന എന്നെ; ആത്മപരദേഹേഷു പ്രദ്വിഷന്തഃ=സ്വദേഹത്തിലും അന്യദേഹങ്ങളിലും തങ്ങളുടെ ബുദ്ധിക്കും കർമ്മങ്ങൾക്കും സാക്ഷിയായിരിക്കുന്ന എന്നെ ദ്വേഷിക്കുന്നു—അവർ എൻെറ ശാസനയെ (ശ്രുതിസ്മൃതിരൂപമായ ശാസനയെ) അതിക്രമിച്ചു നടക്കുന്നു. പ്രദ്വിഷന്തഃ=എൻെറ ശാസനയെ അതിക്രമിച്ചു നടക്കുന്നത് (ശ്രുതിയിലും സ്മൃതിയിലും പ

* (ശ്രീ) ദംഭയജ്ഞങ്ങളിൽ ശ്രദ്ധയുണ്ടാകുന്നതല്ല. അപ്പോൾ അത് തനിക്കു വൃഥാ ഒരു പീഡയായി ഭവിക്കുന്നു. അപ്രകാരംതന്നെ വിധിപ്രകാരമല്ലാതെയുള്ള പശുഹിംസയും, അവയുടെ പ്രാണന്നു ഹാനി വരുത്തി എന്നു മാത്രമായി ശേഷിക്കുന്നതാണ്. അതിനാലാണ് തങ്ങളുടേയും അന്യന്മാരുടേയും ദേഹങ്ങളിലിരിക്കുന്ന എന്നെ ദ്വേഷിക്കുന്നുവെന്നു പറഞ്ഞത്.

റയപ്പെടുന്ന അൎത്ഥജ്ഞാനാനുഷ്ഠാനത്തിൽ വൈമനസ്യം)പ്രദ്വേഷം. അതി നെ ചെയ്യുന്നവരാകുന്നുവെന്നൎത്ഥം. അഭ്യസൂയകാഃ=അവർ സന്മാൎഗ്ഗത്തിൽ സ്ഥിതിചെയ്യുന്നവരുടെ ഗുണങ്ങളിൽ സഹിക്കവയ്യാത്തവരാകുന്നു.

(ശ്രീ) അവരുടെ ആസുരസ്വഭാവത്തിന്ന് ഒരിക്കലും ക്ഷയം വരുന്നില്ല എന്നു പറയുന്നു—

൧൯. താനഹം ദ്വിഷതഃ ക്രൂരാൻ സംസാരേഷു നരാധമാൻ
ക്ഷിപാമ്യജസ്രമശുഭാനാസുരിഷ്വേവ യോനിഷു.

ദ്വിഷതഃ=എന്നെ ദ്വേഷിക്കുന്നവരും, ക്രൂരാൻ=ക്രൂരസ്വഭാവമുള്ളവരും, അശുഭാൻ=അശുഭകൎമ്മങ്ങളെ ചെയ്യുന്നവരും, നരാധമാൻ=മനുഷ്യരിൽവെച്ച് അധമന്മാരുമായിരിക്കുന്ന, താൻ=അപ്രകാരമുള്ളവരെ, സംസാരേഷു=ജനനമരണമാൎഗ്ഗങ്ങളിൽ, ആസുരീഷു യോനിഷു ഏവ=അതിക്രൂരങ്ങളായ (വ്യാഘ്രസൎപ്പാദി) യോനികളിൽതന്നെ, അജസ്രം=എന്നും, അഹം=ഞാൻ, ക്ഷിപാമി=തള്ളിയിടുന്നു (ജനിപ്പിക്കുന്നു).

എന്നെ ദ്വേഷിക്കുന്നവരും ക്രൂരന്മാരും അശുഭകൎമ്മത്തെ ചെയ്യുന്നവരും മനുഷ്യരിൽവെച്ചധമന്മാരുമായ അപ്രകാരമുള്ള അവരെ ഞാൻ എപ്പോഴും സംസാരങ്ങളിൽ അസുരയോനികളിൽത്തന്നെ തള്ളിയിടുന്നു. (പാപകൎമ്മികളായ അവൎക്ക് തദനുരൂപമായ ഫലത്തെ ഞാൻ കൊടുക്കുന്നുവെന്നൎത്ഥം).

(ശം-ഭാ) ദ്വിഷതഃ ക്രൂരാൻ താൻ=സന്മാൎഗ്ഗത്തിന്നു വിരോധികളും സാധുജനങ്ങളേയും എന്നേയും ദ്വേഷിക്കുന്നവരും ക്രൂരന്മാരുമായ അവരെ; നരാധമാൻ=അധൎമ്മമാകുന്ന ദോഷത്തോടുകൂടിയിരിക്കുന്നതിനാൽ മനുഷ്യരിൽവെച്ച് അധമന്മാരും, അശുഭാൻ=അശുഭകൎമ്മങ്ങളെ ചെയ്യുന്നവരും (ആയ അവരെ); അഹം=ഞാൻ; സംസാരേഷു=നരകസംസരണമാൎഗ്ഗങ്ങളിൽ; ആസുരീഷു യോനിഷു=ക്രൂരകൎമ്മപ്രായന്മാരായ വ്യാഘ്രസിംഹാദികളുടെ യോനികളിൽ; അജസ്രം=എന്നും (സന്തതം); ക്ഷിപാമി=തള്ളിയിടുന്നു.

൨൦. ആസുരീം യോനിമാപന്നാ മൂഢാ ജന്മനി ജന്മനി
മാമപ്രാപ്യൈവ കൌന്തേയ തതോ യാന്ത്യധമാം ഗതിം.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, (തേ ച) മൂഢാഃ=അജ്ഞിനെയിരിക്കുന്ന ആ മൂഢന്മാർ, ജന്മനി ജന്മനി=ജന്മംതോറം, ആസുരീം യോനിം=അസുരസ്വഭാവത്തോടുകൂടിയ ജന്മത്തെത്തന്നെ, ആപന്നാഃ=പ്രാപിച്ചവരായിട്ട്, മാം=എന്നെ, അപ്രാപ്യ ഏവ=പ്രാപിക്കാതെതന്നെ, തതഃ=അതിലും (അസുരയോനിയേക്കാളും), അധമാം=നീചമായ (വൃക്ഷപാഷാണാദിരൂപമായോ പൈശാചമായോ ഉള്ള നികൃഷ്ടമായ), ഗതിം=ഗതിയെ (ജന്മത്തെ), യാന്തി=പ്രാപിക്കുന്നു.

അല്ലയോ അൎജ്ജുന, അപ്രകാരമുള്ള മൂഢന്മാർ ജന്മംതോറും അസുരസ്വഭാവത്തോടുകൂടിയ ജന്മത്തെത്തന്നെ പ്രാപിച്ചിട്ട് എന്നെ പ്രാപിക്കാതെതന്നെ അതിലും (അസുരയോനിയേക്കാളും) നികൃഷ്ടമായ ജന്മങ്ങളെ പ്രാപിക്കുന്നു.

(ശം-ഭാ) അസുരജന്മത്തെ പ്രാപിച്ചിരിക്കുന്ന മൂഢന്മാർ ജന്മംതോറും അതിതാമസമായിരിക്കുന്ന യോനികളിൽ ജനിച്ച് ഈശ്വരനായിരിക്കുന്ന എന്നെ പ്രാപിക്കാതെതന്നെ അതിലും നികൃഷ്ടമായ ഗതിയെ പ്രാപിക്കുന്നു. മാം

അപ്രാപ്യ ഏവ=എന്നെ പ്രാപിക്കാതെതന്നെ—അവർ എന്നെ പ്രാപിക്കുന്ന കാൎയ്യത്തിൽ ലേശമെങ്കിലും സംശയത്തിന്നിടയില്ല. അതിനാൽ 'മാം അപ്രാപ്യ ഏവ' എന്നതിന്ന് എന്നാൽ ഉപദേശിക്കപ്പെട്ട സാധുമാൎഗ്ഗത്തെ പ്രാപിക്കാതെതന്നെ എന്നൎത്ഥം.

[ശ–സ] 'പ്രവൃത്തിം ച നിവൃത്തിം ച ജനാ ന വിദുഃ' എന്നു തുടങ്ങി 'തതോ യാന്ത്യധമാം ഗതിം' എന്നതുവരേയുള്ള ശ്ലോകങ്ങളെക്കൊണ്ട്, രജസ്തമോദോഷങ്ങളാൽ ദൂഷിതമായിരിക്കുന്ന അന്തഃകരണത്തോടുകൂടിയ ആസുരന്മാരുടെ യാതൊരു സമ്പത്താണുള്ളത് അതിന്റെ ഫലം കീഴ്പോട്ടു കീഴ്പോട്ടുള്ള പതനമല്ലാതെ ഒരിക്കലും ശ്രേയഃപ്രാപ്തിയല്ല എന്നതുഹേതുവായിട്ടു ബുദ്ധിമാനും സദാ സദസദ്വിവേകിയുമായ പുരുഷൻ, പുരുഷാൎത്ഥസിദ്ധി സഫലമാകുന്നതിന്നുവേണ്ടി, വിവേകഭ്രംശത്തിന്നു ഹേതുവായിരിക്കുന്ന ദുൎയ്യോനിപ്രാപ്തിക്കു മുമ്പുതന്നെ സ്വയമേവ ആസുരസമ്പത്തിക്ക് അവിഷയനായി ഭവിച്ചു സദസദ്വിവേകവൈരാഗ്യങ്ങളെക്കൊണ്ടു പരമപുരുഷാൎത്ഥസിദ്ധിക്കായി സദാ യത്നം ചെയ്യേണ്ടതാകുന്നുവെന്നു സൂചിപ്പിക്കപ്പെടുന്നു. ഇതുകൊണ്ട്, ആസുരസമ്പത്തു ബന്ധത്തിന്നായിക്കൊണ്ടുതന്നെയാകുന്നു, ഒരിക്കലും മോക്ഷത്തിന്നല്ല, എന്നു സിദ്ധമാകുന്നു.

സകല അസുരസമ്പത്തുകളിൽവെച്ച് ഇവിടെ മൂന്നുവിധസമ്പത്തുകളെ സംക്ഷേപമായി പറയുന്നു. അസുരസമ്പത്തുകൾക്ക് അവസാനമില്ലെങ്കിലും അവയെല്ലാം ഈ മൂന്നുവിധമുള്ളവയിൽ അന്തൎഭവിക്കുന്നു. അവയെ (മൂന്നിനേയും) ഉപേക്ഷിച്ചാൽ എല്ലാമുപേക്ഷിച്ച ഫലമാകുന്നു. അവ സകല അനൎത്ഥങ്ങൾക്കും മൂലമാകുന്നു. അതിനെ (അവയുടെ സംക്ഷേപോക്തിയെ) താഴെ പറയുന്നു—

൨൧. ത്രിവിധം നരകസ്യേദം ദ്വാരം നാശനമാത്മനഃ
കാമഃ ക്രോധസ്തഥാ ലോഭസ്തസ്മാദേതത് ത്രയം ത്യജേൽ.

കാമഃ=കാമം (ആശ), ക്രോധഃ=ക്രോധം, തഥാ=അപ്രകാരംതന്നെ, ലോഭഃ=ലോഭം (അന്യന്റെ ദ്രവ്യത്തിലിച്ഛ), (ഇതി) ഇദം ത്രിവിധം=എന്നീ മൂന്നുകൂട്ടം, നരകസ്യ=നരകത്തിന്റെ, ദ്വാരം=വാതലായും, (അതഃ ഏവ)=അതുഹേതുവായിട്ടുതന്നെ, ആത്മനഃ=തനിക്ക്, നാശനം=നാശത്തെ ചെയ്യുന്നതിന്നു ഹേതുവായും (നീചയോനിപ്രാപകമായും) ഇരിക്കുന്നു. തസ്മാൽ=അതിനാൽ, ഏതൽ ത്രയം=ഈ മൂന്നുകൂട്ടത്തേയും, ത്യജേൽ=സൎവ്വാത്മനാ ത്യജിക്കേണ്ടതാകുന്നു.

കാമം ക്രോധം അപ്രകാരംതന്നെ ലോഭം എന്നീ മൂന്നുകൂട്ടം നരകത്തിന്റെ ദ്വാരമായും, അതുഹേതുവായിട്ടുതന്നെ ആത്മാവിനെ നീചയോനിയെ പ്രാപിപ്പിക്കുന്നതായുമിരിക്കുന്നു. അതിനാൽ ഈ മൂന്നു കൂട്ടത്തേയും സൎവ്വാത്മനാ ത്യജിക്കേണ്ടതാകുന്നു.

(ശം–ഭാ) നരകസ്യ ഇദം ദ്വാരം=നരകത്തിൽ പ്രവേശിപ്പാനുള്ള ഈ ദ്വാരം. ത്രിവിധം=ത്രിപ്രകാരമാകുന്നു. ആത്മനഃ നാശനം=ആ ദ്വാരത്തിൽ പ്രവേശിച്ച ഉടൻതന്നെ ആത്മാ നശിക്കുന്നു—അത് ഒരു പുരുഷാൎത്ഥത്തിനെങ്കിലും യോഗ്യമായി ഭവിക്കുന്നില്ല എന്നൎത്ഥം. അതിനാലാകുന്നു ആ ദ്വാരം ആത്മാവിന്നു നാശഹേതുവാകുന്നുവെന്നു പറഞ്ഞത്. അതെന്താകുന്നു?—കാമം, ക്രോധം, അപ്രകാരംതന്നെ ലോഭം, എന്നീ മൂന്നുകൂട്ടം. ഈ ദ്വാരം ആത്മാവിന്നു നാശകരമാകയാൽ (ഏവനും) കാമാദി ഈ മൂന്നുകൂട്ടത്തേയും ത്യജിക്കേണ്ടതാകുന്നു.

ഇനി ഇവിടെ ത്യാഗത്തെ സ്തുതിക്കുന്നു—

൨൨. ഏതൈർവിമുക്തഃ കൌന്തേയ തമോദ്വാരൈസ്ത്രിഭിർന്നരഃ
ആചരത്യാത്മനഃ ശ്രേയസ്തതോ യാതി പരാം ഗതിം.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, തമോദ്വാരൈഃ=നരകത്തിന്നു ദ്വാരഭൂതങ്ങളായിരിക്കുന്ന, ഏതൈഃ ത്രിഭിഃ=ഈ (കാമാദി) മൂന്നു കൂട്ടത്താൽ, വിമുക്തഃ=മോചിക്കപ്പെട്ട, നരഃ=മനുഷ്യൻ, ആത്മനഃ=തനിക്ക്, ശ്രേയഃ=തപോയോഗാദിശ്രേയഃസാധനത്തെ, ആചരതി=ആചരിക്കുന്നു (അനുഷ്ഠിക്കുന്നു). തതഃ (ച)=അതിനാൽതന്നെ, പരാം ഗതിം=മോക്ഷത്തെ, യാതി=അവൻ പ്രാപിക്കുന്നു.

അല്ലയോ കുന്തീപുത്ര, നരകത്തിന്നു ദ്വാരഭൂതമായിരിക്കുന്ന കാമാദി ഈ മൂന്നു കൂട്ടത്താൽ മോചിക്കപ്പെട്ട മനുഷ്യൻ തനിക്കു ശ്രേയഃസാധനമായിട്ടുള്ളതിനെ അനുഷ്ഠിക്കുന്നു. അതിനാൽതന്നെ അവൻ മോക്ഷത്തേയും പ്രാപിക്കുന്നു.

(ശം-ഭാ) ദുഃഖമോഹാത്മകമായിരിക്കുന്ന നരകത്തിൻെറ ദ്വാരമാകുന്ന കാമാദിത്രയത്താൽ മോചിക്കപ്പെട്ട മനുഷ്യൻ തനിക്കു ശ്രേയസ്കരമായിട്ടുള്ളതിനെ അനുഷ്ഠിക്കുന്നു. യാതൊന്നിൻെറ പ്രതിബന്ധംകൊണ്ടാണ് അവൻ ഇതിന്നു മുമ്പിൽ അതിനെ ചെയ്യാഞ്ഞത് അതില്ലാതായപ്പോഠം അവൻ ശ്രേയസ്കരമായിട്ടുള്ളതിനെ ചെയ്യുന്നു. (കാമാദിത്രയത്തിൻെറ പ്രതിബന്ധംകൊണ്ട് ഇതേവരെ അവന്നു ശ്രേയഃസാധനത്തെ ചെയ്വാൻ തരമായില്ല. അവ ഇല്ലാതായപ്പോഠം അവൻ തനിക്കു ശ്രേയസ്കരമായിട്ടുള്ളതിനെ ആചരിക്കുന്നുവെന്നത്ഥം). അതിനാൽതന്നെ—തദാചരണത്താൽതന്നെ—അവൻ മോക്ഷത്തെക്കൂടി പ്രാപിക്കുന്നു.

ഈ അസുരസമ്പത്തുകളെ ആസകലം പരിവജ്ജിക്കുന്നതിന്നും ശ്രേയഃസാധനത്തെ ആചരിക്കുന്നതിന്നും കാരണം ശാസ്ത്രമാകുന്നു. ശാസ്ത്രപ്രമാണംകൊണ്ട് ഇതു രണ്ടും ചെയ്വാൻ കഴിയുന്നതാണ്; മറെറാരു വിധത്തിൽ കഴിയുന്നതല്ല. അതിനാൽ—

൨൩. യഃ ശാസ്ത്രവിധിമുൽസൃജ്യ വത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം.

യഃ=യാതൊരുവൻ, ശാസ്ത്രവിധിം=വേദവിഹിതമായ ധമ്മത്തെ, ഉൽസൃജ്യ=ഉപേക്ഷിച്ച്, കാമകാരതഃ*=യഥേഷ്ടം (ഇഷ്ടംപോലെ), വത്തതേ=പ്രവത്തിക്കുന്നുവോ, സഃ=അവൻ, സിദ്ധിം=തത്ത്വജ്ഞാനത്തെ, ന അവാപ്നോതി=പ്രാപിക്കുന്നില്ല. ന സുഖം=സുഖത്തെ (ഉപശമത്തെ) പ്രാപിക്കുന്നില്ല. പരാം ഗതിം (ച) ന=മോക്ഷത്തേയും പ്രാപിക്കുന്നില്ല.

എവൻ വേദവിഹിതമായ ധമ്മത്തെ ഉപേക്ഷിച്ച് യഥേഷ്ടം പ്രവത്തിക്കുന്നുവോ അവൻ തത്ത്വജ്ഞാനത്തെ പ്രാപിക്കുന്നില്ല. സുഖത്തേയും മോക്ഷത്തേയും പ്രാപിക്കുന്നില്ല.

(ശം-ഭാ) ശാസ്ത്രവിധിം=കത്തവ്യമായും അകത്തവ്യമായുമുള്ളവയുടെ ജ്ഞാനത്തിന്നു കാരണമായതും വിധിപ്രതിഷേധങ്ങഠം എന്നു പറയപ്പെടുന്നതു

* 'കാമചാരതഃ' എന്നാകുന്നു കൽക്കട്ട പുസ്തകത്തിലെ പാഠം.

മായ വേദവിധിയെ. ഉൽസൃജ്യ=ത്യജിച്ചിട്ട്. കാമകാരതഃ=കാമത്താൽ പ്രേരിതനായിട്ട്. സിദ്ധിം=പുരുഷാൎത്ഥയോഗ്യതയെ. ന അവാപ്നോതി=പ്രാപിക്കുന്നില്ല. ന സുഖം ന പരാം ഗതിം=ഇഹലോകസുഖമാകട്ടെ, പ്രകൃഷ്ടഗതിയെ—സ്വൎഗ്ഗത്തെ അല്ലെങ്കിൽ മോക്ഷത്തെ—ആകട്ടെ, പ്രാപിക്കുന്നില്ല.

൨൪. തസ്മാച്ഛാസ്ത്രം പ്രമാണം തേ കാൎയ്യാകാൎയ്യവ്യവസ്ഥിതൌ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കൎമ്മ കൎത്തുമിഹാൎഹസി.

തസ്മാൽ=അതിനാൽ, തേ=നിനക്ക്, കാൎയ്യാകാൎയ്യവ്യവസ്ഥിതൌ=ഇതു ചെയ്യേണ്ടത് ഇതു ചെയ്യേണ്ടാത്തത് എന്ന വ്യവസ്ഥയിൽ, ശാസ്ത്രം=ശ്രുതിസ്മൃതിപുരാണാദിശാസ്ത്രം തന്നെ, പ്രമാണം=പ്രമാണം. (അതഃ)=അതുഹേതുവായിട്ട്; ശാസ്ത്രവിധാനോക്തം=ശാസ്ത്രവിധികൊണ്ടു പറയപ്പെട്ടിട്ടുള്ളതിനെ, ജ്ഞാത്വാ=അറിഞ്ഞ്, ഇഹ=ഇഹലോകത്തിൽ, കൎമ്മ=കൎമ്മത്തെ, കൎത്തും=ചെയ്വാൻ, അൎഹസി=നീ യോഗ്യനായി ഭവിക്കുന്നു.

അതിനാൽ, ഇതു ചെയ്യേണ്ടത് ഇതു ചെയ്യേണ്ടാത്തത് എന്ന വ്യവസ്ഥയിൽ നിനക്കു ശാസ്ത്രം പ്രമാണമാകുന്നു. അതുഹേതുവായിട്ട് ശാസ്ത്രവിധികൊണ്ടു പറയപ്പെട്ടിട്ടുള്ളതിനെ അറിഞ്ഞ് ഇഹലോകത്തിൽ കൎമ്മം ചെയ്വാൻ നി നോഗ്യനായി ഭവിക്കുന്നു.

(ശം—ഭാ) ശാസ്ത്രം=വേദം. പ്രമാണം=ജ്ഞാനസാധനം. കാൎയ്യാകാൎയ്യവ്യവസ്ഥിതൌ=കൎത്തവ്യാകൎത്തവ്യങ്ങളുടെ (ധൎമ്മാധൎമ്മങ്ങളുടെ) വ്യവസ്ഥയിൽ. ശാസ്ത്രവിധാനോക്തം—വിധാനം=വിധി; ശാസ്ത്രംതന്നെ വിധാനമായതു ശാസ്ത്രവിധാനം—'ഇതു ചെയ്യണം, ഇതു ചെയ്യരുത്' എന്നിങ്ങിനെയുള്ള ലക്ഷണത്തോടുകൂടിയത്. ഇപ്രകാരമുള്ള ശാസ്ത്രവിധികൊണ്ടു പറയപ്പെട്ടിട്ടുള്ള. കൎമ്മ=സ്വകൎമ്മമായിട്ടുള്ളതു യാതൊന്നോ അതിനെ; കൎത്തും ഇഹ അൎഹസി=ഇഹലോകത്തിൽ നീ ചെയ്വാൻ യോഗ്യനായി ഭവിക്കുന്നു. 'ഇഹ' ശബ്ദം (മനുഷ്യന്റെ) കൎമ്മാധികാരഭൂമിയെ പ്രദൎശിപ്പിക്കുന്നതിന്നുവേണ്ടിയാകുന്നു.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാൎജ്ജുനസംവാദേ
ദേവാസുരസമ്പദ്വിഭാഗയോഗോ നാമ
ഷോഡശോദ്ധ്യായഃ

ദേവാസുരസമ്പദ്വിഭാഗയോഗമെന്ന പതിനാറാമദ്ധ്യായം
സമാപ്തം.



# പതിനേഴാമദ്ധ്യായം

'തസ്മാൽ ശാസ്ത്രം പ്രമാണം തേ' എന്ന ഭഗവാൻെറ വാക്കിൽനിന്ന് അൎജ്ജുനന്ന് ഒരു ചോദ്യത്തിന്നു തരം വരികയാൽ അൎജ്ജുനൻ ചോദിക്കുന്നു—

അൎജ്ജുന ഉവാച.

൧. യേ ശാസ്ത്രവിധിമുൽസൃജ്യ യജന്തേ ശ്രദ്ധയാന്വിതാഃ
തേഷാം നിഷ്ഠാ തു കാ കൃഷ്ണ സത്ത്വമാഹോ രജസ്തമഃ.

അൎജ്ജുനൻ പറഞ്ഞു.

ഹേ കൃഷ്ണ=അല്ലയോ കൃഷ്ണ, യേ=എവർ, ശാസ്ത്രവിധിം=ശാസ്ത്രവിധിയെ, ഉൽസൃജ്യ=ദുഃഖബുദ്ധികൊണ്ടോ ആലസ്യംകൊണ്ടോ ആദരിക്കാതെ, ശ്രദ്ധയാ അന്വിതാഃ=ശ്രദ്ധയോടുകൂടിയവരായിട്ട്, യജന്തേ=യജിക്കുന്നുവോ (ഭഗവാനെ ആരാധിക്കുന്നുവോ), തേഷാം=അവരുടെ, നിഷ്ഠാ തു=സ്ഥിതി (ആശ്രയം), കാ=എന്താകുന്നു. (കിം) സത്ത്വം=സാത്ത്വികമോ, ആഹോ (കിം) രജഃ=രാജസമോ, (അഥവാ) തമഃ=താമസമോ.

അല്ലയോ കൃഷ്ണ, എവർ ശാസ്ത്രവിധിയെ ദുഃഖബുദ്ധികൊണ്ടോ ആലസ്യംകൊണ്ടോ ആദരിക്കാതെ (കേവലമാചാരപ്രമാണമായിട്ടുമാത്രം) ശ്രദ്ധയോടുകൂടിയവരായിട്ടു യജിക്കുന്നുവോ അവരുടെ സ്ഥിതി (അപ്രകാരമുള്ള ദേവപൂജാദിപ്രവൃത്തി) എന്താകുന്നു—സാത്ത്വികമോ രാജസമോ താമസമോ?

(ശം-ഭാ) യാവചിലർ (=യേ കേചിൽ)—ഇന്നവർ എന്നു വിശേഷിപ്പിച്ചു പറഞ്ഞിട്ടില്ല—ആസ്തിക്യബുദ്ധിയോടുകൂടി, വൃദ്ധന്മാർ (വിദ്വാന്മാർ) പ്രവൎത്തിക്കുന്നതു കണ്ടിട്ടുമാത്രം, ദേവാദികളെ വളരെ ശ്രദ്ധയോടുകൂടി പൂജിക്കുന്നു. അല്ലാതെ ശ്രുതിലക്ഷണമായും സ്മൃതിലക്ഷണമായുമുള്ള വിധിയെ അറിഞ്ഞിട്ടല്ല (അവർ പൂജ ചെയ്യുന്നത്). അങ്ങിനെയുള്ളവരെയാണ് ഇവിടെ 'യേ' എന്ന പദംകൊണ്ടു ഗ്രഹിക്കേണ്ടത്. എന്നാൽ എവർ ശാസ്ത്രവിധിയെ കുറച്ചറിഞ്ഞുകൊണ്ട് അതിനെ ആദരിക്കാതെ ശാസ്ത്രവിധിക്കു വിപരീതമായി ദേവാദികളെ പൂജിക്കുന്നുവോ അങ്ങിനെയുള്ളവർ എന്ന് ഇവിടെ 'യേ ശാസ്ത്രവിധിമുൽസൃജ്യ യജന്തേ' എന്നതിന്ന് അൎത്ഥം ഗ്രഹിപ്പാൻ പാടില്ല. എന്തെന്നാൽ 'ശ്രദ്ധയാന്വിതാഃ=ശ്രദ്ധയോടുകൂടിയവരായിട്ട്' എന്ന വിശേഷണമിരിക്കുന്നു. ദേവാദിപൂജാവിധിയെപ്പററി പ്രതിപാദിക്കുന്ന ശാസ്ത്രത്തെ അറിഞ്ഞുകൊണ്ട് അതിൽ ശ്രദ്ധവെയ്ക്കാതെ അതിനെ അനാദരിച്ചിട്ടു പിന്നെ തദ്വിഹിതമായിരിക്കുന്ന ദേവാദിപൂജയിൽ അവർ ശ്രദ്ധയോടുകൂടിയവരായി പ്രവൎത്തിക്കുന്നുവെന്നു കല്പിക്കുവാൻ പാടില്ല. അതിനാൽ 'യേ ശാസ്ത്രവിധിമുൽസൃജ്യ യജന്തേ ശ്രദ്ധയാന്വിതാഃ' എന്നതിന്നു മുൻപറയപ്പെട്ടപ്രകാരമുള്ളവർ എന്നേ അൎത്ഥം ഗ്രഹിപ്പാൻ പാടുള്ളൂ. അങ്ങിനെയിരിക്കുന്ന അവരുടെ നിഷ്ഠ—അവസ്ഥാനം—ഹേ കൃഷ്ണ, എന്താകുന്നു—സാത്ത്വികമോ, രാജസമോ, അതോ താമസമോ? അൎജ്ജുനൻെറ ചോദ്യത്തിൻെറ താൽപൎയ്യം ഇപ്രകാരമാകുന്നു—അവരുടെ ദേവാദിവിഷയമായ പൂജ സാത്ത്വികമോ, രാജസമോ, അതോ താമസമോ?

അൎജ്ജുനന്റെ സാമാന്യമായ ഈ ചോദ്യത്തിന്നു മറുവടി പറയേണമെങ്കിൽ അതിന്റെ പല ഭാവങ്ങളേയും പ്രത്യേകം കാണിക്കാതെ തരമാവുന്നതല്ല എന്നു വിചാരിച്ച് ഭഗവാൻ പറയുന്നു—

ശ്രീഭഗവാനുവാച.

൨. ത്രിവിധാ ഭവതി ശ്രദ്ധാ ദേഹിനാം സാ സ്വഭാവജാ
സാത്ത്വികീ രാജസീ ചൈവ താമസീ ചേതി താം ശൃണു.

ഭഗവാൻ പറഞ്ഞു.

ദേഹിനാം=പ്രാണികളുടെ, സ്വഭാവജാ=പൂൎവ്വകൎമ്മവാസനയിൽനിന്നുണ്ടായിട്ടുള്ള, സാ ശ്രദ്ധാ=ആ ശ്രദ്ധ, സാത്ത്വികീ=സാത്ത്വികമെന്നും, രാജസീ ച ഏവ=രാജസമെന്നും, താമസീ ച ഇതി=താമസമെന്നും ഇങ്ങിനെ, ത്രിവിധാ=മൂന്നു വിധമായി, ഭവതി=ഇരിക്കുന്നു. താം=അതിനെ, ശൃണു=കേട്ടാലും.

പ്രാണികളുടെ പൂൎവ്വകൎമ്മവാസനയിൽനിന്നുണ്ടായിട്ടുള്ള ആ ശ്രദ്ധ സാത്ത്വികമെന്നും രാജസമെന്നും താമസമെന്നും മൂന്നു വിധമായിരിക്കുന്നു. അതിനെ കേട്ടാലും.

(ശം-ഭാ) സാ ശ്രദ്ധാ ത്രിവിധാ ഭവതി=ആ ശ്രദ്ധ മൂന്നു പ്രകാരത്തിലാകുന്നു. പ്രാണികളുടെ യാതൊരു (ശ്രദ്ധയോടുകൂടിയുള്ള ക്രിയയിൽ) നിഷ്ഠയെപ്പററിയാണ് നീ ചോദിക്കുന്നത് അത് സ്വഭാവജമാകുന്നു. ജന്മാന്തരത്തിൽ ചെയ്യപ്പെട്ടിട്ടുള്ള ധൎമ്മാദിയുടെ സംസ്കാരം (=വാസന) മരണകാലത്തിൽ അഭിവ്യക്തമായി ഭവിക്കുന്നു (പ്രകാശിക്കുന്നു); അതാണ് സ്വഭാവം എന്നു പറയപ്പെടുന്നത്. ആ സ്വഭാവത്തിൽനിന്നുണ്ടായിട്ടുള്ളതു സ്വഭാവജം. സാത്ത്വികീ=സത്ത്വഗുണഫലമായിരിക്കുന്ന ദേവപൂജാദിവിഷയമായ ശ്രദ്ധ; രാജസീ=രജോഗുണഫലമായിരിക്കുന്ന യക്ഷരക്ഷഃപൂജാദിവിഷയമായ ശ്രദ്ധ; താമസീ=തമോഗുണഫലമായ പ്രേതപിശാചാദിപൂജാവിഷയമായ ശ്രദ്ധ; എന്നിങ്ങിനെ മേൽ പറയുവാൻ ഭാവിക്കുന്ന മൂന്നു പ്രകാരത്തിലുള്ള ശ്രദ്ധയെ (പററി) നീ കേട്ടാലും.

(ശ്രീ) ശാസ്ത്രതത്ത്വജ്ഞാനത്തോടുകൂടി പ്രവൎത്തിക്കുന്നവരുടെ പരമേശ്വരപൂജാവിഷയമായ ശ്രദ്ധ സാത്ത്വികമാകുന്നു. അത് ഒരുവിധം മാത്രമേ ഉള്ളു. എന്നാൽ ലോകാചാരമാത്രേണ പ്രവൎത്തിക്കുന്നവരുടെ യാതൊരു ശ്രദ്ധയാണുള്ളത്, അതു സാത്ത്വികം രാജസം താമസം എന്നു മൂന്നു വിധമായിരിക്കുന്നുവെന്നൎത്ഥം.

൩. സത്ത്വാനുരൂപാ സൎവ്വസ്യ ശ്രദ്ധാ ഭവതി ഭാരത
ശ്രദ്ധാമയോയം പുരുഷോ യോ യച്ഛ്രദ്ധഃ സ ഏവ സഃ.

ഹേ ഭാരത=അല്ലയോ അൎജ്ജുന, സൎവ്വസ്യ=സകലപ്രാണികളുടേയും (വിവേകികളുടേയും അവിവേകികളുടേയും), ശ്രദ്ധാ=ശ്രദ്ധ, സത്ത്വാനുരൂപാ*=സത്ത്വഗുണത്തിന്റെ താരതമ്യത്തെ അനുസരിച്ച്, ഭവതി=ഇരിക്കുന്നു. (തസ്മാൽ)=അതിനാൽ, അയം പുരുഷഃ=ഈ (ലൌകിക) പുരുഷൻ, ശ്രദ്ധാമയഃ=ശ്രദ്ധാവികാരനാകുന്നു (ത്രിവിധശ്രദ്ധയാൽ വികാരത്തെ പ്രാപിക്കുന്നവനാകുന്നു). യഃ=എവൻ, യഛ്ശ്രദ്ധഃ=ഏതു ശ്രദ്ധയോടുകൂടിയവനോ, സഃ=അവൻ, സഃ ഏവ=അപ്രകാരമുള്ള ശ്രദ്ധയോടുകൂടിയവനാകുന്നു.

* [ശ-സ] സത്ത്വരജസ്തമോഗുണങ്ങൾക്കനുരൂപമായിട്ട്—ഗുണത്രയഭേദത്തെ അനുസരിച്ച്.

അല്ലയോ അജ്ജുന, എല്ലാ പ്രാണികളുടേയും ശ്രദ്ധ സത്വഗുണത്തിന്റെ താരതമ്യത്തെ അനുസരിച്ചിരിക്കുന്നു; അതിനാൽ ലൌകികനായ പുരുഷൻ ശ്രദ്ധാവികാരനാകുന്നു. ഏതൊരുവൻ ഏതു പ്രകാരമുള്ള ശ്രദ്ധയോടുകൂടിയിരിക്കുന്നുവോ അവൻ അപ്രകാരമുള്ള ശ്രദ്ധയോടുകൂടിയവനാകുന്നു.

(ശം-ഭാ) സർവ്വസ്യ ശ്രദ്ധാ സത്വാനുരൂപാ ഭവതി=സകലപ്രാണികളുടേയും ശ്രദ്ധ വിശിഷ്ടമായ സംസ്കാരങ്ങളോടുകൂടിയ (അതാതിന്റെ) അന്തഃകരണത്തിന്നനുരൂപമായിരിക്കുന്നു. അതുകൊണ്ടെന്തു സംഭവിക്കുന്നുവെന്നു ചോദിക്കുന്നുവെങ്കിൽ പറയുന്നു—ശ്രദ്ധാമയഃ അയം പുരുഷഃ=സംസാരിയായിരിക്കുന്ന ഈ പുരുഷൻ—ജീവൻ—ശ്രദ്ധാപ്രായനാകുന്നു. എങ്ങിനെ? പറയുന്നു—യഃ യച്ഛ്രദ്ധഃ=യാതൊരു ജീവൻ ഏതു പ്രകാരമുള്ള ശ്രദ്ധയോടുകൂടിയവനായിരിക്കുന്നുവോ; സഃ ഏവ സഃ=ആ ജീവൻ ആ ശ്രദ്ധയ്ക്കനുരൂപനായിരിക്കുന്നു.

(ശ്രീ) സത്വോൽകഷംകൊണ്ടു മുമ്പു സാത്വികശ്രദ്ധയോടുകൂടിയിരിക്കുന്ന പുരുഷൻ പിന്നേയും തൽസംസ്കാരംകൊണ്ടു സാത്വികശ്രദ്ധയോടുകൂടിയവനായിത്തന്നെയിരിക്കുന്നു. രജോൽകഷംകൊണ്ടു രാജസശ്രദ്ധയോടുകൂടിയിരുന്നവൻ പിന്നെ തൽസംസ്കാരംകൊണ്ടു രാജസശ്രദ്ധയോടുകൂടിയവനായിത്തന്നെ ഭവിക്കുന്നു. തമോൽകഷംകൊണ്ടു താമസശ്രദ്ധയോടുകൂടിയിരുന്നവൻ പിന്നെ തൽസംസ്കാരംകൊണ്ടു താമസശ്രദ്ധയോടുകൂടിയവനായിത്തന്നെ ഭവിക്കുന്നു. ഇങ്ങിനെ, ലോകാചാരമാത്രേണ പ്രവൎത്തിക്കുന്നവരിലാണ് ഇപ്രകാരം സാത്വികരാജസതാമസശ്രദ്ധാവ്യവസ്ഥ. എന്നാൽ ശാസ്ത്രജനിതവിവേകജ്ഞാനത്തോടുകൂടിയവരുടെ ശ്രദ്ധ സ്വഭാവവിജയേന സാത്വികമായിരിക്കുന്നു. അത് ഒന്നു മാത്രമേ ഉള്ളുതാനും എന്നു പ്രകരണാൎത്ഥം.

[ശ-സ] സത്വരജസ്തമോഗുണങ്ങൾക്കനുരൂപമായിട്ടാണ് സർവ്വപ്രാണികളുടേയും ശ്രദ്ധയിരിക്കുന്നത്—പുണ്യാപുണ്യകൎമ്മവശാൽ അന്തഃകരണവിജൃംഭിതസത്വാദിഗുണഭേദത്തെ ആശ്രയിച്ചുതന്നെയാണ് പുരുഷന്മാരുടെ ശ്രദ്ധയിരിക്കുന്നത്, പുരുഷഭേദത്തെ ആശ്രയിച്ചല്ല, എന്നൎത്ഥം. എന്നാൽ 'അതുകൊണ്ട്' എന്താണ് സിദ്ധമായത് എന്നു ശങ്കിക്കുന്നുവെങ്കിൽ പറയുന്നു—ശ്രദ്ധാമയ ഇതി.

അയം പുരുഷഃ=വ്യവഹാരവിഷയനായ പ്രത്യക്ഷപുരുഷൻ; ശ്രദ്ധാമയഃ=അധികൃതനായ പുരുഷനിൽ ശ്രദ്ധാപ്രാചുൎയ്യേണ ദൎശിക്കപ്പെടുന്നു. അതിനാൽ ഈ പുരുഷൻ ശ്രദ്ധാപ്രധാനത്വംഹേതുവായിട്ട് ശ്രദ്ധാമയൻ എന്നു പറയപ്പെടുന്നു. പുരുഷൻ ശ്രദ്ധാമയനാണ് എന്നു സിദ്ധിച്ചുവെങ്കിലും 'കാ നിഷ്ഠാ' എന്ന ചോദ്യത്തിന്ന് എന്താണ് ഉത്തരം? പറയുന്നു—യഃ=അധികാരിയായും സ്വധൎമ്മനിഷ്ഠനായുമിരിക്കുന്ന യാതൊരു പുരുഷൻ; യച്ഛ്രദ്ധഃ=യാതൊരു ഗുണത്താൽ സംഭാവിതമായ ശ്രദ്ധയോടുകൂടിയവനായി ഭവിക്കുന്നുവോ; സഃ സഃ ഏവ=ആ പുരുഷൻ തൽഗുണത്തോടുകൂടിയവനായിത്തന്നെ ഭവിക്കുന്നു—സത്വഗുണസംഭാവിതമായ ശ്രദ്ധയോടുകൂടിയവൻ സാത്വികനായും, രജോഗുണസംഭാവിതമായ ശ്രദ്ധയോടുകൂടിയവൻ രാജസനായും, തമോഗുണസംഭാവിതമായ ശ്രദ്ധയോടുകൂടിയവൻ താമസനായും, ഭവിക്കുന്നുവെന്നൎത്ഥം. ശ്രദ്ധ സത്വഗുണധൎമ്മമാണ്, രജസ്തമോഗുണങ്ങളുടെ ധൎമ്മമല്ല. എങ്കിലും അവയുടെ പ്രാധാന്യത്തിങ്കൽ സത്വഗുണം അപ്രധാനമായിരിക്കുന്നതിനാൽ രജസ്തമോഗുണങ്ങളോടുകൂടിയവരിലും സത്വഗുണധൎമ്മാഭാസമായ ശ്രദ്ധ ആഭാസികമായിട്ടുണ്ടാകുന്നു. അതിനാലാണ് 'യോ യച്ഛ്രദ്ധഃ സ ഏവ സഃ' എന്നു പറയപ്പെടുന്നത്. ഇതുകൊണ്ടു സത്വരജസ്തമോഗുണസംഭാവിതമായിരിക്കുന്ന ശ്രദ്ധയോടുകൂടിയിരിക്കുന്നവരുടെ നിഷ്ഠ ക്രമത്തിൽ സാത്വികമായും രാജസമായും താമസമായുമിരിക്കുന്നതാണ് എന്നുള്ള ഉത്തരം സൂചിപ്പിക്കപ്പെടുന്നു. ഇതിൽനിന്ന്, സാത്വികന്മാൎക്ക ദൈവീസമ്പത്തും രാജസതാമസന്മാൎക്ക് ആസുരീസമ്പത്തുമാണെന്നു സിദ്ധിക്കപ്പെടുന്നു.

ഇങ്ങിനെ സത്ത്വാദിനിഷ്ഠ (തത്തൽ)കാൎയ്യമായ ദേവാദിപൂജയാകുന്ന ലക്ഷണംകൊണ്ട് അനുമാനിക്കപ്പെടേണ്ടതാകുന്നുവെന്നു പറയുന്നു—

൪. യജന്തേ സാത്ത്വികാ ദേവാൻ യക്ഷരക്ഷാംസി രാജസാഃ
പ്രേതാൻ ഭൂതഗണാംശ്ചാന്യേ യജന്തേ താമസാ ജനാഃ.

സാത്ത്വികാഃ (ജനാഃ)=സത്ത്വഗുണത്തോടുകൂടിയ ജനങ്ങൾ, ദേവാൻ (ഏവ)=(സത്ത്വപ്രകൃതികളായ) ദേവന്മാരെത്തന്നെ, യജന്തേ=പൂജിക്കുന്നു. രാജസാഃ (തു)=എന്നാൽ രജോഗുണത്തോടുകൂടിയവർ, യക്ഷരക്ഷാംസി=(രാജസപ്രകൃതികളായ) യക്ഷന്മാരേയും രാക്ഷസന്മാരേയും, (യജന്തേ)=പൂജിക്കുന്നു. അന്യേ താമസാഃ ജനാഃ=ഇവരിൽനിന്നു വിലക്ഷണന്മാരായ തമോഗുണത്തോടുകൂടിയ ജനങ്ങൾ, പ്രേതാൻ=(താമസപ്രകൃതികളായ) പ്രേതങ്ങളേയും, ഭൂതഗണാൻ ച=ഭൂതഗണങ്ങളേയും, യജന്തേ=പൂജിക്കുന്നു.

സത്ത്വഗുണത്തോടുകൂടിയവർ ദേവന്മാരെത്തന്നെ പൂജിക്കുന്നു. എന്നാൽ രജോഗുണത്തോടുകൂടിയവർ യക്ഷന്മാരേയും രാക്ഷസന്മാരേയും, തമോഗുണത്തോടുകൂടിയ മററു ചില ജനങ്ങൾ പ്രേതങ്ങളേയും ഭൂതഗണങ്ങളേയും, പൂജിക്കുന്നു.

(ശം-ഭാ) സാത്ത്വികാഃ=സത്ത്വനിഷ്ഠന്മാർ. ഭൂതഗണാൻ=ഭൂതഗണങ്ങളേയും സപ്തമാതൃക്കൾ മുതലായവരേയും. ശേഷം സ്പഷ്ടം.

ഇങ്ങിനെ ശാസ്ത്രത്തിൽ സാമാന്യമായി വിധിച്ചിട്ടുള്ളപ്രകാരം സത്ത്വാദിനിഷ്ഠകൾ, അതിന്റെ ഫലമുഖേന, നിൎണ്ണയിക്കപ്പെട്ടു. എന്നാൽ ദേവാദിപൂജയിൽ തൽപരനും സത്ത്വനിഷ്ഠനുമായിട്ട് ആയിരത്തിൽ ഒരുവൻ മാത്രമേ ഉള്ളു. പ്രാണികളിൽ അധികം പേരും രജോനിഷ്ഠന്മാരുമാകുന്നു. എങ്ങിനെ?

൫. അശാസ്ത്രവിഹിതം ഘോരം തപ്യന്തേ യേ തപോ ജനാഃ
ദംഭാഹംകാരസംയുക്താഃ കാമരാഗബലാന്വിതാഃ.

൬. കൎശയന്തഃ ശരീരസ്ഥം ഭൂതഗ്രാമമചേതസഃ
മാം ചൈവാന്തഃശരീരസ്ഥം താൻ വിദ്ധ്യാസുരനിശ്ചയാൻ.

യേ ജനാഃ=യാതൊരു ജനങ്ങൾ, ദംഭാഹംകാരസംയുക്താഃ=ദംഭാഹംകാരങ്ങളോടുകൂടിയവരും, കാമരാഗബലാന്വിതാഃ=കാമം (=അഭിലാഷം), രാഗം (=ആസക്തി), ബലം (=ആഗ്രഹം) ഇവയോടുകൂടിയവരും, അചേതസഃ=അവിവേകികളുമായിട്ട്, ശരീരസ്ഥം=(ആരംഭകത്വേന) ദേഹത്തിങ്കൽ സ്ഥിതിചെയ്യുന്ന, ഭൂതഗ്രാമം=പൃഥിവ്യാദിഭൂതസമൂഹത്തേയും, അന്തഃശരീരസ്ഥം=ദേഹമദ്ധ്യത്തിൽ അന്തൎയ്യാമിയായിട്ടിരിക്കുന്ന, മാം ച ഏവ=എന്നെത്തന്നേയും, കൎശയന്തഃ=(എന്റെ ആജ്ഞയെ ലംഘിച്ചുകൊണ്ട്) വൃഥാതന്നെ ഉപവാസാദികളെക്കൊണ്ടു ശോഷിപ്പിക്കുന്നവരായി, അശാസ്ത്രവിഹിതം=ശാസ്ത്രത്തിൽ വിധിക്കപ്പെട്ടതല്ലാത്തതും, ഘോരം=ക്രൂരമായിരിക്കുന്നതുമായ, തപഃ=തപസ്സിനെ, തപ്യന്തേ=ചെയ്യുന്നുവോ, താൻ=അവരെ, ആസുരനിശ്ചയാൻ=ആസുരമായ (അതിക്രൂരമായ) നിശ്ചയത്തോടുകൂടിയവരായി, വിദ്ധി=അറിഞ്ഞാലും.

യാതൊരു ജനങ്ങൾ ദംഭാഹംകാരങ്ങളോടുകൂടിയവരും കാമരാഗബലങ്ങളോടുകൂടിയവരും അവിവേകികളുമായിട്ട് ദേഹത്തിൽ സ്ഥിതിചെയ്യുന്ന പൃഥിവ്യാദിഭൂതസമൂഹത്തേയും ദേഹമദ്ധ്യത്തിൽ അന്തൎയ്യാമിയായി സ്ഥിതിചെയ്യുന്ന എന്നെത്തന്നേയും ഉപവാസാദികളെക്കൊണ്ടു ശോഷിപ്പിച്ചുകൊണ്ടു ശാസ്ത്ര

ത്തിൽ വിധിക്കപ്പെടാത്ത ക്രൂരമായ തപസ്സിനെ ചെയ്യുന്നുവോ അവരെ ആസുരനിശ്ചയത്തോടുകൂടിയവരായി അറിഞ്ഞാലും.

(ശം-ഭാ) ഘോരം=തനിക്കും അന്യപ്രാണികൾക്കും ദുഃഖകരമായ; കാമരാഗബലാന്വിതാഃ=(കാമം=കാമ്യമാനവിഷയം, രാഗം=തദ്വിഷയഭോഗാഭിലാഷം) കാമരാഗങ്ങൾനിമിത്തമായ ബലത്തോടുകൂടിയവർ. അല്ലെങ്കിൽ, കാമരാഗബലങ്ങളോടുകൂടിയവർ. അചേതസഃ=അവിവേകികൾ. ഭൂതഗ്രാമം=ഇന്ദ്രിയസമൂഹത്തെ. കർശയന്തഃ=കൃശമാക്കിച്ചെയ്യുന്നവരായി. മാം ച=അവരുടെ കർമ്മങ്ങൾക്കും ബുദ്ധിക്കും സാക്ഷിയായി ശരീരത്തിന്റെ ഉള്ളിൽ സ്ഥിതിചെയ്യുന്ന (നാരായണനായിരിക്കുന്ന) എന്നേയും (കൃശമാക്കി ചെയ്യുന്നവരായിട്ട്). എന്റെ ശാസനയെ അനുസരിക്കാതെയിരിക്കുന്നതുതന്നെയാണ് എന്റെ കർശനം. അങ്ങിനെയുള്ളവരെ ആസുരമായ നിശ്ചയത്തോടുകൂടിയവരായി അറിഞ്ഞാലും. അതിനാൽ അവരെ ഉപേക്ഷിച്ചാലും. ഇത് അർജ്ജുനന്ന് ഒരുപദേശമാകുന്നു.

രസ്യസ്നിഗ്ദ്ധാദി (ഇനി പറയുവാൻ ഭാവിക്കുന്നപ്രകാരം) മൂന്നു വർഗ്ഗമായി വിഭാഗിക്കപ്പെട്ടിട്ടുള്ള ആഹാരങ്ങൾ യഥാക്രമം സാത്ത്വികരാജസതാമസപുരുഷന്മാൎക്ക പ്രിയമാണെന്ന് ഇനി കാണിക്കുന്നു. എന്തെന്നാൽ രസ്യസ്നിഗ്ദ്ധാദി ആഹാരവിശേഷങ്ങളിൽ ഒരുവന്ന് ഏതു വർഗ്ഗം അധികം പ്രിയമായിരിക്കുന്നുവോ ആ ലക്ഷണംകൊണ്ടുതന്നെ അവൻ സാത്ത്വികനോ രാജസനോ താമസനോ എന്നറിയാം. അങ്ങിനെ അറിഞ്ഞിട്ട് രാജസതാമസങ്ങളോടുകൂടിയ ആഹാരങ്ങളെ വൎജ്ജിക്കുന്നതിന്നും, സാത്ത്വികലക്ഷണത്തോടുകൂടിയ ആഹാരത്തെ സ്വീകരിക്കുന്നതിന്നും, വേണ്ടിയാകുന്നു (ആഹാരത്തെ മൂന്നാക്കി വിഭാഗിച്ചു കാണിക്കുന്നത്). അപ്രകാരംതന്നെ യജ്ഞാദികളേയും സത്ത്വാദിഗുണഭേദേന മൂന്നാക്കി വിഭാഗിച്ചു കാണിക്കുന്നു. അതും രാജസതാമസങ്ങളെ അറിഞ്ഞിട്ട് അവയെ പരിത്യജിച്ച് സാത്ത്വികമായിട്ടുള്ളതിനെത്തന്നെ അനുഷ്ഠിക്കണമെന്ന ഉദ്ദേശത്തിന്മേലാകുന്നു. ഭഗവാൻ പറയുന്നു—

൭. ആഹാരസ്ത്വപി സൎവ്വസ്യ ത്രിവിധോ ഭവതി പ്രിയഃ
യജ്ഞസ്തപസ്തഥാ ദാനം തേഷാം ഭേദമിമം ശൃണു.

സൎവ്വസ്യ തു=എല്ലാവരുടേയും, ആഹാരഃ അപി=ആഹാരവും, ത്രിവിധഃ=മൂന്നു വിധത്തിൽ, പ്രിയഃ=പ്രിയമായി, ഭവതി=ഭവിക്കുന്നു. തഥാ=അപ്രകാരംതന്നെ, യജ്ഞഃ=യജ്ഞവും, തപഃ=തപസ്സും, ദാനം=ദാനവും, (ത്രിവിധാനി ഭവന്തി)=മൂന്നു വിധമായി ഭവിക്കുന്നു. തേഷാം=അവയുടെ, ഇമം=ഇപ്രകാരമുള്ള (ഇനി പറയുവാൻ ഭാവിക്കുന്ന), ഭേദം=ഭേദത്തെ, ശൃണു=കേട്ടാലും.

എല്ലാവരുടേയും ആഹാരവും യഥായഥം മൂന്നുവിധത്തിൽ പ്രിയമായിരിക്കുന്നു. യജ്ഞവും തപസ്സും ദാനവും അപ്രകാരംതന്നെ മൂന്നുവിധമായിരിക്കുന്നു. അവയുടെ താഴെ പറയുംപ്രകാരമുള്ള ഭേദത്തെ കേട്ടാലും.

(ശം-ഭാ) ഭക്ഷിക്കുന്ന സകലപ്രാണികളുടേയും ആഹാരവും മൂന്നുവിധത്തിൽ ഇഷ്ടമായി ഭവിക്കുന്നു. അപ്രകാരംതന്നെ യജ്ഞവും, അപ്രകാരംതന്നെ തപസ്സും, അപ്രകാരംതന്നെ ദാനവും, മൂന്നുവിധമായിരിക്കുന്നു. ഇനി പറയുവാൻ ഭാവിക്കുന്ന അവയുടെ ഭേദത്തെ കേട്ടാലും.

൭. ആയുഃസത്ത്വബലാരോഗ്യസുഖപ്രീതിവിവർദ്ധനാഃ
രസ്യാഃ സ്നിഗ്ധാഃ സ്ഥിരാ ഹൃദ്യാ ആഹാരാഃ സാത്ത്വികപ്രിയാഃ.

ആയുഃസത്ത്വബലാരോഗ്യസുഖപ്രീതിവിവർദ്ധനാഃ=ആയുസ്സ് ഉത്സാഹം ശക്തി രോഗരാഹിത്യം ചിത്തപ്രസാദം അഭിരുചി ഇവയെ വർദ്ധിപ്പിക്കുന്നവയായും, രസ്യാഃ=രസങ്ങളോടുകൂടിയവയായും, സ്നിഗ്ദ്ധാഃ=(നെയ്യുമുതലായ) മെഴുക്കോടുകൂടിയവയായും, സ്ഥിരാഃ=ദേഹത്തിൽ സാരാംശേന വളരെക്കാലം സ്ഥിതിചെയ്യുന്നവയായും, ഹൃദ്യാഃ=കാണുമ്പോഠതന്നെ മനസ്സിന്നു സന്തോഷത്തെ ജനിപ്പിക്കുന്നവയായുമുള്ള, ആഹാരാഃ=ആഹാരങ്ങഠ, സാത്ത്വികപ്രിയാഃ=സാത്ത്വികന്മാർക്കു പ്രിയമായിട്ടുള്ളവയാകുന്നു.

ആയുസ്സ് ഉത്സാഹം ശക്തി രോഗരാഹിത്യം ചിത്തപ്രസാദം അഭിരുചി ഇവയെ വർദ്ധിപ്പിക്കുന്നവയായും, രസവത്തുക്കളായും, സ്നേഹത്തോടുകൂടിയവയായും, സ്ഥിരമായിട്ടുള്ളവയായും, കാണുമ്പോഠതന്നെ ഹൃദയംഗമമായിട്ടുള്ളവയായുമിരിക്കുന്ന ആഹാരങ്ങഠ സാത്ത്വികപുരുഷന്മാർക്കു പ്രിയമായിട്ടുള്ളവയാകുന്നു.

(ശം-ഭാ) സ്ഥിരാഃ=ദേഹത്തിൽ ചിരകാലം നില്ക്കുന്ന. ഹൃദ്യാഃ=ഹൃദയപ്രിയങ്ങളായ. സാത്ത്വികപ്രിയാഃ=സാത്ത്വികന്മാർക്ക് ഇഷ്ടമായിട്ടുള്ളവയാകുന്നു.

൯. കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ
ആഹാരാ രാജസസ്യേഷ്ടാ ദുഃഖശോകാമയപ്രദാഃ.

കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ=അതിയായ, കയ്പ് പുളിപ്പ് ഉപ്പ് ചൂട് എരിവ് രൂക്ഷം (സ്നേഹരഹിതമായിട്ടുള്ളത്) വിദാഹത്തെ ഉണ്ടാക്കുന്നത് (സന്താപത്തെ ഉണ്ടാക്കുന്നത്) ഇവയോടുകൂടിയവയും, ദുഃഖശോകാമയപ്രദാഃ*=ദുഃഖം ശോകം രോഗം ഇവയെ ഉണ്ടാക്കുന്നവയുമായ, ആഹാരാഃ=ആഹാരങ്ങഠ, രാജസസ്യ=രാജസസ്വഭാവമുള്ളവർക്ക്, ഇഷ്ടാഃ=പ്രിയമാകുന്നു.

അതിയായ, കയ്പ്, പുളിപ്പ്, ഉപ്പ്, ചൂട്, എരിവ്, രൂക്ഷം (വിസ്നേഹം), വിദാഹത്തെ (സന്താപത്തെ) ഉണ്ടാക്കുന്നത്, ഇവയോടുകൂടിയവയും, ദുഃഖം ശോകം രോഗം ഇവയെ ഉണ്ടാക്കുന്നവയുമായ ആഹാരങ്ങഠ രാജസസ്വഭാവമുള്ളവർക്കിഷ്ടമാകുന്നു.

(ശം-ഭാ) 'അതി' ശബ്ദം കടു മുതലായവയിൽ എല്ലാ ദിക്കിലും യോജിപ്പിക്കേണ്ടതാകുന്നു—അതികടു, അത്യമ്ലം, അതിലവണം എന്നിങ്ങിനെ. ശേഷം സ്പഷ്ടം.

൧൦. യാതയാമം ഗതരസം പൂതി പര്യുഷിതം ച യൽ
ഉച്ഛിഷ്ടമപി ചാമേധ്യം ഭോജനം താമസപ്രിയം.

യാതയാമം=പാകംചെയ്തിട്ട് ഒരു യാമം കഴിഞ്ഞിട്ടുള്ളതും, ഗതരസം=രസമെല്ലാം പോയിട്ടുള്ളതും, പൂതി=ദുർഗ്ഗന്ധമുള്ളതും, പര്യുഷിതം ച=തലേന്നാഠ പാകം ചെയ്തിട്ടുള്ളതും, ഉച്ഛിഷ്ടം അപി=അന്യൻ ഭക്ഷിച്ചതിന്റെ അവശിഷ്ടമായതും, അമേധ്യം ച=അഭക്ഷ്യമായ

* (ശ്രീ) ദുഃഖം=താൽക്കാലികമായ ഹൃദയസന്താപം മുതലായത്; ശോകം=പിന്നീടുണ്ടാകുന്ന ദൌർമ്മനസ്യം; ആമയം=രോഗം; ഇവയെ ഉണ്ടാക്കുന്നവ എന്നർത്ഥം.

തും (അശുദ്ധമായതും) ആയ, യൽ ഭോജനം=യാതൊരാഹാരമാണുള്ളത്, (തൽ)=അത്, താമസപ്രിയം=താമസസ്വഭാവികൾക്കു പ്രിയമാകുന്നു.

പാകംചെയ്തിട്ട് ഒരു യാമം കഴിഞ്ഞിട്ടുള്ളതും, രസമെല്ലാം പോയിട്ടുള്ളതും, ദുർഗ്ഗന്ധമുള്ളതും, തലേന്നാൾ പാകംചെയ്തിട്ടുള്ളതും, ഒരുവൻ ഭക്ഷിച്ചതിന്റെ അവശിഷ്ടമായിട്ടുള്ളതും, ആയ ആഹാരം താമസസ്വഭാവികൾക്കു പ്രിയമാകുന്നു.

(ശം-ഭാ) യാതയാമം=മന്ദപക്വം (പകുതി വേവുചെന്നത്.) അതിന്ന് വീര്യംപോയത് എന്നാണ് അർത്ഥമെങ്കിലും ആ അർത്ഥത്തെ കാണിക്കുന്നതിന്നു 'ഗതരസം' എന്നു പ്രത്യേകം പദമുള്ളതിനാൽ 'യാതയാമം' എന്നതിന്നു മന്ദപക്വം എന്നാണ് ഇവിടെ അർത്ഥം കല്പിച്ചിരിക്കുന്നത്. പര്യുഷിതം=പാകം ചെയ്തിട്ട് ഒരു രാത്രി കഴിഞ്ഞത്. അമേധ്യം=യജ്ഞാർഹമല്ലാത്തത്. ശേഷം സ്പഷ്ടം.

ഇനി മൂന്നുവിധയജ്ഞത്തെ പറയുന്നു—

൧൧. അഫലാകാംക്ഷിഭിർയ്യജ്ഞോ വിധിദൃഷ്ടോ*യ ഇജ്യതേ
യഷ്ടവ്യമേവേതി മനഃ സമാധായ സ സാത്ത്വികഃ.

യഷ്ടവ്യം ഏവ ഇതി=യജ്ഞം ചെയ്യേണ്ടതുതന്നെ എന്നു (യജ്ഞാനുഷ്ഠാനം വേണ്ടതുതന്നെ അല്ലാതെ അതിൽനിന്ന് ഒരു ഫലം സിദ്ധിപ്പാനിച്ഛിക്കുന്നില്ല എന്ന്), മനഃ=മനസ്സിനെ, സമാധായ=ഏകാഗ്രമാക്കീട്ട്, വിധിദൃഷ്ടഃ=ശാസ്ത്രവിധിയാൽ ദൃഷ്ടമായുള്ള—ആവശ്യകതയാ വിഹിതമായിട്ടുള്ള, യഃ യജ്ഞഃ=യാതൊരു യജ്ഞം, അഫലാകാംക്ഷിഭിഃ=ഫലത്തിലിച്ഛയില്ലാത്തവരാൽ, ഇജ്യതേ=അനുഷ്ഠിക്കപ്പെടുന്നുവോ, സഃ=ആ യജ്ഞം, സാത്ത്വികഃ=സാത്ത്വികമാകുന്നു.

യജ്ഞം ചെയ്യേണ്ടതുതന്നെ എന്നു മാത്രമുള്ള നിശ്ചയത്തോടുകൂടി മനസ്സിനെ ഏകാഗ്രമാക്കിക്കൊണ്ടു ഫലത്തിലിച്ഛയില്ലാത്തവരാൽ ശാസ്ത്രവിഹിതമായ യാതൊരു യജ്ഞമാണ് അനുഷ്ഠിക്കപ്പെടുന്നത് ആ യജ്ഞം സാത്ത്വികമാകുന്നു.

(ശം-ഭാ) യഷ്ടവ്യം ഏവ ഇതി മനഃ സമാധായ='യജ്ഞം ചെയ്യുക മാത്രമേ ഉദ്ദേശമുള്ളു; അല്ലാതെ അതുകൊണ്ടു വല്ല പുരുഷാർത്ഥവും എനിക്കു സിദ്ധിക്കണം എന്ന വിചാരമില്ല' എന്നു നിശ്ചയിച്ചിട്ട്. ശേഷം സ്പഷ്ടം.

൧൨. അഭിസംധായ തു ഫലം ദംഭാർത്ഥമപി ചൈവ യൽ
ഇജ്യതേ ഭരതശ്രേഷ്ഠ തം യജ്ഞം വിദ്ധി രാജസം.

ഹേ ഭരതശ്രേഷ്ഠ=അല്ലയോ ഭരതകുലത്തിൽ ശ്രേഷ്ഠനായവനേ, ഫലം അഭിസംധായ തു=എന്നാൽ ഫലത്തെ ഉദ്ദേശിച്ചും, ദംഭാർത്ഥം അപി ച ഏവ=തന്റെ മഹത്ത്വത്തെ അറിയിക്കുന്നതിന്നുവേണ്ടിയും, യൽ=യാതൊരു യജ്ഞമാണ്, ഇജ്യതേ=ചെയ്യപ്പെടുന്നത്, തം യജ്ഞം=ആ യജ്ഞത്തെ, രാജസം=രാജസം എന്ന്, വിദ്ധി=അറിഞ്ഞാലും.

* 'വിധിദിഷ്ടോ' എന്നു പാഠാന്തരം.

അല്ലയോ ഭരതശ്രേഷ്ഠ, എന്നാൽ ഫലത്തെ ഉദ്ദേശിച്ചും സ്വമഹത്ത്വത്തെ അറിയിക്കുന്നതിന്നുവേണ്ടിയും യാതൊരു യജ്ഞമാണ് ചെയ്യപ്പെടുന്നത്, അതിനെ രാജസമെന്നറിഞ്ഞാലും.

(ശം-ഭാ) സ്പഷ്ടം.

൧൩. വിധിഹീനമസൃഷ്ടാന്നം മന്ത്രഹീനമദക്ഷിണം
ശ്രദ്ധാവിരഹിതം യജ്ഞം താമസം പരിചക്ഷതേ.

വിധിഹീനം=ശാസ്ത്രോക്തവിധിശൂന്യമായും, അസൃഷ്ടാന്നം=ബ്രാഹ്മണാദികൾക്ക് അന്നം കൊടുക്കാതേയും, മന്ത്രഹീനം=മന്ത്രങ്ങൾ കൂടാതേയും, അദക്ഷിണം=ദക്ഷിണകൂടാതേയും, ശ്രദ്ധാവിരഹിതം=ശ്രദ്ധാശൂന്യമായും (ചെയ്യപ്പെടുന്ന), യജ്ഞം=യജ്ഞം, താമസം=താമസം എന്ന്, പരിചക്ഷതേ=(ശിഷ്ടന്മാർ) പറയുന്നു.

ശാസ്ത്രോക്തവിധിശൂന്യമായും, ബ്രാഹ്മണാദികൾക്ക് അന്നദാനം ചെയ്യാതേയും, മന്ത്രങ്ങൾകൂടാതേയും, ദക്ഷിണകൂടാതേയും, ശ്രദ്ധാശൂന്യമായും, ചെയ്യപ്പെടുന്ന യജ്ഞം താമസം എന്നു പറയുന്നു.

(ശം-ഭാ) മന്ത്രഹീനം=സ്വരം വർണ്ണം ഇവയൊന്നുമില്ലാത്ത മന്ത്രങ്ങളോടും. ശേഷം സ്പഷ്ടം.

ഇനി മൂന്നുവിധതപസ്സിനെ പറയുന്നു—

൧൪. ദേവദ്വിജഗുരുപ്രാജ്ഞപൂജനം ശൌചമാർജ്ജവം
ബ്രഹ്മചര്യ്യമഹിംസാ ച ശാരീരം തപ ഉച്യതേ.

ദേവദ്വിജഗുരുപ്രാജ്ഞപൂജനം=ദേവകൾ, ബ്രാഹ്മണർ, ഗുരുക്കന്മാർ, തത്ത്വവിത്തുക്കൾ ഇവരെ പൂജചെയ്യുക, ശൌചം=ദേഹശുദ്ധി, ആർജ്ജവം=അവക്രത, ബ്രഹ്മചര്യ്യം=ബ്രഹ്മചര്യ്യം, അഹിംസാ ച=അന്യന്ന് ഉപദ്രവം ചെയ്യായ്ക (ഇവയെല്ലാം), ശാരീരം=ശരീരംകൊണ്ടു ചെയ്യപ്പെടുന്ന, തപഃ=തപസ്സ് എന്ന്, ഉച്യതേ=പറയപ്പെടുന്നു.

ദേവകൾ ബ്രാഹ്മണർ ഗുരുക്കന്മാർ (ഗുരുക്കന്മാരുക്കു പൂമെയുള്ള) തത്ത്വവിത്തുക്കൾ ഇവരെ പൂജചെയ്യുക, ദേഹശുദ്ധി വരുത്തുക, അവക്രത, ബ്രഹ്മചര്യ്യം, അന്യന്ന് ഉപദ്രവം ചെയ്യായ്ക, ഇവയെല്ലാം ശരീരംകൊണ്ടുള്ള തപസ്സ് എന്നു പറയപ്പെടുന്നു.

(ശം-ഭാ) ആർജ്ജവം=ഋജുത്വം. ശാരീരം തപഃ=(ശരീരംകൊണ്ടുമാത്രം എന്നല്ല) സകലകാര്യ്യകാരണങ്ങളാലും—കർത്താ മുതലായവയാലും—സാദ്ധ്യമായിട്ടുള്ള തപസ്സ്; അവയിൽവെച്ചു ശരീരം പ്രധാനമാകുന്നു. ശരീരാദികളെക്കൊണ്ടു ചെയ്യപ്പെടുന്ന കർമ്മത്തിന്നുള്ള അഞ്ചു ഹേതുക്കളെപ്പററി ഭഗവാൻ മേലിൽ (അ. ൧൮. ശ്ലോ. ൧൪.) പറയുന്നതാകുന്നു.

[ആ] ദേവദ്വിജഗുരുപ്രാജ്ഞപൂജനം—ദേവന്മാർ=ബ്രഹ്മവിഷ്ണുശിവാദികൾ; ദ്വിജന്മാർ=പൂജ്യാപൂജ്യത്വം ഹേതുവായിട്ട് ദ്വിജോത്തമന്മാർ എന്നർത്ഥം. ഗുരുക്കന്മാർ=പിതാദികൾ. പ്രാജ്ഞന്മാർ=പണ്ഡിതന്മാർ; അവരുടെ പൂജനം=പ്രണാമശുശ്രൂഷാദി. ശൌചം=മൃജ്ജലങ്ങളെക്കൊണ്ടു ശരീരശോധനം. ആർജ്ജവം=ഋജുത്വം—വിഹിതമായിട്ടുള്ളതിനെ ഒരേ വിധമായി പ്രവൃത്തിക്കുകയും പ്രതിഷിദ്ധമായിട്ടുള്ളതിൽനിന്നു നിവർത്തിക്കുകയും ചെയ്യുന്നത്. ബ്രഹ്മചര്യ്യം=മൈഥുനത്തെ ആചരിക്കാതിരിക്കുക. അഹിംസ=പ്രാണികളെ പീഡിപ്പിക്കാതിരിക്കുക.

൧൫. അനുദ്വേഗകരം വാക്യം സത്യം പ്രിയഹിതം ച യൽ
സ്വാധ്യായാഭ്യസനം ചൈവ വാങ്മയം തപ ഉച്യതേ.

അനുദ്വേഗകരം=അന്യന്നു ഭയത്തെ ഉണ്ടാക്കാത്തതും, സത്യം=സത്യമായതും, പ്രിയ ഹിതം=(ശ്രോതാവിന്ന് )പ്രിയമായിട്ടുള്ളതും (പിന്നീട്) സുഖകരമായതുമായ, വാക്യം ച=വാക്കും, സ്വാധ്യായാഭ്യസനം ച ഏവ=വേദശാസ്ത്രങ്ങളുടെ അഭ്യാസവും, യൽ=യാതൊന്നോ, (തൽ)=അത്, വാങ്മയം=വാക്കുകൊണ്ടു ചെയ്യപ്പെടുന്ന, തപഃ=തപസ്സ് എന്ന്, ഉച്യതേ= പറയപ്പെടുന്നു.

അന്യന്നു ഭയത്തെ ഉണ്ടാക്കാത്തതും സത്യമായതും പ്രിയമായും ഹിതമായുമിരിക്കുന്നതുമായ വാക്കും, വേദശാസ്ത്രങ്ങളുടെ അഭ്യാസവും യാതൊന്നോ അതു വാക്കുകൊണ്ടു ചെയ്യപ്പെടുന്ന തപസ്സെന്നു പറയപ്പെടുന്നു.

(ശം-ഭാ) അനുദ്വേഗകരം വാക്യം=പ്രാണികൾക്കു ദുഃഖത്തെ ഉണ്ടാക്കാത്ത വാക്ക് (സത്യം=യഥാദൃഷ്ടാൎത്ഥവചനം; പ്രിയം=കേൾക്കുമ്പോൾതന്നെ സുഖമായിട്ടുള്ളത്; ഹിതം=പരിണാമത്തിൽ പത്ഥ്യമായിട്ടുള്ളത്). പ്രിയവും ഹിതവും ദൃഷ്ടാദൃഷ്ടാൎത്ഥങ്ങളെ ഉദ്ദേശിച്ചാകുന്നു. 'വാക്യം' എന്ന ശബ്ദം അനുദ്വേഗകരത്വാദിധൎമ്മങ്ങളാൽ വിശേഷിപ്പിക്കപ്പെടുന്നു. വിശേഷണധൎമ്മങ്ങളെല്ലാം സമുച്ചയിക്കുന്നതിന്നാണ് 'ച' ശബ്ദം. (എന്തെന്നാൽ) അന്യനെ മനസ്സിലാക്കുന്നതിന്നായി പ്രയോഗിക്കപ്പെട്ടിട്ടുള്ള വാക്ക് അവന്ന് ഉദ്വേഗത്തെ ചെയ്യുന്നില്ല. എങ്കിലും സത്യം പ്രിയം ഹിതം എന്നിങ്ങിനെയുള്ള മററുള്ള ധൎമ്മങ്ങളിൽ രണ്ടോ മൂന്നോ ധൎമ്മങ്ങൾ (അതിൽ) ഇല്ലെങ്കിൽ അതു വാങ്മയമായ തപസ്സായി ഭവിക്കുകയില്ല. അപ്രകാരംതന്നെ വാക്കു സത്യമായിരുന്നാലും ശേഷമുള്ള ധൎമ്മങ്ങളിൽ രണ്ടോ മൂന്നോ അതിലില്ലെങ്കിൽ അത് വാങ്മയമായ തപസ്സാവുന്നതല്ല. അതുപോലെതന്നെ വാക്കു പ്രിയമായിരുന്നാലും ശേഷമുള്ള ധൎമ്മങ്ങളിൽ രണ്ടോ മൂന്നോ ധൎമ്മങ്ങൾ അതിലില്ലെങ്കിൽ അതും വാങ്മയമായ തപസ്സാകുന്നതല്ല. അപ്രകാരംതന്നെ ഹിതമായ വാക്കിൽ ശേഷമുള്ള ധൎമ്മങ്ങളിൽ രണ്ടോ മൂന്നോ ഇല്ലെങ്കിൽ അതും വാങ്മയമായ തപസ്സാവുകയില്ല. എന്നാൽ പിന്നെ ഏതാണ് (വാങ്മയമായ) തപസ്സാകുന്നത്? യാതൊരു വാക്യമാണ് സത്യമായും അനുദ്വേഗകരമായും പ്രിയമായും ഹിതമായുമിരിക്കുന്നത് അത് വാങ്മയമായ തപസ്സാകുന്നു. ഇതിന്നൊരുദാഹരണം 'ഹേ വത്സ, ശാന്തനായി ഭവിക്കുക; വേദാധ്യയനം ചെയ്താലും; യോഗത്തേയുമനുഷ്ഠിക്കുക; എന്നാൽ നിനക്കു ശ്രേയസ്സു ഭവിക്കും'. യഥാവിധി വേദശാസ്ത്രാഭ്യാസവും വാങ്മയമായ തപസ്സ് എന്നു പറയപ്പെടുന്നു.

൧൬. മനഃപ്രസാദഃ സൌമ്യത്വം മൌനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത്തപോ മാനസമുച്യതേ.

മനഃപ്രസാദഃ=മനസ്സിന്റെ സ്വച്ഛത, സൌമ്യത്വം=ക്രൂരതയില്ലായ്മ, മൌനം=മനനം, ആത്മവിനിഗ്രഹഃ=മനസ്സിനെ വിഷയങ്ങളിൽനിന്നു നിവൎത്തിപ്പിക്കുന്നത്, ഭാവസംശുദ്ധിഃ=കപടമില്ലായ്മ, ഇതി ഏതൽ=എന്നിവ, മാനസം=മനസ്സുകൊണ്ടു ചെയ്യപ്പെടുന്ന, തപഃ=തപസ്സ് എന്ന്, ഉച്യതേ=പറയപ്പെടുന്നു.

മനസ്സിൻെറ സ്വച്ഛത, ക്രൂരതയില്ലായ്മ, മനനം, മനസ്സിനെ വിഷയങ്ങളിൽനിന്നു നിവൎത്തിപ്പിക്കുക, കപടമില്ലായ്മ—ഇതു മനസ്സുകൊണ്ടു ചെയ്യപ്പെടുന്ന തപസ്സെന്നു പറയപ്പെടുന്നു.

(ശം-ഭാ) മനഃപ്രസാദഃ=മനസ്സിൻെറ പ്രശാന്തി—സ്വച്ഛതാപാദനം. സൌമ്യത്വം=സൌമനസ്യം—മുഖപ്രസാദം മുതലായ തൽഫലങ്ങളിൽനിന്നൂഹിക്കപ്പെടുന്നതായ അന്തഃകരണവൃത്തി. മൌനം=മനഃസംയമം. മനസ്സിനെ അടക്കുകനിമിത്തമാണ് വാക്സംയമമുണ്ടാകുന്നത്. അതിനാൽ ഇവിടെ കാൎയ്യമായ വാക്സംയമത്തെ പറഞ്ഞതുകൊണ്ട് തൽകാരണമായ മനഃസംയമം (തന്നെ) മൌനം എന്നു പറയപ്പെടുന്നു. ആത്മവിനിഗ്രഹഃ=സകലത്തിൽനിന്നും മനസ്സിൻെറ സാമാന്യമായ നിരോധം. മൌനം ഇതിൽനിന്നു വേറെയാകുന്നു. അതു മനസ്സിൻെറ വാഗ്വിഷയമായ സംയമമാകുന്നു. ഭാവസംശുദ്ധിഃ=അന്യന്മാരായിട്ടിടവിടുന്നതിൽ കപടമില്ലായ്മ. ഇത് (എല്ലാം) മാനസമായ തപസ്സെന്നു പറയപ്പെടുന്നു.

മനുഷ്യരാൽ അനുഷ്ഠിക്കപ്പെടുന്ന മുൻപറയപ്പെട്ടപ്രകാരം കായികമായും വാചികമായും മാനസികമായുമുള്ള തപസ്സ് എങ്ങിനെയാണ് സത്ത്വാദിഭേദേന മൂന്നു വിധമായി ഭവിക്കുന്നത് എന്നു പറയപ്പെടുന്നു.

൧൭. ശ്രദ്ധയാ പരയാ തപ്തം തപസ്തത് ത്രിവിധം നരൈഃ
അഫലാകാംക്ഷിഭിൎയ്യുക്തൈഃ സാത്ത്വികം പരിചക്ഷതേ.

അഫലാകാംക്ഷിഭിഃ=ഫലാപേക്ഷകൂടാതെയിരിക്കുന്നവരും, യുക്തൈഃ=ഏകാഗ്രചിത്തന്മാരുമായ, നരൈഃ=മനുഷ്യരാൽ, പരയാ=ശ്രേഷ്ഠമായ, ശ്രദ്ധയാ=ശ്രദ്ധയോടുകൂടി, തപ്തം=ചെയ്യപ്പെടുന്ന, തൽ ത്രിവിധം തപഃ=ആ മൂന്നു വിധമായ തപസ്സ്, സാത്ത്വികം=സാത്ത്വികമെന്ന്, പരിചക്ഷതേ=പറയുന്നു.

ഫലാപേക്ഷകൂടാതെയിരിക്കുന്നവരും ഏകാഗ്രചിത്തന്മാരുമായ മനുഷ്യരാൽ ശ്രേഷ്ഠമായ ശ്രദ്ധയോടുകൂടി ചെയ്യപ്പെടുന്ന ആ മൂന്നുവിധമായ തപസ്സ് സാത്ത്വികമെന്നു പറയുന്നു.

(ശം-ഭാ) ശ്രദ്ധയാ=ആസ്തിക്യബുദ്ധിയോടുകൂടി. പരയാ=പ്രകൃഷ്ടമായ. തപ്തം=അനുഷ്ഠിക്കപ്പെട്ട. തപഃ=പ്രകൃതത്തിൽ പറയപ്പെടുന്ന തപസ്സ്. ത്രിവിധം=മൂന്നുപ്രകാരമുള്ള അധിഷ്ഠാനം (ദേഹംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും അനുഷ്ഠിക്കപ്പെടുന്നത്). നരൈഃ=അനുഷ്ഠിക്കുന്ന മനുഷ്യരാൽ. അഫലാകാംക്ഷിഭിഃ=ഫലത്തിൽ ഇച്ഛയില്ലാത്തവരായ. യുക്തൈഃ=സമാഹിതന്മാരായ. സാത്ത്വികം പരിചക്ഷതേ=അപ്രകാരമുള്ള തപസ്സ സാത്ത്വികമെന്ന് (സത്ത്വനിൎവൃത്തമെന്ന്) ശിഷ്ടന്മാർ പറയുന്നു.

൧൮. സൽകാരമാനപൂജാൎത്ഥം തപോ ദംഭേന ചൈവ യൽ
ക്രിയതേ തദിഹ പ്രോക്തം രാജസം ചലമധ്രുവം.

സൽകാരമാനപൂജാൎത്ഥം*=വാക്കുകൊണ്ടും ദേഹംകൊണ്ടുമുള്ള പൂജയേയും ദ്രവ്യസ

* (ശ്രീ) ഇവൻ സാധുവാകുന്നു, താപസനാകുന്നു, എന്നിങ്ങിനെയുള്ളതു വാക്കുകൊണ്ടുള്ള പൂജ. എഴുനില്ക്കുക അഭിവാദ്യം ചെയ്യുക മുതലായത് ദേഹംകൊണ്ടുള്ള പൂജ. പൂജ=അൎത്ഥലാഭം മുതലായത്—അതിന്നുവേണ്ടി.

മ്പാദ്യത്തേയുമുദ്ദേശിച്ചും, ദംഭേന ച ഏവ=ദംഭംകൊണ്ടും, യൽ തപഃ=യാതൊരു തപസ്സ്, ക്രിയതേ=ചെയ്യപ്പെടുന്നുവോ, ചലം=ചഞ്ചലമായതും (അനിയതമായതും), അധ്രുവം=ക്ഷണികമായതുമായ, തൽ=അത് (ആ തപസ്സ്), ഇഹ=ഇഹലോകത്തിൽ, രാജസം=രാജസം എന്ന്, പ്രോക്തം=പറയപ്പെടുന്നു.

വാക്കുകൊണ്ടും ദേഹംകൊണ്ടുമുള്ള പൂജ ദ്രവ്യസമ്പാദ്യം ഇവയെ ഉദ്ദേശിച്ചും, ദംഭംകൊണ്ടും, യാതൊരു തപസ്സാണ് ചെയ്യപ്പെടുന്നത്, ചഞ്ചലമായും ക്ഷണികമായുമിരിക്കുന്ന ആ തപസ്സ് ഇഹലോകത്തിൽ രാജസം എന്നു പറയപ്പെടുന്നു.

(ശം–ഭാ) സൽകാരമാനപൂജാൎത്ഥം=സൽകാരം, മാനം, പൂജ, ഇവയെ ഉദ്ദേശിച്ച്. സൽകാരം=സാധുകാരം—'ഇദ്ദേഹം തപസ്വിയായ ഒരു സാധു ബ്രാഹ്മണനാകുന്നു' എന്നു പറയുന്നത്; മാനം=എഴുനില്ക്കുക, അഭിവാദനം ചെയ്യുക മുതലായത്; പൂജാ=കാലു കഴുകിക്കുക അൎച്ചിക്കുക ഭക്ഷണം കഴിപ്പിക്കുക മുതലായത്. ഇപ്രകാരമുള്ള സൽകാരമാനപൂജകളെ ഉദ്ദേശിച്ചും; ദംഭേന ച ഏവ=ദംഭത്തോടുകൂടിയും (ആസ്തിക്യബുദ്ധികൂടാതേയും); യൽ തപഃ=യാതൊരു തപസ്സ്; ക്രിയതേ=ചെയ്യപ്പെടുന്നുവോ; തൽ=ആ തപസ്സ്; ഇഹ=(ഈ ലോകത്തിൽ); രാജസം പ്രോക്തം=രാജസമെന്നു പറയപ്പെടുന്നു. ചലം=ചഞ്ചലമായിട്ടുള്ളത്; അധ്രുവം=കുറച്ചു കാലത്തേക്കു മാത്രം ഫലത്തെ ഉണ്ടാക്കുന്നതിനാൽ ക്ഷണികമായിട്ടുള്ളത്.

൧൯. മൂഢഗ്രാഹേണാത്മനോ യൽ പീഡയാ ക്രിയതേ തപഃ
പരസ്യോത്സാദനാൎത്ഥം വാ തത്താമസമുദാഹൃതം.

മൂഢഗ്രാഹേണ=അവിവേകംകൊണ്ടുണ്ടാകുന്ന ദുരാഗ്രഹംകൊണ്ട്, ആത്മനഃ പീഡയാ=തന്റെ ദേഹത്തെ പീഡിപ്പിച്ചിട്ടോ, പരസ്യ=അന്യന്റെ, ഉത്സാദനാൎത്ഥം വാ=നാശത്തിനുവേണ്ടിയോ, യൽ തപഃ=യാതൊരു തപസ്സ്, ക്രിയതേ=ചെയ്യപ്പെടുന്നുവോ, തൽ=അത്, താമസം=താമസമെന്ന്, ഉദാഹൃതം=പറയപ്പെടുന്നു.

അവിവേകംകൊണ്ടുണ്ടാകുന്ന ദുരാഗ്രഹംകൊണ്ടു തന്റെ ദേഹത്തെ പീഡിപ്പിച്ചിട്ടോ അന്യന്റെ നാശത്തിന്നുവേണ്ടിയോ യാതൊരു തപസ്സാണ് ചെയ്യപ്പെടുന്നത് അതു താമസമെന്നു പറയപ്പെടുന്നു.

(ശം–ഭാ) മൂഢഗ്രാഹേണ=അവിവേകമായ നിശ്ചയംകൊണ്ട് (മൂഢൻ=അത്യന്ത അവിവേകി; അവന്റെ ഗ്രാഹം=ആഗ്രഹം, അഭിനിവേശം, മൂഢഗ്രാഹം. അതുകൊണ്ട് എന്നൎത്ഥം). ശേഷം സ്പഷ്ടം.

ഇനി ദാനഭേദത്തെ പറയുന്നു—

൨൦. ദാതവ്യമിതി യദ്ദാനം ദീയതേനുപകാരിണേ
ദേശേ കാലേ ച പാത്രേ ച തദ്ദാനം സാത്ത്വികം സ്മൃതം.

ദാതവ്യം ഇതി=കൊടുക്കേണ്ടതാണ് എന്നുള്ള നിശ്ചയത്തോടുകൂടി, യൽ ദാനം=യാതൊരു ദാനം, ദേശേ=(കുരുക്ഷേത്രാദി) പുണ്യദേശത്തിലും, കാലേ ച=ഗ്രഹണാദിപുണ്യകാലത്തിലും, അനുപകാരിണേ=പ്രത്യുപകാരം ചെയ്യത്തക്കവനല്ലാത്ത, പാത്രേ ച=വേ

ദശാസ്ത്രസമ്പന്നനായ ബ്രാഹ്മണന്നായിക്കൊണ്ട്, ദീയതേ=കൊടുക്കപ്പെടുന്നുവോ, തൽ ദാനം=ആ ദാനം, സാത്ത്വികം=സാത്ത്വികം എന്ന്, സ്മൃതം=പറയപ്പെടുന്നു.

കൊടുക്കേണ്ടതാണ് എന്നുള്ള നിശ്ചയത്തോടുകൂടി പുണ്യമായ ദേശകാലങ്ങളിൽ യാതൊരു ദാനമാണ് പ്രത്യുപകാരം ചെയ്യുന്നതക്കവനല്ലാത്തവനും വേദശാസ്ത്രസമ്പന്നനുമായ ബ്രാഹ്മണന്നു കൊടുക്കപ്പെടുന്നത് ആ ദാനം സാത്ത്വികമെന്നു പറയപ്പെടുന്നു.

(ശം-ഭാ) അനുപകാരിണേ=പ്രത്യുപകാരം ചെയ്യാൻ ശേഷിയില്ലാത്തവന്ന്. അല്ലെങ്കിൽ, അതിന്നു സമർത്ഥനായിട്ടുള്ളവനാണെങ്കിലും പ്രത്യുപകാരത്തെ ഇച്ഛിക്കാതെ. ദേശേ=കുരുക്ഷേത്രാദി പുണ്യദേശത്തിൽ. കാലേ=സംക്രാന്ത്യാദി പുണ്യകാലത്തിൽ. പാത്രേ=ആറു വേദാംഗങ്ങളെ അറിഞ്ഞിരിക്കുന്നവനും വേദങ്ങളുടെ മറുകര കണ്ടിട്ടുള്ളവനുമായ വിദ്വാന്ന്. ആചാരനിഷ്ഠന്ന് എന്നർത്ഥം.

൨൧. യത്തു പ്രത്യുപകാരാർത്ഥം ഫലമുദ്ദിശ്യ വാ പുനഃ
ദീയതേ ച പരിക്ലിഷ്ടം തദ്ദാനം രാജസം സ്മൃതം.

പ്രത്യുപകാരാർത്ഥം=പ്രത്യുപകാരത്തെ ഉദ്ദേശിച്ചോ, ഫലം ഉദ്ദിശ്യ വാ=സ്വർഗ്ഗാദി ഫലത്തെ ഉദ്ദേശിച്ചോ, പരിക്ലിഷ്ടം=മനഃക്ലേശത്തോടുകൂടി, യൽ തു പുനഃ=യാതൊരു ദാനം, ദീയതേ ച=കൊടുക്കപ്പെടുന്നുവോ, തൽ ദാനം=ആ ദാനം, രാജസം=രാജസം എന്ന്, സ്മൃതം=പറയപ്പെടുന്നു.

എന്നാൽ പ്രത്യുപകാരത്തെ ഉദ്ദേശിച്ചോ സ്വർഗ്ഗാദിഫലത്തെ ഉദ്ദേശിച്ചോ മനഃക്ലേശത്തോടുകൂടി യാതൊരു ദാനം കൊടുക്കപ്പെടുന്നുവോ ആ ദാനം രാജസം എന്നു പറയപ്പെടുന്നു.

(ശം-ഭാ) പ്രത്യുപകാരാർത്ഥം='കാലാന്തരത്തിൽ ഇവൻ എനിക്കു പ്രത്യുപകാരം ചെയ്യും' എന്ന ഉദ്ദേശത്തോടുകൂടി. ഫലം ഉദ്ദിശ്യ='ഈ ദാനംകൊണ്ട് എനിക്ക് അദൃഷ്ടമായ (സ്വർഗ്ഗാദി) ഫലം സിദ്ധിക്കും' എന്നുദ്ദേശിച്ച്. പരിക്ലിഷ്ടം=ഖേദത്തോടുകൂടി. ശേഷം സ്പഷ്ടം.

൨൨. അദേശകാലേ യദ്ദാനമപാത്രേഭ്യശ്ച ദീയതേ
അസൽകൃതമവജ്ഞാതം തത്താമസമുദാഹൃതം.

അദേശകാലേ=അശുചിയായ സ്ഥാനത്തും ആശൌചാദിസമയത്തും, അപാത്രേഭ്യഃ ച=(വിടനടാദി) അയോഗ്യന്മാരായവക്ക്, അസൽകൃതം=പൂജ മുതലായതു ചെയ്യാതെ (കാലുകഴുകിക്കുക മുതലായ സൽകാരങ്ങൾ കൂടാതെ), അവജ്ഞാതം=പാത്രത്തെ നിന്ദിച്ചുകൊണ്ട്, യൽ ദാനം=യാതൊരു ദാനം, ദീയതേ=കൊടുക്കപ്പെടുന്നുവോ, തൽ=അത്, താമസം=താമസം എന്ന്, ഉദാഹൃതം=പറയപ്പെട്ടിരിക്കുന്നു.

അശുചിയായ ദേശത്തിൽ (വെച്ച്) ആശൌചാദിസമയത്ത്, അയോഗ്യന്മാരായവക്ക്, സൽകാരങ്ങൾ കൂടാതെ, പാത്രത്തെ നിന്ദിച്ചുകൊണ്ടു യാതൊരു ദാനമാണ് കൊടുക്കപ്പെടുന്നത് അതു താമസമെന്നു പറയപ്പെട്ടിരിക്കുന്നു.

(ശം-ഭാ) അദേശകാലേ=അപുണ്യമായ (പുണ്യമല്ലാത്ത) ദേശത്തിലും, അകാലത്തിലും. അപുണ്യമായ ദേശം=അശുചിപദാൎത്ഥങ്ങളെക്കൊണ്ടും മ്ലേച്ഛജനങ്ങളെക്കൊണ്ടും മററും നിറഞ്ഞിരിക്കുന്ന പ്രദേശം. അകാലം=പുണ്യഹേതുവായി പറയപ്പെടാത്ത കാലം—സംക്രാന്ത്യാദിവിശേഷരഹിതമായ കാലം. (അപ്രകാരമുള്ള അപുണ്യദേശത്തും അകാലത്തിലും). അപാത്രേഭ്യഃ=മൂൎഖന്മാരും തസ്കരന്മാരുമായവൎക്ക്. അസൽകൃതം=ദേശം കാലം (പാത്രം) എന്നിവ ശരിയായിരുന്നാലും പ്രിയവചനം പാദപ്രക്ഷാളനം പൂജ മുതലായവ കൂടാതേയും; അവജ്ഞാതം=ദാനം കൊടുക്കുന്ന പാത്രത്തിന്റെ നേരെ നിന്ദയോടുകൂടിയും; യൽ ദാനം ദീയതേ=യാതൊരു ദാനം കൊടുക്കപ്പെടുന്നുവോ; തൽ താമസം ഉദാഹൃതം=അതു താമസമെന്നു പറയപ്പെട്ടിരിക്കുന്നു.

യജ്ഞം ദാനം തപസ്സ് മുതലായവയെ ശരിയായി ചെയ്യുന്നതിന്നുവേണ്ടി താഴെ പറയുന്ന ഉപദേശത്തെ ചെയ്യുന്നു—

൨൩. ഓം തത്സദിതി നിൎദ്ദേശോ ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ
ബ്രാഹ്മണാസ്തേന വേദാശ്ച യജ്ഞാശ്ച വിഹിതാഃ പുരാ.

ഓം=ഓം, തൽ=തൽ, സൽ=സൽ, ഇതി=എന്നിങ്ങിനെ, ബ്രഹ്മണഃ=പരബ്രഹ്മത്തിന്ന്, പരമാത്മാവിന്ന്, ത്രിവിധഃ നിൎദ്ദേശഃ=മൂന്നു വിധമായ പേരുകൾ, സ്മൃതഃ=(ശിഷ്ടന്മാരാൽ) പറയപ്പെട്ടിരിക്കുന്നു. തേന=ബ്രഹ്മത്തിന്റെ അപ്രകാരമുള്ള ത്രിവിധനിൎദ്ദേശം കൊണ്ട്, ബ്രാഹ്മണാഃ=ബ്രാഹ്മണരും, വേദാഃ ച=വേദങ്ങളും, യജ്ഞാഃ ച=യജ്ഞങ്ങളും, പുരാ=സൃഷ്ടിയുടെ ആദികാലത്തിൽ, വിഹിതാഃ=വിധാതാവിനാൽ നിൎമ്മിക്കപ്പെട്ടു (അല്ലെങ്കിൽ, സഗുണീകൃതങ്ങളായി).

'ഓം തൽ സൽ' എന്നിങ്ങിനെ ബ്രഹ്മത്തിന്നു മൂന്നുവിധനിൎദ്ദേശം ശിഷ്ടന്മാരാൽ ഉപദേശിക്കപ്പെട്ടിരിക്കുന്നു. ബ്രഹ്മത്തിന്റെ അപ്രകാരമുള്ള ത്രിവിധനിൎദ്ദേശംകൊണ്ടു ബ്രാഹ്മണരും വേദങ്ങളും യജ്ഞങ്ങളും ബ്രഹ്മാവിനാൽ നിൎമ്മിക്കപ്പെട്ടു. (അല്ലെങ്കിൽ ഈ ത്രിവിധനിൎദ്ദേശം ആരുടെയാകുന്നുവോ അങ്ങിനെയിരിക്കുന്ന പരമാത്മാവിനാൽ ബ്രാഹ്മണാദികൾ ഏററവും പവിത്രന്മാരായി സൃഷ്ടിക്കപ്പെട്ടു. അതിനാൽ ഈ ത്രിവിധനിൎദ്ദേശം ഏററവും പ്രശസ്തമാകുന്നുവെന്നൎത്ഥം).

(ശം-ഭാ) സ്മൃതഃ=വേദാന്തങ്ങളിൽ ബ്രഹ്മവിത്തുക്കളാൽ ചിന്തിക്കപ്പെട്ടിരിക്കുന്നു. തേന=ആ ത്രിവിധനിൎദ്ദേശംകൊണ്ട്. പുരാ=പണ്ട്. ബ്രാഹ്മണാഃ വേദാഃ യജ്ഞാഃ ച വിഹിതാഃ=ബ്രാഹ്മണരും വേദങ്ങളും യജ്ഞങ്ങളും നിൎമ്മിക്കപ്പെട്ടു. ഇതു പറഞ്ഞതു ത്രിവിധനിൎദ്ദേശത്തെ സ്തുതിക്കുന്നതിന്നുവേണ്ടിയാകുന്നു.

(ആ) 'ഓമിതി ബ്രഹ്മ' എന്ന ശ്രുതിപ്രകാരം 'ഓം' എന്നത് ബ്രഹ്മത്തിന്റെ നിൎദ്ദേശമാകുന്നു. 'തത്വമസി' എന്ന ശ്രുതിപ്രകാരം 'തൽ' എന്നതും ബ്രഹ്മത്തിന്റെ നിൎദ്ദേശമാകുന്നു. 'സദേവ സോമ്യേദമഗ്ര ആസീൽ' എന്ന ശ്രുതിപ്രകാരം 'സൽ' എന്നതും ബ്രഹ്മത്തിന്റെ നിൎദ്ദേശമാകുന്നു. ബ്രാഹ്മണാഃ....=യജ്ഞാദികൾ വിഗുണമാണ് എന്നു തോന്നുന്ന കാലത്തിൽ ബ്രഹ്മത്തിന്റെ മൂന്നുപേരായ

പ്പെട്ട ത്രിപ്രകാരമുള്ള പേരുകളിൽ ഏതിന്റെയെങ്കിലും ഉച്ചാരണംകൊണ്ട് അവ വിഗുണമല്ലാതെയായി ഭവിക്കുന്നുവെന്നു താല്പര്യം.

(ശ്രീ) ഇപ്രകാരം വിചാരിക്കുന്നതായാൽ എല്ലാ യജ്ഞദാനതപസ്സുകളും രാജസതാമസപ്രായങ്ങൾ തന്നെയാകുന്നു. അതിനാൽ അവ വ്യത്ഥമായി ഭവിക്കുന്നുവെന്നു ശങ്കിച്ചിട്ട് അപ്രകാരമുള്ള യജ്ഞാദികൾക്ക സാത്ത്വികത്വം സിദ്ധിക്കുന്ന പ്രകാരത്തെ കാണിക്കുന്നതിന്നായി പറയുന്നു—ഓമിതി.

[ശ–സ] ദേശകാലപാത്രദ്രവ്യമന്ത്രതന്ത്രാദികളുടെ സ്വരൂപമറിഞ്ഞ് ശാസ്ത്രപ്രകാരമുള്ള വൈദികകമ്മത്തെ ശ്രദ്ധാഭക്തിവിനയങ്ങളോടുകൂടി ചെയ്യാൻ കഴിയുന്നതല്ല. അപ്പോൾ എല്ലാ വൈദികകമ്മവും വിഗുണമായി ഭവിക്കുന്നു. അതിന്നെന്താണ് നിവൃത്തി? പറയുന്നു—'വിദ്വാൻ യജതേ' എന്ന ശ്രുതിപ്രകാരം ദേശകാലാദിസ്വരൂപത്തെ അറിഞ്ഞിരിക്കുന്ന വിദ്വാനാൽതന്നെയാണ് സവ്വകമ്മവും ശ്രദ്ധയോടുകൂടി ചെയ്യപ്പെടേണ്ടത്. അങ്ങിനെയാണെങ്കിലും യജ്ഞദാനതപോവ്രതാദികളുടെ തത്ത്വത്തെ അറിയാത്തവരാൽ ചെയ്യപ്പെടുന്ന കമ്മങ്ങൾക്ക് അശ്രദ്ധകൊണ്ടോ ഭ്രമപ്രമാദാദികൊണ്ടോ ചിലപ്പോൾ തന്ത്രമന്ത്രസ്വരവർണ്ണാദിലോപത്താൽ വൈഗുണ്യം വരുമ്പോൾ 'ഓം തൽ സൽ' എന്ന ഉച്ചാരണംകൊണ്ടു സവ്വവും സഗുണവും സഫലവുമായി ഭവിക്കുന്നുവെന്നു ബോധിപ്പിക്കുന്നതിന്നുവേണ്ടി ഇങ്ങിനെ ഉപദേശിക്കുന്നു—ഓമിതി.

(ശ്രീ) ഇനി 'ഓം'കാരാദികൾക്ക പ്രത്യേകം പ്രാശസ്ത്യത്തെ കാണിക്കുന്നതിന്നായി ആദ്യം തന്നെ 'ഓം' കാരത്തെപ്പററി പറയുന്നു—

൨൪. തസ്മാദോമിത്യുദാഹൃത്യ യജ്ഞദാനതപഃക്രിയാഃ
പ്രവത്തന്തേ വിധാനോക്താഃ സതതം ബ്രഹ്മവാദിനാം.

തസ്മാൽ=അതിനാൽ (ബ്രഹ്മത്തിന്റെ ത്രിവിധനിർദ്ദേശം ഏററവും പ്രശസ്തമായിരിക്കുന്നുവെന്നുള്ളഹേതുവായിട്ട്), ഓം ഇതി=ഓം എന്ന്, ഉദാഹൃത്യ=ഉച്ചരിച്ച്, (കൃതാഃ)=ചെയ്യപ്പെടുന്ന, ബ്രഹ്മവാദിനാം=വേദത്തെ നല്ലവണ്ണമറിഞ്ഞിരിക്കുന്നവരുടെ, വിധാനോക്താഃ=ശാസ്ത്രോക്തങ്ങളായ, യജ്ഞദാനതപഃക്രിയാഃ=യജ്ഞദാനതപസ്സുകളായ ക്രിയകൾ, സതതം=സവ്വദാ, പ്രവത്തന്തേ=(അംഗവൈകല്യത്തിലുംകൂടി) പ്രകഷേണ വത്തിക്കുന്നു. (സഗുണങ്ങളായി ഭവിക്കുന്നു).

അതിനാൽ 'ഓം' എന്നുച്ചരിച്ചു ചെയ്യപ്പെടുന്ന വേദവാദികളുടെ ശാസ്ത്രോക്തങ്ങളായ യജ്ഞദാനതപസ്സുകളായ ക്രിയകൾ (കുറേശ്ശ അംഗവൈകല്യമുണ്ടായാലും) പ്രകഷേണ വത്തിക്കുന്നു (സഗുണങ്ങളായി ഭവിക്കുന്നുവെന്നത്ഥം).

(ശം–ഭാ) ബ്രഹ്മവാദിനാം=ബ്രഹ്മവദനശീലന്മാരുടെ, വിധാനോക്താഃ=ശാസ്ത്രചോദിതങ്ങളായ, യജ്ഞദാനതപഃക്രിയാഃ=യജ്ഞാദിരൂപങ്ങളായ ക്രിയകൾ. ശേഷം സ്പഷ്ടം.

൨൫. തദിത്യനഭിസംധായ ഫലം യജ്ഞതപഃക്രിയാഃ
ദാനക്രിയാശ്ച വിവിധാഃ ക്രിയന്തേ മോക്ഷകാംക്ഷിഭിഃ.

തൽ ഇതി (ഉദാഹൃത്യ)=തൽ എന്നുച്ചരിച്ചുകൊണ്ട്, മോക്ഷകാംക്ഷിഭിഃ=(ശുദ്ധചിത്തന്മാരായ) മോക്ഷത്തെ കാംക്ഷിക്കുന്ന പുരുഷന്മാരാൽ, ഫലം=ഫലത്തെ, അനഭിസംധായ=അപേക്ഷിക്കാതെ, വിവിധാഃ=അനേകവിധമായ, യജ്ഞതപഃക്രിയാഃ=യജ്ഞതപസ്സുകളായ ക്രിയകളും, ദാനക്രിയാഃ ച=ദാനക്രിയകളും, ക്രിയന്തേ=ചെയ്യപ്പെടുന്നു.

'തൽ' എന്നുച്ചരിച്ചുകൊണ്ടു മോക്ഷേച്ഛുക്കളാൽ, ഫലത്തെ അപേക്ഷിക്കാതെ, യജ്ഞതപഃക്രിയകളും ദാനക്രിയകളും ചെയ്യപ്പെടുന്നു.

(ശം-ഭാ) 'തൽ' എന്ന ബ്രഹ്മത്തിൻെറ നാമത്തെ ഉച്ചരിച്ചുകൊണ്ട്; അനഭിസംധായ ഫലം=കമ്മങ്ങളുടെ ഫലത്തെ അപേക്ഷിക്കാതെ. യജ്ഞതപഃക്രിയാഃ=യജ്ഞക്രിയകളും തപഃക്രിയകളും; ദാനക്രിയാശ്ച വിവിധാഃ=ഭൂമിദാനം സ്വണ്ണദാനം എന്നിങ്ങിനെയുള്ള പലവിധദാനക്രിയകളും. ക്രിയന്തേ=ചെയ്യപ്പെടുന്നു. മോക്ഷകാംക്ഷിഭിഃ=മുമുക്ഷുക്കളാൽ.

'ഓം' എന്നും 'തൽ' എന്നുമുള്ള ശബ്ദങ്ങളുടെ ഉപയോഗം പറയപ്പെട്ടു. ഇനി സച്ഛബ്ദത്തിൻെറ ഉപയോഗത്തെ പറയുന്നു—

൨൬. സൽഭാവേ സാധുഭാവേ ച സദിത്യേതൽ പ്രയുജ്യതേ
പ്രശസ്തേ കമ്മണി തഥാ സച്ഛബ്ദഃ പാത്ഥ യുജ്യതേ.

ഹേ പാത്ഥ=അല്ലയോ അജ്ജുന, സൽഭാവേ=അസ്തിത്വത്തിലും (ഉണ്ട് എന്ന അത്ഥത്തിലും), സാധുഭാവേ ച=സാധുത്വത്തിലും (യോഗ്യം എന്ന അത്ഥത്തിലും), സൽ ഇതി ഏതൽ=സൽ എന്ന പദം, പ്രയുജ്യതേ=ഉപയോഗിക്കപ്പെടുന്നു. തഥാ=അപ്രകാരംതന്നെ, പ്രശസ്തേ കമ്മണി=മംഗളകരമായ വിവാഹാദികമ്മങ്ങളിലും, സച്ഛബ്ദഃ=('ഈ കമ്മം സത്താകുന്നു' എന്നിങ്ങിനെ) സൽ എന്ന പദം, യുജ്യതേ=ഉപയോഗിക്കപ്പെടുന്നു.

അല്ലയോ അജ്ജുന, ഉണ്ട് എന്ന അത്ഥത്തിലും, യോഗ്യം എന്ന അത്ഥത്തിലും 'സൽ' എന്ന പദം ഉപയോഗിക്കപ്പെടുന്നു. അപ്രകാരംതന്നെ മംഗളകരമായ വിവാഹാദികമ്മങ്ങളിലും 'സൽ' എന്ന ശബ്ദം പ്രയോഗിക്കപ്പെടുന്നു.

(ശം-ഭാ) സൽഭാവേ=ഇല്ലാത്ത ഒരു വസ്തു ഉണ്ടായാൽ (അങ്ങിനെ ഉണ്ടായ) ആ വസ്തു ഉണ്ട് എന്നു പറയുന്ന ദിക്കിലും—പുത്രനില്ലാത്തവന്നു (പുത്രനുണ്ടായാൽ ആ) പുത്രൻെറ ജന്മത്തിങ്കലും. സാധുഭാവേ ച—അസദ്വൃത്തനായവൻെറ സദ്വൃത്തത സാധുഭാവം. അങ്ങിനെയുള്ള സാധുഭാവത്തിലും. സൽ ഇതി ഏതൽ പ്രയുജ്യതേ=ബ്രഹ്മത്തിൻെറ അഭിധാനമായ (പേരായ) 'സൽ' എന്ന പദം പ്രയോഗിക്കപ്പെടുന്നു. ശേഷം സ്പഷ്ടം.

[ശ-സ] സൽഭാവേ=ഉള്ള വസ്തുവിൻെറ അസ്തിത്വം സൽഭാവം. അങ്ങിനെയുള്ള സൽഭാവത്തിൽ—ദേവദത്തൻെറ പുത്രൻ ഉണ്ട് എന്നുള്ള അത്ഥത്തിൽ; സൽ ഇതി ഏതൽ പ്രയുജ്യതേ='സൽ' എന്ന പദം പണ്ഡിതന്മാരാൽ ഉപയോഗിക്കപ്പെടുന്നു. അല്ലെങ്കിൽ, സത്തായിരിക്കുന്ന ബ്രഹ്മത്തിൻെറ ഭാവം സൽഭാവം. എല്ലാററിന്നും ബ്രഹ്മഭാവത്തെ പറവാനുദ്ദേശിക്കുന്ന ഘട്ടത്തിൽ 'സദിദം' എന്നിങ്ങിനെ 'സൽ' എന്ന പദം പ്രയോഗിക്കപ്പെടുന്നു. സാധുഭാവേ ച=സദ്വൃത്തത സാധുഭാവം. അതിനെ പറവാനുദ്ദേശിക്കുന്ന ഘട്ടത്തിലും—'സാധുവിൻെറ സാധുഭാവത്തിൽ ഇവൻ സത്തനാകുന്നു' എന്നിങ്ങിനെ സച്ഛബ്ദം സത്തുക്കളാൽ പ്രയോഗിക്കപ്പെടുന്നു. തഥാ പ്രശസ്തേ കമ്മണി=അപ്രകാരംതന്നെ കമ്മത്തിൻെറ പ്രശസ്തത്വത്തെ പറവാനിച്ഛിക്കുന്ന ഘട്ടത്തിൽ; സച്ഛബ്ദഃ യുജ്യതേ='ഈ കമ്മം സത്താകുന്നു' എന്നിങ്ങിനെ സച്ഛബ്ദം പ്രയോഗിക്കപ്പെടുന്നു.

൨൭. യജ്ഞേ തപസി ദാനേ ച സ്ഥിതിഃ സദിതി ചോച്യതേ
കമ്മ ചൈവ തദത്ഥീയം സദിത്യേവാഭിധീയതേ.

യജ്ഞേ ച=യജ്ഞത്തിലും, തപസി=തപസ്സിലും, ദാനേ ച=ദാനത്തിലും (ഉള്ള), സ്ഥിതിഃ=നിഷ്ഠ (തൽപരത്വേനയുള്ള അവസ്ഥാനം), സൽ ഇതി=സൽ എന്ന്, ഉച്യതേ=

പറയപ്പെടുന്നു. തദൎത്ഥീയം കൎമ്മ ച ഏവ=ബ്രഹ്മോദ്ദേശ്യമായ പൂജാദികൎമ്മങ്ങളും, സൽ ഇതി ഏവ='സൽ' എന്നുതന്നെ, അഭിധീയതേ=പറയപ്പെടുന്നു.

യജ്ഞത്തിലും ദാനത്തിലും തപസ്സിലുമുള്ള നിഷ്ഠ 'സൽ' എന്നു പറയപ്പെടുന്നു. ബ്രഹ്മോദ്ദേശ്യമായ പൂജാദികൎമ്മങ്ങളും 'സൽ' എന്നു തന്നെ പറയപ്പെടുന്നു.

(ശം_ഭാ) യജ്ഞകൎമ്മത്തിലുള്ള സ്ഥിതിയും തപസ്സിലുള്ള സ്ഥിതിയും ദാനത്തിലുള്ള സ്ഥിതിയും വിദ്വാന്മാരാൽ 'സൽ' എന്നു പറയപ്പെടുന്നു. തദൎത്ഥീയം കൎമ്മ=യജ്ഞദാനതപസ്സുകളെ ഉദ്ദേശിച്ചുള്ള കൎമ്മം. അല്ലെങ്കിൽ, ഈ പ്രകൃതത്തിൽ പറയപ്പെടുന്ന ത്രിവിധനിൎദ്ദേശം ആരുടേതോ, ഈശ്വരനായിരിക്കുന്ന അദ്ദേഹത്തെ ഉദ്ദേശിച്ചു ചെയ്യപ്പെടുന്ന (പൂജാദി) കൎമ്മം എന്നൎത്ഥം. അങ്ങിനെയുള്ള കൎമ്മവും 'സൽ' എന്നുതന്നെ പറയപ്പെടുന്നു. യജ്ഞം തപസ്സ് ദാനം മുതലായ ഈ കൎമ്മങ്ങൾ അസാത്ത്വികവും വിഗുണവുമാണെങ്കിൽത്തന്നേയും ശ്രദ്ധയോടുകൂടി ബ്രഹ്മത്തിന്റെ അഭിധാനത്രയത്തിന്റെ പ്രയോഗം കൊണ്ട് അവ സഗുണവും സാത്ത്വികവുമായി ഭവിക്കുന്നുവെന്നൎത്ഥം.

ശ്രദ്ധയോടുകൂടി ചെയ്യപ്പെടുന്നുവെങ്കിൽ എല്ലാ കൎമ്മവും സഗുണമായി ഭവിക്കുന്നുവെന്നു ഹേതുവായിട്ട്—

൨൮. അശ്രദ്ധയാ ഹുതം ദത്തം തപസ്തപ്തം കൃതം ച യൽ
അസദിത്യുച്യതേ പാൎത്ഥ ന ച തൽ പ്രേത്യ നോ ഇഹ.

അശ്രദ്ധയാ=ശ്രദ്ധകൂടാതെ, ഹുതം=(ചെയ്യപ്പെടുന്ന) ഹോമം, ദത്തം=ദാനം, തപ്തം തപഃ=ചെയ്യപ്പെട്ട തപസ്സ്, യൽ ച (അന്യൽ അപി) കൃതം=പിന്നെ വേറെ എന്തെല്ലാം (ശ്രദ്ധകൂടാതെ ചെയ്യപ്പെട്ടിട്ടുണ്ടോ ആ വക കൎമ്മങ്ങൾ), തൽ (സൎവ്വം)=അതെല്ലാം, ഹേ പാൎത്ഥ=അല്ലയോ പാൎത്ഥ, അസൽ ഇതി=അസൽ എന്ന്, ഉച്യതേ=പറയപ്പെടുന്നു. (യതഃ)=എന്തുകൊണ്ടെന്നാൽ, പ്രേത്യ=പരലോകത്തിൽ, (തൽ) ന=അവ ഫലിക്കുന്നില്ല (അവയെക്കൊണ്ടു പ്രയോജനമില്ല). ഇഹ ച നോ=ഈ ലോകത്തിലും (പ്രയോജനം) ഇല്ല.

ശ്രദ്ധകൂടാതെ ചെയ്യപ്പെടുന്ന യജ്ഞം, ദാനം, തപസ്സ്, മററുകൎമ്മങ്ങൾ, ഇവയെല്ലാം ഹേ പാൎത്ഥ, 'അസൽ' എന്നു പറയപ്പെടുന്നു. എന്തെന്നാൽ പരലോകത്തിലും ഇഹലോകത്തിലും അവയെക്കൊണ്ടു യാതൊരു ഫലവുമില്ല.

(ശം_ഭാ) അശ്രദ്ധയാ ഹുതം=ശ്രദ്ധകൂടാതെ ഹവനംചെയ്യപ്പെട്ടത്; അശ്രദ്ധയാ ദത്തം=ശ്രദ്ധകൂടാതെ ബ്രാഹ്മണൎക്കു ദാനംചെയ്യപ്പെട്ടത്; അശ്രദ്ധയാ തപഃ തപ്തം=ശ്രദ്ധകൂടാതെ തപസ്സ് അനുഷ്ഠിക്കപ്പെട്ടത്; തഥാ=അപ്രകാരംതന്നെ; അശ്രദ്ധയാ ഏവ യൽ കൃതം=ശ്രദ്ധകൂടാതെ ചെയ്യപ്പെട്ട സ്തുതിനമസ്കാരാദികൾ; തൽ (സൎവ്വം) അസൽ ഇതി ഉച്യതേ=അതെല്ലാം അസൽ എന്നു പറയപ്പെടുന്നു. എന്തെന്നാൽ അവയെല്ലാം എന്നെ പ്രാപിക്കേണ്ട മാൎഗ്ഗത്തിൽനിന്നു പുറത്താകുന്നു. ന ച തൽ പ്രേത്യ=ആ വക യജ്ഞാദികൎമ്മങ്ങൾക്കു

ബഹുപ്രയത്നം വേണ്ടിവന്നിട്ടുണ്ടെങ്കിലും പരലോകത്തിൽ അവയെക്കൊണ്ടു യാതൊരു ഫലവുമില്ല. നോ ഇഹ=(ശ്രദ്ധാരഹിതമായ കർമ്മം) സജ്ജനങ്ങളാൽ നിന്ദിക്കപ്പെട്ടിരിക്കുന്നതിനാൽ ഇഹലോകത്തിലും അവയെക്കൊണ്ടു യാതൊരു പ്രയോജനവുമില്ല.

ഇതി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു ബ്രഹ്മവിദ്യായാം
യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
ശ്രദ്ധാത്രയവിഭാഗയോഗോ നാമ
സപ്തദശോദ്ധ്യായഃ

ശ്രദ്ധാത്രയവിഭാഗയോഗമെന്ന പതിനേഴാമദ്ധ്യായം
സമാപ്തം.



# പതിനെട്ടാമദ്ധ്യായം

(ശം—ഭാ) ഗീതാശാസ്ത്രത്തിന്റെ സകല അൎത്ഥത്തേയും സകലവേദാൎത്ഥത്തേയും ഈ അദ്ധ്യായത്തിൽ ഉപസംഹരിച്ചു പറയണമെന്ന ഉദ്ദേശത്തിന്മേൽ ഈ അദ്ധ്യായമാരംഭിക്കപ്പെടുന്നു. കഴിഞ്ഞ അദ്ധ്യായങ്ങളിൽ പറയപ്പെട്ടിട്ടുള്ള അൎത്ഥമെല്ലാം ഇതിൽ കാണുന്നതാകുന്നു. എന്നാൽ അൎജ്ജുനൻ സന്ന്യാസശബ്ദത്തിന്റേയും ത്യാഗശബ്ദത്തിന്റേയും അൎത്ഥത്തിന്നുള്ള വ്യത്യാസത്തെ തിരിച്ചറിയേണമെന്ന ഇച്ഛയോടുകൂടി ചോദിക്കുന്നു—

അൎജ്ജുന ഉവാച.

൧. സംന്ന്യാസസ്യ മഹാബാഹോ തത്ത്വമിച്ഛാമി വേദിതും
ത്യാഗസ്യ ച ഹൃഷീകേശ പൃഥക്കേശിനിഷൂദന.

അൎജ്ജുനൻ പറഞ്ഞു.

ഹേ ഹൃഷീകേശ=സൎവ്വേന്ദ്രിയങ്ങൾക്കും നിയാമകനായിട്ടുള്ളവനേ, ഹേ കേശിനിഷൂദന=കേശി എന്ന അസുരനെക്കൊന്നവനേ, ഹേ മഹാബാഹോ=(അതുഹേതുവായിട്ടു തന്നെ) ഹേ മഹാബഹോ, സംന്ന്യാസസ്യ=സന്ന്യാസത്തിന്റേയും, ത്യാഗസ്യ ച=ത്യാഗത്തിന്റേയും, തത്ത്വം=തത്ത്വത്തെ, പൃഥക്=വേർതിരിച്ച്, വേദിതും=അറിയുന്നതിന്ന്, ഇച്ഛാമി=ഞാൻ ഇച്ഛിക്കുന്നു.

സൎവ്വേന്ദ്രിയങ്ങൾക്കും നിയാമകനും കേശി എന്ന അസുരനെ കൊന്നവനുമായ ഹേ മഹാബാഹോ, സന്ന്യാസത്തിന്റേയും ത്യാഗത്തിന്റേയും തത്ത്വത്തെ വേർതിരിച്ചറിയുന്നതിന്നു ഞാനിച്ഛിക്കുന്നു.

(ശം—ഭാ) സംന്ന്യാസസ്യ=സന്ന്യാസശബ്ദാൎത്ഥത്തിന്റെ. ത്യാഗസ്യ=ത്യാഗശബ്ദാൎത്ഥത്തിന്റെ. തത്ത്വം=യാഥാത്മ്യത്തെ (യഥാൎത്ഥസ്വരൂപത്തെ). പൃഥക്=ഒന്നിൽനിന്നു മറ്റേതിനെ വിഭാഗിച്ച്. കേശിനിഷൂദന—കേശി എന്നു പേരായ ഒരു കുതിരയുടെ വേഷത്തോടുകൂടിയ അസുരനെ ഭഗവാൻ വാസുദേവൻ കൊന്നതിനാൽ കേശിനിഷൂദനൻ എന്ന് അദ്ദേഹത്തിന്നു പേര്. ആ പേരോടുകൂടി അൎജ്ജുനൻ സംബോധനചെയ്യുന്നു.

(ശ്രീ) 'സൎവ്വകൎമ്മാണി മനസാ സംന്ന്യസ്യാസ്തേ സുഖം വശീ', 'സംന്ന്യാസയോഗയുക്താത്മാ' എന്നിങ്ങിനെയുള്ള ഘട്ടങ്ങളിൽ കൎമ്മസന്ന്യാസം ഉപദേശിക്കപ്പെട്ടു. അപ്രകാരംതന്നെ 'ത്യക്ത്വാ കൎമ്മഫലാസംഗം നിത്യതൃപ്തോ നിരാശ്രയഃ', 'സൎവ്വകൎമ്മഫലത്യാഗം തതഃ കുരു യതാത്മവാൻ' എന്നിങ്ങിനെയുള്ള ഘട്ടങ്ങളിൽ ഫലമാത്രത്യാഗംകൊണ്ടു കൎമ്മാനുഷ്ഠാനവും ഉപദേശിക്കപ്പെട്ടു. എന്നാൽ പരമകാരുണികനും സൎവ്വജ്ഞനുമായ ഭഗവാൻ പരസ്പരവിരുദ്ധമായിട്ടുള്ളതിനെ ഉപദേശിക്കുകയില്ല, നിശ്ചയംതന്നെ. അതിനാൽ കൎമ്മസന്ന്യാസത്തിന്റേയും തദനുഷ്ഠാനത്തിന്റേയും അവിരോധം എപ്രകാരമാണ് എന്നറിവാനുള്ള ഇച്ഛയോടുകൂടി അൎജ്ജുനൻ ചോദിക്കുന്നു—സംന്ന്യാസസ്യേതി.

സന്ന്യാസത്യാഗശബ്ദങ്ങളെപ്പററി മുന്നദ്ധ്യായങ്ങളിൽ അവിടവിടെയായി പല ദിക്കിലും പറഞ്ഞിട്ടുണ്ട്. എങ്കിലും അവയുടെ ശബ്ദാൎത്ഥങ്ങളെ വേർതിരിച്ചു നിഷ്കൎഷിച്ചു പറഞ്ഞിട്ടില്ല. അതിനാൽ അവയെ നിൎണ്ണയിക്കുന്നതിന്നുവേണ്ടി ഭഗവാൻ, അവയെപ്പററി അറിയണമെന്ന ഇച്ഛയോടുകൂടി ചോദിക്കുന്ന അൎജ്ജുനനോടായി പറയുന്നു—

ശ്രീഭഗവാനുവാച.

൨. കാമ്യാനാം കൎമ്മണാം ന്യാസം സംന്ന്യാസം കവയോ വിദുഃ
സൎവകൎമ്മഫലത്യാഗം പ്രാഹുസ്ത്യാഗം വിചക്ഷണാഃ.

ഭഗവാൻ പറഞ്ഞു.

കാമ്യാനാം കർമ്മണാം=കാമ്യകർമ്മങ്ങളുടെ, ന്യാസം=പരിത്യാഗത്തെ, സംന്യാസം= സന്ന്യാസം എന്ന്, കവയഃ=പണ്ഡിതന്മാർ, വിദുഃ=അറിയുന്നു. സർവ്വകർമ്മഫലത്യാഗം=കാമ്യങ്ങളായും നിത്യനൈമിത്തികങ്ങളായുമുള്ള സകലകർമ്മങ്ങളുടേയും ഫലമാത്രത്യാഗം, ത്യാഗം=ത്യാഗം എന്ന്, വിചക്ഷണാഃ=നിപുണന്മാർ, പ്രാഹുഃ=പറയുന്നു.

കാമ്യകർമ്മങ്ങളുടെ പരിത്യാഗത്തെ സന്ന്യാസമെന്നു പണ്ഡിതന്മാർ അറിയുന്നു. സർവ്വകർമ്മങ്ങളുടേയും ഫലമാത്രത്യാഗത്തെ ത്യാഗമെന്നു നിപുണന്മാർ പറയുന്നു.

(ശം-ഭാ) അശ്വമേധം മുതലായ കാമ്യകർമ്മങ്ങളുടെ പരിത്യാഗം—അവ അനുഷ്ഠിക്കപ്പെടേണ്ടതാണെങ്കിലും അവയെ അനുഷ്ഠിക്കാതിരിക്കുന്നത്—ആണ് സന്ന്യാസശബ്ദത്തിന്റെ അർത്ഥമെന്നു ചില പണ്ഡിതന്മാർ അറിയുന്നു. അനുഷ്ഠിക്കപ്പെടുന്നവയായ നിത്യനൈമിത്തിക(സർവ്വ)കർമ്മങ്ങളുടേയും ഫലത്തെ—അവയെ അനുഷ്ഠിക്കുന്നവനെ സംബന്ധിച്ചുണ്ടാകുന്ന ഫലത്തെ—പരിത്യജിക്കുന്നതാണ് ത്യാഗശബ്ദത്തിന്റെ അർത്ഥം എന്നു പണ്ഡിതന്മാർ പറയുന്നു. (സന്ന്യാസശബ്ദംകൊണ്ടും ത്യാഗശബ്ദംകൊണ്ടും) കാമ്യകർമ്മപരിത്യാഗത്തേയും (സർവ്വകർമ്മ)ഫലപരിത്യാഗത്തേയുമാണ് പറയേണമെന്നുദ്ദേശിക്കുന്നതെങ്കിൽ സന്ന്യാസശബ്ദത്തിനും ത്യാഗശബ്ദത്തിനും ഒരേ അർത്ഥമാകുന്നു. രണ്ടിനും സർവ്വഥാ ത്യാഗം എന്നു മാത്രമാണ് അർത്ഥം. ഘടം പടം എന്ന ശബ്ദങ്ങളെപ്പോലെ അവ അർത്ഥത്തിൽ രണ്ടു ജാതി ശബ്ദങ്ങളല്ല. ഇവിടെ ഇങ്ങിനെ ഒരു പൂർവ്വപക്ഷം ജനിക്കുന്നു—നിത്യനൈമിത്തികകർമ്മങ്ങൾക്കു ഫലംതന്നെയില്ലെന്നു പറയുന്നു. അപ്പോൾ പിന്നെ അവയുടെ ഫലത്യാഗം എന്ന് എങ്ങിനെയാണ് പറയുന്നത്? ഇതു വന്ധ്യയുടെ പുത്രത്യാഗം എന്നു പറയുന്നപോലെയാകുന്നു.

സമാധാനം—ഇവിടെ അങ്ങിനെ ഒരു ദോഷമില്ല. എന്തെന്നാൽ നിത്യനൈമിത്തികകർമ്മങ്ങൾ ഫലത്തോടുകൂടിയവയാണെന്നാണ് ഭഗവാന്റെ അഭിപ്രായം. ഇതിനെ അദ്ദേഹം 'അനിഷ്ടമിഷ്ടം....ന തു സംന്യാസിനാം ക്വചിൽ' എന്നിങ്ങിനെ ഈ അധ്യായത്തിൽ ൧൨-ാം ശ്ലോകംകൊണ്ടു പറയുന്നതാകുന്നു. അതിൽ അദ്ദേഹം, സന്ന്യാസികൾക്കു കർമ്മഫലത്തിൽ യാതൊരു സംബന്ധവുമില്ല എന്നു കാണിക്കുന്നതോടുകൂടി സന്ന്യാസികളല്ലാത്തവർ തങ്ങൾ ചെയ്യുന്ന നിത്യകർമ്മങ്ങളുടെ ഫലം 'ഭവത്യത്യാഗിനാം പ്രേത്യ' എന്നിങ്ങിനെ മേലിൽ അനുഭവിക്കേണ്ടിവരുമെന്നു കാണിക്കുന്നു.

(ശ്രീ) മതാന്തരനിരാസംകൊണ്ട് അതിനെത്തന്നെ ദൃഢീകരിക്കുന്നതിന്നായി മതഭേദത്തെ കാണിക്കുന്നു—

൩. ത്യാജ്യം ദോഷവദിത്യേകേ കർമ്മ പ്രാഹുർമ്മനീഷിണഃ
യജ്ഞദാനതപഃകർമ്മ ന ത്യാജ്യമിതി ചാപരേ.

ഏകേ മനീഷിണഃ=വിവേകികളായ ചിലർ, (സാംഖ്യന്മാർ), ദോഷവൽ=ഹിംസാദിദോഷത്തോടുകൂടിയിരിക്കുന്നതുകൊണ്ടു ബന്ധത്തെ ഉണ്ടാക്കുന്നതിനാൽ, കർമ്മ=സർവ്വകർമ്മ

ങ്ങളും, ത്യാജ്യം ഇതി=ഉപേക്ഷിക്കപ്പെടേണ്ടവയാകുന്നുവെന്ന്, പ്രാഹുഃ=പറയുന്നു. അപരേ=മററു ചിലർ (മീമാംസകന്മാർ), യജ്ഞദാനതപഃകർമ്മ=യജ്ഞദാനതപസ്സുകളായ കർമ്മങ്ങൾ, ന ത്യാജ്യം ഇതി ച=ഉപേക്ഷിക്കപ്പെടേണ്ടവയല്ല എന്നും (പ്രാഹുഃ)=പറയുന്നു.

വിവേകികളായ ചിലർ, കർമ്മം ദോഷത്തോടുകൂടിയതാകയാൽ ഉപേക്ഷിക്കപ്പെടേണ്ടതാകുന്നുവെന്നു പറയുന്നു. മററു ചിലർ യജ്ഞദാനതപസ്സുകളായ കർമ്മം ഉപേക്ഷിക്കപ്പെടേണ്ടതല്ല എന്നും പറയുന്നു.

(ശം-ഭാ) സാംഖ്യാദിദർശനങ്ങളെ ആശ്രയിച്ചിരിക്കുന്ന ചില പണ്ഡിതന്മാർ, സർവ്വകർമ്മവും ദോഷത്തോടുകൂടിയതാകയാൽ ഉപേക്ഷിക്കപ്പെടേണ്ടതാകുന്നു—കർമ്മത്തിന്നധികാരികളായവരാലും കൂടി ഉപേക്ഷിക്കപ്പെടേണ്ടതാകുന്നു—എന്നു പറയുന്നു. ദോഷവൽ=ബന്ധഹേതുവാകയാൽ സർവ്വകർമ്മവും ദോഷത്തോടുകൂടിയതാകുന്നു. അല്ലെങ്കിൽ, രാഗാദിദോഷംപോലും (കർമ്മവും) ഉപേക്ഷിക്കപ്പെടേണ്ടതാകുന്നു. എന്നാൽ കർമ്മത്തിന്നധികാരികളായവരെ സംബന്ധിച്ചു യജ്ഞദാനതപസ്സുകളായ കർമ്മങ്ങൾ ഉപേക്ഷിക്കപ്പെടേണ്ടവയല്ലെന്നു വേറെ ചില വിദ്വാന്മാരും പറയുന്നു. ഇവിടെ കർമ്മാധികാരികളായവരെ അപേക്ഷിച്ചുതന്നെയാണ് ഈ വക വികല്പങ്ങൾ (ഭിന്നാഭിപ്രായങ്ങൾ), ജ്ഞാനനിഷ്ഠന്മാരെ അപേക്ഷിച്ചല്ല. കർമ്മാധികാരത്തിൽനിന്നു കയറിട്ടുള്ളവരും സകലലൌകികവിഷയങ്ങളിൽനിന്നും മേലെ നില്ക്കുന്ന സന്ന്യാസികളുമായവരെപ്പററി ഇവിടെ (അ. ൩. ശ്ലോ. ൩.) പറയുന്നില്ല.

പൂർവ്വപക്ഷം—'കർമ്മയോഗേന യോഗിനാം' (അ. ൩. ശ്ലോ. ൩) എന്നിങ്ങിനെ കർമ്മാധികാരികളെ മുമ്പു വിഭാഗിച്ചു പറഞ്ഞിട്ടുണ്ടെങ്കിലും സകലശാസ്ത്രങ്ങളേയും ഉപസംഹരിക്കുന്ന ഈ അധ്യായത്തിൽ (പ്രകരണത്തിൽ) കർമ്മാധികാരികളെപ്പററി (തന്നെ പിന്നേയും) വിചാരിക്കുന്നതുപോലെതന്നെ ജ്ഞാനനിഷ്ഠന്മാരേയുംപററി വിചാരിക്കേണ്ടതാകുന്നു.

സമാധാനം—വേണ്ട; എന്തെന്നാൽ ജ്ഞാനനിഷ്ഠന്മാർ അജ്ഞാനംനിമിത്തമോ ദുഃഖംനിമിത്തമോ (ധർമ്മ)ത്യാഗം ചെയ്യുമെന്നു വിചാരിപ്പാൻ തരമില്ല. സാംഖ്യന്മാർ കായക്ലേശനിമിത്തമായ ദുഃഖങ്ങളെ ആത്മാവിൽ കാണുന്നില്ല. എന്തെന്നാൽ ഇച്ഛാദികൾ ക്ഷേത്രധർമ്മംതന്നെയാണെന്നു കാണിക്കപ്പെട്ടിട്ടുണ്ട്. അതിനാൽ അവർ കായക്ലേശത്തേയും ദുഃഖത്തേയും ഭയപ്പെട്ടു കർമ്മത്തെ പരിത്യജിക്കുന്നില്ല. അവർ ആത്മാവിൽ കർമ്മത്തെ ദർശിക്കുന്നതുമില്ല. ആത്മാവിൽ കർമ്മത്തെ ദർശിക്കുന്നുവെങ്കിൽ മോഹംനിമിത്തം അവർ നിയതകർമ്മങ്ങളെ ഉപേക്ഷിച്ചേനെ. എന്നാൽ പരമാത്ഥത്തിൽ കർമ്മം ഗുണങ്ങളെ സംബന്ധിച്ചിരിക്കുന്നുവെന്നും 'ഞാൻ ഒന്നും ചെയ്യുന്നില്ല.' (അ. ൫. ശ്ലോ. ൮) എന്നും, അറിയുകയാലാണ് അവർ കർമ്മങ്ങളെ സന്ന്യസിക്കുന്നത്. തത്ത്വവിത്തുക്കൾ കർമ്മങ്ങളെ എങ്ങിനെയാണ് സന്ന്യസിക്കുന്നതെന്ന് 'സർവ്വകർമ്മാണി മനസാ സംന്യസ്യ' (അ. ൫. ശ്ലോ. ൧൩) എന്നിങ്ങിനെയുള്ള ശ്ലോകങ്ങളെക്കൊണ്ടു

പറഞ്ഞിട്ടുണ്ട്. അതിനാൽ കമ്മത്തിൽ അധികാരികളും ആത്മാവിനെ അറിയാത്തവരും അജ്ഞാനംനിമിത്തവും കായക്ലേശഭയംനിമിത്തവും കമ്മത്തെ പരിത്യജിക്കാവുന്നവരുമായ മററു ചിലരെ മാത്രമാണ് രാജസത്യാഗികളെന്നും താമസത്യാഗികളെന്നും പറഞ്ഞു നിന്ദിക്കുന്നത്. അനാത്മജ്ഞന്മാരായ കമ്മികളുടെ കമ്മഫലത്യാഗത്തെ സ്തുതിക്കുന്നതിനാകുന്നു (മററവരെ നിന്ദിക്കുന്നത്). ഗുണാതിതൻെറ ലക്ഷണത്തെ പറയുന്ന ദിക്കിൽ 'സവ്വാരംഭപരിത്യാഗീ', 'മൌനീ സന്തുഷ്ടോ യേന കേനചിൽ, അനികേതഃ സ്ഥിരമതിഃ' എന്നിങ്ങിനെ പരമാത്മസന്യാസിയെ വിശേഷിപ്പിച്ചു പറഞ്ഞിട്ടുമുണ്ട്. ജ്ഞാനത്തിൻെറ പരയായ നിഷ്ഠയെപ്പററി ഭഗവാൻ ഇനി പറയുന്നതുമാകുന്നു. അതിനാൽ ജ്ഞാനനിഷ്ഠന്മാരായ സന്യാസികളെപ്പററി പറവാനല്ല ഇവിടെ ഉദ്ദേശിച്ചിട്ടുള്ളത്. കമ്മഫലത്യാഗം സാത്വികമാകയാൽ രാജസതാമസങ്ങളായവയെ അപേക്ഷിച്ച് അതു സന്യാസമാണ് എന്നു പറഞ്ഞതേയുള്ളൂ. അല്ലാതെ അതു മുഖ്യമായിട്ടുള്ള സവ്വകമ്മസന്യാസമല്ല.

പൂവ്വപക്ഷം—'ന ഹി ദേഹഭൃതാ ശക്യം' (അ. ൧൮. ശ്ലോ. ൧൧) എന്ന ശ്ലോകംകൊണ്ടു സവ്വകമ്മസന്യാസം അസംഭവമാകുന്നുവെന്നതിലേയ്ക്കു കാരണം പറഞ്ഞിരിക്കുന്നതിനാൽ മുഖ്യമായിരിക്കുന്ന സന്യാസത്തെപ്പററിത്തന്നെയാണ് ഇവിടെ പറഞ്ഞിരിക്കുന്നത്.

സമാധാനം—അല്ല; എന്തെന്നാൽ ആ ഹേതുവചനം സ്തുത്യത്ഥമായിട്ടാകുന്നു (മററൊന്നിനെ സ്തുതിക്കുന്നതിന്നുവേണ്ടിയാകുന്നു.) 'ത്യാഗാച്ഛാന്തിരനന്തരം' (അ. ൧൨. ശ്ലോ. ൧൨) എന്നു പറഞ്ഞത് കമ്മഫലത്യാഗത്തെ സ്തുതിക്കുന്നതിന്നാകുന്നു. മുമ്പറയപ്പെട്ടിട്ടുള്ള അനേകനിഷ്ഠകളെ അനുഷ്ഠിപ്പാൻ ശക്തിയില്ലാത്ത അജ്ജുനനെ ഉദ്ദേശിച്ചാണ് അങ്ങിനെ പറഞ്ഞിട്ടുള്ളത്. അതുപോലെതന്നെ 'നഹി ദേഹഭൃതാ ശക്യം' എന്ന് ഇവിടെ പറഞ്ഞിരിക്കുന്നതും കമ്മഫലത്യാഗത്തെ സ്തുതിക്കുന്നതിന്നുവേണ്ടിത്തന്നെയാകുന്നു. 'സവ്വകമ്മങ്ങളേയും മനസ്സുകൊണ്ടു സന്യസിച്ചിട്ട് ഒന്നും ചെയ്യാതേയും ചെയ്യിക്കാതേയും നവദ്വാരമായിരിക്കുന്ന പുരത്തിലിരിക്കുന്നു' (അ. ൫. ശ്ലോ. ൧൩.) എന്നുള്ള പക്ഷത്തെ എതിത്തു പറവാൻ ആക്കും കഴിയുന്നതല്ല. അതിനാൽ കമ്മത്തിൽ അധികാരികളായവരെ ഉദ്ദേശിച്ചുതന്നെയാണ് സന്യാസത്തേയും ത്യാഗത്തേയും സംബന്ധിച്ചുള്ള ഈ വികല്പം (സംശയം). എന്നാൽ പരമാത്ഥദശികളായ യാതൊരു സാംഖ്യന്മാരാണുള്ളത് അവക്കു സവ്വകമ്മസന്യാസലക്ഷണമായിരിക്കുന്ന ജ്ഞാനനിഷ്ഠയിൽതന്നെയാണ് അധികാരം; മററൊന്നിലുമല്ല. അതിനാൽ ഇവിടെ സൂചിപ്പിച്ചിട്ടുള്ള വികല്പങ്ങൾക്ക് അവർ ഒരിക്കലും അഹന്മാരല്ല. ഇതിനെ നാം, 'വേദാവിനാശിനം' എന്ന ഘട്ടത്തിലും മൂന്നാമദ്ധ്യായത്തിൻെറ ആദിയിലും നല്ലവണ്ണം ഉപപാദിച്ചിട്ടുണ്ട്.

ഈ വികല്പഭേദങ്ങളിൽ (നിശ്ചയമായിട്ടുള്ളതിനെ) കേട്ടാലും—

൪. നിശ്ചയം ശൃണു മേ തത്ര ത്യാഗേ ഭരതസത്തമ
ത്യാഗോ ഹി പുരുഷവ്യാഘ്ര ത്രിവിധഃ സംപ്രകീർത്തിതഃ.

ഹേ ഭരതസത്തമ=അല്ലയോ ഭരതകുലശ്രേഷ്ഠ, തത്ര ത്യാഗേ=മേൽ പറഞ്ഞ ത്യാഗ വിഷയത്തിൽ(ഇപ്രകാരം വിപ്രതിപന്നമായിരിക്കുന്ന ത്യാഗത്തിൽ), നിശ്ചയം=നിശ്ചയത്തെ, മേ=എൻെറ വാക്കിൽനിന്ന്, ശൃണു=കേട്ടാലും. ഹി=എന്തെന്നാൽ, ഹേ പുരുഷവ്യാഘ്ര= അല്ലയോ പുരുഷശ്രേഷ്ഠ, ത്യാഗഃ=(കർമ്മ)ത്യാഗം, ത്രിവിധഃ=മൂന്നു വിധമായി (താമസാദിഭേദേന മൂന്നു വിധമായി), സംപ്രകീർത്തിതഃ=(തത്ത്വവിത്തുക്കളാൽ) നല്ലവണ്ണം വേർതിരിച്ചു പറയപ്പെട്ടിരിക്കുന്നു.

അല്ലയോ ഭരതകുലശ്രേഷ്ഠ, മേൽപറഞ്ഞ ത്യാഗവിഷയത്തിൽ ഉള്ള നിശ്ചയത്തെ എന്നിൽനിന്നു കേട്ടാലും. എന്തെന്നാൽ, ഹേ പുരുഷശ്രേഷ്ഠ, ത്യാഗം മൂന്നു വിധമായി പറയപ്പെട്ടിരിക്കുന്നു.

(ശം–ഭാ) തത്ര=മുൻകാണിക്കപ്പെട്ട ത്യാഗസന്ന്യാസവികല്പത്തിങ്കൽ; നിശ്ചയം മേ ശൃണു=നിശ്ചയത്തെ എൻെറ വാക്കിൽനിന്നു ധരിച്ചാലും. ഹേ ഭരതസത്തമ=ഭരതന്മാരിൽവെച്ചു സാധുതമനായവനേ, ത്യാഗം സന്ന്യാസം എന്നീ ശബ്ദങ്ങളെക്കൊണ്ടു പറയപ്പെടുന്ന അർത്ഥം ഒന്നുതന്നെയാകുന്നുവെന്നുള്ള അഭിപ്രായത്തോടുകൂടിയാണ് ഭഗവാൻ ത്യാഗം എന്ന ഒരു പദത്തെ മാത്രം ഇവിടെ പ്രയോഗിച്ചത്. ത്യാഗഃ ഹി=ത്യാഗം എന്നത്; ത്രിവിധഃ സംപ്രകീർത്തിതഃ=താമസാദിത്രിപ്രകാരമായിട്ടു ശാസ്ത്രങ്ങളിൽ നല്ലവണ്ണം പറയപ്പെട്ടിരിക്കുന്നു. ത്യാഗം സന്ന്യാസം എന്നീ ശബ്ദങ്ങളെക്കൊണ്ടു വാച്യമായ താമസാദിഭേദേന ത്രിപ്രകാരത്തിലുള്ള ത്യാഗം ആത്മാവിനെ അറിയാത്തവനും കർമ്മത്തിൽ അധികാരിയുമായവനെ മാത്രമേ സംബന്ധിക്കുകയുള്ളൂ, പരമാർത്ഥദർശിയെ സംബന്ധിക്കുകയില്ല; എന്നുള്ള അർത്ഥത്തെ മനസ്സിലാക്കുവാൻ വളരെ പ്രയാസമാകയാൽ ഈ വിഷയത്തെ സംബന്ധിച്ചുള്ള തത്ത്വത്തെ ഉപദേശിക്കുന്നതിന്നു (ഞാനല്ലാതെ) മറ്റൊരുവൻ സമർത്ഥനാകുന്നില്ല. അതിനാൽ പരമാർത്ഥശാസ്ത്രാർത്ഥവിഷയമായും ഐശ്വരമായുമിരിക്കുന്ന നിശ്ചയത്തെ എന്നിൽനിന്നു നീ കേട്ടാലും (ഗ്രഹിച്ചാലും).

എന്നാൽ പിന്നെ ഈ നിശ്ചയം എന്താകുന്നു? ഭഗവാൻ പറയുന്നു—

൫. * യജ്ഞദാനതപഃകർമ്മ ന ത്യാജ്യം കാര്യമേവ തൽ
യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം.

യജ്ഞദാനതപഃകർമ്മ=യജ്ഞദാനതപസ്സുകളാകിയ കർമ്മം, ന ത്യാജ്യം=ഉപേക്ഷിക്കപ്പെടേണ്ടതല്ല. തൽ കാര്യം ഏവ=അതു ചെയ്യപ്പെടേണ്ടതുതന്നെ. യജ്ഞഃ=യജ്ഞവും, ദാനം=ദാനവും, തപഃ ച ഏവ=തപസ്സും, മനീഷിണാം=വിവേകികൾക്ക്, പാവനാനി=ചിത്തശുദ്ധിയെ ഉണ്ടാക്കുന്നവയാകുന്നു

* 'യജ്ഞോ ദാനം തപഃ കർമ്മ ന ത്യാജ്യം' എന്നു പാഠാന്തരം.

യജ്ഞദാനതപസ്സുകളാകിയ കമ്മം ഉപേക്ഷിക്കപ്പെടേണ്ടതല്ല. അതു ചെയ്യപ്പെടേണ്ടതുതന്നെ. യജ്ഞവും ദാനവും തപസ്സും വിവേകികൾക്കു ചിത്തശുദ്ധികരങ്ങളാകുന്നു.

(ശം-ഭാ) യജ്ഞം, ദാനം, തപസ്സ്, എന്നി ത്രിവിധകമ്മം ത്യജിക്കപ്പെടേണ്ടതല്ല. അതു ചെയ്യപ്പെടേണ്ടതുതന്നെ. എന്തെന്നാൽ യജ്ഞവും, ദാനവും, തപസ്സും കമ്മഫലത്തിലിച്ഛയില്ലാത്തവക്കു വിശുദ്ധികാരണങ്ങളാകുന്നു.

൬. ഏതാന്യപി തു കമ്മാണി സംഗം ത്യക്ത്വാ ഫലാനി ച
കത്തവ്യാനീതി മേ പാത്ഥ നിശ്ചിതം മതമുത്തമം.

ഹേ പാത്ഥ=അല്ലയോ പാത്ഥ, ഏതാനി കമ്മാണി അപി തു=ഈ യജ്ഞാദികമ്മങ്ങൾകൂടി, സംഗം ഫലാനി ച=കർത്തൃത്വാഭിനിവേശത്തേയും ഫലത്തേയും, ത്യക്ത്വാ=ഉപേക്ഷിച്ച്, കത്തവ്യാനി=ചെയ്യപ്പെടേണ്ടവയാകുന്നു. ഇതി=എന്നാണ്, മേ=എന്റെ, നിശ്ചിതം=നിശ്ചിതമായും, ഉത്തമം=ഉത്തമമായുമുള്ള, മതം=അഭിപ്രായം.

അല്ലയോ പാത്ഥ, ഈ യജ്ഞാദികമ്മങ്ങൾകൂടി കത്തൃത്വാഭിനിവേശത്തേയും ഫലത്തേയുമുപേക്ഷിച്ചു ചെയ്യപ്പെടേണ്ടവയാകുന്നുവെന്നാണ് എന്റെ നിശ്ചിതമായും ശ്രേഷ്ഠമായുമുള്ള അഭിപ്രായം.

(ശം-ഭാ) ഏതാനി കമ്മാണി അപി തു=പാവനങ്ങളാണെന്നു പറയപ്പെട്ട യജ്ഞദാനതപസ്സുകളാകിയ ഈ കമ്മങ്ങൾ; സംഗം ഫലാനി ച ത്യക്ത്വാ=അവയിൽ ആസക്തിയേയും അവയുടെ ഫലത്തേയും ഉപേക്ഷിച്ച്; കത്തവ്യാനി=അനുഷ്ഠിക്കപ്പെടേണ്ടവയാകുന്നു; ഇതി മേ നിശ്ചിതം ഉത്തമം മതം=എന്നാണ് എന്റെ നിശ്ചിതമായും ഉത്തമമായുമുള്ള മതം.

'നിശ്ചയം ശൃണു മേ തത്ര' എന്നിങ്ങിനെ (൪-ാം ശ്ലോകത്തിൽ ഭഗവാൻ) പ്രസ്താവിച്ചു. പാവനത്വത്തെ അതിന്നുള്ള ഹേതുവായും പറഞ്ഞു. അതിന്റെ ശേഷം ഭഗവാൻ 'ഏതാന്യപി കമ്മാണി കത്തവ്യാനി ഇത്യേതന്നിശ്ചിതം മതമുത്തമം=ഈ കമ്മങ്ങളും കൂടി ചെയ്യപ്പെടേണ്ടവയാകുന്നു എന്നാണ് എന്റെ നിശ്ചിതമായും ഉത്തമമായുമുള്ള അഭിപ്രായം' എന്നു പറഞ്ഞതു മുൻപ്രതിജ്ഞാതമായ അത്ഥത്തെ ഉപസംഹരിക്കുകമാത്രമാകുന്നു. 'ഏതാന്യപി തു കമ്മാണി' എന്നുള്ളത് പുതിയതായി പ്രസ്താവിക്കുന്ന ഒരു വിഷയമല്ല. എന്തെന്നാൽ ഈ പ്രകൃതത്തിൽ പ്രതിപാദിക്കപ്പെടുന്ന വിഷയത്തെ സംബന്ധിച്ചുതന്നെ ആ ഭാഗത്തെ വ്യാഖ്യാനിക്കുന്നത് അധികം നല്ലതായിരിക്കുന്നതാണ്. സംഗത്തോടുകൂടിയവനും ഫലത്തെ ഇച്ഛിക്കുന്നവനുമായവന് ഈ കമ്മങ്ങൾ ബന്ധഹേതുക്കളായി ഭവിക്കുന്നുവെങ്കിലും മോക്ഷേച്ഛുവിന് ഇവ ചെയ്യപ്പെടേണ്ടവയാണെന്നുള്ള അത്ഥത്തെ കാണിപ്പാനാണ് 'അപി' ശബ്ദം. അല്ലാതെ കത്തവ്യങ്ങളായ കമ്മങ്ങൾ ഇനിയുമുണ്ട് എന്നു സൂചിപ്പിക്കുന്നതിന്നുവേണ്ടിയല്ല 'ഏതാന്യപി' എന്നു പറഞ്ഞത്. മറ്റുചിലർ ഇങ്ങിനെ വ്യാഖ്യാനിക്കുന്നു—നിത്യകമ്മങ്ങൾക്കു ഫലമില്ലായ്കയാൽ 'സംഗത്തേയും ഫലത്തേയുമുപേക്ഷിച്ച്' എന്നു പറഞ്ഞതു ശരിയല്ല. അതിനാൽ 'ഏതാന്യപി കമ്മാണി' എന്നതിന്ന് നി

ത്യകമ്മങ്ങളിൽനിന്നന്യമായ കാമ്യകമ്മങ്ങൾകൂടി ചെയ്യപ്പെടേണ്ടതാകുന്നു; അ പ്പോൾ പിന്നെ യജ്ഞദാനതപസ്സുകളാകിയ കമ്മങ്ങളുടെ കായ്യം പറവാനു ണ്ടോ, എന്നത്ഥമാകുന്നു.

അതു ശരിയല്ല. എന്തെന്നാൽ 'യജ്ഞോ ദാനം തപശ്ചൈവ പാവ നാനി മനീഷിണാം' എന്ന വചനംകൊണ്ടു നിത്യകമ്മങ്ങളും ഫലത്തോടുകൂടി യവയാണെന്നു പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. നിത്യകമ്മങ്ങൾകൂടി ബന്ധഹേ തുക്കളാണെന്നു ശങ്കിച്ച് അവയെ ഉപേക്ഷിപ്പാനിച്ഛിക്കുന്ന മുമുക്ഷുവിന്നു പിന്നെ കാമ്യകമ്മങ്ങളിൽ പ്രസംഗമുണ്ടാകുമോ? 'ദൂരേണ ഹ്യവരം കമ്മ' (അ. ൨. ശ്ലോ. ൪൯) എന്നിങ്ങിനെ കാമ്യകമ്മത്തെ നിന്ദിക്കുന്നതിനാലും, 'യജ്ഞാത്ഥാൽ കമ്മ ണോന്യത്ര' (അ. ൩. ശ്ലോ. ൯) എന്നും 'ത്രൈഗുണ്യവിഷയാ വേദാഃ' (അ. ൨. ശ്ലോ. ൪൫) എന്നും, 'ത്രൈവിദ്യാ മാം സോമപാഃ' (അ. ൯. ശ്ലോ. ൨൦) എന്നും, 'ക്ഷീണേ പുണ്യേ മത്ത്യലോകം വിശന്തി' (അ. ൯. ശ്ലോ. ൨൧) എന്നും, ഉള്ള ശ്ലോകങ്ങളെക്കൊണ്ട് കാമ്യകമ്മങ്ങൾ ബന്ധഹേതുക്കളാണെന്നു നിശ്ചയിക്ക പ്പെട്ടിട്ടുള്ളതിനാലും, പ്രകൃതവിഷത്തിൽനിന്ന് അവ വളരെ ദൂരെയാകയാലും, 'ഏതാന്യപി' എന്ന ശബ്ദങ്ങൾ കാമ്യകമ്മങ്ങളെ സൂചിപ്പിക്കുന്നില്ല.

അതുകൊണ്ട് അജ്ഞനായും അതിനാൽ അധികൃതനായുമിരിക്കുന്ന മോക്ഷേച്ഛുവിന്ന്—

൭. നിയതസ്യ തു സംന്യാസഃ കമ്മണോ നോപപദ്യതേ
മോഹാത്തസ്യ പരിത്യാഗസ്താമസഃ പരികീത്തിതഃ.

നിയതസ്യ തു=എന്നാൽ അവശ്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള, കമ്മ ണഃ=കമ്മത്തിന്റെ, സംന്യാസഃ=പരിത്യാഗം, ന ഉപപദ്യതേ=ശരിയല്ല. മോഹാൽ=അവി വേകംനിമിത്തം, തസ്യ=അതിന്റെ (ആ കമ്മത്തിന്റെ), പരിത്യാഗഃ=പരിത്യാഗം, താമ സഃ=താമസമെന്ന്, പരികീത്തിതഃ=പറയപ്പെട്ടിരിക്കുന്നു.

അവശ്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള കമ്മത്തിന്റെ ത്യാഗം ശരിയായിട്ടുള്ളതല്ല. അവിവേകംനിമിത്തമുള്ള അതിന്റെ ത്യാഗം താമസം എന്നു പറയപ്പെട്ടിരിക്കുന്നു.

(ശം-ഭാ) നിയതസ്യ കമ്മണഃ=നിത്യമായ കമ്മത്തിന്റെ; സംന്യാസഃ= പരിത്യാഗം; ന ഉപപദ്യതേ=ശരിയല്ല. എന്തെന്നാൽ അത് അജ്ഞനായവ നെ ശുദ്ധീകരിക്കുന്നുവെന്നു സമ്മതിക്കപ്പെട്ടിരിക്കുന്നു. മോഹാൽ=അജ്ഞാനം നിമിത്തം; തസ്യ പരിത്യാഗഃ=നിയതകമ്മത്തിന്റെ പരിത്യാഗം. നിയതകമ്മം അവശ്യം ചെയ്യപ്പെടേണ്ടതാകുന്നുവെന്നു പറയുകയും, പിന്നെ അതിനെ ത്യജി ക്കുകയും, ചെയ്യുന്നത് അന്യോന്യവിരുദ്ധമാകുന്നു. അതിനാൽ അപ്രകാരമുള്ള പരിത്യാഗം അജ്ഞാനം നിമിത്തമാകുന്നു; അതു താമസമെന്നും പറയപ്പെടു ന്നു. മോഹംതന്നെ തമസ്സാകുന്നു.

അതിന്നും പുറമെ—

൮. ദുഃഖമിത്യേവ യൽ കമ്മ കായക്ലേശഭയാത്ത്യജേൽ
സ കൃത്വാ രാജസം ത്യാഗം നൈവ ത്യാഗഫലം ലഭേൽ.

(യഃ)=ഏവൻ, ദുഃഖം ഇതി ഏവ=ദുഃഖമാണ് എന്നു വിചാരിച്ച്, കായക്ലേശഭയാൽ=ശരീരായാസഭയംകൊണ്ട്, യൽ കർമ്മ=യാതൊരു കർമ്മത്തെ, ത്യജേൽ=ത്യജിക്കുന്നുവോ, സഃ=അവൻ, രാജസം=രാജസമായ, ത്യാഗം=ത്യാഗത്തെ, കൃത്വാ=ചെയ്ത്, ത്യാഗഫലം=(ജ്ഞാനനിഷ്ഠാലക്ഷണമായ) ത്യാഗഫലത്തെ, ന ഏവ ലഭേൽ=ലഭിക്കുന്നില്ല.

ഏവൻ ദുഃഖമാണ് എന്ന വിചാരത്തോടുകൂടി ശരീരായാസഭയംനിമിത്തം നിത്യകർമ്മത്തെ ത്യജിക്കുന്നുവോ അവൻ രാജസമായ ത്യാഗത്തെ ചെയ്ത് (ജ്ഞാനനിഷ്ഠാലക്ഷണമായ) ത്യാഗഫലത്തെ ലഭിക്കുന്നില്ല.

(ശം-ഭാ) കായക്ലേശഭയാൽ=ശരീരദുഃഖഭയംനിമിത്തം. ത്യാഗഫലം=ജ്ഞാനപൂർവ്വകമായ സർവ്വകർമ്മത്യാഗത്തിൻെറ മോക്ഷമെന്നു പറയപ്പെടുന്ന ഫലത്തെ. ശേഷം സ്പഷ്ടം.

[ശ-സ] ഈ ശ്ലോകംകൊണ്ട്, 'സുഖത്തിൽനിന്നു സുഖം ലഭിക്കുന്നതല്ല' എന്ന ന്യായപ്രകാരം സ്വധർമ്മാനുഷ്ഠാനംകൊണ്ടുണ്ടാകുന്ന ക്ലേശത്തെ സഹിക്കുന്നവന്നു മാത്രമേ പുരുഷാർത്ഥം സിദ്ധിക്കുന്നുള്ളുവെന്നു സൂചിപ്പിക്കപ്പെടുന്നു.

എന്നാൽ സാത്ത്വികമായ ത്യാഗമേതാകുന്നു? ഭഗവാൻ പറയുന്നു—

൯. കാര്യമിത്യേവ യൽ കർമ്മ നിയതം ക്രിയതേഽർജ്ജുന
സംഗം ത്യക്ത്വാ ഫലം ചൈവ സ ത്യാഗഃ സാത്ത്വികോ മതഃ.

ഹേ അർജ്ജുന=അല്ലയോ അർജ്ജുന, നിയതം=അവശ്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള, കർമ്മ=കർമ്മം, കാര്യം ഏവ ഇതി=ചെയ്യപ്പെടേണ്ടതുതന്നെ എന്നറിഞ്ഞ്, സംഗം=അഭിനിവേശത്തേയും (അഭിമാനത്തേയും), ഫലം ച ഏവ=ഫലത്തേയും, ത്യക്ത്വാ=ഉപേക്ഷിച്ച്, ക്രിയതേ ഇതി യൽ=ചെയ്യപ്പെടുന്നുവെന്നതു യാതൊന്നോ, സഃ ത്യാഗഃ=അപ്രകാരമുള്ള ത്യാഗം, സാത്ത്വികഃ=സാത്ത്വികമായതെന്ന്, മതഃ=നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

അല്ലയോ അർജ്ജുന, അവശ്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള കർമ്മം, ചെയ്യപ്പെടേണ്ടതുതന്നെ എന്നറിഞ്ഞ് സംഗത്തേയും ഫലത്തേയുമുപേക്ഷിച്ച്, ചെയ്യപ്പെടുമ്പോൾ ആ ത്യാഗം സാത്ത്വികമാകുന്നുവെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

(ശം-ഭാ) ഭഗവാൻെറ ഈ വചനം, നാം മുമ്പു പറഞ്ഞിട്ടുള്ളതുപോലെ, നിത്യകർമ്മങ്ങൾ ഫലത്തോടുകൂടിയവയാകുന്നുവെന്നതിലേയ്ക്കു പ്രമാണമാകുന്നു. അല്ലെങ്കിൽ—നിത്യകർമ്മങ്ങൾക്കു ഫലം ശ്രുതികളിൽ പറയപ്പെട്ടിട്ടില്ലെങ്കിലും കർമ്മം ചെയ്യുന്നവന്ന് സ്വാത്മശുദ്ധി, പ്രത്യവായദോഷ*പരിഹാരം, എന്നിങ്ങിനെയുള്ള ഫലമുണ്ടാകുന്നുവെന്ന് അജ്ഞനായവൻ കല്പിക്കുമായിരിക്കാം. 'ഫലം ത്യക്ത്വാ' എന്നു പറഞ്ഞതുകൊണ്ട് ആ കല്പനയേയും നിരാകരിക്കുന്നു. അതിനാൽ 'സംഗം ത്യക്ത്വാ ഫലം ച' എന്നു പറഞ്ഞതു സാധുവായിരിക്കുന്നു. സ ത്യാഗഃ=നിത്യകർമ്മങ്ങളിലുള്ള സംഗത്തിൻേറയും, അവയുടെ ഫലത്തിൻേറയും, പരിത്യാഗം. സാത്ത്വികഃ മതഃ=സാത്ത്വികമാകുന്നുവെന്നാണ് അഭിമതം.

* നിത്യകർമ്മങ്ങളെ ചെയ്യാഞ്ഞാലുണ്ടാകുന്ന ദോഷത്തിന്ന് പ്രത്യവായം എന്നു പറയുന്നു.

പൂർവ്വപക്ഷം—ത്രിപ്രകാരമുള്ള കർമ്മപരിത്യാഗത്തെയാണ് ഈ പ്രകൃതത്തിൽ സന്ന്യാസമെന്നു പറഞ്ഞത്. അവയിൽ രാജസതാമസങ്ങളായ കർമ്മത്യാഗത്തെപ്പററി പറഞ്ഞു. ഇവിടെ സംഗഫലത്യാഗത്തെ മൂന്നാമത്തെ (കർമ്മ) ത്യാഗമായി പറഞ്ഞതെങ്ങിനെ? ഇതു താഴെ പറയുന്ന കൂട്ടത്തിലാകുന്നു— മൂന്നു ബ്രാഹ്മണർ വന്നിട്ടുണ്ട്. അവരിൽ രണ്ടു പേർ ആറു ശാസ്ത്രത്തിൽ നിപുണന്മാരാകുന്നു. മൂന്നാമത്തെ ആൾ ഒരു ക്ഷത്രിയനാണ്.

സമാധാനം—ഇവിടെ ആ ദോഷമില്ല. എന്തെന്നാൽ കർമ്മത്യാഗവും കർമ്മഫലപരിത്യാഗവും രണ്ടും ത്യാഗവിഷയത്തിൽ, സമമാകുന്നു. എങ്കിലും കർമ്മപരിത്യാഗത്തേയും കർമ്മഫലപരിത്യാഗത്തേയും കൂട്ടിവെച്ചു നോക്കുമ്പോൾ കർമ്മഫലപരിത്യാഗം വളരെ മേലേയാണ് എന്നിങ്ങിനെ ഫലത്യാഗത്തെ സ്തുതിക്കുകയാണ് ഈ പ്രകരണത്തിന്റെ ഉദ്ദേശ്യം. വാസ്തവത്തിൽ കർമ്മത്യാഗത്തിന്നും ഫലാഭിസന്ധിത്യാഗത്തിന്നും ത്യാഗം എന്ന സംഗതിയിൽ സമാനത്വം (തുല്യത) ഉണ്ട്. അതിനാൽ ഇവിടെ കർമ്മത്യാഗത്തെ രാജസതാമസത്യാഗമെന്നു നിന്ദിച്ചിട്ട് കർമ്മഫലാഭിസന്ധിത്യാഗത്തെ 'സ ത്യാഗഃ സാത്ത്വികോ മതഃ' എന്നിങ്ങിനെ സാത്ത്വികത്യാഗമെന്നു സ്തുതിക്കുന്നു.

(ശം—ഭാ) (കർമ്മയോഗത്തിന്ന്) അധികാരിയായവൻ സംഗത്തേയും ഫലാഭിസന്ധിയേയും പരിത്യജിച്ച് നിത്യകർമ്മങ്ങളെ ചെയ്യുമ്പോൾ ഫലരാഗാദിമാലിന്യങ്ങളെക്കൊണ്ട് അശുദ്ധമാകാതെയിരിക്കുന്നതും നിത്യകർമ്മങ്ങളെക്കൊണ്ടു സംസ്കരിക്കപ്പെടുന്നതുമായ അവന്റെ അന്തഃകരണം വിശുദ്ധമായി ഭവിക്കുന്നു. അന്തഃകരണം വിശുദ്ധമായും പ്രസന്നമായും ഭവിക്കുമ്പോൾ അത് ആത്മാലോചനത്തിന്നു യോഗ്യമായി ഭവിക്കുന്നു. നിത്യകർമ്മാനുഷ്ഠാനംകൊണ്ടു വിശുദ്ധമായിട്ടുള്ള അന്തഃകരണത്തോടുകൂടിയവനും ആത്മജ്ഞാനാഭിമുഖനുമായവന്ന് എങ്ങിനെയാണ് ക്രമേണ ആത്മജ്ഞാനത്തിൽ നിഷ്ഠയുണ്ടാകുന്നത് എന്നുപദേശിക്കുന്നതിന്നായി ഭഗവാൻ ആരംഭിക്കുന്നു—

൧൦. ന ദ്വേഷ്ട്യകുശലം കർമ്മ കുശലേ നാനുഷജ്ജതേ
ത്യാഗീ സത്ത്വസമാവിഷ്ടോ മേധാവീ ഛിന്നസംശയഃ.

സത്ത്വസമാവിഷ്ടഃ=സത്ത്വഗുണപ്രധാനനായവനും (സത്ത്വഗുണം വ്യാപിച്ചിരിക്കുന്നവനും), മേധാവീ=സ്ഥിരമായ ബുദ്ധിയോടു കൂടിയവനും, ഛിന്നസംശയഃ=മിഥ്യാജ്ഞാനരഹിതനുമായ, ത്യാഗീ=(സാത്ത്വിക) ത്യാഗി, അകുശലം=ദുഃഖത്തെ ഉണ്ടാക്കുന്നതായ, കർമ്മ=കർമ്മത്തെ, ന ദ്വേഷ്ടി=ദ്വേഷിക്കുന്നില്ല; കുശലേ=സുഖകരമായ കർമ്മത്തിൽ, ന അനുഷജ്ജതേ=പ്രീതിയെ ചെയ്യുന്നില്ല.

സത്ത്വഗുണപ്രധാനനും സ്ഥിരബുദ്ധിയും മിഥ്യാജ്ഞാനരഹിതനുമായ ത്യാഗി ദുഃഖാവഹമായ കർമ്മത്തെ ദ്വേഷിക്കുന്നില്ല. സുഖകരമായ കർമ്മത്തിൽ സഞ്ജിക്കുന്നതുമില്ല.

(ശം—ഭാ) അകുശലം കർമ്മ=അശോഭനമായും ശരീരത്തെ ഉൽപാദിപ്പിക്കുന്നതിനാൽ സംസാരകാരണമായുമിരിക്കുന്ന കാമ്യകർമ്മത്തെ; ന ദ്വേഷ്ടി=(അങ്ങിനെയിരിക്കുന്ന അകുശലകർമ്മത്തെ) അവൻ നിന്ദിക്കുകയോ, അല്ലെങ്കിൽ 'ഇതുകൊണ്ടെന്തു പ്രയോജനം' എന്നു വിചാരിക്കുകയോ, ചെയ്യുന്നില്ല. കുശലേ=ശോഭനമായ നിത്യകർമ്മത്തിൽ; ന അനുഷജ്ജതേ—'ചിത്തശുദ്ധിദ്വാരേണ

ജ്ഞാനമുണ്ടാക്കി തന്നിഷ്ഠനാക്കിത്തീക്കുകയാൽ (ശോഭനമായ നിത്യകമ്മങ്ങൾ) മോക്ഷഹേതുവാകുന്നു' എന്നിങ്ങിനെ വിചാരിച്ച് അവയിൽ അനുഷംഗത്തെ —പ്രീതിയെ ചെയ്യുന്നില്ല. ശോഭനകമ്മങ്ങളിലുംകൂടി പ്രയോജനത്തെ കാണാത്തതിനാൽ അവൻ അവയിൽ പ്രീതനായിരിക്കുന്നില്ല എന്നത്ഥം. അവൻ എന്തൊരു മാതിരിക്കാരനാകുന്നു?—അവൻ മുമ്പറയപ്പെട്ട (കമ്മത്തിൽ) സംഗത്തേയും (തൽ)ഫലത്തേയും പരിത്യജിച്ചിട്ടുള്ള ത്യാഗിയാകുന്നു. അവൻ കമ്മത്തിൽ സംഗത്തേയും തൽഫലത്തേയും ഉപേക്ഷിച്ച് നിത്യകമ്മത്തെ അനുഷ്ഠിക്കുന്നവനാകുന്നു. എപ്പോഴാണ് അവൻ അകുശലകമ്മത്തെ ദ്വേഷിക്കുകയും, കുശലകമ്മത്തിൽ സഞ്ജിക്കുകയും, ചെയ്യുന്നില്ല എന്നു പറയപ്പെടുന്നത്?—(സത്ത്വസമാവിഷ്ടഃ=)അവൻ ആത്മാനാത്മവിവേകജ്ഞാനത്തിന്നു ഹേതുവായിരിക്കുന്ന സത്ത്വഗുണത്തോടുകൂടിയിരിക്കുന്ന സമയം. സത്ത്വഗുണത്തോടുകൂടിയിരിക്കുന്നുവെന്നതുഹേതുവായിട്ടുതന്നെ അവൻ (മേധാവി=) ആത്മജ്ഞാനലക്ഷണമായിരിക്കുന്ന പ്രജ്ഞയത്തോടുകൂടിയവനായി ഭവിക്കുന്നു. മേധാവിയായിരിക്കുന്നുവെന്നതുഹേതുവായിട്ടുതന്നെ അവൻ അവിദ്യാകൃതമായ സംശയമില്ലാത്തവനായി ഭവിക്കുന്നു—'ആത്മസ്വരൂപത്തിൽതന്നെ സ്ഥിതിചെയ്യുന്നതാണ് ഉൽകൃഷ്ടമായ മുക്തിസാധനം, വേറെ ഒന്നുമല്ല', എന്നിങ്ങിനെയുള്ള നിശ്ചയത്തോടുകൂടി അവൻ ഛിന്നസംശയനായി ഭവിക്കുന്നു (അവൻെറ സംശയങ്ങൾ ഛേദിക്കപ്പെടുന്നു).

കമ്മയോഗത്തിന്നധികാരിയായ പുരുഷൻ മുമ്പറഞ്ഞപ്രകാരമുള്ള കമ്മയോഗാനുഷ്ഠാനംകൊണ്ടു ക്രമേണ ശുദ്ധാന്തഃകരണനായി ഭവിക്കുന്നു—അതിൻെറശേഷം, ജന്മാദിവികാരങ്ങളില്ലാത്തനിമിത്തം നിഷ്ക്രിയനായിരിക്കുന്ന ആത്മാതന്നെയാണ് താൻ എന്നറിഞ്ഞിട്ട് അവൻ സകലകമ്മങ്ങളേയും മനസ്സുകൊണ്ടു സന്ന്യസിച്ച് താൻ ഒന്നും ചെയ്യാതേയും ചെയ്യിക്കാതേയുമിരിക്കുന്നു. അപ്പോൾ അവൻ നൈഷ്കമ്മ്യലക്ഷണമായിരിക്കുന്ന ജ്ഞാനനിഷ്ഠയെ പ്രാപിക്കുകയും ചെയ്യുന്നു. ഇങ്ങിനെ മുമ്പു പറയപ്പെട്ട കമ്മയോഗത്തിൻെറ പ്രയോജനം ഈ ശ്ലോകംകൊണ്ടു വിവരിക്കപ്പെട്ടു.

[ശ–സ്] സത്ത്വസമാവിഷ്ടഃ—സത്ത്വം=രജസ്തമോഗുണങ്ങളിൽനിന്നും തൽകാര്യങ്ങളിൽനിന്നും മോചിക്കപ്പെട്ടതും ആത്മാനാത്മസ്വരൂപനിദ്ധാരണത്തിന്നു സമത്ഥമായതുമായ അന്തഃകരണപരിപാകവിശേഷം. അതുകൊണ്ടു സമ്യക്കാകുംവണ്ണം വിശിഷ്ടനായവൻ സത്ത്വസമാവിഷ്ടൻ. മേധാവീ=ബ്രഹ്മവിത്തായ ഗുരുവിങ്കൽനിന്നു സിദ്ധിച്ചിട്ടുള്ള ഉപദേശംകൊണ്ട് 'ഞാൻ ബ്രഹ്മംതന്നെയാകുന്നു' എന്നിങ്ങിനെ സംപ്രാപ്തമായ ആത്മതത്ത്വവിജ്ഞാനത്തോടുകൂടിയവൻ. (അതുഹേതുവായിട്ടുതന്നെ) ഛിന്നസംശയഃ=തൻെറ കൂടസ്ഥാസംഗചിദാത്മതത്ത്വവിജ്ഞാനംകൊണ്ടു വിച്ഛിന്നമായിരിക്കുന്ന സംശയത്തോടുകൂടിയവൻ. സംശയഃ=സഞ്ചിതമായും ആഗാമിയായും വത്തമാനമായുമുള്ള കമ്മങ്ങളെക്കൊണ്ട് എനിക്കു ലേപം ഉണ്ടോ ഇല്ലയോ; കത്തൃത്വഭോക്തൃത്വാദിലക്ഷണമായ സംസാരം ആത്മാവിന്നോ അനാത്മാവിന്നോ; മോക്ഷകാരണം യോഗമോ ഉപാസ്തിയോ കമ്മമോ ജ്ഞാനമോ ജ്ഞാനനിഷ്ഠയോ; മോക്ഷമെന്നത് സാലോക്യാദിയോ അതോ നിവ്വിശേഷാത്മനാവസ്ഥാനലക്ഷണമോ, അതോ വേറെ വല്ലതുമോ; എന്നിങ്ങിനെയുള്ള ആരുടെ സംശയങ്ങളാണ് ഛേദിക്കപ്പെട്ടിട്ടുള്ളത് അവൻ ഛിന്നസംശയൻ. അകുശലം കമ്മ='ശരീരത്തെ ഉൽപാദിപ്പിക്കുന്നതാകയാൽ ഇതു സംസാരലക്ഷണമായും ബന്ധകമായുമിരിക്കുന്നു' എന്നുവെച്ചു കാമ്യകമ്മത്തേയും 'നരകഹേതുവാകയാൽ

ഇതു ദുഃഖകരണമാകുന്നു' എന്നുവെച്ചു പ്രതിഷിദ്ധകർമ്മത്തേയും. ന ദ്വേഷ്ടി=ഇതുകൊണ്ടെന്തു പ്രയോജനം എന്നു വിചാരിച്ച് അതിൽ അപ്രീതിയെ ചെയ്യുന്നില്ല—തമോഗുണകൃതമായ മോഹമില്ലാത്തതിനാൽ 'ഇതു ദുഷ്ടമാണ്, ബന്ധകമാണ്, ഇതു ചെയ്യാൻ പാടില്ല' എന്നു വിചാരിക്കുന്നില്ല എന്നർത്ഥം. കുശലേ=കുശലസാധനമായിരിക്കുന്ന യജ്ഞദാനാദിനിത്യകർമ്മത്തിൽ. ന അനുഷജ്ജതേ='അതു മോക്ഷകാരണമാണ്' എന്നു വിചാരിച്ച് (അതിൽ) പ്രീതിയെ ചെയ്യുന്നില്ല.

ഈ ശ്ലോകംകൊണ്ട്, സർവ്വകർമ്മങ്ങളുടേയും ഫലത്തിലുള്ള ഇച്ഛയെ ത്യജിച്ചുകൊണ്ട് ഈശ്വരാർപ്പണബുദ്ധ്യാ നല്ലവണ്ണമനുഷ്ഠിക്കപ്പെട്ടിട്ടുള്ള യജ്ഞദാനാദികളെക്കൊണ്ടുതന്നെയാണ് മനഃശ്ശുദ്ധി എന്നും ശുദ്ധചിത്തനുതന്നെയാണ് ബ്രഹ്മാത്മൈകമായും അപ്രതിബദ്ധമായുമുള്ള സമ്യഗ്ജ്ഞാനം എന്നും, സമ്യഗ്ജ്ഞാനതത്വവിഷയത്തോടുകൂടിയവന്നാണ് സംശയാദിവിച്ഛിത്തിയും സർവ്വകർമ്മസന്ന്യാസവും തന്നിഷ്ഠയും, സിദ്ധിക്കപ്പെടുന്നത് എന്നും, ബോധിപ്പിക്കപ്പെടുന്നു. ഇതിൽനിന്നു ജ്ഞാനകർമ്മങ്ങൾ സാദ്ധ്യസാധനങ്ങളാകുന്നുവെന്നതു സിദ്ധമാകുന്നു. സകലഗീതാശാസ്ത്രത്തിന്റെയും സകലവേദങ്ങളുടേയും താൽപര്യം ഇതുകൊണ്ടു വെളിവാക്കപ്പെടുന്നുവെന്നുകൂടി മനസ്സിലാക്കേണ്ടതാകുന്നു.

എന്നാൽ നേരെമറിച്ച്, ദേഹമാണ് ആത്മാ എന്ന അഭിമാനത്തോടുകൂടി ദേഹത്തെ ഭരിക്കുന്ന യാതൊരജ്ഞനാണുള്ളത്—ആത്മാവിന്നാണ് കർത്തൃത്വം എന്ന (തെററായ) ബോധം ഇനിയും പോകാതെ 'ഞാൻ ചെയ്യുന്നു' എന്ന നിശ്ചിതബുദ്ധിയോടുകൂടിയവനും, (അതിനാൽ) കർമ്മയോഗത്തിന്നധികാരിയുമായ യാതൊരജ്ഞനാണുള്ളത്—അവന്നു കർമ്മങ്ങളെ തീരെ പരിത്യജിക്കുന്നത് അസാദ്ധ്യമാകയാൽ കർമ്മഫലത്തെ ഉപേക്ഷിച്ചു നിയതകർമ്മങ്ങളെ അനുഷ്ഠിക്കുന്നതുതന്നെയാണ് അവന്നുള്ള അധികാരം, അവയെ ഉപേക്ഷിക്കുന്നതല്ല, എന്നുള്ള അർത്ഥത്തെ കാണിക്കുന്നതിന്നുവേണ്ടി ഭഗവാൻ പറയുന്നു—

൧൧. ന ഹി ദേഹഭൃതാ ശക്യം ത്യക്തും കർമ്മാണ്യശേഷതഃ
യസ്തു കർമ്മഫലത്യാഗീ സ ത്യാഗീത്യഭിധീയതേ.

ദേഹഭൃതാ=ദേഹാഭിമാനത്തോടുകൂടിയവനാൽ, കർമ്മാണി=കർമ്മങ്ങളെ, അശേഷതഃ=മുഴുവൻ, ത്യക്തും=ഉപേക്ഷിക്കുന്നതിന്ന്, ന ഹി ശക്യം=കഴിയുന്നില്ല. യഃ തു=എന്നാൽ എവൻ, കർമ്മഫലത്യാഗീ=കർമ്മഫലത്തെ ത്യജിക്കുന്നവനായിരിക്കുന്നുവോ, സഃ=അവൻ (തന്നെയാണ്), ത്യാഗീ ഇതി=(മുഖ്യ) ത്യാഗി എന്ന്, അഭിധീയതേ=പറയപ്പെടുന്നു.

ദേഹാഭിമാനത്തോടുകൂടിയവന്നു കർമ്മങ്ങളെ തീരെ ഉപേക്ഷിപ്പാൻ കഴിയുന്നതല്ല. എന്നാൽ എവൻ കർമ്മഫലത്തെ പരിത്യജിക്കുന്നുവോ അവനാണ് (മുഖ്യ) ത്യാഗി എന്നു പറയപ്പെടുന്നു.

(ശം-ഭാ) ഹി=എന്തുകൊണ്ടെന്നാൽ; ദേഹഭൃൽ=ദേഹത്തെ ഭരിക്കുന്നവൻ. ദേഹമാണ് ആത്മാ എന്നഭിമാനിക്കുന്നവനെയാണ് ദേഹഭൃൽ എന്നു പറയുന്നത്. വിവേകിയെ ദേഹഭൃൽ എന്നു പറഞ്ഞുകൂട. എന്തെന്നാൽ 'വേദാവിനാശിനം' എന്നിങ്ങിനെയുള്ള ശ്ലോകങ്ങളെക്കൊണ്ടു വിവേകി കർത്തൃത്വാധികാരത്തിൽനിന്നു നിവർത്തിതനാണെന്നു പറഞ്ഞിരിക്കുന്നു. അതുകൊണ്ട് അപ്രകാരം ദേഹഭൃത്തായിരിക്കുന്ന അജ്ഞന്നു കർമ്മങ്ങളെ തീരെ ഉപേക്ഷിപ്പാൻ കഴിയുന്നതല്ല. അതിനാൽ അധികൃതനായിരിക്കുന്ന യാതൊരു അജ്ഞൻ കർമ്മഫലത്തിലുള്ള ഇച്ഛയെ മാത്രം സന്ന്യസിച്ചു നിത്യകർമ്മങ്ങളെ ചെയ്യുന്നുവോ അവൻ, (വാസ്തവത്തിൽ) കർമ്മിയാണെങ്കിലും, ത്യാഗി എന്നു പറയപ്പെടുന്നു. 'ത്യാഗി' എന്ന ശബ്ദം (കർമ്മഫലത്യാഗത്തെ) സ്തുതിക്കുന്നതിന്നുവേണ്ടിയാണ് പ്രയോഗിച്ചിരിക്കുന്നത്. അതിനാൽ, പരമാർത്ഥദർശിയായിരിക്കുന്ന അദേഹഭൃ

ത്തിന്ന് — ദേഹവുമാത്മാവുമൊന്നാണെന്നുള്ള ഭാവനയില്ലാത്തവന്ന് — മാത്രമേ കർമ്മത്തെ നിശ്ശേഷം സന്ന്യസിപ്പാൻ കഴികയുള്ളൂ.

സർവ്വകർമ്മങ്ങളേയും പരിത്യജിച്ചതുകൊണ്ട് എന്താണ് പ്രയോജനം? ഭഗവാൻ പറയുന്നു—

൧൨. അനിഷ്ടമിഷ്ടം മിശ്രം ച ത്രിവിധം കർമ്മണഃ ഫലം
ഭവത്യത്യാഗിനാം പ്രേത്യ ന തു സംന്യാസിനാം ക്വചിൽ.

അനിഷ്ടം=ദുഃഖകരമായത് (പാപകർമ്മഫലമായ നരകത്വം), ഇഷ്ടം=സുഖകരമായത് (പുണ്യകർമ്മഫലമായ ദേവത്വം), മിശ്രം ച=സുഖദുഃഖമിശ്രത്തിന്നു കാരണമായത് (പാപപുണ്യമിശ്രഫലമായ മനുഷ്യത്വം), ത്രിവിധം=ഇങ്ങിനെ മൂന്നുവിധമായ, കർമ്മണഃ ഫലം=കർമ്മഫലം, അത്യാഗിനാം=ഫലേച്ഛയോടുകൂടി കർമ്മം ചെയ്യുന്നവർക്ക് (സകാമന്മാർക്ക്), പ്രേത്യ=മരണശേഷം, ഭവതി=ഉണ്ടാകുന്നു. സംന്യാസിനാം തു=എന്നാൽ ഫലേച്ഛകൂടാതെ കർമ്മം ചെയ്യുന്നവർക്ക്, ക്വചിൽ=ഒരിക്കലും, ന (ഭവതി)=ഉണ്ടാകുന്നില്ല.

ദുഃഖകരമായത്, സുഖകരമായത്, സുഖദുഃഖമിശ്രമായത്, ഇങ്ങിനെ മൂന്നു വിധമായ കർമ്മഫലം ഫലേച്ഛയോടുകൂടി കർമ്മം ചെയ്യുന്നവർക്കു മരണശേഷം സംഭവിക്കുന്നു. എന്നാൽ ഫലേച്ഛകൂടാതെ കർമ്മം ചെയ്യുന്നവർക്ക് ഒരിക്കലും സംഭവിക്കുന്നില്ല.

(ശം-ഭാ) അനിഷ്ടം=നരകതിര്യഗാദിലക്ഷണമായത്. ഇഷ്ടം=ദേവാദിലക്ഷണമായത്. മിശ്രം=ഇഷ്ടാനിഷ്ടങ്ങൾകൂടിയിരിക്കുന്ന മനുഷ്യലക്ഷണമായത്. (ഏവം) ത്രിവിധം=ഇങ്ങിനെ മൂന്നു പ്രകാരമായ; കർമ്മണഃ ഫലം=ധർമ്മാധർമ്മലക്ഷണമായ കർമ്മത്തിന്റെ ഫലം. ഫലമെന്നത് ബാഹ്യമായ അനേകകാരകവ്യാപാരങ്ങൾകൊണ്ടുണ്ടാകുന്നതാകുന്നു. അത് ഇന്ദ്രജാലക്കാരന്റെ കൺകെട്ടുപോലെ അവിദ്യാകൃതമാകുന്നു; മഹത്തായ മോഹത്തേയുമുണ്ടാക്കുന്നു. അതു പ്രത്യഗാത്മാവിന്റെ വളരെ സമീപത്തിലിരിക്കുന്നപോലെ തോന്നുന്നു. അവിദ്യയിൽനിന്നുണ്ടായിരിക്കുന്ന കർമ്മഫലം അവിദ്യാമിശ്രിതമായിരിക്കുന്നതിനാൽ അതു വസ്തുത ആത്മാവിൽ ചേർന്നിരിക്കുന്നില്ല എന്നർത്ഥം. അതു (ഫല്ഗുതയാ=) നിസ്സാരമായിരിക്കുന്നതിനാൽ (ലയം ഗച്ഛതി=) ലയത്തെ—അദർശനത്തെ—പ്രാപിക്കുന്നു. അതിനാൽ ഫലം എന്നു പറയപ്പെടുന്നു. ഇങ്ങിനെയുള്ള ലക്ഷണത്തോടുകൂടിയ (കർമ്മ)ഫലം; അത്യാഗിനാം=കർമ്മികളായിരിക്കുന്ന അജ്ഞന്മാർക്കു—പരമാർത്ഥത്തിൽ സന്ന്യാസികളല്ലാത്തവർക്കു; പ്രേത്യ=ശരീരം നശിച്ചതിന്റെ ശേഷം; ഭവതി=ഉണ്ടാകുന്നു. ന തു സന്ന്യാസിനാം ക്വചിൽ=എന്നാൽ പരമഹംസപരിവ്രാജകന്മാരും കേവലജ്ഞാനനിഷ്ഠയിൽതന്നെയിരിക്കുന്നവരുമായ പരമാർത്ഥസന്ന്യാസികൾക്ക് (അങ്ങിനെയുള്ള കർമ്മഫലം) ഒരിക്കലും സംഭവിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ കേവലസമ്യഗ്ദർശനനിഷ്ഠ അവിദ്യ മുതലായ സംസാരബീജത്തെ ഒരിക്കലും നശിപ്പിക്കാതെ ഇരിക്കുന്നതല്ല എന്നർത്ഥം.

അതിനാൽ പരമാർത്ഥദർശിയായിരിക്കുന്നവന്നു മാത്രമേ കർമ്മങ്ങളുടെ അശേഷസന്ന്യാസം സംഭവിക്കുകയുള്ളൂ (കർമ്മങ്ങളെ നിശ്ശേഷം സന്ന്യസിക്കുന്നതിന്നു സാധിക്കുന്നുള്ളൂ.) എന്തെന്നാൽ ക്രിയാകാരകഫലങ്ങൾ ആത്മാവിൽ അവിദ്യയാൽ ആരോപിതങ്ങളാകുന്നു. (സമ്യഗ്ദർശനംകൊണ്ട് അവിദ്യ നിവർത്തിക്കുമ്പോൾ തദാരോപിതക്രിയാകാരകാദിയും നിവർത്തിക്കുന്നു. അതിനാൽ പരമാർത്ഥ

ശിക്ക മാത്രമേ അശേഷകൎമ്മസന്ന്യാസം സംഭവിക്കുന്നുള്ളുവെന്നൎത്ഥം). എന്നാൽ ക്രിയ കൎത്താ കാരകങ്ങൾ എന്നീ രൂപമായിരിക്കുന്ന ദേഹാദിയെ ആത്മാവായി കാണുന്ന അജ്ഞന്നു് അശേഷകൎമ്മസന്ന്യാസം സംഭവിക്കുന്നതല്ല. ഈ സംഗതിയെ ഭഗവാൻ താഴെയുള്ള ശ്ലോകങ്ങളെക്കൊണ്ടു കാണിക്കുന്നു—

൧൩. പഞ്ചൈമാനി* മഹാബാഹോ കാരണാനി നിബോധ മേ
സാംഖ്യേ കൃതാന്തേ പ്രോക്താനി സിദ്ധയേ സൎവകൎമ്മണാം.

ഹേ മഹാബാഹോ=അല്ലയോ അൎജ്ജുന, സൎവകൎമ്മണാം=സൎവകൎമ്മങ്ങളുടെ, സിദ്ധയേ=സിദ്ധിക്കായിക്കൊണ്ടു (നിഷ്പത്തിക്കായിക്കൊണ്ടു), കൃതാന്തേ=കൎമ്മം അവസാനിക്കുന്നതും, സാംഖ്യേ=ബ്രഹ്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നതുമായ വേദാന്തശാസ്ത്രത്തിൽ, പ്രോക്താനി=പറയപ്പെട്ടിരിക്കുന്ന, ഇമാനി പഞ്ച കാരണാനി=ഈ അഞ്ചു കാരണങ്ങളെ, മേ (വചനാൽ)=എന്റെ വാക്കിൽനിന്നു്, നിബോധ=അറിഞ്ഞാലും.

അല്ലയോ അൎജ്ജുന, സൎവ്വകൎമ്മങ്ങളുടേയും സിദ്ധിക്കായിക്കൊണ്ടു് കൎമ്മസമാപ്തി വരുത്തുന്നതും ബ്രഹ്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നതുമായ വേദാന്തശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്ന ഈ അഞ്ചു കാരണങ്ങളെ എന്റെ വാക്കിൽനിന്നു കേട്ടാലും.

(ശം-ഭാ) ഇമാനി=ഇനി പറയുവാൻ ഭാവിക്കുന്ന. കാരണാനി=കാരണങ്ങളെ(നിൎവൎത്തകങ്ങളെ). നിബോധ=അറിഞ്ഞാലും; ഇനി പറയുവാൻ ഭാവിക്കുന്നതിനെ മനസ്സിരുത്തി കേൾക്കുന്നതിന്നും, വിഷയംതന്നെ മാറിയെന്നു കാണിക്കുന്നതിന്നും, ആകുന്നു 'എന്റെ വാക്കിൽനിന്നറിഞ്ഞാലും' എന്നു ഭഗവാൻ നിഷ്കൎഷിച്ചു പറഞ്ഞതു്. ഈ കാരണങ്ങൾ ജ്ഞാതവ്യങ്ങളാണു് എന്നു പറഞ്ഞു് ഭഗവാൻ അവയെ സ്തുതിക്കുന്നു. സാംഖ്യേ=സാംഖ്യത്തിൽ. സാംഖ്യം=യാതൊരു ശാസ്ത്രത്തിലാണു് അറിയപ്പെടേണ്ടതായ സകലപദാൎത്ഥങ്ങളും പ്രതിപാദിക്കപ്പെടുന്നതു് ആ ശാസ്ത്രം സാംഖ്യം=വേദാന്തം. 'കൃതാന്തേ' എന്ന പദം 'സാംഖ്യേ' എന്നതിന്റെ വിശേഷണമാകുന്നു. കൃതാന്തേ—കൃതം=കൎമ്മം. അതിന്റെ അന്തം—പരിസമാപ്തി—യാതൊന്നിങ്കലോ അതു കൃതാന്തം. കൎമ്മാന്തം എന്നൎത്ഥം. കൃതാന്തേ സാംഖ്യേ—കൎമ്മത്തിന്റെ പരിസമാപ്തി വരുത്തുന്നതായ വേദാന്തശാസ്ത്രത്തിൽ. 'യാവാനൎത്ഥ ഉദപാനേ' (അ. ൨. ശ്ലോ. ൪൬.), 'സൎവം കൎമ്മാഖിലം പാൎത്ഥ ജ്ഞാനേ പരിസമാപ്യതേ' (അ. ൪. ശ്ലോ. ൩൩.) എന്നിങ്ങിനെയുള്ള ശ്ലോകങ്ങളെക്കൊണ്ടു് ആത്മജ്ഞാനമുണ്ടാകുമ്പോൾ സൎവ്വകൎമ്മങ്ങളും നിവൎത്തിക്കുന്നുവെന്നു കാണിക്കുന്നു. അതുഹേതുവായിട്ടു് ആത്മജ്ഞാനത്തെ പ്രതിപാദിക്കുന്നതായ സാംഖ്യത്തിൽ—സൎവ്വകൎമ്മപരിസമാപ്തി വരുത്തുന്നതായ വേദാന്തശാസ്ത്രത്തിൽ—ഈ അഞ്ചു കാരണങ്ങൾ, (സൎവകൎമ്മണാം സിദ്ധയേ=) സൎവ്വകൎമ്മങ്ങളുടേയും നിഷ്പത്തിക്കായിക്കൊണ്ടു് (കഥിതാനി=) പറയപ്പെട്ടിരിക്കുന്നു. (അവയെ എന്റെ വാക്കിൽനിന്നു ഗ്രഹിച്ചാലും എന്നു സംബന്ധിപ്പിക്കണം.)

---

* 'പഞ്ചൈതാനി' എന്നു പാഠാന്തരം.

അവ ഏതെല്ലാമാണെന്നു പറയാം—

൧൪. അധിഷ്ഠാനം തഥാ കർത്താ കരണം ച പൃഥഗ്വിധം
വിവിധാശ്ച പൃഥക് ചേഷ്ടാ ദൈവം ചൈവാത്ര പഞ്ചമം.

അധിഷ്ഠാനം=ശരീരവും, തഥാ=അപ്രകാരംതന്നെ, കർത്താ=(ഞാൻ കർത്താ, ഭോക്താ എന്നിങ്ങിനെ സവത്ര) അഹംകാരത്തോടുകൂടിയിരിക്കുന്ന ആത്മാവും, പൃഥഗ്വിധം=അനേക പ്രകാരമുള്ള, കരണം ച=ചക്ഷുഃശ്രോത്രാദി ഇന്ദ്രിയങ്ങളും, വിവിധാഃ=പലവിധങ്ങളായും, പൃഥക്=വേറെ വേറെയായുമിരിക്കുന്ന, ചേഷ്ടാഃ ച=പ്രാണാപാനാദിവ്യാപാരങ്ങളും, അത്ര= ഇവയിൽ, പഞ്ചമം=അഞ്ചാമത്തേതായിട്ട്, ദൈവം ച ഏവ=ചക്ഷുരാദീന്ദ്രിയങ്ങൾക്ക് അനുഗ്രാഹകമായിരിക്കുന്ന സൂര്യാദിദേവതകളും, അല്ലെങ്കിൽ, സവത്തേയും പ്രേരിപ്പിക്കുന്ന അന്തര്യാമിയും (കാരണങ്ങളാകുന്നു).

ശരീരവും, അഹംകാരത്തോടുകൂടിയിരിക്കുന്ന ആത്മാവും, അനേകപ്രകാരമുള്ള ചക്ഷുഃശ്രോത്രാദിന്ദ്രിയങ്ങളും, പല വിധമായും വേറെ വേറെയായുമിരിക്കുന്ന പ്രാണാപാനാദിവ്യാപാരങ്ങളും, ഇവയിൽ അഞ്ചാമത്തേതായിട്ട് സവ്വപ്രേരകനായിരിക്കുന്ന അന്തര്യാമിയും, കാരണങ്ങളാകുന്നു.

(ശം-ഭാ) അധിഷ്ഠാനം=ഇച്ഛ ദ്വേഷം സുഖം ദുഃഖം ജ്ഞാനം മുതലായവയുടെ അഭിവ്യക്തിക്ക് (പ്രകാശത്തിന്) ആശ്രയമായിരിനാത് അധിഷ്ഠാനം —ശരീരം എന്നത്ഥം. കർത്താ=ഉപാധിലക്ഷണനായിരിക്കുന്ന ഭോക്താവ്*. കരണം ച=ശബ്ദാദിവിഷയങ്ങളെ ഗ്രഹിക്കുന്നതിന്നുള്ള ശ്രോത്രാദീന്ദ്രിയങ്ങൾ; പൃഥഗ്വിധം=നാനാപ്രകാരമുള്ള (ജ്ഞാനേന്ദ്രിയം അഞ്ച്, കമ്മേന്ദ്രിയം അഞ്ച്, മനസ്സ്, ബുദ്ധി, എന്നിങ്ങിനെ പന്ത്രണ്ടു കൂട്ടമായിരിക്കുന്ന ഇന്ദ്രിയങ്ങൾ എന്നത്ഥം). വിവിധാഃ പൃഥക് ച ചേഷ്ടാഃ=പ്രാണൻ അപാനൻ മുതലായ വായുക്കളുടെ വിവിധചേഷ്ടകൾ. ദൈവം=ചക്ഷുരാദികൾക്കനുഗ്രാഹകമായിരിക്കുന്ന ആദിത്യാദിദേവതകൾ. അത്ര പഞ്ചമം=ഇവ നാലിൽ അഞ്ചാമത്തേത്.

൧൫. ശരീരവാങ്മനോഭിര്യൽ കമ്മ പ്രാരഭതേ നരഃ
ന്യായ്യം വാ വിപരീതം വാ പഞ്ചൈതേ തസ്യ ഹേതവഃ.

നരഃ=മനുഷ്യൻ, ശരീരവാങ്മനോഭിഃ=ശരീരംകൊണ്ടും, വാക്കുകൊണ്ടും മനസ്സുകൊണ്ടും, ന്യായ്യം വാ=ധമ്മ്യമായിട്ടോ, വിപരീതം വാ=അധമ്മ്യമായിട്ടോ, യൽ കമ്മ=എന്തു കമ്മം, പ്രാരഭതേ=ചെയ്യുന്നുവോ, തസ്യ=അതിന്ന് (ആ കമ്മത്തിന്ന്), ഏതേ പഞ്ച=(മുമ്പറയപ്പെട്ട) ഈ അഞ്ചും, ഹേതവഃ=കാരണങ്ങളാകുന്നു.

മനുഷ്യൻ, ശരീരംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും, ധമ്മ്യമായിട്ടോ അധമ്മ്യമായിട്ടോ, എന്തൊരു കമ്മമാണ് ചെയ്യുന്നത് അതിന്ന് ഈ അഞ്ചും ഹേതുക്കളാകുന്നു.

(ശം-ഭാ) ശരീര.... നരഃ=ശരീരം വാക്ക് മനസ്സ് ഈ മൂന്നു കൂട്ടംകൊണ്ട് ഒരുവൻ എന്തൊരു കമ്മമാണ് ചെയ്യുന്നത്. ന്യായ്യം=ധമ്മ്യമായും ശാസ്ത്രീയ

* (ആ) ഉപാധി=ബുദ്ധ്യാദി; തല്ലക്ഷണൻ=തത്സ്വഭാവത്തോടുകൂടിയവൻ. ബുദ്ധ്യാദിധമ്മങ്ങളെ ആത്മാവിൽ കണ്ട് ഉപഹിതനായിരിക്കുന്നവൻ. തൽപ്രധാനനായിരിക്കുന്നവൻ എന്നത്ഥം.

മായുമുള്ളത്. വിപരീതം=അധർമ്മ്യമായും അശാസ്ത്രീയമായുമുള്ളത്. ജീവനത്തിന്നു ഹേതുക്കളായ നിമേഷോന്മേഷാദി (കണ്ണടയ്ക്കുക തുറക്കുക മുതലായ) ചേഷ്ടകളും ധർമ്മ്യമായുമധർമ്മ്യമായുമുള്ളവയുടെ കൂട്ടത്തിൽ ഗ്രഹിക്കപ്പെടേണ്ടവയാകുന്നു. എന്തെന്നാൽ അവ മുമ്പു (മുജ്ജന്മത്ത്) ചെയ്യപ്പെട്ടിട്ടുള്ള ധർമ്മാധർമ്മങ്ങളുടെ ഫലമാകുന്നു. ഏതേ പഞ്ച=മുമ്പറയപ്പെട്ട ഈ അഞ്ച്. തസ്യ=(ധർമ്മ്യമായും അധർമ്മ്യമായുമുള്ള) സർവ്വകർമ്മത്തിന്നും. ഹേതവഃ=കാരണങ്ങളാകുന്നു.

പൂർവ്വപക്ഷം—ശരീരം മുതലായവയാണല്ലോ സർവ്വകർമ്മങ്ങൾക്കും കാരണമായിരിക്കുന്നത്. അങ്ങിനെയിരിക്കേ 'ശരീരവാങ്മനസ്സുകളെക്കൊണ്ട് എന്തൊരു കർമ്മമാണ് ഒരുവൻ ചെയ്യുന്നത്' എന്ന് എങ്ങിനെ പറയാം?

സമാധാനം—അതുകൊണ്ടു ദോഷമില്ല. എന്തെന്നാൽ വിധിപ്രതിഷേധലക്ഷണമായിരിക്കുന്ന സർവ്വകർമ്മത്തേയും ചെയ്യുന്നതിൽ ശരീരം മുതലായ മൂന്നു കൂട്ടം പ്രധാനമായിരിക്കുന്നതാണ് (ശരീരം വാക്ക് മനസ്സ് ഇവയിൽ ഏതെങ്കിലും ഒന്ന് മററുള്ളവയേക്കാൾ പ്രധാനമായിരിക്കുന്നതാണ്). ജീവനലക്ഷണമായ ദർശനശ്രവണാദികൾ അതിന്റെ അംഗമായി ഭവിക്കുന്നതേയുള്ളു. ഇങ്ങിനെ സകലകർമ്മങ്ങളും മൂന്നു തരമായി വിഭാഗിക്കപ്പെട്ടിരിക്കുന്നു. അതിനാൽ സകലകർമ്മങ്ങളേയും ശരീരവാങ്മനസ്സുകളെക്കൊണ്ടാണ് ഒരുവൻ ചെയ്യുന്നത് എന്നു പറയപ്പെടുന്നു. (കർമ്മ) ഫലകാലത്തിലുംകൂടി പ്രധാനമായി ശരീരവാങ്മനസ്സുകളെക്കൊണ്ടാണ് (ശരീരവാങ്മനസ്സുകളിൽ ഏതെങ്കിലും ഒന്നു പ്രധാനമായിട്ട് അതുകൊണ്ടാണ്) കർമ്മഫലം അനുഭവിക്കപ്പെടുന്നത്. അതുകൊണ്ട് (കർമ്മം ചെയ്യുന്നതിൽ മുമ്പറയപ്പെട്ട) അഞ്ചു കൂട്ടങ്ങൾക്കുമാത്രം ഹേതുത്വം വിരുദ്ധമായിരിക്കുന്നില്ല.

൧൬. തത്രൈവം സതി കർത്താരമാത്മാനം കേവലം തു യഃ
പശ്യത്യകൃതബുദ്ധിത്വാന്ന സ പശ്യതി ദുർമ്മതിഃ.

തത്ര ഏവം സതി=അങ്ങിനെയിരിക്കേ (സർവ്വകർമ്മങ്ങളിലും ഈ അഞ്ചു കാരണങ്ങളാണുള്ളത് എന്നിരിക്കെ), കേവലം ആത്മാനം തു=നിരുപാധികനായും അസംഗനായുമിരിക്കുന്ന ആത്മാവിനെത്തന്നെ, കർത്താരം=കർത്താവായി, യഃ=ഏവൻ, പശ്യതി=കാണുന്നുവോ, ദുർമ്മതിഃ സഃ=ദുർബ്ബുദ്ധിയായിരിക്കുന്ന അവൻ, അകൃതബുദ്ധിത്വാൽ=ശാസ്ത്രാചാര്യോപദേശങ്ങളെക്കൊണ്ടു സംസ്കരിക്കപ്പെടാത്ത ബുദ്ധിയോടുകൂടിയവനാകയാൽ, ന പശ്യതി=നല്ലവണ്ണം കാണുന്നില്ല.

അങ്ങിനെയിരിക്കെ നിരുപാധികനായും അസംഗനായുമിരിക്കുന്ന ആത്മാവിനെത്തന്നെ കർത്താവായി ഏവൻ കാണുന്നുവോ ശാസ്ത്രാചാര്യോപദേശങ്ങളെക്കൊണ്ടു സംസ്കരിക്കപ്പെടാത്ത ബുദ്ധിയോടുകൂടിയവനാകയാൽ ദുർബ്ബുദ്ധിയായിരിക്കുന്ന അവൻ നല്ലവണ്ണം കാണുന്നില്ല.

(ശം-ഭാ) 'തത്ര' എന്നതു പ്രകൃതവിഷയത്തോടു സംബന്ധിക്കപ്പെടുന്നു. ഏവം സതി=മുമ്പറയപ്പെട്ട അഞ്ചു കാരണങ്ങളെക്കൊണ്ടു സർവ്വകർമ്മവും ചെയ്യപ്പെടുന്നുവെന്നിരിക്കെ. 'തത്ര ഏവം സതി' എന്നത് അവൻ ദുർമ്മതി

യാണ് എന്നതിന്നുള്ള ഹേതുവിനെ കാണിക്കുന്നു. അവിദ്വാനായവൻ, അവിദ്യനിമിത്തം ആത്മാവിനെ അവയിൽ (അഞ്ചു ഹേതുക്കളിൽ)നിന്ന് അഭിന്നമായി കല്പിച്ച്, ആ അഞ്ചു കാരണങ്ങളെക്കൊണ്ടു ചെയ്യപ്പെടുന്ന കൎമ്മങ്ങളുടെ 'കൎത്താ ഞാൻ തന്നെയാണ്' എന്നിങ്ങിനെ അകൎത്താവായും ശുദ്ധനായുമിരിക്കുന്ന ആത്മാവിനെ കൎത്താവായി കാണുന്നു. എന്തുകൊണ്ടെന്നാൽ, അവന്റെ ബുദ്ധി വേദാന്തവിചാരം ആചാൎയ്യോപദേശം ന്യായം എന്നിവയെക്കൊണ്ടു സംസ്കരിക്കപ്പെടാത്തതാകുന്നു. ആത്മാ ദേഹാദിയിൽനിന്നു വ്യതിരിക്തനാണ് എന്നു വാദിക്കുന്നവനാണെങ്കിലും എവൻ അനന്യനായും കേവലനായും ഇരിക്കുന്ന ആത്മാവിനെ കൎത്താവായി കാണുന്നുവോ അവനും അസംസ്കൃതബുദ്ധിയാകുന്നു. അസംസ്കൃതബുദ്ധിയാകയാൽ അവൻ ആത്മാവിന്റെ തത്വത്തെയാകട്ടേ കൎമ്മത്തിന്റെ തത്വത്തെയാകട്ടേ കാണുന്നില്ല (അറിയുന്നില്ല) എന്നൎത്ഥം. അതിനാൽ അവൻ ദുൎമ്മതിയാകുന്നു—എന്നും ജനനമരണത്തെ പ്രാപിക്കുന്നതിന്നു ഹേതുവായും വിപരീതമായും കുത്സിതമായുമുള്ള ബുദ്ധിയോടുകൂടിയവനാകുന്നു. അങ്ങിനെയുള്ളവൻ കാണുന്നുവെങ്കിലും (പരമാൎത്ഥത്തെ) കാണുന്നില്ല. കണ്ണിൽ തിമിരരോഗമുള്ള ഒരുവൻ എപ്രകാരമാണ് അനേകചന്ദ്രന്മാരെ കാണുന്നത്, എപ്രകാരമാണ് മേഘങ്ങൾ ചലിക്കുമ്പോൾ ചന്ദ്രൻ ചലിക്കുന്നുവെന്നു തോന്നുന്നത്, ഒരു വാഹനത്തിൽ ഇരിക്കുന്ന ഒരുവൻ, തന്നെ കൊണ്ടുപോകുന്നവർ ഓടുമ്പോൾ എപ്രകാരമാണ് താൻതന്നെ ഓടുന്നുവെന്നു വിചാരിക്കുന്നത് (അതുപോലെ ദുൎമ്മതിയായവൻ ക്രിയാകൎത്തൃകാരകാദിരൂപമായിരിക്കുന്ന ദേഹാദിയിൽ തൽഗതമായിരിക്കുന്ന സ്വാത്മാവിനെ കൎത്താവായി വിചാരിക്കുന്നുവെന്നൎത്ഥം).

എന്നാൽ പിന്നെ പരമാൎത്ഥമായി കാണുന്ന ആ സുമതി ആരാകുന്നു? ഭഗവാൻ പറയുന്നു—

൧൭. യസ്യ നാഹംകൃതോ ഭാവോ ബുദ്ധിൎയ്യസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാംല്ലോകാന്ന ഹന്തി ന നിബധ്യതേ.

യസ്യ=എവന്ന്, അഹംകൃതഃ ഭാവഃ=താൻ കൎത്താവാകുന്നുവെന്ന അഭിപ്രായം (കൎത്തൃത്വാഭിനിവേശം), ന അസ്തി=ഇല്ലയോ, യസ്യ=എവന്റെ, ബുദ്ധിഃ=ബുദ്ധി, ന ലിപ്യതേ=ഇഷ്ടാനിഷ്ടബുദ്ധിയോടുകൂടി കൎമ്മങ്ങളിൽ സഞ്ജിക്കുന്നില്ലയോ, സഃ=അവൻ (ഇപ്രകാരം ദേഹാദിയിൽനിന്നു വ്യതിരിക്തമായി ആത്മാവിനെ ദൎശിക്കുന്ന അവൻ), ഇമാൻ ലോകാൻ=സൎവ്വപ്രാണികളേയും, ഹത്വാ അപി=(ലോകദൃഷ്ട്യാ) കൊന്നാലും, ന ഹന്തി=(സ്വദൃഷ്ട്യാ) കൊല്ലുന്നില്ല. ന നിബധ്യതേ=തൽഫലങ്ങളാൽ ബന്ധിക്കപ്പെടുന്നതുമില്ല.

എവന്ന് താൻ കൎത്താവാണെന്ന ഭാവമില്ലയോ, എവന്റെ ബുദ്ധി കൎമ്മങ്ങളിൽ സഞ്ജിക്കുന്നില്ലയോ, അവൻ സൎവ്വപ്രാണികളേയും കൊന്നാലും അവൻ കൊല്ലുന്നില്ല; അവൻ ബന്ധിക്കപ്പെടുന്നതുമില്ല.

(ശം—ഭാ) ശാസ്ത്രം ആചാൎയ്യോപദേശം ന്യായം ഇവയെക്കൊണ്ടു സംസ്കരിക്കപ്പെട്ടിട്ടുള്ള അന്തഃകരണത്തോടുകൂടിയ യാതൊരുവന്ന് 'ഞാൻ കൎത്താവാണ്' എന്ന ഭാവന ഉണ്ടാകുന്നില്ലയോ—'അവിദ്യയാൽ ആത്മാവിൽ കല്പി

ക്കപ്പെട്ടിരിക്കുന്ന ദേഹാദി ഈ അഞ്ചു കൂട്ടമാണ് സവ്വകമ്മങ്ങൾക്കും കത്താവാ യിരിക്കുന്നത്, ഞാനല്ല. ഞാൻ തദ്വ്യാപാരങ്ങൾക്കു സാക്ഷിയായിരിക്കുന്നു. ഞാൻ പ്രാണരഹിതനാകുന്നു, അമനസ്സാകുന്നു, ശുദ്ധനാകുന്നു, പരമായ അക്ഷ രത്തേക്കാൾ പരനാകുന്നു, കേവലനാകുന്നു, അവിക്രിയനാകുന്നു' (മുണ്ഡക. ഉ. ൨. ൧. ൨.) എന്നിങ്ങിനെ എവൻ വിചാരിക്കുന്നുവോ എന്നത്ഥം (അപ്ര കാരംതന്നെ) എവൻെറ ബുദ്ധി—ആത്മോപാധിഭൂതമായിരിക്കുന്ന അന്തഃകര ണം—സഞ്ജിക്കുന്നില്ലയോ 'ഞാനിത് (ഈ പാപകമ്മം) ചെയ്തിട്ടുണ്ട്; അതി നാൽ ഞാൻ നരകമനുഭവിക്കും' എന്നിങ്ങിനെ ക്ലേശിക്കുന്നില്ലയോ; ഇപ്രകാ രം ആരുടെ അന്തഃകരണമാണ് ലേപനംചെയ്യപ്പെടാതെയിരിക്കുന്നത് അവ നാണ് സുമതി. അവനാണ് പരമാത്ഥമായി കാണുന്നത്. അവൻ സവ്വ പ്രാണികളേയും കൊല്ലുന്നുവെങ്കിലും അവൻ ഹനനക്രിയയെ ചെയ്യുന്നില്ല; തൽകായ്യമായിരിക്കുന്ന അധമ്മഫലത്താൽ അവൻ ബന്ധിക്കപ്പെടുന്നതുമില്ല.

പൂവ്വപക്ഷം—'കൊല്ലുന്നുവെങ്കിലും കൊല്ലുന്നില്ല' എന്നു പറഞ്ഞതു, സ്തുതിയാണെങ്കിലും, അന്യോന്യവിരുദ്ധമായിരിക്കുന്നുവല്ലോ.

സമാധാനം—ഇതൊരു ദോഷമല്ല. എന്തെന്നാൽ ലൌകികദൃഷ്ടിയേ യും പാരമാത്ഥികദൃഷ്ടിയേയും അപേക്ഷിച്ച് ഈ സംഗതിയെ വ്യാഖ്യാനിക്കാവു ന്നതാകുന്നു. ദേഹാദിയും ആത്മാവും ഒന്നാണ് എന്ന ബുദ്ധിയോടുകൂടി 'ഞാൻ കൊല്ലുന്നവൻ' എന്ന ലൌകികദൃഷ്ടിയെ ആശ്രയിച്ചാണ് 'ഹത്വാപി' എന്നു ഭഗവാൻ പറഞ്ഞത്. മുൻവിവരിച്ച പ്രകാരമുള്ള പാരമാത്ഥികദൃഷ്ടിയെ ആ ശ്രയിച്ച് 'ന ഹന്തി ന നിബധ്യതേ' എന്നും പറഞ്ഞിരിക്കുന്നു. ഇങ്ങിനെ ര ണ്ടും അന്യോന്യവിരോധം കൂടാതെതന്നെ വ്യാഖ്യാനിക്കപ്പെടാവുന്നതാണ്.

പൂവ്വപക്ഷം—'കത്താരമാത്മാനം കേവലം തു യഃ (അ. ൧൮. ശ്ലോ. ൧൬=)ആത്മാവിനെത്തന്നെ (=കേവലം)കത്താവായി ആരറിയുന്നുവോ' എന്നാ ദിക്കിൽ 'തന്നെ' എന്ന ശബ്ദപ്രയോഗംകൊണ്ട് ആത്മാ ദേഹാദികളോടുകൂടി കമ്മം ചെയ്യുന്നുവെന്നത്ഥം ധരിക്കേണ്ടതാകുന്നു.

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ, ആത്മാ സ്വഭാവേന അവിക്രിയനായിരിക്കുന്നതിനാൽ ദേഹാദികളോടുകൂടി ചേന്നിരിക്കുന്നുവെന്നതു ശരിയല്ല. വികാരമുള്ളതു മാത്രമേ മററുള്ളവയോടുകൂടി ചേന്നിരിക്കുകയുള്ളൂ. അങ്ങിനെ ചേന്നാൽ മാത്രമേ അതു കത്താവായും ഭവിക്കുകയുള്ളൂ. എന്നാൽ അവിക്രിയനായിരിക്കുന്ന ആത്മാ ഒന്നിനോടും ചേന്നിരിക്കുന്നില്ല. അതിനാൽ മറെറാന്നിനോടു ചേന്നിട്ട് ആത്മാവിന്നു കത്തൃത്വമുണ്ടാവാൻ പാടില്ല. കേവ ലത്വം ആത്മാവിന്നു സ്വാഭാവികമാകുന്നു. കേവലശബ്ദം ആത്മാവിൻെറ ആ സ്വഭാവത്തെ സൂചിപ്പിക്കുകമാത്രമാകുന്നു. ആത്മാവിൻെറ അവിക്രിയത്വം ശ്രുതിസ്മൃതിന്യായപ്രസിദ്ധമാകുന്നു. ഗീതയിൽതന്നെ 'അവികായ്യോയമുച്യ തേ' (അ. ൨ ശ്ലോ. ൨൫), 'ഗുണൈരേവ കമ്മാണി ക്രിയന്തേ', 'ശരീരസ്ഥോ

പി ന കരോതി' (അ. ൧൩. ശ്ലോ. ൩൧.) എന്നിങ്ങിനെ പല പ്രാവശ്യവും പറയപ്പെട്ടിട്ടുണ്ട്. 'ധ്യായതീവ ലേലായതീവ=(ആത്മാ) ധ്യാനിക്കുന്നപോലെ തോന്നുന്നു, ചലിക്കുന്നപോലെ തോന്നുന്നു' (ബൃ. ഉ. ര്. ൩. ൭) എന്നിങ്ങിനെയുള്ള ശ്രുതിവാക്യങ്ങളിലും ഈ സംഗതിതന്നെ ഉപപാദിക്കപ്പെടുന്നു. ന്യായംകൊണ്ടും ഇതിനെ ഇങ്ങിനെ സാധിക്കാവുന്നതാണ്—ആത്മതത്ത്വം അവയവരഹിതമാണെന്നും, അന്യാധീനമല്ലെന്നും, വികാരരഹിതമാണെന്നും, ഉള്ളത് രാജമാൎഗ്ഗമാകുന്നു (നിൎവ്വാദമായ സംഗതിയാകുന്നു). ആത്മാ വികാരത്തോടുകൂടിയവനാകുന്നുവെന്നു സ്വീകരിക്കുന്നതായാൽതന്നെ ആ വികാരം സ്വന്തമായിട്ടുള്ളതാവാനേ തരമുള്ളു. ആത്മാ ദേഹാദികളുടെ കൎമ്മങ്ങൾക്കു കൎത്താവായി ഒരിക്കലും ഇരിക്കുന്നതല്ല. ഒരുവൻെറ കൎമ്മം അതിനെ ചെയ്യാത്ത മറെറാരുവൻേറതായിട്ടിരിപ്പാൻ പാടില്ല എന്നതു തീൎച്ചയാകുന്നു. യാതൊന്ന് അവിദ്യയാൽ ആത്മാവിൽ കല്പിക്കപ്പെട്ടിരിക്കുന്നുവോ അത് ആത്മാവിൻേറതല്ല. രജതത്ത്വം (വെള്ളിയുടെ ഭാവം) എപ്രകാരം മുത്തുച്ചിപ്പിയിലില്ലയോ, അല്ലെങ്കിൽ അറിവില്ലായ്മനിമിത്തം ബാലന്മാരാൽ ആകാശത്തിൽ കല്പിക്കപ്പെട്ടിട്ടുള്ള തലമലവത്ത്വം എപ്രകാരം അതിൽ (ആകാശത്തിൽ) ഇല്ലയോ അതുപോലെ ദേഹാദികൾക്കുള്ള വികാരങ്ങൾ അവയുടെതന്നെയാകുന്നതല്ലാതെ ആത്മാവിൻേറതായി ഭവിക്കുന്നില്ല. അതിനാൽ കൎത്തൃത്വാഭിമാനമില്ലാതേയും, ബുദ്ധിവിഷയങ്ങളിൽ സഞ്ജിക്കാതേയും, ഇരിക്കുകകൊണ്ടു വിദ്വാനായവൻ കൊല്ലുന്നതുമില്ല ബന്ധിക്കപ്പെടുന്നതുമില്ല എന്നു പറഞ്ഞതു യുക്തംതന്നെ.

'നായം ഹന്തി ന ഹന്യതേ' (അ. ൨ ശ്ലോ. ൧൯) എന്നിങ്ങിനെ (ഈ വിഷയത്തെ) ആരംഭിക്കുകയും, 'ന ജായതേ' (അ. ൨. ശ്ലോ. ൨൦) എന്നു തുടങ്ങിയുള്ള ഹേതുവചനംകൊണ്ട് ആത്മാവിൻെറ അവിക്രിയത്വത്തെ പറയുകയും, ഈ ശാസ്ത്രത്തിൻെറ ആദിയിൽ 'വേദാവിനാശിനം' (അ. ൨. ശ്ലോ. ൨൧.) എന്നതുകൊണ്ടു വിദ്വാനായവന്നു കൎമ്മാധികാരനിവൃത്തിയെ സംക്ഷേപമായി ഉപദേശിക്കുകയും, മദ്ധ്യത്തിൽ ഈ വിഷയത്തെ അവിടവിടെ വിസ്താരമായി പ്രതിപാദിക്കുകയും, ചെയ്തിട്ട് ഇപ്പോൾ ഭഗവാൻ, ശാസ്ത്രാൎത്ഥത്തെ ആസകലം കുട്ടിച്ചേൎത്തു പറയുന്നതിനായി 'വിദ്വാനായവൻ കൊല്ലുന്നില്ല, ബന്ധിക്കപ്പെടുന്നതുമില്ല' എന്നു പറഞ്ഞ് ഉപസംഹരിക്കുന്നു. ദേഹാഭിമാനമില്ലെങ്കിൽ അവിദ്യാകൃതമായ കൎമ്മങ്ങളുടെ അശേഷസന്ന്യാസം സാദ്ധ്യമാണെന്നു വരുന്നു. അപ്പോൾ സന്ന്യാസികൾക്ക് അനിഷ്ടാദിത്രിപ്രകാരമുള്ള കൎമ്മഫലം (അ. ൧൮. ശ്ലോ. ൧൨.) ഉണ്ടാകുന്നതല്ല എന്നു പറഞ്ഞതു യുക്തംതന്നെ. അപ്പോൾ മററുള്ളവൎക്ക് അതിൻെറ വിപരീതമാണ് എന്നുള്ള സംഗതിയും അപരിഹാൎയ്യമായിരിക്കുന്നു. ഇതാകുന്നു ഗീതാശാസ്ത്രത്തിൻെറ ഉപസംഹരിക്കപ്പെട്ടിട്ടുള്ള അൎത്ഥം. ഈ സൎവ്വവേദാൎത്ഥസാരത്തെ നിപുണമതികളായ പണ്ഡിതന്മാർ വിചാരംചെയ്ത് അറിയണം എന്ന ഉദ്ദേശത്തോടുകൂടി നാം അവിടവിടെയായി പല ഘട്ടങ്ങ

ളിലും ശാസ്ത്രന്യായങ്ങളെ അനുസരിച്ച് ഈ അഭിപ്രായത്തെ വിസ്തരിച്ചു കാണിച്ചിട്ടുണ്ട്.

ഇനി കർമ്മങ്ങളെ പ്രവർത്തിപ്പിക്കുന്നവയെപ്പററി പറയുന്നു—

൧൮. ജ്ഞാനം ജ്ഞേയം പരിജ്ഞാതാ ത്രിവിധാ കർമ്മചോദനാ
കരണം കർമ്മ കർത്തേതി ത്രിവിധഃ കർമ്മസംഗ്രഹഃ.

ജ്ഞാനം=അറിവ് (ഇതു തനിക്കിഷ്ടസാധനമാണ് എന്ന ബോധം), ജ്ഞേയം=അറിയപ്പെടത്തക്ക വസ്തു (ഇഷ്ടസാധനമായ കർമ്മം), പരിജ്ഞാതാ=അറിയുന്നവൻ (ജ്ഞാനത്തിന്നാശ്രയം) (ഏവം) കർമ്മചോദനാ=എന്നിങ്ങിനെ കർമ്മപ്രവൃത്തിക്കുള്ള ഹേതു, ത്രിവിധാ=മൂന്നു വിധമായിരിക്കുന്നു. (തഥാ)=അപ്രകാരംതന്നെ, കരണം=ചക്ഷുരാദീന്ദ്രിയങ്ങൾ, കർമ്മ=കർത്താവിന്ന് ഇഷ്ടമായിട്ടുള്ള വസ്തു (കർത്താവിന്നു പ്രാപിക്കേണ്ടതായ വസ്തു) കർത്താ=ക്രിയയെ ചെയ്യുന്നവൻ (ക്രിയാനിർവ്വർത്തകൻ), ഇതി കർമ്മസംഗ്രഹഃ=എന്നിങ്ങിനെ കർമ്മത്തിന്ന് ആശ്രയം (അല്ലെങ്കിൽ ആധാരം), ത്രിവിധഃ=മൂന്നു വിധമാകുന്നു.

അറിവ്, അറിയപ്പെടത്തക്ക വസ്തു, അറിയുന്നവൻ, ഇങ്ങിനെ കർമ്മപ്രവൃത്തിക്കുള്ള ഹേതു മൂന്നുവിധമാകുന്നു. ഇന്ദ്രിയങ്ങൾ, ഇഷ്ടവസ്തു, ക്രിയാനിർവ്വർത്തകൻ, ഇങ്ങിനെ കർമ്മത്തിന്നാശ്രയം മൂന്നുവിധമാകുന്നു.

(ശം—ഭാ) ജ്ഞാനം=സാമാന്യേന സർവ്വവിഷയമായ ജ്ഞാനം (അറിവ്). ജ്ഞേയം=സാമാന്യേന ജ്ഞാതവ്യമായിട്ടുള്ളതാസകലവും (അറിയുക എന്ന ക്രിയയ്ക്കു വിഷയമായിട്ടുള്ള സർവ്വവും എന്നർത്ഥം). പരിജ്ഞാതാ=അവിദ്യയാൽ കല്പിക്കപ്പെട്ടിട്ടുള്ള ഉപാധിലക്ഷണനായ ഭോക്താവ്; ഈ മൂന്നു കൂട്ടവും സാമാന്യേന സർവ്വകർമ്മപ്രവർത്തകമാകുന്നു. ഒരു വസ്തുവിനെ ഉപേക്ഷിക്കുന്നതിന്നും, മററൊന്നിനെ സ്വീകരിക്കുന്നതിന്നും മററും വേണ്ടിയുള്ള സർവ്വകർമ്മാരംഭവും ജ്ഞാനാദി മൂന്നു കൂട്ടം ചേർന്നിരുന്നാൽ മാത്രമേ സാദ്ധ്യമാവുകയുള്ളു. ദേഹാദി അഞ്ചു കാരണങ്ങളെക്കൊണ്ട് ആരംഭിക്കപ്പെടുന്നവയും, വാക്ക് മനസ്സ് ദേഹം എന്നിങ്ങിനെയുള്ള ആശ്രയഭേദത്താൽ മൂന്നു തരമായി വിഭാഗിക്കപ്പെട്ടിട്ടുള്ളവയുമായ സർവ്വകർമ്മങ്ങളും കരണാദിമൂന്നുകൂട്ടത്തിൽ സംഗ്രഹിക്കപ്പെടുന്നുവെന്ന് ഈ ശ്ലോകത്തിന്റെ ഉത്തരാർദ്ധംകൊണ്ടു പറയുന്നു—കരണം=യാതൊന്നുകൊണ്ട് (ഒരു കാര്യം) ചെയ്യപ്പെടുന്നുവോ അതു കരണം=ഇന്ദ്രിയങ്ങൾ—ശ്രോത്രേന്ദ്രിയം മുതലായവ ബാഹ്യമായിട്ടുള്ള ഇന്ദ്രിയങ്ങൾ. ബുദ്ധി മുതലായവ അന്തഃസ്ഥമായ ഇന്ദ്രിയങ്ങൾ. കർമ്മ=യാതൊന്ന് ഇച്ഛിക്കപ്പെടുന്നുവോ—കർത്താവിന്റെ ക്രിയകൊണ്ടു യാതൊന്നു പ്രാപിക്കപ്പെടുന്നുവോ—അതു കർമ്മം. കർത്താ=ഇന്ദ്രിയങ്ങളെക്കൊണ്ടു വ്യാപാരംചെയ്യിക്കുന്നവൻ, ഉപാധിലക്ഷണൻ. ഇതി ത്രിവിധഃ കർമ്മസംഗ്രഹഃ=ഇങ്ങിനെ കർമ്മസംഗ്രഹം ത്രിപ്രകാരമാകുന്നു. കർമ്മസംഗ്രഹഃ—യാതൊന്നിൽ സംഗ്രഹിക്കപ്പെടുന്നുവോ അതു സംഗ്രഹം; കർമ്മങ്ങളുടെ സംഗ്രഹം കർമ്മസംഗ്രഹം. ഇവ മൂന്നിനേയുമാശ്രയിച്ചാണ് സർവ്വകർമ്മവുമിരിക്കുന്നത്. അതിനാൽ അവ ത്രിവിധമായ കർമ്മസംഗ്രഹമായി ഭവിക്കുന്നു.

[ശ—സ] ഇങ്ങിനെ വിഹിതമായും പ്രതിഷിദ്ധമായുമുള്ള സർവ്വകർമ്മങ്ങളും അധിഷ്ഠാനാദി അഞ്ചു കാരണങ്ങളെക്കൊണ്ടാണ് ചെയ്യപ്പെടുന്നത് എന്നും, തൽകൃതകർമ്മത്തിൽ കർത്തൃത്വാഭിമാനത്തോ

ടുകൂടി ഭുമ്മതി കമ്മത്താൽ ബന്ധിക്കപ്പെടുന്നുവെന്നും, എന്നാൽ കൃതബുദ്ധിയും അകത്താവുമായിരിക്കുന്ന വിദ്വാൻ ബന്ധിക്കപ്പെടുന്നില്ലെന്നും, പ്രതിപാദിച്ചതിൻെറശേഷം നിരുക്തലക്ഷണമായ നിഷ്കമ്മത്വജ്ഞാനംതന്നെയാണ് കൈവല്യസിദ്ധിക്ക് അപ്രതിബദ്ധമായും പരമമായുമുള്ള കാരണമെന്നും, അതിനാൽ മോക്ഷത്തെത്തന്നെ ഇച്ഛിക്കുന്ന ആരുരുക്ഷുവിന്ന് അപ്രകാരമുള്ള ജ്ഞാനസിദ്ധിക്കുള്ള കാരണം സത്ത്വശുദ്ധിയാണെന്നും, തത്സിദ്ധിക്കുള്ള കാരണം സാത്ത്വികമായ കമ്മംതന്നെയാണെന്നും, അതുതന്നെയാണ് ചെയ്യപ്പെടേണ്ടതെന്നും ബോധിപ്പിക്കുന്നതിന്നുവേണ്ടി കമ്മപ്രവൃത്തിക്കുള്ള ഹേതുവിനേയും കമ്മാശ്രയത്തേയും ജ്ഞാനം, കമ്മം, കത്താ, ബുദ്ധി, മുതലായവയുടെ സാത്ത്വികത്വരാജസത്വാദിഭേദത്തേയും പ്രതിപാദിക്കുന്നതിന്നായി ഇനിയത്തെ ശ്ലോകമാരംഭിക്കപ്പെടുന്നു. പതിനേഴാമധ്യായത്തിൽ ആഹാരാദികളുടെ സാത്ത്വികത്വാദിഭേദത്തെ പ്രതിപാദിച്ചുവെങ്കിലും ജ്ഞാനാദികളുടെ സാത്ത്വികത്വാദിഭേദത്തെ പ്രതിപാദിച്ചില്ല. അവയുടെ ഭേദത്തെ അറിഞ്ഞാൽ ഹേയാംശമായിരിക്കുന്ന രാജസത്തേയും താമസത്തേയുമുപേക്ഷിച്ച് സാത്ത്വികമായിരിക്കുന്ന ജ്ഞാനാദിയിൽ പ്രവത്തിക്കുന്നവൻെറ സത്ത്വം ശുദ്ധമായി ഭവിക്കുന്നു. അതുകൊണ്ടു ജ്ഞാനവും തൽഫലവും സിദ്ധിക്കപ്പെടുന്നു. അതിന്നുവേണ്ടി കമ്മചോദനയുടേയും കമ്മാശ്രയത്തിൻേറയും സ്വരൂപജ്ഞാനാദികളുടെ ഗുണഭേദേനയുള്ള ഭേദത്തേയും ഇനിയത്തെ ഇരുപത്തിരണ്ടു ശ്ലോകങ്ങളെക്കൊണ്ടു പ്രതിപാദിക്കുന്നു. ജ്ഞാനകമ്മങ്ങളുടെ സാധ്യസാധനഭാവംതന്നെയാണ് സവ്വവേദാത്ഥവും ഗീതാത്ഥവും എന്നു ദൃഢീകരിക്കുകയും ചെയ്യുന്നു—ജ്ഞാനമിതി.

ജ്ഞാനം=സാധാരണയായ സവ്വപദാത്ഥവിഷയകമായ ബോധം. ജ്ഞേയം=ജ്ഞാതവ്യമായ ദ്രവ്യഗുണപദാത്ഥജാതമായ സവ്വവും ജ്ഞേയമെന്നു പറയപ്പെടുന്നു. പരിജ്ഞാതാ=ജ്ഞാനത്തിൻേറയും അജ്ഞാനത്തിൻേറയും പ്രമാതാവ്—സാഭാസനായ വിജ്ഞാനാത്മാ. എന്നിങ്ങിനെ, കമ്മചോദനാ (ചോദ്യതേ, പ്രവത്തതേ അനേനേതി ചോദനാ)=സാമാന്യേന സവ്വപദാത്ഥങ്ങളുടെ ഹാനോപാദാനംഹേതുവായിട്ടു വിക്രിയാഹേതു. ത്രിവിധാ=ത്രിപ്രകാരമാകുന്നു—പ്രമാണപ്രമേയപ്രമാതൃലക്ഷണമായിരിക്കുന്ന യാതൊന്നിൻെറ സന്നിധിമാത്രംകൊണ്ടു ഹാനാദിക്രിയ ഉണ്ടാകുന്നുവോ ആ ചോദന ത്രിവിധമാകുന്നുവെന്നത്ഥം. ഇങ്ങിനെ പ്രവൃത്തിക്കുള്ള കാരണത്തിൻെറ ത്രൈവിധ്യം പറഞ്ഞിട്ട് ഇനി കമ്മാശ്രയത്തിൻേറയും ത്രൈവിധ്യം പറയുന്നു. കരണം=ബാഹ്യമായും ആഭ്യന്തരമായുമുള്ള ഇന്ദ്രിയങ്ങൾ—ശ്രോത്രാദിപഞ്ചജ്ഞാനേന്ദ്രിയങ്ങൾ, വാഗാദിപഞ്ചകമ്മേന്ദ്രിയങ്ങൾ, ബുദ്ധി, മനസ്സ്, ഇങ്ങിനെ പന്ത്രണ്ടുവിധം. കമ്മ=ഈപ്സിതതമം—കത്താവിൻെറ ആപ്തിക്രിയയ്ക്കു വിഷയഭൂതമായ വസ്തു. കത്താ=കരണങ്ങളുടെ പ്രയോക്താവ്. ഇങ്ങിനെ, കമ്മസംഗ്രഹഃ=ക്രിയാശ്രയം. ത്രിവിധഃ=കരണാദിത്രിപ്രകാരമാകുന്നുവെന്നത്ഥം.

ക്രിയ, കാരകം, ഫലം ഇവയെല്ലാം ത്രിഗുണാത്മകമാകയാൽ അവയെ സത്ത്വരജസ്തമോഗുണങ്ങളായി പ്രത്യേകം വിഭാഗിച്ച് (ഓരോന്നിൻേറയും സത്ത്വാദിത്രിപ്രകാരമുള്ള ഭേദത്തെ) പറയേണമെന്ന് ഉദ്ദേശത്തോടുകൂടി ഭഗവാനാരംഭിക്കുന്നു—

൧൯. ജ്ഞാനം കമ്മ ച കത്താ ച ത്രിധൈവ ഗുണഭേദതഃ
പ്രോച്യതേ ഗുണസംഖ്യാനേ യഥാവച്ഛൃണു താന്യപി.

ഗുണസംഖ്യാനേ=ഗുണങ്ങളുടെ സ്വരൂപത്തെ പ്രതിപാദിക്കുന്ന സാംഖ്യശാസ്ത്രത്തിൽ, ജ്ഞാനം=ജ്ഞാനവും, കമ്മ ച=കമ്മവും, കത്താ ച=കത്താവും, ഗുണഭേദതഃ=(പ്രത്യേകം) സത്ത്വാദിഗുണഭേദത്താൽ, ത്രിധാ ഏവ=മൂന്നുവിധമായിട്ടുതന്നെ, പ്രോച്യതേ=പറയപ്പെട്ടിരിക്കുന്നു. താനി അപി=അവയെ (ഇനി പറയുവാൻപോകുന്ന ജ്ഞാനാദികളെ), യഥാവൽ=വഴിപോലെ, ശൃണു=കേട്ടാലും.

ഗുണങ്ങളുടെ സ്വരൂപത്തെപ്പററി പ്രതിപാദിക്കുന്ന സാംഖ്യശാസ്ത്രത്തിൽ ജ്ഞാനവും കമ്മവും കത്താവും സത്ത്വാദിഗുണഭേദേന മൂന്നുവിധമായിത്തന്നെ പറയപ്പെട്ടിരിക്കുന്നു. അവയെ വഴിപോലെ കേട്ടാലും.

(ശം-ഭാ) 'കമ്മ' ശബ്ദത്തിന്ന് ഇവിടെ ക്രിയ എന്നത്ഥമാകുന്നു. അല്ലാതെ (മുമ്പറഞ്ഞതുപോലെ) കത്താവിന്ന് ഈപ്സിതതമമായിട്ടുള്ളത് എന്ന പാരിഭാഷികമായ അത്ഥമല്ല. കത്താ=ക്രിയകളെ ചെയ്യുന്നവൻ. ത്രിധാ ഏവ=മൂന്നുവിധമായിട്ടുതന്നെ. ത്രിഗുണങ്ങൾ കൂടാതെ വേറെ ജാതിയില്ല എന്നു നിണ്ണയിച്ചു കാണിക്കുന്നതിന്നുവേണ്ടിയാണ് 'ഏവ'കാരം. ഗുണഭേദതഃ=സത്വാദിഗുണഭേദേന; പ്രോച്യതേ=പറയപ്പെടുന്നു. ഗുണസംഖ്യാനേ=കാപിലമായ (കപിലമഹഷി ഉണ്ടാക്കിട്ടുള്ള) ശാസ്ത്രത്തിൽ. ഗുണങ്ങൾ, ഭോക്താവ് എന്നിവയെപ്പററി പറയുന്നതിൽ കപിലൻെറ സാംഖ്യശാസ്ത്രം പ്രമാണംതന്നെയാകുന്നു. പരമാത്ഥതത്വവിഷയത്തിൽ—ബ്രഹ്മൈകത്വവിഷയത്തിൽ—അവരുടെ അഭിപ്രായം വിരുദ്ധമായിരിക്കുന്നുവെങ്കിലും കാപിലന്മാർ ഗുണങ്ങളുടേയും തൽകാര്യങ്ങളുടേയും വ്യാപാരങ്ങളെപ്പററി നിരൂപിക്കുന്നതിൽ (ഗുണവൃത്തിവിചാരത്തിങ്കലും ഗൌണവ്യാപാരമായ ഭോഗാദിയുടെ നിരൂപണത്തിങ്കലും) നിപുണന്മാരാകുന്നു. അതിനാൽ താഴെ പറയുവാൻ ഭാവിക്കുന്ന അത്ഥത്തെ സ്തുതിക്കുന്നതിന്നുവേണ്ടി അവരുടെ ശാസ്ത്രത്തെ സ്വീകരിച്ചതുകൊണ്ടു വിരോധമില്ല. യഥാവൽ=ന്യായത്തേയും ശാസ്ത്രത്തേയുമനുസരിച്ച്. താനി അപി=ജ്ഞാനാദികളേയും ഗുണഭേദംകൊണ്ടുണ്ടാകുന്ന അവയുടെ ഭേദങ്ങളേയും, ശൃണു=ഞാൻ പറയുവാൻ ഭാവിക്കുന്ന അത്ഥത്തിൽ മനസ്സമാധിയെ ചെയ്താലും. ജ്ഞാനാദികളേയും ഗുണഭേദംകൊണ്ടുണ്ടാകുന്ന അവയുടെ ഭേദങ്ങളേയും പററി ശാസ്ത്രത്തേയും ന്യായത്തേയുമനുസരിച്ചു ഞാൻ പറയുവാൻ ഭാവിക്കുന്ന അത്ഥത്തിൽ മനസ്സിരുത്തിയാലും എന്നാത്ഥം.

ജ്ഞാനത്തിൻെറ മൂന്നു ഭേദത്തെ പറയുന്നു—

൨൦. സവ്വഭൂതേഷു യേനൈകം ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു തൽ ജ്ഞാനം വിദ്ധി സാത്വികം.

വിഭക്തേഷു=വേറെവേറെയായിരിക്കുന്ന, സവ്വഭൂതേഷു=സകലഭൂതങ്ങളിലും, അവിഭക്തം=അനുസ്യൂതമായും (ഇടവിടാതെ തുടന്നിരിക്കുന്നതായും), ഏകം=ഒന്നായും, അവ്യയം=വ്യയമില്ലാത്തതായുമിരിക്കുന്ന, ഭാവം=പരമാത്മതത്വത്തെ, യേന=യാതൊരു ജ്ഞാനംകൊണ്ട്, ഈക്ഷതേ=കാണുന്നുവോ (ആലോചിക്കുന്നുവോ), തൽ ജ്ഞാനം=ആ ജ്ഞാനം, സാത്വികം=സാത്വികമെന്ന്, വിദ്ധി=അറിഞ്ഞാലും.

വേറെവേറെയായിരിക്കുന്ന സകലഭൂതങ്ങളിലും അനുസ്യൂതമായും ഏകമായും വ്യയമില്ലാത്തതായുമിരിക്കുന്ന പരമാത്മതത്വത്തെ യാതൊരു ജ്ഞാനംകൊണ്ടു കാണുന്നുവോ ആ ജ്ഞാനം സാത്വികമെന്നറിഞ്ഞാലും.

(ശം-ഭാ) സവ്വഭൂതേഷു=അവ്യക്തം മുതൽ സ്ഥാവരാന്തമുള്ള സകലഭൂതങ്ങളിലും; യേന=യാതൊരു ജ്ഞാനംകൊണ്ട്; ഏകം ഭാവം=ഏകമായ വസ്തു—ഏകമായിരിക്കുന്ന ആത്മവസ്തുവെന്നത്ഥം. അവ്യയം=സ്വാത്മാവുകൊണ്ടോ സ്വധമ്മംകൊണ്ടോ നാശത്തെ പ്രാപിക്കാത്തത്—കൂടസ്ഥമായും നിത്യമായുമിരിക്കുന്നത് എന്നാത്ഥം. ഈക്ഷതേ യേന=യാതൊരു ജ്ഞാനംകൊണ്ട് (ഏക

നായും അവ്യയനായുമിരിക്കുന്ന ആത്മാവിനെ) കാണുന്നുവോ; (തം ഭാവം) അവിഭക്തം വിഭക്തേഷു=ഭിന്നങ്ങളായിരിക്കുന്ന ദേഹങ്ങളിൽ ആ ഭാവത്തെ—ആ ആത്മവസ്തുവിനെ—ദേഹംപ്രതി ഭിന്നമല്ലാതെ ആകാശംപോലെ ഇടവിടാതെ തുടൎന്നിരിക്കുന്നതായി കാണുന്നുവോ; തൽ ജ്ഞാനം സാത്ത്വികം വിദ്ധി=അപ്രകാരമുള്ള അദ്വൈതാത്മദൎശനമായിരിക്കുന്ന സമ്യഗ്ദൎശനത്തെ സാത്ത്വികമെന്നറിഞ്ഞാലും.

ദ്വൈതദൎശനങ്ങൾ ശരിയായിട്ടുള്ളവയല്ല. അവ രാജസങ്ങളും താമസങ്ങളുമാകുന്നു. അതിനാൽ അവ സാക്ഷാൽ സംസാരനാശത്തിനായിക്കൊണ്ടു ഭവിക്കുന്നില്ല.

൨൧. പൃഥക്ത്വേന തു യൽ ജ്ഞാനം നാനാഭാവാൻ പൃഥഗ്വിധാൻ
വേത്തി സൎവ്വേഷു ഭൂതേഷു തൽ ജ്ഞാനം വിദ്ധി രാജസം.

സൎവ്വേഷു ഭൂതേഷു=സകലഭൂതങ്ങളിലും, നാനാഭാവാൻ=അനേകക്ഷേത്രജ്ഞന്മാരെന്നും, പൃഥഗ്വിധാൻ=(അവ) സുഖിത്വദുഃഖിത്വാദിരൂപേണ വിലക്ഷണങ്ങളാണെന്നും, പൃഥക്ത്വേന തു=ഓരോ ദേഹത്തിൽ ഓരോ ജീവൻ പ്രത്യേകമിരിക്കുന്നതായി, യൽ ജ്ഞാനം=യാതൊരു ജ്ഞാനം, വേത്തി=അറിയുന്നുവോ, തൽ ജ്ഞാനം=ആ ജ്ഞാനത്തെ, രാജസം=രാജസമെന്ന്, വിദ്ധി=അറിഞ്ഞാലും.

എന്നാൽ സകലഭൂതങ്ങളിലുമിരിക്കുന്ന ജീവങ്ങൾ സ്വരൂപേണ ഭിന്നങ്ങളാണെന്നും, സുഖിത്വദുഃഖിത്വാദിഭേദേന അവ പരസ്പരവിലക്ഷണങ്ങളാണെന്നും, ഇങ്ങിനെ ഓരോ ജീവൻ പ്രത്യേകമിരിക്കുന്നതായി, യാതൊരു ജ്ഞാനംകൊണ്ടറിയുന്നുവോ ആ ജ്ഞാനം രാജസമെന്നറിഞ്ഞാലും.

(ശം-ഭാ) പൃഥക്ത്വേന=ദേഹംപ്രതി ഭിന്നമായിട്ട്. പൃഥഗ്വിധാൻ=ഭിന്നലക്ഷണങ്ങളായിരിക്കുന്ന. നാനാഭാവാൻ=ഭിന്നാത്മാക്കളെ. സൎവ്വേഷു ഭൂതേഷു=സകലഭൂതങ്ങളിലും. യൽ ജ്ഞാനം വേത്തി=യാതൊരു ജ്ഞാനം അറിയുന്നുവോ. 'ജ്ഞാന'ശബ്ദത്തിന്നു കൎത്തൃത്വമസംഭവമാകയാൽ യാതൊരു ജ്ഞാനംകൊണ്ട് ഒരുവൻ അറിയുന്നുവോ എന്നൎത്ഥം. തൽ ജ്ഞാനം വിദ്ധി രാജസം=ആ ജ്ഞാനത്തെ രാജസമെന്നറിഞ്ഞാലും.

൨൨. യത്തു കൃൽസ്നവദേകസ്മിൻ കാൎയ്യേ സക്തമഹൈതുകം
അതത്ത്വാൎത്ഥവദല്പം ച തത്താമസമുദാഹൃതം.

ഏകസ്മിൻ കാൎയ്യേ=ഒരു ദേഹത്തിൽ അല്ലെങ്കിൽ ഒരു പ്രതിമയിൽ, കൃൽസ്നവൽ=പരിപൂൎണ്ണമെന്നപോലെ, സക്തം=ജീവൻ അല്ലെങ്കിൽ ഈശ്വരൻ ഇത്രമാത്രമേ (ഒരു ദേഹത്തിലോ അല്ലെങ്കിൽ പ്രതിമയിലോ ഉള്ളതേ) ഉള്ളു എന്ന അഭിനിവേശത്തോടുകൂടിയതും, അഹൈതുകം=യുക്തിഹീനമായതും, അതത്ത്വാൎത്ഥവൽ=പരമാൎത്ഥാലംബനശൂന്യമായതും, (അതഃ ഏവ)=അതുഹേതുവായിട്ടുതന്നെ, അല്പം ച=അല്പവിഷയത്വംഹേതുവായിട്ടും അല്പഫലത്വംഹേതുവായിട്ടും തുച്ഛമായതുമായ, യൽ തു (ജ്ഞാനം)=ജ്ഞാനമേതോ, തൽ=അത്, താമസം=താമസമെന്ന്, ഉദാഹൃതം=പറയപ്പെട്ടിരിക്കുന്നു.

എന്നാൽ, ഒരു ദേഹത്തിൽ, അല്ലെങ്കിൽ ഒരു പ്രതിമയിൽ, മാത്രം ജീവൻ, അല്ലെങ്കിൽ ഈശ്വരൻ, പരിപൂൎണ്ണമെന്നപോലെ ഇരിക്കുന്നുവെന്ന അഭിനിവേശത്തോടുകൂടിയതും, യുക്തിഹീനമായതും, പരമാൎത്ഥാലംബനശൂന്യമാ

യതും, അല്പവിഷയത്വംഹേതുവായിട്ടും അല്പഫലത്വംഹേതുവായിട്ടും തുച്ഛമായതുമായ ജ്ഞാനമേതോ അതു താമസമെന്നു പറയപ്പെടുന്നു.

(ശം-ഭാ) ദേഹത്തിൽ മാത്രമേ ജീവനുള്ളു, അല്ലെങ്കിൽ ബാഹ്യമായ പ്രതിമാദിയിൽ മാത്രമേ ഈശ്വരനുള്ളു, അതിന്മേലെ യാതൊന്നുമില്ല, എന്നിങ്ങിനെ ഒരു കാൎയ്യത്തിൽതന്നെ, സൎവ്വവിഷയമെന്നപോലെ, സക്തമായിരിക്കുന്ന യാതൊരു ജ്ഞാനമാണുള്ളത് അതു താമസമാകുന്നു. ഇതിന്നു ദൃഷ്ടാന്തം— നഗ്നന്മാരായ ക്ഷപണകന്മാർ (ജിനന്മാർ), ജീവൻ ദേഹത്തിലിരിക്കുന്നുവെന്നും, ദേഹത്തോളം മാത്രം വലിപ്പമുള്ളതെന്നും, അല്ലെങ്കിൽ, ഈശ്വരൻ എന്നത് ഒരു കല്ലോ മരക്കഷ്ണമോ മാത്രമാണെന്നും, വിചാരിക്കുന്നു. ഇങ്ങിനെ ഒരേ കാൎയ്യത്തിൽമാത്രം സക്തമായതും യുക്തിയില്ലാത്തതും, യഥാൎത്ഥമായിട്ടുള്ളതിനെ അറിയാത്തതും, യുക്തിഹീനമാകയാൽ അല്പമായതും—അല്പവിഷയത്വംഹേതുവായിട്ടും അല്പഫലത്വംഹേതുവായിട്ടും അല്പമായതും—ആയ ആ ജ്ഞാനം താമസമെന്നു പറയപ്പെടുന്നു. എന്തെന്നാൽ താമസന്മാരും അവിവേകികളുമായ പ്രാണികളിലാണ് ആ ജ്ഞാനം കാണപ്പെടുന്നത്.

ഇനി കൎമ്മത്തിൻെറ ത്രിപ്രകാരമുള്ള ഭേദത്തെ പറയുന്നു—

൨൩. ' നിയതം സംഗരഹിതമരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കൎമ്മ യത്തത്സാത്ത്വികമുച്യതേ.

നിയതം=നിത്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള, യൽ കൎമ്മ=യാതൊരു കൎമ്മം, അഫലപ്രേപ്സുനാ=ഫലാപേക്ഷയില്ലാത്തവനാൽ (നിഷ്കാമനായിട്ടുള്ളവനാൽ), സംഗരഹിതം=(താൻ കൎത്താവ് എന്ന) അഭിനിവേശമില്ലാതേയും, അരാഗദ്വേഷതഃ=രാഗദ്വേഷങ്ങൾക്കൂടാതേയും, കൃതം=ചെയ്യപ്പെടുന്നുവോ, തൽ=അത് (ആ കൎമ്മം), സാത്ത്വികം=സാത്ത്വികമായത് എന്ന്, ഉച്യതേ=പറയപ്പെടുന്നു.

നിത്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള യാതൊരു കൎമ്മം ഫലാപേക്ഷയില്ലാത്തവനാൽ അഭിമാനമില്ലാതേയും രാഗദ്വേഷങ്ങൾ കൂടാതേയും ചെയ്യപ്പെടുന്നുവോ അതു സാത്ത്വികമെന്നു പറയപ്പെടുന്നു.

(ശം-ഭാ) നിയതം=നിത്യം. സംഗരഹിതം=ആസക്തിവൎജ്ജിതം. അരാഗദ്വേഷതഃ കൃതം=രാഗദ്വേഷങ്ങൾക്കൂടാതെ ചെയ്യപ്പെടുന്ന—രാഗത്താലും ദ്വേഷത്താലും പ്രേരിതനായിരിക്കുന്നവനാൽ ചെയ്യപ്പെടുന്ന—കൎമ്മമല്ല എന്നൎത്ഥം. അഫലപ്രേപ്സുനാ=ഫലത്തിൽ തൃഷ്ണയില്ലാത്ത കൎത്താവിനാൽ. കൃതം യൽ കൎമ്മ=ചെയ്യപ്പെടുന്ന കൎമ്മം യാതൊന്നോ. തത്സാത്ത്വികമുച്യതേ=അതു സാത്ത്വികമെന്നു പറയപ്പെടുന്നു.

൨൪. യത്തു കാമേപ്സുനാ കൎമ്മ സാഹംകാരേണ വാ പുനഃ
ക്രിയതേ ബഹുളായാസം തദ്രാജസമുദാഹൃതം.

യൽ തു കൎമ്മ=എന്നാൽ യാതൊരു കൎമ്മം, കാമേപ്സുനാ=ഫലാപേക്ഷയോടുകൂടിയും, സാഹംകാരേണ വാ പുനഃ='എനിക്കു ശരി ശ്രോത്രിയൻ വേറെ ആരാണുള്ളത്'' എന്നിങ്ങിനെ അത്യന്താഹംകാരത്തോടുകൂടിയുമിരിക്കുന്നവനാൽ, ബഹുളായാസം=അതിയായ

ക്ലേശത്തോടുകൂടി, ക്രിയതേ=ചെയ്യപ്പെടുന്നുവോ, തൽ=ആ കർമ്മം, രാജസം=രാജസമെന്ന്, ഉദാഹൃതം=പറയപ്പെട്ടിരിക്കുന്നു.

എന്നാൽ യാതൊരു കർമ്മം ഫലാപേക്ഷയോടുകൂടിയും അത്യന്താഹംകാരത്തോടുകൂടിയുമിരിക്കുന്നവനാൽ വളരെ ക്ലേശിച്ചു ചെയ്യപ്പെടുന്നുവോ അത് രാജസമെന്നു പറയപ്പെട്ടിരിക്കുന്നു.

(ശം-ഭാ) കാമേപ്സുനാ=കർമ്മഫലത്തെ ഇച്ഛിക്കുന്നവനാൽ. സാഹംകാരേണ=അഹംകാരത്തോടുകൂടിയവനാൽ. ഇവിടെ തത്വജ്ഞാനത്തെ അപേക്ഷിച്ചല്ല അവൻ അഹംകാരത്തോടുകൂടിയവൻ എന്നു പറഞ്ഞിരിക്കുന്നത്. സാധാരണ ലൌകികനായ ഒരു ശ്രോത്രിയന്നു വേണ്ടുന്ന നിരഹംകാരവുംകൂടി അവനില്ലാത്തതിനാൽ ആ നിരഹംകാരത്തെ അപേക്ഷിച്ചാണ് അവൻ അഹംകാരത്തോടുകൂടിയവൻ എന്നു പറഞ്ഞത്. എന്തെന്നാൽ പരമാർത്ഥനിരഹംകാരനായ ആത്മവിത്തിന്നു ഫലത്തിലിച്ഛയാകട്ടേ ബഹുളായാസമായ കർമ്മത്തിൽ പ്രവൃത്തിയാകട്ടേ ഉണ്ടാകുന്നതല്ല. സാത്വികമായ കർമ്മത്തെ ചെയ്യുന്നവനും കൂടി ആത്മാവിനെ അറിയാത്തവനും അഹംകാരത്തോടുകൂടിയവനുമാകുന്നു. അപ്പോൾ രാജസതാമസകർമ്മങ്ങളെ ചെയ്യുന്നവൻെറ കഥ പറവാനുണ്ടോ? ലോകത്തിൽ സാധാരണമായി ആത്മാവിനെ അറിയാത്ത ഒരു ശ്രോത്രിയനേയും കൂടി 'ഈ ബ്രാഹ്മണൻ നിരഹംകാരനാണ്' എന്നു പറയാറുണ്ട്. അങ്ങിനെയുള്ളവരെ അപേക്ഷിച്ചാണ് രാജസകർമ്മത്തെ ചെയ്യുന്നവൻ അഹംകാരത്തോടുകൂടിയവൻ എന്നു പറഞ്ഞത്. ഇങ്ങിനെ കർമ്മഫലത്തെ ഇച്ഛിക്കുന്നവനും അഹംകാരത്തോടുകൂടിയവനുമായ കർത്താവിനാൽ വളരെ ആയാസപ്പെട്ടു യാതൊരു കർമ്മം ചെയ്യപ്പെടുന്നുവോ അതു രാജസമെന്നു പറയപ്പെട്ടിരിക്കുന്നു. ഈ ശ്ലോകത്തിൽ പ്രയോഗിച്ചിട്ടുള്ള 'പുനഃ' ശബ്ദം പാദപൂരണത്തിന്നു മാത്രമാകുന്നു.

൨൫. അനുബന്ധം ക്ഷയം ഹിംസാമനപേക്ഷ്യ ച പൌരുഷം
മോഹാദാരഭ്യതേ കർമ്മ യത്തത്താമസമുച്യതേ.

അനുബന്ധം=വരുവാൻപോകുന്ന ശുഭാശുഭങ്ങളേയും, ക്ഷയം=ദ്രവ്യനാശത്തേയും, ഹിംസാം=പരപീഡയേയും, പൌരുഷം ച=തൻെറ സാമർത്ഥ്യത്തേയും, അനപേക്ഷ്യ=പര്യാലോചിക്കാതെ, മോഹാൽ=കേവലം അജ്ഞാനംകൊണ്ടുതന്നെ, യൽ കർമ്മ=യാതൊരു കർമ്മം, ആരഭ്യതേ=ആരംഭിക്കപ്പെടുന്നുവോ, തൽ=അത് (ആ കർമ്മം), താമസം=താമസമെന്ന്, ഉച്യതേ=പറയപ്പെടുന്നു.

വരുവാൻപോകുന്ന ശുഭാശുഭങ്ങളേയും, വിത്തനാശത്തേയും പരപീഡയേയും, സ്വസാമർത്ഥ്യത്തേയും പര്യാലോചിക്കാതെ കേവലമജ്ഞാനംനിമിത്തം യാതൊരു കർമ്മമാണ് ആരംഭിക്കപ്പെടുന്നത് അതു താമസമെന്നു പറയപ്പെടുന്നു.

(ശം-ഭാ) അനുബന്ധം=മേലിലുണ്ടാകുവാൻ പോകുന്നതു യാതൊരു വസ്തുവോ അത് അനുബന്ധം എന്നു പറയപ്പെടുന്നു. ക്ഷയം=ചെയ്യപ്പെടുന്ന കർമ്മ

ത്തിൽ ഉണ്ടാകുന്ന ശക്തിക്ഷയം അല്ലെങ്കിൽ വിത്തക്ഷയം. ഹിംസാ=പ്രാണിപീഡ. പൌരുഷം=പുരുഷകാരം—'ഞാൻ ഈ കൎമ്മം ചെയ്തുതീൎക്കുന്നതിന്നു ശക്തനാകുന്നു' എന്നിങ്ങിനെയുള്ള സ്വസാമൎത്ഥ്യം. ഇപ്രകാരമുള്ള അനുബന്ധാദിപൌരുഷാന്തമുള്ളവയെ; അനപേക്ഷ്യ=ആലോചിക്കാതെ; മോഹാൽ=അവിവേകംകൊണ്ട്, യൽ കൎമ്മ ആരഭ്യതേ=യാതൊരു കൎമ്മം ആരംഭിക്കപ്പെടുന്നുവോ; തൽ താമസം ഉച്യതേ=അതു താമസമെന്നു പറയപ്പെടുന്നു.

ഇനി കൎത്താവിന്റെ ത്രിവിധഭേദത്തെ പറയുന്നു—

൨൬. മുക്തസംഗോനഹംവാദീ ധൃത്യുത്സാഹസമന്വിതഃ
സിദ്ധ്യസിദ്ധ്യോൎന്നിൎവ്വികാരഃ കൎത്താ സാത്ത്വിക ഉച്യതേ.

മുക്തസംഗഃ=അഭിനിവേശത്തെ ത്യജിച്ചിരിക്കുന്നവനും, അനഹംവാദീ=ഗൎവ്വോടുകൂടിയ വാക്കുകളെ പറയാത്തവനും, ധൃത്യുത്സാഹസമന്വിതഃ=ധൈൎയ്യത്തോടും ഉത്സാഹ(ഉദ്യമ)ത്തോടും കൂടിയവനും, സിദ്ധ്യസിദ്ധ്യോഃ=ആരംഭിക്കപ്പെട്ട കൎമ്മത്തിന്റെ സിദ്ധിയിലും അസിദ്ധിയിലും, നിൎവ്വികാരഃ=ഹൎഷവിഷാദശൂന്യനുമായ, കൎത്താ=കൎത്താവ്, സാത്ത്വികഃ=സാത്ത്വികനെന്ന്, ഉച്യതേ=പറയപ്പെടുന്നു.

അഭിനിവേശത്തെ ത്യജിച്ചിരിക്കുന്നവനും ഗൎവ്വോക്തിരഹിതനും ധൈൎയ്യത്തോടും ഉത്സാഹത്തോടും കൂടിയവനും ആരംഭിച്ച കൎമ്മത്തിന്റെ സിദ്ധിയിലും അസിദ്ധിയിലും ഹൎഷവിഷാദശൂന്യനുമായ കൎത്താ സാത്ത്വികനെന്നു പറയപ്പെടുന്നു.

(ശം—ഭാ) മുക്തസംഗഃ=സംഗത്തെ (ഫലാഭിസന്ധിയെ അല്ലെങ്കിൽ കൎത്തൃത്വാഭിമാനത്തെ) പരിത്യജിച്ചിരിക്കുന്നവൻ. അനഹംവാദീ='ഞാൻ കൎത്താ' എന്നിങ്ങിനെ പറയാത്തവൻ. ധൃത്യുത്സാഹസമന്വിതഃ=ധാരണം, ഉദ്യമം ഇവയോടുകൂടിയവൻ. സിദ്ധ്യസിദ്ധ്യോഃ=ചെയ്യപ്പെടുന്ന കൎമ്മത്തിന്റെ ഫലത്തിന്റെ സിദ്ധിയിലും അസിദ്ധിയിലും, നിൎവ്വികാരഃ=കൎമ്മഫലത്തിലിച്ഛകൂടാതെ കേവലം ശാസ്ത്രപ്രമാണത്താൽ മാത്രം പ്രേരിതനായിട്ട് എവൻ കൎമ്മം ചെയ്യുന്നുവോ അവൻ നിൎവ്വികാരൻ എന്നു പറയപ്പെടുന്നു. ഇപ്രകാരമുള്ള കൎത്താവെവനോ അവൻ സാത്ത്വികനെന്നു പറയപ്പെടുന്നു.

[ശ—സ്വ] മുക്തസംഗഃ=ഫലാഭിസന്ധിലക്ഷണമായിരിക്കുന്ന കാമത്തെ ത്യജിച്ചിട്ടുള്ളവൻ—നിഷ്കാമൻ എന്നൎത്ഥം. അനഹംവാദീ=സങ്കല്പത്തിലുംകൂടി 'ഞാൻ ഇതു ചെയ്യുന്നു' എന്നു പറയാത്തവൻ. ധൃത്യുത്സാഹസമന്വിതഃ—ധൃതിഃ=അൎത്ഥവ്യയം ദേഹായാസം എന്നിവയിൽ ധൈൎയ്യം. ഉത്സാഹഃ=ചികീൎഷാവേഗം. അവയോടുകൂടിയവൻ. ശേഷം സ്പഷ്ടം.

൨൭. രാഗീ കൎമ്മഫലപ്രേപ്സുൎല്ലുബ്ധോ ഹിംസാത്മകോശുചിഃ
ഹൎഷശോകാന്വിതഃ കൎത്താ രാജസഃ പരികീൎത്തിതഃ.

രാഗീ=പുത്രാദിയിൽ പ്രീതിയോടുകൂടിയവനും, കൎമ്മഫലപ്രേപ്സുഃ=കൎമ്മഫലത്തെ ഇച്ഛിക്കുന്നവനും, ലുബ്ധഃ=അന്യന്റെ സ്വത്തിലിച്ഛയുള്ളവനും, ഹിംസാത്മകഃ=അന്യന്ന് ഉപദ്രവം ചെയ്യുന്ന സ്വഭാവത്തോടുകൂടിയവനും, അശുചിഃ=വിഹിതമായ ശൌചമില്ലാത്തവനും, ഹൎഷശോകാന്വിതഃ=ലാഭാലാഭങ്ങളിൽ ഹൎഷശോകങ്ങളോടുകൂടിയവനുമായ, കൎത്താ=കൎത്താവ്, രാജസഃ=രാജസനെന്ന്, പരികീൎത്തിതഃ=പറയപ്പെട്ടിരിക്കുന്നു.

പുത്രാദിയിൽ പ്രീതിമാനും കർമ്മഫലത്തെ ഇച്ഛിക്കുന്നവനും അന്യന്റെ സ്വത്തിലിച്ഛയുള്ളവനും അന്യന്ന് ഉപദ്രവം ചെയ്യുന്ന സ്വഭാവത്തോടുകൂടിയവനും വിഹിതമായ ശൌചമില്ലാത്തവനും ലാഭാലാഭങ്ങളിൽ ഹർഷശോകങ്ങളോടുകൂടിയവനുമായ കർത്താ രാജസനെന്നു പറയപ്പെടുന്നു.

(ശം-ഭാ) രാഗീ=(കർമ്മവിഷയമായ) രാഗമുള്ളവൻ. കർമ്മഫലപ്രേപ്സുഃ=കർമ്മഫലത്തെ ഇച്ഛിക്കുന്നവൻ. ലുബ്ധഃ=പരദ്രവ്യത്തിൽ തൃഷ്ണയോടുകൂടിയും സ്വന്തദ്രവ്യത്തെ യോഗ്യന്മാൎക്ക കൊടുക്കാതേയുമിരിക്കുന്നവൻ. ഹിംസാത്മകഃ=പരപീഡയെ ചെയ്യുന്ന സ്വഭാവത്തോടുകൂടിയവൻ (സ്വാൎത്ഥപരൻ എന്നൎത്ഥം). അശുചിഃ=ബാഹ്യമായും ആഭ്യന്തരമായുമുള്ള ശൌചമില്ലാത്തവൻ. ഹർഷശോകാന്വിതഃ=ഇഷ്ടപ്രാപ്തിയിങ്കൽ സന്തോഷവും അനിഷ്ടപ്രാപ്തിയിലും ഇഷ്ടവിയോഗത്തിലും ദുഃഖവുമുള്ളവൻ. അവൻ ഏൎപ്പെട്ടിട്ടുള്ള കർമ്മത്തിന്റെ സിദ്ധ്യസിദ്ധിയിലും ഹർഷശോകങ്ങൾ ഉണ്ടാവാം. അങ്ങിനെയിരിക്കുന്ന കർത്താ രാജസനെന്നു പറയപ്പെട്ടിരിക്കുന്നു.

൨൮. അയുക്തഃ പ്രാകൃതഃ സ്തബ്ധഃ ശഠോ നൈഷ്കൃതികോഽലസഃ
വിഷാദീ ദീൎഘസൂത്രീ ച കർത്താ താമസ ഉച്യതേ.

അയുക്തഃ=മനസ്സമാധാനമില്ലാത്തവനും (അസ്ഥിരചിത്തനും), പ്രാകൃതഃ=വിവേകശൂന്യനും (കാൎയ്യാകാൎയ്യജ്ഞാനവിഹീനനും), സ്തബ്ധഃ=വണക്കമില്ലാത്തവനും (മഹത്തുക്കളിൽ വിനയമില്ലാത്തവനും), ശഠഃ=സ്വശക്തിയെ അന്യനിൽനിന്നു മറയ്ക്കുന്നവനും (സർവ്വവഞ്ചകനും), നൈഷ്കൃതികഃ=അന്യനെ അപമാനിക്കുന്നവനും, അലസഃ=മടിയനും (ഉത്സാഹമില്ലാത്തവനും), വിഷാദീ=ശോകശീലനും (ക്ലിഷ്ടചിത്തനും), ദീൎഘസൂത്രീ ച=ഇന്നോ നാളെയോ ചെയ്യേണ്ടതിനെ ഒരു മാസംകൊണ്ടും ചെയ്യാതിരിക്കുന്നവനുമായ, കർത്താ=കർത്താവ്, താമസഃ=താമസനെന്ന്, ഉച്യതേ=പറയപ്പെടുന്നു.

മനസ്സമാധാനമില്ലാത്തവനും വിവേകശൂന്യനും കീഴ്വണക്കമില്ലാത്തവനും സ്വശക്തിയെ അന്യന്നു കാണിക്കാതിരിക്കുന്നവനും അന്യനെ അപമാനിക്കുന്നവനും മടിയനും ശോകശീലനും ദീൎഘസൂത്രിയുമായ കർത്താ താമസനെന്നു പറയപ്പെടുന്നു.

(ശം-ഭാ) അയുക്തഃ=അസമാഹിതൻ. പ്രാകൃതഃ=അത്യന്തം അസംസ്കൃതമായ ബുദ്ധിയോടുകൂടിയവൻ, ബാലനെപ്പോലെയുള്ളവൻ. സ്തബ്ധഃ=ആൎക്കും നമസ്കാരംചെയ്യാതെ വടിപോലെയിരിക്കുന്നവൻ. ശഠഃ=മായാവി—സ്വശക്തിയെ മറയ്ക്കുന്നവൻ. നൈഷ്കൃതികഃ=അന്യന്റെ ഉപജീവനമാൎഗ്ഗത്തെ മുടക്കുന്നവൻ. അലസഃ=കർത്തവ്യങ്ങളായ കർമ്മങ്ങളിൽക്കൂടി പ്രവൃത്തി എടുക്കാത്തവൻ. വിഷാദീ=എപ്പോഴും കുണ്ഠിതസ്വഭാവത്തോടുകൂടിയവൻ. ദീൎഘസൂത്രീ ച=(അവശ്യം) ചെയ്യേണ്ട കാൎയ്യങ്ങളെ ദീൎഘകാലം നീട്ടിവെയ്ക്കുന്നവനും എപ്പോഴും മന്ദതയോടുകൂടിയവനുമായവൻ—ഇന്നോ നാളെയോ ചെയ്യേണ്ടതിനെ ഒരു മാസം കഴിഞ്ഞിട്ടും ചെയ്യാതിരിക്കുന്നവൻ. ഇപ്രകാരമിരിക്കുന്ന കർത്താ താമസനെന്നു പറയപ്പെടുന്നു.

(ശ്രീ) കർത്താവിൻെറ ത്രിവിധഭേദത്തെ പറഞ്ഞതുകൊണ്ടുതന്നെ ജ്ഞാതാവിൻേറയും ത്രൈവിധ്യം പറയപ്പെട്ടു. കർമ്മത്തിൻെറ ത്രൈവിധ്യംകൊണ്ടു ജ്ഞേയത്തിൻേറയും ത്രൈവിധ്യം പറയപ്പെട്ടുവെന്നറിയേണ്ടതാകുന്നു. അപ്രകാരംതന്നെ ഇനി (പറയുവാൻപോകുന്ന) ബുദ്ധിയുടെ ത്രൈവിധ്യംകൊണ്ടു കരണത്തിൻേറയും ത്രൈവിധ്യം പറയപ്പെട്ടുവെന്നും അറിയേണ്ടതാകുന്നു.

(ആ) ജ്ഞാനാദികളുടെ പ്രത്യേകം ത്രിപ്രകാരമുള്ള ഭേദത്തെ പറഞ്ഞിട്ട് ഇനി വൃത്തിമത്തായിരിക്കുന്ന ബുദ്ധിയുടേയും, തദ്വൃത്തിയായിരിക്കുന്ന ധൃതി എന്നതിൻേറയും ത്രൈവിധ്യത്തെ സൂചിപ്പിക്കുന്നു—

൨൯. ബുദ്ധേർഭേദം ധൃതേശ്ചൈവ ഗുണതസ്ത്രിവിധം ശൃണു
പ്രോച്യമാനമശേഷേണ പൃഥക്ത്വേന ധനഞ്ജയ.

ഹേ ധനഞ്ജയ=ദിഗ്വിജയത്തിൽ ധനത്തെ ജയിച്ച അല്ലയോ അർജ്ജുന, ബുദ്ധേഃ=ബുദ്ധിയുടേയും, ധൃതേഃ ച ഏവ=ധൃതിയുടേയും, ഗുണതഃ=സത്ത്വാദിഗുണഭേദേനയുള്ള, ത്രിവിധം ഭേദം=ത്രിവിധഭേദത്തെ (പററി), അശേഷേണ=പൂർണ്ണമായും, പൃഥക്ത്വേന= പ്രത്യേകമായും, (മയാ) പ്രോച്യമാനം=ഞാനിനി പറയുവാൻ ഭാവിക്കുന്നതിനെ, ശൃണു= കേട്ടാലും.

അല്ലയോ അർജ്ജുന, ബുദ്ധിയുടേയും ധൃതിയുടേയും സത്ത്വാദിഗുണഭേദേനയുള്ള ത്രിവിധഭാവത്തെപ്പററി ഞാൻ പൂർണ്ണമായും പ്രത്യേകമായും പറയുവാൻ ഭാവിക്കുന്നതിനെ കേട്ടാലും.

(ശം-ഭാ) ഈ ശ്ലോകത്തിൻെറ പൂർവ്വാർദ്ധം ഇനി ഉപദേശിക്കുവാൻ പോകുന്ന സംഗതിയുടെ സൂത്രരൂപമായ (സംക്ഷേപമായ) ഒരു ഉപന്യാസമാകുന്നു. പൃഥക്ത്വേന=വിവേകിച്ച്. ധനഞ്ജയ—ദിഗ്വിജയത്തിൽ അർജ്ജുനൻ മാനുഷമായും ദൈവികമായുമുള്ള ധനത്തെ ജയിച്ചു. അതിനാൽ അർജ്ജുനന്നു ധനഞ്ജയൻ എന്ന പേര് സിദ്ധിച്ചു.

(ശ്രീ) ബുദ്ധിയുടെ ത്രൈവിധ്യം പറയുന്നു—

൩൦. പ്രവൃത്തിം ച നിവൃത്തിം ച കാര്യാകാര്യേ ഭയാഭയേ
ബന്ധം മോക്ഷം ച യാ വേത്തി ബുദ്ധിഃ സാ പാർത്ഥ സാത്ത്വികീ.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, പ്രവൃത്തിം ച=ധർമ്മത്തിൽ പ്രവൃത്തിയേയും, നിവൃത്തിം ച=അധർമ്മത്തിൽനിന്നു നിവൃത്തിയേയും, കാര്യാകാര്യേ=ഇന്നിന്ന ദേശകാലങ്ങളിൽ ഇന്നിന്നതു ചെയ്യേണ്ടത് ഇന്നിന്നതു ചെയ്തുകൂടാത്തത് എന്നതിനേയും, ഭയാഭയേ=കാര്യാകാര്യങ്ങളാനിമിത്തമുണ്ടാകുന്ന അർത്ഥാനർത്ഥങ്ങളേയും, ബന്ധം=ബന്ധമിന്നപ്രകാരമാണ് എന്നതിനേയും, മോക്ഷം ച=മോക്ഷമിന്നവിധമാണ് എന്നതിനേയും, യാ ബുദ്ധിഃ= യാതൊരന്തഃകരണം, വേത്തി=അറിയുന്നുവോ, സാ സാത്ത്വികീ=ആ ബുദ്ധി സാത്ത്വികമാകുന്നു.

അല്ലയോ അർജ്ജുന, ധർമ്മത്തിൽ പ്രവൃത്തിയേയും, അധർമ്മത്തിൽനിന്നുള്ള നിവൃത്തിയേയും, കാര്യാകാര്യങ്ങളേയും, ഭയാഭയങ്ങളേയും, ബന്ധത്തേയും, മോക്ഷത്തേയും യാതൊരു ബുദ്ധി അറിയുന്നുവോ അതു സാത്ത്വികമാകുന്നു.

(ശം-ഭാ) പ്രവൃത്തി=(പ്രവർത്തനം) ബന്ധഹേതുവായ കർമ്മമാർഗ്ഗം. നിവൃത്തി=മോക്ഷഹേതുവായ സന്ന്യാസമാർഗ്ഗം. പ്രവൃത്തിനിവൃത്തികൾ ബന്ധമോ

ക്ഷങ്ങൾക്കു സമാനവാക്യങ്ങളാകയാൽ* അവയ്ക്കു കർമ്മസന്ന്യാസമാർഗ്ഗങ്ങൾ എന്നർത്ഥം ധരിക്കേണ്ടതാകുന്നു. കാര്യാകാര്യേ=വിഹിതമായോ പ്രതിഷിദ്ധമായോ ഉള്ള ദൃഷ്ടാദൃഷ്ടഫലങ്ങളോടുകൂടിയ കർമ്മങ്ങളെ ദേശകാലാദിയെ അപേക്ഷിച്ചു ചെയ്യേണ്ടതായിട്ടുള്ളതിനേയും ചെയ്യേണ്ടാത്തതായിട്ടുള്ളതിനേയും. ഭയാഭയേ—യാതൊന്നിൽനിന്നു ഭയമുണ്ടാകുന്നുവോ അതു ഭയം. അതിന്റെ വിപരീതം അഭയം—ദൃഷ്ടാദൃഷ്ടവിഷയങ്ങളായ ഭയാഭയങ്ങളുടെ കാരണങ്ങളേയും എന്നർത്ഥം. ബന്ധം=ബന്ധത്തേയും തൽകാരണത്തേയും. മോക്ഷം=മോക്ഷത്തേയും തൽകാരണത്തേയും. യാ ബുദ്ധിഃ വേത്തി=യാതൊരു ബുദ്ധി അറിയുന്നുവോ. സാ പാർത്ഥ, സാത്വികീ=അത്, ഹേ പാർത്ഥ, സാത്വികമാകുന്നു. ജ്ഞാനം ബുദ്ധിയുടെ വൃത്തിയാകുന്നു. ബുദ്ധി വൃത്തിമത്താകുന്നു. ധൃതിയും ബുദ്ധിയുടെ വൃത്തിവിശേഷമാകുന്നു.

[ശ-സ] പ്രവൃത്തിം=ശ്രുതിസ്മൃതികളാൽ വിഹിതമായ ധർമ്മത്തേയും; നിവൃത്തിം ച=അവയാൽ നിഷിദ്ധമായ അധർമ്മത്തേയും; കാര്യാകാര്യേ—കാര്യം=ദേശകാലത്തിന്നനുകൂലമായി ചെയ്യപ്പെടേണ്ടതു്; അകാര്യം=തൽപ്രാതികൂല്യത്തിങ്കൽ ത്യക്തവ്യമായിട്ടുള്ളതു്; അങ്ങിനെയുള്ള കാര്യാകാര്യങ്ങളേയും; ഭയാഭയേ—ഭയം=ഭയകാരണമായിരിക്കുന്ന അനർത്ഥം; അഭയം=ഭയാഭാവകാരണമായിരിക്കുന്ന അനർത്ഥാഭാവം; അങ്ങിനെയിരിക്കുന്ന ഭയാഭയങ്ങളേയും; ബന്ധം=ബന്ധഹേതുവിനേയും; മോക്ഷം ച=മോക്ഷഹേതുവിനേയും; യാ ബുദ്ധിഃ=(ബുദ്ധിക്കു ജ്ഞാനകർത്തൃത്വം അസംഭവമാകയാൽ കരണാർത്ഥമാകുന്നു) പദാർത്ഥതത്വനിശ്ചയത്തെ ചെയ്യുന്ന യാതൊരു ബുദ്ധികൊണ്ടു്; വേത്തി=ഒരുവൻ ധർമ്മാധർമ്മാദിയെ അറിയുന്നുവോ; സാ (ബുദ്ധിഃ) സാത്വികീ=ആ ബുദ്ധി സാത്വികമാകുന്നു. അല്ലെങ്കിൽ, 'ബന്ധം മോക്ഷം ച' എന്ന ഘട്ടത്തിൽ ബന്ധമോക്ഷങ്ങൾതന്നെയാണ് പ്രതിപാദിക്കപ്പെടുന്നതു്. അതിനാൽ പ്രവൃത്ത്യാദിപദങ്ങൾ തദ്വിശേഷണമായിട്ടുനയിക്കേണ്ടതാകുന്നു—പ്രവൃത്തിം—പ്രവൃത്തി=സത്വശുദ്ധിക്കു കാരണഭൂതമായ കർമ്മമാർഗ്ഗം. യാതൊന്നിങ്കൽ പ്രവർത്തിക്കുന്നവൻ ശുദ്ധാത്മാവായിട്ടു മോക്ഷത്തിന്നു യോഗ്യനായി ഭവിക്കുന്നുവോ ആ പ്രവൃത്തിയേയും; നിവൃത്തിം ച=നിഷ്കർമ്മത്വമാർഗ്ഗമായ സന്ന്യാസം. യാതൊന്നിങ്കൽ പ്രവൃത്തനായവൻ സംസാരബന്ധത്തിൽനിന്നു മുക്തനായി ഭവിക്കുന്നുവോ ആ നിവൃത്തിയേയും; കാര്യാകാര്യേ—കാര്യം=ആരുരുക്ഷുവിന്റെ കർമ്മവിഷയത്തിൽ അതാതു കാലത്തിൽ ചെയ്യപ്പെടേണ്ടതു്; അകാര്യം=ആരൂഢനാൽ ത്യക്തവ്യമായിട്ടുള്ളതു്; അങ്ങിനെയിരിക്കുന്ന കാര്യാകാര്യങ്ങൾ രണ്ടിനേയും; ഭയാഭയേ=യാതൊന്നിങ്കൽനിന്നു ഭയമുണ്ടാകുന്നുവോ അതു ഭയം—സംസാരകാരണമായ അജ്ഞാനം; യാതൊന്നിങ്കൽനിന്നു ഭയാഭാവം സിദ്ധിക്കുന്നുവോ അതു് അഭയം—മോക്ഷകാരണമായ ജ്ഞാനം; അങ്ങിനെയിരിക്കുന്ന ഭയാഭയങ്ങൾ രണ്ടിനേയും; ബന്ധം=അദ്ധ്യാസലക്ഷണമായ അജ്ഞാനകാര്യത്തേയും; മോക്ഷം=അദ്ധ്യാസാഭാവലക്ഷണമായ ജ്ഞാനകാര്യത്തേയും; യാ ബുദ്ധിഃ=യാതൊരു ബുദ്ധികൊണ്ടു്; വേത്തി—ശുദ്ധാത്മവിചക്ഷണനായവൻ ഇവയെല്ലാററിനേയും പാലും വെള്ളവുമെന്നപോലെ വിഭജിച്ചു് അറിയുന്നുവോ—'ഈ സാധനം അജ്ഞന്റേതാകുന്നു, ഈ സാധനം തത്ജ്ഞന്റേതാകുന്നു; ഇതു് ആരുരുക്ഷുവിന്നു ചെയ്യേണ്ടതാകുന്നു; ഇതു് ആരൂഢന്നു ത്യക്തവ്യമായിട്ടുള്ളതാകുന്നു; ഇതു് അജ്ഞാനം, ഇതു ജ്ഞാനം, ഇതു ബന്ധം, ഇതു മോക്ഷം' ഇങ്ങിനെ അതാതു് അധികാരികൾക്കനുരൂപമായിട്ടുള്ള സാധ്യസാധനഭേദത്തേയും ബന്ധത്തേയും മോക്ഷത്തേയും യാതൊന്നുകൊണ്ടാണ് ഒരുവൻ നല്ലവണ്ണമറിയുന്നതു്; സാ ബുദ്ധിഃ സാത്വികീ=ആ ബുദ്ധി സാത്വികമാകുന്നു. ബഹുജന്മങ്ങളിലെ സുകൃതപരിപാകംകൊണ്ടുണ്ടായിട്ടുള്ള ശുദ്ധസത്വകാര്യത്വംഹേതുവായിട്ടു സാത്വികമെന്നു ബുധന്മാരാൽ പറയപ്പെടുന്നുവെന്നർത്ഥം. ഇതുകൊണ്ടു്, സാത്വികമായ ബുദ്ധിയെ മുമുക്ഷുവായവൻ പ്രയത്നേന സമ്പാദിക്കേണ്ടതാകുന്നുവെന്നു സൂചിപ്പിക്കപ്പെടുന്നു.

---

* (ആ) ഏതു വാക്യത്തിൽ ബന്ധമോക്ഷങ്ങൾ പറയപ്പെടുന്നുവോ ആ വാക്യത്തിൽതന്നെ പ്രവൃത്തിനിവൃത്തികളും പറയപ്പെടുന്നുവെന്നർത്ഥം.

(ശ്രീ) രാജസിയായ ബുദ്ധിയെ പറയുന്നു—

൩൧. യയാ ധർമ്മമധർമ്മം ച കാര്യം ചാകാര്യമേവ ച
അയഥാവൽ പ്രജാനാതി ബുദ്ധിഃ സാ പാർത്ഥ രാജസീ.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, യയാ=യാതൊരു ബുദ്ധികൊണ്ട്, ധർമ്മം=ധർമ്മത്തേയും, അധർമ്മം ച=അധർമ്മത്തേയും, കാര്യം ച=ചെയ്യപ്പെടേണ്ടതിനേയും, അകാര്യം ഏവ ച=ചെയ്യപ്പെടേണ്ടാത്തതിനേയും, അയഥാവൽ=യഥാർത്ഥമല്ലാതെ (സന്ദേഹാസ്പദത്തേന), പ്രജാനാതി=അറിയുന്നുവോ, സാ ബുദ്ധിഃ=ആ ബുദ്ധി, രാജസീ=രാജസമാകുന്നു.

അല്ലയോ അർജ്ജുന, യാതൊരു ബുദ്ധികൊണ്ടു ധർമ്മത്തേയുമധർമ്മത്തേയും, കാര്യത്തേയും അകാര്യത്തേയും, അയഥാർത്ഥമായി അറിയുന്നുവോ ആ ബുദ്ധി രാജസമാകുന്നു.

(ശം-ഭാ) ധർമ്മം=ശാസ്ത്രത്താൽ വിധിക്കപ്പെട്ടിട്ടുള്ളത്. അധർമ്മം=ശാസ്ത്രത്താൽ പ്രതിഷിദ്ധമായത്. കാര്യം ച അകാര്യം ഏവ ച=മുൻവിവരിക്കപ്പെട്ടിട്ടുള്ള കാര്യാകാര്യങ്ങൾ. അയഥാവൽ=എല്ലാ പ്രമാണങ്ങളാലും നിർണ്ണയിക്കപ്പെട്ടിരിക്കുന്നപ്രകാരമല്ലാതെ. ശേഷം സ്പഷ്ടം.

(ശ്രീ) താമസിയായ ബുദ്ധിയെ പറയുന്നു—

൩൨. അധർമ്മം ധർമ്മമിതി യാ മന്യതേ തമസാവൃതാ
സർവ്വാർത്ഥാൻ വിപരീതാംശ്ച ബുദ്ധിഃ സാ പാർത്ഥ താമസീ.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, യാ=യാതൊരു ബുദ്ധി, തമസാ=അജ്ഞാനത്തിനാൽ, ആവൃതാ=മൂടപ്പെട്ട്, അധർമ്മം=അധർമ്മത്തെ, ധർമ്മം ഇതി=ധർമ്മമെന്നും, സർവ്വാർത്ഥാൻ=സകലവസ്തുക്കളേയും, വിപരീതാൻ ച=വിപരീതമായും, മന്യതേ=അറിയുന്നുവോ, സാ ബുദ്ധിഃ=ആ ബുദ്ധി, താമസീ=താമസമാകുന്നു.

അല്ലയോ അർജ്ജുന, യാതൊരു ബുദ്ധി അജ്ഞാനത്തിനാൽ മൂടപ്പെട്ട് അധർമ്മത്തെ ധർമ്മമായും, സകലവസ്തുക്കളേയും വിപരീതമായും, അറിയുന്നുവോ ആ ബുദ്ധി താമസമാകുന്നു.

(ശം-ഭാ) അധർമ്മം=പ്രതിഷിദ്ധമായിട്ടുള്ളത്. ധർമ്മം=വിഹിതമായിട്ടുള്ളത്. തമസാ ആവൃതാ=അവിവേകത്താൽ ചുററപ്പെട്ടിട്ട്. യാ സർവ്വാർത്ഥാൻ വിപരീതാൻ മന്യതേ=യാതൊരു ബുദ്ധി സകലജ്ഞേയപദാർത്ഥങ്ങളേയും വിപരീതമായിട്ടുതന്നെ അറിയുന്നുവോ. ശേഷം സ്പഷ്ടം.

(ആ) ഇനി ധൃതിയുടെ ത്രൈവിധ്യത്തെ പറയേണമെന്ന ഉദ്ദേശത്തോടുകൂടി ആദ്യംതന്നെ സാത്ത്വികമായ ധൃതിയെ പറയുന്നു—

൩൩. ധൃത്യാ യയാ ധാരയതേ മനഃപ്രാണേന്ദ്രിയക്രിയാഃ
യോഗേനാവ്യഭിചാരിണ്യാ ധൃതിഃ സാ പാർത്ഥ സാത്ത്വികീ.

ഹേ പാർത്ഥ=അല്ലയോ അർജ്ജുന, യോഗേന=ചിത്തൈകാഗ്ര്യംനിമിത്തം, അവ്യഭിചാരിണ്യാ=അന്യവിഷയത്തെ ഗ്രഹിക്കാതിരിക്കുന്ന, യയാ ധൃത്യാ=യാതൊരു ധൈര്യം കൊണ്ട് (ധാരണാത്മികയായ ധീവൃത്തികൊണ്ട്), മനഃപ്രാണേന്ദ്രിയക്രിയാഃ=മനസ്സ് പ്രാണങ്ങൾ ഇന്ദ്രിയങ്ങൾ ഇവയുടെ വ്യാപാരങ്ങളെ, ധാരയതേ=അടക്കുന്നുവോ, സാ ധൃതിഃ=ആ ധൈര്യം, സാത്ത്വികീ=സാത്ത്വികമാകുന്നു.

അല്ലയോ അജ്ജുന, ചിത്തൈകാഗ്ര്യംനിമിത്തം അന്യവിഷയത്തെ ഗ്രഹിക്കാതിരിക്കുന്ന യാതൊരു ധൈയ്യത്തിനാൽ മനസ്സ് പ്രാണങ്ങളും ഇന്ദ്രിയങ്ങളും ഇവയുടെ വ്യാപാരങ്ങളെ അടക്കുന്നുവോ ആ ധൈയ്യം സാത്ത്വികമാകുന്നു.

(ശം-ഭാ) യോഗേന=സമാധികൊണ്ട്. അവ്യഭിചാരിണ്യാ=നിത്യസമാധിയാൽ അനുഗതമായിരിക്കുന്ന എന്നത്ഥം. യയാ ധൃത്യാ=യാതൊരു ധൈയ്യത്തിനാൽ (യാതൊന്നുകൊണ്ടു ധരിക്കപ്പെടുന്നുവോ അതു ധൃതി—യതാവിശേഷം). മനഃപ്രാണേന്ദ്രിയക്രിയാഃ=മനസ്സ് പ്രാണങ്ങളും ഇന്ദ്രിയങ്ങളും ഇവയുടെ ചേഷ്ടകളെ. ധാരയതേ=ശാസ്ത്രവിരോധമായ മാഗ്ഗത്തിൽ ചാടാതെ പിടിച്ചടക്കുന്നുവോ. ധൃതിയാൽ (ബുദ്ധിയുടെ ധൈയ്യത്താൽ) അടക്കപ്പെട്ടാൽ മാത്രമേ മനഃപ്രാണേന്ദ്രിയങ്ങളുടെ ചേഷ്ടകൾ ശാസ്ത്രത്തിന്നു വിരോധമായ മാഗ്ഗവിഷയമായി ഭവിക്കാതിരിക്കുകയുള്ളു. എവൻ അവ്യഭിചാരമായ ധൃതികൊണ്ടു മനഃപ്രാണേന്ദ്രിയക്രിയകളെ അടക്കുന്നുവോ അവൻ യോഗംകൊണ്ടാണ് അവയെ അടക്കുന്നത് എന്നാത്ഥം*. ഇപ്രകാരമുള്ള ലക്ഷണത്തോടുകൂടിയ ധൃതി. ഹേ പാത്ഥ, സാത്ത്വികമാകുന്നു.

[ശ-സ] മനഃപ്രാണേന്ദ്രിയക്രിയാഃ=മനസ്സിൻേറയും പ്രാണങ്ങളുടേയും ചക്ഷുരാദീന്ദ്രിയങ്ങളുടേയും ചേഷ്ടകളെ; യോഗേന=ബ്രഹ്മത്തിങ്കൽ ചിത്തൈകാഗ്ര്യലക്ഷണമായിരിക്കുന്ന സമാധികൊണ്ട്; അവ്യഭിചാരിണ്യാ=അവിനാഭൂതമായ; യയാ ധൃത്യാ=ധാരണാത്മികയായ യാതൊരു ധീവൃത്തികൊണ്ട്; ധാരയതേ=അടക്കുന്നുവോ—ബ്രഹ്മത്തിങ്കൽ ചിത്തൈകാഗ്ര്യം ഉറച്ചാൽ മനഃപ്രാണേന്ദ്രിയക്രിയകൾ താനേ സ്ഥിരമായി ഭവിക്കുന്നു. അതോടുകൂടിത്തന്നെ ഏകാഗ്രതയും ധാരണാശക്തിയുടെ യോഗാവ്യഭിചാരിത്വവും മനഃപ്രാണേന്ദ്രിയക്രിയാധാരകത്വവും സിദ്ധിക്കപ്പെടുന്നു. അതുകൊണ്ട് അപ്രകാരമുള്ള ധൃതി സാത്വികമാകുന്നുവെന്ന്—ശുദ്ധസത്ത്വഗുണസംഭൃതത്വംഹേതുവായിട്ട് സാത്ത്വികമാകുന്നുവെന്ന്—മുനികളാൽ പറയപ്പെടുന്നു. പുണ്യകമ്മപരിപാകംകൊണ്ടാണ് സത്ത്വശുദ്ധിയുണ്ടാകുന്നത്. ശുദ്ധസത്ത്വനായ പുരുഷൻെറ ജ്ഞാനവും ബുദ്ധിയും ധൃതിയും മനഃപ്രാണേന്ദ്രിയവൃത്തികളും സാത്ത്വികംതന്നെയായി ഭവിക്കുന്നു. ബാഹ്യവിഷയങ്ങളെ അവലംബിക്കാതിരിക്കുന്നതാണ് ജ്ഞാനാദികളുടെ സാത്ത്വികത്വം. അതിനാൽ മുമുക്ഷുവായവൻ സത്ത്വശുദ്ധിയെത്തന്നെയാണ് സമ്പാദിക്കേണ്ടത് എന്നു സിദ്ധമാകുന്നു.

(ശ്രീ) രാജസിയായ ധൃതിയെ പറയുന്നു—

൩൪. യയാ തു ധമ്മകാമാത്ഥാൻ ധൃത്യാ ധാരയതേജ്ജുന
പ്രസംഗേന ഫലാകാംക്ഷി ധൃതിഃ സാ പാത്ഥ രാജസീ.

ഹേ അജ്ജുന=അല്ലയോ അജ്ജുന, യയാ ധൃത്യാ തു=എന്നാൽ യാതൊരു ധൃതികൊണ്ട്, ധമ്മകാമാത്ഥാൻ=ധമ്മാത്ഥകാമങ്ങളെ, ധാരയതേ=പ്രാധാന്യേന ധരിക്കുന്നുവോ (ഉപേക്ഷിക്കുന്നില്ലയോ), പ്രസംഗേന=ധമ്മാദികളിലുള്ള സക്തികൊണ്ട് (ധമ്മാദികളുടെ സമ്പാദനകാലത്തിൽ), ഫലാകാംക്ഷീ (ച ഭവതി)=തൽഫലത്തെ കാംക്ഷിക്കുന്നവനായി ഭ

* (ആ) ബ്രഹ്മത്തിൽ ചിത്തൈകാഗ്ര്യത്തോടു (സമാധിയോടു) കൂടിയിരിക്കുന്ന അവിനാഭൂതമായ ധൃതികൊണ്ടുമാത്രമേ ഒരുവന്നു മനഃപ്രാണേന്ദ്രിയക്രിയകളെ അടക്കുവാൻ കഴികയുള്ളു. ധൃതി സമാധ്യനുഗതമായിരിക്കുന്നില്ല എങ്കിൽ കേവലം ധൃതികൊണ്ടുമാത്രം ഒരുവന്ന് അവയെ അടക്കുവാൻ സാധിക്കുന്നതല്ല എന്നു താൽപയ്യം.

വിക്കുന്നുവോ, സാ ധൃതിഃ=ആ ധൃതി, ഹേ പാൎത്ഥ=അല്ലയോ അൎജ്ജുന, രാജസീ=രാജസമാകുന്നു.

അല്ലയോ അൎജ്ജുന, യാതൊരു ധൃതികൊണ്ട് (ഒരുവൻ) ധൎമ്മാൎത്ഥകാമങ്ങളെ ഉപേക്ഷിക്കുന്നില്ലയോ, അവയിലുള്ള ആസക്തികൊണ്ട് (അവയുടെ സമ്പാദനത്തിൽ) തൽഫലത്തെ കാംക്ഷിക്കുന്നവനായും ഭവിക്കുന്നുവോ, ആ ധൃതി, ഹേ പാൎത്ഥ, രാജസമാകുന്നു.

(ശം-ഭാ) യാതൊരു ധൃതികൊണ്ടാണ് (ഒരുവൻ) ധൎമ്മാൎത്ഥകാമങ്ങളെ ധരിക്കുന്നത്—അവ നിത്യം സമ്പാദിക്കപ്പെടേണ്ടവയാണെന്നു മനസ്സിലുറപ്പിക്കുന്നത്, യാതൊരു ധൃതികൊണ്ടാണ് ധൎമ്മാദികളിൽ ഓരോന്നിന്റെ ധാരണപ്രസംഗം വരുമ്പോഴും അവൻ അതാതിന്റെ ഫലത്തെ ഇച്ഛിക്കുകയും ചെയ്യുന്നത്, ആ ധൃതി, ഹേ പാൎത്ഥ, രാജസമാകുന്നു.

(ശ്രീ) താമസിയായ ധൃതിയെ പറയുന്നു—

൩൫. യയാ സ്വപ്നം ഭയം ശോകം വിഷാദം മദമേവ ച
ന വിമുഞ്ചതി ദുൎമ്മേധാ ധൃതിഃ സാ താമസീ മതാ*.

ദുൎമ്മേധാഃ=ദുഷ്ടമായ (അവിവേകബഹുളമായ) ബുദ്ധിയോടുകൂടിയ പുരുഷൻ, യയാ (ധൃത്യാ)=യാതൊരു ധൃതികൊണ്ട്, സ്വപ്നം=നിദ്രയേയും, ഭയം=ഭയത്തേയും, ശോകം=വ്യസനത്തേയും, വിഷാദം=വ്യാകുലതയേയും, മദം ഏവ ച=മദത്തേയും, ന വിമുഞ്ചതി=വിടുന്നില്ലയോ, സാ ധൃതിഃ=ആ ധൃതി, താമസീ മതാ=താമസമാണെന്നഭിപ്രായപ്പെട്ടിരിക്കുന്നു.

ദുഷ്ടബുദ്ധിയായവൻ യാതൊരു ധൃതികൊണ്ടു നിദ്രയേയും ഭയത്തേയും വ്യസനത്തേയും വ്യാകുലതയേയും മദത്തേയും ഉപേക്ഷിക്കുന്നില്ലയോ ആ ധൃതി താമസമെന്നഭിപ്രായപ്പെട്ടിരിക്കുന്നു.

(ശം-ഭാ) സ്വപ്നം=നിദ്ര. ഭയം=ത്രാസം. ശോകം=(പ്രിയവിയോഗംനിമിത്തമുള്ള സന്താപം). വിഷാദം=അവസാദം—വിഷണ്ണത (=ഇന്ദ്രിയങ്ങൾക്കുള്ള ക്ഷീണം). മദം=വിഷയസേവ (സദ്ദുൎമ്മാൎഗ്ഗപ്രവൃത്തികളും എന്നൎത്ഥം). ദുൎമ്മേധാഃ=കുത്സിതബുദ്ധിയായിരിക്കുന്ന പുരുഷൻ. യയാ ന വിമുഞ്ചതി=യാതൊരു ധൃതികൊണ്ട് ഏതൊരു കുത്സിതബുദ്ധിയായിരിക്കുന്ന പുരുഷൻ സ്വപ്നം മുതൽ മദംവരെയുള്ള സൎവ്വവും തനിക്കു നിത്യം കൎത്തവ്യമാണ് എന്നിങ്ങിനെ അവയിൽ ബഹുമതിയോടുകൂടി അവയെ ചെയ്തുംകൊണ്ടു വിടുന്നില്ലയോ (അവയെ വിടാതെ ധരിച്ചുകൊണ്ടുതന്നെയിരിക്കുന്നുവോ). സാ ധൃതിഃ താമസീ മതാ=അവന്റെ ആ ധൃതി താമസമാകുന്നുവെന്നഭിപ്രായപ്പെട്ടിരിക്കുന്നു.

ക്രിയാകാരകങ്ങളുടെ ഗുണഭേദേനയുള്ള ത്രിവിധഭേദത്തെ പറഞ്ഞു. ഇനി കൎമ്മഫലമായിരിക്കുന്ന സുഖത്തിന്റെ ത്രിവിധഭേദത്തെ പറയുന്നു—

൩൬. സുഖം ത്വിദാനീം ത്രിവിധം ശൃണു മേ ഭരതൎഷഭ
അഭ്യാസാദ്രമതേ യത്ര ദുഃഖാന്തം ച നിഗച്ഛതി.

ഹേ ഭരതൎഷഭ=അല്ലയോ ഭരതകുലശ്രേഷ്ഠ, ത്രിവിധം സുഖം തു=മൂന്നു വിധമായ സുഖത്തെ, ഇദാനീം=ഇപ്പോൾ, മേ=എന്നിൽനിന്ന്, ശൃണു=കേട്ടാലും. യത്ര=യാതൊരു സുഖ

* 'ധൃതിഃ സാ പാൎത്ഥ താമസീ' എന്നു പാഠാന്തരം.

ത്തിൽ, അഭ്യാസാൽ*=അതിപരിചയംകൊണ്ട്, രമതേ=രതിയെ പ്രാപിക്കുകയും, ദുഃഖാന്തം=ദുഃഖാവസാനത്തെ, നിഗച്ഛതി ച=നിശ്ചയമായി പ്രാപിക്കുകയും ചെയ്യുന്നു.

അല്ലയോ ഭരതകുലശ്രേഷ്ഠ, മൂന്നു വിധമായ സുഖത്തെ ഇപ്പോഠം എന്നിൽനിന്നു കേട്ടാലും. യാതൊരു സുഖത്തിൽ ഒരുവൻ അഭ്യാസംകൊണ്ടു (മാത്രം) സന്തോഷത്തെ പ്രാപിക്കുകയും, ദുഃഖാവസാനത്തെ നിശ്ചയമായി പ്രാപിക്കുകയും, ചെയ്യുന്നു. (ആ സുഖം സാത്ത്വികമാകുന്നു എന്നിങ്ങിനെ ഉത്തരാദ്ധം ഇനിയത്തെ ശ്ലോകത്തോടന്വയിക്കേണ്ടതാകുന്നു).

(ശം-ഭാ) ശൃണു=മനസ്സിരുത്തി കേട്ടാലും. മേ=എന്റെ വാക്കിൽനിന്ന്. അഭ്യാസാൽ=പരിചയംകൊണ്ട്, ആവൎത്തിക്കൽകൊണ്ട്. രമതേ=രതിയെ പ്രാപിക്കുന്നു. യത്ര=യാതൊരു സുഖാനുഭവത്തിൽ. ദുഃഖാന്തം=ദുഖാവസാനത്തെ, ദുഃഖോപശമത്തെ. നിഗച്ഛതി=നിശ്ചയമായി പ്രാപിക്കുന്നു.

(ആ) സ്വീകരിക്കേണ്ടവയായും ഉപേക്ഷിക്കേണ്ടവയായുമുള്ളവയുടെ ഭേദത്തെ കാണിക്കുന്നതിന്നാണ് സുഖത്തിന്റെ ത്രൈവിധ്യം പറയപ്പെടുന്നത്.

൩൭. യത്തദഗ്രേ വിഷമിവ പരിണാമേമൃതോപമം
തൽ സുഖം സാത്ത്വികം പ്രോക്തമാത്മബുദ്ധിപ്രസാദജം.

യൽ തൽ=യാതൊരു സുഖം, അഗ്രേ വിഷം ഇവ=ആദ്യം, മനഃസംയമാധീനത്വം ഹേതുവായിട്ട് ദുഃഖത്തെ ഉണ്ടാക്കുന്നപോലെയും, പരിണാമേ=അവസാനത്തിൽ, അമൃതോപമം=അമൃതംപോലേയുമിരിക്കുന്നുവോ, ആത്മബുദ്ധിപ്രസാദജം=ആത്മവിഷയമായ ബുദ്ധിയുടെ (രജസ്തമോമലത്യാഗംകൊണ്ട്) സ്വച്ഛമായ സ്ഥിതിയിൽനിന്നുണ്ടാകുന്ന, തൽ സുഖം =ആ സുഖം, സാത്ത്വികം=സാത്ത്വികമായതെന്ന്, പ്രോക്തം=പറയപ്പെട്ടിരിക്കുന്നു.

യാതൊരു സുഖം ആദ്യത്തിൽ വിഷംപോലേയും അവസാനത്തിൽ അമൃതംപോലേയുമിരിക്കുന്നുവോ, ആത്മബുദ്ധിപ്രസാദത്താലുണ്ടാകുന്ന ആ സുഖം സാത്ത്വികമെന്നു പറയപ്പെട്ടിരിക്കുന്നു.

(ശം-ഭാ) യൽ തൽ=യാതൊരു സുഖം. അഗ്രേ വിഷം ഇവ=പ്രഥമസന്നിപാതത്തിൽ അത് വിഷംപോലെ ദുഃഖാത്മകമായി ഭവിക്കുന്നു—ജ്ഞാനം വൈരാഗ്യം ധ്യാനം സമാധി എന്നിവയുടെ ആരംഭത്തിൽ അത്യന്തായാസം വേണ്ടിവരികയാൽ ആദ്യം അത് വിഷംപോലെ ദുഃഖാത്മകമായി ഭവിക്കുന്നു. പരിണാമേ=അവസാനത്തിൽ (ജ്ഞാനാദിപരിപാകാവസ്ഥയിൽ). അമൃതോപമം=ജ്ഞാനവൈരാഗ്യാദികളുടെ പരിപാകംകൊണ്ടുണ്ടായിട്ടുള്ള ആ സുഖംതന്നെ അമൃതതുല്യമായി ഭവിക്കുന്നു. ആത്മബുദ്ധിപ്രസാദജം=ഒരുവന്റെ അന്തഃകരണത്തിന്റെ നിൎമ്മലതകൊണ്ട്—വെള്ളംപോലെയുള്ള സ്വച്ഛതകൊണ്ട്—ഉണ്ടായിട്ടുള്ള, അല്ലെങ്കിൽ, ആത്മവിഷയമായ, ആത്മാലംബനമായ ബുദ്ധിയുടെ പ്രസാദപ്രകൎഷംകൊണ്ടുണ്ടായിട്ടുള്ള. തൽ സുഖം=ആ സുഖം. സാത്ത്വികം=സാത്ത്വികമെന്ന്. പ്രോക്തം=വിദ്വാന്മാരാൽ പറയപ്പെട്ടിരിക്കുന്നു.

* (ശ്രീ) വിഷയസുഖംപോലെ ഉടനെ രതിയെ പ്രാപിക്കുന്നില്ല എന്നൎത്ഥം.

(ആ) രാജസസുഖത്തെ (ഉപേക്ഷിക്കുന്നതിന്നായിക്കൊണ്ട്) പറയുന്നു—

൩൮. വിഷയേന്ദ്രിയസംയോഗാദ്യത്തദഗ്രേമൃതോപമം
പരിണാമേ വിഷമിവ തൽ സുഖം രാജസം സ്മൃതം.

വിഷയേന്ദ്രിയസംയോഗാൽ=വിഷയങ്ങളുടേയും ഇന്ദ്രിയങ്ങളുടേയും അന്യോന്യസംബന്ധംകൊണ്ട്, യൽ തൽ=പ്രസിദ്ധമായ യാതൊരു (സ്ത്രീസംസൎഗ്ഗാദി) സുഖം. അഗ്രേ=ആദ്യം (അനുഭവിക്കുന്ന സമയത്ത്), അമൃതോപമം=അമൃതംപോലെയും, പരിണാമേ=അവസാനത്തിൽ, വിഷം ഇവ=(ഇഹത്തിലും പരത്തിലും ദുഃഖഹേതുവാകയാൽ) വിഷംപോലേയുമിരിക്കുന്നുവോ, തൽ സുഖം=ആ സുഖം, രാജസം=രാജസമെന്ന്, സ്മൃതം=പറയപ്പെട്ടിരിക്കുന്നു.

വിഷയങ്ങളുടേയും ഇന്ദ്രിയങ്ങളുടേയും അന്യോന്യസംബന്ധംകൊണ്ടുണ്ടാകുന്ന യാതൊരു സുഖമാണ് ആദ്യം അമൃതതുല്യമായും അവസാനത്തിൽ വിഷംപോലേയുമിരിക്കുന്നത് ആ സുഖം രാജസമെന്നു പറയപ്പെട്ടിരിക്കുന്നു.

(ശം-ഭാ) വിഷയേന്ദ്രിയങ്ങളുടെ അന്യോന്യസംബന്ധംകൊണ്ടു യാതൊരു സുഖമാണുണ്ടാകുന്നത് അത് ആദ്യം (പ്രഥമക്ഷണത്തിൽ) അമൃതസമമായും അവസാനത്തിൽ—വിഷയസുഖമനുഭവിച്ചുകഴിയുന്ന സമയത്ത്—വിഷംപോലേയും ആകുന്നു. എന്തെന്നാൽ വിഷയസുഖം, ബലം വീൎയ്യം രൂപം പ്രജ്ഞ മേധ ധനം ഉത്സാഹം എന്നിവയുടെ ഹാനിക്കു ഹേതുവും അധൎമ്മംനിമിത്തമുണ്ടാകുന്ന നരകപ്രാപ്തിക്കു കാരണവുമാകുന്നു. അതിനാൽ അതു വിഷതുല്യമാകുന്നു. അങ്ങിനെയിരിക്കുന്ന സുഖം രാജസമെന്നു പറയപ്പെട്ടിരിക്കുന്നു.

(ആ) ബലം=സംഘാതസാമൎത്ഥ്യം; വീൎയ്യം=പരാക്രമകൃതമായ യശസ്സ്; രൂപം=ശരീരസൌന്ദൎയ്യം; പ്രജ്ഞാ=കേട്ടിട്ടുള്ള അൎത്ഥത്തെ ഗ്രഹിക്കുന്നതിന്നുള്ള സാമൎത്ഥ്യം; മേധാ=ഗ്രഹിക്കപ്പെട്ടിട്ടുള്ള അൎത്ഥത്തിന്റെ മറക്കാതേകണ്ടുള്ള ധാരണാശക്തി; ധനം=പശു സ്വൎണ്ണം മുതലായവ; ഉത്സാഹഃ=ഒരു കാൎയ്യത്തെ കാലതാമസംകൂടാതെ ആരംഭിച്ചു നിൎവ്വഹിക്കുക. ഇവയുടെ നാശത്തിന്നു ഹേതുവാകയാൽ വൈഷയികമായ സുഖം വിഷതുല്യമായിരിക്കുന്നുവെന്നൎത്ഥം.

(ആ) താമസമായ സുഖത്തെ (ഉപേക്ഷിക്കുന്നതിന്നുവേണ്ടിത്തന്നെ) പറയുന്നു—

൩൯. യദഗ്രേ ചാനുബന്ധേ ച സുഖം മോഹനമാത്മനഃ
നിദ്രാലസ്യപ്രമാദോത്ഥം തത്താമസമുദാഹൃതം.

യൽ സുഖം=യാതൊരു സുഖം, അഗ്രേ ച=പ്രഥമക്ഷണത്തിലും (ആദ്യത്തിങ്കലും), അനുബന്ധേ ച=അവസാനത്തിലും (പിന്നീടും), ആത്മനഃ=ആത്മാവിന്ന്, മോഹനം=മോഹത്തെ ഉണ്ടാക്കുന്നതായും, നിദ്രാലസ്യപ്രമാദോത്ഥം=നിദ്ര ആലസ്യം പ്രമാദം ഇവയിൽനിന്നുണ്ടാകുന്നതായുമിരിക്കുന്നുവോ, തൽ (സുഖം)=ആ സുഖം, താമസം=താമസമെന്ന്, ഉദാഹൃതം=പറയപ്പെട്ടിരിക്കുന്നു.

യാതൊരു സുഖം ആരംഭത്തിലും അവസാനത്തിലും ആത്മാവിന്നു മോഹത്തെ ഉണ്ടാക്കുന്നതായും നിദ്രാലസ്യപ്രമാദങ്ങളിൽനിന്നുണ്ടാകുന്നതായുമിരിക്കുന്നുവോ ആ സുഖം താമസമെന്നു പറയപ്പെടുന്നു.

(ശം-ഭാ) സ്പഷ്ടം.

[ശ-സ] അഗ്രേ=സുഖോൽപത്തികാലത്തിങ്കൽ. അനുബന്ധേ=പരിണാമകാലത്തിൽ, അവസാനത്തിൽ. ആത്മനഃ=സദസദ്വിവേകഹേതുവായിരിക്കുന്ന ബുദ്ധിയുടെ, മോഹനം=വിവേകശ

ക്തിയെ കുറയ്ക്കുന്ന; നിദ്രാലസ്യപ്രമാദോത്ഥം— നിദ്ര; ആലസ്യം=ബുദ്ധിയുടെ ജാഡ്യം; പ്രമാദം=ബുദ്ധിപാരവശ്യം; അവയിൽനിന്നുണ്ടായിട്ടുള്ള. ശേഷം സ്പഷ്ടം.

ഈ പ്രകരണമുപസംഹരിപ്പാനായിക്കൊണ്ട് ഇനിയത്തെ ശ്ലോകമാരംഭിക്കപ്പെടുന്നു—

൪൦. ന തദസ്തി പ്രഥിവ്യാം വാ ദിവി ദേവേഷു വാ പുനഃ
സത്വം പ്രകൃതിജൈർമ്മുക്തം യദേഭിഃ സ്യാത് ത്രിഭിർഗ്ഗുണൈഃ.

പ്രകൃതിജൈഃ=മായയിൽനിന്നുണ്ടായിട്ടുള്ള, ഏഭിഃ ത്രിഭിഃ ഗുണൈഃ=ഈ സത്വാദി മൂന്നു ഗുണങ്ങളാൽ, മുക്തം=മോചിക്കപ്പെട്ട (ഹീനമായ), സത്വം യൽ=സ്ഥാവരജംഗമരൂപമായ യാതൊരു വസ്തു, സ്യാൽ=ഉണ്ടോ, തൽ=അത്, പൃഥിവ്യാം വാ=ഭൂമിയിൽ മനുഷ്യാദികളിലാകട്ടേ, ദിവി=സ്വൎഗ്ഗലോകത്തിൽ, ദേവേഷു വാ=ദേവന്മാരിലാകട്ടേ, പുനഃ=പിന്നെ എവിടെയെങ്കിലുമാകട്ടേ, ന അസ്തി=ഇല്ല.

പ്രകൃതിസംഭവങ്ങളായ ഈ സത്വാദി മൂന്നു ഗുണങ്ങളിൽനിന്നു മോചിച്ചതായിട്ടൊരു വസ്തു ഭൂമിയിലാകട്ടേ, അല്ലെങ്കിൽ പിന്നെ സ്വൎഗ്ഗത്തിൽ ദേവന്മാരിലാകട്ടേ, ഒരു ദിക്കിലും ഇല്ല.

(ശം-ഭാ) പൃഥിവ്യാം=ഭൂമിയിൽ മനുഷ്യരുടെ ഇടയിൽ. സത്വം യൽ=സ്ഥാവരജംഗമാത്മകമായ യാതൊരു വസ്തു. മുക്തം=പരിത്യക്തം. ശേഷം സ്പഷ്ടം.

[ശ-സ] ത്രിഗുണാത്മകമായാകാൎയ്യത്വംഹേതുവായിട്ട് സൎവ്വജഗത്തും ത്രിഗുണാത്മകംതന്നെയാണ് എന്നൎത്ഥം.

(ശം-ഭാ) ക്രിയാകാരകഫലലക്ഷണമായതും സത്വരജസ്തമോഗുണാത്മകമായതും അവിദ്യയാൽ കല്പിക്കപ്പെട്ടിട്ടുള്ളതുമായ സൎവ്വസംസാരവും— സൎവ്വസംസാരംകൊണ്ടുള്ള അനൎത്ഥവും— സമൂലം വൎണ്ണിക്കപ്പെട്ടു. 'ഊൎദ്ധ്വമൂലം' (അ. ൧൫. ശ്ലോ. ൧) എന്നു തുടങ്ങിയുള്ള ശ്ലോകങ്ങളെക്കൊണ്ടു സംസാരം ഒരു വൃക്ഷരൂപമായും കല്പിക്കപ്പെട്ടു. ആ സംസാരവൃക്ഷത്തെ അസംഗത്വമാകുന്ന വാളുകൊണ്ടു വെട്ടിമുറിച്ച് 'തതഃ പദം തൽ പരിമാൎഗ്ഗിതവ്യം' (അ. ൧൫. ശ്ലോ. ൪) എന്നും പറയപ്പെട്ടു. ഇതിൽനിന്ന്, സൎവ്വവും ത്രിഗുണാത്മകമാകയാൽ സംസാരകാരണനിവൃത്തി അസാധ്യമാണെന്നു വന്നേയ്ക്കാം. അതിനാൽ, സംസാരത്തിൽനിന്നു നിവൎത്തിക്കുന്നതെങ്ങിനെയാണെന്നു പറയുന്നതിന്നും, ഗീതാശാസ്ത്രത്തിന്റെ സകല അൎത്ഥത്തേയുമുപസംഹരിക്കുന്നതിന്നും, പുരുഷാൎത്ഥത്തെ ഇച്ഛിക്കുന്നവനാൽ അനുഷ്ഠിക്കപ്പെടേണ്ട ശ്രുതിസ്മൃത്യൎത്ഥങ്ങൾ ഇന്നതെന്നു കാണിക്കുന്നതിന്നുമാണ് 'ബ്രാഹ്മണക്ഷത്രിയവിശാം' എന്ന ശ്ലോകംമുതൽക്കുള്ള ഭാഗമാരംഭിക്കപ്പെടുന്നത്—

൪൧. ബ്രാഹ്മണക്ഷത്രിയവിശാം ശൂദ്രാണാം ച പരന്തപ
കൎമ്മാണി പ്രവിഭക്താനി സ്വഭാവപ്രഭവൈൎഗ്ഗുണൈഃ.

ഹേ പരന്തപ=അല്ലയോ ശത്രുതാപന, ബ്രാഹ്മണക്ഷത്രിയവിശാം=ബ്രാഹ്മണരുടേയും ക്ഷത്രിയരുടേയും വൈശ്യരുടേയും, ശൂദ്രാണാം ച=ശൂദ്രരുടേയും, കൎമ്മാണി=കൎമ്മങ്ങൾ, സ്വഭാവപ്രഭവൈഃ=സാത്വികരാജസാദിസ്വഭാവങ്ങൾക്കു കാരണമായ, അല്ലെങ്കിൽ, പൂൎവ്വജന്മസംസ്കാരത്തിൽനിന്നുണ്ടായിട്ടുള്ള, ഗുണൈഃ=സത്വാദിഗുണങ്ങളെ അനുസരിച്ച്, പ്രവിഭക്താനി=പ്രകൎഷേണ വിഭാഗിച്ചു വിധിക്കപ്പെട്ടിരിക്കുന്നു.

അല്ലയോ പരന്തപ, ബ്രാഹ്മണരുടേയും ക്ഷത്രിയരുടേയും വൈശ്യരുടേയും ശൂദ്രരുടേയും കൎമ്മങ്ങൾ, സാത്വികാദിസ്വഭാവങ്ങൾക്കു കാരണമായ സത്വാദിഗുണങ്ങളെ അനുസരിച്ചു വിഭാഗിക്കപ്പെട്ടിരിക്കുന്നു.

(ശം-ഭാ) ബ്രാഹ്മണക്ഷത്രിയവിശാം=ബ്രാഹ്മണരുടേയും ക്ഷത്രിയരുടേയും വൈശ്യരുടേയും. ശൂദ്രാണാം ച=ശൂദ്രരുടേയും. ശൂദ്രൎക്കു ദ്വിജത്വം (ഉപന

യനസംസ്കാരം) ഇല്ലായ്കയാലും, അവക്ക് വേദത്തിന്നധികാരമില്ലാത്തതിനാലു മാണ് ശൂദ്രശബ്ദത്തെ മറേറ സമാസപദത്തോടു കൂട്ടിച്ചേക്കാഞ്ഞത്. കമ്മാണി പ്രവിഭക്താനി=ഓരോരുത്തരുടെ കമ്മങ്ങളെ മററുള്ളവരുടേതിൽനിന്നു വിഭാഗിച്ചു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. എങ്ങിനെ? പറയുന്നു—സ്വഭാവപ്രഭവൈഃ ഗുണൈഃ=ഈശ്വരൻെറ പ്രകൃതിയായതും ത്രിഗുണാത്മികയായതുമായ മായ സ്വഭാവമാകുന്നു. അതിൽനിന്നു യാതൊരു ഗുണങ്ങൾ ഉത്ഭവിക്കുന്നുവോ അവ സ്വഭാവപ്രഭവങ്ങൾ. അങ്ങിനെ സ്വഭാവപ്രഭവങ്ങളായിരിക്കുന്ന ഗുണങ്ങളെക്കൊണ്ട്—കമ്മാണി പ്രവിഭക്താനി=ബ്രാഹ്മണാദികളുടെ ശമാദികമ്മങ്ങൾ വിഭാഗിക്കപ്പെട്ടിരിക്കുന്നു. അല്ലെങ്കിൽ, സ്വഭാവപ്രഭവങ്ങൾ എന്നതിനെ ഇങ്ങിനെ വ്യാഖ്യാനിക്കാം—ബ്രാഹ്മണസ്വഭാവത്തിന്നു സത്ത്വഗുണം കാരണം (=പ്രഭവം) ആകുന്നു. അപ്രകാരംതന്നെ ക്ഷത്രിയസ്വഭാവത്തിന് അപ്രധാനമായിരിക്കുന്ന സത്ത്വഗുണത്തോടുകൂടിയ രജോഗുണം കാരണമാകുന്നു. (ക്ഷത്രിയസ്വഭാവത്തിൽ രജോഗുണം പ്രധാനമായും സത്ത്വഗുണം അപ്രധാനമായുമിരിക്കുന്നുവെന്നത്ഥം). വൈശ്യസ്വഭാവത്തിന് അപ്രധാനമായിരിക്കുന്ന തമോഗുണത്തോടുകൂടിയ രജോഗുണം കാരണമാകുന്നു (വൈശ്യനിൽ രജോഗുണം പ്രധാനമായും തമോഗുണം അപ്രധാനമായുമിരിക്കുന്നു.) ശൂദ്രസ്വഭാവത്തിന് അപ്രധാനമായ രജോഗുണത്തോടുകൂടിയ തമോഗുണം കാരണമാകുന്നു (ശൂദ്രനിൽ തമോഗുണം പ്രധാനമായും രജോഗുണം അപ്രധാനമായുമിരിക്കുന്നു). എന്തെന്നാൽ ഈ നാലു ജാതിക്കാരും ക്രമത്തിൽ പ്രശാന്തസ്വഭാവത്തോടും, ഐശ്വര്യസ്വഭാവത്തോടും, ഈഹാസ്വഭാവത്തോടും, മൂഢതാസ്വഭാവത്തോടും, കൂടിയവരായിട്ടാണ് സാധാരണ കാണപ്പെടുന്നത്. അല്ലെങ്കിൽ, സ്വഭാവത്തെ വേറൊരു വിധത്തിൽ വ്യാഖ്യാനിക്കാം—പ്രാണികളുടെ ജന്മാന്തരകൃതമായ സംസ്കാരം ഈ ജന്മത്തിൽ സ്വഫലത്തെ പ്രാപിക്കുന്നതിന്ന് അഭിവ്യക്തിയെ പ്രാപിക്കുന്നു. അങ്ങിനെയുള്ള സംസ്കാരം സ്വഭാവമെന്നു പറയപ്പെടുന്നു. ഈ സ്വഭാവത്തിൽ നിന്നാണ് ഗുണങ്ങൾ ഉത്ഭവിക്കുന്നത്. എന്തെന്നാൽ കാരണംകൂടാതെ ഗുണങ്ങൾ വ്യക്തിയെ പ്രാപിക്കുന്നതല്ല. അതിനാൽ സ്വഭാവം (വാസന) ഗുണങ്ങൾക്കു (നിമിത്ത) കാരണമായി ഭവിക്കുന്നു (പ്രകൃതി ഉപാദാനകാരണവുമാകുന്നുവെന്നു ഭാവം). ഇങ്ങിനെ സ്വഭാവത്തിൽനിന്ന്, അല്ലെങ്കിൽ പ്രകൃതിയിൽനിന്ന്, ഉത്ഭവിച്ചിട്ടുള്ള സത്ത്വരജസ്തമോഗുണങ്ങളെ അനുസരിച്ച് അതാതിൻെറ (അതാതു ഗുണത്തിൻെറ) കായ്യത്തിന്നനുരൂപമായി, (നാലു ജാതിക്കാരുടേയും) ശമാദികമ്മങ്ങൾ വിഭാഗിക്കപ്പെട്ടിരിക്കുന്നു.

പൂവ്വപക്ഷം—ബ്രാഹ്മണാദികൾക്കു ശമാദികമ്മങ്ങൾ ശാസ്ത്രംകൊണ്ടു വിധിക്കപ്പെട്ടിരിക്കുന്നു; ശാസ്ത്രംകൊണ്ടുതന്നെ അവ വിഭാഗിക്കപ്പെട്ടിരിക്കുകയും ചെയ്യുന്നു. അങ്ങിനെയിരിക്കെ സത്ത്വാദിഗുണങ്ങളെ അനുസരിച്ചു വിഭാഗിക്കപ്പെട്ടിരിക്കുന്നുവെന്ന് എങ്ങിനെ പറയാം?

സമാധാനം—അതുകൊണ്ടു ദോഷമില്ല. എന്തെന്നാൽ ശാസ്ത്രംകൊണ്ടും സത്ത്വാദിഗുണവിശേഷങ്ങളെ അപേക്ഷിച്ചുതന്നെയാണ് ബ്രാഹ്മണാദികൾക്കു ശമാദികർമ്മങ്ങൾ വിഭാഗിക്കപ്പെട്ടിരിക്കുന്നത്, അവയെ അപേക്ഷിക്കാതെയല്ല. അതിനാൽ കർമ്മങ്ങൾ, ശാസ്ത്രപ്രവിഭക്തങ്ങളാണെങ്കിലും ഗുണപ്രവിഭക്തങ്ങൾ എന്നും പറയപ്പെടുന്നു.

ആ കർമ്മങ്ങൾ എവയാകുന്നു? പറയുന്നു—

൪൨. ശമോ ദമസ്തപഃ ശൌചം ക്ഷാന്തിരാർജ്ജവമേവ ച
ജ്ഞാനം വിജ്ഞാനമാസ്തിക്യം ബ്രഹ്മകർമ്മ സ്വഭാവജം.

ശമഃ=ചിത്തോപരമം (മനസ്സിനെ അടക്കൽ), ദമഃ=ബാഹ്യേന്ദ്രിയോപരമം (ബാഹ്യേന്ദ്രിയങ്ങളെ അടക്കൽ), തപഃ=മനോവാക്കായങ്ങളെക്കൊണ്ടു ചെയ്യുന്ന തപസ്സ്, ശൌചം=ബാഹ്യമായും ആഭ്യന്തരമായുമുള്ള ശുദ്ധി, ക്ഷാന്തിഃ=ക്ഷമ, ആർജ്ജവം ഏവ ച=അവക്രത, ജ്ഞാനം=ശാസ്ത്രീയമായ ജ്ഞാനം, വിജ്ഞാനം=അനുഭവം, ആസ്തിക്യം=പരലോകമുണ്ട് എന്ന നിശ്ചയം, (ഏതൽ)=ഇതെല്ലാം, സ്വഭാവജം=സ്വഭാവത്തിൽനിന്നുണ്ടായിട്ടുള്ള, ബ്രഹ്മകർമ്മ=ബ്രാഹ്മണരുടെ കർമ്മങ്ങളാകുന്നു.

ശമം ദമം തപസ്സ് ശൌചം ക്ഷമ അവക്രത ജ്ഞാനം വിജ്ഞാനം ആസ്തിക്യം—ഇവ സ്വഭാവപ്രഭവങ്ങളായ ബ്രാഹ്മണകർമ്മങ്ങളാകുന്നു.

(ശം-ഭാ) ആസ്തിക്യം=വേദാർത്ഥങ്ങളിൽ ശ്രദ്ധ. (ജ്ഞാനം=ശാസ്ത്രീയമായ=പദാർത്ഥജ്ഞാനം. വിജ്ഞാനം=ശാസ്ത്രാർത്ഥത്തെ സ്വാനുഭവപ്പെടുത്തുന്നത്.) ശമം, ദമം, തപസ്സ്, ശൌചം, ആർജ്ജവം എന്നിവ അ. ൧൬. ശ്ലോ. ൧. ൨; അ. ൧൭. ശ്ലോ. ൧൪. ൧൫. ൧൬. ഈ ശ്ലോകങ്ങളിൽ വ്യാഖ്യാനിച്ചിരിക്കുന്ന പ്രകാരംതന്നെയാകുന്നു. ബ്രഹ്മകർമ്മ=ബ്രാഹ്മണജാതിയുടെ കർമ്മം. സ്വഭാവജം—'സ്വഭാവപ്രഭവൈഃ ഗുണൈഃ പ്രവിഭക്താനി' എന്നു മുൻശ്ലോകാവസാനത്തിൽ പറഞ്ഞിരിക്കുന്നപ്രകാരംതന്നെയാണ് ഇവിടെ 'സ്വഭാവജം' എന്നതിനർത്ഥം.

(ശ്രീ) ക്ഷത്രിയന്റെ സ്വാഭാവികമായ കർമ്മത്തെ പറയുന്നു—

൪൩. ശൌര്യം തേജോ ധൃതിർദ്ദാക്ഷ്യം യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച ക്ഷാത്രം കർമ്മ സ്വഭാവജം.

ശൌര്യം=പരാക്രമം, തേജഃ=പ്രാഗല്ഭ്യം, ധൃതിഃ=ധൈര്യം, ദാക്ഷ്യം[1]=കൌശലം, യുദ്ധേ=യുദ്ധത്തിൽ, അപലായനം അപി ച=പിന്തിരിഞ്ഞോടാതെയിരിക്കുക, ദാനം=ഔദാര്യം, ഈശ്വരഭാവഃ ച[2]=നിയമനശക്തി (ദണ്ഡനാദികർത്തൃത്വം), (ഏതൽ)=ഇതെല്ലാം, സ്വഭാവജം=സ്വാഭാവികമായ, ക്ഷാത്രം കർമ്മ=ക്ഷത്രിയന്റെ കർമ്മങ്ങളാകുന്നു.

പരാക്രമം, പ്രാഗല്ഭ്യം, ധൈര്യം, കൌശലം, യുദ്ധത്തിൽ പിന്തിരിഞ്ഞോടാതിരിക്കുക, ഔദാര്യം, നിയമനശക്തി—ഇതെല്ലാം ക്ഷത്രിയന്റെ സ്വാഭാവികമായ കർമ്മമാകുന്നു.

---

[ശ-സ] 1 അനേകവിഘ്നങ്ങളുണ്ടായാലും സ്വന്തകാര്യത്തെ നിർവ്വഹിപ്പാനുള്ള സാമർത്ഥ്യം.

2 ഐശ്വര്യം—പ്രഭാവാതിശയംകൊണ്ടു സ്വവ്വനിയന്തൃത്വം—ധർമ്മേണ പ്രജാപരിപാലനം എന്നർത്ഥം.

(ശം–ഭാ) ശൌൎയ്യം=ശൂരന്റെ ഭാവം (=വിക്രമം—തന്നേക്കാൾ അധികം ബലമുള്ളവനെക്കൂടി പ്രഹരിപ്പാനുള്ള ശേഷി). 'തേജഃ=പ്രാഗല്ഭ്യം (=മറെറാരുത്തനാൽ ധൎഷിപ്പാൻ കഴിയായ്ക). ധൃതിഃ=യാതൊന്നിനാൽ ഉദ്ധരിക്കപ്പെട്ടവനായിട്ട് ഒരുവൻ ഏതൊരവസ്ഥയിലും കുണ്ഠിതത്തെ പ്രാപിക്കുന്നില്ലയോ അതു ധൃതി (=മഹത്തായിരിക്കുന്ന ആപത്തിലുംകൂടി ദേഹേന്ദ്രിയങ്ങളെ തളരാതെ നിലനിൎത്തുന്ന ചിത്തവൃത്തി). ദാക്ഷ്യം=ദക്ഷന്റെ ഭാവം ദാക്ഷ്യം—വിചാരിക്കാതെ വന്നുകൂടുന്നതും ഉടനെ ചെയ്യേണ്ടതുമായ കാൎയ്യങ്ങളെ ലേശം പരിഭ്രമംകൂടാതെ വെട്ടപ്പായി പ്രവൎത്തിക്കുന്നത് ദാക്ഷ്യം. യുദ്ധേ അപലായനം അപി ച=യുദ്ധത്തിൽ ശത്രുക്കളുടെ അടുക്കൽനിന്നു പിന്തിരിഞ്ഞോടിപ്പോകാതിരിക്കുക. ദാനം=കൊടുക്കേണ്ടവരിൽ കയ്യഴിക്കുക (=മുക്തഹസ്തത). ഈശ്വരഭാവഃ=ഭരിക്കപ്പെടേണ്ടവരുടെ നേരെ പ്രഭുശക്തിയെ കാണിക്കുക. സ്വഭാവജം=സ്വാഭാവികമായ. ക്ഷാത്രം കൎമ്മ=ക്ഷത്രിയജാതിയുടെ വിഹിതകൎമ്മം.

(ശ്രീ) വൈശ്യശൂദ്രന്മാരുടെ കൎമ്മങ്ങളെ പറയുന്നു—

൪൪. കൃഷിഗൌരക്ഷ്യവാണിജ്യം വൈശ്യകൎമ്മ സ്വഭാവജം.
പരിചൎയ്യാത്മകം കൎമ്മ ശൂദ്രസ്യാപി സ്വഭാവജം.

കൃഷിഗൌരക്ഷ്യവാണിജ്യം=കൃഷി, പശുപാലനം, കച്ചവടം, (ഏതൽ)=ഇതെല്ലാം, സ്വഭാവജം=സ്വാഭാവികമായ, വൈശ്യകൎമ്മ=വൈശ്യന്റെ കൎമ്മമാകുന്നു. പരിചൎയ്യാത്മകം കൎമ്മ=മററു മൂന്നു ജാതിക്കാരെ ശുശ്രൂഷിക്കുക എന്ന കൎമ്മം, ശൂദ്രസ്യ അപി=ശൂദ്രനും, സ്വഭാവജം=സ്വാഭാവികമായിട്ടുള്ളതാകുന്നു.

കൃഷി പശുപാലനം കച്ചവടം ഇവ വൈശ്യന്റെ സ്വാഭാവികമായ കൎമ്മങ്ങളാകുന്നു. മററു മൂന്നു ജാതിക്കാരേയും ശുശ്രൂഷിക്കുക എന്നതു ശൂദ്രന്റേയും സ്വാഭാവികമായ കൎമ്മമാകുന്നു.

(ശം–ഭാ) കൃഷി=ഭൂമിയെ കിളച്ചു കൃഷി ചെയ്യുന്നത്. ഗൌരക്ഷ്യം=പശുക്കളെ രക്ഷിക്കുന്നവൻ ഗോരക്ഷൻ. അവന്റെ ഭാവം ഗൌരക്ഷ്യം—പശുപാലനം. വാണിജ്യം=വണിക്കിന്റെ കൎമ്മം—ക്രയവിക്രയത്വാദിലക്ഷണമായത്. വൈശ്യകൎമ്മ=വൈശ്യജാതിയുടെ കൎമ്മം. പരിചൎയ്യാത്മകം കൎമ്മ=ശുശ്രൂഷാസ്വഭാവമായ കൎമ്മം. ശേഷം സ്പഷ്ടം.

(ശം–ഭാ) അതാതു ജാതിക്കു വിധിക്കപ്പെട്ടിട്ടുള്ള കൎമ്മങ്ങൾ നല്ലവണ്ണം അനുഷ്ഠിക്കപ്പെടുന്നതായാൽ അവയുടെ ഫലം സ്വഭാവേന സ്വൎഗ്ഗപ്രാപ്തിയാകുന്നു. ഇതിന്നു പ്രമാണമായി സ്മൃതിയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു—'സ്വസ്വകൎമ്മങ്ങളെ നല്ലവണ്ണം അനുഷ്ഠിക്കുന്ന എല്ലാ വൎണ്ണങ്ങളും (ജാതിക്കാരും) ആശ്രമികളും മരണശേഷം അവരവരുടെ കൎമ്മഫലത്തെ അനുഭവിച്ചിട്ടു പിന്നെ ഉണ്ടാകുന്ന (കൎമ്മ) ശേഷംകൊണ്ടു വിശിഷ്ടമായിരിക്കുന്ന ദേശത്തു വിശിഷ്ടജാതിയിൽ വിശിഷ്ടകുലത്തിൽ ജനിക്കുന്നു. അപ്രകാരംതന്നെ അവർ വിശിഷ്ടമായിരിക്കുന്ന ധൎമ്മം, ആയുസ്സ്, വിദ്യ, സുശീലത, ധനം, സുഖം, ബുദ്ധി എന്നിവയോടുകൂടിയിരിക്കുന്ന ജന്മത്തേയും പ്രാപിക്കുന്നു. (ആപസ്തംബധൎമ്മസൂത്രം ൨. ൨. ൨. ൩). 'അതാതു വൎണ്ണങ്ങളും ആശ്രമികളും പ്രാപിക്കുന്നതായ ഫലഭേദങ്ങളേയും വിവിധലോകങ്ങളേയും പററി പുരാണങ്ങളിലും പറഞ്ഞിട്ടുണ്ട്'' എന്നാൽ മറെറാരു കാരണംകൊണ്ട് (അവയ്ക്ക്) താഴെ പറയുവാൻ ഭാവിക്കുന്ന ഫലത്തെ സിദ്ധിക്കാവുന്നതാണ്. (മോക്ഷാപേക്ഷയോടുകൂടി

മുൻപറയപ്പെട്ട കൎമ്മങ്ങളെ അനുഷ്ഠിക്കുന്നുവെങ്കിൽ അവയ്ക്കു മോക്ഷഫലം സിദ്ധിക്കുന്നതാണ് എന്നൎത്ഥം)—

൪൫. സ്വേ സ്വേ കൎമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ
സ്വകൎമ്മനിരതഃ സിദ്ധിം യഥാ വിന്ദതി തച്ഛൃണു.

സ്വേ സ്വേ കൎമ്മണി=അവരവൎക്കു വിധിക്കപ്പെട്ടിട്ടുള്ള കൎമ്മത്തിൽ, അഭിരതഃ=പരിനിഷ്ഠിതനായിരിക്കുന്ന (ശ്രദ്ധയോടുകൂടിയിരിക്കുന്ന), നരഃ=മനുഷ്യൻ, സംസിദ്ധിം=ജ്ഞാനയോഗ്യതയെ, ലഭതേ=പ്രാപിക്കുന്നു. സ്വകൎമ്മനിരതഃ=തന്റെ കാൎയ്യത്തിൽ നിഷ്ഠയോടുകൂടിയിരിക്കുന്നവൻ, യഥാ=ഏതു പ്രകാരം, സിദ്ധിം=ജ്ഞാനയോഗ്യതയെ (സത്വശുദ്ധിയെ), വിന്ദതി=പ്രാപിക്കുന്നുവോ, തൽ=അതിനെ, ശൃണു=കേട്ടാലും.

അവരവൎക്കു വിധിക്കപ്പെട്ടിട്ടുള്ള കൎമ്മത്തിൽ പരിനിഷ്ഠിതനായിരിക്കുന്ന മനുഷ്യൻ ജ്ഞാനയോഗ്യതയെ പ്രാപിക്കുന്നു. സ്വകൎമ്മത്തിൽ നിഷ്ഠയോടുകൂടിയിരിക്കുന്നവൻ ഏതു പ്രകാരം ജ്ഞാനയോഗ്യതയെ പ്രാപിക്കുന്നുവോ അതിനെ കേട്ടാലും.

(ശം-ഭാ) സ്വേ സ്വേ കൎമ്മണി=മുൻപറയപ്പെട്ട ലക്ഷണഭേദത്തോടുകൂടിയ സ്വസ്വകൎമ്മത്തിൽ; അഭിരതഃ=തൽപരനായിരിക്കുന്ന; നരഃ=അധികൃതനായ പുരുഷൻ; സംസിദ്ധിം=സ്വകൎമ്മാനുഷ്ഠാനംകൊണ്ട് അശുദ്ധിക്ഷയം വരുമ്പോൾ ദേഹേന്ദ്രിയങ്ങൾക്കു ജ്ഞാനനിഷ്ഠയ്ക്കുള്ള യോഗ്യതയാകുന്ന സംസിദ്ധിയെ; ലഭതേ=പ്രാപിക്കുന്നു. സ്വകൎമ്മാനുഷ്ഠാനംകൊണ്ടുതന്നെ സംസിദ്ധിയെ സാക്ഷാലായി പ്രാപിക്കാൻ കഴിയുമോ?—ഇല്ല—എന്നാൽ പിന്നെ എങ്ങിനെ? സ്വകൎമ്മനിരതനായവൻ എങ്ങിനെയാണ് സിദ്ധിയെ പ്രാപിക്കുന്നത് എന്നു കേട്ടാലും.

(ശ്രീ) കൎമ്മംകൊണ്ടുള്ള ജ്ഞാനപ്രാപ്തിപ്രകാരത്തെ പറയുന്നു—

൪൬. യതഃ പ്രവൃത്തിൎഭൂതാനാം യേന സൎവ്വമിദം തതം
സ്വകൎമ്മണാ തമഭ്യൎച്ച്യ സിദ്ധിം വിന്ദതി മാനവഃ.

യതഃ=അന്തൎയ്യാമിയായിരിക്കുന്ന യാതൊരു പരമേശ്വരനിൽനിന്നാണ്, ഭൂതാനാം=പ്രാണികളുടെ, പ്രവൃത്തിഃ (ഭവതി)=ചേഷ്ട ഉണ്ടാകുന്നത്, യേന=യാതൊരു പരമേശ്വരനാൽ, ഇദം സൎവ്വം=ഈ വിശ്വമാസകലം, തതം=വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, തം=അങ്ങിനെയിരിക്കുന്ന ഈശ്വരനെ, മാനവഃ=മനുഷ്യൻ, സ്വകൎമ്മണാ=തനിക്കു വിധിക്കപ്പെട്ടിട്ടുള്ള കൎമ്മംകൊണ്ട്, അഭ്യൎച്ച്യ=പൂജിച്ചിട്ട്, സിദ്ധിം=സിദ്ധിയെ (ജ്ഞാനയോഗ്യതയെ), വിന്ദതി=ലഭിക്കുന്നു.

അന്തൎയ്യാമിയായിരിക്കുന്ന യാതൊരു പരമേശ്വരനിൽനിന്നാണ് പ്രാണികൾക്കു ചേഷ്ടയുണ്ടാകുന്നത്, യാതൊരു പരമേശ്വരനാലാണ് ഈ വിശ്വമാസകലം വ്യാപിക്കപ്പെട്ടിരിക്കുന്നതു് അങ്ങിനെയിരിക്കുന്ന പരമേശ്വരനെ മനുഷ്യൻ തനിക്കു വിധിക്കപ്പെട്ടിട്ടുള്ള കൎമ്മംകൊണ്ടു പൂജിച്ചിട്ടു സിദ്ധിയെ പ്രാപിക്കുന്നു.

(ശം-ഭാ) യസ്മാൽ=അന്തൎയ്യാമിയായിരിക്കുന്ന യാതൊരു ഈശ്വരനിൽനിന്ന്; ഭൂതാനാം=പ്രാണികളുടെ; പ്രവൃത്തിഃ=ഉൽപത്തി അല്ലെങ്കിൽ ചേഷ്ട (യാ

തൊരു ഈശ്വരനിൽനിന്നാണ് പ്രാണികളുടെ ഉൽപത്തി ഉണ്ടാകുന്നത്, അന്തൎയ്യാമിയായിരിക്കുന്ന യാതൊരു ഈശ്വരനിൽനിന്നാണ് അവൎക്കു ചേഷ്ടയുണ്ടാകുന്നത്). യേന=യാതൊരു ഈശ്വരനാൽ; സൎവ്വം ഇദം=ഈ ജഗത്താസകലം; തതം=വ്യാപിക്കപ്പെട്ടിരിക്കുന്നു. സ്വകൎമ്മണാ=മുൻപറഞ്ഞപ്രകാരം അതാതു ജാതിക്കു വിധിക്കപ്പെട്ടിട്ടുള്ള കൎമ്മംകൊണ്ട്; തം=ആ ഈശ്വരനെ; അഭ്യൎച്ച്യ=പൂജിച്ചിട്ട്, ആരാധിച്ചിട്ട്; മാനവഃ=മനുഷ്യൻ; സിദ്ധിം=കേവലം ജ്ഞാനനിഷ്ഠായോഗ്യതാലക്ഷണമായ സിദ്ധിയെ; വിന്ദതി=പ്രാപിക്കുന്നു.

അതുഹേതുവായിട്ട്—

൪൭. ശ്രേയാൻ സ്വധൎമ്മോ വിഗുണഃ പരധൎമ്മാൽ സ്വനുഷ്ഠിതാൽ
സ്വഭാവനിയതം കൎമ്മ കുൎവ്വന്നാപ്നോതി കില്ബിഷം.

സ്വധൎമ്മഃ=തന്റെ ധൎമ്മം, വിഗുണഃ (അപി)=ഗുണഹീനമാണെങ്കിലും, സ്വനുഷ്ഠിതാൽ=നല്ലവണ്ണം അനുഷ്ഠിക്കപ്പെട്ട, പരധൎമ്മാൽ=അന്യന്റെ ധൎമ്മത്തേക്കാളും, ശ്രേയാൻ=ശ്രേഷ്ഠമാകുന്നു. (യതഃ)=എന്തുകൊണ്ടെന്നാൽ, സ്വഭാവനിയതം=മുൻപറയപ്പെട്ടപ്രകാരം അതാതു സ്വഭാവത്തെ അനുസരിച്ചു വിധിക്കപ്പെട്ടിട്ടുള്ള, കൎമ്മ=കൎമ്മത്തെ, കുൎവ്വൻ=ചെയ്യുന്നവൻ, കില്ബിഷം=പാപത്തെ, ന ആപ്നോതി=പ്രാപിക്കുന്നില്ല.

തന്റെ ധൎമ്മം ഗുണഹീനമാണെങ്കിലും നല്ലവണ്ണം അനുഷ്ഠിക്കപ്പെട്ടുന്ന പരധൎമ്മത്തേക്കാൾ ശ്രേഷ്ഠമാകുന്നു. എന്തെന്നാൽ സ്വഭാവത്തെ അനുസരിച്ചു വിധിക്കപ്പെട്ടിട്ടുള്ള കൎമ്മത്തെ ചെയ്യുന്നവൻ പാപത്തെ പ്രാപിക്കുന്നില്ല.

(ശം-ഭാ) സ്വഭാവനിയതം....കില്ബിഷം=വിഷത്തിൽ ജനിച്ചിരിക്കുന്ന കൃമിക്കു വിഷം എപ്രകാരം ദോഷകരമായി ഭവിക്കുന്നില്ലയോ അതുപോലെ തന്റെ സ്വഭാവത്തെ അനുസരിച്ചു വിധിക്കപ്പെട്ടിട്ടുള്ള കൎമ്മത്തെ ചെയ്യുന്നവൻ പാപത്തെ പ്രാപിക്കുന്നില്ല. ശേഷം സ്പഷ്ടം.

(ശ്രീ) ബന്ധുവധാദിയോടുകൂടിയിരിക്കുന്ന സ്വധൎമ്മമാകുന്ന യുദ്ധത്തിനേക്കാൾ ഭിക്ഷാടനാദിപരധൎമ്മം ശ്രേഷ്ഠമാണെന്നു വിചാരിക്കരുത് എന്നു താൽപൎയ്യം.

സ്വഭാവനിയതമായ കൎമ്മത്തെ ചെയ്യുന്നവൻ, വിഷജാതമായ കൃമിയെപ്പോലെ, പാപത്തെ പ്രാപിക്കുന്നില്ല എന്നും, പരധൎമ്മത്തെ അനുഷ്ഠിക്കുന്നത് ഭയാവഹമാണെന്നും പറഞ്ഞിട്ടുണ്ടല്ലോ. ആത്മാവിനെ അറിയാത്തവൻ ഒരു നിമിഷംപോലും കൎമ്മം ചെയ്യാതെയിരിക്കുന്നില്ല എന്നും പറഞ്ഞു. അതുഹേതുവായിട്ട്—

൪൮. സഹജം കൎമ്മ കൌന്തേയ സദോഷമപി ന ത്യജേൽ
സൎവ്വാരംഭാ ഹി ദോഷേണ ധൂമേനാഗ്നിരിവാവൃതാഃ.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, സഹജം=സ്വഭാവവിഹിതമായ, കൎമ്മ=കൎമ്മത്തെ, സദോഷം അപി=ദോഷത്തോടുകൂടിയതാണെങ്കിലും, ന ത്യജേൽ=ഒരുവൻ ത്യജിക്കരുത്. ഹി=എന്തുകൊണ്ടെന്നാൽ, സൎവ്വാരംഭാഃ=ദൃഷ്ടാദൃഷ്ടങ്ങളായ സകലകൎമ്മങ്ങളും, ധൂമേന=പുകയാൽ, അഗ്നിഃ ഇവ=അഗ്നി എന്നപോലെ, ദോഷേണ=ദോഷത്താൽ, ആവൃതാഃ=ചുററപ്പെട്ടിരിക്കുന്നു.

അല്ലയോ കുന്തിപുത്ര, സ്വഭാവവിഹിതമായ കൎമ്മത്തെ, ദോഷത്തോടുകൂടിയതാണെങ്കിലും, ഉപേക്ഷിച്ചുകൂട. എന്തെന്നാൽ സൎവ്വകൎമ്മങ്ങളും, പുകയാൽ അഗ്നി എന്നപോലെ, ദോഷത്താൽ ചുററപ്പെട്ടിരിക്കുന്നു.

(ശം-ഭാ) സഹജം കർമ്മ=ജന്മത്തോടുകൂടിത്തന്നെ ഉണ്ടായിട്ടുള്ള കർമ്മം സദോഷം അപി=ത്രിഗുണത്വംഹേതുവായിട്ട ദോഷത്തോടുകൂടിയതാണെങ്കിലും;. ന ത്യജേൽ=ഉപേക്ഷിച്ചുകൂട. സർവാരംഭാഃ=സകലകർമ്മങ്ങളും—സ്വധർമ്മങ്ങളും പരധർമ്മങ്ങളും എന്നർത്ഥം. ഹി=എന്തുകൊണ്ടെന്നാൽ, ത്രിഗുണാത്മകത്വമാണ് ഇവിടെ (കർമ്മങ്ങളുടെ ദോഷത്തിന്ന്) ഹേതു. ത്രിഗുണാത്മകത്വംഹേതുവായിട്ട സർവകർമ്മങ്ങളും, സഹജമായിരിക്കുന്ന ധൂമത്താൽ അഗ്നി എന്നപോലെ, ദോഷത്താൽ ചുററപ്പെട്ടിരിക്കുന്നു. ഒരുവൻ സ്വധർമ്മമെന്നു പറയപ്പെട്ടുന്ന സഹജകർമ്മത്തെ ഉപേക്ഷിച്ചുകൊണ്ട് അന്യന്റെ ധർമ്മത്തെ അനുഷ്ഠിക്കുന്നുവെങ്കിലും (അവൻ) ദോഷത്തിൽനിന്നു മോചിക്കുന്നില്ല. പരധർമ്മം ഭയത്തെ ഉണ്ടാക്കുന്നതുമാകുന്നു. അനാത്മജ്ഞനായവന്നു കർമ്മങ്ങളെ തീരെ ഉപേക്ഷിപ്പാൻ കഴിയുന്നതല്ല; അതിനാൽ അവൻ കർമ്മത്തെ ഉപേക്ഷിക്കരുത്.

(ഇവിടെ ഒന്നു നിരൂപിക്കുക)—(സഹജ) കർമ്മത്തെ ആരുമുപേക്ഷിച്ചുകൂട എന്നു പറഞ്ഞതു കർമ്മത്തെ നിശ്ശേഷം ത്യജിപ്പാനസാദ്ധ്യമാണ് എന്നതുകൊണ്ടോ, അതോ, സഹജകർമ്മത്യാഗത്തിങ്കൽ ദോഷമുണ്ടാകുന്നുവെന്നതുകൊണ്ടോ?

(ഈ സന്ദേഹംകൊണ്ടുള്ള പ്രയോജനം പറയുന്നു). സഹജകർമ്മത്തെ ത്യജിച്ചുകൂട എന്നു പറഞ്ഞത് അതിനെ തീരെ ത്യജിപ്പാനസാദ്ധ്യമാകുന്നുവെന്നതുകൊണ്ടാണെങ്കിൽ അതിനെ നിശ്ശേഷം ത്യജിക്കുന്നതു ഗുണംതന്നെയായിരിക്കുമെന്നു വരുന്നു.

ശരിതന്നെ; പക്ഷെ അതിന്റെ അശേഷത്യാഗംതന്നെ അസാദ്ധ്യമാകുന്നു—സാംഖ്യന്മാരുടെ സത്ത്വാദിഗുണങ്ങൾ എന്നപോലെ ആത്മാ എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്ന സ്വഭാവത്തോടുകൂടിയിരിക്കുന്നുവോ? അതോ, പ്രതിക്ഷണം നാശത്തെ പ്രാപിക്കുന്നതായ ബൌദ്ധന്മാരുടെ പഞ്ചസ്കന്ധങ്ങൾ* എന്നപോലെ ക്രിയതന്നെ കാരകം (ആത്മാവ്) ആയിരിക്കുന്നുവോ? രണ്ടു പക്ഷത്തിലും കർമ്മത്തിന്റെ അശേഷത്യാഗമുണ്ടാകുന്നതല്ല.

ഇനി മൂന്നാമതൊരു പക്ഷമുണ്ട്—വസ്തു (ആത്മാ) എപ്പോൾ പ്രവർത്തിക്കുന്നുവോ അപ്പോൾ അതു ക്രിയയോടുകൂടിയതായി ഭവിക്കുന്നു; ആ വസ്തുതന്നെ എപ്പോൾ പ്രവർത്തിക്കുന്നില്ലയോ അപ്പോൾ അതു നിഷ്ക്രിയമായി ഭവിക്കുന്നു. ഇങ്ങിനെയിരിക്കുമ്പോൾ കർമ്മത്തെ അശേഷം ത്യജിപ്പാൻ കഴിയുന്നതാണ്. എന്നാൽ ഈ പക്ഷത്തിൽ ഒരു വിശേഷംകൂടിയുണ്ട്; (ഈ പക്ഷപ്രകാരം) വസ്തു സദാ പ്രചലിതമായിരിക്കുകയോ, അല്ലെങ്കിൽ ക്രിയതന്നെ കാരകമായിരിക്കുകയോ, ചെയ്യുന്നില്ല. പക്ഷെ ഒരു സ്ഥിരമായ ദ്രവ്യത്തിൽ മുമ്പില്ലാത്ത ക്രിയ ഉണ്ടാവുകയും, അതിലുള്ളതായ ക്രിയ നശിക്കുകയും ചെയ്യുന്നു; എന്നാലും ദ്രവ്യം ശുദ്ധമായും (ക്രിയാ) ശക്തിയോടുകൂടിയും, അതുഹേതുവായിട്ട് അതുതന്നെ കാ

* (ആ) രൂപം, വിജ്ഞാനം, വേദനാ, സംജ്ഞ, സംസ്കാരം, എന്നീ പേരുകളോടുകൂടിയ പഞ്ചസ്കന്ധങ്ങൾ.

രകമായും, ഇരിക്കുന്നുണ്ട്. ഇപ്രകാരമാണ് കണാദസിദ്ധാന്തികൾ വാദിക്കുന്നത്. ഈ പക്ഷത്തിൽ എന്താണ് ദോഷം?

അതിന് ഈ ഒരു ദോഷമുണ്ട്. അതു ഭഗവന്മതമല്ല. അതെങ്ങിനെയാണറിയുന്നത്?

എങ്ങിനെയെന്നാൽ; 'നാസതോ വിദ്യതേ ഭാവഃ' (അ. ൨. ശ്ലോ. ൧൬) എന്നിങ്ങിനെ ഭഗവാൻ പറഞ്ഞിട്ടുണ്ട്. എന്നാൽ കാണാദമതപ്രകാരം അസത്തിന്ന് (ഇല്ലാത്തതിന്ന്) ഭാവവും, സത്തിന്ന് (ഉള്ളതിന്ന്) അഭാവവും കല്പിക്കപ്പെടുന്നു. അതിനാൽ ഇതു ഭഗവന്മതമാകുവാൻ പാടില്ല.

ഭഗവന്മതമല്ലെങ്കിലും യുക്തിയോടുകൂടിയിരിക്കുന്നുവെങ്കിൽ ഈ പക്ഷത്തിന്നെന്താണ് ദോഷം?

സമാധാനം—ഈ പക്ഷം സർവ്വപ്രമാണവിരോധമാകയാൽ ദോഷത്തോടുകൂടിയിരിക്കുന്നു. എങ്ങിനെ? പറയാം—ദ്വ്യണുകം (രണ്ടണുക്കൾ കൂടിയത്) മുതലായ ദ്രവ്യം ഉൽപത്തിക്കുമുമ്പ് അത്യന്തം അസത്തായി (ഇല്ലാത്തതായി) ഇരിക്കുകയും, പിന്നെ ഉണ്ടായിട്ടു കുറച്ചു കാലം ഇരുന്നതിൻെറശേഷം പിന്നേയും അത്യന്തം അസത്ത്വത്തെത്തന്നെ പ്രാപിക്കുകയും, ചെയ്യുന്നുവെങ്കിൽ അസത്ത് തന്നെ സത്തായി ഭവിക്കുന്നുവെന്നും, സത്ത് തന്നെ അസത്തായി ഭവിക്കുന്നുവെന്നും, വരുന്നു; അഭാവം ഭാവമായി ഭവിക്കുന്നുവെന്നും, ഭാവം അഭാവമായി ഭവിക്കുന്നുവെന്നും വരുന്നു. അപ്പോൾ, ഭാവമായിട്ടു തീരുവാൻ ഭാവിക്കുന്ന അഭാവം, അതിൻെറ ഉൽപത്തിക്കു മുമ്പ്, മുയലിൻെറ കൊമ്പുപോലെയാണെന്നും, സമവായി, അസമവായി, നിമിത്തം എന്നീ കാരണങ്ങളെ അപേക്ഷിച്ച് അത് (അഭാവം) ഭാവമായി തീരുന്നുവെന്നും, കല്പിക്കണം. പക്ഷെ അഭാവം ഇപ്രകാരം ഉണ്ടാകുന്നുവെന്നും, അതു കാരണത്തെ അപേക്ഷിക്കുന്നുവെന്നും (കാരണത്തെ അപേക്ഷിച്ച് ഒരു കാര്യമായിത്തീരുന്നുവെന്നും), സാധിപ്പാൻ കഴിയുന്നതല്ല. എന്തുകൊണ്ടെന്നാൽ, ശശവിഷാണം (മുയലിൻെറ കൊമ്പ്) മുതലായ ഇല്ലാത്ത വസ്തുക്കളെ സംബന്ധിച്ച് ഇതു കാണപ്പെടുന്നില്ല (ശശവിഷാണം മുതലായ അസദ്വസ്തുക്കൾ ഉൽപാദിക്കുന്നുവെന്നോ, അവ കാരണത്തെ അപേക്ഷിച്ചു കാര്യമായിത്തീരുന്നുവെന്നോ, പറവാൻ തരമില്ല എന്നർത്ഥം). ഉണ്ടാക്കപ്പെടുന്നവയായ ഘടാദികൾ ഭാവാത്മകമാണ് എന്നു പറയുന്ന പക്ഷത്തിൽ, അവയുടെ അഭിവ്യക്തിയെ സംബന്ധിച്ചെങ്കിലും കാരണത്തെ അപേക്ഷിച്ച് അവ ഉൽപാദിക്കുന്നു (ഒരു കാര്യമായി തീരുന്നു) എന്നു പ്രതിപാദിപ്പാൻ കഴിയുന്നതാണ്. എന്നുതന്നെയുമല്ല, അസത്ത് സത്താവുകയും, സത്ത് അസത്താവുകയും, ചെയ്യുന്ന പക്ഷത്തിൽ പ്രമാണപ്രമേയവ്യവഹാരത്തിൽ ഒരു ദിക്കിലും ആൎക്കും വിശ്വാസമുണ്ടാകുന്നതല്ല. എന്തെന്നാൽ സത്ത് സത്തുതന്നെയാണ്, അസത്ത് അസത്തുതന്നെയാണ്, എന്നു നിശ്ചയിപ്പാൻ അപ്പോൾ തരമില്ലാതെയാകുന്നു. അത്രയുമല്ല, ദ്വ്യണുകാദിദ്രവ്യം (ഒരു കാര്യമായി) ഉൽപാ

ദിക്കുന്നുവെന്നു പറയുന്നതുകൊണ്ടു സ്വകാരണത്തോടും സ്വസത്തയോടുമുള്ള അതിൻെറ സംബന്ധത്തെയാണ് അവർ (കാണാദന്മാർ) പറയുന്നത്. ഉൽപത്തിക്കു മുമ്പ് അസത്തായിരുന്നിട്ടു പിന്നെ അത്, സ്വകാരണവ്യാപാരത്തെ അപേക്ഷിച്ച്, സ്വകാരണമായ പരമാണുക്കളോടും, സമവായലക്ഷണമായ സംബന്ധംകൊണ്ടു സത്തയോടും, സംബന്ധിക്കപ്പെടുന്നു. ഇപ്രകാരം സംബന്ധിക്കപ്പെടുമ്പോൾ—ഇപ്രകാരം പിരിയുവാൻ പാടില്ലാത്തവിധം കാരണത്തോടു സംബന്ധിച്ചിരിക്കുമ്പോൾ—അതു (കാൎയ്യം) സത്തായി ഭവിക്കുന്നു. ഇവിടെ എങ്ങിനെയാണ് സത്ത് അസത്തിൻെറ കാരണമാകുന്നതെന്നും, അതിന്ന് എന്തിനോടാണ് സംബന്ധമെന്നും, ഉള്ള ചോദ്യങ്ങൾക്ക് അവർ സമാധാനം പറയേണ്ടതാകുന്നു. വന്ധ്യാപുത്രൻെറ ഉൽപത്തിക്കുള്ള കാരണത്തെയോ, എന്തിനോടെങ്കിലും അവനുള്ള സംബന്ധത്തെയോ വല്ല പ്രമാണംകൊണ്ടെങ്കിലും കല്പിപ്പാൻ ഞങ്ങൾക്കു കഴിയുന്നതല്ല, നിശ്ചയംതന്നെ.

പൂൎവ്വപക്ഷം—വൈശേഷികന്മാർ അഭാവത്തിന്ന് (ഒന്നിനോടും) സംബന്ധത്തെ കല്പിക്കുന്നില്ല. ദ്വ്യണുകാദിദ്രവ്യങ്ങളുടെ സ്വകാരണത്തോടുള്ള സമവായിലക്ഷണമായ സംബന്ധത്തെപ്പററിയാണ് അവർ പറയുന്നത്.

സമാധാനം—അല്ല. എന്തെന്നാൽ, ഈ സംബന്ധത്തിന്നു മുമ്പ് വൈശേഷികന്മാർ സത്ഭാവത്തെ സമ്മതിച്ചിട്ടില്ല. കുലാലൻ, ദണ്ഡ്, ചക്രം മുതലായവയുടെ വ്യാപാരത്തിന്നുമുമ്പായി അവർ ഘടാദികൾക്ക് അസ്തിത്വം (ഉണ്ട് എന്ന ഭാവം) സമ്മതിച്ചിട്ടില്ല. മണ്ണുതന്നെ ഘടം മുതലായ ആകാരത്തെ പ്രാപിക്കുന്നുവെന്നും അവർ സമ്മതിക്കുന്നില്ല. അപ്പോൾ പിന്നെ അസത്തിന്നുതന്നെയാണ് (കാരണത്തോടുള്ള) സംബന്ധമെന്നു സമ്മതിക്കാതെ വേറെ വഴിയില്ല.

പൂൎവ്വപക്ഷം—അസത്താണെങ്കിലും അതിന്ന് (കാരണത്തോട്) സമവായലക്ഷണമായ സംബന്ധം യുക്തിക്കു വിരോധമല്ലല്ലോ.

സമാധാനം—അങ്ങിനെ പറയുവാൻ പാടില്ല. എന്തെന്നാൽ വന്ധ്യാപുത്രാദികൾക്ക് (അങ്ങിനെയുള്ള സംബന്ധം) കാണപ്പെടുന്നില്ല. ഘടാദിയുടെ പ്രാഗഭാവത്തിന്നു* സ്വകാരണത്തോടു സംബന്ധമുണ്ടെന്നും, വന്ധ്യാപുത്രാദിയുടെ പ്രാഗഭാവത്തിന്നു സ്വകാരണത്തോടു സംബന്ധമില്ലെന്നും, വരുന്നുവെങ്കിൽ രണ്ടു ദിക്കിലും അഭാവം തുല്യമാണെങ്കിലും ഒരഭാവം മറെറ അഭാവത്തിൽനിന്നു വ്യത്യാസപ്പെട്ടിരിക്കുന്നുവെന്ന് അവർ പറയേണ്ടിവരും. ഒന്നിൻെറ അഭാവം, രണ്ടിൻെറ അഭാവം, സൎവ്വത്തിൻേറയും അഭാവം, പ്രാഗഭാവം, പ്രധ്വംസാഭാവം 1, ഇതരേതരാഭാവം, അത്യന്താഭാവം—ഇങ്ങിനെ അഭാവങ്ങൾക്കു തമ്മിൽ ലക്ഷണംകൊണ്ടു യാതൊരു ഭേദത്തേയും ആക്കും കാണിപ്പാൻ കഴിയുന്ന

---

* ഒരു വസ്തു ഉൽപാദിക്കുന്നതിന്നുമുമ്പുള്ള അവസ്ഥ അതിൻെറ പ്രാഗഭാവം.

1 ഒരു വസ്തു നശിച്ചതിൻെറ ശേഷമുള്ള അവസ്ഥ അതിൻെറ പ്രധ്വംസാഭാവം.

തല്ല. ഇങ്ങിനെ അഭാവങ്ങൾക്കു വിശേഷമില്ലാതിരിക്കേ ഘടത്തിൻെറ പ്രാഗഭാവം മാത്രം കുലാലാദികളെക്കൊണ്ടു ഘടഭാവത്തെ പ്രാപിക്കുന്നുവെന്നും, കപാലങ്ങളെന്നു[1] പറയപ്പെട്ടുന്നാ ഭാവമായ സ്വകാരണത്തോടു സംബന്ധിക്കപ്പെട്ടുന്നുവെന്നും, അതിനാൽ അത് (ഘടാശ്രിതമായ ജന്മനാശാദി) സർവ്വവ്യവഹാരത്തിന്നും യോഗ്യമാകുന്നുവെന്നും എന്നാൽ ആ ഘടത്തിൻെറതന്നെ പ്രധ്വംസാഭാവത്തെ സംബന്ധിച്ച്, അതും അഭാവം തന്നെയാണെങ്കിലും, അപ്രകാരം പറഞ്ഞുകൂടാ എന്നും, പറയുന്നതു യുക്തിക്കു വിരോധമാകുന്നു. അപ്രകാരം തന്നെ പ്രധ്വംസം മുതലായ അഭാവങ്ങൾക്കു (ജന്മാദി) വ്യവഹാരയോഗ്യത്വം ഒരു ദിക്കിലുമില്ലെന്നും, എന്നാൽ ദ്വ്യണുകാദിദ്രവ്യങ്ങളുടെ പ്രാഗഭാവത്തിന്നു മാത്രമേ ഉൽപത്ത്യാദിവ്യവഹാരാർഹത്വമുള്ളുവെന്നും, പറയുന്നത് അസംബന്ധമാകുന്നു. എന്തെന്നാൽ പ്രാഗഭാവത്തിന്ന് അത്യന്തപ്രധ്വംസാഭാവങ്ങളെപ്പോലെ അഭാവത്വത്തിൽ യാതൊരു വിശേഷവുമില്ല.

പൂർവ്വപക്ഷം—പ്രാഗഭാവം ഭാവമായിത്തീരുമെന്നു ഞങ്ങൾ പറയുന്നില്ല.

എന്നാൽ ഭാവം തന്നെയാണ് ഭാവമായിത്തീരുന്നത്—ഘടം ഘടമായിത്തീരുന്നു, പടം പടവുമായിത്തീരുന്നു. അഭാവം ഭാവമായിത്തീരുന്നുവെന്നതുപോലെതന്നെ ഇതും പ്രമാണവിരുദ്ധമാകുന്നു. സാംഖ്യൻെറ പരിണാമവാദവും, മുമ്പില്ലാത്ത ധർമ്മങ്ങളുടെ ഉൽപത്തിയേയും നാശത്തേയും സ്വീകരിക്കുന്നതിനാൽ, വൈശേഷികപക്ഷത്തിൽനിന്നു വ്യത്യാസപ്പെടുന്നില്ല. കാര്യത്തിൻെറ അഭിവ്യക്തികൊണ്ടും തിരോഭാവംകൊണ്ടും അതു സത്തോ അസത്തോ ആയിരിക്കുന്നു എന്നുള്ള അവരുടെ സമാധാനത്തെ സ്വീകരിക്കുകയാണെങ്കിൽ തന്നെ (കാര്യം കാരണാത്മനാ മുമ്പുതന്നെ അവ്യക്തമായിരിക്കുന്നു; അത് കാരകവ്യാപാരംകൊണ്ടു വ്യക്തിയെ പ്രാപിക്കുന്നു; അതുകൊണ്ടു വ്യക്തിയുടേയും അവ്യക്തിയുടേയും ജന്മനാശവ്യവഹാരം ഹേതുവായിട്ടു വൈശേഷികപക്ഷത്തിൽനിന്ന് ഇതു വ്യത്യാസപ്പെട്ടിരിക്കുന്നുവെന്നു പറയുകയാണെങ്കിൽതന്നെ) അവരുടെ പക്ഷം ശരിയായിരിക്കുന്നില്ല. എന്തെന്നാൽ അഭിവ്യക്തിയും തിരോഭാവവും മുമ്പുതന്നെ ഉണ്ടോ ഇല്ലയോ എന്നു നിരൂപിക്കുമ്പോൾ ആ പക്ഷവും മുമ്പത്തെപ്പോലെതന്നെ പ്രമാണവിരോധമായി ഭവിക്കുന്നു. (കാര്യരൂപമായിട്ടുള്ള) ഉൽപത്തി മുതലായത് കാരണത്തിൻെറതന്നെ സംസ്ഥാനമാണ് (ആകാരവിശേഷമാണ്) എന്ന പക്ഷത്തേയും ഈ ന്യായം കൊണ്ടുതന്നെ (സാംഖ്യപക്ഷത്തെ ഖണ്ഡിച്ച ന്യായംകൊണ്ടുതന്നെ) ഖണ്ഡിക്കാവുന്നതാണ്.

അതിനാൽ സത്തായിട്ടുള്ള ഏകവസ്തുതന്നെ അവിദ്യയാൽ ഉൽപത്തി വിനാശം മുതലായ ധർമ്മങ്ങളെക്കൊണ്ട്, രംഗത്തിൽ നടൻ എന്നപോലെ, അനേകവിധമായി വികല്പിക്കപ്പെടുന്നുവെന്നുള്ള പക്ഷം ശേഷിക്കുന്നു. ഭഗവാൻെറ ഈ മതം 'നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ' എ

1 (ആ) ഘടത്തിന്നു കാരണഭൂതമായ മൃദവയവവിശേഷം.

ന്ന ശ്ലോകത്തിൽ, സൽപ്രത്യയം അവ്യഭിചാരമാണെന്നും അന്യപ്രത്യയങ്ങൾ വ്യഭിചരിക്കുന്നവയെന്നും സ്ഥാപിച്ചു പറയപ്പെട്ടിട്ടുണ്ട്.

ആത്മാ അവിക്രിയനായിരിക്കുമ്പോൾ കർമ്മത്തിന്റെ അശേഷത്യാഗം എങ്ങിനെയാണ് അസാദ്ധ്യമായി ഭവിക്കുന്നത്? കർമ്മം (ത്രി)ഗുണങ്ങളുടെ ധർമ്മമാകുന്നു. ഗുണങ്ങൾ പരമാർത്ഥമായിട്ടുള്ളവയോ അതോ അവിദ്യാകല്പിതമോ (എന്ന സംഗതി) എങ്ങിനെയെങ്കിലുമാകട്ടെ. കർമ്മം ആത്മാവിൽ അവിദ്യകൊണ്ടാരോപിക്കപ്പെട്ടിട്ടുള്ളതാണ്. അതിനാലാകുന്നു 'ഒരു നിമിഷംപോലും അവിദ്വാനായവന്നു കർമ്മത്തെ നിശ്ശേഷം ത്യജിപ്പാൻ കഴിയുന്നതല്ല.' (അ. ൩. ശ്ലോ. ൫) എന്നു പറഞ്ഞിരിക്കുന്നത്. എന്നാൽ ആത്മാവിനെ അറിയുന്നവന്ന് (വിദ്വാന്), വിദ്യകൊണ്ട് അവിദ്യ നിവർത്തിച്ചിരിക്കുന്നതിനാൽ, കർമ്മത്തെ നിശ്ശേഷം ത്യജിപ്പാൻ കഴിയുന്നതാണ്. എന്തെന്നാൽ അവിദ്യയാൽ ആരോപിക്കപ്പെട്ടിട്ടുള്ളതിന്റെ ബാക്കി (വിദ്യോൽപത്തിക്കുശേഷം) കുറച്ചുപോലും ശേഷിപ്പാൻ തരമില്ല. തിമിരദൃഷ്ടികൊണ്ട് ആരോപിക്കപ്പെട്ടിട്ടുള്ള രണ്ടാമതൊരു ചന്ദ്രൻ മുതലായതിന്റെ ലേശമെങ്കിലും ബാക്കി, തിമിരം നീങ്ങിയതിന്റെ ശേഷം, ഇരിക്കുന്നതല്ലല്ലോ. അതിനാൽ 'സർവ്വകർമ്മാണി മനസാ' (അ. ൫. ശ്ലോ. ൧൩), 'സ്വേ സ്വേ കർമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ', 'സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ' (അ. ൧൮. ശ്ലോ. ൪൫. ൪൬) എന്നിങ്ങിനെയുള്ള വാക്യങ്ങൾ ഉപപന്നമായി ഭവിക്കുന്നു.

കർമ്മയോഗംകൊണ്ടു ജ്ഞാനനിഷ്ഠായോഗ്യതാലക്ഷണമായ യാതൊരു സിദ്ധിയാണ് പറയപ്പെട്ടത് അതിന്റെ ഫലമായ ജ്ഞാനനിഷ്ഠാലക്ഷണമായ നൈഷ്കർമ്മ്യസിദ്ധിയെപ്പററി പറയേണമെന്ന ഉദ്ദേശ്യത്തോടുകൂടി ഭഗവാൻ ഈ ശ്ലോകമാരംഭിക്കുന്നു—

൪൯. അസക്തബുദ്ധിഃ സർവ്വത്ര ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്കർമ്മ്യസിദ്ധിം പരമാം സംന്യാസേനാധിഗച്ഛതി.

സർവ്വത്ര=സകലവസ്തുക്കളിലും, അസക്തബുദ്ധിഃ=സംഗശൂന്യമായ ബുദ്ധിയോടുകൂടിയവനും, ജിതാത്മാ=നിരഹംകാരനും, വിഗതസ്പൃഹഃ=ഫലവിഷയമായ ഇച്ഛയില്ലാത്തവനുമായവൻ, സംന്യാസേന=കർമ്മതൽഫലസംഗത്യാഗമായിരിക്കുന്ന സന്ന്യാസംകൊണ്ട്, പരമാം=ഉത്തമമായ, നൈഷ്കർമ്മ്യസിദ്ധിം=സർവ്വകർമ്മനിവൃത്തിലക്ഷണമായ ചിത്തശുദ്ധിയെ, അധിഗച്ഛതി=പ്രാപിക്കുന്നു.

സകലവസ്തുക്കളിലും സംഗശൂന്യമായ ബുദ്ധിയോടുകൂടിയവനും നിരഹംകാരനും ഫലേച്ഛയില്ലാത്തവനുമായവൻ കർമ്മതൽഫലസംഗത്യാഗമായിരിക്കുന്ന സന്ന്യാസംകൊണ്ട് ഉത്തമമായ സർവ്വകർമ്മനിവൃത്തിലക്ഷണമായിരിക്കുന്ന ചിത്തശുദ്ധിയെ പ്രാപിക്കുന്നു.

(ശം-ഭാ) സർവ്വത്ര=ആസക്തിക്കു ഹേതുവായിട്ടുള്ള പുത്രദാരാദിയിൽ; അസക്തബുദ്ധിഃ=സംഗരഹിതമായ അന്തഃകരണത്തോടുകൂടിയവൻ; ജിതാത്മാ=അന്തഃകരണത്തെ സ്വാധീനമാക്കീട്ടുള്ളവൻ; വിഗതസ്പൃഹഃ=ദേഹം ജീവിതം ഭോഗങ്ങൾ എന്നിവയിൽ തൃഷ്ണയില്ലാത്തവൻ. ഇങ്ങിനെയിരിക്കുന്ന ആത്മ

ജ്ഞാനി (സംന്യാസേന=) സമ്യഗ്ദർശനംകൊണ്ട്, അല്ലെങ്കിൽ സമ്യഗ്ദർശനപൂർവ്വകമായ സർവ്വകർമ്മസന്യാസംകൊണ്ടു നൈഷ്കർമ്മ്യസിദ്ധിയെ പ്രാപിക്കുന്നു. നൈഷ്കർമ്മ്യസിദ്ധി—നിഷ്ക്രിയബ്രഹ്മമാകുന്ന ആത്മാവിന്റെ ജ്ഞാനംനിമിത്തം എവനിൽനിന്നു സർവ്വകർമ്മങ്ങളും നിവർത്തിച്ചിരിക്കുന്നുവോ അവൻ നിഷ്കർമ്മാ; അവന്റെ ഭാവം നൈഷ്കർമ്മ്യം. നൈഷ്കർമ്മ്യംതന്നെയായ സിദ്ധി നൈഷ്കർമ്മ്യസിദ്ധി. അല്ലെങ്കിൽ നൈഷ്കർമ്മ്യത്തിന്റെ സിദ്ധി നൈഷ്കർമ്മ്യസിദ്ധി. നിഷ്ക്രിയാത്മസ്വരൂപാവസ്ഥാനലക്ഷണമായ (നിഷ്ക്രിയാത്മസ്വരൂപമായിട്ടിരിക്കുക എന്ന ലക്ഷണത്തോടുകൂടിയ) നൈഷ്കർമ്മ്യത്തിന്റെ സിദ്ധി (നിഷ്പത്തി) എന്നർത്ഥം. നൈഷ്കർമ്മ്യസിദ്ധി കർമ്മയോഗംകൊണ്ടുണ്ടാകുന്ന സിദ്ധിയിൽനിന്നു വിലക്ഷണമാകുന്നു; അതിനാൽ അതു പ്രകൃഷ്ടവുമാകുന്നു. അതു സദ്യോമുക്ത്യവസ്ഥാനരൂപമാകുന്നു (ഉടനെ മുക്തിയെ പ്രാപിക്കുക എന്ന അവസ്ഥയാകുന്നു). അങ്ങിനെയിരിക്കുന്ന ഈ നൈഷ്കർമ്മ്യസിദ്ധിയെ സമ്യഗ്ദർശനംകൊണ്ട്, അല്ലെങ്കിൽ സമ്യഗ്ദർശനപൂർവ്വകമായ സർവ്വകർമ്മസന്യാസംകൊണ്ടു പ്രാപിക്കുന്നു. അപ്രകാരം ഭഗവാൻതന്നെ 'സർവ്വകർമ്മാണി മനസാ സംന്യസ്യ ...നൈവ കുർവ്വൻ ന കാരയൻ ആസ്തേ' (അ. ൫. ശ്ലോ. ൧൩.) എന്നു പറഞ്ഞിട്ടുണ്ട്.

ഈശ്വരപൂജാരൂപമായ മുമ്പുപറയപ്പെട്ട സ്വകർമ്മാനുഷ്ഠാനംകൊണ്ടുണ്ടായിട്ടുള്ള മുമ്പുപറഞ്ഞ ലക്ഷണത്തോടുകൂടിയ (ജ്ഞാനനിഷ്ഠായോഗ്യതാലക്ഷണമായ) സിദ്ധിയെ പ്രാപിച്ചിരിക്കുന്നവനും ആത്മവിവേകജ്ഞാനമുണ്ടായിരിക്കുന്നവനുമായവന്നു കേവലം ആത്മജ്ഞാനനിഷ്ഠാരൂപമായും നൈഷ്കർമ്മ്യലക്ഷണമായുമിരിക്കുന്ന സിദ്ധി ഏതൊരു ക്രമംകൊണ്ടാണുണ്ടാകുന്നതെന്നു ഭഗവാൻ പറയുന്നു—

൫൦. സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ തഥാപ്നോതി നിബോധ മേ
സമാസേനൈവ കൗന്തേയ നിഷ്ഠാ ജ്ഞാനസ്യ യാ പരാ.

ഹേ കൗന്തേയ=അല്ലയോ കുന്തീപുത്ര, സിദ്ധിം പ്രാപ്തഃ (സൻ)=നൈഷ്കർമ്മ്യസിദ്ധിയെ പ്രാപിച്ചവൻ, ബ്രഹ്മ=ബ്രഹ്മത്തെ, യഥാ=ഏതു പ്രകാരം, ആപ്നോതി=പ്രാപിക്കുന്നുവോ, തഥാ=ആ പ്രകാരത്തെ, സമാസേന ഏവ=സംക്ഷേപമായി, മേ=എന്റെ വാക്കിൽനിന്ന്, നിബോധ=അറിഞ്ഞാലും. യാ=യാതൊരു ബ്രഹ്മപ്രാപ്തി, ജ്ഞാനസ്യ പരാ നിഷ്ഠാ=ജ്ഞാനത്തിന്റെ പര്യവസാനമാകുന്നു.

അല്ലയോ കുന്തീപുത്ര, സിദ്ധിയെ പ്രാപിച്ചവൻ ഏതു പ്രകാരമാണ് ബ്രഹ്മത്തെ പ്രാപിക്കുന്നത് ആ പ്രകാരത്തെ എന്റെ വാക്കിൽനിന്നു നീ മനസ്സിലാക്കിയാലും. അങ്ങിനെയിരിക്കുന്ന ബ്രഹ്മപ്രാപ്തി ജ്ഞാനത്തിന്റെ പര്യവസാനമാകുന്നു.

(ശം-ഭാ) സിദ്ധിം പ്രാപ്തഃ=സ്വകർമ്മംകൊണ്ട് ഈശ്വരനെ അർച്ചിച്ച് അദ്ദേഹത്തിന്റെ പ്രസാദത്താൽ ദേഹേന്ദ്രിയങ്ങൾക്കു ജ്ഞാനനിഷ്ഠായോഗ്യതാലക്ഷണമായിരിക്കുന്ന സിദ്ധിയെ പ്രാപിച്ചവൻ. 'സിദ്ധിം പ്രാപ്തഃ' എന്നത് ഇനി പറയുവാൻ ഭാവിക്കുന്നതിന്റെ ഒരു മുഖവുരയാകുന്നു. ഇനി എന്താണ് പറയുവാൻ ഭാവിക്കുന്നത്?—ജ്ഞാനനിഷ്ഠാരൂപമായ യാതൊരു പ്രകാരംകൊണ്ടാണ് അവൻ ബ്രഹ്മത്തെ—പരമാത്മാവിനെ—പ്രാപിക്കുന്നത് അപ്രകാരമു

ള്ള ജ്ഞാനനിഷ്ഠാപ്രാപ്തിക്രമത്തെ നീ എന്റെ വാക്കിൽനിന്നു നിശ്ചയമായി മനസ്സിലാക്കിയാലും. വിസ്താരമായിട്ടാണോ പറയുവാൻ ഭാവിക്കുന്നത്? ഭഗവാൻ പറയുന്നു—അല്ല, സംക്ഷേപമായിട്ടുമാത്രം.

'യഥാ ബ്രഹ്മ പ്രാപ്നോതി തഥാ നിബോധ' എന്നതുകൊണ്ടു യാതൊരു ബ്രഹ്മപ്രാപ്തിയാണ് ഭഗവാനാൽ സൂചിപ്പിക്കപ്പെട്ടത് അത് ഇന്നതാണ് എന്നു കാണിക്കുന്നതിന്നായി ഭഗവാൻ പറയുന്നു—ജ്ഞാനസ്യ യാ പരാ നിഷ്ഠാ—നിഷ്ഠാ=പര്യവസാനം, പരിസമാപ്തി. അതു പരയായിരിക്കുന്ന പരിസമാപ്തിയാകുന്നു.

എന്തിന്റെ പരിസമാപ്തി?
ബ്രഹ്മജ്ഞാനത്തിന്റെ.
അത് (നിഷ്ഠ) എന്തൊരു മാതിരിയാകുന്നു?
അത് ആത്മജ്ഞാനംപോലെയാകുന്നു.
ആത്മജ്ഞാനം എന്തൊരു മാതിരിയാണ്?
അത് ആത്മാവിന്റെ മാതിരിയാകുന്നു.
ആത്മാ എന്തൊരു മാതിരിയാകുന്നു?

ആത്മാ, ഭഗവാൻ വിവരിച്ചിട്ടുള്ള പ്രകാരവും, ഉപനിഷദ്വാക്യങ്ങളെക്കൊണ്ടും ന്യായംകൊണ്ടും പറയപ്പെട്ടിട്ടുള്ള പ്രകാരവുമാകുന്നു.

പൂർവ്വപക്ഷം—ജ്ഞാനമെന്നതു വിഷയാകാരമായിരിക്കുന്നു (ജ്ഞാനത്തിന്നു വിഷയമായിട്ടുള്ളതിന്റെ ആകാരമായിരിക്കുന്നു). എന്നാൽ ആത്മാ (ജ്ഞാനത്തിന്നു) വിഷയമാണെന്നോ, ആകാരത്തോടുകൂടിയതാണെന്നോ, ഒരു ദിക്കിലും സമ്മതിച്ചിട്ടില്ല.

സമാധാനം—'ആത്മാ ആദിത്യവർണ്ണനാകുന്നു' (ശ്വേ. ഉ. ൩. ൮), 'ആത്മാ പ്രകാശസ്വരൂപനാകുന്നു' (ഛാ. ഉ. ൩. ൧൪. ൨), ആത്മാ സ്വയംജ്യോതിസ്സാകുന്നു' (ബൃ. ഉ. ൪. ൩. ൯) എന്നിങ്ങിനെയുള്ള ശ്രുതികളിൽ ആത്മാ ആകാരത്തോടുകൂടിയിരിക്കുന്നുവെന്നു പറയുന്നുണ്ട്.

പൂർവ്വപക്ഷം—ഇല്ല, ആത്മാവിന്നു തമോരൂപത്വത്തെ നിഷേധിക്കുന്നതിന്നാകുന്നു മേൽപറഞ്ഞ വാക്യങ്ങൾ. ആത്മാവിൽ ദ്രവ്യഗുണാദ്യാകാരങ്ങൾ പ്രതിഷേധിക്കപ്പെടുമ്പോൾ ആത്മാവിന്നു തമോരൂപത്വമുണ്ടെന്നു വരുന്നു. അതിനെ പരിഹരിപ്പാനാണ് 'ആദിത്യവർണ്ണം' എന്നിങ്ങിനെയുള്ള വാക്യങ്ങൾ. 'അരൂപം' (കഠ. ഉ. ൩. ൧൫) എന്നിങ്ങിനെ ആത്മാവിന്നു രൂപം പ്രത്യേകം പ്രതിഷേധിക്കപ്പെട്ടിരിക്കുന്നു. താഴെ പറയുന്ന ശ്രുതിവാക്യംകൊണ്ട് ആത്മാവിന്നു വിഷയത്വവും പ്രതിഷേധിച്ചിരിക്കുന്നു—'ന സന്ദൃശേ തിഷ്ഠതി രൂപമസ്യ ന ചക്ഷുഷാ പശ്യതി കശ്ചനൈനം=അതിന്റെ രൂപം (നമ്മുടെ) ദൃഷ്ടിയിൽ നില്ക്കുന്നില്ല. ആരും അതിനെ കണ്ണുകൊണ്ടു കാണുന്നില്ല' (ശ്വേ. ഉ. ൪.

൨൦), 'അശബ്ദമസ്പർശം' (കഠ. ഉ. ൩. ൧൫). അതിനാൽ ആത്മാകാരമാണ് ജ്ഞാനമെന്നു പറയുന്നതു ശരിയല്ല.

എന്നാൽ പിന്നെ ആത്മാവിൻെറ ജ്ഞാനമെങ്ങിനെയുണ്ടാകുന്നു? ജ്ഞാനം യദ്വിഷയകമായിരിക്കുന്നുവോ തദാകാരമായിട്ടാണ് അത് (സർവ്വജ്ഞാനവും) ഇരിക്കുന്നത് എന്നതിന്നു വാദമില്ല. ആത്മാ നിരാകാരനാണെന്നും (ആത്മാവിന്നു വിഷയത്വമില്ലെന്നും) പറഞ്ഞു. ജ്ഞാനവുമാത്മാവും രണ്ടും നിരാകാരമാകുന്നെങ്കിൽ പിന്നെ എങ്ങിനെയാണ് അതിൻെറ (ആത്മജ്ഞാനത്തിൻെറ) ഭാവനാനിഷ്ഠ ഉണ്ടാകുന്നത്?*

സമാധാനം—അങ്ങിനെയല്ല, എന്തെന്നാൽ, ആത്മാ അത്യന്തം നിർമ്മലവും അത്യന്തം സ്വച്ഛവും അത്യന്തം സൂക്ഷ്മവുമാണെന്നു കാണിക്കാവുന്നതാണ്. ബുദ്ധിക്കും ആത്മാവിനെപ്പോലെ നൈർമ്മല്യം മുതലായതുണ്ടെന്നു കാണിക്കാവുന്നതാകയാൽ ബുദ്ധിക്ക് ആത്മചൈതന്യാകാരത്തിൻെറ ആഭാസത്വമുണ്ട് എന്നതു ശരിയായിരിക്കുന്നു. മനസ്സ് ബുദ്ധിയുടെ ആഭാസമാകുന്നു; ഇന്ദ്രിയങ്ങൾ മനസ്സിൻെറ ആഭാസങ്ങളാകുന്നു.[1] ദേഹം ഇന്ദ്രിയാഭാസമാകുന്നു. അതുഹേതുവായിട്ടു സാധാരണജനങ്ങൾ (സ്ഥൂല) ദേഹത്തെ മാത്രം ആത്മാവായി ദർശിക്കുന്നു. ദേഹം ചൈതന്യത്തോടുകൂടിയതാണെന്നു വാദിക്കുന്ന ലോകായതികന്മാർ ചൈതന്യവിശിഷ്ടമായിരിക്കുന്ന ദേഹംതന്നെ ആണ് പുരുഷൻ (ആത്മാ) എന്നു വാദിക്കുന്നു. അപ്രകാരംതന്നെ മററു ചിലർ ഇന്ദ്രിയങ്ങൾ ചൈതന്യത്തോടുകൂടിയിരിക്കുന്നുവെന്നു വാദിക്കുന്നു. അതുപോലെതന്നെ മനസ്സ് ചൈതന്യത്തോടുകൂടിയതാണെന്നു (മനസ്സിന്നാണ് ആത്മത്വമെന്നു) ചിലരും, ബുദ്ധി ചൈതന്യത്തോടുകൂടിയതാണ് (ബുദ്ധിക്കാണ് ആത്മത്വം) എന്നു വേറെ ചിലരും, വാദിക്കുന്നു. അപൂർവ്വം ചിലർ (പ്രകൃതിചൈതന്യവാദികൾ) ബുദ്ധിക്കും മേലെയായിട്ട് അവിദ്യയുടെ അവസ്ഥയായ അവ്യാകൃതം എന്നു പറയപ്പെടുന്ന അവ്യക്തം എന്നൊന്നുണ്ടെന്നും, അതാണ് ആത്മാ എന്നും സിദ്ധാന്തിക്കുന്നു. ബുദ്ധി മുതൽ ദേഹംവരേയുള്ളവയിലെല്ലാററിലുമുള്ള ആത്മചൈതന്യാഭാസതയാണ് അവയിൽ ഓരോന്നിലും ആത്മഭ്രാന്തിക്കുള്ള കാരണം. അതിനാൽ ആത്മവിഷയമായ ജ്ഞാനത്തെ ഉപദേശിച്ചുകൊടുക്കുക എന്നത് അനാവശ്യമാകുന്നു. എന്നാൽ പിന്നെ ഏതാണ് ആവശ്യമായിട്ടുള്ളത്?—ആത്മാവിൽ നാമരൂപാദി അനാത്മവസ്തുക്കളെ ആരോപിച്ചിട്ടുള്ളതിനെ

(ആ) * ഭാവനാനിഷ്ഠ—ഭാവനാ=പിന്നേയും പിന്നേയുമുള്ള അനുസന്ധാനം. നിഷ്ഠാ=സമാപ്തി. ആത്മസാക്ഷാൽകാരദാർഢ്യം. ആത്മാവിൻേറയോ ജ്ഞാനത്തിൻേറയോ നിരാകാരത്വത്തിങ്കൽ ഇതൊന്നും സിദ്ധിക്കുന്നതല്ല എന്നർത്ഥം.

1 മുമ്പറഞ്ഞ സാമ്യത്തെ അനുസരിച്ച് ജ്ഞാനപരിണാമവതിയായിരിക്കുന്ന ബുദ്ധി ആത്മചൈതന്യാഭാസത്താൽ വ്യാപ്തമായിരിക്കുന്നു; മനസ്സ് സാഭാസമായിരിക്കുന്ന ബുദ്ധിയാൽ വ്യാപ്തമായിരിക്കുന്നു; ഇന്ദ്രിയങ്ങൾ സാഭാസമായിരിക്കുന്ന മനസ്സിനാൽ വ്യാപ്തമായിരിക്കുന്നു; സ്ഥൂലദേഹം സാഭാസമായിരിക്കുന്ന ഇന്ദ്രിയങ്ങളാലും വ്യാപ്തമായിരിക്കുന്നു.

നിവൎത്തിപ്പിക്കുക മാത്രമേ ചെയ്യേണ്ടതായിട്ടുള്ളു. അവിദ്യാധ്യാരോപിതങ്ങളായ സൎവ്വപദാൎത്ഥങ്ങളുടേയും ആകാരങ്ങളാൽ വിശിഷ്ടമായിട്ടുതന്നെയാണ് ആത്മാ പ്രകാശിക്കുന്നത്. അതിനാൽ ആത്മചൈതന്യത്തിന്റെ വിജ്ഞാനം കൊണ്ടു കാൎയ്യമില്ല. അപ്രകാരംതന്നെ വിജ്ഞാനവാദികളായ ബൌദ്ധന്മാർ വിജ്ഞാനമല്ലാതെ വേറെ യാതൊന്നുമില്ല എന്നു വാദിക്കുന്നു (ജ്ഞേയമായിട്ടുള്ള സൎവ്വവും ജ്ഞാനത്താൽ വ്യാപ്തമായിട്ടാണ് അറിയപ്പെടുന്നത്; അതിനാൽ ജ്ഞാനവ്യതിരിക്തമായിട്ട് അന്യവസ്തുവില്ല എന്നാൎത്ഥം). അതു തന്നത്താൻ അറിയുന്നതുകൊണ്ട് (ജ്ഞാനംതന്നെ ജ്ഞേയമാകുന്നതുകൊണ്ട്) അത് (വിജ്ഞാനം) ഉണ്ട് എന്നുള്ളതിലേയ്ക്കു വേറെ പ്രമാണമാവശ്യമില്ല എന്നും അവർ വാദിക്കുന്നു. അതിനാൽ അവിദ്യയാൽ ബ്രഹ്മത്തിൽ ആരോപിക്കപ്പെട്ടിട്ടുള്ളതിനെ നീക്കിയാൽ മാത്രം മതിയാകുന്നതാണ്. ബ്രഹ്മം അത്യന്തപ്രസിദ്ധമായിരിക്കുന്നതിനാൽ ബ്രഹ്മജ്ഞാനത്തിൽ വേറെ യത്നം (ഭാവന) ചെയ്യിട്ടാവശ്യമില്ല. ബ്രഹ്മം അത്യന്തപ്രസിദ്ധമായതും, ക്ഷണത്തിൽ അറിയപ്പെടത്തക്കതും, വളരെ സമീപത്തിലിരിക്കുന്നതും, ആത്മാതന്നെയായിരിക്കുന്നതും, ആണെങ്കിലും, അവിദ്യയാൽ കല്പിക്കപ്പെട്ട നാമരൂപവിശേഷാകാരങ്ങളാൽ അപഹൃതമായ ബുദ്ധിയോടുകൂടിയിരിക്കുന്ന അവിവേകികൾക്ക് അതു (ബ്രഹ്മം) അപ്രസിദ്ധമായും, ദുൎവ്വിജ്ഞേയമായും, വളരെ ദൂരത്തിലിരിക്കുന്നതായും, അന്യമായ ഒരു വസ്തുവെന്നപോലെയായും, തോന്നുന്നു. എന്നാൽ ബാഹ്യമായ (നാനാവിധ) ആകാരങ്ങളിൽനിന്നു നിവൎത്തിപ്പിക്കപ്പെട്ട ബുദ്ധിയോടുകൂടിയവരും ഗുരുപ്രസാദത്തെ സിദ്ധിച്ചിട്ടുള്ളവരും, പ്രസന്നമാനസന്മാരുമായവൎക്ക് ഇതിനേക്കാൾ (ബ്രഹ്മത്തേക്കാൾ) മേലെയായിട്ടും, ഇത്ര സുഖമായിട്ടും, സുപ്രസിദ്ധമായിട്ടും, സുവിജ്ഞേയമായിട്ടും, സമീപമായിട്ടും, വേറെ ഒന്നുമില്ല. അതിനാലാകുന്നു 'പ്രത്യക്ഷാവഗമം ധൎമ്മ്യം' (അ. ൯. ശ്ലോ. ൨) എന്നു പറഞ്ഞിരിക്കുന്നത്.

പണ്ഡിതന്മാരാണെന്നു നടിക്കുന്ന മറ്റു ചിലർ ഇങ്ങിനെ വാദിക്കുന്നു— ആത്മാ നിരാകാരമാകുന്നു. അതിനാൽ ബുദ്ധി ആത്മവസ്തുവിനെ ഗ്രഹിക്കുന്നില്ല. (നിരാകാരത്വംഹേതുവായിട്ട് ആത്മാവിൽ ബുദ്ധിക്കു പ്രവൃത്തിയില്ല.) അതിനാൽ സമ്യഗ്ജ്ഞാനനിഷ്ഠ ദുസ്സാധ്യമാകുന്നു.

ശരിതന്നെ. ഗുരുസമ്പ്രദായരഹിതന്മാരും, വേദാന്തോപദേശത്തെ കേൾക്കാത്തവരും, ബാഹ്യവിഷയങ്ങളിൽ അത്യന്തം ആസക്തമായിരിക്കുന്ന ബുദ്ധിയോടുകൂടിയവരും, ശരിയായ പ്രമാണങ്ങളിൽ വേണ്ടുംവണ്ണം പരിശ്രമിക്കാത്തവരുമായവരെ സംബന്ധിച്ചേടത്തോളം അതു വാസ്തവംതന്നെ. എന്നാൽ ഇതിന്നു വിപരീതമായിട്ടുള്ളവർ (അദ്വൈതനിഷ്ഠന്മാർ), ആത്മചൈതന്യമല്ലാതെ വേറെ വസ്തുവിനെ കാണാത്തതിനാൽ ലൌകികമായ ഗ്രാഹ്യഗ്രാഹകമായിരിക്കുന്ന ദ്വൈതവസ്തുവിൽ സൽബുദ്ധി അവൎക്കു തീരെ ഉണ്ടാകുന്നതല്ല. ഈ സംഗതി ഇങ്ങിനെതന്നെയാണ്, മറ്റൊരു വിധമല്ല, എന്നു നാമും പറഞ്ഞിട്ടുണ്ട്. 'യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ' (അ. ൨. ശ്ലോ.

ന്നൻ) എന്നു ഭഗവാനും പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ ബാഹ്യമായ ആകാരഭേദങ്ങളിൽ ഉള്ള ബുദ്ധി നിവൎത്തിപ്പിക്കുന്നതുതന്നെയാണ് ആത്മസ്വരൂപാലംബനത്തിന്നുള്ള കാരണം. എന്തെന്നാൽ ആത്മാ ആൎക്കും ഒരിക്കലും അപ്രസിദ്ധമായിരിക്കുന്നില്ല. ആത്മാ പ്രാപ്യമായിട്ടുള്ള ഒരു വസ്തുവല്ല. അപ്രകാരം തന്നെ ആത്മാ ഉപേക്ഷിക്കപ്പെടേണ്ടതായിട്ടോ, സ്വീകരിക്കപ്പെടേണ്ടതായിട്ടോ ഉള്ള ഒരു വസ്തുവുമല്ല. ആത്മാ അപ്രസിദ്ധമാണ് എന്നു വരികിൽ പ്രാണികളുടെ സകലപ്രവൃത്തികളും അസ്വാൎത്ഥങ്ങളായി ഭവിക്കുന്നതാണ് (അവയെക്കൊണ്ടു തങ്ങൾക്കു യാതൊരു പ്രയോജനവുമില്ലാതെയായി ഭവിക്കുന്നതാണ്). ദേഹാദ്യചേതനവസ്തുക്കൾക്കുവേണ്ടിയാണ് (പ്രാണികളുടെ പ്രവൃത്തികൾ) എന്നു കല്പിപ്പാൻ കഴിയുന്നതല്ല. സുഖം സുഖത്തിന്നുവേണ്ടിയാണെന്നും, ദുഃഖം ദുഃഖത്തിന്നുവേണ്ടിയാണെന്നും കല്പിപ്പാനും പാടില്ല. ലോകത്തിലുള്ള സകലവ്യവഹാരങ്ങളുടേയും അവസാനം ആത്മാവബോധമാകുന്നു. അതുകൊണ്ട്, നമ്മുടെ സ്ഥൂലദേഹത്തെ പരിച്ഛേദിപ്പാൻ (വിവരിപ്പാൻ) ബാഹ്യമായി വേറൊരു പ്രമാണം ഏതുപ്രകാരമാവശ്യമില്ലയോ അതുപോലെ നമുക്ക് അതിലധികമടുത്തിരിക്കുന്ന ആത്മാവിനെ അറിയുവാൻ വേറെ പ്രമാണമാവശ്യമില്ല. ഇങ്ങിനെ വിവേകികൾക്ക് ആത്മജ്ഞാനനിഷ്ഠ സുപ്രസിദ്ധമാണെന്നു സിദ്ധമാകുന്നു. ജ്ഞാനത്തിന്ന് ആകാരമില്ലാത്തതിനാൽ അത് അപ്രത്യക്ഷമാകുന്നുവെന്നു വാദിക്കുന്നവർ, ജ്ഞേയവസ്തു അറിയപ്പെടുന്നതുതന്നെ ജ്ഞാനംകൊണ്ടാകയാൽ സുഖാദിയെപ്പോലെതന്നെ ജ്ഞാനവും അത്യന്തം പ്രസിദ്ധമായിരിക്കുന്നുവെന്നു സമ്മതിക്കേണ്ടതാകുന്നു. അതിന്നുംപുറമേ, ജ്ഞാനമെന്നത് (ഒരുവന്ന്) അറിയുവാനിച്ഛിക്കത്തക്ക ഒരു വസ്തുവാണെന്നു പറയുവാനും പാടില്ല. ജ്ഞാനം അപ്രസിദ്ധമാണെങ്കിൽ ഒരു ജ്ഞേയവസ്തുവിനെപ്പോലെ അതിനേയും അറിയുവാനുത്സാഹിച്ചേനെ. ഇതിന്നൊരുദാഹരണം—ഘടാദിലക്ഷണമായിരിക്കുന്ന ജ്ഞേയവസ്തുവിനെ എപ്രകാരമാണ് ജ്ഞാതാവ് ജ്ഞാനംകൊണ്ടു പ്രാപിപ്പാൻ (അറിയുവാൻ) ഇച്ഛിക്കുന്നത് അതുപോലെതന്നെ ജ്ഞാനത്തേയും ജ്ഞാതാവ് ജ്ഞാനാന്തരംകൊണ്ടു പ്രാപിപ്പാൻ ഇച്ഛിച്ചേനെ. എന്നാൽ വാസ്തവമങ്ങിനെയല്ല. അതിനാൽ ജ്ഞാനം അത്യന്തപ്രസിദ്ധമായിരിക്കുന്നു. അതുഹേതുവായിട്ടുതന്നെ ജ്ഞാതാവും പ്രസിദ്ധനായിത്തന്നെയിരിക്കുന്നു. അതിനാൽ (ആത്മ) ജ്ഞാനത്തിന്നായിക്കൊണ്ടു യാതൊരു യത്നവും ചെയ്യേണ്ടതില്ല. ആത്മാവിൽനിന്ന് അനാത്മബുദ്ധിയെ നിവൎത്തിപ്പിക്കുന്നതിന്നുവേണ്ടിമാത്രം യത്നംചെയ്താൽ മതി. അതിനാൽ ജ്ഞാനനിഷ്ഠ അനായാസേന സമ്പാദിക്കപ്പെടുവാൻ യോഗ്യമാകുന്നു.

ജ്ഞാനത്തിന്റെ പരയായ ഈ നിഷ്ഠയെ എങ്ങിനെയാണ് ചെയ്യേണ്ടത് എന്നു കാണിക്കുന്നതിന്നായി ഇനി അതിനെ (ജ്ഞാനത്തിന്റെ പരയായ നിഷ്ഠയെ) പററി പറയുന്നു—

൫൧. ബുദ്ധ്യാ വിശുദ്ധയാ യുക്തോ ധൃത്യാത്മാനം നിയമ്യ ച
ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ രാഗദ്വേഷൌ വ്യുദസ്യ ച.

വിശുദ്ധയാ ബുദ്ധ്യാ യുക്തഃ=മുമ്പറയപ്പെട്ടപ്രകാരമുള്ള സാത്വികബുദ്ധിയോടുകൂടിയും, ധൃത്യാ=സാത്വികമായ ധൃതികൊണ്ട്, ആത്മാനം=ആ ബുദ്ധിയെത്തന്നെ, നിയമ്യ ച=നിശ്ചയമാക്കിത്തീൎത്തും, ശബ്ദാദീൻ വിഷയാൻ=ശബ്ദാദിവിഷയങ്ങളെ, ത്യക്ത്വാ=പരിത്യജിച്ചും, രാഗദ്വേഷൌ=(തദ്വിഷയമായ) രാഗദ്വേഷങ്ങളെ, വ്യുദസ്യ ച=തള്ളിക്കളഞ്ഞും—

മുമ്പറയപ്പെട്ട സാത്വികബുദ്ധിയോടുകൂടിയും, സാത്വികമായ ധൃതികൊണ്ട് ആ ബുദ്ധിയെത്തന്നെ നിശ്ചലമാക്കിത്തീൎത്തും, ശബ്ദാദിവിഷയങ്ങളെ പരിത്യജിച്ചും, തദ്വിഷയമായ രാഗദ്വേഷങ്ങളെ തള്ളിക്കളഞ്ഞും (ഇരിക്കുന്നവൻ 'ബ്രഹ്മഭൂയായ കല്പതേ=ബ്രഹ്മഭാവത്തിന്നു യോഗ്യനായി ഭവിക്കുന്നു' എന്നിങ്ങിനെ മൂന്നാമത്തെ ശ്ലോകത്തിലുള്ള ഭാഗത്തോടു സംബന്ധിപ്പിച്ചുനൊയിക്കേണ്ടതാകുന്നു).

(ശം-ഭാ) വിശുദ്ധയാ=മായാരഹിതമായിരിക്കുന്ന; ബുദ്ധ്യാ യുക്തഃ=അദ്ധ്യവസായാത്മികയായ (നിശ്ചയാത്മികയായ) ബുദ്ധിയോടുകൂടിയവൻ; ധൃത്യാ=ധൈൎയ്യംകൊണ്ട്; ആത്മാനം-കാൎയ്യകരണസംഘാതത്തെ (ദേഹേന്ദ്രിയസമൂഹത്തെ); നിയമ്യ=നിയമനംചെയ്തിട്ട്, വശീകരിച്ചിട്ട്; ശബ്ദാദീൻ വിഷയാൻ ത്യക്ത്വാ=ശബ്ദാദിവിഷയങ്ങളെ ത്യജിച്ചിട്ട്—എന്നു വെച്ചാൽ, ശരീരസ്ഥിതിക്കു വേണ്ടുന്നവയെ ഒഴിച്ച് സുഖാൎത്ഥമായ മററുള്ള വിഷയങ്ങളെ ത്യജിച്ച് എന്നൎത്ഥം. രാഗദ്വേഷൌ വ്യുദസ്യ ച=ശരീരസ്ഥിതിക്കുവേണ്ടിയുള്ള വിഷയങ്ങളിലുംകൂടി രാഗദ്വേഷങ്ങളെ പരിത്യജിച്ച്.

അതിന്റെശേഷം—

൫൨. വിവിക്തസേവീ ലഘ്വാശീ യതവാക്കായമാനസഃ
ധ്യാനയോഗപരോ നിത്യം വൈരാഗ്യം സമുപാശ്രിതഃ.

വിവിക്തസേവീ=പരിശുദ്ധമായ ദേശത്തു വാസംചെയ്യുന്നവനായും, ലഘ്വാശീ=മിതമായി ഭക്ഷിക്കുന്നവനായും, യതവാക്കായമാനസഃ=വാക്കിനേയും ദേഹത്തേയും മനസ്സിനേയുമടക്കിയവനായും, നിത്യം=എപ്പോഴും, ധ്യാനയോഗപരഃ=ധ്യാനയോഗത്തിൽ തൽപരനായും, വൈരാഗ്യം സമുപാശ്രിതഃ=(ധ്യാനവിച്ഛിത്തി വരാതിരിപ്പാൻവേണ്ടി പിന്നേയും പിന്നേയും ദൃഢമായ) വൈരാഗ്യത്തെ ആശ്രയിച്ചവനായും—

പരിശുദ്ധമായ ദേശത്തു വാസംചെയ്യുന്നവനായും, മിതമായി ഭക്ഷിക്കുന്നവനായും, വാക്കിനേയും ദേഹത്തേയും മനസ്സിനേയുമടക്കിയവനായും, സൎവ്വദാ ധ്യാനയോഗതൽപരനായും, ദൃഢമായ വൈരാഗ്യത്തെ ആശ്രയിച്ചവനായും.

(ശം-ഭാ) വിവിക്തസേവീ=കാട്, നദീതീരത്തുള്ള മണൽത്തിട്ട്, പൎവ്വതങ്ങൾ, ഗുഹകൾ ഇങ്ങിനെയുള്ള വിജനപ്രദേശങ്ങളിൽ വാസംചെയ്യുന്നവൻ. ലഘ്വാശീ=ലഘുവായി ഭക്ഷിക്കുന്നവൻ. വിവിക്തസേവയും ലഘ്വശനവും നിദ്രമുതലായ ദോഷത്തെ നിവൎത്തിപ്പിക്കുന്നതിനാൽ ചിത്തപ്രസാദത്തിന്നു ഹേതുവായി ഭവിക്കുന്നു. യതവാക്കായമാനസഃ=യാതൊരു ജ്ഞാനനിഷ്ഠനാണ്, വാക്കിനേയും ദേഹത്തേയും മനസ്സിനേയുമടക്കുന്നത് അവൻ യതവാക്കായമാനസ

നായ യതിയായി ഭവിക്കുന്നു. ഇപ്രകാരം സകലകരണങ്ങളേയുമടക്കീട്ട്, ധ്യാനയോഗപരഃ—ധ്യാനം=ആത്മസ്വരൂപചിന്തനം; ആത്മാവിൽതന്നെ മനസ്സിനെ ഏകാഗ്രമാക്കി നിൎത്തുന്നതു യോഗം. അങ്ങിനെയുള്ള ധ്യാനയോഗങ്ങൾ യാതൊരുവന്നു പരത്വേന കൎത്തവ്യങ്ങളായിരിക്കുന്നുവോ അവൻ ധ്യാനയോഗപരൻ. നിത്യം=എപ്പോഴും. 'നിത്യ'ശബ്ദംകൊണ്ട് അവന്നു മന്ത്രജപാദി വേറെ യാതൊന്നും ചെയ്യേണ്ടതില്ല എന്നുള്ളതിനെ കാണിക്കുന്നു. വൈരാഗ്യം=വിരാഗഭാവം—ദൃഷ്ടാദൃഷ്ടങ്ങളായ വിഷയങ്ങളിൽ തൃഷ്ണയില്ലായ്മ. സമുപാശ്രിതഃ=നിത്യം ആശ്രയിച്ചവൻ.

അതിന്നും പുറമെ—

൫൩. അഹംകാരം ബലം ദൎപ്പം കാമം ക്രോധം പരിഗ്രഹം
വിമുച്യ നിൎമ്മമഃ ശാന്തോ ബ്രഹ്മഭൂയായ കല്പതേ.

അഹംകാരം=അഹംകാരത്തേയും, ബലം=ദുരാഗ്രഹത്തേയും, ദൎപ്പം*=യോഗബലംകൊണ്ട് ഉന്മാൎഗ്ഗപ്രവൃത്തിലക്ഷണമായിരിക്കുന്ന ദൎപ്പത്തേയും, കാമം=(പ്രാരബ്ധവശാൽ പ്രാപ്യമാണങ്ങളായ വിഷയങ്ങളിൽ) ആശയേയും, ക്രോധം=കോപത്തേയും, പരിഗ്രഹം=പരിഗ്രഹത്തേയും (അഭിമാനത്തേയും), വിമുച്യ=തീരെ ത്യജിച്ചിട്ട്, നിൎമ്മമഃ=മമതയില്ലാത്തവനായും, ശാന്തഃ=ശ്രേഷ്ഠമായ ഉപശാന്തിയെ പ്രാപിച്ചവനായുമിരിക്കുന്നവൻ, ബ്രഹ്മഭൂയായ='ഞാൻ ബ്രഹ്മമാകുന്നു' എന്നിങ്ങിനെ നിശ്ചലമായിട്ടിരിക്കുന്നതിന്നായി, കല്പതേ=യോഗ്യനായി ഭവിക്കുന്നു.

അഹംകാരത്തേയും, ദുരാഗ്രഹത്തേയും, ദൎപ്പത്തേയും, വിഷയങ്ങളിൽ ആശയേയും, കോപത്തേയും, പരിഗ്രഹത്തേയും, തീരെ ത്യജിച്ചു മമതയില്ലാത്തവനായും പ്രകൃഷ്ടമായ ഉപശാന്തിയെ പ്രാപിച്ചവനായുമിരിക്കുന്നവൻ 'ഞാൻ ബ്രഹ്മമാകുന്നു' എന്നിങ്ങിനെ നിശ്ചലമായിട്ടിരിക്കുന്നതിന്നു യോഗ്യനായി ഭവിക്കുന്നു.

(ശം–ഭാ) അഹംകാരഃ=ദേഹേന്ദ്രിയാദികളിൽ ഞാൻ എന്ന ബുദ്ധി; ബലം=കാമരാഗാദികളോടുകൂടിയിരിക്കുന്ന സാമൎത്ഥ്യം; അല്ലാതെ ശരീരാദിസാമൎത്ഥ്യമല്ല; അത് (ദേഹാദിബലം) സ്വാഭാവികമാകയാൽ ഉപേക്ഷിപ്പാനസാദ്ധ്യമാകുന്നു. ദൎപ്പഃ=സന്തോഷത്തിന്റെ ശേഷമുണ്ടാകുന്നത്; അതു ധൎമ്മത്തെ അതിക്രമിക്കുന്നതിന്നു ഹേതുവുമാകുന്നു. ഇതിനെപ്പററി സ്മൃതി ഇങ്ങിനെ പറയുന്നു—'ഹൃഷ്ടോ ദൃപ്യതി ദൃപ്തോ ധൎമ്മമതിക്രാമതി=ഒരുവൻ ഹൎഷത്തെ പ്രാപിക്കുമ്പോൾ അവൻ ദൎപ്പത്തോടുകൂടിയവനായി ഭവിക്കുന്നു. അവൻ ദൃപ്തനാകുമ്പോൾ ധൎമ്മത്തെ അതിക്രമിക്കുകയും ചെയ്യുന്നു'. (ആപസ്തംബധൎമ്മസൂത്രം, . ൧൩. ൪). കാമം=ഇച്ഛ; ക്രോധം=ദ്വേഷം; ഇങ്ങിനെയുള്ള അഹംകാരാദികളേയും); പരിഗ്രഹം=മനസ്സിന്റേയും ഇന്ദ്രിയങ്ങളുടേയും, ദോഷത്തെ പരിത്യജിച്ചാലും ശരീരധാരണത്തിന്നുവേണ്ടിയോ ധൎമ്മാനുഷ്ഠാനത്തിന്നുവേണ്ടിയോ

* [ശ–സ] 'ഞാൻ, കൃതാൎത്ഥൻ ഞാൻ ബ്രഹ്മവിത്ത്' എന്നിങ്ങിനെ അഭിനിവേശലക്ഷണമാ അന്തഃകരണവികാരം ദൎപ്പം. ദൎപ്പം=ദേഹാഭിമാനംനിമിത്തമുണ്ടാകുന്ന മദം.

ബാഹ്യമായിട്ടു പ്രാപിക്കപ്പെട്ടിട്ടുള്ള യാതൊന്നോ അതിനേയും കൂടി; വിമുച്യ=പരിത്യജിച്ചിട്ട് — പരമഹംസപരിവ്രാജകനായി ഭവിച്ചിട്ട്; നിർമ്മമഃ=ദേഹജീവന മാത്രത്തിലുംകൂടി എന്റെ എന്ന ഭാവമില്ലാത്തവനും; അതുഹേതുവായിട്ടുതന്നെ, ശാന്തഃ=ഉപരതനും ആയ യതി—സകല ആയാസത്തിൽ (ഹർഷവിഷാദാദിയിൽ)നിന്നും നിവൎത്തിച്ചിരിക്കുന്ന ജ്ഞാനനിഷ്ഠനായ യതി; ബ്രഹ്മഭൂയായ കല്പതേ=ബ്രഹ്മഭവനത്തിന്നായി*ക്കൊണ്ടു സമൎത്ഥനായി ഭവിക്കുന്നു.

[ശ-സ] ബ്രഹ്മഭൂയായ=ബ്രഹ്മഭാവത്തിന്നായിക്കൊണ്ട്. ബ്രഹ്മഭാവം=സച്ചിദാനന്ദൈകരസ ബ്രഹ്മാത്മനാവസ്ഥാനം, അതിന്നായിക്കൊണ്ട്; കല്പതേ=യോഗ്യനായി ഭവിക്കുന്നു. ബ്രഹ്മാകാരമായി സ്ഥിതിചെയ്യുന്നുവെന്നൎത്ഥം.

ഈ ശ്ലോകംകൊണ്ട്, അതിയായ ശ്രദ്ധയോടുകൂടി നിത്യമായും നിരന്തരമായുമുള്ള സമാധിനിഷ്ഠയെത്തന്നെ നിയമേന അനുഷ്ഠിക്കുന്നവനും, തന്നിഷ്ഠകൊണ്ട് അഹമാദിസൎവ്വവാസനകളേയും നശിപ്പിച്ചിരിക്കുന്നവനും, അതുകൊണ്ട് ആത്മപ്രസാദത്തെ ലഭിച്ചിരിക്കുന്നവനും, അതിനെ ലഭിച്ചതിന്റെ ശേഷം സിദ്ധിക്കപ്പെട്ടിട്ടുള്ള ആത്മയാഥാത്മ്യവിജ്ഞാനംകൊണ്ട് 'ഞാൻതന്നെയാണ് ഇതെല്ലാം' എന്നിങ്ങിനെ സൎവ്വത്തേയുമാത്മാവായിട്ടു കാണുന്നവൻമായ ബ്രഹ്മവിത്തിന്നു മാത്രമേ ബ്രഹ്മഭാവം സിദ്ധിക്കുന്നുള്ളുവെന്നു സൂചിപ്പിക്കപ്പെടുന്നു.

ഇങ്ങിനെ (ഈ ക്രമത്തിൽ)—

൫൪. ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി
സമഃ സൎവ്വേഷു ഭൂതേഷു മൽഭക്തിം ലഭതേ പരാം.

ബ്രഹ്മഭൂതഃ=ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവനും, പ്രസന്നാത്മാ=പ്രസന്നചിത്തനുമായിരിക്കുന്നവൻ, ന ശോചതി=(നഷ്ടമായിട്ടുള്ളതിനെപ്പററി) വ്യസനിക്കുന്നില്ല; ന കാംക്ഷതി=(അപ്രാപ്തമായിട്ടുള്ളതിനെ) ഇച്ഛിക്കുന്നതുമില്ല. (അതഃ ഏവ)=അതുഹേതുവായിട്ടുതന്നെ, സൎവ്വേഷു ഭൂതേഷു=സകലപ്രാണികളിലും, സമഃ (സൻ)=സമനായിരുന്നുകൊണ്ട്, പരാം=ശ്രേഷ്ഠമായ, മൽഭക്തിം=സൎവ്വഭൂതങ്ങളിലും (മൽഭാവനാലക്ഷണമായ) എന്റെ ഭക്തിയെ, ലഭതേ=ലഭിക്കുന്നു.

ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവനും പ്രസന്നചിത്തനുമായിരിക്കുന്നവൻ (നഷ്ടമായിട്ടുള്ളതിനെപ്പററി) വ്യസനിക്കുകയും, (അപ്രാപ്തമായിട്ടുള്ളതിനെ) കാംക്ഷിക്കുകയും, ചെയ്യുന്നില്ല. അതുഹേതുവായിട്ട് അവൻ സകലപ്രാണികളിലും സമനായിരുന്നുകൊണ്ടു ശ്രേഷ്ഠമായ എന്റെ ഭക്തിയെ ലഭിക്കുന്നു.

(ശം-ഭാ) ബ്രഹ്മത്തെ പ്രാപിച്ചിരിക്കുന്നവനും [1] അദ്ധ്യാത്മപ്രസാദത്തെ [2] ലഭിച്ചിരിക്കുന്നവനുമായവൻ, തനിക്ക് ഒരു കാൎയ്യം സാധിപ്പാൻ കഴി

* (ആ) ബ്രഹ്മത്തിന്റെ ഭവനം ബ്രഹ്മഭവനം. ഭവനം=അനുസന്ധാനപരിപാകപൎയ്യന്തം സാക്ഷാൽകരണം.

(ആ) 1 ബ്രഹ്മഭൂതഃ=(ബ്രഹ്മപ്രാപ്തഃ=) ജീവിച്ചിരിക്കുമ്പോഴും തന്നെ സകലഅനൎത്ഥങ്ങളിൽനിന്നും നിവൎത്തിച്ച് നിരതിശയാനന്ദമായിരിക്കുന്ന ബ്രഹ്മത്തെ ആത്മതേന അനുഭവിക്കുന്നവൻ എന്നൎത്ഥം.

2 പ്രസന്നാത്മാ=അദ്ധ്യാത്മപ്രസാദത്തെ ലഭിച്ചിരിക്കുന്നവൻ. അദ്ധ്യാത്മം=പ്രത്യഗാത്മാ. അദ്ദേഹത്തിൽ പ്രസാദം അദ്ധ്യാത്മപ്രസാദം. പ്രസാദം=സൎവ്വാനൎത്ഥനിവൃത്തികൊണ്ടുള്ള പരമാനന്ദാവിൎഭാവം. അതു യാതൊരു ജീവന്മുക്തനാൽ ലഭിക്കപ്പെട്ടിരിക്കുന്നുവോ അവൻ പ്രസന്നാത്മാ.

യാത്തതിനെക്കുറിച്ചോ, തനിക്കില്ലാത്തതിനെക്കുറിച്ചോ, വ്യസനിക്കുന്നില്ല. അപ്രാപ്തമായ വിഷയത്തിൽ ബ്രഹ്മവിത്തിന്നു കാംക്ഷയുണ്ടാകുമെന്നും വിചാരിപ്പാൻ പാടില്ല. അതിനാൽ 'ന ശോചതി ന കാംക്ഷതി' എന്നത് ബ്രഹ്മഭൂതന്റെ സ്വഭാവമാണ് എന്നു വരുന്നു. 'ന ശോചതി ന ഹൃഷ്യതി' എന്നു പാഠാന്തരം. സമഃ സർവേഷു ഭൂതേഷു=അവൻ സർവ്വപ്രാണികൾക്കുമുള്ള സുഖത്തെയാകട്ടേ ദുഃഖത്തെയാകട്ടേ തനിക്കുള്ളതുപോലെതന്നെ സമമായി വിചാരിക്കുന്നു. സകലത്തിലും ആത്മസമദർശനം എന്നല്ല അതിന്ന് ഇവിടെ അർത്ഥം. അതിനെപ്പററി ഇനിയത്തെ ശ്ലോകത്തിൽ പറയുന്നതാകുന്നു. അങ്ങിനെയിരിക്കുന്ന ജ്ഞാനനിഷ്ഠൻ പരമേശ്വരനായിരിക്കുന്ന എന്നിൽ ഉത്തമമായ ഭക്തിയെ ലഭിക്കുന്നു—ജ്ഞാനലക്ഷണമായും 'ചതുർവിധാ ഭജന്തേ മാം' (അ. ൭. ശ്ലോ. ൧൬) എന്നു പറഞ്ഞിട്ടുള്ളതിനാൽ നാലാമത്തേതായുമിരിക്കുന്ന ഉത്തമഭക്തിയെ ലഭിക്കുന്നു (എന്നർത്ഥം).

അതിന്റെ ശേഷം ജ്ഞാനലക്ഷണമായ ഭക്തികൊണ്ട്—

൫൫. ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം.

ഭക്ത്യാ=അങ്ങിനെയിരിക്കുന്ന പരയായ ഭക്തികൊണ്ട്, മാം=എന്നെ, യാവാൻ=ഏതേത് ഉപാധികളോടുകൂടിയിരിക്കുന്നുവോ (എപ്രകാരം സർവ്വവ്യാപിയായിരിക്കുന്നുവോ), യഃ ച അസ്മി=എന്തൊരു (സച്ചിദാനന്ദഘന)സ്വരൂപത്തോടുകൂടിയിരിക്കുന്നുവോ (അപ്രകാരം), തത്ത്വതഃ=ശരിയായി, അഭിജാനാതി=അറിയുന്നു. തതഃ=അതിന്റെ ശേഷം, മാം=എന്നെ, തത്ത്വതഃ=ശരിയായി, ജ്ഞാത്വാ=അറിഞ്ഞിട്ട്, തദനന്തരം=ആ ജ്ഞാനത്തിന്റേയുംകൂടി ഉപരമം വരുമ്പോൾ (അപ്രകാരം അറിഞ്ഞ ഉടനെ), (മാം) വിശതേ=എന്നെ പ്രവേശിക്കുന്നു.

ഞാൻ ഏതുവിധപരിമാണത്തോടുകൂടിയിരിക്കുന്നുവോ എന്തൊരു സ്വരൂപത്തോടുകൂടിയിരിക്കുന്നുവോ ആ വിധം ശരിയായി എന്നെ അവൻ ഭക്തികൊണ്ടറിയുന്നു. അങ്ങിനെ എന്നെ അറിഞ്ഞതിന്റെ ശേഷം ഉടൻ അവൻ എന്നിൽ പ്രവേശിക്കുന്നു (പരമാനന്ദരൂപനായി ഭവിക്കുന്നുവെന്നർത്ഥം).

(ശം-ഭാ) ഭക്ത്യാ=(സമാധിജന്യമായ) ഭക്തികൊണ്ട്; (അവൻ എന്നെ ശരിയായി അറിയുന്നു). യാവാൻ (അസ്മി)=ഞാൻ എപ്രകാരം—ഉപാധികൃതമായ വിവിധസ്വരൂപഭേദങ്ങളോടുകൂടി—ഇരിക്കുന്നുവെന്നും; യഃ ച അസ്മി=ഞാൻ ആരാകുന്നു—സർവ്വോപാധിഭേദരഹിതനും, ഉത്തമപുരുഷനും, ആകാശംപോലെ (അനവച്ഛിന്നനും അസംഗനുമായി) ഇരിക്കുന്നവനും, ആകുന്നു—എന്നും; മാം തത്ത്വതഃ ജാനാതി=ഇങ്ങിനെ അവൻ എന്നെ ശരിയായി—അദ്വൈതനായും ചൈതന്യമാത്രൈകരസനായും അജനായും ജരാരഹിതനായും അമരനായും അഭയനായും മരണരഹിതനായും—അറിയുന്നു. തതഃ....തദനന്തരം=ഇപ്രകാരം എന്നെ പരമാത്മമായി അറിഞ്ഞതിന്റെശേഷം ഉടനെ അവൻ എന്നെത്തന്നെ പ്രവേശിക്കുന്നു. ഇവിടെ, എന്നെ പരമാത്മമായി അറി

യുക എന്നതും എന്നെ പ്രവേശിക്കുക എന്നതും രണ്ടു ഭിന്നക്രിയകളായി വിവക്ഷിച്ചിട്ടില്ല. എന്നാൽ പിന്നെ പ്രവേശിക്കുക എന്നതിന്ന് എന്താണ് അൎത്ഥം ധരിക്കേണ്ടത്—മൽജ്ഞാനം തന്നെയാണ് മൽപ്രവേശവും. എന്തെന്നാൽ ജ്ഞാനംകൊണ്ടു സിദ്ധിക്കേണ്ടതായിട്ട് ജ്ഞാനമല്ലാതെ വേറെ ഒരു ഫലവുമില്ല. ഭഗവാൻതന്നെ ഇപ്രകാരം പറഞ്ഞിരിക്കുന്നു—'ക്ഷേത്രജ്ഞം ചാപി മാം വിദ്ധി=എന്നെ ക്ഷേത്രജ്ഞനായും അറിഞ്ഞാലും' (അ. ൧൩. ശ്ലോ. ൨).

പൂൎവ്വപക്ഷം—'ജ്ഞാനസ്യ യാ പരാ നിഷ്ഠാ....=ജ്ഞാനത്തിന്റെ പരയായ നിഷ്ഠകൊണ്ട് അവൻ എന്നെ അറിയുന്നു' എന്നു പറഞ്ഞതു വിരുദ്ധമാകുന്നു. എങ്ങിനെ വിരുദ്ധമാകുന്നുവെന്നു ചോദിക്കുന്നുവെങ്കിൽ പറയാം—ജ്ഞാതാവിന്ന് എപ്പോൾ ഏതൊരു വിഷയത്തിൽ ജ്ഞാനമുണ്ടാകുന്നുവോ അപ്പോൾ തന്നെ ജ്ഞാതാവ് ആ വിഷയത്തെ അറിയുന്നു. ആ വിഷയജ്ഞാനത്തിന്ന് അവന്നു ജ്ഞാനാവൃത്തിലക്ഷണമായിരിക്കുന്ന ജ്ഞാനനിഷ്ഠയെ അപേക്ഷിച്ചിട്ടു കാൎയ്യമില്ല. അതിനാൽ ജ്ഞാനംകൊണ്ട് അവൻ അറിയുന്നില്ല. എന്നാൽ ജ്ഞാനനിഷ്ഠകൊണ്ട്, ജ്ഞാനാവൃത്തികൊണ്ട്, അറിയുന്നു, എന്നു പറഞ്ഞതു വിരുദ്ധമാകുന്നു.

സമാധാനം—ഈ ദോഷം ഇവിടെ ബാധിക്കുന്നതല്ല. എന്തെന്നാൽ, ജ്ഞാനം, അതിന്റെ ഉൽപത്തിക്കും പരിപാകത്തിന്നും ഹേതുക്കളായിട്ടുള്ളവയുടെ സഹായത്തോടുകൂടി (ജ്ഞാനത്തിന്നു വിരോധമായിട്ടുള്ളവയുടെ) പ്രതിബന്ധങ്ങൾ ഒന്നുംകൂടാതെ ദൃഢമായ ആത്മാനുഭവത്തിൽ പൎയ്യവസാനിക്കുന്നു. ആ അവസ്ഥയ്ക്കാണ് നിഷ്ഠ എന്നു പറയുന്നത്. ക്ഷേത്രജ്ഞപരമാത്മൈകത്വജ്ഞാനത്തിന്റെ സ്വാത്മാനുഭവനിശ്ചയരൂപേണയുള്ള അവസ്ഥാനം പരയായിരിക്കുന്ന ജ്ഞാനനിഷ്ഠ എന്നു പറയപ്പെടുന്നു*. ക്ഷേത്രജ്ഞപരമാത്മൈകത്വജ്ഞാനം ജ്ഞാനോൽപത്തിക്കും തൽപരിപാകത്തിന്നും ഹേതുക്കളായിരിക്കുന്ന ബുദ്ധിശുദ്ധി അമാനിത്വം മുതലായവയെ അപേക്ഷിച്ചു ശാസ്ത്രാചാൎയ്യോപദേശംകൊണ്ടുണ്ടാകുന്നു. അതു (ക്ഷേത്രജ്ഞപരമാത്മൈകത്വവിജ്ഞാനം) കൎത്രാദികാരകഭേദബുദ്ധിയോടുകൂടി സംബന്ധിക്കപ്പെടുന്നതായ സകലകൎമ്മങ്ങളുടേയും സന്ന്യാസത്തോടുകൂടിയുമിരിക്കുന്നു. അങ്ങിനെയിരിക്കുന്ന ഈ ജ്ഞാനനിഷ്ഠയാണ് ആൎത്താദിശേഷമുള്ള ഭക്തിത്രയത്തെ അപേക്ഷിച്ച് (അ. ൭ ശ്ലോ. ൧൬.) പരയും നാലാമത്തേതുമായ ഭക്തി എന്നു പറയപ്പെട്ടത്. അപ്രകാരമുള്ള പരഭക്തികൊണ്ട് അവൻ ഭഗവാനെ പരമാൎത്ഥമായി അറിയുന്നു. അതിന്റെ ശേഷം ഉടനെതന്നെ ഈശ്വരനും ക്ഷേത്രജ്ഞനും വേറെയാണെന്ന ബുദ്ധി അവനിൽനിന്നു നിശ്ശേഷം നിവൎത്തിക്കുന്നു. അതിനാൽ ജ്ഞാനനിഷ്ഠാലക്ഷണമായ ഭക്തികൊണ്ട് എന്നെ അറിയുന്നുവെന്ന വചനം വിരുദ്ധമായിരിക്കുന്നി

* ജീവാത്മാവും പരമാത്മാവും ഒന്നാണെന്നുള്ള ജ്ഞാനം തനിക്കു സ്വാനുഭവപ്പെടുകയും തന്നിൽ ഉറയ്ക്കുകയും ചെയ്യുന്നതാണ് പരയായ ജ്ഞാനനിഷ്ഠ എന്നൎത്ഥം.

ഭാ. ഇങ്ങിനെയായാലേ നിവൃത്തിധൎമ്മത്തെ വിധിക്കുന്നതായ സകലശാസ്ത്രങ്ങളും—വേദാന്തം ഇതിഹാസം പുരാണം സ്മൃതി എന്നീ സകലശാസ്ത്രങ്ങളും—പ്രയോജനത്തോടുകൂടിയും ന്യായപ്രസിദ്ധമായും ഭവിക്കുകയുള്ളു. ഇതിന്നു പ്രമാണമായി ശാസ്ത്രം (ശ്രുതിസ്മൃതികൾ) ഇങ്ങിനെ പറയുന്നു—'വിദിത്വാ വ്യുത്ഥായാഥ ഭിക്ഷാചൎയ്യം ചരന്തി=അതിനെ അറിഞ്ഞിട്ട് അവർ സകലത്തേയുമുപേക്ഷിച്ചു ഭിക്ഷാടനം ചെയ്യുന്നു' (ബൃ. ഉ. ൩. ൫. ൧).

'തസ്മാന്ന്യാസമേഷാം തപസാമതിരിക്തമാഹുഃ=അതുകൊണ്ടു സകല തപസ്സുകളിലുംവെച്ചു സന്ന്യാസമാണ് അധികം ശ്രേഷ്ഠമെന്ന് അവർ പറയുന്നു'. (യാജ്ഞികീ. ഉ. ൨. ൭൯.) 'ന്യാസ ഏവാത്യരേചയൽ=സന്ന്യാസംതന്നെ എല്ലാററിലും മേലെയായി' (യാജ്ഞികീ. ഉ. ൨. ൭൮).

'സംന്യാസഃ കൎമ്മണാം ന്യാസഃ=സൎവ്വകൎമ്മങ്ങളുടേയും ന്യാസമാണ് സന്ന്യാസം'.

'വേദാനിമം ച ലോകമമും ച പരിത്യജ്യ=വേദങ്ങളേയും ഇഹലോകത്തേയും പരലോകത്തേയുമുപേക്ഷിച്ചിട്ട്' (ആപസ്തംബധൎമ്മസൂത്രം. ൨. ൨൩. ൧൩).

'ത്യജ ധൎമ്മമധൎമ്മം ച=ധൎമ്മത്തേയും അധൎമ്മത്തേയും ത്യജിക്കുക' ഇത്യാദി.

ഇപ്രകാരമുള്ള വാക്യങ്ങൾ ഈ (ഗീതാ) ശാസ്ത്രത്തിലും കാണിക്കപ്പെട്ടിട്ടുണ്ട്. (അ. ൫. ശ്ലോ. ൧൩).

ഈ വാക്യങ്ങൾക്ക് അൎത്ഥമില്ല എന്നു പറയുന്നതു യുക്തമല്ല. സന്ന്യാസത്തെപ്പററി പ്രത്യേകം പ്രതിപാദിക്കുന്ന പ്രകരണങ്ങളിൽ ഇവ കാണപ്പെടുന്നതിനാൽ ഇവയ്ക്കു് അൎത്ഥവാദത്വം കല്പിക്കുന്നതും യുക്തമല്ല. അതിന്നും പുറമെ, മോക്ഷമെന്നത് അവിക്രിയനായിരിക്കുന്ന പ്രത്യഗാത്മാവിൽ സ്വരൂപനിഷ്ഠയാകുന്നു. ആ കാരണത്താലും സന്ന്യാസം ആവശ്യമാകുന്നു. കിഴക്കെ സമുദ്രത്തെ പ്രാപിപ്പാനിച്ഛിക്കുന്ന ഒരുവൻ പടിഞ്ഞാറെ സമുദ്രത്തെ പ്രാപിപ്പാനിച്ഛിക്കുന്നവൻ പോകുന്ന, തനിക്കു വിപരീതമായ, മാൎഗ്ഗത്തിൽകൂടി പോകുന്നതല്ലല്ലോ. (മുമുക്ഷുവായിരിക്കുന്ന ജ്ഞാനനിഷ്ഠന്നു സന്ന്യാസത്തിലാണ് അധികാരം, കൎമ്മനിഷ്ഠയിലല്ല. ജ്ഞാനനിഷ്ഠന്നു കൎമ്മനിഷ്ഠ തീരെ വിരോധമാകുന്നുവെന്നൎത്ഥം). ജ്ഞാനനിഷ്ഠ എന്നത് പ്രത്യഗാത്മവിഷയമായ നിരന്തരമായും അഭിനിവേശത്തോടുകൂടിയുമുള്ള ഭാവനയാകുന്നു. അതു കൎമ്മത്തോടുകൂടി ചേൎക്കപ്പെടുന്നതായാൽ, പടിഞ്ഞാറെ സമുദ്രത്തിലേയ്ക്കുള്ള യാത്ര എന്നപോലെ വിരുദ്ധമായി ഭവിക്കുന്നു. ജ്ഞാനവും കൎമ്മവുമായിട്ട് പൎവ്വതവും കടുകുമണിയും പോലെയുള്ള വ്യത്യാസമുണ്ടെന്നാണ് പ്രമാണവാദികളുടെ നിശ്ചയം. അതിനാൽ സൎവ്വകൎമ്മസന്ന്യാസംകൊണ്ടുതന്നെയാണ് ജ്ഞാനനിഷ്ഠ ചെയ്യപ്പെടേണ്ടതെന്നു സിദ്ധമാകുന്നു.

സ്വകമ്മംകൊണ്ടുള്ള ഭഗവദച്ചനയാകുന്ന ഭക്തിയോഗത്തിന്റെ ഫലമായ സിദ്ധിപ്രാപ്തി ജ്ഞാനനിഷ്ഠയ്ക്കുള്ള യോഗ്യതയാകുന്നു. ജ്ഞാനനിഷ്ഠയുടെ അവസാനം മോക്ഷവുമാകുന്നു. അങ്ങിനെയിരിക്കുന്ന ഈ ഭക്തിയോഗത്തെ, ശാസ്ത്രാത്ഥത്തെ ഉപസംഹരിക്കുന്ന ഈ പ്രകരണത്തിൽ, ശാസ്ത്രാത്ഥനിശ്ചയത്തിന്റെ ദാർഢ്യത്തിന്നായിക്കൊണ്ട്, ഇവയെ സ്തുതിക്കുന്നു*—

൫൬. സവ്വകമ്മാണ്യപി സദാ കുവ്വാണോ മദ്വ്യപാശ്രയഃ
മൽപ്രസാദാദവാപ്നോതി ശാശ്വതം പദമവ്യയം.

സവ്വകമ്മാണി അപി=നിത്യനൈമിത്തികങ്ങളായ സകലകമ്മങ്ങളേയും, സദാ= എപ്പോഴും, കുവ്വാണഃ (സൻ)=ചെയ്യുന്നവനായിട്ടു, മദ്വ്യപാശ്രയഃ=എന്നെത്തന്നെ ആശ്രയിച്ചിരിക്കുന്നവൻ, മൽപ്രസാദാൽ=എന്റെ അനുഗ്രഹംകൊണ്ടു, ശാശ്വതം=അനാദിയായും, അവ്യയം=നിത്യമായുമുള്ള, പദം=(സവ്വോൽകൃഷ്ടമായ) പദത്തെ, അവാപ്നോതി=പ്രാപിക്കുന്നു.

നിത്യനൈമിത്തികങ്ങളായ സകലകമ്മങ്ങളേയും എപ്പോഴും ചെയ്തുകൊണ്ട് എന്നെത്തന്നെ ആശ്രയിച്ചിരിക്കുന്നവൻ എന്റെ അനുഗ്രഹംകൊണ്ട് അനാദിയായും നിത്യമായുമുള്ള പദത്തെ (സ്ഥാനത്തെ) പ്രാപിക്കുന്നു.

(ശം-ഭാ) സവ്കമ്മാണി അപി—പ്രതിഷിദ്ധങ്ങളായ കമ്മങ്ങളേയുംകൂടി. സദാ കുവ്വാണഃ=നിത്യമനുഷ്ഠിച്ചുകൊണ്ട്. മദ്വ്യപാശ്രയഃ=വാസുദേവനും ഈശ്വരനുമായ എന്നെത്തന്നെ ആശ്രയിച്ചിരിക്കുന്നവൻ—സവ്വഭാവങ്ങളേയും എന്നിൽ അപ്പിച്ചിരിക്കുന്നവൻ എന്നത്ഥം. അവനുംകൂടി, മൽപ്രസാദാൽ= ഈശ്വരനായിരിക്കുന്ന എന്റെ പ്രസാദംകൊണ്ട്. ശാശ്വതം അവ്യയം പദം അവാപ്നോതി—നിത്യമായും വ്യയരഹിതമായുമിരിക്കുന്ന വൈഷ്ണവപദത്തെ പ്രാപിക്കുന്നുവെന്നത്ഥം.

[ശ-സ] 'സ്വകമ്മണാ തമഭ്യച്ച്യ' (അ. ൧൮. ശ്ലോ. ൪൬) എന്നതുമുതൽ 'വിശതേ തദനന്തരം' (അ. ൧൮. ശ്ലോ. ൫൫) എന്നതുവരേയുള്ള ശ്ലോകങ്ങളെക്കൊണ്ടു മുമുക്ഷുവിന്ന് ഈശ്വരാപ്പണബുദ്ധിയോടുകൂടി അനുഷ്ഠിക്കപ്പെടുന്ന കമ്മങ്ങളെക്കൊണ്ടാണ് ചിത്തശുദ്ധി എന്നും, ശുദ്ധചിത്തനായിട്ടുള്ളവനുതന്നെയാണ് ജ്ഞാനമെന്നും, ജ്ഞാനത്തോടുകൂടിയവന്നാണ് മോക്ഷമെന്നും—ഇങ്ങിനെ ജ്ഞാനകമ്മങ്ങളുടെ സാധ്യസാധനഭാവം സവ്വശാസ്ത്രപ്രസിദ്ധമാണെന്ന്— ഉറപ്പിക്കുന്നതിനായിട്ടു കമ്മങ്ങളെക്കൊണ്ടു ചിത്തശുദ്ധിയേയും, ശുദ്ധചിത്തനായിട്ടുള്ളവനു ജ്ഞാനത്തേയും അതിന്റെ ഫലമായ മോക്ഷത്തേയും ക്രമത്തിൽ പ്രതിപാദിച്ചു. ഇനി ആരുരുക്ഷുവായ ഗൃഹസ്ഥനും ആരൂഢനായ യതിക്കും—മോക്ഷേച്ഛുക്കളായ ഇവർ രണ്ടുപേക്കും—നിയമേന കത്തവ്യമായിട്ടുള്ളതിനെ നിണ്ണയിക്കുന്നതിന്നായി ഇനിയത്തെ ശ്ലോകമാരംഭിക്കപ്പെടുന്നു. അതിൽ ആദ്യംതന്നെ മോക്ഷഫലത്തെ ഉണ്ടാക്കുന്നതായ ജ്ഞാനം ചിത്തശുദ്ധികൂടാതെ ഒരിക്കലും സിദ്ധിക്കപ്പെടുന്നതല്ല എന്നും, ചിത്തശുദ്ധി ഫലേച്ഛകൂടാതെ ഈശ്വരാപ്പണബുദ്ധിയോടുകൂടി ചെയ്യപ്പെടുന്ന സ്വകമ്മങ്ങളെക്കൊണ്ടുതന്നെയാണെന്നും (അതിനാൽ) ആരുരുക്ഷുവായവൻ ഈശ്വരപ്രീതിക്കായിക്കൊണ്ടു കമ്മം അവശ്യം ചെയ്യേണ്ടതാണെന്നും ബോധിപ്പിക്കുന്നതിന്നുവേണ്ടി, എന്റെ പ്രീതിക്കായിക്കൊണ്ടു കമ്മംചെയ്യുന്നവൻ എ

* (ആ) ജ്ഞാനനിഷ്ഠായോഗ്യതയ്ക്കായിക്കൊണ്ടു ഭഗവദച്ചനരൂപമായ സ്വകമ്മാനുഷ്ഠാനം കത്തവ്യമാണ്. ജ്ഞാനനിഷ്ഠായോഗ്യത ജ്ഞാനനിഷ്ഠാസിദ്ധിക്കായിക്കൊണ്ടാകുന്നു. ജ്ഞാനനിഷ്ഠ മോക്ഷത്തിനായിക്കൊണ്ടുപയോഗിക്കപ്പെടുന്നു അതിനാൽ സ്വകമ്മംകൊണ്ടു ഭഗവദച്ചനരൂപമായും മോക്ഷഫലത്തോടുകൂടിയുമിരിക്കുന്ന ഭക്തിയോഗം കത്തവ്യമാണ് എന്നിങ്ങിനെ അതിനെ സ്തുതിക്കുന്നുവെന്നത്ഥം.

ന്റെ പ്രസാദംകൊണ്ടു മുക്തിയെ പ്രാപിക്കുന്നുവെന്നു പറയുന്നു—സൎവ്വേതി. അവ്യയം=വൃദ്ധിക്ഷയ വൎജ്ജിതമായും ന്യൂനാധികഭാവവൎജ്ജിതമായും സദൈകരൂപമായും; ശാശ്വതം=നിത്യമായുമിരിക്കുന്ന; പദം=മോക്ഷമെന്നു പറയപ്പെടുന്ന പദത്തെ; ആപ്നോതി=പ്രാപിക്കുന്നു—മുക്തിയെ ലഭിക്കുന്നു വെന്നൎത്ഥം.

അതുഹേതുവായിട്ട്—

൫൭. ചേതസാ സൎവ്വകൎമ്മാണി മയി സംന്യസ്യ മൽപരഃ
ബുദ്ധിയോഗമുപാശ്രിത്യ മച്ചിത്തഃ സതതം ഭവ.

സൎവ്വകൎമ്മാണി=സകലകൎമ്മങ്ങളേയും, ചേതസാ=മനസ്സുകൊണ്ട്, മയി=എന്നിൽ, സംന്യസ്യ=സമൎപ്പിച്ചിട്ട്, മൽപരഃ=ഞാനാണ് പ്രാപ്യമായിട്ടുള്ള പരമപുരുഷാൎത്ഥമെന്നു വിചാരിക്കുന്നവനായി (എന്നെ പ്രാപിക്കുന്നതാണ് പരമപുരുഷാൎത്ഥമെന്നു വിചാരിക്കുന്നവനായി), ബുദ്ധിയോഗം=നിശ്ചയബുദ്ധിയെ, ഉപാശ്രിത്യ=ആശ്രയിച്ച്, സതതം=എപ്പോഴും, മച്ചിത്തഃ=എന്നിൽതന്നെ മനസ്സിനെ ഉറപ്പിച്ചവനായി, ഭവ=ഇരിക്കുക.

സകലകൎമ്മങ്ങളേയും മനസ്സുകൊണ്ട് എന്നിൽ സമൎപ്പിച്ച്, എന്നെ പ്രാപിക്കുന്നതാണ് പരമപുരുഷാൎത്ഥമെന്ന വിചാരത്തോടുകൂടി നിശ്ചയബുദ്ധിയെ ആശ്രയിച്ച് എപ്പോഴും എന്നിൽതന്നെ മനസ്സിനെ ഉറപ്പിച്ചവനായി ഭവിക്കുക.

(ശം—ഭാ) ചേതസാ=വിവേകബുദ്ധികൊണ്ട്*; സൎവ്വകൎമ്മാണി=ദൃഷ്ടാദൃഷ്ടഫലങ്ങളെ കൊടുക്കുന്ന സകലകൎമ്മങ്ങളേയും; മയി=ഈശ്വരനായിരിക്കുന്ന എന്നിൽ; സംന്യസ്യ='യൽ കരോഷി യദശ്നാസി' (അ. ൯. ശ്ലോ. ൨൭.) എന്നു പറഞ്ഞപ്രകാരം എന്നിൽ സമൎപ്പിച്ചിട്ട്; മൽപരഃ (സൻ)=വാസുദേവനായിരിക്കുന്ന എന്നെ പരനായി വിചാരിക്കുന്നവനായിട്ട്—എന്നെ സകലഭൂതങ്ങളുടേയും ആത്മാവായി വിചാരിക്കുന്നവനായിട്ട്; ബുദ്ധിയോഗം=എന്നിൽ സമാഹിതബുദ്ധിത്വത്തെ (നിശ്ചയബുദ്ധിയോടുകൂടിയിരിക്കുന്ന അവസ്ഥയെ); ഉപാശ്രിത്യ=ആശ്രയിച്ചിട്ട്; (ആശ്രയം=അനന്യശരണത്വം); മച്ചിത്തഃ=എന്നിൽതന്നെ ചിത്തത്തെ ഉറപ്പിച്ചവനായി; സതതം=(സൎവ്വദാ) എപ്പോഴും; ഭവ=ഇരിക്കുക.

[ശ—സ] 'തേഷാമേവാനുകമ്പാൎത്ഥമഹമജ്ഞാനജം തമഃ നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ' എന്നു പറഞ്ഞിരിക്കുന്നപ്രകാരം ബുദ്ധിയുടെ ആത്മതത്ത്വപ്രകാശനലക്ഷണമായ യാതൊരു മൽപ്രസാദമാണുള്ളത്, അതുകൊണ്ടുമാത്രമേ മോക്ഷം ലഭിക്കപ്പെടുന്നുള്ളുവെന്നതു ഹേതുവായിട്ട് മൽപരനായി ഭവിച്ചാലും എന്നു പറയുന്നു—ചേതസേതി.

(ശ്രീ) അതുകൊണ്ടെന്തു സംഭവിക്കുമെന്നു കേട്ടാലും—

൫൮. മച്ചിത്തഃ സൎവ്വദുൎഗ്ഗാണി മൽപ്രസാദാത്തരിഷ്യസി
അഥ ചേത്ത്വമഹംകാരാന്ന ശ്രോഷ്യസി വിനങ്ക്ഷ്യസി.

മച്ചിത്തഃ=എന്നിൽത്തന്നെ മനസ്സിനെ ഉറപ്പിച്ചിരിക്കുന്നവൻ, മൽപ്രസാദാൽ=എന്റെ അനുഗ്രഹംകൊണ്ട്, സൎവ്വദുൎഗ്ഗാണി=ദുസ്തരങ്ങളായ സംസാരദുഃഖങ്ങളെ, തരിഷ്യസി=നീ അതിക്രമിക്കും. അഥ=എന്നാൽ, ത്വം=നീ, അഹംകാരാൽ='ഞാനറിവുള്ളവൻ'

---

* (ആ) ഭഗവൽപ്രസാദംകൊണ്ടു സിദ്ധിക്കപ്പെട്ടിട്ടുള്ള ജ്ഞാനംകൊണ്ടുതന്നെയാണ് മുക്തി, കൎമ്മംകൊണ്ടല്ല, എന്ന ജ്ഞാനമാണ് വിവേകബുദ്ധി.

എന്ന അഭിമാനംകൊണ്ട്, ന ശ്രോഷ്യസി ചേൽ=ഞാൻ പറഞ്ഞിരിക്കുന്ന ഇതിനെ നീ കേൾക്കുന്നില്ല എങ്കിൽ, വിനങ്ക്ഷ്യസി=പുരുഷാർത്ഥത്തിൽനിന്നു നീ ഭ്രഷ്ടനായി ഭവിക്കും.

എന്നിൽതന്നെ മനസ്സിനെ ഉറപ്പിച്ചിരിക്കുന്നവനായിട്ടു നീ എൻെറ പ്രസാദംകൊണ്ട് ദുസ്തരമായ സംസാരദുഃഖങ്ങളെ അതിക്രമിക്കും. എന്നാൽ എല്ലാമറിയാമെന്ന അഭിമാനം ഹേതുവായിട്ടു ഞാനുപദേശിച്ചിട്ടുള്ളതിനെ നീ കേൾക്കുന്നില്ല എങ്കിൽ നീ പുരുഷാർത്ഥത്തിൽനിന്നു ഭ്രഷ്ടനായി ഭവിക്കുന്നതാണ്.

(ശം-ഭാ) സർവ്വദുർഗ്ഗാണി=സംസാരഹേതുവിൽ (അവിദ്യയിൽ) നിന്നുണ്ടാകുന്ന ദുസ്തരങ്ങളായ സകലത്തേയും, അഹംകാരാൽ='ഞാൻ പണ്ഡിതനാണ്' എന്ന അഭിമാനംഹേതുവായിട്ട്. ന ശ്രോഷ്യസി ചേൽ=ഞാനുപദേശിച്ചിട്ടുള്ളതിനെ നീ ഗ്രഹിക്കുന്നില്ല എങ്കിൽ. വിനങ്ക്ഷ്യസി=നീ വിനാശത്തെ പ്രാപിക്കും. ശേഷം സ്പഷ്ടം.

'ഞാൻ സ്വതന്ത്രനാകുന്നു. മറെറാരുത്തൻ പറഞ്ഞതിനെ ഞാനെന്തിന്നു കേൾക്കുന്നു' എന്നു നീ വിചാരിക്കരുത്—

൫൯. യദഹംകാരമാശ്രിത്യ ന യോത്സ്യ ഇതി മന്യസേ
മിഥ്യൈഷ വ്യവസായസ്തേ പ്രകൃതിസ്ത്വാം നിയോക്ഷ്യതി.

അഹംകാരം=(ഞാനുപദേശിച്ചിട്ടുള്ളതിനെ ആദരിക്കാതെ കേവലം) അഹംകാരത്തെ, ആശ്രിത്യ=അവലംബിച്ച്, ന യോത്സ്യേ ഇതി=ഞാൻ യുദ്ധം ചെയ്യുയില്ല എന്ന്, യൽ മന്യസേ*=യാതൊരു നിശ്ചയമാണ് നീ ചെയ്യുന്നത്, ഏഷഃ തേ വ്യവസായഃ=നിൻെറ ഈ നിശ്ചയം, മിഥ്യാ (ഏവ)=വെറുതേയാകുന്നു. പ്രകൃതിഃ=മായ (രജോഗുണരൂപമായി പരിണമിച്ച്), ത്വാം=നിന്നെ, നിയോക്ഷ്യതി=യുദ്ധത്തിൽ പ്രവൎത്തിപ്പിക്കും.

അഹംകാരത്തെ അവലംബിച്ച് 'ഞാൻ യുദ്ധം ചെയ്യുയില്ല' എന്നിങ്ങിനെയുള്ള നിൻെറ നിശ്ചയം വെറുതെയാകുന്നു. (എന്തെന്നാൽ) പ്രകൃതി രജോഗുണരൂപമായി പരിണമിച്ചു നിന്നെ യുദ്ധത്തിൽ പ്രവൎത്തിപ്പിക്കും.

(ശം-ഭാ) യൽ മന്യസേ=നീ ചിന്തിക്കുന്നുവെങ്കിൽ—നിശ്ചയം ചെയ്യുന്നുവെങ്കിൽ. ഏഷഃ തേ വ്യവസായഃ=നിൻെറ ഈ നിശ്ചയം. മിഥ്യാ=മിഥ്യയാകുന്നു (നിരൎത്ഥകമാകുന്നു). യസ്മാൽ=എന്തെന്നാൽ. പ്രകൃതിഃ=ക്ഷത്രസ്വഭാവം. ത്വാം നിയോക്ഷ്യതി=നിന്നെക്കൊണ്ടു യുദ്ധം ചെയ്യിക്കും.

എന്നു തന്നെയല്ല—

൬൦. സ്വഭാവജേന കൌന്തേയ നിബദ്ധഃ സ്വേന കൎമ്മണാ
കൎത്തും നേച്ഛസി യന്മോഹാൽ കരിഷ്യസ്യവശോപി തൽ.

ഹേ കൌന്തേയ=അല്ലയോ കുന്തീപുത്ര, സ്വഭാവജേന=പൂൎവ്വകൎമ്മസംസ്കാരത്തിൽനിന്നുണ്ടായിട്ടുള്ളതും, സ്വേന=നിൻെറ സ്വധൎമ്മമായതുമായ, കൎമ്മണാ=(മുമ്പറയപ്പെട്ട) ശൌൎയ്യം മുതലായ കൎമ്മത്താൽ, നിബദ്ധഃ=ബന്ധിക്കപ്പെട്ടിരിക്കുന്ന നീ, മോഹാൽ=അവി

---

* 'യദി' എന്നു പാഠാന്തരം. ന യോത്സ്യേ ഇതി മന്യസേ യദി='ഞാൻ യുദ്ധം ചെയ്യുയില്ല' എന്നു നീ വിചാരിക്കുന്നുണ്ടെങ്കിൽ. [ശ-സ] യൽ മന്യസേ=യദി മന്യസേ=നീ വിചാരിക്കുന്നുവെങ്കിൽ.

വേകംഹേതുവായിട്ട്, യൽ=യുദ്ധലക്ഷണമായിരിക്കുന്ന യാതൊരു കർമ്മത്തെ, കർത്തും=ചെയ്യാൻ, ന ഇച്ഛസി=ഇച്ഛിക്കുന്നില്ലയോ, തൽ അപി=ആ യുദ്ധകർമ്മത്തെത്തന്നെ, അവശഃ (സൻ)=പരാധീനനായിട്ട്, കരിഷ്യസി=നീ ചെയ്യും.

അല്ലയോ കുന്തീപുത്ര, പൂർവ്വകർമ്മസംസ്കാരത്തിൽനിന്നുണ്ടായിട്ടുള്ളതും സ്വധർമ്മമായതുമായ ശൌര്യം മുതലായ കർമ്മത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്ന നീ അവിവേകംഹേതുവായിട്ട് യുദ്ധലക്ഷണമായിരിക്കുന്ന യാതൊരു കർമ്മത്തെ ചെയ്യാനിച്ഛിക്കുന്നില്ലയോ ആ യുദ്ധകർമ്മത്തെത്തന്നെ നീ പരാധീനനായിട്ടു ചെയ്യുന്നതാണ്.

(ശം-ഭാ) സ്പഷ്ടം.

എന്തുകൊണ്ടെന്നാൽ—

൬൧. ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ.

ഹേ അർജ്ജുന=അല്ലയോ അർജ്ജുന, യന്ത്രാരൂഢാനി (ഇവ)*=യന്ത്രത്തിന്മേലേററപ്പെട്ട വസ്തുക്കളെപ്പോലെ, സർവ്വഭൂതാനി=സർവ്വപ്രാണികളേയും, മായയാ=നിജശക്തികൊണ്ട്, ഭ്രാമയൻ—തത്തൽകർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുകൊണ്ട്, ഈശ്വരഃ=ഈശ്വരൻ (അന്തര്യാമി), സർവ്വഭൂതാനാം=സകലഭൂതങ്ങളുടേയും, ഹൃദ്ദേശേ=ഹൃദയത്തിൽ, തിഷ്ഠതി=സ്ഥിതിചെയ്യുന്നു.

അല്ലയോ അർജ്ജുന, യന്ത്രത്തിന്മേലേററപ്പെട്ട വസ്തുക്കളെപ്പോലെ സർവ്വപ്രാണികളേയും നിജശക്തിയാൽ തത്തൽകർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുകൊണ്ട് ഈശ്വരൻ സകലപ്രാണികളുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു.

(ശം-ഭാ) ഈശ്വരഃ=ഈശനശീലനായിരിക്കുന്ന നാരായണൻ. സർവ്വഭൂതാനാം ഹൃദ്ദേശേ തിഷ്ഠതി=സർവ്വപ്രാണികളുടേയും ഹൃദയദേശത്തിൽ സ്ഥിതിചെയ്യുന്നു. അർജ്ജുനഃ=ശുക്ലാന്തരാത്മസ്വഭാവൻ, വിശുദ്ധാന്തഃകരണൻ. 'അർജ്ജുന'ശബ്ദത്തെ ഋഗ്വേദത്തിൽ പരിശുദ്ധം എന്നർത്ഥത്തിലാണ് പ്രയോഗിച്ചിരിക്കുന്നത്. 'അഹശ്ച കൃഷ്ണമഹരർജ്ജുനം ച=കറുത്ത ദിവസവും വെളുത്ത ദിവസവും' (ന്യ. ന-൧). അദ്ദേഹം എങ്ങിനെ സ്ഥിതിചെയ്യുന്നുവെന്നു പറയുന്നു—യന്ത്രാരൂഢാനി (ഇവ) സർവ്വഭൂതാനി=യന്ത്രത്തിന്മേലേററപ്പെട്ടപോലെ സർവ്വപ്രാണികളേയും; മായയാ=മായകൊണ്ട്. ഭ്രാമയൻ=ഭ്രമണംചെയ്യിച്ചുകൊണ്ട് (വട്ടത്തിൽ ചുററിച്ചുകൊണ്ട്) സ്ഥിതിചെയ്യുന്നുവെന്നു സംബന്ധിപ്പിക്കണം. യന്ത്രത്തിലേററപ്പെട്ടപോലെ—ഏതുപ്രകാരമാണ് ലോകത്തിൽ ഒരു കൺകെട്ടുകാരൻ (മായാവി) മരംകൊണ്ടു പാവകളെ ഉണ്ടാക്കി യന്ത്രത്തിന്മേലേററി തൻെറ മായാപ്രയോഗംകൊണ്ട് അവയെ ചുററിത്തിരിക്കുന്നത്, അതുപോലെ, ഈശ്വരൻ സ്വമായാശക്തികൊണ്ടു സർവ്വപ്രാണികളേയും ചുററിത്തിരിച്ചുകൊണ്ട് (സ്വസ്വകർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുകൊണ്ട്) അവരുടെ ഹൃദയദേശത്തിൽ അന്തര്യാമിയായി സ്ഥിതിചെയ്യുന്നുവെന്നർത്ഥം.

---

* (ശ്രീ) യന്ത്രങ്ങൾ=ശരീരങ്ങൾ. ദേഹാഭിമാനികളായ ജീവങ്ങൾ എന്നർത്ഥം.

൬൨. തമേവ ശരണം ഗച്ഛ സൎവ്വഭാവേന ഭാരത
തൽപ്രസാദാൽ പരാം ശാന്തിം സ്ഥാനം പ്രാപ്സ്യസി ശാശ്വതം.

ഹേ ഭാരത=അല്ലയോ ഭരതവംശജ, സൎവ്വഭാവേന=സൎവ്വാത്മനാ (ദേഹേന്ദ്രിയാദികളെക്കൊണ്ട്), തം ഏവ=ആ ഈശ്വരനെത്തന്നെ, ശരണം=ശരണം, ഗച്ഛ=പ്രാപിക്കുക. തൽപ്രസാദാൽ=അദ്ദേഹത്തിന്റെ പ്രസാദത്താൽ, പരാം=ഉത്തമമായ, ശാന്തിം=ഉപശാന്തിയേയും, ശാശ്വതം=നിത്യമായ, സ്ഥാനം (ച)=പരമേശ്വരപദത്തേയും, പ്രാപ്സ്യസി=നീ പ്രാപിക്കും.

അല്ലയോ അൎജ്ജുന, സൎവ്വാത്മനാ നീ ആ ഈശ്വരനെത്തന്നെ ശരണം പ്രാപിക്കുക. അദ്ദേഹത്തിന്റെ പ്രസാദത്താൽ നീ ഉത്തമമായ ഉപശാന്തിയേയും നിത്യമായ പരമേശ്വരപദത്തേയും പ്രാപിക്കും.

(ശം-ഭാ) സൎവ്വഭാവേന=സൎവ്വാത്മനാ (=മനോവൃത്തികൊണ്ടും വാക്കുകൊണ്ടും കൎമ്മംകൊണ്ടും); തം ഏവ=ആ ഈശ്വരനെത്തന്നെ; ശരണം=ആശ്രയം; ഗച്ഛ=സംസാരദുഃഖനിവൃത്തിക്കായിക്കൊണ്ട് ആശ്രയിച്ചാലും; ഹേ ഭാരത=അല്ലയോ ഭാരത; തൽപ്രസാദാൽ=ഈശ്വരാനുഗ്രഹംകൊണ്ട്; പരാം=പ്രകൃഷ്ടമായ; ശാന്തിം=ഉപരതിയേയും; ശാശ്വതം സ്ഥാനം ച=വിഷ്ണുവായിരിക്കുന്ന എന്റെ പരമമായും നിത്യമായുമുള്ള പദത്തേയും; അവാപ്സ്യസി=നീ പ്രാപിക്കും.

[ശ-സ] ആരുരുക്ഷുവിന്നു ചിത്തശുദ്ധിക്കായിക്കൊണ്ടു കൎമ്മംതന്നെ ചെയ്യപ്പെടേണ്ടതാകുന്നു വെന്നു നിൎണ്ണയിക്കുന്നതിന്നായി ഇങ്ങിനെ നയംകൊണ്ടും ഭയംകൊണ്ടും കൎമ്മം ചെയ്യേണ്ടതാണ് എന്നു സാധിച്ചിട്ട് ഇപ്പോൾ, തദേകശരണതയോടുകൂടി തദാരാധനയെ (ഈശ്വരാരാധനയെ) ചെയ്യുന്ന ആ മോക്ഷേച്ഛുവിന്നു തൽപ്രസാദംകൊണ്ടു ജ്ഞാനവും മോക്ഷവും സിദ്ധിക്കപ്പെടുന്നു; അതിനാൽ തൽപ്രീതിക്കായി കൎമ്മംചെയ്തുകൊണ്ട് അദ്ദേഹത്തെത്തന്നെ ശരണം പ്രാപിച്ചാലുമെന്നു പറയുന്നു—തമേവേതി.

അല്ലയോ ഭാരത, സ്വകൎമ്മംകൊണ്ടു തദാരാധനപരനായി ഭവിച്ചിട്ട് നീ (സൎവ്വഭാവേന=) ഇതെല്ലാം നാരായണൻതന്നെയാണ് എന്നിങ്ങിനെ സൎവ്വത്ര ആത്മഭാവത്തോടുകൂടി—സൎവ്വത്ര പരമേശ്വരത്വബുദ്ധിയോടുകൂടി—സൎവ്വാത്മാവും പരമേശ്വരനുമായിരിക്കുന്ന അദ്ദേഹത്തെത്തന്നെ ശരണം പ്രാപിച്ചാലും. 'ഹേ ജഗൽപ്രഭോ, സംസാരസാഗരത്തിൽ മുങ്ങിക്കിടക്കുന്ന എന്നെ കരകയററിയാലും' എന്നിങ്ങിനെ സംസാരദുഃഖനിവൃത്തിക്കായിക്കൊണ്ട് അദ്ദേഹത്തെത്തന്നെ ആശ്രയിച്ചാലും. തദേകശരണനായി ഭവിച്ചിട്ട് ആ ഈശ്വരന്റെ അനുഗ്രഹംകൊണ്ടു സമുൽപന്നമായിരിക്കുന്ന ആത്മജ്ഞാനത്താൽ (പരാം=) ദൃശ്യാലംബനരഹിതത്വംഹേതുവായിട്ട് (അല്ലെങ്കിൽ പരമാനന്ദാനുഭൂതിഹേതുവായിട്ടു) പ്രകൃഷ്ടമായ (ശാന്തിം=) വൃത്ത്യുപരതിയെ, അല്ലെങ്കിൽ സൎവ്വത്ര സമദൃഷ്ടിയെ, നീ പ്രാപിക്കും. ശാശ്വതം സ്ഥാനം=നിത്യമായ സ്ഥാനത്തേയും നീ പ്രാപിക്കും. സ്വസ്വരൂപമായും കൂടസ്ഥസംഗചിദാത്മകമായുമിരിക്കുന്ന പരബ്രഹ്മത്തെ പ്രാപിക്കും. വിദേഹമുക്തിസുഖത്തെ പ്രാപിക്കുമെന്നൎത്ഥം. സ്ഥാനം=സൎവ്വദാ ചിദാനന്ദൈകരസരൂപേണ അവിക്രിയാത്മാവായി സ്ഥിതിചെയ്യുന്നുവെന്നതു സ്ഥാനം.

(തമിഴിൽ അച്ചടിച്ചിട്ടുള്ള ഗീതയിൽ പറഞ്ഞിരിക്കുന്ന ആ ഗ്രന്ഥകാരന്റെ അഭിപ്രായം)—മുൻശ്ലോകത്തിൽ ഈശ്വരൻ സകലപ്രാണികളുടേയും ഹൃദയത്തിലിരുന്ന് അവരെ കൎമ്മങ്ങളിൽ പ്രവൎത്തിപ്പിക്കുന്നുവെന്നു പറഞ്ഞു. ഈ ശ്ലോകത്തിൽ 'തം=അദ്ദേഹത്തെ' എന്ന പദം ആ ഈശ്വരനെ തന്നെയാണ് ചൂണ്ടിക്കാണിക്കുന്നത്. ആ ഈശ്വരൻ ശ്രീകൃഷ്ണഭഗവാൻതന്നെയായിരിക്കെ എന്നെ എന്നു പറയാതെ ശ്രീകൃഷ്ണഭഗവാൻ കൂടാതെ വേറൊരു ഈശ്വരനുള്ളതുപോലെ 'അദ്ദേഹത്തെ' എന്നു പറഞ്ഞതിന്നുള്ള കാരണമെന്തെന്നാൽ, അന്തൎയ്യാമിയായി സകലഭൂതങ്ങളിലുമിരുന്നു പ്രവൎത്തിപ്പി

ക്കുന്ന ഈശ്വരൻ ശ്രീകൃഷ്ണഭഗവാനിൽനിന്നു വേറെയല്ല. എങ്കിലും ആരും ഭഗവാനെവിടെയിരിക്കുന്നുവെന്ന് അന്വേഷിക്കേണ്ടതില്ല; അദ്ദേഹം അവനവന്റെ ഹൃദയത്തിൽതന്നെ അന്തര്യാമിയായിരിക്കുന്നു, ആ അന്തര്യാമിസ്വരൂപവും ബ്രഹ്മംതന്നെയാകുന്നു എന്നു കാണിക്കുന്നതിന്നാണ് 'തം=അദ്ദേഹത്തെ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്.

(ശ്രീ) സർവ്വഗീതാർത്ഥത്തേയുമുപസംഹരിച്ചുകൊണ്ടു പറയുന്നു—

൬൩. ഇതി തേ ജ്ഞാനമാഖ്യാതം ഗുഹ്യാൽ ഗുഹ്യതരം മയാ
വിമൃശ്യൈതദശേഷേണ യഥേച്ഛസി തഥാ കുരു.

ഇതി=ഇങ്ങിനെ, ഗുഹ്യാൽ=രഹസ്യങ്ങളിൽവെച്ച്, ഗുഹ്യതരം=അതിരഹസ്യമായ, ജ്ഞാനം=ജ്ഞാനം (ജ്ഞാനഹേതുവായ ഈ ശാസ്ത്രം), മയാ=സർവ്വജ്ഞനും പരമകാരുണികനുമായ എന്നാൽ, തേ=നിനക്ക്, ആഖ്യാതം=ഉപദേശിക്കപ്പെട്ടു. ഏതൽ=എന്നാൽ ഉപദേശിക്കപ്പെട്ട ഈ ഗീതാശാസ്ത്രത്തെ, അശേഷേണ=പൂർത്തിയായി, വിമൃശ്യ=പര്യാലോചിച്ചിട്ടു (പിന്നെ), യഥാ=എപ്രകാരം, ഇച്ഛസി=നീ ഇച്ഛിക്കുന്നുവോ, തഥാ=അപ്രകാരം, കുരു=നീ ചെയ്താലും.

ഇങ്ങിനെ രഹസ്യങ്ങളിൽവെച്ച് അതിരഹസ്യമായ ജ്ഞാനം സർവ്വജ്ഞനും പരമകാരുണികനുമായ എന്നാൽ നിനക്കുപദേശിക്കപ്പെട്ടു. ഈ ഗീതാശാസ്ത്രത്തെ നീ പൂർത്തിയായി പര്യാലോചിച്ചതിന്റെ ശേഷം നീ എങ്ങിനെ ഇച്ഛിക്കുന്നുവോ അങ്ങിനെ ചെയ്താലും. (ഈ ശാസ്ത്രത്തെ നീ പര്യാലോചിക്കുന്നതായാൽ നിന്റെ മോഹമെല്ലാം പോകുമെന്നർത്ഥം)

(ശം-ഭാ) ഇങ്ങിനെ ഗോപ്യങ്ങളിൽവെച്ച് അതിശയേന രഹസ്യമായിരിക്കുന്ന ഈ ജ്ഞാനം (ഗീതാശാസ്ത്രം) സർവ്വജ്ഞനും ഈശ്വരനുമായിരിക്കുന്ന എന്നാൽ നിനക്കുപദേശിക്കപ്പെട്ടു. ഏതൽ=മുൻ ഉപദേശിക്കപ്പെട്ടിട്ടുള്ള ശാസ്ത്രത്തെ; അശേഷേണ=ഇതേവരെ ഉപദേശിക്കപ്പെട്ടിട്ടുള്ളതാസകലവും; വിമൃശ്യ=ആലോചനയെ ചെയ്തിട്ട്; യഥേച്ഛസി തഥാ കുരു=ഇഷ്ടംപോലെ പ്രവർത്തിച്ചാലും. (ജ്ഞാനമോ കർമ്മമോ ഏതാണ് ഇഷ്ടമെങ്കിൽ അതിനെ അനുഷ്ഠിച്ചാലുമെന്നർത്ഥം).

ഇനിയും ഞാൻ പറയുവാൻ ഭാവിക്കുന്നതിനെ നീ കേട്ടാലും*—

൬൪. സർവ്വഗുഹ്യതമം ഭൂയഃ ശൃണു മേ പരമം വചഃ
ഇഷ്ടോസി മേ ദൃഢമിതി തതോ വക്ഷ്യാമി തേ ഹിതം.

സർവ്വഗുഹ്യതമം=സർവ്വരഹസ്യങ്ങളിൽവെച്ച് ഏററവും രഹസ്യമായ, മേ=എന്റെ, പരമം വചഃ=ഉത്തമമായ വാക്കിനെ, ഭൂയഃ=ഇനിയും, ശൃണു=കേട്ടാലും. (യതഃ)=എന്തുകൊണ്ടെന്നാൽ, (ത്വം)=നീ, മേ=എനിക്ക്, ദൃഢം=അത്യന്തം, ഇഷ്ടഃ അസി=ഇഷ്ടനായിരിക്കുന്നു. ഇതി തതഃ=ഈ കാരണത്താൽ, തേ=നിനക്ക്, ഹിതം=ഹിതമായിട്ടുള്ളതിനെ (അനുകൂലമായിട്ടുള്ളതിനെ), വക്ഷ്യാമി=ഞാൻ പറയാം.

സർവ്വരഹസ്യങ്ങളിലുംവെച്ച് ഏററവും രഹസ്യമായ ഉത്തമമായിരിക്കുന്ന എന്റെ വാക്കിനെ നീ ഇനിയും കേട്ടാലും. എന്തെന്നാൽ നീ എനിക്ക്

* (ആ) ഗീതാശാസ്ത്രത്തെ പൌർവ്വാപര്യേണ പര്യാലോചിച്ച് താൽപര്യാർത്ഥത്തെ മനസ്സിലാക്കുവാൻ അർജ്ജുനൻ സമർത്ഥനല്ല എന്നു കണ്ടിട്ട് (പരമകൃപാലുവായിരിക്കുന്ന) ശ്രീഭഗവാൻ (അതിന്റെ സാരത്തെ) അർജ്ജുനന്നുപദേശിക്കുന്നു.

അത്യന്തം പ്രിയനാകുന്നു. അതിനാൽ നിനക്കു ഹിതമായിട്ടുള്ളതിനെ ഞാൻ പറയാം.

(ശം-ഭാ) ഭൂയഃ=പല പ്രാവിശ്യം പറഞ്ഞിട്ടുണ്ടെങ്കിലും ഇനിയും; മേ പരമം വചഃ ശൃണു=പ്രകൃഷ്ടമായ എന്റെ വചനത്തെ കേട്ടാലും. ഭയംകൊണ്ടോ ധനലാഭത്തെ ഇച്ഛിച്ചിട്ടോ അല്ല ഞാൻ പറയുന്നത്. മേ ദൃഢം ഇഷ്ടഃ അസി ഇതി=നീ എനിക്ക് അത്യന്തം (അവ്യഭിചാരേണ) പ്രിയനാകുന്നുവെന്നുവെച്ചാകുന്നു. തതഃ=ആ കാരണത്താൽ; തേ ഹിതം വക്ഷ്യാമി=നിനക്ക് ഏററവും ഹിതമായിട്ടുള്ളതിനെ—ജ്ഞാനപ്രാപ്തിസാധനമായിട്ടുള്ളതിനെ—ഞാൻ പറയാം. എന്തെന്നാൽ സർവ്വഹിതങ്ങളിലുംവെച്ച് അത് ഏററവും ഹിതമായിട്ടുള്ളതാകുന്നു.

അതെന്താകുന്നു? ഭഗവാൻ പറയുന്നു—

൬൫. മന്മനാ ഭവ മത്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി നിത്യം തേ പ്രതിജാനേ പ്രിയോസി മേ.

മന്മനാഃ ഭവ=എന്നിൽ ചിത്തത്തെ ഉറപ്പിച്ചവനായി ഭവിക്കുക, മത്ഭക്തഃ (ഭവ)=എന്നിൽ ഭക്തിയുള്ളവനായി ഭവിക്കുക, മദ്യാജീ(ഭവ)=മദ്യജനശീലനായി ഭവിക്കുക (എന്നെ ആരാധിക്കുന്നവനായി ഭവിക്കുക). (മാം ഏവ)=എന്നെത്തന്നെ, നമസ്കുരു=നമസ്കരിച്ചാലും. (ഏവം വർത്തമാനഃ ത്വം)=ഇങ്ങിനെയിരിക്കുന്ന നീ, മാം ഏവ=എന്നെത്തന്നെ, ഏഷ്യസി=പ്രാപിക്കും. (ഹി)=എന്തെന്നാൽ, (ത്വം)=നീ, മേ=എനിക്ക്, പ്രിയഃ അസി=പ്രിയനായിരിക്കുന്നു. (അതഃ)=അതിനാൽ, തേ=നിനക്ക്, സത്യം=സത്യമായി, പ്രതിജാനേ=ഞാൻ പ്രതിജ്ഞ ചെയ്യുന്നു.

നീ എന്നിൽതന്നെ ചിത്തത്തെ ഉറപ്പിക്കുക; എന്നിൽ ഭക്തിയുള്ളവനായിരിക്കുക; മദ്യജനശീലനായിരിക്കുക; എനിക്കായിട്ടുതന്നെ നമസ്കാരം ചെയ്യുക. എന്നാൽ നീ എന്നെത്തന്നെ പ്രാപിക്കും. നീ എനിക്കു പ്രിയനാകുന്നു. അതിനാൽ ഞാൻ നിനക്കു സത്യമായി പ്രതിജ്ഞചെയ്യുന്നു.

(ശം-ഭാ) മന്മനാഃ ഭവ=മച്ചിത്തനായി ഭവിക്കുക; മത്ഭക്തഃ (ഭവ)=എന്നെ ഭജിക്കുന്നവനായി ഭവിക്കുക; മദ്യാജീ (ഭവ)=മദ്യജനശീലനായി ഭവിക്കുക; മാം നമസ്കുരു=നമസ്കാരവും എനിക്കായിട്ടുതന്നെ ചെയ്താലും. ഇങ്ങിനെ സാധ്യവും സാധനവും പ്രയോജനവും എല്ലാം വാസുദേവനിൽതന്നെ സമർപ്പിച്ചിരിക്കുന്ന നീ, മാം ഏവ ഏഷ്യസി=എന്നെത്തന്നെ പ്രാപിക്കും; സത്യം തേ പ്രതിജാനേ=ഈ സംഗതിയിൽ ഞാൻ നിനക്കു സത്യമായിട്ടുള്ള പ്രതിജ്ഞയെ ചെയ്യുന്നു; എന്തുകൊണ്ടെന്നാൽ, മേ പ്രിയഃ അസി=നീ എനിക്കു പ്രിയനാകുന്നു.

ഇങ്ങിനെ, ഭഗവാന്റെ പ്രതിജ്ഞകൾ സത്യമാണ് എന്നറിഞ്ഞിട്ട്, മോക്ഷം ഭഗവത്ഭക്തിയുടെ നിശ്ചയമായ ഫലമാണ് എന്നും ധരിച്ച്, ഒരുവൻ ഭഗവാനിൽതന്നെ ശരണം പ്രാപിക്കേണ്ടതാകുന്നുവെന്നു വാക്യാർത്ഥം.

കർമ്മയോഗനിഷ്ഠയുടെ പരമരഹസ്യമായിരിക്കുന്ന ഈശ്വരശരണതയെ ഉപസംഹരിച്ചിട്ട് ഇനി ഭഗവാൻ കർമ്മയോഗനിഷ്ഠയുടെ ഫലമായും സർവ്വവേദാന്തവിഹിതമായുമിരിക്കുന്ന സമ്യദർശനത്തെ ഉപസംഹരിക്കേണമെന്ന ഉദ്ദേശത്തോടുകൂടി പറയുന്നു—

൬൬. സർവധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.

സർവധർമ്മാൻ=സകലധർമ്മങ്ങളേയും, പരിത്യജ്യ=പരിത്യജിച്ചിട്ട്, മാം ഏകം=എന്നെ ഒരുവനെത്തന്നെ, ശരണം=ശരണം, വ്രജ=പ്രാപിക്കുക. അഹം=ഞാൻ, ത്വാ=നിന്നെ, സർവപാപേഭ്യഃ=സകലപാപങ്ങളിൽനിന്ന്, മോക്ഷയിഷ്യാമി=മോചിപ്പിക്കും. മാ ശുചഃ=നീ വ്യസനിക്കേണ്ട.

സർവ്വധർമ്മങ്ങളേയും പരിത്യജിച്ചു നീ എന്നെത്തന്നെ ശരണം പ്രാപിച്ചാലും. ഞാൻ നിന്നെ സകലപാപങ്ങളിൽനിന്നും മോചിപ്പിക്കും. നീ വ്യസനിക്കേണ്ട.

(ശം-ഭാ) സർവധർമ്മാൻ=സകലധർമ്മങ്ങളേയും—ഇവിടെ 'ധർമ്മ' ശബ്ദം കൊണ്ടു സകല അധർമ്മങ്ങളേയും എന്നുകൂടി അർത്ഥം ധരിക്കേണ്ടതാകുന്നു. എന്തെന്നാൽ നൈഷ്കർമ്മ്യത്തെയാണ് ഇവിടെ ഉപദേശിപ്പാനുദ്ദേശിക്കുന്നത്. ഇതിന്നു താഴെ കാണിക്കുന്ന ശ്രുതിസ്മൃതികൾ പ്രമാണമാകുന്നു. 'നാവിരതോ ദുശ്ചരിതാൽ=ദുശ്ചരിതത്തിൽനിന്നു വിരമിക്കാത്തവൻ അതിനെ പ്രാപിക്കുകയില്ല' (കഠ. ഉ. ൧. വ. ൨൪) 'ത്യജ ധർമ്മമധർമ്മം ച=ധർമ്മത്തേയും അധർമ്മത്തേയും ത്യജിക്കുക'. അതിനാൽ 'സർവധർമ്മാൻ പരിത്യജ്യ' എന്നതിന്നു സർവ്വകർമ്മങ്ങളേയും സന്ന്യസിച്ചിട്ട്' എന്നർത്ഥമാകുന്നു. മാം ഏകം=സർവ്വാത്മാവായും സർവ്വഭൂതങ്ങളിലും സമനായി സ്ഥിതിചെയ്യുന്നവനായും ഈശ്വരനായും അച്യുതനായും ഗുരുവായും ഗർഭജന്മജരാമരണവർജ്ജിതനായുമിരിക്കുന്ന എന്നെത്തന്നെ; ശരണം വ്രജ=അങ്ങിനെയിരിക്കുന്ന ഈശ്വരനാണ് ഞാൻ എന്ന നിശ്ചയത്തോടുകൂടി ശരണം പ്രാപിച്ചാലും —എന്നിൽനിന്നന്യമായിട്ടു വേറെ ഒന്നുമില്ലെന്നറിഞ്ഞാലുമെന്നർത്ഥം. അഹം ത്വാ=ഇപ്രകാരം നിശ്ചിതബുദ്ധിയായിരിക്കുന്ന നിന്നെ ഞാൻ; സർവപാപേഭ്യഃ=ധർമ്മാധർമ്മബന്ധനരൂപമായിരിക്കുന്ന സകലപാപങ്ങളിൽനിന്ന്; മോക്ഷയിഷ്യാമി=ഞാൻതന്നെ നിന്റെ ആത്മാവായി പ്രകാശിച്ചുകൊണ്ടു നിന്നെ മോചിപ്പിക്കും—'നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ=ഞാൻ അവരുടെ ആത്മാവിൽ സ്ഥിതിചെയ്തുകൊണ്ടു പ്രകാശിച്ചിരിക്കുന്ന ജ്ഞാനദീപത്താൽ അവരുടെ അജ്ഞാനത്തെ നശിപ്പിക്കുന്നു' (അ. ൧൦. ശ്ലോ. ൧൧) എന്നു മുമ്പു പറഞ്ഞിട്ടുമുണ്ടല്ലോ. അതിനാൽ, മാ ശുചഃ=നീ വ്യസനിക്കേണ്ട.

ഈ ഗീതാശാസ്ത്രത്തിൽ ഉത്തമമായ നിഃശ്രേയസസാധനമായി നിശ്ചിതമായിട്ടുപദേശിക്കപ്പെട്ടിട്ടുള്ളതെന്താകുന്നു?—ജ്ഞാനമോ, കർമ്മമോ, അതോ രണ്ടും കൂടിയതോ?

സംശയത്തിന്നിട എവിടെ?

'യൽ ജ്ഞാത്വാമൃതമശ്നുതേ' (അ. ൧൩. ശ്ലോ. ൧൨), 'തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം' (അ. ൧൮. ശ്ലോ. ൫൫) എന്നിങ്ങിനെയുള്ള വാക്യങ്ങളെക്കൊണ്ടു മോക്ഷപ്രാപ്തി കേവലം ജ്ഞാനംകൊണ്ടുതന്നെയാണെന്നു കാണിക്കുന്നു. 'കർമ്മണ്യേവാധികാരസ്തേ' (അ. ൨. ശ്ലോ. ൪൭), 'കുരു കർമ്മൈവ' എന്നിങ്ങിനെയുള്ള വാക്യങ്ങളെക്കൊണ്ടു കർമ്മം അവശ്യം ചെയ്യപ്പെടേണ്ടതാണെന്നും കാണിക്കുന്നു. ഇങ്ങിനെ കർമ്മവും ജ്ഞാനവും കർത്തവ്യങ്ങളായി ഉപദേശിച്ചിരിക്കുമ്പോൾ ജ്ഞാനകർമ്മങ്ങളുടെ സമുച്ചയവും (ജ്ഞാനത്തേയും കർമ്മത്തേയും കൂട്ടിച്ചേർത്തിട്ടുള്ള അനുഷ്ഠാനവും) മോക്ഷഹേതുവായിക്കൂടയോ എന്നൊരു സംശയമുണ്ടായേയ്ക്കാം.

ഇതിനെപ്പററി നിരൂപിച്ചിട്ടെന്താണ് പ്രയോജനം?

അവയിൽ ഏതാണ് പരമമോക്ഷസാധനമായിട്ടുള്ളത് എന്നു നിർണ്ണയിക്കുന്നതിന്നുവേണ്ടിയാകുന്നു. അതിനാൽ ഈ വിഷയം അധികം വിസ്താരമായി നിരൂപിക്കപ്പെടുവാൻ യോഗ്യമാകുന്നു.

കേവലം ആത്മജ്ഞാനംതന്നെയാണ് മോക്ഷഹേതുവായി ഭവിക്കുന്നത്. എന്തെന്നാൽ അത് (ആത്മജ്ഞാനം) നാനാത്വബുദ്ധിയെ നിവർത്തിപ്പിച്ചുകൊണ്ടു കൈവല്യഫലത്തിലാണ് അവസാനിക്കുന്നത്. ക്രിയ, കാരകം, ഫലം എന്നിങ്ങിനെയുള്ള ഭേദബുദ്ധി അവിദ്യനിമിത്തം ആത്മാവിൽ എന്നും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. 'എന്റെ കർമ്മം, ഞാൻ കർത്താ, ഞാൻ ഈ ഫലത്തിനായിക്കൊണ്ട് ഈ കർമ്മം ചെയ്യും' എന്നിങ്ങിനെ (ഭേദബുദ്ധിയെ ജനിപ്പിക്കുന്നതായ) ഈ അവിദ്യ അനാദികാലമായ (ആത്മാവിൽ) പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. 'ഇതു ഞാൻതന്നെയാകുന്നു, ഞാൻ കേവലൻ, അകർത്താ, അക്രിയൻ, അഫലൻ, എന്നിൽനിന്നന്യമായിട്ടൊന്നുമില്ല,' എന്നീ രൂപമായിട്ടുണ്ടാകുന്ന ആത്മവിഷയമായ ജ്ഞാനമാണ് ആ അവിദ്യയെ നിവർത്തിപ്പിക്കുന്നത്. എന്തെന്നാൽ ആ ജ്ഞാനം കർമ്മപ്രവൃത്തിക്കു ഹേതുഭൂതമായിരിക്കുന്ന ഭേദബുദ്ധിയെ ഇല്ലാതാക്കുന്നു. ഈ നിരൂപണത്തിന്റെ ആദ്യത്തിൽ ഉള്ള 'തന്നെ' (=തു) എന്ന ശബ്ദം മുമ്പറയപ്പെട്ട ശേഷം രണ്ടു പക്ഷങ്ങളെ നിരാകരിപ്പാൻവേണ്ടിയാകുന്നു. കേവലം കർമ്മംകൊണ്ടു മാത്രമോ, ജ്ഞാനകർമ്മങ്ങളുടെ സമുച്ചയംകൊണ്ടോ, നിഃശ്രേയസ (മോക്ഷ)പ്രാപ്തി ഉണ്ടാകുന്നതല്ല എന്നിങ്ങിനെ ആ രണ്ടു പക്ഷങ്ങളേയും തള്ളുന്നു. മോക്ഷം (ഒരു ക്രിയകൊണ്ടു സാധിക്കപ്പെടുവാൻ യോഗ്യമായ) ഒരു കാര്യമല്ലായ്കയാൽ കർമ്മം അതിന്നു സാധനമായിരിപ്പാൻ പാടില്ല. നിത്യമായ ഒരു വസ്തു കർമ്മംകൊണ്ടാകട്ടേ ജ്ഞാനംകൊണ്ടാകട്ടേ ഉണ്ടാക്കപ്പെടുന്നില്ല എന്നതു വാദമില്ലാത്ത സംഗതിയാകുന്നു.

പൂർവ്വപക്ഷം—അങ്ങിനെയാണെങ്കിൽ കേവലജ്ഞാനവും നിഷ്പ്രയോജനമായിത്തീരുന്നു.

സമാധാനം—ഇല്ല. എന്തെന്നാൽ, ജ്ഞാനം അവിദ്യയെ നിവർത്തിപ്പിക്കുമ്പോൾ അതു ദൃഷ്ടമായിരിക്കുന്ന കൈവല്യഫലത്തിൽ അവസാനിക്കുന്നു. ര

ജ്ജു മുതലായ വിഷയത്തിൽ സപ്പം മുതലായ അജ്ഞാനമാകുന്ന തമസ്സിനെ നിവത്തിപ്പിക്കുന്ന പ്രദിപപ്രകാശഫലം എന്നപോലെ അവിദ്ദ്യയാകുന്ന തമസ്സിനെ നിവത്തിപ്പിക്കുന്നതായ ജ്ഞാനം കൈവല്യഫലത്തിൽ അവസാനിക്കുന്നതായി കാണപ്പെടുന്നു*. സപ്പമാണ് എന്നുള്ള വികല്പത്തെ നിവത്തിപ്പിച്ച് രജ്ജുമാത്രത്തിൽ അവസാനിക്കുന്നതു തന്നെയാണ് ദീപത്തിന്റെ പ്രകാശം കൊണ്ടുണ്ടാകുന്ന ഫലം. (ആത്മ)ജ്ഞാനത്തെ സംബന്ധിച്ചും അപ്രകാരം തന്നെയാകുന്നു. ഇതിന്നു വേറൊരു ദൃഷ്ടാന്തം പറയാം—ഛേദനക്രിയ മന്ഥനക്രിയ മുതലായവ ദൃഷ്ടമായ ഫലങ്ങളോടുകൂടിയവയാകുന്നു. (അവയുടെ ഫലം ഉടനെ കാണപ്പെടുന്നുവെന്നത്ഥം). അവയിൽ കത്താ മുതലായ കാരകങ്ങൾ വ്യാപരിച്ചുകൊണ്ടിരിക്കുന്നു. അവയ്ക്കു (ഛേദനക്രിയ മന്ഥനക്രിയ മുതലായവയ്ക്കു) ദ്വൈധീഭാവം (രണ്ടാവുക എന്നവസ്ഥ), അഗ്നിദശനം മുതലായ ഫലങ്ങൾക്കു പുറമെ അന്ന്യഫലങ്ങളോ, അല്ലെങ്കിൽ അവയ്ക്കു കമ്മാന്തരത്തിൽ വ്യാപാരമോ, ഉണ്ടാകുവാൻ പാടില്ല. അപ്രകാരംതന്നെ ദൃഷ്ടഫലത്തോടു കൂടിയിരിക്കുന്ന ജ്ഞാനനിഷ്ഠാക്രിയയിൽ വ്യാപരിക്കുന്ന ജ്ഞാതാ മുതലായ കാരകങ്ങൾക്ക് ആത്മകൈവല്യഫലം കൂടാതെ വേറെ ഫലമോ, കമ്മാന്തരത്തിൽ പ്രവൃത്തിയോ, ഉണ്ടാകുവാൻ പാടില്ല. അതിനാൽ ജ്ഞാനനിഷ്ഠയെ കമ്മത്തോടു കൂട്ടിച്ചേപ്പാൻ പാടുള്ളതല്ല.

പൂവ്വപക്ഷം—ഭുജിക്കുക എന്ന (ലൌകികമായ) ക്രിയയും, അഗ്നിഹോത്രാദി (വൈദിക) ക്രിയയുംകൂടി അനുഷ്ഠിക്കപ്പെടുന്നതുപോലെ ജ്ഞാനനിഷ്ഠയും (അഗ്നിഹോത്രാദിവൈദികക്രിയകളോടുകൂടി) അനുഷ്ഠിക്കപ്പെടരുതയോ?

സമാധാനം—പാടില്ല. എന്തെന്നാൽ, ജ്ഞാനം കൈവല്യമാകുന്ന ഫലത്തോടുകൂടിയിരിക്കുന്നതിനാൽ (ഒരു ജ്ഞാനനിഷ്ഠന്ന്) ക്രിയാഫലത്തിലിച്ഛയുണ്ടാകുന്നതല്ല. എല്ലാ ദിക്കിലും വെള്ളമുള്ളപ്പോൾ കിണറ് കുളം മുതലായവയെ കുഴിക്കുന്നതായ ക്രിയയുടെ ഫലം ആരും ഇച്ഛിക്കുന്നില്ല. അതുപോലെ കൈവല്യഫലത്തെ കൊടുക്കുന്ന ജ്ഞാനത്തെ പ്രാപിച്ചിരിക്കുമ്പോൾ ആരും അന്ന്യഫലത്തെ ഇച്ഛിക്കുകയോ, അന്ന്യഫലത്തിന്നു സാധനഭൂതമായ ക്രിയയിൽ പ്രവത്തിക്കുകയോ, ചെയ്യുന്നതല്ല. രാജ്യപ്രാപ്തിയാകുന്ന ഫലത്തോടുകൂടിയ കമ്മത്തിൽ പ്രവത്തിക്കുന്ന ഒരുവൻ കുറച്ചു ഭൂമിയെ മാത്രം പ്രാപിക്കുന്നതായ ഫലത്തോടുകൂടിയ കമ്മത്തിൽ പ്രവത്തിക്കുകയോ, അല്ലെങ്കിൽ തദ്വിഷയമായ ഇച്ഛ അവന്നുണ്ടാവുകയോ, ചെയ്യുന്നതല്ല. അതിനാൽ കമ്മം മോക്ഷത്തിന്നു സാധനമാകുന്നില്ല. ജ്ഞാനകമ്മസമുച്ചയവും മോക്ഷസാധനമാകുന്നില്ല. കൈവല്യഫലത്തെ ഉണ്ടാക്കുന്നതായ ജ്ഞാനത്തിന്നു കമ്മത്തിന്റെ സഹായവുമാവശ്യമില്ല. എന്തെന്നാൽ (ജ്ഞാനം അവിദ്ദ്യയെ നിവത്തിപ്പിക്കുന്ന

* (ആ) ദീപത്തിന്റെ പ്രകാശം (രജ്ജുവിൽ ആരോപിതമായിരിക്കുന്ന) സപ്പഭ്രമനിവൃത്തിദ്വാരാ രജ്ജുമാത്രത്തിൽ പയ്യവസാനിക്കുന്നു. അതുപോലെ ആത്മജ്ഞാനവും അവിദ്ദ്യാനിവൃത്തിദ്വാരാ ആത്മാവിന്റെ കേവലാവസ്ഥയിൽ പയ്യവസാനിക്കുന്നു.

താകയാൽ കർമ്മത്തോടു വിരുദ്ധമായിരിക്കുന്നു.) ഇരുട്ട് ഇരുട്ടിനെ നീക്കുകയില്ല, നിശ്ചയംതന്നെ. അതിനാൽ കേവലം ജ്ഞാനംതന്നെയാണ് മുക്തിസാധനമെന്നു വരുന്നു.

പൂർവ്വപക്ഷം—അതു ശരിയല്ല. എന്തെന്നാൽ നിത്യകർമ്മങ്ങൾ അനുഷ്ഠിക്കപ്പെടാഞ്ഞാൽ പ്രത്യവായദോഷമുണ്ടാകുന്നു. കൈവല്യം നിത്യവുമാകുന്നു. അങ്ങിനെയിരിക്കേ കേവലം ജ്ഞാനംകൊണ്ടാണ് കൈവല്യപ്രാപ്തി എന്നു പറയുന്നതു ശരിയല്ല. എന്തെന്നാൽ, ശ്രുത്യുക്തമായ നിത്യകർമ്മങ്ങളെ ചെയ്യാഞ്ഞാൽ നരകപ്രാപ്തിലക്ഷണമായ പ്രത്യവായദോഷമുണ്ടാകുന്നതാണ്.

ശങ്ക—എന്നാൽ പിന്നെ, കർമ്മംകൊണ്ടു മോക്ഷപ്രാപ്തിയില്ലെങ്കിൽ മോക്ഷപ്രാപ്തിയേയില്ലെന്നു വരുന്നു.

സമാധാനം—മോക്ഷം നിത്യമാകയാൽ അങ്ങിനെ ഒരു ദോഷം (നിർമ്മോക്ഷപ്രസംഗം) ഉണ്ടാവാൻ പാടില്ല. നിത്യകർമ്മങ്ങളുടെ അനുഷ്ഠാനംകൊണ്ടു പ്രത്യവായദോഷത്തെ പ്രാപിക്കുന്നില്ല. പ്രതിഷിദ്ധമായ കർമ്മത്തെ അനുഷ്ഠിക്കാത്തതുകൊണ്ട് (ഒരുവന്) അനിഷ്ടശരീരമുണ്ടാകുന്നില്ല. കാമ്യകർമ്മത്തെ വർജ്ജിക്കുന്നതിനാൽ ഇഷ്ടശരീരത്തേയും പ്രാപിക്കുന്നില്ല. ഈ ശരീരത്തിന്റെ ഉൽപത്തിക്കു ഹേതുവായ കർമ്മങ്ങളുടെ ഫലങ്ങളെ അനുഭവിച്ചു തീർന്നതിന്റെ ശേഷം ഈ ദേഹം നശിക്കുമ്പോൾ ദേഹാന്തരോൽപത്തിക്കു കാരണമില്ലാതെയായി ഭവിക്കുന്നു. അന്തഃകരണത്തിൽനിന്നു രാഗാദിദോഷങ്ങളെല്ലാം പോയിരിക്കുന്നതിനാൽ സ്വരൂപാവസ്ഥാനംതന്നെയായ കൈവല്യം യത്നംകൂടാതെ സിദ്ധമായി ഭവിക്കുന്നു.

ശങ്ക—കഴിഞ്ഞുപോയ അനേകം ജന്മങ്ങളിൽ ചെയ്യപ്പെട്ടിട്ടുള്ള സ്വർഗ്ഗപ്രാപ്തിഫലത്തേയും നരകപ്രാപ്തിഫലത്തേയും കൊടുക്കുന്ന (അനേകം) കർമ്മങ്ങളുടെ ഫലമിനിയുമനുഭവിച്ചുതുടങ്ങാത്തതുകൊണ്ടും, ഈ ജന്മത്തിൽതന്നെ അവയെ മുഴുവൻ അനുഭവിക്കുന്നത് അസാദ്ധ്യമാകയാലും, കർമ്മം മുഴുവൻ ക്ഷയിക്കുമെന്നു പറവാൻ പാടില്ല.

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ നിത്യകർമ്മങ്ങളുടെ അനുഷ്ഠാനത്തിൽ ഉള്ള ആയാസംനിമിത്തമുണ്ടാകുന്ന ദുഃഖങ്ങളെ അനുഭവിക്കുന്നതുകൊണ്ട് ആ കർമ്മങ്ങളുടെ ഫലമനുഭവിക്കുന്നുവെന്നു സാധിക്കാവുന്നതാണ്. അല്ലെങ്കിൽ, പ്രായശ്ചിത്തകർമ്മംപോലെ നിത്യകർമ്മങ്ങൾ മുമ്പുള്ള ദുരിതങ്ങളെ നശിപ്പിക്കുന്നതിന്നു ഹേതുവായി ഭവിക്കുന്നു. ആരബ്ധകർമ്മങ്ങൾ തൽഫലാനുഭവത്തോടുകൂടിത്തന്നെ ക്ഷയിക്കുന്നതിനാലും, പുതിയതായി കർമ്മങ്ങൾ ഒന്നും ആരംഭിക്കപ്പെടാത്തതിനാലും, യത്നംകൂടാതെ കൈവല്യം സിദ്ധമായി ഭവിക്കുന്നുവെന്നു വരുന്നു.

(ജ്ഞാനം കൂടാതെ കർമ്മംകൊണ്ടുതന്നെയാണ് മുക്തി എന്നത് ശ്രുതിപ്രമാണംകൊണ്ടു നിരാകരിക്കുന്നു).

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ, 'തമേവ വിദിത്വാതി മൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേയനായ=അദ്ദേഹത്തെത്തന്നെ അറിഞ്ഞിട്ട് ഒരുവൻ മൃത്യുവിനെ അതിക്രമിക്കുന്നു. ആ സ്ഥാനത്തെ പ്രാപിപ്പാൻ വേറെ മാൎഗ്ഗമില്ല' (ശ്വേത. ഉ. ന്മ. വ്വ.) എന്നിങ്ങിനെ ജ്ഞാനമൊഴിച്ചു മോക്ഷത്തിന്നു മാൎഗ്ഗമില്ല എന്നു ശ്രുതി പറയുന്നു. ആകാശത്തെ തോലുപോലെ ചുരുട്ടുന്നത് എപ്രകാരം അസാദ്ധ്യമോ അതുപോലെ അവിദ്വാന്നു മോക്ഷവും അസംഭവമാകുന്നുവെന്നും (ആ) ശ്രുതിയിൽ (തന്നെ) പറയുന്നു. 'ജ്ഞാനാൽ കൈവല്യമാപ്നോതി=ജ്ഞാനംകൊണ്ടു കൈവല്യത്തെ പ്രാപിക്കുന്നു' എന്നു പുരാണസ്മൃതിയിലും പറയുന്നുണ്ട്. അതിന്നുംപുറമെ, ഫലത്തെ ആരംഭിക്കാത്ത പുണ്യകൎമ്മങ്ങൾ (ജ്ഞാനംകൂടാതെ) ക്ഷയിക്കുമെന്നു പറയുന്നതും യുക്തമല്ല. ഫലത്തെ ആരംഭിക്കാത്ത മുമ്പുള്ള ദുരിതങ്ങളുടെ സംഭവമുണ്ടാകുന്നതുപോലെ അനാരബ്ധഫലങ്ങളായ പുണ്യകൎമ്മങ്ങളുടെ സംഭവവുമുണ്ടാകുന്നതാണ്. ആ ദുരിതപുണ്യകൎമ്മങ്ങൾ (തത്തൽഫലങ്ങളെ ആരംഭിക്കുന്നതിന്നായി) ദേഹാന്തരത്തെ ഉൽപാദിപ്പിക്കാതെ ക്ഷയിക്കുന്നില്ല എങ്കിൽ മോക്ഷവുമസാദ്ധ്യമാകുന്നു. ധൎമ്മാധൎമ്മങ്ങൾക്കു ഹേതുക്കളായ രാഗദ്വേഷമോഹങ്ങളുടെ നാശം ആത്മജ്ഞാനംകൊണ്ടല്ലാതെ സാദ്ധ്യമാകുന്നതല്ലായ്കയാൽ ധൎമ്മാധൎമ്മങ്ങളുടെ ഉച്ഛേദവും സാദ്ധ്യമാകുന്നതല്ല. നിത്യകൎമ്മങ്ങൾക്കു പുണ്യലോകമാണ് ഫലമെന്നു ശ്രുതിവാക്യമുള്ളതിനാലും, അതാതു വൎണ്ണാശ്രമികൾ സ്വകൎമ്മനിഷ്ഠന്മാരായിട്ട് ഉൽകൃഷ്ടസുഖത്തെ പ്രാപിക്കുന്നുവെന്നു സ്മൃതിവാക്യമുള്ളതിനാലും കൎമ്മക്ഷയം ഉണ്ടാകുന്നതല്ല.

ചിലർ ഇങ്ങിനെ പറയുന്നു—

നിത്യകൎമ്മങ്ങൾ ദുഃഖരൂപമാകയാൽ അവ പൂൎവ്വകൃതദുരിതകൎമ്മങ്ങളുടെ ഫലമാകുന്നു. അവയ്ക്കു സ്വരൂപം ഒഴിച്ചു വേറെ ഫലം യാതൊന്നുമില്ല. എന്തെന്നാൽ ഫലമുള്ളതായി ശ്രുതിയിലെങ്ങും പറഞ്ഞിട്ടില്ല. ഒരുവൻ ജീവിച്ചിരിക്കുന്നുവെന്ന സംഗതിതന്നെ അവൻ അവശ്യം കൎമ്മംചെയ്യണമെന്നതിന്നു തക്കതായ കാരണമാകുന്നു.

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ ഫലത്തിൽ പ്രവൃത്തി തുടങ്ങാത്ത കൎമ്മങ്ങൾ ഫലത്തെ കൊടുക്കുന്നതസാദ്ധ്യമാകുന്നു. (നിത്യകൎമ്മാനുഷ്ഠാനത്തിൽനിന്നുണ്ടാകുന്ന) ദുഃഖത്തിന്നു വിശേഷമുണ്ടാകുവാനും പാടില്ല. പൂൎവ്വകൃതദുരിതകൎമ്മങ്ങളുടെ ഫലം നിത്യകൎമ്മാനുഷ്ഠാനത്തിനുള്ള ആയാസമാകുന്ന ദുഃഖമായിട്ട് അനുഭവിക്കുന്നുവെന്നു പറഞ്ഞതു തെറ്റാകുന്നു. മരണകാലത്തിൽ ഫലത്തിൽ പ്രവൃത്തി തുടങ്ങാത്തതായ കൎമ്മത്തിന്റെ ഫലം, മറ്റൊരു കൎമ്മംകൊണ്ട് ആരബ്ധമായിരിക്കുന്ന ജന്മത്തിൽ, അനുഭവിക്കുമെന്നു സയുക്തികമായിട്ടു പറവാൻ നമുക്കു സാധിക്കുന്നതല്ല. എന്തെന്നാൽ, അങ്ങിനെയാണെങ്കിൽ, സ്വൎഗ്ഗഫലത്തെ അനുഭവിക്കുന്നതിന്നുവേണ്ടി അഗ്നിഹോത്രാദികൎമ്മങ്ങളാൽ

ആരബ്ധമായിരിക്കുന്ന ജന്മത്തിൽ നരകഫലവും അനുഭവിപ്പാൻ കഴിയുന്നതാണ് എന്നതിൽ യുക്തിഭംഗമുണ്ടെന്നു പറവാൻ തരമില്ലാതാകും. എന്നുതന്നെയുമല്ല, നിത്യകമ്മാനുഷ്ഠാനത്തിലുള്ള ആയാസംകൊണ്ടുണ്ടാകുന്ന ദുഃഖം ദുരിതങ്ങളുടെ ഫലമായ പലപ്രകാരത്തിലുള്ള ദുഃഖമായിരിപ്പാൻ പാടില്ല. ഭിന്നങ്ങളായ ദുഃഖഫലങ്ങളെ കൊടുക്കുന്ന അനേകം ദുരിതങ്ങളിരിക്കെ നിത്യകമ്മാനുഷ്ഠാനായാസമാകുന്ന ദുഃഖം മാത്രമാണ് അവയുടെ ഫലമെന്നു കല്പിക്കുമ്പോൾ ദ്വന്ദ്വങ്ങൾ രോഗങ്ങൾ മുതലായ ബാധകളെക്കൊണ്ടുണ്ടാകുന്ന ദുഃഖങ്ങൾക്കു പ്രത്യേകകാരണമില്ലെന്നും, നിത്യകമ്മാനുഷ്ഠാനായാസദുഃഖംതന്നെയാണ് പൂവ്വകൃതദുരിതഫലമെന്നും, അല്ലാതെ തലകൊണ്ടു കല്ലു ചുമക്കുക മുതലായതല്ല (ആ വക ദുരിതങ്ങളുടെ ഫലം) എന്നും കല്പിക്കേണ്ടിവരും. അങ്ങിനെ കല്പിപ്പാനസാദ്ധ്യമാകുന്നു. അതിന്നുംപുറമെ, പൂവ്വകൃതദുരിതങ്ങളുടെ ഫലം നിത്യകമ്മാനുഷ്ഠാനായാസദുഃഖം മാത്രമാണ് എന്നു പറയുന്നത് അപ്രകൃതവുമാകുന്നു. എങ്ങിനെ? ഫലത്തെ ആരംഭിക്കാത്ത ദുരിതകമ്മങ്ങൾ ക്ഷയിക്കുന്നതല്ല എന്നു പ്രകൃതത്തിൽ പറയപ്പെട്ടിട്ടുണ്ട്. എന്നാൽ ഫലത്തെ എടുക്കുവാൻ ആരംഭിച്ചിരിക്കുന്ന കമ്മത്തിൻെറ ഫലമാണ് നിത്യകമ്മാനുഷ്ഠാനായാസദുഃഖം, ഫലത്തെ എടുക്കുവാനാരംഭിക്കാത്ത കമ്മത്തിൻെറ ഫലമല്ല, എന്നു നിങ്ങൾ പറയുന്നു. അതല്ല, പൂവ്വകൃതമായ സവ്വദുരിതവും ഫലത്തെ എടുക്കുവാനാരംഭിച്ചിരിക്കുന്നുവെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടെങ്കിൽ എന്നാൽ നിത്യകമ്മാനുഷ്ഠാനായാസദുഃഖംതന്നെയാണ് ആ ഫലം എന്നുള്ള വിശേഷണം അയുക്തമാകുന്നു. നിത്യകമ്മാനുഷ്ഠാനത്തിന്നുള്ള വിധിയും അപ്പോൾ നിഷ്പ്രയോജനമായി ഭവിക്കുന്നു. എന്തെന്നാൽ ഫലപ്രാപ്തിക്കാരംഭിച്ചിരിക്കുന്ന ദുരിതകമ്മത്തിൻെറ ഉപഭോഗംകൊണ്ടുതന്നെ അതു ക്ഷയിക്കുന്നതാണ്. (അപ്പോൾ തന്നിവൃത്തിക്കായിക്കൊണ്ടു നിത്യകമ്മം വിധിക്കണമെന്നില്ല എന്നത്ഥം). അതിന്നുംപുറമെ, ദുഃഖം ശ്രുത്യുക്തമായിരിക്കുന്ന നിത്യകമ്മത്തിൻെറ ഫലമാണ് എങ്കിൽ, വ്യായാമാദിയിൽനിന്ന് എന്നപോലെ, അതു നിത്യകമ്മാനുഷ്ഠാനായാസത്തിൽനിന്നുതന്നെ ഉണ്ടാകുന്നതായി കാണപ്പെടുന്നു. അപ്പോൾ അതു മറെറാരു കമ്മത്തിൻെറ ഫലമാണെന്നു കല്പിക്കുന്നതു ശരിയല്ല. ഒരുവൻ ജീവിച്ചിരിക്കുന്നുവെന്ന കാരണത്താൽ മാത്രം വിധിക്കപ്പെട്ടിട്ടുള്ളതാകയാൽ നിത്യകമ്മങ്ങൾ, പ്രായശ്ചിത്തം എന്നപോലെ, പൂവ്വകൃതദുരിതങ്ങളുടെ ഫലമാകുവാൻ പാടുള്ളതല്ല. യാതൊരു പാപകമ്മംനിമിത്തം എന്തു പ്രായശ്ചിത്തമാണ് വിധിക്കപ്പെട്ടിട്ടുള്ളത് ആ പ്രായശ്ചിത്തം ആ പാപകമ്മത്തിൻെറ ഫലമാകുന്നതല്ല. പ്രായശ്ചിത്താനുഷ്ഠാനായാസദുഃഖം നിമിത്തഭൂതമായ പാപത്തിൻെറ ഫലമാണെങ്കിൽ ജീവനാദിനിമിത്തമുള്ള നിത്യകമ്മാനുഷ്ഠാനായാസദുഃഖവും ജീവനാദിനിമിത്തത്തിൻെറ ഫലം തന്നെയായിരിക്കുന്നതാണ് (അല്ലാതെ പൂവ്വകൃതദുരിതങ്ങളുടെ ഫലമാകുന്നതല്ല). എന്തെന്നാൽ നിത്യകമ്മത്തിന്നും പ്രായശ്ചിത്തത്തിന്നും നൈമിത്തികത്വാവിശേഷമുണ്ട്. (രണ്ടും ഓരോന്നിനെ നിമിത്തീകരിച്ചാണ്

വിധിക്കപ്പെട്ടിട്ടുള്ളത് എന്ന സംഗതിയിൽ സമമാകുന്നുവെന്നത്ഥം). അതിന്നുംപുറമെ, നിത്യകമ്മാനുഷ്ഠാനായാസദുഃഖവും അഗ്നിഹോത്രാദികാമ്യകമ്മാനുഷ്ഠാനായാസദുഃഖവും തുല്യമായിരിക്കുന്നതിനാൽ നിത്യകമ്മാനുഷ്ഠാനായാസദുഃഖംതന്നെയാണ് പൂവ്വകൃതദുരിതത്തിന്റെ ഫലമായിരിക്കുന്നത്, കാമ്യകമ്മാനുഷ്ഠാനായാസദുഃഖമല്ല, എന്നുള്ളതിന്നു പ്രത്യേകകാരണം കാണുന്നില്ല. അപ്പോൾ കാമ്യകമ്മാനുഷ്ഠാനായാസദുഃഖവും പൂവ്വകൃതദുരിതത്തിന്റെ ഫലമാണെന്നു വരും. അങ്ങിനെയിരിക്കെ, നിത്യകമ്മങ്ങൾക്കു ഫലം ശ്രുതിയിൽ പറഞ്ഞു കാണാത്തതിനാലും, നിത്യകമ്മങ്ങളെ വിധിച്ചിട്ടുള്ളതിന്റെ ഉദ്ദേശം മറെറാരു വിധത്തിൽ മനസ്സിലാകാത്തതിനാലും, നിത്യകമ്മാനുഷ്ഠാനായാസദുഃഖം പൂവ്വകൃതദുരിതങ്ങളുടെ ഫലമാണ് എന്നിങ്ങിനെയുള്ള അത്ഥാപത്തികല്പന തെറെറാകുന്നു*. (നിത്യകമ്മങ്ങളുടെ) വിധി മറെറാരു വിധത്തിൽ വ്യാഖ്യാനിക്കുവാൻ തരമില്ലാത്തതിനാൽ അനുഷ്ഠാനായാസദുഃഖം കൂടാതെ നിത്യകമ്മത്തിന്നു വേറെ ഫലമുണ്ടെന്നനുമാനിക്കാവുന്നതാണ്. പൂവ്വപക്ഷക്കാരന്റെ വാദം അന്യോന്യവിരുദ്ധമായുമിരിക്കുന്നു. നിത്യകമ്മങ്ങളെ അനുഷ്ഠിക്കുമ്പോൾ മറെറാരു കമ്മത്തിന്റെ ഫലമനുഭവിക്കുന്നുവെന്ന് അവർ സമ്മതിക്കുന്നു. അപ്പോൾ നിത്യകമ്മത്തിന്റെ ഫലമതുതന്നെയായിരിക്കണം. നിത്യകമ്മങ്ങൾക്കു ഫലമില്ലെന്നും അവർ പറയുന്നു. ഇങ്ങിനെയാണ് അവരുടെ വാദം അന്യോന്യവിരുദ്ധമായിരിക്കുന്നുവെന്നു പറഞ്ഞത്. അതിന്നും പുറമേ, കാമ്യമായ അഗ്നിഹോത്രാദികമ്മമനുഷ്ഠിക്കുമ്പോൾ അതോടുകൂടിത്തന്നെ നിത്യമായ അഗ്നിഹോത്രാദിയും അനുഷ്ഠിക്കപ്പെടുന്നു. അപ്പോൾ തദനുഷ്ഠാനായാസദുഃഖത്തോടുകൂടി കാമ്യാഗ്നിഹോത്രഫലവും ക്ഷയിക്കുന്നതാണ്. എന്തെന്നാൽ കാമ്യാഗ്നിഹോത്രം നിത്യാഗ്നിഹോത്രത്തിൽനിന്നു ഭിന്നമായിരിക്കുന്നില്ല. കാമ്യാഗ്നിഹോത്രാദിഫലം വേറെയാകുന്നു എന്നു പറയുന്നുവെങ്കിൽ തദനുഷ്ഠാനായാസദുഃഖവും ഭിന്നമായിരിക്കണം. എന്നാൽ അതുള്ളതല്ല; എന്തെന്നാൽ അതു പ്രത്യക്ഷത്തിന്നു വിരോധമാകുന്നു. കാമ്യാനുഷ്ഠാനായാസദുഃഖത്തിൽനിന്നു കേവലനിത്യാനുഷ്ഠാനായാസദുഃഖം ഭിന്നമായിരിക്കുന്നതല്ല, നിശ്ചയം. അത്രയുമല്ല, (ശ്രുതിയിൽ) വിഹിതമായതോ പ്രതിഷിദ്ധമായതോ അല്ലാത്ത ഒരു കമ്മം തൽക്കാലഫലത്തെ ഉൽപാദിപ്പിക്കുന്നു; എന്നാൽ ശാസ്ത്രചോദിതമായോ പ്രതിഷിദ്ധമായോ ഉള്ള ഒരു കമ്മം തൽക്കാലഫലത്തെ ഉൽപാദിപ്പിക്കുന്നില്ല. അങ്ങിനെയാകുമ്പോൾ പിന്നെ അദൃഷ്ടമായിരിക്കുന്ന ഒരു ഫലത്തെ ഉദ്ദേശിച്ച്—സ്വഗ്ഗംതന്നെയാണെങ്കിലും—ഉദ്യമിക്കുന്നതല്ല. നിത്യമായും കാ

* (ആ) നിത്യകമ്മങ്ങൾ വിധിക്കപ്പെട്ടിട്ടുണ്ട്. അവയുടെ ഫലത്തെപ്പററി ശ്രുതിയിൽ ഒന്നും പറഞ്ഞു കാണുന്നില്ല. ഫലംകൂടാതെ ഒരു വിധി ഉണ്ടാകുന്നതല്ലതാനും. അതിനാൽ നിത്യകമ്മങ്ങൾ ദുരിതങ്ങളെ നശിപ്പിക്കുന്നതിന്നു വേണ്ടിയാകുന്നു. എന്നിങ്ങിനെ അത്ഥാപത്തികൊണ്ടു കല്പിക്കുന്നു. അതു ശരിയല്ല. എന്തെന്നാൽ കാമ്യാനുഷ്ഠാനംകൊണ്ടും ദുരിതനിവൃത്തി ഉണ്ടാകുന്നുവെന്നത്ഥം.

മ്യമായുമുള്ള അഗ്നിഹോത്രാദികൾക്കു കർമ്മസ്വരൂപത്തിൽ യാതൊരു വിശേഷമില്ല; അപ്രകാരംതന്നെ അവയുടെ അംഗങ്ങളിലാകട്ടേ, അവയെ അനുഷ്ഠിക്കുന്ന രീതിയിലാകട്ടേ, കാമ്യം നിത്യത്തിനേക്കാൾ മേലേയുമല്ല; എങ്കിലും നിത്യമായി അനുഷ്ഠിക്കപ്പെടുന്ന അഗ്നിഹോത്രാദിക്ക് അനുഷ്ഠാനായാസദുഃഖം മാത്രമാണ് ഫലമെന്നും, എന്നാൽ കാമ്യമായി അനുഷ്ഠിക്കപ്പെടുന്ന അഗ്നിഹോത്രാദിക്ക്, ഫലകാമിത്വമാത്രംകൊണ്ടു, മഹത്തായ സ്വർഗ്ഗഫലമാണെന്നും, കല്പിക്കുവാൻ പാടില്ല. അതിനാൽ നിത്യകർമ്മങ്ങൾക്ക് അദൃഷ്ടമായ ഫലമില്ല എന്ന് ഒരിക്കലും പറവാൻ പാടില്ല. ആയതുകൊണ്ട് അവിദ്യാപൂർവ്വകമായ ശുഭാശുഭകർമ്മങ്ങളുടെ അശേഷേണയുള്ള ക്ഷയകാരണം വിദ്യതന്നെയാകുന്നു, അല്ലാതെ നിത്യകർമ്മാനുഷ്ഠാനമല്ല. എന്തെന്നാൽ സർവ്വകർമ്മങ്ങളുടേയും ബീജം അവിദ്യയും കാമവുമാകുന്നു. കർമ്മം അവിദ്വദ്വിഷയമാണെന്നും, സർവ്വകർമ്മസന്ന്യാസപൂർവ്വകമായ ജ്ഞാനനിഷ്ഠ വിദ്വദ്വിഷയമാണെന്നും, മുമ്പു പ്രതിപാദിച്ചിട്ടുമുണ്ട്—'ഉഭൌ തൌ ന വിജാനീതഃ' (അ. ൨. ശ്ലോ. ൧൯) 'വേദാവിനാശിനം നിത്യം' (അ. ൨. ൨൧); 'ജ്ഞാനയോഗേന സാംഖ്യാനാം കർമ്മയോഗേന യോഗിനാം' 'അജ്ഞാനാം കർമ്മസംഗിനാം' 'തത്ത്വവിത്തു....ഗുണാ ഗുണേഷു വർത്തന്ത ഇതി മത്വാ ന സജ്ജതേ', (അ. ൩. ശ്ലോ. ൩. ൨൬. ൨൮); 'സർവ്വകർമ്മാണി മനസാ സംന്യസ്യാസ്തേ', 'നൈവ കിഞ്ചിൽ കരോമീതി യുക്തോ മന്യേത തത്ത്വവിൽ' (അ. ൫. ശ്ലോ. ൧൩. ൮); തത്ത്വവിത്ത് 'ഞാൻ ഒന്നും ചെയ്യുന്നില്ല' എന്നു വിചാരിക്കുന്നതിനാൽ അജ്ഞൻ 'ഞാൻ ചെയ്യുന്നു' എന്നു വിചാരിക്കുന്നുവെന്ന് അർത്ഥാൽ ധരിക്കേണ്ടതാകുന്നു. 'ആരുരുക്ഷോഃ കർമ്മ കാരണം, ആരൂഢസ്യ യോഗസ്ഥസ്യ ശമ ഏവ കാരണം' (അ. ൬. ശ്ലോ. ൩); 'ഉദാരാസ്സർവ്വ ഏവൈതേ ജ്ഞാനീ ത്വാത്മൈവ മേ മതം' (അ. ൭. ശ്ലോ. ൧൮); 'അജ്ഞാഃ കർമ്മിണോ ഗതാഗതം കാമകാമാ ലഭന്തേ', 'അനന്യാശ്ചിന്തയന്തോ മാം നിത്യയുക്താ യഥോക്തമാത്മാനമാകാശകല്പമകല്മഷമുപാസതേ' (അ. ൯. ശ്ലോ. ൨൧. ൨൨); 'ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ' (അ. ൧൦. ശ്ലോ. ൧൦); നിത്യയുക്തന്മാർ എന്നെ പ്രാപിക്കുന്നുവെന്നു പറഞ്ഞതുകൊണ്ട് അർത്ഥാൽ കർമ്മികളായ അജ്ഞന്മാർ എന്നെ പ്രാപിക്കുന്നില്ല എന്നു ധരിക്കേണ്ടതാകുന്നു. കർമ്മികളായിരിക്കുന്ന അജ്ഞന്മാർ ഭഗവൽകർമ്മകാരികളും യുക്തതമന്മാരുമാണെങ്കിലും (ചിത്തസമാധാനംമുതൽ) ക്രമേണ കീഴ്പോട്ടു ഫലത്യാഗപര്യന്തമുള്ള * ഏതെങ്കിലും ഒരു സാധനത്തെ മാത്രം ആശ്രയിക്കുന്നു. എന്നാൽ അനിർദ്ദേശ്യമായും അക്ഷരമായുമുള്ളതിനെ ഉപാസിക്കുന്നവർ, 'അദ്വേഷ്ടാ സർവ്വഭൂതാനാം' (അ. ൧൨. ശ്ലോ. ൧൩) എന്നതു മുതൽ (൧൨-ാം) അധ്യായാവസാനം വരെ പ്രതിപാദിച്ചിട്ടുള്ള മാർഗ്ഗത്തെ (സാധനത്തെ) ആശ്രയിക്കുന്നവരാകുന്നു. അവർ ക്ഷേത്രാധ്യായം (൧൩-ാമധ്യായം) മുതൽക്കുള്ള മൂന്നദ്ധ്യായങ്ങളിൽ പ്ര

(ആ) * ൧൨-ാം അധ്യായം ൯ മുതൽ ൧൧ വരെയുള്ള ശ്ലോകങ്ങളെ നോക്കുക.

തിപാദിക്കപ്പെട്ടിട്ടുള്ള ജ്ഞാനസാധനങ്ങളോടുകൂടിയവരുമാകുന്നു1. അധിഷ്ഠാനാദി പഞ്ചഹേതുകമായിരിക്കുന്ന (അ. ൧൮. ശ്ലോ. ൧൪) സൎവകൎമ്മങ്ങളേയും സന്ന്യസിച്ചിരിക്കുന്നവരും, ആത്മാ ഏകനാണ് അകൎത്താവാണ് എന്നറിയുന്നവരും, ശ്രേഷ്ഠമായ ജ്ഞാനനിഷ്ഠയിൽ സ്ഥിതിചെയ്യുന്നവരും, ഭഗവത്തത്വത്തെ അറിഞ്ഞിരിക്കുന്നവരും—ഭഗവത്സ്വരൂപത്തിലും ആത്മൈകത്വത്തിലും ശരണം പ്രാപിച്ചവരായ പരമഹംസപരിവ്രാജകന്മാരും—ആയവൎക്ക് അനിഷ്ടാദി കൎമ്മഫലത്രയം (അ. ൧൮. ശ്ലോ. ൧൨) ഉണ്ടാകുന്നില്ല. എന്നാൽ അജ്ഞന്മാരും കൎമ്മികളും അസന്ന്യാസികളുമായ ശേഷമുള്ളവൎക്ക് അതു നിശ്ചയമായിട്ടുണ്ടാകുന്നു. ഇതാണ് ഗീതാശാസ്ത്രത്തിൽ ഉപദേശിക്കപ്പെട്ടിട്ടുള്ള കൎത്തവ്യമായും അകൎത്തവ്യമായുമുള്ള വിഷയങ്ങളുടെ വിഭാഗം.

പൂൎവ്വപക്ഷം—സൎവ്വകൎമ്മവും അവിദ്യാപൂൎവ്വകമായിട്ടുള്ളതാണ് എന്നതു സിദ്ധമല്ല.

സമാധാനം—ആ വാദം ശരിയല്ല; എന്തെന്നാൽ, ബ്രഹ്മഹത്യാദിയെപ്പോലെ അതു സിദ്ധമാകുന്നു—നിത്യകൎമ്മം ശാസ്ത്രവിഹിതംതന്നെയാകുന്നു. പക്ഷേ അത് അജ്ഞനായവനെ മാത്രമേ സംബന്ധിക്കുന്നുള്ളു. ശാസ്ത്രപ്രതിഷിദ്ധമായും അനൎത്ഥകാരണമായുമിരിക്കുന്ന ബ്രഹ്മഹത്യാദിലക്ഷണമായ കൎമ്മം അവിദ്യാകാമാദിദോഷത്തോടുകൂടിയവന്നു മാത്രമേ ഉണ്ടാകുന്നുള്ളു—അങ്ങിനെ അല്ലെങ്കിൽ അവന്റെ അതിലുള്ള പ്രവൃത്തിക്ക് അൎത്ഥമില്ലാതെയാകും—അതുപോലെതന്നെ നിത്യനൈമിത്തികകാമ്യകൎമ്മങ്ങളും അജ്ഞനെ മാത്രമേ സംബന്ധിക്കുന്നുള്ളു.

പൂൎവ്വപക്ഷം—ആത്മാ ദേഹാദിയിൽനിന്നു വ്യതിരിക്തമാണ് എന്നറിയാതിരിക്കുമ്പോഴും നിത്യാദികൎമ്മങ്ങളിൽ പ്രവൃത്തി ഉണ്ടാവാൻ പാടില്ല. 2

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ, ചലനാത്മകമായും (ദേഹാദി) അനാത്മാക്കളാൽ ചെയ്യപ്പെടേണ്ടതായുമിരിക്കുന്ന കൎമ്മത്തിൽ 'ഞാൻ ചെയ്യുന്നു' എന്നിങ്ങിനെ പ്രവൃത്തി കാണപ്പെടുന്നുണ്ട്3.

---

1 അനിൎദ്ദേശ്യാക്ഷരോപാസകന്മാർ, പതിമൂന്നാമദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്ന അമാനിത്വം മുതലായവയോടും, പതിനാലാമദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്ന പ്രകാരം പ്രവൃത്തി മുതലായവയോടും, പതിനഞ്ചിൽ പറഞ്ഞിരിക്കുന്ന അസംഗത്വം മുതലായവയോടും, കൂടിയവരാകുന്നു. അതിനാൽ ജ്ഞാനനിഷ്ഠയിൽതന്നെയാണ് അവൎക്കധികാരം എന്നൎത്ഥം.

(ആ) 2 പാരലൌകികമായ കൎമ്മങ്ങളിൽ ദേഹാദ്യതിരിക്താത്മജ്ഞാനംകൂടാതെ പ്രവൃത്തി ഉണ്ടാകുന്നതല്ല. അതിനാൽ അവ അവിദ്യാപൂൎവ്വകമല്ല എന്നാണ് ശങ്ക.

3 കൎമ്മം ചലനാത്മകമാകയാൽ അത് ആത്മാവിനാൽ ചെയ്യപ്പെടുന്നതല്ല. എന്തെന്നാൽ ആത്മാ നിഷ്ക്രിയനാകുന്നു. എന്നാൽ ദേഹാദിസംഘാതം സക്രിയമാകയാൽ കൎമ്മം തൽകൃതമാണ് എന്നതു യുക്തംതന്നെ. എങ്കിലും ദേഹാദിസംഘാതത്തിലുള്ള അഭിമാനംഹേതുവായിട്ട് 'ഞാൻ ചെയ്യുന്നു' എന്നിങ്ങിനെ ആത്മാവിന്നു കൎമ്മത്തിൽ മിഥ്യാധീപൂൎവ്വകമായ പ്രവൃത്തി കാണുന്നുണ്ട്. അതിനാൽ അത് അവിദ്യാപൂൎവ്വകമാണ് എന്നതു യുക്തംതന്നെ എന്നൎത്ഥം.

പൂൎവ്വപക്ഷം—ദേഹാദിസംഘാതത്തിൽ അഹംബുദ്ധി ഗൌണമാകുന്നു; മിഥ്യയല്ല.

സമാധാനം—അതും ശരിയല്ല. എന്തെന്നാൽ, എന്നാൽ അതിൻെറ കാൎയ്യവും ഗൌണമായിരിക്കണം. ആത്മീയമായ (സ്വന്തമായ) ദേഹാദിസംഘാതത്തിൽ അഹംബുദ്ധി ഗൌണമാകുന്നു. ഇതിനെ അനുസരിച്ച് ശ്രുതിയിൽ ഒരുവൻെറ പുത്രനെ സംബന്ധിച്ച് ഇങ്ങിനെ പറയുന്നു—'നിൻെറ പുത്രനെന്നു പറയപ്പെടുന്നവൻ നീ തന്നെയാകുന്നു'. നാം സാധാരണയായി 'ഈ പശു എൻെറ പ്രാണനാകുന്നു' എന്നും പറയാറുണ്ട്. (അതുപോലെ ആത്മീയമായ സംഘാതത്തിൽ അഹംബുദ്ധിയും ഗൌണമാകുന്നു). എന്നാൽ മിഥ്യാജ്ഞാനം അപ്രകാരമല്ല. സ്ഥാണുവേതാണ്, പുരുഷനേതാണ് എന്നു വേർതിരിച്ചറിവാൻ വയ്യാത്ത ഘട്ടത്തിലാണ് മിഥ്യാജ്ഞാനമുണ്ടാകുന്നത്. ഗൌണമായ പ്രത്യയം (ബുദ്ധി) മുഖ്യമായ (വാസ്തവമായ) കാൎയ്യം സാധിക്കുന്നതിന്നായി ഭവിക്കുന്നില്ല. എന്തെന്നാൽ ഗൌണവൃത്തി ഉപമാശബ്ദത്തെ ലോപിച്ചുകൊണ്ട് അധികരണത്തെ സ്തുതിക്കുന്നതിന്നുവേണ്ടി മാത്രമാകുന്നു. ഇതിന്നൊരു ദൃഷ്ടാന്തം—'ദേവദത്തൻ സിംഹമാകുന്നു' എന്നുള്ള വാക്യം, ദേവദത്തൻ (ക്രൌൎയ്യം കൊണ്ടു) സിംഹത്തോടു തുല്യനാകയാൽ (ദേവദത്തൻ സിംഹംപോലെയാകുന്നുവെന്ന് ഉപമകൊണ്ട്) ക്രൌൎയ്യാദ്യധികരണമായിരിക്കുന്ന ദേവദത്തനെ സ്തുതിക്കുന്നതിന്നുവേണ്ടി മാത്രമാകുന്നു. അപ്രകാരംതന്നെ 'മാണവകൻ അഗ്നിയാകുന്നു' എന്ന വാക്യം, മാണവകൻ (പിംഗളവൎണ്ണംകൊണ്ട്) അഗ്നിക്കു തുല്യനാകയാൽ (മാണവകൻ അഗ്നിപോലെയാകുന്നുവെന്ന ഉപമകൊണ്ട്) പൈംഗല്യാദ്യധികരണമായിരിക്കുന്ന മാണവകനെ സ്തുതിക്കുന്നതിന്നുവേണ്ടി മാത്രമാകുന്നു. എന്നാൽ അപ്രകാരമുള്ള ഗൌണശബ്ദജ്ഞാനംകൊണ്ടു (മുഖ്യമായ) സിംഹകാൎയ്യമോ, അല്ലെങ്കിൽ (മുഖ്യമായ) അഗ്നികാൎയ്യമോ, സാധിക്കപ്പെടുന്നതല്ല. എന്നാൽ മിഥ്യാജ്ഞാനത്തിൻെറ കാൎയ്യമായ അനൎത്ഥം (ഒരുവൻ) അനുഭവിക്കുന്നു. ഗൌണമായി പറയപ്പെട്ടിട്ടുള്ള വിഷയം ഇന്നതാണെന്നറിയുന്നു. 'ഈ ദേവദത്തൻ സിംഹമല്ല. ഈ മാണവകൻ അഗ്നിയല്ല' എന്നിങ്ങിനെ അറിയുന്നു. ആത്മാ എന്നു ഗൌണമായി പറയപ്പെടുന്ന ദേഹാദിസംഘാതത്താൽ ചെയ്യപ്പെട്ടിട്ടുള്ള കൎമ്മം അഹംപ്രത്യയവിഷയമായിരിക്കുന്ന മുഖ്യമായ ആത്മാവിനാൽ ചെയ്യപ്പെട്ടതായി ഭവിക്കുകയില്ല. ഗൌണമായ സിംഹത്താലും ഗൌണമായ അഗ്നിയാലും ചെയ്യപ്പെട്ടിട്ടുള്ള കൎമ്മം മുഖ്യമായ സിംഹത്താലും മുഖ്യമായ അഗ്നിയാലും ചെയ്യപ്പെട്ടതായി ഭവിക്കുകയില്ലല്ലോ. ഒരുവൻെറ ക്രൌൎയ്യംകൊണ്ടാകട്ടേ പൈംഗല്യംകൊണ്ടാകട്ടേ മുഖ്യമായ സിംഹകാൎയ്യമോ അഗ്നികാൎയ്യമോ സാധിക്കപ്പെടുന്നില്ല. അത് (അധികരണത്തെ) സ്തുതിക്കുന്നതിന്നുവേണ്ടി മാത്രമാകുന്നു. സ്തുതിക്കപ്പെടുന്നവൻ 'ഞാൻ സിംഹമല്ല, ഞാനഗ്നിയല്ല' എന്നറിയുന്നു. സിംഹത്തിൻെറ കൎമ്മവും അഗ്നിയുടെ കൎമ്മവും ത

ൻേറതാണെന്നാവൻ വിചാരിക്കുന്നില്ല. അതുകൊണ്ട്, 'ഞാൻ കൎത്താ, എൻെറ കൎമ്മം' എന്നു വിചാരിക്കുന്നതിനേക്കാൾ ദേഹാദിസംഘാതകൃതമായിരിക്കുന്ന കൎമ്മം 'എൻേറതല്ല'—മുഖ്യമായ ആത്മാവിൻേറതല്ല—എന്നു വിചാരിക്കുന്നത് അധികം യുക്തമായിരിക്കുന്നതാണ്.

ആത്മീയമായ സ്മൃതി ഇച്ഛ പ്രയത്നം എന്നി കൎമ്മഹേതുക്കളെക്കൊണ്ട് ആത്മാതന്നെ വാസ്തവമായി കൎമ്മംചെയ്യുന്നുവെന്നൊരു മതമുണ്ട്. അതും ശരിയല്ല. എന്തെന്നാൽ അവ മിഥ്യാജ്ഞാനംകൊണ്ടുണ്ടാകുന്നവയാകുന്നു. മിഥ്യാജ്ഞാനംനിമിത്തം ചെയ്യപ്പെട്ടിട്ടുള്ള കൎമ്മങ്ങളുടെ ഇഷ്ടാനിഷ്ടഫലങ്ങളെ അനുഭവിച്ച് അതുകൊണ്ടുണ്ടായിട്ടുള്ള സംസ്കാരത്തിൽനിന്നാണ് സ്മൃതി ഇച്ഛ പ്രയത്നം മുതലായവയുണ്ടാകുന്നത്. ഈ ജന്മത്തിൽ ധൎമ്മാധൎമ്മങ്ങളും തൽഫലാനുഭവവും ദേഹാദിസംഘാതത്തിൽ ആത്മാഭിമാനംകൊണ്ടും രാഗദ്വേഷങ്ങൾകൊണ്ടുമാണുണ്ടാകുന്നത്. അതുപോലെതന്നെയാണ് കഴിഞ്ഞ ജന്മത്തിലും അതിന്നുമുമ്പിലത്തെ ജന്മത്തിലും. ഇങ്ങിനെ, കഴിഞ്ഞുപോയതും വരുവാനുള്ളതുമായ സംസാരം അവിദ്യാകൃതവും അനാദിയുമാകുന്നുവെന്നു നമുക്കനുമാനിക്കാവുന്നതാണ്. അതിനാൽ സൎവ്വകൎമ്മസംന്യാസപൂൎവ്വകമായിരിക്കുന്ന (ആത്മ) ജ്ഞാനനിഷ്ഠകൊണ്ടാണ് ആത്യന്തികമായ സംസാരനിവൃത്തി എന്നു സിദ്ധമാകുന്നു. ദേഹാഭിമാനംതന്നെ അവിദ്യാരൂപമാകയാൽ തന്നിവൃത്തിയിങ്കൽ ദേഹവുമില്ലാതാകണം; അപ്പോൾ സംസാരം അവശ്യം നശിക്കുന്നു. ദേഹാദിസംഘാതത്തിൽ ആത്മാഭിമാനവും അവിദ്യാത്മകമാകുന്നു. ലോകത്തിൽ ആരുംതന്നെ പശു മുതലായവയിൽനിന്നന്യനാണ് താൻ, തന്നിൽനിന്നന്യമാണ് പശു മുതലായവ എന്നറിഞ്ഞുകൊണ്ട് അവയാണ് താൻ എന്നു വിചാരിക്കുന്നില്ല. സ്ഥാണുവിനെ പുരുഷനാണ് എന്നു തെററിദ്ധരിക്കുന്നതുപോലെ അവിവേകംകൊണ്ടാണ് അജ്ഞനായവന്നു ദേഹാദിസംഘാതത്തിൽ അഹംബുദ്ധിയുണ്ടാകുന്നത്. എന്നാൽ വിവേകംകൊണ്ടു തത്വത്തെ അറിയുന്നവന്ന് അപ്രകാരമുണ്ടാകുന്നില്ല. 'നിൻെറ പുത്രനെന്നു പറയപ്പെടുന്നവൻ തന്നെയാണ് നീ' എന്നു ശ്രുതി പറഞ്ഞിരിക്കുന്നപ്രകാരം സ്വപുത്രനിൽ യാതൊരു അഹംബുദ്ധിയാണുള്ളത്, അതു ജന്യജനകസംബന്ധനിമിത്തമായ ഗൌണപ്രത്യയമാകുന്നു. ഗൌണമായിരിക്കുന്ന ആത്മാവിന്നു ഭോജനം മുതലായതെന്നപോലെ, പരമാൎത്ഥകാൎയ്യം ചെയ്വാൻ കഴിയുന്നില്ല. (ഗൌണാത്മാവായ സ്വകീയപുത്രാദികൾക്കു പിതാവിൻെറ ഭോജനാദിക്രിയ ചെയ്വാൻ കഴിയുന്നതല്ലല്ലോ. അതുപോലെ ദേഹാദിക്കു ഗൌണമായിട്ടാത്മത്വമുണ്ടെങ്കിലും അതുകൊണ്ടു കൎത്തൃത്വാദികാൎയ്യം ആത്മാവിന്നു വാസ്തവമായിട്ടുണ്ടെന്നു സിദ്ധിക്കുന്നതല്ല). ഗൌണമായിരിക്കുന്ന സിംഹത്താൽ (ദേവദത്തനാൽ) മുഖ്യസിംഹകാൎയ്യം ചെയ്യപ്പെടുന്നതല്ല. അപ്രകാരംതന്നെ ഗൌണമായ അഗ്നിയാൽ (മാണവകനാൽ) മുഖ്യാഗ്നികാൎയ്യം (ദാഹപാകാദി) ചെയ്യപ്പെടുന്നില്ല.

പൂൎവ്വപക്ഷം—അദൃഷ്ടവിഷയമായിരിക്കുന്ന വേദവിധികളെ പ്രമാണമാക്കീട്ടു യാതൊന്നാണ് ആത്മാവിനാൽ കൎത്തവ്യമായിട്ടുള്ളത് അതു ഗൌണാത്മാക്കളായ ദേഹേന്ദ്രിയങ്ങളാൽ ചെയ്യപ്പെടുന്നുവെന്നു പറയാം.

സമാധാനം—പാടില്ല. എന്തെന്നാൽ, അവയുടെ ആത്മത്വം അവിദ്യാകൃതമാകുന്നു. ദേഹേന്ദ്രിയാദികൾ ഗൌണാത്മാക്കളല്ല. നേരെ മറിച്ച്, മിഥ്യാജ്ഞാനംകൊണ്ടുതന്നെയാണ് അനാത്മാക്കളായിരിക്കുന്ന ദേഹാദികളോട് അസംഗനായിരിക്കുന്ന ആത്മാവിന്നു സംഗമുണ്ടാകുന്നത് (അനാത്മാക്കളായിരിക്കുന്ന ദേഹാദികൾക്ക് ആത്മത്വം മിഥ്യാജ്ഞാനംകൊണ്ടാണുണ്ടാകുന്നത് എന്നൎത്ഥം). മിഥ്യാജ്ഞാനമുള്ളപ്പോൾ അവ ആത്മാക്കളായി ഭവിക്കുന്നു. മിഥ്യാജ്ഞാനമില്ലാതാകുമ്പോൾ അവ ആത്മാക്കളല്ലാതെയാവുകയും ചെയ്യുന്നു. അജ്ഞനായിട്ടുള്ളവനാണ് അവിവേകം നിമിത്തം 'ഞാൻ പൊക്കമുള്ളവനാകുന്നു, ഞാൻ മഞ്ഞനിറമുള്ളവനാകുന്നു' എന്നും മററും വിചാരിച്ചു ദേഹാദിസംഘാതത്തിൽ അഹംബുദ്ധിയെ ആരോപിക്കുന്നത് (ദേഹാദിസംഘാതത്തെ ആത്മാവായി വിചാരിക്കുന്നത്). എന്നാൽ 'ദേഹാദിസംഘാതത്തിൽനിന്നന്യനാണ് ഞാൻ' എന്നിങ്ങിനെ വേർതിരിച്ചറിയുന്നവന്നു ദേഹാദിസംഘാതത്തിൽ അഹംബുദ്ധിയുണ്ടാകുന്നില്ല. അതിനാൽ, മിഥ്യാജ്ഞാനമില്ലാത്തപ്പോൾ ഇല്ലാത്തതിനാൽ ഈ ഭാവന (ദേഹാദിയിൽ അഹംബുദ്ധി) മിഥ്യാജ്ഞാനംകൊണ്ടുണ്ടാകുന്നതാകുന്നു; അല്ലാതെ അതു കേവലം ഗൌണമായ പ്രത്യയമല്ല. സിംഹവും ദേവദത്തനും എന്നപോലെ, അല്ലെങ്കിൽ അഗ്നിയും മാണവകനുമെന്നപോലെ, രണ്ടു വസ്തുക്കൾക്കുള്ള സമാനധൎമ്മത, അല്ലെങ്കിൽ അവതമ്മിലുള്ള വിശേഷം, സ്പഷ്ടമായി കാണുന്ന ദിക്കിൽ മാത്രമേ ഗൌണമായ പ്രത്യയം അല്ലെങ്കിൽ ശബ്ദപ്രയോഗം ഉണ്ടാവുകയുള്ളു. അങ്ങിനെയുള്ള സാമാന്യവിശേഷങ്ങൾ കാണപ്പെടാത്ത ദിക്കിൽ അതുണ്ടാകുന്നതല്ല. ശ്രുതിയെ പ്രമാണമാക്കീട്ടു മുമ്പു പറഞ്ഞിട്ടുള്ള വാദവും ശരിയല്ല. എന്തെന്നാൽ ശ്രുതി അദൃഷ്ടവിഷയമായിട്ടാണ് പ്രമാണമായിരിക്കുന്നത്. പ്രത്യക്ഷാദിപ്രമാണങ്ങളെക്കൊണ്ടു ഗ്രഹിക്കുവാൻ പാടില്ലാത്ത സാധ്യസാധനസംബന്ധത്തോടുകൂടിയിരിക്കുന്ന അഗ്നിഹോത്രാദിവിഷയത്തിലാണ് ശ്രുതി പ്രമാണമായിരിക്കുന്നത്; അല്ലാതെ പ്രത്യക്ഷാദിവിഷയത്തിലല്ല. എന്തെന്നാൽ ശ്രുതി അദൃഷ്ടമായിട്ടുള്ളതിനെ ദൎശിക്കുന്നതിന്നുവേണ്ടി മാത്രം പ്രമാണമായിരിക്കുന്നതേയുള്ളു. അതിനാൽ, ദേഹാദിസംഘാതത്തിൽ സ്പഷ്ടമായി മിഥ്യാജ്ഞാനംനിമിത്തമുണ്ടാകുന്ന അഹംബുദ്ധി ഗൌണമാണ് എന്നു കല്പിപ്പാൻ പാടുള്ളതല്ല. 'അഗ്നി തണുത്തതാകുന്നു, അപ്രകാശമാകുന്നു' എന്നു പറയുന്നതായി നൂറു ശ്രുതികളുണ്ടായാലും അവയ്ക്കു പ്രാമാണ്യമില്ല. അപ്രകാരം പറയുന്നതായാൽത്തന്നെ അതിന്ന് മറെറാരൎത്ഥമാണ് ശ്രുതി വിവക്ഷിച്ചിട്ടുള്ളത് എന്നേ നമുക്കു വിചാരിപ്പാൻ പാടുള്ളു. അവയ്ക്കു പ്രാമാണ്യം അന്യഥാ നിലനില്ക്കുന്നതല്ല. അന്യപ്രമാണത്തിന്നു വിരു

ദ്ധമായതോ സ്വവചനത്തിന്നു വിരുദ്ധമായതോ ആയ ഒന്നിനേയും നാം കല്പി ക്കരുത്.

പൂൎവ്വപക്ഷം—കൎമ്മത്തിന്റെ കൎത്താ മിഥ്യാജ്ഞാനത്തിന്നധീനനാക യാൽ (വിദ്യോൽപത്തിയിങ്കൽ അവിദ്യ നശിക്കുമ്പോൾ തദധീനനായ) കൎത്താ വിന്റെ അഭാവത്തിങ്കൽ (കൎത്താകൂടാതെ കൎമ്മാനുഷ്ഠാനം അസാദ്ധ്യമാകയാൽ) ശ്രുതി (കൎമ്മകാണ്ഡം) അപ്രമാണമായി ഭവിക്കുന്നു.

സമാധാനം—ഇല്ല. എന്തെന്നാൽ ബ്രഹ്മവിദ്യയെ സമ്പാദിക്കുന്നതി ന്നു ശ്രുതി ആവശ്യമാകുന്നു.

പൂൎവ്വപക്ഷം—കൎമ്മത്തെ വിധിക്കുന്ന ശ്രുതി പ്രമാണമല്ലെങ്കിൽ ബ്രഹ്മ വിദ്യയെ ഉപദേശിക്കുന്ന ശ്രുതിയും പ്രമാണമാകുവാൻ പാടില്ല.

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ, ബ്രഹ്മവിദ്യയെ ബാധി ക്കുന്നതായ ജ്ഞാനം ഉൽപാദിക്കുന്നതല്ല—ബ്രഹ്മവിദ്യയെ ഉപദേശിക്കുന്ന ശ്രു തികൊണ്ട് ആത്മാ അറിയപ്പെട്ടുമ്പോൾ ദേഹാദിസംഘാതത്തിലുള്ള അ ഹംബുദ്ധി ബാധിക്കപ്പെട്ടുന്നു. എന്നാൽ ആത്മാവിൽതന്നെയുള്ള ആത്മ ജ്ഞാനം (ആത്മാവിനെ ആത്മാവായിത്തന്നെ അറിയുന്ന ജ്ഞാനം) ഒരിക്കലും ഒരു വിധത്തിലും ഒന്നുകൊണ്ടും ബാധിക്കപ്പെട്ടുന്നതല്ല. എന്തെന്നാൽ ആത്മ ജ്ഞാനം, അഗ്നി ഉഷ്ണവും പ്രകാശത്തോട്ടുകൂടിയതുമാണ് എന്ന ജ്ഞാനംപോ ലെ, (അജ്ഞാനനിവൃത്തിയാകുന്ന) തൽഫലത്തിൽനിന്നു വ്യതിരിക്തമായിരിക്കു ന്നില്ല. എന്നാൽ ഇതുകൊണ്ടു കൎമ്മത്തെ വിധിക്കുന്ന ശ്രുതി പ്രമാണമല്ല എ ന്നു വരുന്നില്ല. എന്തെന്നാൽ അത് (ഒരുവനിൽ) മുമ്പുള്ള സ്വാഭാവികമായ പ്രവൃത്തികളെ ഓരോന്നായി അടക്കി (അവനിൽ) പുതിയതായും ഉൽകൃഷ്ടമായു മുള്ള പ്രവൃത്തികളെ ഉൽപാദിപ്പിച്ച് (അവനെ) പ്രത്യഗാത്മാഭിമുഖമാക്കി പ്രവ ൎത്തിപ്പിക്കുന്നു*. ഉപായം മിഥ്യയാണെങ്കിലും ഉപേയം സത്യമാകയാൽ, വി ധിശേഷങ്ങളായ അൎത്ഥവാദങ്ങൾ എന്നപോലെ, അതും സത്യംതന്നെയായി ഭവിക്കുന്നു. ലോകത്തിൽത്തന്നെ നാം ഒരു കുട്ടിയേയോ ഒരു ഭ്രാന്തനേയോ പാ ലു മുതലായതു കുടിപ്പാൻ നിൎബ്ബന്ധിക്കുമ്പോൾ അതുകൊണ്ടു തലമുടി വളരെ ഉണ്ടാകുമെന്നും മററും പറയേണ്ടിവരുന്നു. അല്ലെങ്കിൽ, ആത്മജ്ഞാനത്തിന്നു മുമ്പു ദേഹാഭിമാനത്തിന്നു ഹേതുവായ പ്രത്യക്ഷാദികളുള്ള പ്രാമാണ്യംപോലെ കൎമ്മവിധി ശ്രുതിക്കു മറെറാരവസ്ഥയിൽ (ആത്മജ്ഞാനത്തിന്നുമുമ്പു) സാക്ഷാ ലായി പ്രാമാണ്യം സാധിക്കാവുന്നതാണ്.

* (ആ) കൎമ്മകാണ്ഡശ്രുതി അനാദികാലപ്രവൃത്തമായിരിക്കുന്ന സ്വാഭാവികമായ പ്രവൃത്തിവ്യ ക്തികളെ പ്രതിബന്ധിച്ച്, യാഗാദ്യലൌകികപ്രവൃത്തിവ്യക്തികളെ ജനിപ്പിക്കുന്നു. അതിന്റെ ഉൽപത്തി ചിത്തശുദ്ധിദ്വാരാ പ്രത്യഗാത്മാഭിമുഖ്യപ്രവൃത്തിയെ ഉൽപാദിപ്പിക്കുന്നു. ഇങ്ങിനെ കൎമ്മ വിധിശ്രുതികൾ പാരമ്പൎയ്യേണ പ്രത്യഗാത്മജ്ഞാനാൎത്ഥമായി ഭവിക്കുകയാൽ ഇവ പ്രമാണംതന്നെ യായിരിക്കുന്നുവെന്നൎത്ഥം.

ഇനി വേറൊരു മതമുണ്ട്—സ്വയം വ്യാപരിക്കുന്നില്ല എങ്കിലും ആത്മാസന്നിധിമാത്രംകൊണ്ടു കമ്മം ചെയ്യുന്നു. ഇതുതന്നെയാണ് ആത്മാവിന്റെ മുഖ്യകർത്തൃത്വം. ഇതിന്നൊരുദാഹരണം—യോദ്ധാക്കൾ യുദ്ധം ചെയ്യുമ്പോൾ സ്വയം യുദ്ധം ചെയ്യുന്നില്ല എങ്കിലും സന്നിധിമാത്രംകൊണ്ടു രാജാ യുദ്ധം ചെയ്യുന്നുവെന്നും, രാജാ ജിതനായിയെന്നും, പരാജിതനായി എന്നും മററുമുള്ളതു പ്രസിദ്ധമാണല്ലോ. അപ്രകാരംതന്നെ സേനാപതിയും വെറും വാക്കുകൊണ്ടു പ്രവർത്തിക്കുന്നു. സേനാപതിക്കും രാജാവിന്നും ക്രിയയുടെ ഫലത്തോടു സംബന്ധമുണ്ടെന്നും നാം കാണുന്നു. ഇനി വേറൊരുദാഹരണം പറയാം—ഋത്വിക്കുകളുടെ കമ്മം യജമാനന്റെയാണെന്നു പറയുന്നു. അതുപോലെ ദേഹാദികളുടെ കമ്മം ആത്മകൃതമായി ഭവിക്കുന്നുവെന്നു പറയാം. എന്തെന്നാൽ അവയുടെ ഫലം ആത്മാവിന്നാണുണ്ടാകുന്നത്. മറെറാരുദാഹരണം—അയസ്കാന്തം ഇരിമ്പിനെ വട്ടത്തിൽ തിരിക്കുന്നതിനാൽ (കമ്മത്തിൽ) വ്യാപരിക്കാത്ത വസ്തുവിലും മുഖ്യകർത്തൃത്വമിരിക്കാവുന്നതാണ്. ആത്മാവിനെ സംബന്ധിച്ചുമപ്രകാരമാകുന്നു.

സമാധാനം—ഈ മതം ശരിയല്ല. എന്തെന്നാൽ അങ്ങിനെയാണെങ്കിൽ കമ്മം ചെയ്യാത്തവൻ കാരകനാണ് എന്നു വരും.

പൂർവ്വപക്ഷം—കാരകം അനേകപ്രകാരമാകുന്നു.

സമാധാനം—അല്ല. എന്തെന്നാൽ (മുൻ ഉദാഹരണങ്ങളിൽ പറഞ്ഞിരിക്കുന്ന) രാജാ മുതലായവർക്കും മുഖ്യകർത്തൃത്വം കാണുന്നുണ്ട്. സ്വവ്യാപാരംകൊണ്ടു രാജാവുതന്നെ യുദ്ധം ചെയ്യുന്നുവെന്നു വരാം. പിന്നെ യോദ്ധാക്കളെ യുദ്ധം ചെയ്യിക്കുക എന്ന ക്രിയകൊണ്ടും, അവർക്കു ധനദാനംകൊണ്ടും, അപ്രകാരംതന്നെ ജയപരാജയഫലോപഭോഗംകൊണ്ടും രാജാവിന്നു മുഖ്യകർത്തൃത്വംതന്നെയുണ്ട്. അതുപോലെതന്നെ പ്രധാനത്യാഗംകൊണ്ടും ദക്ഷിണാദാനംകൊണ്ടും യജമാനന്നും മുഖ്യകർത്തൃത്വമുണ്ട്. അതിനാൽ (കമ്മത്തിൽ) വ്യാപരിക്കാത്ത ഒരുവൻ കർത്താവാണ് എന്ന് ഉപചാരമായി യാതൊന്നാണ് പറയപ്പെടുന്നത് അതു ഗൌണമാണെന്നറിയപ്പെടുന്നു. രാജയജമാനപ്രഭൃതികൾക്കു സ്വവ്യാപാരലക്ഷണമായിരിക്കുന്ന മുഖ്യകർത്തൃത്വം കാണപ്പെടുന്നില്ല എങ്കിൽ, ലോഹത്തെ തിരിക്കുന്ന അയസ്കാന്തമെന്നപോലെ, സന്നിധിമാത്രംകൊണ്ടാണെങ്കിലും (അവർക്കു) മുഖ്യകർത്തൃത്വമുണ്ട് എന്നു കല്പിക്കാം. എന്നാൽ വാസ്തവത്തിൽ രാജയജമാനപ്രഭൃതികൾക്കു സ്വവ്യാപാരമുണ്ട്. അതിനാൽ സന്നിധിമാത്രംകൊണ്ടുള്ള കർത്തൃത്വം ഗൌണം മാത്രമാകുന്നു. അപ്പോൾ തൽഫലസംബന്ധവും ഗൌണമായിട്ടുതന്നേയിരിക്കുകയുള്ളു. ഗൌണമായ ഒരു കർത്താവിനാൽ മുഖ്യമായ ഒരു കാര്യം ചെയ്യപ്പെടുന്നതുമില്ല. അതിനാൽ ദേഹാദികളുടെ വ്യാപാരംകൊണ്ട് അവ്യാപാരിയായിരിക്കുന്ന ആത്മാ കർത്താവായും ഭോക്താവായുമിരിക്കുന്നുവെന്നു പറഞ്ഞതു തീരെ തെററാകുന്നു. എന്നാൽ സ്വപ്ന

ത്തിൽ എന്നപോലെ, അല്ലെങ്കിൽ ഇന്ദ്രജാലക്കാരൻെറ കണ്ണുകെട്ടുപോലെ, ഭ്രാന്തിനിമിത്തമാണെന്നു സാധിക്കാവുന്നതാണ്. ദേഹാദിയിലുള്ള അഹംബുദ്ധിയുടെ തുടച്ചയ്ക്കു ഭംഗം വരുന്നതായ സുഷുപ്തി, സമാധി മുതലായവയിൽ കർത്തൃത്വം ഭോക്തൃത്വം മുതലായ അനത്ഥങ്ങൾ കാണപ്പെടുന്നില്ല. അതുഹേതുവായിട്ട്, സംസാരഭ്രമം മിഥ്യാജ്ഞാനനിമിത്തംതന്നെയാണ്, പരമാത്ഥമല്ല, എന്ന കാരണത്താൽ അത്യന്തമായ ഉപരമം സമ്യഗ്ദശ്നംകൊണ്ടുതന്നെയാണ് സിദ്ധിക്കപ്പെടുന്നത് എന്നു സിദ്ധമാകുന്നു.

സവ്വഗീതാശാസ്ത്രാത്ഥത്തേയും ഈ അധ്യായത്തിൽ ഉപസംഹരിച്ചിട്ട്, ശാസ്ത്രാത്ഥം നല്ലവണ്ണം ഉറയ്ക്കുന്നതിന്നുവേണ്ടി ഇവിടെ അവസാനത്തിൽ സംക്ഷേപമായി വിശേഷാൽ ഉപസംഹാരം ചെയ്തതിൻെറശേഷം ഇപ്പോൾ ഭഗവാൻ ശാസ്ത്രസമ്പ്രദായവിധിയെ (ഗുരുശിഷ്യപരമ്പരയായിട്ടുള്ള ശാസ്ത്രോപദേശക്രമത്തെ) പറയുവാനാരംഭിക്കുന്നു—

൬൭. ഇദം തേ നാതപസ്കായ നാഭക്തായ കദാചന
ന ചാശുശ്രൂഷവേ വാച്യം ന ച മാം യോഭ്യസൂയതി.

ഇദം=ഈ ഗീതാത്ഥതത്ത്വം, തേ=നിന്നാൽ, അതപസ്കായ=ധമ്മാനുഷ്ഠാനഹീനനായിരിക്കുന്നവന്ന്, കദാചന=ഒരിക്കലും, ന വാച്യം=ഉപദേശിക്കപ്പെടത്തക്കതല്ല. അഭക്തായ=ഈശ്വരൻ ഗുരു ഇവരിൽ ഭക്തിയില്ലാത്തവന്നും, ന ച (വാച്യം)=ഉപദേശിക്കപ്പെടത്തക്കതല്ല. അശുശ്രൂഷവേ=ഗുരുശുശ്രൂഷയെ ചെയ്യാത്തവന്നും (അല്ലെങ്കിൽ ഗീതാതത്ത്വത്തെ കേൾപ്പാനിഷ്ടമില്ലാത്തവന്നും), ന ച (വാച്യം)=ഉപദേശിക്കപ്പെടത്തക്കതല്ല. യഃ=എവൻ, മാം=പരമേശ്വരനായിരിക്കുന്ന എന്നെ, അഭ്യസൂയതി=മനുഷ്യദൃഷ്ടിയോടുകൂടി ദോഷാരോപംകൊണ്ടു നിന്ദിക്കുന്നുവോ, (തസ്മൈ ച)=അവന്നും, (ന വാച്യം)=ഉപദേശിക്കപ്പെടത്തക്കതല്ല.

ഈ ഗീതാത്ഥതത്ത്വം സ്വധമ്മാനുഷ്ഠാനഹീനനായിട്ടുള്ളവന്ന് (അല്ലെങ്കിൽ തപോഹീനനായിട്ടുള്ളവന്ന്) ഒരിക്കലും നിന്നാൽ ഉപദേശിക്കപ്പെടത്തക്കതല്ല. ഈശ്വരൻ ഗുരു എന്നിവരിൽ ഭക്തിയില്ലാത്തവന്നും, (ഗുരുവിന്ന്) പരിചയ്യയെ ചെയ്യാത്തവന്നും (അല്ലെങ്കിൽ ഗീതാതത്ത്വത്തെ കേൾപ്പാനാഗ്രഹമില്ലാത്തവന്നും), എന്നെ നിന്ദിക്കുന്നവന്നും ഒരിക്കലും ഇത് ഉപദേശിക്കപ്പെടത്തക്കതല്ല.

(ശം-ഭാ) ഇദം തേ=നിൻെറ ഹിതത്തിന്നായി, സംസാരനാശത്തിന്നായിക്കൊണ്ട്, എന്നാൽ ഉപദേശിക്കപ്പെട്ടിട്ടുള്ള ഈ ശാസ്ത്രം; അതപസ്കായ=തപോരഹിതനായിട്ടുള്ളവന്ന്; കദാചന=ഒരിക്കലും; ന വാച്യം=ഉപദേശിക്കപ്പെടത്തക്കതല്ല. അഭക്തായ=തപസ്വിയാണെങ്കിലും ഗുരുദേവഭക്തിഹീനനായിട്ടുള്ളവന്ന്; കദാചന ന വാച്യം=ഒരിക്കലും—ഒരവസ്ഥയിലും—ഉപദേശിക്കപ്പെടത്തക്കതല്ല. അശുശ്രൂഷവേ=തപസ്വിയും ഭക്തനുമാണെങ്കിലും (ദേവഗുരു) ശുശ്രൂഷയെ ചെയ്യാത്തവന്നും; കദാചന ന വാച്യം=ഒരിക്കലും ഉപദേശിക്കപ്പെടത്തക്കതല്ല. യഃ മാം അഭ്യസൂയതി=എവൻ എന്നെ പ്രാകൃതനായ മനുഷ്യനെന്നു വിചാരിച്ച് ആത്മപ്രശംസാദിദോഷത്തെ എന്നിൽ ആരോപിച്ച്

എന്നെ നിന്ദിക്കുന്നുവോ; എവൻ എന്നെ ഈശ്വരനെന്നറിയാതെ ഞാനിശ്വരനാണെന്നു സമ്മതിക്കുന്നില്ലയോ, അവനും അയോഗ്യനാകുന്നു. അവനും ഈ ശാസ്ത്രം ഒരിക്കലും ഉപദേശിക്കപ്പെടത്തക്കതല്ല. ഭഗവാങ്കൽ ഭക്തിയുള്ളവനും തപസ്വിയും ശുശ്രൂഷയെ ചെയ്യുന്നവനും (ഭഗവദ്വിഷയമായി) അസൂയാരഹിതനുമായവനു മാത്രമേ ഈ ശാസ്ത്രം ഉപദേശിപ്പാൻ പാടുള്ളുവെന്നാണ് വന്നുകൂടുന്ന അൎത്ഥം. 'മേധാവിക്കോ തപസ്വിക്കോ ഉപദേശിക്കാം' എന്നു മുമ്പു പറഞ്ഞിരിക്കകൊണ്ടു ഭക്തിശുശ്രൂഷകളോടുകൂടിയിരിക്കുന്ന മേധാവിക്കോ അല്ലെങ്കിൽ ഭക്തിശുശ്രൂഷകളോടുകൂടിയ തപസ്വിക്കോ ഉപദേശിക്കാവുന്നതാണ് (എന്നേ അതിനൎത്ഥമുള്ളു). ഭക്തിശുശ്രൂഷകളില്ലാത്ത മേധാവിക്കോ തപസ്വിക്കോ ഇത് (ഒരിക്കലും) ഉപദേശിപ്പാൻ പാടില്ല. സകലഗുണസമ്പന്നനാണെങ്കിലും ഭഗവാങ്കൽ അസൂയയോടുകൂടിയിരിക്കുന്നവനും ഇതുപദേശിപ്പാൻ പാടില്ല. ഗുരുശുശ്രൂഷ ചെയ്യുന്നവനും ഭക്തിമാനുമായവനു മാത്രമേ ഇതുപദേശിക്കാവൂ. ഇങ്ങിനെയാണ് ശാസ്ത്രസമ്പ്രദായവിധി.

ഇനി ശാസ്ത്രസമ്പ്രദായത്തെ ചെയ്യുന്നവനുള്ള ഫലത്തെ ഭഗവാൻ പറയുന്നു—

൬൮. യ ഇമം പരമം ഗുഹ്യം മത്ഭക്തേഷ്വഭിധാസ്യതി
ഭക്തിം മയി പരാം കൃത്വാ മാമേവൈഷ്യത്യസംശയഃ.

യഃ=എവൻ, പരമം ഗുഹ്യം=പരമരഹസ്യമായ, ഇമം=ഈ ഗീതാശാസ്ത്രത്തെ, മൽഭക്തേഷു=എന്റെ ഭക്തന്മാൎക്ക്, അഭിധാസ്യതി=ഉപദേശിക്കുന്നുവോ, (സഃ)=അവൻ, മയി=എന്നിൽ, പരാം ഭക്തിം=ശ്രേഷ്ഠമായ ഭക്തിയെ, കൃത്വാ=ചെയ്ത്, അസംശയഃ=നിസ്സംശയനായിട്ട്, മാം ഏവ=എന്നെത്തന്നെ, ഏഷ്യതി=പ്രാപിക്കും.

എവൻ പരമരഹസ്യമായ ഈ ഗീതാശാസ്ത്രത്തെ എന്റെ ഭക്തന്മാൎക്കുപദേശിക്കുന്നുവോ അവൻ എന്നിൽ ശ്രേഷ്ഠമായ ഭക്തിയെ ചെയ്തു സകലസംശയവും തീൎന്നവനായി എന്നെത്തന്നെ പ്രാപിക്കും.

(ശം-ഭാ) ഇമം പരമം ഗുഹ്യം=നിഃശ്രേയസാൎത്ഥമായും അതിഗോപ്യമായുമിരിക്കുന്ന കേശവാൎജ്ജുനസംവാദരൂപേണയുള്ള മുൻ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ഈ ഗീതാശാസ്ത്രത്തെ; മൽഭക്തേഷു=എന്നിൽ ഭക്തിയുള്ളവരിൽ; യഃ=എവൻ; അഭിധാസ്യതി=ഉപദേശംകൊണ്ടു (ഗീതാശാസ്ത്രത്തിന്റെ) മൂലത്തേയും അൎത്ഥത്തേയും, ഞാൻ നിന്നിൽ ചെയ്തപ്രകാരം, സ്ഥാപിക്കുന്നത്. 'ഭക്തി'ശബ്ദത്തെ പിന്നേയും പിന്നേയും പറഞ്ഞതുകൊണ്ടു ഭക്തികൊണ്ടു മാത്രമാണ് ശാസ്ത്രസമ്പ്രദായത്തിന്ന് ഒരുവൻ പാത്രമാകുന്നത് എന്ന് അൎത്ഥം ധരിക്കേണ്ടതാകുന്നു. എങ്ങിനെയാണ് ഉപദേശിക്കേണ്ടത് എന്നു പറയുന്നു. മയി പരാം ഭക്തിം കൃത്വാ='പരമഗുരുവായിരിക്കുന്ന ഭഗവാന്റെ ശുശ്രൂഷയെ ഞാൻ ചെയ്യുന്നു' എന്നിങ്ങിനെ ശ്രേഷ്ഠമായ ഭക്തിയെ ചെയ്തുകൊണ്ട് എന്നൎത്ഥം. അങ്ങിനെയിരിക്കുന്ന ഉപദേഷ്ടാവ് ഇതിന്റെ ഫലമായി (മാം ഏവ ഏഷ്യതി=) എന്നെത്തന്നെ പ്രാപിക്കും—അവൻ മുക്തനാകും. അസംശയഃ=ഈ സംഗതിയിൽ യാതൊരു സംശയവും വേണ്ട.

എന്നുതന്നെയല്ല—

൬൯. ന ച തസ്മാന്മനുഷ്യേഷു കശ്ചിന്മേ പ്രിയകൃത്തമഃ
ഭവിതാ ന ച മേ തസ്മാദന്യഃ പ്രിയതരോ ഭുവി.

തസ്മാൽ=എന്റെ ഭക്തന്മാൎക്കു ഗീതാശാസ്ത്രത്തെ ഉപദേശിക്കുന്നവനേക്കാാം, മേ പ്രിയകൃത്തമഃ=എനിക്ക് അത്യന്തം പരിതോഷത്തെ ചെയ്യുന്നവനായി, മനുഷ്യേഷു=മനുഷ്യരുടെ ഇടയിൽ, കശ്ചിൽ=ആരും, ന ച=ഇല്ല. മേ=എനിക്ക്, തസ്മാൽ=അവനേക്കാാം, പ്രിയതരഃ അന്യഃ=അധികപ്രിയമുള്ളവനായിട്ടു വേറൊരുവൻ, ഭുവി=ഭൂമിയിൽ, ഭവിതാ ന ച=(കാലാന്തരത്തിൽ ഇനി) ഉണ്ടാവുകയുമില്ല.

എന്റെ ഭക്തന്മാൎക്കു ഗീതോപദേശം ചെയ്യുന്നവനേക്കാാം എനിക്ക് അത്യന്തം പരിതോഷത്തെ ചെയ്യുന്നവനായി മനുഷ്യരുടെ ഇടയിൽ ആരുമില്ല. എനിക്ക് അവനേക്കാാം അധികം പ്രിയമുള്ളവനായി വേറെ ആരും ഭൂമിയിൽ ഇനി ഉണ്ടാവുകയുമില്ല.

(ശം-ഭാ) തസ്മാൽ=ശാസ്ത്രസമ്പ്രദായത്തെ ചെയ്യുന്നവനേക്കാാം, മേ പ്രിയകൃത്തമഃ അന്യഃ=എനിക്ക് അതിശയേന പ്രിയത്തെ ചെയ്യുന്നവനായിട്ടു വേറൊരുവൻ; മനുഷ്യേഷു ന ച കശ്ചിൽ=ഇപ്പോഴുള്ള മനുഷ്യരുടെ ഇടയിൽ ആരുമില്ല. ഭവിതാ ന ച ഭുവി=എനിക്ക് അവനേക്കാാം പ്രിയമുള്ളവനായിട്ടു വേറൊരുവൻ ഈ ലോകത്തിൽ ഇനി (ഭവിഷ്യൽകാലത്തിൽ) ഉണ്ടാവുകയുമില്ല.

ഇനി ഈ ശാസ്ത്രത്തെ അദ്ധ്യയനംചെയ്യുന്നവനുള്ള ഫലത്തെ പറയുന്നു—

൭൦. അദ്ധ്യേഷ്യതേ ച യ ഇമം ധൎമ്മ്യം സംവാദമാവയോഃ
ജ്ഞാനയജ്ഞേന തേനാഹമിഷ്ടഃ സ്യാമിതി മേ മതിഃ.

ആവയോഃ=നൊമ്മാം രണ്ടുപേരുടേയും, ധൎമ്മ്യം=ധൎമ്മമാൎഗ്ഗത്തിൽനിന്നു തെററാത്ത, ഇമം സംവാദം=ഈ സംവാദത്തെ, യഃ ച=എവൻ, അദ്ധ്യേഷ്യതേ=പഠിക്കുമോ, തേന=അവനാൽ, ജ്ഞാനയജ്ഞേന=സൎവ്വയജ്ഞങ്ങളിൽവെച്ചു ശ്രേഷ്ഠമായ ജ്ഞാനയജ്ഞം കൊണ്ട്, അഹം ഇഷ്ടഃ സ്യാം=ഞാൻ ആരാധിക്കപ്പെട്ടവനായി ഭവിക്കും, ഇതി=എന്നാണ്, മേ=എന്റെ, മതിഃ=നിശ്ചയം.

നൊമ്മാം രണ്ടുപേരുടേയും ധൎമ്മ്യമായ ഈ സംവാദത്തെ എവൻ പഠിക്കുന്നുവോ അവനാൽ ശ്രേഷ്ഠമായ ജ്ഞാനയജ്ഞംകൊണ്ടു ഞാനാരാധിക്കപ്പെട്ടവനായി ഭവിക്കുമെന്നാണ് എന്റെ നിശ്ചയം.

(ശം-ഭാ) ധൎമ്മ്യം=ധൎമ്മത്തിൽനിന്നു ചലിക്കാത്തതായ; ഇമം ആവയോഃ സംവാദം=നൊമ്മാം രണ്ടുപേർതമ്മിലുള്ള സംവാദരൂപമായ ഈ ഗ്രന്ഥത്തെ; യഃ അദ്ധ്യേഷ്യതേ=എവൻ പഠിക്കുമോ; അവനാൽ ഇത് (താഴെ പറയുന്നത്) ചെയ്യപ്പെട്ടതായി ഭവിക്കും—തേന ജ്ഞാനയജ്ഞേന—വിധിയജ്ഞം, ജപയജ്ഞം (ഉറക്കെ ഉച്ചരിക്കുക), ഉപാംശുയജ്ഞം (ശബ്ദം കേൾക്കാതെ ജപിക്കുക), മാനസയജ്ഞം എന്നീ യജ്ഞങ്ങളിൽവെച്ചു ജ്ഞാനയജ്ഞം, മാനസമാകയാൽ, ഏററവും വിശിഷ്ടമാകുന്നു. അങ്ങിനെയിരിക്കുന്ന ജ്ഞാനയജ്ഞംകൊണ്ടു്

അഹം ഇഷ്ടഃ സ്യാം=(അപ്രകാരമുള്ള അധ്യയനംകൊണ്ടു്) ഞാൻ പൂജിതനായി ഭവിക്കും; ഇതി മേ മതിഃ=എന്നാണു് എന്റെ നിശ്ചയം. ഇങ്ങിനെ ഗീതാശാസ്ത്രത്തിന്റെ അധ്യയനം ജ്ഞാനയജ്ഞമായി സ്തുതിക്കപ്പെടുന്നു.

അല്ലെങ്കിൽ, ഈ ശ്ലോകംകൊണ്ടു ഗീതാശാസ്ത്രത്തെ അധ്യയനംചെയ്യുന്നവന്നുണ്ടാകുന്ന ഫലമിന്നതെന്നു കാണിക്കുന്നു എന്നത്ഥം ധരിക്കാം—ദേവതാദിവിഷയമായ യജ്ഞംകൊണ്ടു യാതൊരു (ദേവതാദ്യാത്മത്വ)ഫലമാണുണ്ടാകുന്നതു് അതിന്നു തുല്യമായും, ജ്ഞാനയജ്ഞംകൊണ്ടു യാതൊരു (കൈവല്യ)ഫലമാണുണ്ടാകുന്നതു് അതിന്നു തുല്യമായുമുള്ള ഒരു ഫലം ഗീതാശാസ്ത്രത്തെ അധ്യയനംചെയ്യുന്നവന്നുണ്ടാകുന്നുവെന്നത്ഥം.

ഇനി അതിനെ കേൾക്കുന്നവന്നുള്ള ഫലത്തെ പറയുന്നു—

൭൧. ശ്രദ്ധാവാനനസൂയശ്ച ശൃണുയാദപി യോ നരഃ
സോപി മുക്തഃ ശുഭാംല്ലോകാൻ പ്രാപ്നുയാൽ പുണ്യകമ്മണാം.

യഃ നരഃ=യാതൊരു മനുഷ്യൻ, ശ്രദ്ധാവാൻ=ശ്രദ്ധയോടുകൂടിയവനും, അനസൂയഃ ച=അസൂയാരഹിതനുമായിട്ടു്, ശൃണുയാൽ അപി=കേവലം കേൾക്കുകപോലും ചെയ്യുന്നുവോ, സഃ അപി=അവനും കൂടി, മുക്തഃ (സൻ)=സവ്വപാപങ്ങളിൽനിന്നും മോചിച്ചവനായിട്ടു്, പുണ്യകമ്മണാം=അശ്വമേധാദിപുണ്യകമ്മങ്ങളെ ചെയ്തവരുടെ, ശുഭാൻ ലോകാൻ* =നല്ല ലോകങ്ങളെ, പ്രാപ്നുയാൽ=പ്രാപിക്കും.

ശ്രദ്ധയോടുകൂടിയവനും അസൂയാരഹിതനുമായിരിക്കുന്ന യാതൊരു മനുഷ്യൻ ഈ ശാസ്ത്രത്തെ കേവലം കേൾക്കുകപോലും ചെയ്യുന്നുവോ അവനും കൂടി സവ്വപാപങ്ങളിൽനിന്നും മോചിച്ചവനായിട്ടു് പുണ്യകമ്മങ്ങളെ ചെയ്തിട്ടുള്ളവരുടെ ശുഭലോകങ്ങളെ പ്രാപിക്കുന്നു.

(ശം-ഭാ) യഃ നരഃ=യാതൊരു മനുഷ്യൻ; ശ്രദ്ധാവാൻ=ശ്രദ്ധയോടുകൂടിയവനും; അനസൂയഃ ച=അസൂയാവജ്ജിതനുമായിട്ടു്; (ഇമം ഗ്രന്ഥം) ശൃണുയാൽ അപി=ഈ ഗ്രന്ഥത്തെ കേൾക്കുകപോലും ചെയ്യുന്നുവോ; 'അപി' ശബ്ദംകൊണ്ടു് അത്ഥജ്ഞാനമുള്ളവന്റെ കാൎയ്യം പറവാനുണ്ടോ എന്നു താൽപൎയ്യം. സഃ അപി=അവനുംകൂടി; മുക്തഃ=പാപത്തിൽനിന്നു മുക്തനായിട്ടു്; പുണ്യകമ്മണാം=അഗ്നിഹോത്രാദികമ്മങ്ങളെ ചെയ്തിട്ടുള്ളവരുടെ; ശുഭാൻ ലോകാൻ=പ്രശസ്തങ്ങളായ ലോകങ്ങളെ; പ്രാപ്നുയാൽ=പ്രാപിക്കും.

ശാസ്ത്രാത്ഥത്തെ ശിഷ്യൻ വേണ്ടുംവണ്ണം ഗ്രഹിച്ചുവോ ഇല്ലയോ എന്നറിവാനിച്ഛിച്ചിട്ടു ഭഗവാൻ ചോദിക്കുന്നു. നല്ലവണ്ണം ഗ്രഹിച്ചിട്ടില്ലെന്നറിഞ്ഞാൽ ഇനി മറെറാരുപായംകൊണ്ടു ശിഷ്യനെ ഗ്രഹിപ്പിക്കേണമെന്നാകുന്നു ഭഗവാന്റെ അഭിപ്രായം. പിന്നേയും യത്നംചെയ്തു് ശിഷ്യനെ കൃതാത്ഥനാക്കിത്തീക്കേണ്ടതു് ആചാൎയ്യധമ്മമാകുന്നുവെന്നു് ഇതുകൊണ്ടു കാണിക്കുന്നു—

൭൨. കച്ചിദേതച്ഛ്രുതം പാത്ഥ ത്വയൈകാഗ്രേണ ചേതസാ
കച്ചിദജ്ഞാനസംമോഹഃ പ്രനഷ്ടസ്തേ ധനഞ്ജയ.

ഹേ പാത്ഥ=അല്ലയോ അജ്ജുന, ഏതൽ=ഇതേവരെ ഉപദേശിക്കപ്പെട്ടതു്, ത്വയാ=നിന്നാൽ, ഏകാഗ്രേണ ചേതസാ=ഏകാഗ്രമായ മനസ്സോടുകൂടി, ശ്രുതം കച്ചിൽ=

* [ശ-സ] അത്യന്തസുഖകരങ്ങളായ ലോകങ്ങളെ—സത്യാദിപുണ്യലോകങ്ങളെ.

കേഠംക്കപ്പെട്ടുവോ, ഹേ ധനഞ്ജയ=അല്ലയോ അജ്ജുന, തേ=നിൻെറ, അജ്ഞാനസംമോഹഃ=അവിവേകംനിമിത്തമുണ്ടായിട്ടുള്ള മോഹം, പ്രനഷ്ടഃ കച്ചിൽ=നശിച്ചുവോ?

അല്ലയോ അജ്ജുന, ഇതേവരെ ഉപദേശിക്കപ്പെട്ടത് നിന്നാൽ ഏകാഗ്രചിത്തത്തോടുകൂടി കേഠംക്കപ്പെട്ടുവോ? ഹേ ധനഞ്ജയ, അജ്ഞാനംകൊണ്ടുണ്ടായിട്ടുള്ള നിൻെറ മോഹം (വിപയ്യയം) നശിച്ചുവോ?

(ശം-ഭാ) ഏതൽ=എന്നാൽ ഉപദേശിക്കപ്പെട്ടത്; ശ്രുതം കച്ചിൽ=കേഠംക്കപ്പെട്ടുവോ—ശ്രവണംകൊണ്ടു ഗ്രഹിച്ചുവോ? നീ ഏകാഗ്രചിത്തത്തോടുകൂടി ഞാനുപദേശിച്ചതിനെ എല്ലാം കേട്ടുവോ, അതോ മനസ്സിരുത്താതെ എല്ലാം മറന്നുവോ? അജ്ഞാനസംമോഹഃ=അജ്ഞാനംനിമിത്തമുണ്ടാകുന്നതും സ്വാഭാവികമായതുമായ അവിവേകത; പ്രനഷ്ടഃ കച്ചിൽ=നശിച്ചുവോ? അതിന്നു (മോഹപ്രണാശത്തിന്നു) വേണ്ടിയാകുന്നു ശാസ്ത്രത്തെ ശ്രവണംചെയ്യുക എന്നുള്ള നിൻെറ ഈ ആയാസം. ഉപദേഷ്ടാവിൻെറ നിലയിൽ എൻെറ ശ്രമവും തദത്ഥമാകുന്നു.

(ശ്രീ) കൃതാത്ഥനായിട്ട് അജ്ജുനൻ പറയുന്നു—

അജ്ജുന ഉവാച.

൭൩. നഷ്ടോ മോഹഃ സ്മൃതില്ലബ്ധാ ത്വൽപ്രസാദാന്മയാച്യുത
സ്ഥിതോസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ.

അജ്ജുനൻ പറഞ്ഞു.

ഹേ അച്യുത=അല്ലയോ ശ്രീകൃഷ്ണഭഗവാനേ, മോഹഃ=ആത്മവിഷയമായ (എൻെറ) അജ്ഞാനം, നഷ്ടഃ=നശിച്ചു. സ്മൃതിഃ (ച)='ഇതു ഞാൻതന്നെയാകുന്നു'വെന്നിങ്ങിനെ സ്വരൂപാനുസന്ധാനരൂപമായ സ്മൃതിയും, ത്വൽപ്രസാദാൽ=അങ്ങയുടെ അനുഗ്രഹത്താൽ, മയാ=എന്നാൽ, ലബ്ധാ=ലഭിക്കപ്പെട്ടു. (അതഃ)=അതിനാൽ, സ്ഥിതഃ അസ്മി=ഞാൻ യുദ്ധത്തിന്നു തയ്യാറായിരിക്കുന്നു. ഗതസന്ദേഹഃ (അഹം)=ധമ്മവിഷയമായ സംശയത്തിൻെറ നിവൃത്തിവന്നിട്ടുള്ള ഞാൻ, തവ വചനം=അങ്ങയുടെ ആജ്ഞയെ, കരിഷ്യേ=ചെയ്യാം.

ആത്മവിഷയമായ എൻെറ അജ്ഞാനം നശിച്ചിരിക്കുന്നു. സ്വരൂപാനുസന്ധാനരൂപമായ സ്മൃതിയും, ഹേ അച്യുത, അങ്ങയുടെ അനുഗ്രഹംകൊണ്ട് എന്നാൽ ലഭിക്കപ്പെട്ടു. അതിനാൽ ഞാൻ യുദ്ധത്തിന്നു തയ്യാറായിരിക്കുന്നു. സംശയനിവൃത്തി വന്നിട്ടുള്ള ഞാൻ അങ്ങയുടെ ആജ്ഞയെ ചെയ്യാം.

(ശം-ഭാ) മോഹഃ=അജ്ഞാനത്തിൽനിന്നുണ്ടായിട്ടുള്ളതു സകലസംസാരാനത്ഥങ്ങഠംക്കു ഹേതുവും സമുദ്രംപോലെ ദുസ്തരവുമായത്. നഷ്ടഃ=നശിച്ചു. സ്മൃതിഃ (ച)=ആത്മതത്വവിഷയമായ സ്മൃതിയും; ലബ്ധാ=ലഭിക്കപ്പെട്ടു. അപ്രകാരമുള്ള സ്മൃതിയുടെ ലാഭംകൊണ്ടു ഹൃദയത്തിലുള്ള സകലബന്ധങ്ങളും വേർവിട്ടുപോകുന്നതാണ്. ത്വൽപ്രസാദാൽ=അങ്ങയുടെ പ്രസാദത്താൽ. മയാ=അങ്ങയുടെ പ്രസാദത്തെ ആശ്രയിച്ചിരിക്കുന്ന എന്നാൽ. മോഹനാശത്തെപ്പററിയുള്ള ഈ പ്രശ്നവചനങ്ങഠം (ചോദ്യോത്തരങ്ങഠം) കൊണ്ട് സവ്വശാസ്ത്രാ

ത്ഥജ്ഞാനംകൊണ്ടുള്ള പ്രയോജനം ഇന്നതെന്നു നിശ്ചിതമായി കാണിക്കുന്നു— അജ്ഞാനസംമോഹനാശവും ആത്മസ്മൃതിലാഭവുമാണ് അതിൻെറ ഫലം. അപ്രകാരംതന്നെ ശ്രുതിയിൽ 'അനാത്മവിച്ഛോചാമി=ഞാൻ ആത്മാവിനെ അറിയാത്തവനായിട്ടു വ്യസനിക്കുന്നു' (ഛാ. ഉ. ൭. ൧. ൩;) എന്നിങ്ങിനെ ഉപന്യസിച്ചിട്ടു പിന്നെ ആത്മജ്ഞാനമുണ്ടാകുമ്പോൾ സർവ്വഗ്രന്ഥികളുടേയും വിപ്രമോക്ഷമുണ്ടാകുന്നുവെന്നും (സകലബന്ധങ്ങളും വേർവിട്ടു പോകുന്നുവെന്നും) പറയുന്നു. മറെറാരു ദിക്കിൽ 'ഭിദ്യതേ ഹൃദയഗ്രന്ഥിഃ=ഹൃദയത്തിലുള്ള കെട്ടുകൾ (ബന്ധങ്ങൾ) ഭേദിക്കപ്പെടുന്നു' (മുണ്ഡക. ഉ. ൨. ൨. ൮) എന്നു പറയുന്നു. തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ=ഏകത്വത്തെ ദർശിക്കുന്നവന്ന് എന്തു മോഹം, എന്തു ശോകം' (ഈശാ. ഉ. ൭) എന്നു വേറൊരു ശ്രുതിവാക്യം. സ്ഥിതഃ അസ്മി=ഞാനിപ്പോൾ അങ്ങയുടെ ശാസനയിൽ സ്ഥിതിചെയ്യുന്നു. ഗതസന്ദേഹഃ=ഞാൻ സകലസംശയങ്ങളും തീന്നവനായിരിക്കുന്നു. തവ വചനം കരിഷ്യേ=ഞാൻ അങ്ങയുടെ വചനത്തെ ചെയ്യാം. (എന്നുവെച്ചാൽ) അങ്ങയുടെ പ്രസാദംകൊണ്ടു ഞാൻ കൃതാത്ഥനായിരിക്കുന്നു. എനിക്ക് ഇനി ചെയ്യേണ്ടതായി യാതൊന്നുമില്ല എന്നഭിപ്രായം.

ശാസ്ത്രാത്ഥം അവസാനിച്ചു. ഇനി ഇവിടെ കഥയെ കൂട്ടിച്ചേപ്പാൻവേണ്ടി സഞ്ജയൻ (ധൃതരാഷ്ട്രരോടു) പറയുന്നു—

സഞ്ജയ ഉവാച.

൭൪. ഇത്യഹം വാസുദേവസ്യ പാത്ഥസ്യ ച മഹാത്മനഃ
സംവാദമിമമശ്രൌഷമത്ഭുതം രോമഹഷണം.

സഞ്ജയൻ പറഞ്ഞു.

ഇതി=ഇപ്രകാരം, അഹം=ഞാൻ, വാസുദേവസ്യ=ശ്രീകൃഷ്ണഭഗവാൻേറയും, മഹാത്മനഃ=മഹാനുഭാവനായ, പാത്ഥസ്യ ച=അജ്ജുനൻേറയും, അത്ഭുതം=അത്യന്തവിസ്മയകരമായും, രോമഹഷണം=രോമാഞ്ചത്തെ ഉണ്ടാക്കുന്നതായുമുള്ള, ഇമം സംവാദം=ഈ സംവാദത്തെ, അശ്രൌഷം=കേട്ടു.

ഇപ്രകാരം ഞാൻ ശ്രീകൃഷ്ണഭഗവാനും മഹാനുഭാവനായ അജ്ജുനനും തമ്മിലുള്ള അത്യന്തവിസ്മയകരമായും രോമാഞ്ചകരമായുമുള്ള ഈ സംവാദത്തെ കേട്ടു.

(ശം–ഭാ) സ്പഷ്ടം.

ഇതിനെ—

൭൫. വ്യാസപ്രസാദാച്ഛ്രുതവാനേതൽ ഗുഹ്യതമം പരം
യോഗം യോഗേശ്വരാൽ കൃഷ്ണാൽ സാക്ഷാൽ കഥയതഃ സ്വയം.

വ്യാസപ്രസാദാൽ=വ്യാസമഹഷിയുടെ അനുഗ്രഹംകൊണ്ട്, ഗുഹ്യം=രഹസ്യമായും, പരം=ഉത്തമമായുമുള്ള, ഏതൽ യോഗം=യോഗശാസ്ത്രമായ ഈ ഗീതയെ, സ്വയം കഥയതഃ=താൻതന്നെ അജ്ജുനനനുപദേശിച്ചിട്ടുള്ളവനും, യോഗേശ്വരാൽ=സകലയോഗങ്ങൾക്കുമീശ്വരനുമായ, കൃഷ്ണാൽ=ശ്രീകൃഷ്ണഭഗവാനിൽനിന്ന്, അഹം=ഞാൻ, സാക്ഷാൽ=നേരിട്ട്, ശ്രുതവാൻ=കേട്ടു.

വ്യാസമഹർഷിയുടെ അനുഗ്രഹത്താൽ രഹസ്യമായും ഉത്തമമായുമുള്ള യോഗശാസ്ത്രമായ ഈ ഗീതയെ താൻതന്നെ അർജ്ജുനന്നായിട്ടുപദേശംചെയ്ത യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാനിൽനിന്നുതന്നെ ഞാൻ നേരിട്ടു കേട്ടു.

(ശം-ഭാ) വ്യാസപ്രസാദാൽ=വ്യാസാനുഗ്രഹംകൊണ്ടു ദിവ്യചക്ഷുസ്സു ലഭിക്കുകയാൽ; യോഗം*=ഈ സംവാദം. 'യോഗാത്ഥമാകയാൽ ഈ സംവാദവും യോഗമെന്നു പറയപ്പെടുന്നു.' യോഗശബ്ദത്തിന്നു യോഗമെന്നുതന്നെ അർത്ഥമാകുന്നു. സാക്ഷാൽ=നേരിട്ടുതന്നെ, പരമ്പരയായിട്ടല്ല എന്നർത്ഥം. ശേഷം സ്പഷ്ടം.

൭൬. രാജൻ സംസ്മൃത്യ സംസ്മൃത്യ സംവാദമിമമത്ഭുതം
കേശവാർജ്ജുനയോഃ പുണ്യം ഹൃഷ്യാമി ച മുഹുർമ്മുഹുഃ.

ഹേ രാജൻ=അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, അത്ഭുതം=ആശ്ചര്യകരമായും, പുണ്യം=പുണ്യമായുമുള്ള, കേശവാർജ്ജുനയോഃ=ശ്രീകൃഷ്ണാർജ്ജുനന്മാർതമ്മിലുള്ള, ഇമം സംവാദം=ഈ സംവാദത്തെ, സംസ്മൃത്യ സംസ്മൃത്യ=ഇടവിടാതെ സ്മരിച്ചിട്ട്, മുഹുഃ മുഹുഃ ച=പിന്നേയും പിന്നേയും, ഹൃഷ്യാമി=ഞാൻ സന്തോഷത്തെ പ്രാപിക്കുന്നു.

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, ആശ്ചര്യകരമായും പുണ്യമായുമുള്ള ശ്രീകൃഷ്ണാർജ്ജുനന്മാർതമ്മിലുള്ള ഈ സംവാദത്തെ ഇടവിടാതെ സ്മരിച്ചിട്ടു പിന്നേയും പിന്നേയും ഞാൻ സന്തോഷത്തെ പ്രാപിക്കുന്നു.

(ശം-ഭാ) പുണ്യം=ശ്രവണംകൊണ്ടുതന്നെ പാപഹരമായിട്ടുള്ള.

ശേഷംസ്പഷ്ടം.

൭൭. തച്ച സംസ്മൃത്യ സംസ്മൃത്യ രൂപമത്യത്ഭുതം ഹരേഃ
വിസ്മയോ മേ മഹാൻ രാജൻ ഹൃഷ്യാമി ച പുനഃ പുനഃ.

ഹേ രാജൻ=അല്ലയോ രാജാവേ, ഹരേഃ=ഹരിയായ ശ്രീകൃഷ്ണഭഗവാന്റെ, അത്യത്ഭുതം=അത്യന്താശ്ചര്യകരമായ, തൽ ച രൂപം=ആ വിശ്വരൂപത്തേയും, സംസ്മൃത്യ സംസ്മൃത്യ=സർവ്വദാ സ്മരിച്ചിട്ട്, മേ വിസ്മയഃ=എന്റെ വിസ്മയം, മഹാൻ=അധികമായിരിക്കുന്നു. പുനഃ പുനഃ=പിന്നേയും പിന്നേയും, ഹൃഷ്യാമി ച=ഞാൻ സന്തോഷിക്കുകയും ചെയ്യുന്നു.

അല്ലയോ രാജാവേ, ഹരിയായ ശ്രീകൃഷ്ണഭഗവാന്റെ അത്യന്താശ്ചര്യകരമായ ആ വിശ്വരൂപത്തേയും സർവ്വദാ സ്മരിച്ചിട്ട് എന്റെ വിസ്മയം അധികമായിരിക്കുന്നു. ഞാൻ പിന്നേയും പിന്നേയും സന്തോഷിക്കുകയും ചെയ്യുന്നു.

(ശം-ഭാ) സ്പഷ്ടം.

[ശ-സ] വിശ്വരൂപത്തെ കണ്ടിട്ടുണ്ടായ തുഷ്ടിയെ വർണ്ണിക്കുന്നു—തച്ചേതി. ഹരിഃ=സ്വസാക്ഷാൽകാരമാത്രംകൊണ്ട് അവിദ്യയേയും തൽകാര്യത്തേയും ഹരിക്കുന്നു— തന്നിൽത്തന്നെ മറയ്ക്കുന്നു— എന്നതിനാൽ ഹരി. സച്ചിദാനന്ദസ്വരൂപനായ പരമേശ്വരൻ എന്നർത്ഥം. തൽ ച അത്യത്ഭുതം രൂപം=അനന്തബാഹു, ശശിസൂര്യനേത്രം എന്നിങ്ങിനെ മുമ്പറഞ്ഞ ലക്ഷണത്തോടുകൂടിയ അത്യത്ഭുത

---

* (ആ) യോഗം=ജ്ഞാനവും കർമ്മവും തദർത്ഥമാകയാൽ ഈ സംവാദം യോഗം എന്നു പറയപ്പെടുന്നു. അല്ലെങ്കിൽ, ചിത്തവൃത്തിനിരോധമായ യോഗത്തിന്റെ അംഗമാകയാൽ ഈ സംവാദം യോഗമെന്നു പറയപ്പെടുന്നു.

മായ അദ്ദേഹത്തിൻെറ (വിശ്വ)രൂപത്തെ; സംസ്മൃത്യ സംസ്മൃത്യ പുനഃപുനഃ=പിന്നേയും പിന്നേയും സ്മരിച്ചിട്ട്; ഹൃഷ്യാമി=ഞാൻ ധന്യനാകുന്നു, ഞാൻ ധന്യനാകുന്നു, ഞാൻ കൃതകൃത്യനാകുന്നുവെന്നിങ്ങിനെ സന്തോഷസാഗരത്തിൽ ഞാൻ മുങ്ങുന്നുവെന്നർത്ഥം.

എന്തിന്നു വളരെ പറയുന്നു—

വൈ. യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാൎത്ഥോ ധനുർദ്ധരഃ
തത്ര ശ്രീർവിജയോ ഭൂതിഃ ധ്രുവാ നീതിൎമ്മതിൎമ്മമ.

യത്ര=എവരുടെ പക്ഷത്തിൽ, യോഗേശ്വരഃ=യോഗങ്ങൾക്കീശ്വരനായ, കൃഷ്ണഃ=ശ്രീകൃഷ്ണഭഗവാൻ (ഇരിക്കുന്നുവോ), യത്ര=ഏതു പക്ഷത്തിൽ, ധനുർദ്ധരഃ=ഗാണ്ഡീവം എന്ന വില്ലിനെ ധരിച്ചിരിക്കുന്ന, പാൎത്ഥഃ=അൎജ്ജുനൻ (ഇരിക്കുന്നുവോ), തത്ര (ഏവ)=ആ പക്ഷത്തിൽതന്നെ, ശ്രീഃ=രാജ്യലക്ഷ്മിയും, വിജയഃ=ജയവും, ഭൂതിഃ=മേൽക്കുമേലുള്ള അഭിവൃദ്ധിയും, നീതിഃ=ന്യായവും, ധ്രുവാ=ഉറച്ചിരിക്കുന്നു എന്നാണ്, മമ മതിഃ=എൻെറ നിശ്ചയം.

ആരുടെപക്ഷത്തിലാണ് യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാനും ഗാണ്ഡീവത്തെ ധരിച്ചിരിക്കുന്ന അൎജ്ജുനനുമിരിക്കുന്നത്, ആ പക്ഷത്തിൽ രാജ്യലക്ഷ്മിയും, ജയവും, മേൽക്കുമേലുള്ള അഭിവൃദ്ധിയും, ന്യായവും, ഉറച്ചിരിക്കുന്നുവെന്നാണ് എൻെറ നിശ്ചയം.

(ശം-ഭാ) യോഗേശ്വരഃ=സകലയോഗങ്ങൾക്കുമീശ്വരൻ. എന്തെന്നാൽ സകലയോഗങ്ങളുടേയും ബീജം അദ്ദേഹത്തിൽനിന്നാണുത്ഭവിക്കുന്നത്. തത്ര ശ്രീഃ....മമ=ആ പാണ്ഡവപക്ഷത്തിലാണ് ശ്രീ (ലക്ഷ്മി); വിജയവും (പരമോൽകൎഷവും) അവിടെത്തന്നെയാണ്; ഭൂതിയും—ശ്രീയുടെ വിശേഷമായ വിസ്താരവും—അവിടെത്തന്നെ അവ്യഭിചാരമായിരിക്കുന്നു; നീതിയും—നയവും—അവിടെത്തന്നെ; ഇപ്രകാരമാണ് എൻെറ നിശ്ചയം.

(ശ്രീ)....അതിനാൽ സ്വപുത്രനായിരിക്കുന്ന അങ്ങ് ഇനിയെങ്കിലും ശ്രീകൃഷ്ണഭഗവാനെ ശരണം പ്രാപിച്ച്, പാണ്ഡവന്മാരെ പ്രസാദിപ്പിച്ച്, സൎവ്വസ്വവും അവൎക്കു കൊടുത്ത് പുത്രന്മാരുടെ പ്രാണരക്ഷയെ ചെയ്യാലും എന്നു ഭാവം.

ഭഗവൽഭക്തിയുക്തസ്യ തൽപ്രസാദാത്മബോധതഃ
സുഖം ബന്ധവിമുക്തിഃ സ്യാദിതി ഗീതാൎത്ഥസംഗ്രഹഃ.

അൎത്ഥം—ഭഗവൽഭക്തിയോടുകൂടിയവൻ അദ്ദേഹത്തിൻെറ പ്രസാദത്താൽ സിദ്ധിച്ചിട്ടുള്ള ആത്മബോധംകൊണ്ട് അനായാസേന സംസാരബന്ധത്തിൽനിന്നു മോചിക്കുന്നു. ഇതാണ് ഗീതാശാസ്ത്രത്തിൻെറ സംക്ഷേപമായിട്ടുള്ള അൎത്ഥം.

അത് അപ്രകാരമാണല്ലോ. എന്തെന്നാൽ, 'പുരുഷഃ സ പരഃ പാൎത്ഥ ഭക്ത്യാ ലഭ്യസ്ത്വനന്യയാ', 'ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവം വിധോൎജ്ജുന' എന്നീ ഘട്ടങ്ങളിൽ ഭഗവൽഭക്തിയാണ് മോക്ഷത്തിന്ന് ഏററവും പ്രധാനമായിട്ടുള്ള സാധനമെന്നു പറഞ്ഞിരിക്കുന്നു. ജ്ഞാനം ഭഗവൽപ്രസാദംകൊണ്ടുണ്ടാകുന്നു; അങ്ങിനെയുള്ള ജ്ഞാനം അപ്രധാനമായിട്ട് അതോടുകൂടിയിരിക്കുന്ന (ഭഗവാങ്കൽ) ഏകാന്തഭക്തിയാണ് മോക്ഷഹേതുവെന്നു സുവ്യക്തമാകുന്നു. എന്തെന്നാൽ 'തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂൎവ്വകം ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ' (അ. ൧൦. ശ്ലോ. ൧൦), 'മത്ഭക്ത ഏതദ്വിജ്ഞായ മത്ഭാവായോപപദ്യതേ' (അ. ൧൩. ശ്ലോ. ൧൮.) ഇത്യാദിവചനങ്ങളെക്കൊണ്ടു ജ്ഞാനം ഭക്തിയിൽ ഉൾപ്പെട്ടിരിക്കുന്ന ഒരു വ്യാപാരമാത്രമാകുന്നുവെന്നു സ്പഷ്ടമാകുന്നുണ്ട്. ജ്ഞാനംതന്നെയാണ് ഭക്തി എന്നു പറവാനും പാടില്ല. എന്തെന്നാൽ, 'സമഃ സൎവ്വേഷു ഭൂതേഷു മത്ഭക്തിം ലഭതേ പരാം', 'ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്ത്വതഃ' (അ. ൧൮.

ശ്ലോ. ൫൪, ൫൫.) എന്നിങ്ങിനെയുള്ള ഘട്ടങ്ങളിൽ അവയെ ഭിന്നമായി കാണിച്ചിരിക്കുന്നു. അങ്ങിനെയാണെങ്കിൽ 'തമേവ വിദിത്വാതിമൃത്യുമേതി, നാന്യഃ പന്ഥാ വിദ്യതേയനായ' എന്ന ശ്രുതിവാക്യത്തിന്നു വിരോധമായി ഭവിക്കുമല്ലോ എന്നു ശങ്കിക്കേണ്ട. എന്തെന്നാൽ ജ്ഞാനത്തിന്നു ഭക്ത്യവാന്തരവ്യാപാരത്വമുണ്ട്. വിറകുകൊണ്ടു വേവിക്കുന്നുവെന്നു പറയുമ്പോഴും (അഗ്നിയുടെ) ജ്വാല അതിന്നു സാധനമായി ഭവിക്കുന്നില്ല എന്നു വരികയില്ല. അതിന്നും പുറമേ, 'യസ്യ ദേവേ പരാ ഭക്തിര്യഥാ ദേവേ തഥാ ഗുരൌ, തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ' 'ദേഹാന്തേ ദേവഃ പരം ബ്രഹ്മ താരകം വ്യാചഷ്ടേ', 'യമേവൈഷ വൃണുതേ തേന ലഭ്യഃ' എന്നിങ്ങിനെയുള്ള ശ്രുതിസ്മൃതിപുരാണവചനങ്ങളും അപ്പോഴും സമഞ്ജസങ്ങളായി ഭവിക്കുന്നു. അതിനാൽ ഭഗവൽഭക്തിതന്നെയാണ് മോക്ഷഹേതുവെന്നു സിദ്ധമാകുന്നു*.

[ശ_സ] 'ഗുരുഭ്രാത്രാദിഹിംസാലക്ഷണമായും ഘോരമായുമിരിക്കുന്ന കർമ്മത്തെ ചെയ്യുന്നതിനാൽ ഞാൻ പാപിയാകും. അതുകൊണ്ടുതന്നെ ഞാൻ നരകത്തിൽ പോകും' എന്നിങ്ങിനെ അനാത്മകർത്തൃകമായ കർമ്മത്തിൽ അകർത്താവായ ആത്മാവിനെ കർത്താവായും ഭോക്താവായും വിചാരിച്ച് അജ്ഞാനംകൊണ്ടു വ്യസനിച്ചിരിക്കുന്നവനും മോഹസമുദ്രത്തിൽ മുങ്ങിക്കിടക്കുന്നവനുമായ അർജ്ജുനനെ ഉദ്ധരിപ്പിക്കുന്നതിന്ന് ആത്മയാഥാത്മ്യവിജ്ഞാനംകൊണ്ടല്ലാതെ വേറെ ഒന്നുകൊണ്ടും സാധിക്കുകയില്ലെന്നും, ആത്മയാഥാത്മ്യവിജ്ഞാനം ശോധിതമായിരിക്കുന്ന 'തത്ത്വം'പദാർത്ഥങ്ങളുടെ ഏകത്വപ്രതിപാദനംകൊണ്ടല്ലാതെ സിദ്ധിക്കുന്നതല്ലെന്നും, അതിനാൽ അവയുടെ (തത്ത്വംപദാർത്ഥങ്ങളുടെ) ശോധനമാണ് (ആദ്യം) ചെയ്യേണ്ടതെന്നും, കാണുകയാൽ (പരമകാരുണികനായ ശ്രീകൃഷ്ണഭഗവാൻ) 'ന ത്വേവാഹം ജാതു നാസം' എന്നിങ്ങിനെ ആരംഭിച്ച് (ഒന്നാമതായി) പ്രഥമഷൾക്കം (ആദ്യത്തെ ആറദ്ധ്യായം) കൊണ്ട് 'ത്വം'പദാർത്ഥത്തെ ശോധനചെയ്യുന്നു. പിന്നെ ദ്വിതീയഷൾക്കംകൊണ്ടു 'തൽ' പദാർത്ഥത്തെ ശോധനചെയ്യുന്നു. മൂന്നാമത്തെ ഷൾക്കംകൊണ്ടു 'തത്ത്വം'പദാർത്ഥങ്ങളുടെ ഏകത്വത്തെ പ്രതിപാദിച്ച് കർത്തൃത്വഭോക്തൃത്വാദ്യവിദ്യാതൽകാര്യസംബന്ധരഹിതമായും സർവ്വസംസാരധർമ്മനിർമ്മുക്തമായുമിരിക്കുന്ന ആത്മതത്ത്വത്തെ ബോധിപ്പിച്ചു. ആ ബോധത്തിന്റെ തന്നെ അപ്രതിബദ്ധത്വസിദ്ധിക്കായിക്കൊണ്ടു ജ്ഞാനനിഷ്ഠയെ ഉപദേശിച്ചിട്ടു തൽപരിപക്വജ്ഞാനംകൊണ്ട് 'ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്ത്വതഃ, തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം' എന്നിങ്ങിനെ ആത്മയാഥാത്മ്യാവധാരണത്തേയും അതുകൊണ്ടു ബ്രഹ്മപ്രാപ്തിയേയും പ്രതിപാദിച്ചു. ഇങ്ങിനെ, ഗീതാശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെടുന്ന വസ്തു പ്രത്യഗഭിന്നമായിരിക്കുന്ന പരബ്രഹ്മംതന്നെയാകുന്നു. തൽജ്ഞാനം മോക്ഷസാധനവുമാകുന്നു. ഇപ്രകാരമാണ് ഗീതാശാസ്ത്രമവസാനിക്കുന്നത്. അപ്രകാരംതന്നെ ഗീതാശാസ്ത്രത്തെ ആസകലം കേട്ടതിന്റെ ശേഷമുള്ള അർജ്ജുനന്റെ 'നഷ്ടോ മോഹഃ സ്മൃതിർല്ലബ്ധാ' എന്നിങ്ങിനെയുള്ള വാക്കു അനുഭവാരൂഢമായിരിക്കുന്നു. ഇതിനാൽ ജ്ഞാനംകൊണ്ട് അജ്ഞാനനിവൃത്തിയേയും തൽഫലഭൂതമായിരിക്കുന്ന ആത്മലാഭത്തേയും ബോധിപ്പിക്കുന്നു. അതുഹേതുവായിട്ടു ജ്ഞാനംതന്നെയാണ് മോക്ഷത്തിന്നു പരമകാരണമെന്നു സിദ്ധമാകുന്നു. ഇതിന്നു പ്രമാണമായി ശ്രുതി 'ജ്ഞാനാദേവ തു കൈവല്യം', 'തമേവ വിദിത്വാതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേയനായ', 'ഏഷാ തേഭിഹിതാ സാംഖ്യേ' എന്നിങ്ങിനെ ജ്ഞാനയോഗത്തെ ഉപദേശിച്ചു. എന്നാൽ താൻ ഉപദേശിച്ചിട്ടുള്ള ജ്ഞാനത്തെ സമ്പാദിക്കുന്നതിൽ പുരുഷന്നുള്ള (അർജ്ജുനന്നുള്ള) പ്രജ്ഞാമാന്ദ്യത്തെ കണ്ടിട്ട് 'ബുദ്ധിര്യോഗേത്വിമാം ശൃണു' എന്നിങ്ങിനെ കർമ്മയോഗത്തെ ആരംഭിച്ചു. 'ബുദ്ധൌ ശരണമന്വിച്ഛ, യോഗഃ കർമ്മസു കൌശലം' എന്നിങ്ങിനെ പിന്നേയും ജ്ഞാനത്തെത്തന്നെ സ്തുതിച്ചിട്ട് 'ജ്ഞാനയോഗേന സാംഖ്യാനാം കർമ്മയോഗേന യോഗിനാം' എന്നിപ്രകാരം അവർ രണ്ടുവകക്കാൎക്കും വിഷയഭേദവ്യവസ്ഥയെ ചെയ്തു. അതിന്റെശേഷം രാജസതാമസത്യാഗങ്ങളെ നിന്ദിച്ചുകൊണ്ടു സാത്ത്വികത്യാഗത്തിന്നു ശ്രേഷ്ഠത്വം പറ

* ശ്രീധരസ്വാമികളുടെ മതം ഭക്തിമാർഗ്ഗപ്രധാനമായിട്ടാകുന്നു—ഭക്തിയോഗത്തെ ശാസ്ത്രരീതിയിൽ പ്രതിപാദിച്ചിട്ടുള്ള ശാണ്ഡില്യസൂത്രങ്ങളേയും നാരദസൂത്രങ്ങളേയും നോക്കിയാൽ സ്വാമികളും സംക്ഷേപമായി പറഞ്ഞിട്ടുള്ള അഭിപ്രായം നല്ലവണ്ണം വെളിപ്പെടുന്നതാകുന്നു. (പരിഭാഷകൻ).

* ശ്രീധരസ്വാമികളുടെ അഭിപ്രായവും ഇതും തമ്മിലുള്ള വ്യത്യാസം നോക്കുക.

ഞ്ഞു. അതുതന്നെ പരമേശ്വരപ്രീതിക്കായിക്കൊണ്ടു ചെയ്യണമെന്നുമുറപ്പിച്ചു. കൎമ്മനിഷ്ഠകൊണ്ടു പരിശുദ്ധചിത്തനായിട്ടു ജ്ഞാനത്തെ പ്രാപിച്ചിരിക്കുന്നവന്നു ജ്ഞാനനിഷ്ഠയും വിധിക്കപ്പെട്ടു. അതിനാൽ കൎമ്മയോഗം ജ്ഞാനയോഗത്തിന്റെ സാധനംതന്നെയായി ഭവിക്കുന്നു. അല്ലാതെ അതു സാക്ഷാൽ മോക്ഷകാരണമായി ഭവിക്കുന്നില്ല എന്നുതന്നെ സിദ്ധാന്തിതമായി ഭവിക്കുന്നു. ഈ ഗീതാശാസ്ത്രത്തിൽ ജ്ഞാനകൎമ്മയോഗങ്ങളുടെ മാത്രം ഉപക്രമോപസംഹാരങ്ങളേ കാണപ്പെടുന്നുള്ളു. അതിനാൽ ഇതിൽ വേറൊരു യോഗത്തിന്നു പ്രാധാന്യമുണ്ടെന്നു തോന്നുന്നില്ല. അമാനിത്വം, അദ്വേഷ്ടൃത്വം, ശുദ്ധബുദ്ധിത്വം, മുതലായവ എപ്രകാരമാണ് ജ്ഞാനത്തിന്റേയും തൽഫലത്തിന്റേയും സിദ്ധിക്കു സാധനമായിരിക്കുന്നത് അതുപോലെ മുമുക്ഷുത്വം, നിഷ്ഠാവത്വം, സാത്വികശ്രദ്ധാഭക്തിമത്വം മുതലായവ കൎമ്മഫലസിദ്ധിക്കു സാധനമായിരിക്കുന്നുവെന്നിപ്രകാരം സിദ്ധമായിട്ടുള്ളതെല്ലാം നിൎദ്ദോഷമായിരിക്കുന്നു.

ഇതി ശ്രീമഹാഭാരതേ ശതസാഹസ്ര്യാം സംഹിതായാം വൈയാസിക്യാം
ഭീഷ്മപൎവ്വണി ശ്രീമൽഭഗവൽഗീതാസൂപനിഷൽസു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാൎജ്ജുനസംവാദേ
മോക്ഷസംന്യാസയോഗോ നാമ
അഷ്ടാദശോദ്ധ്യായഃ
മോക്ഷസന്ന്യാസയോഗമെന്ന പതിനെട്ടാമദ്ധ്യായം
സമാപ്തം.
ശ്രീകൃഷ്ണാൎപ്പണമസ്തു.
ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ.



## അച്യുതാഷ്ടകം

അച്യുതാം കേശവം രാമനാരായണം
കൃഷ്ണദാമോദരം വാസുദേവം ഭജേ
ശ്രീധരം മാധവം ഗോപികാവല്ലഭം
ജാനകീനായകം രാമചന്ദ്രം ഹരിം. ൧

അച്യുതം കേശവം സത്യഭാമാധവം
മാധവം ശ്രീധരം രാധികാരാധനം
ഇന്ദിരാമന്ദിരം ചേതസാ സുന്ദരം
ദേവകീനന്ദനം നന്ദജം സംദധേ. ൨

വിഷ്ണവേ ജിഷ്ണവേ ശംഖിനേ ചക്രിണേ
രുക്മിണീരാഗിണേ ജാനകീജാനയേ
വല്ലവീവല്ലഭായാജിതായാത്മനേ
കംസവിധ്വംസിനേ വംശിനേ തേ നമഃ. ൩

കൃഷ്ണ ഗോവിന്ദ ഹേ രാമ നാരായണ
ശ്രീപതേ വാസുദേവാൎച്ചിത ശ്രീനിധേ
അച്യുതാനന്ത ഹേ മാധവാധോക്ഷജ
ദ്വാരകാനായക ദ്രൌപദീരക്ഷക. ൪

രാക്ഷസക്ഷോഭിതഃ സീതയാ ശോഭിതോ
ദണ്ഡകാരണ്യഭൂപുണ്യതാകാരണം
ലക്ഷ്മണേനാന്വിതോ വാനരൈഃ സേവിതോ-
ഗസ്ത്യിനാ പൂജിതോ രാഘവഃ പാതു മാം. ൫

ധേനുകാരിഷ്ടകാനിഷ്ടകൃദ്ദ്വേഷിണാം
കേശിഹാ കംസഹൃദ്വംശികാവാദകഃ
പൂതനാശോഷകോ സൂരജാഖേലനോ
ബാലഗോപാലകഃ പാതു മാം സൎവ്വദാ. ൬

വൈദ്യുതദ്യോതസാ സംസ്ഫുരദ്വാസസാ
പ്രാവൃഡംഭോദവൽ പ്രോല്ലസദ്വിഗ്രഹം
വൈജയന്തീപ്രഭാശോഭിതോരഃസ്ഥലം
ലോഹിതാംഘ്രിദ്വയം വാരിജാക്ഷം ഭജേ. ൭

കുഞ്ചിതൈഃ കുന്തളൈഃ ഭ്രാജമാനാനനം
രത്നമൌലിം ലസൽകുണ്ഡലം ഗണ്ഡയോഃ
ഹാരകേയൂരിണം കങ്കണപ്രോജ്ജ്വലം
കിംകിണീമഞ്ജുളം ശ്യാമളം ഭാവയേ. ൮

അച്യുതസ്യാഷ്ടകം യഃ പഠേദിഷ്ടദം
പ്രേമതഃ പ്രത്യഹം പൂരുഷഃ സസ്പൃഹം
സൎവ്വതഃ സുന്ദരം കൎത്തൃവിശ്വംഭര-
സ്തസ്യ വശ്യോ ഹരിൎജ്ജായതേ സത്വരം. ൯

ഇത്യച്യുതാഷ്ടകസ്തോത്രം സംപൂൎണ്ണം.

